# ആയുർവേദപ്രകാശിക.

## രണ്ടാംഭാഗം.

---

ഗ്രന്ഥകർത്താ,

ശ്രീമാൻ, റ്റി. എൻ. നാണുപിള്ളആശാൻ അവർകൾ.

പ്രകാശകന്മാർ,

എസ്. റ്റി. റെഡ്യാർ ആൻഡ് സൺസ്,

'വിദ്യാഭിവർദ്ധിനി' അച്ചുക്കൂടം,

കൊല്ലം.

—:*:—

3-ാം പതിപ്പ് കാപ്പി—1000.

---



(വില രൂ. 3.

1128.

# വേദാന്തപുസ്തകങ്ങൾ.

## ശ്രീ വിവേകാനന്ദവിജയം.

ലോകഗുരുവായ സ്വാമികളുടെ പ്രസംഗങ്ങൾ, തിരുവായ്മൊഴികൾ, ലേഖനങ്ങൾ, സംഭാഷണങ്ങൾ, ഉപദേശങ്ങൾ, കത്തുകൾ, കവിതകൾ ഇവകളടങ്ങിയ മഹദ്ഗ്രന്ഥം.

| | രൂ. | ണ. |
|---|---|---|
| 1–ാംപുസ്തകം—പ്രസംഗങ്ങൾ | 1 | 8 |
| 2–ാംപുസ്തകം—അദേശവാണികൾ | 1 | 8 |
| 3–ാംപുസ്തകം—ലേഖനങ്ങൾ | 1 | 8 |
| 4–ാംപുസ്തകം—സംഭാഷണങ്ങൾ | 1 | 2 |
| 5–ാംപുസ്തകം—ഉപദേശവാണികൾ | 0 | 12 |
| 6–ാംപുസ്തകം—കത്തുകൾ | 1 | 2 |
| 7–ാംപുസ്തകം—കവിതകൾ | 0 | 4 |
| 1 മുതൽ 7 വരെ ഭാഗം ഒന്നായി ബയന്റു ചെയ്തതു് | 7 | 0 |

## ശ്രീരാമകൃഷ്ണചരിതാമൃതം.

ഭഗവാൻ ശ്രീരാമകൃഷ്ണന്റെ പരിപാവനവും വിശദവുമായ ജീവചരിത്രം.

| | രൂ. | ണ. |
|---|---|---|
| 1–ാംഭാഗം ബാലകാണ്ഡം—കിശോരഭാവം | 1 | 8 |
| ടി സുന്ദരകാണ്ഡം—സാധകഭാവം | 1 | 8 |
| ശ്രീരാമകൃഷ്ണചരിതാമൃതം ഉത്തരകാണ്ഡം ആചാര്യഭാവം | 1 | 8 |
| ടി മൂന്നുകാണ്ഡങ്ങളും ഒന്നിച്ചുചേർത്തു് കാലിക്കോ ബയൻറുചെയ്തതിന്നു് | 4 | 0 |
| 2–ാംഭാഗം തത്വോപദേശകഥകൾ | 0 | 12 |
| 3–ാംഭാഗം മഹാവാക്യങ്ങൾ | 1 | 2 |
| 4–ാംഭാഗം ഉപദേശങ്ങൾ | 0 | 12 |
| 5–ാംഭാഗം ,, | 0 | 12 |
| 6–ാംഭാഗം ,, | 0 | 12 |

## ബൃഹൽസ്തോത്രരത്നാകരം.

സാരാർത്ഥദപ്പണവ്യാഖ്യാനസഹിതം.

വില രൂപാ 2 അണ 4.

മാനേജർ, വി. വി. പ്രെസ്സ്—കൊല്ലം.

# ജ്യോതിഷപുസ്തകങ്ങൾ.

## ജ്യോതിഷം, പ്രശ്നം, ലക്ഷണം മുതലായവ.

| | രൂ. | ണ. |
|---|---|---|
| ദശാഫലമുക്താവലി | 2 | 4 |
| ബൃഹൽജാതകപദ്ധതി (വ്യാഖ്യാനസഹിതം) | 2 | 4 |
| പ്രശ്നമാർഗ്ഗം പൂർവ്വാർദ്ധം (വ്യാഖ്യാനസഹിതം) | 2 | 4 |
| ടി ഉത്തരാർദ്ധം | 2 | 8 |
| ഭാവകുതൂഹലം(ചിന്താമണിഎന്ന വ്യാഖ്യാനസഹിതം) | 1 | 8 |
| ടി (ചന്ദ്രപ്രഭ എന്ന വ്യാഖ്യാനസഹിതം) | 1 | 8 |
| ഭവിഷ്യഫലഭാസ്കരം | 0 | 12 |
| ജാതകകർമ്മപദ്ധതി (ശ്രീപതിപദ്ധതി) | 0 | 12 |
| രത്നദീപകം(ആലോകം എന്ന വ്യാഖ്യാനസഹിതം) | 0 | 6 |
| ജാതകഫലബോധം | 1 | 8 |
| ഗണിതനിർണ്ണയം | 5 | 0 |
| പഞ്ചപക്ഷിശാസ്ത്രം | 1 | 2 |
| ദൈവജ്ഞവല്ലഭ | 0 | 12 |
| ഫലദീപിക | 2 | 4 |
| സ്ത്രീജാതകം | 0 | 9 |
| സീതാജ്യോതിഷം (പല്ലിണീ ഫലശാസ്ത്രം) | 0 | 6 |
| സാരാവലി | 4 | 0 |
| ജാതകപാരിജാതകം | 2 | 4 |
| ഭാവാർത്ഥരത്നാകരം | 0 | 12 |
| ജാതകാലങ്കാരം | 0 | 12 |
| ആര്യഭടീയം | 1 | 8 |
| മാധവീയം | 1 | 8 |
| കൃഷ്ണീയം | 1 | 2 |
| ജാതകചന്ദ്രിക | 0 | 9 |
| പ്രശ്നഭൂഷണം | 0 | 6 |
| ജാതകകലാനിധി | 0 | 6 |
| പ്രശ്നരീതി | 0 | 12 |
| മഹാസാമുദ്രികാശാസ്ത്രം | 0 | 9 |
| സ്വപ്നശാസ്ത്രം | 0 | 6 |
| ജ്യോതിർവിദാഭരണം | 2 | 4 |
| മാന്ത്രികാദർശം | 0 | 9 |
| നക്ഷത്രപ്രകാശിക | 0 | 9 |
| കാലവിധാനം (മുഹൂർത്തപദവി) വ്യാഖ്യാനം | 1 | 8 |
| സന്താനദീപിക (വ്യാഖ്യാനം) | 0 | 3 |
| പ്രശ്നഭാഷ | 0 | 3 |
| ജ്യോതിഷസാരസംഗ്രഹം 1-ാംഭാഗം | 0 | 9 |
| 2-ാംഭാഗം | 0 | 9 |
| മത്തേഭാസ്യം ഭാവചിന്താമണി | 0 | 6 |
| ഹസ്തരേഖാശാസ്ത്രം (ഗദ്യം) അനവധി പടങ്ങളോടു കൂടിയത് | 0 | 12 |

62 വയസ്സുള്ള ആരുടേയും ജാതകം അറിയുന്നതിനും ഫലങ്ങൾ നിർണ്ണയിക്കുന്നതിനും ഏററവും പററിയ കൊല്ലവർഷം 1061 മുതൽ 1122 വരെയുള്ള

**62 വർഷത്തെ പഞ്ചാംഗം.**

വില രൂപാ 12.

മാനേജർ, വി. വി. പ്രെസ്സ്—കൊല്ലം.

# ആയുർവേദപ്രകാശിക.

## രണ്ടാം ഭാഗം.

---

ഗ്രന്ഥകർത്താ,

ശ്രീമാൻ, റ്റി. എൻ. നാണുപിള്ളആശാൻ അവർകൾ.

പ്രകാശകന്മാർ,

എസ്. റ്റി. റെഡ്ഡ്യാർ ആൻഡ് സൺസ്,

'വിദ്യാഭിവർദ്ധിനി' അച്ചുക്കൂടം,

കൊല്ലം.

—:*:—

3-ാം പതിപ്പ് കാപ്പി—1000.

---



(വില രൂ. 3.

1128.

# പ്രസ്താവന.

ഭ്രാന്താ വേദാന്തിനഃ കിം പഠഥ ശഠതയാ-
 ദ്യാപി ചാദ്വൈതവിദ്യാം
പൃഥ്വീതത്വേ ലുഠന്തോ വിമൃശഥ സതതം
 കർക്കശാസ്താർക്കികാഃ കിം
വേദൈർന്നാനാഗമൈഃ കിം ഗ്ലപയഥ ഹൃദയം
 ശ്രോത്രിയാഃ ശ്രോത്രശൂലൈ-
ർവൈദ്യം സർവ്വാനവദ്യം വിചിനുത ശരണം
 പ്രാണസംജീവനായ.

വൈദ്യത്തിന്റെ മഹിമ ഇങ്ങനെയാണു്. ഈ ലോകത്തിൽ മനുഷ്യനു വരാവുന്ന എല്ലാ ഭാഗ്യങ്ങളിൽവച്ചും വലിയ ഭാഗ്യം രോഗഹീനത്വമാണെന്നുള്ളതിനു രണ്ടുപക്ഷമില്ല. അതുകൊണ്ടാണു് വൈദ്യത്തിനിത്ര മഹത്വമുണ്ടായതു്. സംസ്കൃതഭാഷയിൽ ദിവോദാസൻ എന്നുകൂടി പേരുള്ള സാക്ഷാൽ ധന്വന്തരിഭഗവാൻ എഴുതിയ ഹാരമേഖല മുതലായ അനവധി സിദ്ധവൈദ്യസൂത്രങ്ങൾ ഉണ്ടു്. അതുപോലെതന്നെ ദ്രാവിഡഭാഷയിലും അഗസ്ത്യർ മുതലായ മഹർഷിമാർ ഉണ്ടാക്കീട്ടുള്ള അനവധി വൈദ്യഗ്രന്ഥങ്ങൾ ഉണ്ടു്. യവനഭാഷയിൽ യവനാചാര്യന്മാർ എഴുതിയിട്ടുള്ള വൈദ്യഗ്രന്ഥങ്ങൾ അനുസരിച്ചുള്ള ചികിത്സാസമ്പ്രദായമാണു് യൂനാനിവൈദ്യം. ഈ മൂന്നുവിധത്തിലുള്ള ചികിത്സകളും അലോപ്പതി ഹോമിയോപ്പതി എന്നിങ്ങനെയുള്ള പാശ്ചാത്യസമ്പ്രദായചികിത്സകളേക്കാൾ നമ്മുടെ ആളുകൾക്കു പററുന്നതാണെന്നുള്ളതിനു് യാതൊരു സംശയവുമില്ല. വിശേഷിച്ചും രോഗങ്ങളെ ഉന്മൂലനം ചെയ്യുന്നതിനു് ഭാരതീയചികിത്സാസമ്പ്രദായംപോലെ പാശ്ചാത്യചികിത്സാസമ്പ്രദായംകൊണ്ടു് നിശ്ശേഷം സാധിക്കുന്നതും അല്ല.

ആര്യചികിത്സയ്ക്കും ചിന്താമണി ചികിത്സയ്ക്കും യൂനാനിചികിത്സയ്ക്കും എന്നല്ല ഇപ്പോൾ വളരെ അഭിവൃദ്ധിയിൽ ഇരിക്കുന്ന പാശ്ചാത്യചികിത്സാസമ്പ്രദായങ്ങൾക്കുപോലും മൂലം ഋഗ്വേദത്തിന്റെയും അഥർവ്വണവേദത്തിന്റെയും ഉപവേദവും അപൌരുഷേയവുമായ ആയുർവേദമാണു്.

ആയുർവ്വേദത്തിൻെറ മൂലതത്വങ്ങളെ അസ്പദമാക്കി സംസ്കൃതഭാഷയിൽ എഴുതിയിട്ടുള്ള ചരകസംഹിത, സുശ്രുതസംഹിത, അഷ്ടാംഗസംഗ്രഹം, അഷ്ടാംഗഹൃദയം മുതലായവപോലെ പരിഭാഷകളും രോഗങ്ങളുടെ വകഭേദങ്ങളും നിദാനങ്ങളും ഔഷധമുറകളും ചികിത്സാക്രമങ്ങളും അടങ്ങിയതും മുകളിൽ പറഞ്ഞ ഗ്രന്ഥങ്ങളെക്കാൾ വൈദ്യന്മാർക്കും മററുള്ളവർക്കും പ്രായോഗികരീതിയിൽ അധികം ഉപയോഗമുള്ളതുമായ ഒരു ആയുർവ്വേദഗ്രന്ഥം മലയാളഭാഷയിൽ ലളിതമായി എഴുതിച്ചു പ്രസിദ്ധം ചെയ്യുന്നമെന്നുള്ള ഞങ്ങളുടെ ദീർഘകാലത്തെ ആലോചനയുടെ ഫലമായിട്ടാണ് ഈ പുസ്തകത്തിൻെറ പൂർവ്വഭാഗം മുമ്പേ പ്രസിദ്ധപ്പെടുത്തിയതു്.

ആയുർവ്വേദമുണ്ടായ കാലംമുതൽ ദേവന്മാരും മുനികളും സിദ്ധന്മാരും യോഗികളും ആചാര്യന്മാരും മററും സംഖ്യയില്ലാതെ ഗ്രന്ഥങ്ങൾ ഉണ്ടാക്കിയിട്ടുണ്ടെങ്കിലും ആ പുരാതന ഗ്രന്ഥങ്ങളിൽ എല്ലാററിലുംവച്ചു് പ്രധാനമായതു് പ്രജാപതിസംഹിത, അശ്വിസംഹിത, വലഭിൽസംഹിത, ഭാസ്കരസംഹിത, വൈദ്യസർവ്വസ്വം. വ്യാധിസിന്ധു, വിമർദ്ദനം, ജീവനാർണ്ണവം, ജീവദാനം, വൈദ്യസന്ദേഹഭഞ്ജനം, ദൈവതനിർണ്ണയതന്ത്രം മുതലായവയാണ്. അവയിലും മുൻപറഞ്ഞ ചരകം, സുശ്രുതം, അഷ്ടാംഗസംഗ്രഹം. അഷ്ടാംഗഹൃദയം മുതലായവയിലും ആദിമൻ, നിത്യാനന്ദൻ, ചന്ദ്രസേനൻ, സോമദേവൻ, ഗോവിന്ദൻ, നാഗാർജ്ജുനൻ മുതലായവർ ഉണ്ടാക്കിയ രസൌഷധഗ്രന്ഥങ്ങളിലും അഗസ്ത്യർ വൈദ്യകാവ്യം, അഗസ്ത്യർ വൈദ്യം അഗസ്ത്യർ പരിപൂരണം, ഭോഗർ ൭൦൦, യൂഗമുനി ൮൦൦൦, രോമഹർഷി ൫൦൦, പുലിപ്പാണി ൫൦൦ മുതലായ ദ്രാവിഡവൈദ്യഗ്രന്ഥങ്ങളിലും പലപല യൂനാനിവൈദ്യഗ്രന്ഥങ്ങളിലും അടങ്ങിയ വൈദ്യസാരസർവ്വസ്വങ്ങളായ സകലവിഷയങ്ങളേയും വഴിക്കുവഴി ക്രോഡീകരിച്ചു് ശ്രുതിയുക്ത്യനുഭവങ്ങൾക്കു് ഒത്ത രീതിയിലാണ് ഈ ആയുർവ്വേദപ്രകാശികാഗ്രന്ഥമാല ഞങ്ങൾ തയാറാക്കിക്കുന്നതു്.

ആയുർവ്വേദത്തിൽ അടങ്ങിയ എല്ലാ അംഗങ്ങളേയും അതാതിൻെറ പരിഭാഷകളോടുകൂടെ വളരെ ചുരുക്കത്തിൽ തെളിവായി അറിയണമെന്നും മറെറാരു ഗ്രന്ഥത്തിൻെറയോ ആളുകളുടെയോ സഹായംകൂടാതെ രോഗമറിഞ്ഞു് ചികിത്സിക്കണമെന്നും ആരെങ്കിലും ആഗ്രഹിക്കുന്നെങ്കിൽ അവർക്കു് ഇതുപോലെ ഉപയോഗ

പ്പെടുന്നതായി മലയാളഭാഷയിൽ മറെറാരു വൈദ്യഗ്രന്ഥവും ഇല്ലെന്നുള്ളതു് അനുഭവംകൊണ്ടു് ആൎക്കും ബോദ്ധ്യമാകും.

ശാസ്ത്രീയവിഷയങ്ങളെ പ്രാചീന മഹർഷിമാരുടെ അഭിപ്രായങ്ങൾക്കനുസരിച്ചും വൈദ്യത്തിൽ പ്രധാനമായ ഓരോരോ അംഗങ്ങളും അതാതുവിഷയത്തിൽ സുപ്രസിദ്ധിയുള്ള ഉൽകൃഷ്ടഗ്രന്ഥങ്ങളിൽനിന്നു വേണ്ടുന്നതുമാത്രം എടുത്തുചേൎത്തും ഔഷധങ്ങളെ പാകപ്പെടുത്തുന്നതിലും രോഗികളുമായി അടുത്തുനിന്നു ചികിത്സാക്രമങ്ങളെ നിറവേററുന്നതിലും വൈദ്യന്മാൎക്കു വഴിതെററിപ്പോകാതെ അതാതു ദിക്കുകളിൽ വേണ്ടതൊക്കെ ഉപദേശങ്ങൾ പ്രയോഗിച്ചും രോഗങ്ങൾ കണ്ടുപിടിക്കുന്നതിനും യോഗങ്ങൾ നിശ്ചയിക്കുന്നതിനും ചികിത്സിക്കുന്നതിനും വേണ്ടുന്ന വിവരങ്ങൾ ഉദ്ധരിച്ചും എല്ലാരോഗങ്ങൾക്കും പററുന്ന ഔഷധപ്രയോഗങ്ങളും ചികിത്സാക്രമങ്ങളും വൈദ്യപരിഭാഷകളും ചുരുക്കമായും എന്നാൽ വേണ്ടുന്നിടത്തോളവും വിവരിച്ചും ആണു് ഈ ആയുൎവ്വേദപ്രകാശിക തയാറാക്കീട്ടുള്ളതു്. ഇതിന്റെ പൂൎവ്വഭാഗം വായിച്ചിട്ടുള്ളവൎക്കെല്ലാം ഈ ആയുൎവ്വേദപ്രകാശിക ആയുൎവ്വേദം പഠിക്കാൻ ആരംഭിക്കുന്നവൎക്കും അഭ്യസിച്ചു ചികിത്സിച്ചു വരുന്നവൎക്കും മററുവിധത്തിൽ വൈദ്യവിഷയമായ തൊഴിലുകൾ ചെയ്യുന്നവൎക്കും ഒന്നുപോലെ ഉപയോഗപ്പെടുന്ന ഒരു മഹാ പ്രയോജനകരമായ അപൂൎവ്വഗ്രന്ഥമാണെന്നും ഇതിൽ ഓരോ ഗ്രന്ഥവും ഓരോ കുടുംബത്തിലും ഇരിക്കേണ്ടതാണെന്നും അറിയാം. ചുരുങ്ങിയ കാലത്തിനകത്തു തന്നെ ഈ പുസ്തകത്തിന്റെ പൂൎവ്വഭാഗം കൂടുതൽ പ്രതികൾ ചെലവായിരിക്കുന്നതുതന്നെ അതിനു ദൃഷ്ടാന്തം.

ഞങ്ങൾ ഈ ആയുൎവ്വേദപ്രകാശിക പൂൎവ്വഭാഗം, മദ്ധ്യമഭാഗം, ഉത്തരഭാഗം ഇങ്ങനെ മൂന്നു ഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തണമെന്നാണു് തീൎച്ചയാക്കിയിട്ടുള്ളതു്. അതിൽ പ്രസിദ്ധപ്പെടുത്തിയ പൂൎവ്വഭാഗത്തിന്റെ ശേഷമാണു് ഈ മദ്ധ്യമഭാഗം. ഇതിൽ ജ്വരം തുടങ്ങി ഗുല്മംവരെയുള്ള രോഗങ്ങളുടെ നിദാനവും ചികിത്സയും അടങ്ങിയിട്ടുണ്ടു്. അവ ഓരോ രോഗങ്ങൾക്കുമുള്ള ഉപരോഗങ്ങളുടേയും ഉൾപ്പിരിവുകളുടേയും നിദാനങ്ങളും ചികിത്സകളും വെവ്വേറെ ആൎക്കും മനസ്സിലാക്കി ചികിത്സിച്ചു ഭേദപ്പെടുത്തത്തക്ക എളുപ്പരീതിയിൽ ആണു് സങ്കലനം ചെയ്തിട്ടുള്ളതു്. ഓരോ രോഗങ്ങൾക്കും സൂക്ഷ്മമായി ഫലിക്കുന്നതും വളരെ വളരെ രഹസ്യത്തിൽ വച്ചിരുന്നതും ചികിത്സിച്ചു ഫലം കണ്ടിട്ടുള്ളതും

അശേഷം തെററില്ലോകാത്തതുമായ അനവധി ഭസ്മങ്ങളും, ലേഹ്യങ്ങളും, തൈലങ്ങളും, കുഴമ്പുകളും, നസ്യങ്ങളും, കഷായങ്ങളും, വിരേചനൌഷധങ്ങളും, സിന്ദൂരങ്ങളും, രസായനങ്ങളും, മുക്കൂട്ടുകളും, കെട്ടുകളും, പ്ലാസ്തിരികളും, ധൂപങ്ങളും, ചൂർണ്ണങ്ങളും, ഘൃതങ്ങളും, മെഴുകുകളും, മാത്രകളും, സർബത്തുകളും, ലേപനങ്ങളും ഓരോ രോഗത്തിനും പ്രത്യേകം പ്രത്യേകം ചേർത്തിട്ടുണ്ടു്.

ഇതിൻെറശേഷം രോഗങ്ങളുടെ നിദാനങ്ങളും ചികിത്സകളും മററു വൈദ്യസംബന്ധമായ സമ്പൂർണ്ണവിഷയങ്ങളും അടങ്ങിയ ഉത്തരഭാഗവും ഉടൻ തയാറാകുന്നതാണു്. ഇതിൻെറ പൂർവ്വഭാഗം പോലെ ഈ മദ്ധ്യമഭാഗവും മഹാജനങ്ങൾ സ്വീകരിച്ചു് ഞങ്ങൾക്കും ഗ്രന്ഥകർത്താവിനും കൃതാർത്ഥതയുണ്ടാക്കി തരണമെന്നുള്ള അപേക്ഷയോടുകൂടെ ഒന്നാംഭാഗം വരുത്തി ഞങ്ങളെ സഹായിച്ച മഹാന്മാർക്കും ഇങ്ങനെ ഒരു വൈദ്യഗ്രന്ഥം രചിച്ചു് ഞങ്ങളേയും മഹാജനങ്ങളേയും സഹായിക്കാൻ ദയവുണ്ടായ മഹാമനസ്കനായ ഗ്രന്ഥകർത്താവിനും ഞങ്ങൾ വളരെ വളരെ വന്ദനം പറഞ്ഞുകൊണ്ടു് ഈ പ്രസ്താവന ഉപസംഹരിച്ചുകൊള്ളുന്നു.

എന്നു്, പ്രകാശകൻ,

എം. മുത്തുസ്വാമിറെഡ്ഢ്യാർ.

# ആയുർവ്വേദപ്രകാശിക.

## മദ്ധ്യമഭാഗം.

## വിഷയാനുക്രമണിക.

---

### എല്ലാജ്വരലക്ഷണങ്ങളും ചികിത്സകളും

സന്നിപാതജ്വരത്തിന കഷായങ്ങൾ.

## ജ്വരഹരങ്ങളായ മെഴുക്കുകൾ.



## സന്ധികാദി 13 സന്നിപാതജ്വരങ്ങളുടെ ലക്ഷണവും ചികിത്സയും.



## ചികിത്സകൾ.



## കഷായങ്ങൾ.

## കാസശ്വാസചികിത്സ



## ഹിക്കാശ്വാസനിദാനം.



## ശ്വാസരോഗങ്ങൾ.



## ഹിക്കാചികിത്സ.

## തൈലം.



## ഖല്ലീവാതത്തിന്.

## രക്തവാതലക്ഷണങ്ങളും ചികിത്സയും.

### ശൂലരോഗനിദാനം.



### ശൂലചികിത്സ.



### പിത്തശൂലചികിത്സ.

# ആയുർവ്വേദപ്രകാശിക.

## രണ്ടാംഭാഗം.

---

## എല്ലാ ജ്വരലക്ഷണങ്ങളും ചികിത്സകളും.

### ജ്വരസംപ്രാപ്തി.

അഗ്നിയുടെ ബലത്തിനു തക്കതല്ലാത്ത ഭക്ഷണംകൊണ്ടും ശരീരബലത്തിനു തക്കതല്ലാത്ത പ്രവൃത്തികൊണ്ടും കോപിച്ച വാതാദിദോഷങ്ങൾ ആമാശയത്തിൽ പ്രവേശിച്ച് ജഠരാഗ്നിയെ പാകസ്ഥാനത്തിൽനിന്നും വെളിക്കാക്കി രസധാതുവിനോടു ചേരുന്നതിനെ ജ്വരം എന്നു പറയുന്നു.

### ജ്വരലക്ഷണം.

വിയർപ്പില്ലായ്മ ദേഹത്തിനും ഇന്ദ്രിയങ്ങൾക്കും മനസ്സിനും സന്താപം സർവ്വാംഗങ്ങളിലും വേദന ഇവയൊന്നിച്ചുണ്ടാകുന്ന രോഗമാണ് ജ്വരം എന്നു പറയപ്പെടുന്നതു്.

### ജ്വരത്തിന്റെ പൂർവ്വരൂപങ്ങൾ.

തളർച്ച അശ്രദ്ധ വർണ്ണഭേദം വായ്ക്കു് രുചിയില്ലായ്ക കണ്ണിൽകൂടി വെള്ളം ഒലിക്കുക തണുപ്പ് കാററ് വെയിലു് തണലു് വെള്ളം ഇവയിൽ കൂടക്കൂടെ ആഗ്രഹവും ദ്വേഷവും ഉണ്ടാവുക കോട്ടുവായിടുക ശരീരം നുറുങ്ങിനോവുക ശരീരത്തിനു ഭാരംതോന്നിക്കുക രോമാഞ്ചം ഉണ്ടാവുക അധികം ഉറക്കംവരിക സന്തോഷക്കുറവു് കുട്ടികളിലും മധുരദ്രവ്യങ്ങളിലും വിരോധം ഉണ്ടാവുക ഇവ ജ്വരത്തിന്റെ പൂർവ്വരൂപങ്ങൾ ആണ്.

## എല്ലാവിധ ജ്വരങ്ങൾക്കും പററുന്ന ചികിത്സകൾ.

## കഷായങ്ങൾ.

### ഷഡംഗം.

കിരിയാത്തു് മുത്തങ്ങാക്കിഴങ്ങു് കടുകുരോഹിണി പർപ്പടകപ്പുല്ല് അമൃതു് വേപ്പിൻതൊലി ഇവ ഓരോ രുപ്പാത്തൂക്കം ഒന്നിച്ചുചേർത്തു ചതച്ച് ഇരുനാഴിവെള്ളത്തിൽ ഇട്ടു് രണ്ടുമണിക്കൂർ നേരം വച്ചിരുന്നതിന്റെശേഷം എടുത്തു് അടുപ്പേൽവച്ച് മന്ദമായി തീകത്തിച്ചു വററിച്ച് ഉഴക്കാക്കി നന്നാലുമണിക്കൂർ ഇടവിട്ടു് മൂന്നുതവണയായി ജ്വരഹരങ്ങളായ സിന്ദൂരങ്ങളോ ഗുളികക

ളോ പഞ്ചസാരയോ അനുപാനമായി സേവിച്ചാൽ ശീതജ്വരം തുടങ്ങി സന്നിപാതജ്വരംവരെയുള്ള സകല ജ്വരങ്ങളും ശമിക്കും.

### ഗുളൂച്യാദികഷായം.

അമൃതു് കൊത്തമ്പാലരി വേപ്പിൻതൊലി രക്തചന്ദനം പതുമുകം ഇവ ഓരോന്നും ഇരുപത്തിനാലു പണമിടവീതം ഒന്നിച്ചു ചേത്തു ചതച്ചു് ഇടങ്ങഴിവെള്ളത്തിൽ ഇട്ടു് കുറേനേരം വച്ചിരുന്നതിനുശേഷം അടുപ്പേൽവച്ചു് സാവധാനമായി തീയെരിച്ചു വററിച്ചു് ഉരിയയാക്കി പഞ്ചസാരയോ ജ്വരഹരങ്ങളായ മററുമരുന്നുകളോ അനുപാനമായി സേവിച്ചാൽ എല്ലാപ്രകാരത്തിൽ ഉള്ള ജ്വരവും ശമിക്കും. ദീപനമുണ്ടാക്കുകയും ചൂടു് ദാഹം ഛർദ്ദി അരുചി ഇവയെ ഇല്ലാതാക്കുകയും ചെയ്യും.

### സർവ്വജ്വരപാചനകഷായം.

ചുക്കു് ദേവതാരം നാന്മുകപ്പുല്ലു് (കൊതിപ്പുല്ലു്) ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഇവ ഓരോന്നും ഇരുപത്തിനാലു പണമിടവീതം തൂക്കിയെടുത്തു് ഒന്നിച്ചുചേത്തു മേൽപ്രകാരം കഷായംവച്ചു് ഉരിയയാക്കി പഞ്ചസാര അനുപാനമായി സേവിച്ചാൽ ത്രിദോഷത്തിൽ ഏതു കോപിച്ചുണ്ടായ ജ്വരമായാലും പാചനം വരികയും ശമിക്കുകയും ചെയ്യും.

### സംശോധനകഷായം.

കൊന്നത്തൊലി തിപ്പലിമൂലം മുത്തങ്ങാ കടുകുരോഹിണി കടുക്കാത്തോടു് ഇവ ഓരോന്നും ഇരുപത്തിനാലു പണമിടവീതം തൂക്കിയെടുത്തു മേൽപ്രകാരം കഷായംവച്ചു് പഞ്ചസാര അനുപാനമായി സേവിച്ചാൽ ദീപനപാചനങ്ങൾ ഉണ്ടാവുകയും ആമദോഷവും വേദനയും ഏറിയ കഫവാതജ്വരങ്ങളെ ശമിപ്പിക്കുകയും ചെയ്യും.

### ശാരിബാദികഷായം.

നറുനീണ്ടിക്കിഴങ്ങു് ഇരുവേലി മുത്തങ്ങാക്കിഴങ്ങു് ചുക്കു് കടുകുരോഹിണി ഇവ ഓരോന്നും മുൻപറഞ്ഞകണക്കിനു തൂക്കിച്ചേത്തു കഷായംവച്ചു് പഞ്ചസാര അനുപാനമായി സേവിച്ചാൽ ജഠരാഗ്നിയെ വദ്ധിപ്പിക്കുകയും കോഷ്ഠശുദ്ധി ചെയ്യുകയും എല്ലാവിധ ജ്വരോപദ്രവങ്ങളേയും ഇല്ലാതാക്കുകയും ചെയ്യും.

### പത്ഥ്യാദി സംശോധനകഷായം.

കടുക്കാത്തോടു കൊന്നത്തൊലി കടുകുരോഹിണി ത്രികോല്പക്കൊന്ന നെല്ലിക്കാത്തോടു് ഇവ ഓരോന്നും ഇരുപത്തിനാലു പണമിടവീതം തൂക്കി എടുത്തു് ഒന്നിച്ചുചേത്തു് മുൻപറഞ്ഞപ്രകാര

ത്തിൽ കഷായംവച്ചു് പഞ്ചസാര അനുപാനമായി സേവിച്ചാൽ ആമദോഷത്തോടുകൂടിയ ജീർണ്ണജ്വരത്തിൽ പാചനമുണ്ടായി രോഗം ശമിക്കും.

### സംശമനകഷായം.

വെളുത്ത തമിഴാമവേരു കൂവളത്തിൻവേരു ചുവന്ന തമിഴാമവേരു് ഇവ ഓരോന്നും ഓരോ കഴഞ്ചുവീതം തൂക്കിഎടുത്തു ചതച്ചു് ഇരുനാഴിവെള്ളത്തിൽ ഇട്ടു വച്ചിരുന്നു് അതിൽ ഉരിയ പാലും ഒഴിച്ചു് അടുപ്പേൽവച്ചു് സാവധാനത്തിൽ തീയെരിച്ചു് വെള്ളം വററിച്ചുവാങ്ങി പഞ്ചസാരയുമിട്ടു് സേവിച്ചാൽ എല്ലാജ്വരവും ശമിക്കും.

### മുസ്താദി ഷഡംഗപാനീയം.

മുത്തങ്ങാക്കിഴങ്ങു് പൎപ്പടകപ്പുല്ലു് രാമച്ചം ചന്ദനം ഇരുവേലി ചുക്കു ഇവ ഓരോന്നും അരക്കഴഞ്ചുവീതം തൂക്കിഎടുത്തു് ഒന്നിച്ചുചേൎത്തു ചതച്ചു് ഇടങ്ങഴിവെള്ളത്തിൽ ഇട്ടു് കുറേനേരം വച്ചിരുന്നതിനുശേഷം എടുത്തു് അടുപ്പേററി സാവധാനത്തിൽ തീയെരിച്ചു വററിച്ചു് ഉരിയയാക്കി കൊടുത്താൽ ദാഹജ്വരം ശമിക്കും.

### സൎവ്വജ്വരശാന്തിക്കു കഷായം.

നിലവേപ്പു് കടുകുരോഹിണി മുത്തങ്ങാ അമൃതു് ചുക്കു് പാടക്കിഴങ്ങു് രാമച്ചം ഇരുവേലി ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ഒന്നരക്കഴഞ്ചുവീതം തൂക്കിയെടുത്തു മേൽപ്രകാരം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ ഏതുമാതിരിപ്പനിയും വിടും.

### സുദർശനചൂൎണ്ണം.

ത്രിഫലത്തോടു് മഞ്ഞൾ മരമഞ്ഞൾ കണ്ടകാരി ചെറുവഴുതിനവേരു് കച്ചോലം ത്രികടുകു് കരിഞ്ചീരകം പെരുംകുരുമ്പവേരു ചിററമൃതു് ചുവന്ന കൊടിത്തൂവവേരു കടുകുരോഹിണി പൎപ്പടകപ്പുല്ലു് മുത്തങ്ങാക്കിഴങ്ങു് ബ്രഹ്മി ഇരുവേലി വേപ്പിൻതൊലി പുഷ്കരമൂലം അതിമധുരം കുടകപ്പാലവേരിന്മേൽതൊലി ജീരകം കുടകപ്പാലയരി ചെറുതേക്കു മുരുങ്ങയരി തുവരിമണ്ണു ശുദ്ധിചെയ്തതു് വയമ്പു ഏലവംഗപ്പട്ട പതുമുകം രാമച്ചം ചന്ദനം അതിവിടയം കുറുന്തോട്ടിവേരു കാട്ടുഴുന്നു കാട്ടുപയറു് വിഴാലരിക്കാമ്പു് തകരം കൊടുവേലിക്കിഴങ്ങു ശുദ്ധിചെയ്തതു് ദേവതാരം കാട്ടുമുളകു് പടവലത്തില ജീവകം ഇടവകം കരയാമ്പൂവു് കൂവനൂറു് വെൺതാമരയല്ലി കാകോളി പച്ചില ജാതിപത്രി താലീസപത്രം ഇവ ഓരോന്നും ഓരോകഴഞ്ചു എല്ലാംകൂടി ഒന്നിച്ചുചേൎത്തുണക്കി ഇടിച്ചു

പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു പൊടിയിൽ നേരെപകുതി കിരിയാത്തു് ഉണക്കിയിടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തതും ചേൎത്തു തമ്മിൽ മട്ടിച്ചുയോജിപ്പിച്ചു പഞ്ചസാരയുംകൂട്ടി കുറേശ്ശ സേവിക്കുക. ഈ സുദൎശനചൂൎണ്ണം ത്രിദോഷകോപശമനവും സൎവ്വവിധജ്വരനാശനവും ആണു്. ജ്വരം ദോഷജമോ ആഗന്തുജമോ ധാതുജമോ സന്നിപാതജമോ മാനസജമോ ഏതുപ്രകാരത്തിൽ ഉള്ളതായിരുന്നാലും ഈ ഒരു പൊടികൊണ്ടുതന്നെ ശമിക്കും. വിഷമജ്വരങ്ങൾക്കു് ഇതുപോലെ പററുന്ന മറെറാരു മരുന്നില്ല. ശീതജ്വരം ദാഹജ്വരം അന്തൎദ്ദാഹം മടി ഭ്രമം തണ്ണീൎദ്ദാഹം കാസം ശ്വാസം പാണ്ഡു ഹൃദ്രോഗം കാമല തണ്ടെല്ലിൻെറ താഴത്തെഭാഗം പൃഷ്ഠം അരക്കെട്ടു് മുട്ടു് പാൎശ്വഭാഗം ഇവകളിൽ ഉണ്ടാകുന്ന വേദന ഇവകൾക്കു് ഈ പൊടി കൈകണ്ട മരുന്നാണു്. ഈ പൊടി തണുത്തവെള്ളത്തിൽ കലക്കി കുടിക്കുന്നതു് എല്ലാ ജ്വരങ്ങൾക്കും വളരെ വളരെ നല്ലതാണു്. സുദൎശനം ഏതൊരുപ്രകാരത്തിൽ ദാനവന്മാരെ നശിപ്പിക്കുമോ അതുപോലെ ഈ പൊടി സൎവ്വജ്വരങ്ങളേയും ശമിപ്പിക്കും.

സൎവ്വജ്വരത്തിനും നിംബാദിചൂൎണ്ണം.

വേപ്പില പത്തുഭാഗം ത്രിഫല മൂന്നുഭാഗം ത്രികടുക മൂന്നുഭാഗം കുറാശാണി ഓമം അഞ്ചുഭാഗം ത്രിലവണം (ഇന്തുപ്പു് വിളയുപ്പു് തുവൎച്ചിലയുപ്പു്) മൂന്നുഭാഗം തുവൎച്ചിലക്കാരം ചവക്കാരം ഇവ രണ്ടുഭാഗം എല്ലാംകൂടി ഒന്നിച്ചുചേൎത്തു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു വച്ചിരുന്നു കാലത്തെ കാലത്തെ അഗ്നിബലത്തിനു തക്കതുപോലെ സേവിച്ചാൽ ഒന്നിടവിട്ടുള്ള പനിയും രണ്ടുദിവസം ഇടവിട്ടുള്ള പനിയും സമയം മാറിമാറിയുണ്ടാകുന്ന പനിയും പകൽമാത്രം ഉണ്ടാകുന്ന പനിയും രാത്രിമാത്രം ഉണ്ടാകുന്ന പനിയും നാലുദിവസം ഇടവിട്ടുണ്ടാകുന്ന പനിയും എന്നുവേണ്ട ത്രിദോഷകോപംകൊണ്ടുണ്ടാകുന്ന സകലവിധത്തിലുള്ള പനികളും സംശയംകൂടാതെ ശമിക്കും.

സൎവ്വജ്വരങ്ങൾക്കുംകൂടി ശട്യാദികഷായം.

കച്ചോലം മഞ്ഞൾ മരമഞ്ഞൾത്തൊലി ദേവതാരം ചുക്കു് പുഷ്കരമൂലം ഏലം അമൃതു് കടുകരോഹിണി പപ്പടകപ്പുല്ലു് വെൺകൊട്ടത്തൂവ അതിവിടയം കിരിയാത്തു പടവലത്തണ്ടു് ദശമൂലം ഇവ ഓരോന്നും അരക്കഴഞ്ചുവീതം. എല്ലാംകൂടി ചതച്ചു് ഇടങ്ങഴി വെള്ളത്തിൽ ഇട്ടു് അടുപ്പേററി സാവധാനത്തിൽ തീയെരിച്ചു വററിച്ചു രണ്ടുതുടമാക്കി ചെറുചൂടോടെ ഇന്തുപ്പു മേമ്പൊടിയും

ചേൎത്തു സേവിച്ചാൽ, എല്ലാവിധ ജ്വരങ്ങളേയും അതിവേഗത്തിൽ ശമിപ്പിക്കും.

ഹരീതക്യാദിഗുളിക.

കടുക്കാത്തോട് ത്രികോൽപക്കൊന്ന മറിക്കുന്നി (പൊന്തികീര) ഇവ ഓരോന്നും രണ്ടുപലംവീതം തിപ്പലി ചുക്ക് അമൃത് ഞെരിഞ്ഞിൽ ശതാവരിക്കിഴങ്ങു സഹദേവി വിഴാലരിക്കാമ്പ് ഇവ ഓരോ കഴഞ്ചു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു് ഇടിച്ചുപൊടിച്ചു പൊടിയാക്കി ശീലപ്പൊടിതട്ടി അമ്മിയിൽ ഇട്ടു് തേൻ ഒഴിച്ചു അരച്ചു് പാകപ്പെടുത്തി ഉരുട്ടി വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ എല്ലാവിധ ജ്വരങ്ങളും ഉടൻ ശമിക്കും. അഗ്നിമാന്ദ്യം കാസം ശ്വാസം മലബന്ധം മുതലായവകൾക്കു വളരെ പററുന്നതും ആണു്.

ജ്വരമഹാകാലഭൈരവഗുളിക.

രസം ശുദ്ധിചെയ്തതു ഭാഗം ൧ ഗന്ധകം ശുദ്ധിചെയ്തതു ഭാഗം ൧. പൊൻകാരം ഭാഗം ൧. നല്ലമുളകു ഭാഗം ൧. പഞ്ചസാര ഭാഗം ൨. മീൻപിത്തം ഭാഗം ൨. ഇവ ഒന്നിച്ചുചേൎത്തു നല്ലതുപോലെ മൂന്നുദിവസം അരച്ചു മുമ്മൂന്നു കുന്നിയിടവീതം ഗുളികകളാക്കി ഓരോ ഗുളിക ഇഞ്ചിച്ചാററിൽ സേവിച്ചു പുറകെ ചോറും മോരും ഭക്ഷിച്ചാൽ എല്ലാവിധ ജ്വരങ്ങളും ശമിക്കും. ചൂടു വൎദ്ധിച്ചാൽ തണുത്തവെള്ളം തലയിൽ ഒഴിക്കണം.

ജ്വരധൂമകേതുരസം.

ശുദ്ധിചെയ്ത രസം ശുദ്ധിചെയ്ത ഗന്ധകം ശുദ്ധിചെയ്ത ചായില്യം ശുദ്ധിചെയ്ത കടൽനുര ഇവസമം ഇഞ്ചിനീരൊഴിച്ചു് ഒരു യാമം അരച്ചു് അറാറുകുന്നിയിടവീതം ഗുളികയുരുട്ടി ഇഞ്ചിനീരിൽ സേവിച്ചാൽ മൂന്നുദിവസംകൊണ്ടു് സകലവിധത്തിൽ ഉള്ള ജ്വരങ്ങളും ശമിക്കും.

അഭിനവമഹാജ്വരാങ്കുശം.

ശുദ്ധിചെയ്ത രസം ശുദ്ധിചെയ്ത ഗന്ധകം ശുദ്ധിചെയ്ത വത്സനാഭി ഇവ ഓരോന്നും അര ത്രുപാത്തുക്കംവീതം ഉമ്മത്തിൻകുരു മൂന്നുത്രുപാത്തുക്കം എരുമക്കള്ളി അറുത്രുപാത്തുക്കം ഇവ എല്ലാം പൊടിച്ചു് ഒന്നിച്ചുചേൎത്തു ചെറുനാരങ്ങാനീരൊഴിച്ചരച്ചു് ഈരണ്ടു കുന്നിയിടവീതം ഗുളികയുരുട്ടി ഓരോ ഗുളിക ഇഞ്ചിച്ചാററിൽ സേവിച്ചാൽ മൂന്നു ദോഷങ്ങളിൽ ഏതു കോപിച്ചുണ്ടാകുന്ന ജ്വരങ്ങളെയും ശമിപ്പിക്കും. ഒന്നും രണ്ടും മൂന്നും നാലും ദിവസങ്ങൾ ഇടവിട്ടുവരുന്ന ജ്വരങ്ങൾക്കും വിഷമജ്വരത്തിനും ജീൎണ്ണജ്വരത്തിനും നവജ്വരത്തിനും ഇതുപോലേ പററുന്നതായി മറെറാരു ഔഷധവും ഇല്ല.

ജ്വരഘ്നിവടിക.

ശുദ്ധിചെയ്ത രസം ഒരുഭാഗം ശുദ്ധിചെയ്ത ഗന്ധകം രണ്ടു ഭാഗം ശുദ്ധിചെയ്ത ഛായില്യം മൂന്നുഭാഗം ശുദ്ധിചെയ്ത നേർവ്വാളം നാലുഭാഗം ഇവ എല്ലാംകൂടി ഒന്നിച്ചുചേൎത്തു നാഗദന്തിയില നീരിൽ നല്ലതുപോലെ അരച്ച് കുന്നിയിടവീതം ഉരുട്ടി കാലത്തെ ഏറെത്തണുത്തതും അനന്നതുമല്ലാത്ത വെള്ളത്തിൽ പഞ്ചസാരയുംകൂട്ടി സേവിച്ചാൽ ഒരു നേരത്തെ സേവകൊണ്ടുതന്നെ നവജ്വരം ശമിച്ചുപോകും.

നവജ്വരഹരവടി.

ശുദ്ധിചെയ്ത രസം ശുദ്ധിചെയ്ത ഗന്ധകം ശുദ്ധിചെയ്ത വത്സനാഭി ചുക്ക് തിപ്പലി നല്ലമുളക് കടുക്കാത്തോട് താന്നിക്കാത്തോട് നെല്ലിക്കാത്തോട് ശുദ്ധിചെയ്ത നാഗദന്തിയരി ഇവ സമം എടുത്തു് ഓരോന്നും പ്രത്യേകം പ്രത്യേകം നല്ലതുപോലെ പൊടിച്ച് എല്ലാംകൂടി ഒന്നിച്ചുചേൎത്തു തുമ്പച്ചാറൊഴിച്ചരച്ച് മാഷപ്രമാണം ഗുളികയുരുട്ടി സേവിച്ചാൽ നവജ്വരങ്ങൾ അതിവേഗത്തിൽ ശമിക്കും.

സൎവ്വജ്വരഹരവടി.

ശുദ്ധിചെയ്ത രസം ഒരുഭാഗം ശുദ്ധിചെയ്ത ഗന്ധകം രണ്ടു ഭാഗം ശുദ്ധിചെയ്ത വത്സനാഭി മൂന്നുഭാഗം എരുമക്കള്ളി നാലു ഭാഗം ശുദ്ധിചെയ്ത നേർവ്വാളം അഞ്ചുഭാഗം ഇവയെല്ലാം പൊടിച്ച് ഒന്നിച്ചുചേൎത്തു വട്ടകപ്പുളിനാരങ്ങാനീരൊഴിച്ച് അരച്ചു വിഴാലരിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളിക ഓരോ ദിവസം ഇഞ്ചിനീരിൽ സേവിച്ചാൽ ജീൎണ്ണജ്വരം അജീൎണ്ണത്തോടും ആമത്തോടും കൂടിയ ജ്വരം വിഷമജ്വരം മുതലായ സകല ജ്വരങ്ങളും ശമിക്കും.

മഹാജ്വരാങ്കുശരസം.

ശുദ്ധിചെയ്ത രസം ഒരുഭാഗം ശുദ്ധിചെയ്ത വത്സനാഭി ഒരു ഭാഗം ശുദ്ധിചെയ്ത ഗന്ധകം ഒരുഭാഗം ശുദ്ധിചെയ്ത ഉമ്മത്തിൻകുരു ഒരുഭാഗം ഇവ നാലുകൂട്ടവും കൂടിയതിൽ ഇരട്ടി ത്രികടുക് ഇവ ഓരോന്നും വെവ്വേറെ പൊടിച്ചു ഒന്നിച്ചുചേൎത്തു ചെറുനാരങ്ങാനീരോ ഇഞ്ചിനീരോ ഒഴിച്ചു അരച്ച് ഈരണ്ടു കുന്നിയിടവീതം ഗുളികയുരുട്ടി ഇഞ്ചിനീരിൽ സേവിച്ചാൽ ഒന്നും രണ്ടും മൂന്നും നാലും ദിവസങ്ങൾ ഇടവിട്ടു വരുന്ന പനികളും ത്രിദോഷജ്വരവും വിഷമജ്വരവും എന്നുവേണ്ട എല്ലാവിധ ജ്വരങ്ങളും തീച്ചയായും ശമിക്കും.

ശ്വാസകുഠാരരസം.

ശുദ്ധിചെയ്ത രസം ശുദ്ധിചെയ്ത ഗന്ധകം പൊരിച്ച പൊൻകാരം ശുദ്ധിചെയ്ത മനയോല ഇവ അരേരക്കുത്രുപാത്തുക്കം നല്ലമുളക നാലുത്രുപാത്തുക്കം ത്രികടുക മൂന്നുത്രുപാത്തുക്കം ഇവയെ വെവ്വേറെ പൊടിച്ച് എല്ലാംകൂടി അമ്മിയിൽ ഇട്ടു് നല്ലതുപോലെ മട്ടിച്ച് ഈരണ്ടു കുന്നിയിടവീതം സേവിച്ചാൽ സവ്വജ്വരവും ശ്വാസരോഗങ്ങളും ശമിക്കും.

ഹൃതാശനരസം.

ചുക്ക രണ്ടുത്രുപാത്തുക്കം പൊരിച്ച പൊൻകാരം നാലുത്രുപാത്തുക്കം നല്ലമുളക ഒരു ത്രുപാത്തുക്കം കവടിഭസ്മം ഒരു ത്രുപാത്തുക്കം പാഷാണം ശുദ്ധിചെയ്തതു അരത്രുപാത്തുക്കം ഇവ വെവ്വേറെ പൊടിച്ച എല്ലാംകൂടി ഒന്നിച്ചുചേത്തു നല്ലതുപോലെ അരച്ച് ഓരോ കുന്നിയിടവീതം സേവിച്ചാൽ എല്ലാ ജ്വരവും ശമിക്കും.

രസകജ്ജളി.

സമം ശുദ്ധിചെയ്ത രസവും ഗന്ധകവുംകൂടി അമ്മിയിൽ ഇട്ടു് മട്ടിക്കണം. എപ്പോൾ രസം കാണാതെ ആകുന്നുവോ അപ്പോൾ വടിച്ചെടുത്തു ചെപ്പിൽ വച്ചിരുന്നു ഓരോ കുന്നിപ്രമാണം സേവിച്ചാൽ ഏതുപ്രകാരത്തിൽ ഉള്ള ജ്വരങ്ങളും ശമിക്കും.

വാതജ്വരലക്ഷണം.

ജ്വരം വരികയും പോവുകയും ചെയ്യുന്നതിനും ജ്വരം കൂടുകയും കുറയുകയും ചെയ്യുന്നതിനും ചൂടിനും വേദനയ്ക്കും നിയമമില്ലാതിരിക്കുക, ഓരോ അവയവങ്ങളിൽ ചൂടും വേദനയും ഏറിയും കുറഞ്ഞും ഇരിക്കുക, അണ്ണാക്കും ചുണ്ടും ഉണങ്ങുക ഉറക്കമില്ലായ്ക തുമ്മലില്ലായ്ക അവയവങ്ങൾക്കു് രൂക്ഷതയും തലയിലും ഹൃദയത്തിലും മററു ചില അവയവങ്ങളിലും കഠിനവേദനയും ഉണ്ടാവുക അരുചി മലബന്ധം വയററുവേദന വയറുവീപ്പു് ഇവ ഉണ്ടാവുക കോട്ടുവായിടുക സന്ധികളിൽ വേദന കണ്ണിൽകൂടി കണ്ണുനീർ ഒഴുകുക ചുമയ്ക്കുക ചൊറിയുക ചൂടേറുക ദീഘശ്വാസം വിടുക ശരീരത്തിൽ നീർഛായകാണുക ഛദ്ദിക്കുക പച്ചനിറത്തിൽ മൂത്രം പോവുക ചിലപ്പോൾ ചുവന്നനിറത്തിൽ മൂത്രംപോവുക കണ്ണു ചുവന്നിരിക്കുക വലുതായ ശരീരക്ഷീണം വായു് മധുരിക്കുക പുളിയുള്ള പദാത്ഥങ്ങളിൽ ആഗ്രഹം വദ്ധിക്കുക മുതലായവയാണു് വാതജ്വരലക്ഷണങ്ങൾ.

വാതജ്വരചികിത്സ.

പഞ്ചമൂലീകഷായം.

കുമ്പിൾവേരു് കൂവളവേരു് പാതിരിവേരു് പലകപ്പയ്യാനി

വേരു് മുഞ്ഞവേരു് ഇവ ഓരോ ത്രപ്പാത്തുക്കം ഒന്നിച്ചുചേൎത്തു ചതച്ചു ഇടങ്ങഴിവെള്ളത്തിൽ ഇട്ടു് അടുപ്പേററി സാവധാനത്തിൽ തീയെരിച്ചു് വററിച്ചു് രണ്ടുതുടമാക്കി പഞ്ചസാരയൊ മററു ഉചിതമായ അന്നപാനങ്ങളോ ചേൎത്തു സേവിച്ചാൽ വാതജ്വരം പാചനമാകും.

അമൃതാദികഷായം.

അമൃതു് തിപ്പലിമൂലം ചുക്കു് ഇവ ഒന്നേമുക്കാൽ ത്രപ്പാത്തുക്കംവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു് എല്ലാലക്ഷണങ്ങളും തികഞ്ഞ വാതജ്വരരോഗിയെ ഏഴാംദിവസം സേവിപ്പിച്ചാൽ പാചനമുണ്ടാകും.

കിരാതാദികഷായം.

കിരിയാത്തു് മുത്തങ്ങാക്കിഴങ്ങു് ചിററമൃതു് ഇരുവേലി കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു ഞെരിഞ്ഞിൽ ഓരില മൂവില ചുക്കു് ഇവ അരേരെശ്ശത്രപ്പാത്തുക്കം ഒന്നിച്ചുചേൎത്തു് മേൽപ്പറഞ്ഞതുപോലെ കഷായംവച്ചു സേവിച്ചാൽ വാതജ്വരം ശമിക്കും.

ദശമൂലാദികഷായം.

കൂവളത്തിൻവേരു കുമിഴിൻവേരു പാതിരിവേരു പലകപ്പയ്യാനിവേരു മുഞ്ഞവേരു ഓരിലവേരു മൂവിലവേരു ഞെരിഞ്ഞിൽ കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു അരത്ത തിപ്പലി തിപ്പലിമൂലം കൊട്ടം ചുക്കു് കിരിയാത്തു മുത്തങ്ങാ കുറുന്തോട്ടിവേരു അമൃതു് ഇരുവേലി മുന്തിരിങ്ങാപ്പഴം കൊടിത്തൂവവേരു ശതാവരിക്കിഴങ്ങു് ഇവ അരേരെശ്ശക്കഴഞ്ചു ഒന്നിച്ചുചേൎത്തു്മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ അനേകോപദ്രവങ്ങളോടുകൂടിയ എത്ര വലിയ വാതജ്വരവും ഉടൻ ശമിക്കും. വാതജ്വരഹരങ്ങളായ സകല കഷായങ്ങളിൽവച്ചും ഈ കഷായം മുഖ്യമാകുന്നു.

ശാലിപർണ്യാദികഷായം.

ഓരിലവേരു കുറുന്തോട്ടിവേരു മുന്തിരിങ്ങാ ചിററമൃതു നറുനീണ്ടിക്കിഴങ്ങു് ഇവ ഓരോ ത്രപ്പാത്തുക്കം ഒന്നിച്ചുചേൎത്തു മേൽപറഞ്ഞപ്രകാരത്തിൽ കഷായംവച്ചു സേവിച്ചാൽ എത്ര കഠിനമായ വാതജ്വരവും ശമിക്കും.

ശുണ്ഠ്യാദികഷായം.

ചുക്കു് അമൃതു് തിപ്പലിമൂലം ഇവ നാലുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു് കഷായംവച്ചു് കുടിച്ചാൽ വാതജ്വരം അതിവേഗത്തിൽ ശമിക്കും.

കൊത്തമല്ലിക്കഷായം.

കൊത്തമല്ലി ദേവതാരം കണ്ടകാരിച്ചുണ്ട ഇവ|നാലുകഴഞ്ചു

വീതം ഒന്നിച്ചുചേർത്തു കഷായംവച്ചു സേവിച്ചാൽ ഏതുപ്രകാരത്തിലുള്ള വാതജ്വരമായിരുന്നാലും ഉടൻ പാചനംവരികയും ശമിക്കുകയും ചെയ്യുന്നതാണ്.

ബൃഹൽപഞ്ചമൂലാദികഷായം.

കുമിഴിൻവേര് കൂവളത്തിൻവേര് പാതിരിവേര് പലകപ്പയ്യാനിവേര് മുഞ്ഞവേര് കുറുന്തോട്ടിവേര് ചിററരത്ത പഴമുതിര പുഷ്കരമൂലം ഇവ അരേരക്കൂപ്പാത്തുക്കം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ച് സേവിച്ചാൽ സഹിക്കാൻ പാടില്ലാത്ത തലവേദനയോടും കൈകാൽ കഴപ്പോടും മററുംകൂടിയ വാതജ്വരവും ശമിക്കും.

കാശ്മര്യാദികഷായം.

കുമിഴിൻവേര നറുനീണ്ടിക്കിഴങ്ങു മുന്തിരിങ്ങാപ്പഴം ബ്രഹ്മി ചിററമൃത് ഇവ ഓരോരുപാത്തുക്കം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ വാതജ്വരം ഉടനടി ശമിക്കും.

പിപ്പല്യാദികഷായം.

തിപ്പലി നറുനീണ്ടിക്കിഴങ്ങ് മുന്തിരിങ്ങാപ്പഴം ചതകുപ്പ അരേണുകം ഇവ ഓരോ രുപാത്തുക്കം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ വാതജ്വരം ശമിക്കും.

ഗുളൂച്യാദികഷായം.

അമൃത് നറുനീണ്ടിക്കിഴങ്ങു മുന്തിരിങ്ങാപ്പഴം ചതകുപ്പ തമിഴാമവേര് ഇവ ഓരോ രുപാത്തുക്കം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായം വച്ചു ശക്കര അനുപാനമായി സേവിച്ചാൽ വാതജ്വരം ശമിക്കും.

ശഠ്യാദികഷായം.

കച്ചോലക്കിഴങ്ങ് പുഷ്കരമൂലം ചെറുതേക്ക കക്കടകശൃംഗി കൊടുത്തൂവവേര ചിററമൃതു ചുക്ക പാടക്കിഴങ്ങു കിരിയാത്തു കടുകരോഹിണി ഇവ അരേരക്കൂപ്പാത്തുക്കം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ കാസം ശോഫം മുതലായ ഉപദ്രവങ്ങളോടുകൂടിയ വാതജ്വരംപോലും അതിവേഗത്തിൽ തീച്ചയായും ശമിക്കുന്നതാണ്.

കണാദികഷായം.

തിപ്പലി വെളുത്തുള്ളി ചിററമൃതു ചുക്ക കണ്ടകാരിച്ചുണ്ട കിരിയാത്തു് കരുനൊച്ചി മുത്തങ്ങാക്കിഴങ്ങ് ഇവ ഒന്നരക്കഴഞ്ചുവീതം ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ

പലപ്രകാരത്തിലുള്ള ഉപദ്രവങ്ങളോടുകൂടിയ ഭയങ്കരമായ വാതജ്വരവും ശമിക്കും.

ചന്ദനാദികഷായം.

രക്തചന്ദനം അമൃത് ചുക്ക് കുഴൽശിവത നായിക്കുരുണവേര് ഇവ ഓരോന്നും രണ്ടരക്കഴഞ്ചുവീതം ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ വാതജ്വരം ശമിക്കും.

വില്വാദികഷായം.

കൂവളത്തിൻവേര കൊത്തമ്പാലരി ചുക്ക് അമൃത് ഇവ ഓരോന്നും മുമ്മൂന്നുകഴഞ്ചു് ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായം വച്ചു സേവിച്ചാൽ വാതജ്വരം ശമിക്കും.

മുസല്യാദികഷായം.

നിലപ്പനക്കിഴങ്ങ് നറുനീണ്ടിക്കിഴങ്ങു മുന്തിരിങ്ങാ ബ്രഹ്മി ചിററമൃത് ഇവ ഓരോ രുപാത്തുക്കം ഒന്നിച്ചുചേർത്ത മേൽപ്രകാരം കഷായംവച്ചുസേവിച്ചാൽ വാതജ്വരം ശമിക്കും.

കാകമാച്യാദികഷായം.

കുട്ടിത്തക്കാളി(മണിത്തക്കാളി)വേര ത്രിഫല വേലിപ്പരുത്തി വിഷ്ണുക്രാന്തി ചുക്ക് ഇവ ഓരോന്നും മുക്കാൽരുപാത്തുക്കംവീതം ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ചു് സേവിച്ചാൽ വാതജ്വരം ശമിക്കും.

കണ്ടകാര്യാദികഷായം.

കണ്ടകാരിച്ചുണ്ട കുറുന്തോട്ടി ചുക്ക് കടുക്കാത്തോട് ഇവ ഓരോന്നും ഒന്നേകാൽ രുപാത്തുക്കം വീതം ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ വാതജ്വരം ശമിക്കും.

മരീചാദിചൂർണ്ണം.

നല്ലമുളക വിഴാലരിക്കാമ്പു് ചുക്ക് കിരിയാത്തു കടുക്കാ തിപ്പലി കടുകുരോഹിണി ഇവ ഈരണ്ടു രുപാത്തുക്കം വെവ്വേറെ പൊടിച്ചു ശീലപ്പൊടിതട്ടി പഞ്ചസാരയിൽ ചേർത്തിച്ചു കുറേശ്ശ സേവിച്ചാൽ വാതജ്വരം ശമിക്കും.

ദ്രാക്ഷാദിചൂർണ്ണം.

മുന്തിരിങ്ങാപ്പഴം കുരുവുകളഞ്ഞതു് നായിക്കുരുണവേര കടുക്കാത്തോട് കൊട്ടപ്പാക്ക് ഇവ ഈരണ്ടു രുപാത്തുക്കം ഇടിച്ചു പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു് ശക്കരയിൽ കുഴച്ചു സേവിച്ചാൽ വാതജ്വരം ശമിക്കും.

പിപ്പല്യാദിചൂർണ്ണം,

തിപ്പലി, ശുദ്ധിചെയ്ത ചായില്യം ശുദ്ധിചെയ്ത വത്സനാഭി

ഇവ സമം ഒന്നിച്ചുചേൎത്തു് നല്ലതുപോലെ അരച്ചു് ഈരണ്ടു കഴഞ്ചിപ്രമാണം തേനിൽ സേവിച്ചാൽ വാതജ്വരം ശമിക്കും.

### പിത്തജ്വരലക്ഷണം.

ജ്വരത്തിന്റെ വേഗം അതിയായ ഉഷ്ണത്തോടുകൂടി ശരീരത്തിൽ ഒരുമിച്ചു വ്യാപിക്കുക അതിസരിക്കുക അല്പമായ ഉറക്കം ഛൎദ്ദിൽ തൊണ്ട ചുണ്ടു് മുഖം മൂക്കു് ഇവകൾ വേവുക വിയൎക്കുക പേ പറയുക വായിൽ എരിവുരസം തോന്നുക ഇന്ദ്രിയങ്ങൾ തളരുക വലിയ ചൂടുണ്ടാകുക മദിക്കുക തണ്ണീർദാഹം മലമൂത്രങ്ങളും കണ്ണും മഞ്ഞളിച്ചിരിക്കുക തലകറക്കമുണ്ടാവുക നെട്ടുവീൎപ്പിടുക തലനോവുണ്ടാവുക അധികതാപം വയററുവേദന മടി കഫവല്പ ന്ന അരുചി ഇവകൾ ഉണ്ടാവുക വായു് കയ്ക്കുക ശരീരത്തിൽനിന്നും ചൂടൊരിക്കലും മാറാതിരിക്കുക യാതൊരു പദാൎത്ഥങ്ങളിലും ഇഷ്ടംതോന്നാതെ വരിക മൂത്രം ചിലപ്പോൾ ചുവക്കുക കണ്ണു് ഇരുട്ടിഅടയ്ക്കുക നോക്കിയാൽ ചുകപ്പു പച്ച കറുപ്പു് ഈ വൎണ്ണങ്ങൾ കാണുക കൺചുവക്കുക മുതലായവകളാണു് പ്രധാനങ്ങളായ പിത്തജ്വരലക്ഷണങ്ങൾ.

### ചികിത്സ.

#### തിക്താദികഷായം.

കടുകുരോഹിണി മുത്തങ്ങാ കുടകപ്പാലയരി പാടക്കിഴങ്ങു്ഇവ മുമ്മൂന്നുകഴഞ്ചു മുകളിൽ പറഞ്ഞപ്രകാരം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്തജ്വരം പാചനമാകും.

#### കൾഫലാദികഷായം.

കുമിഴിൻവേരു് കുടകപ്പാലയരി വേപ്പിൻതൊലി കടുകുരോഹിണി മുത്തങ്ങാക്കിഴങ്ങു്ഇവ ഓരോന്നും രണ്ടരക്കഴഞ്ചുവീതം തൂക്കിയെടുത്തു് ഒന്നിച്ചുചേൎത്തു് മേൽപ്പറഞ്ഞതുപോലെ കഷായം വച്ചു സേവിച്ചാൽ പത്താംദിവസം പിത്തജ്വരം പാചനമാകും.

#### അബ്ദാദികഷായം.

മുത്തങ്ങാക്കിഴങ്ങു കടുകുരോഹിണി കുടകപ്പാലയരി ഇവ ഓരോന്നും നന്നാലുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്തജ്വരം പാചനമാകും.

#### പൎപ്പടാദികഷായം.

പൎപ്പടകപ്പുല്ലു് അമൃതു് നെല്ലിക്കാത്തോടു് ഇവ ഓരോന്നും നന്നാലുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു് അതിൽ തേനും ശൎക്കരയുംചേൎത്തു സേവിച്ചാൽ പിത്തജ്വരം ശമിക്കും.

### പ്രിയംഗ്വാദികഷായം.

ഞാഴൽപ്പൂവ് പർപ്പടകപ്പുല്ല് ആടലോടകം കടുകരോഹിണി കിരിയാത്ത് കൊട്ടത്തൂവവേര് ഇവ ഈരണ്ടുകഴഞ്ച് ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ച് മധുരിക്കത്തക്ക പഞ്ചസാര അനുപാനമായി സേവിച്ചാൽ വെള്ളംദാഹം, ചൂട്, രക്തപിത്തം ഇവയോടുകൂടിയ പിത്തജ്വരം ഉടൻ ശമിക്കും.

### പർപ്പടാദി ഒററമൂലിക്കഷായം.

പർപ്പടകപ്പുല്ലുമാത്രം പന്ത്രണ്ടുകഴഞ്ചിട്ട് മേൽപ്രകാരം കഷായംവച്ച് പഞ്ചസാരയുംചേർത്ത് സേവിച്ചാൽ എത്ര വലിയ പിത്തജ്വരവും ശമിക്കും.

### ലോധ്രാദികഷായം.

പാച്ചോററിത്തൊലി ആമ്പൽക്കിഴങ്ങ് അമൃത് പതുമുകം നറുനീണ്ടിക്കിഴങ്ങ് ഇവ സമം ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ച് പഞ്ചസാര അനുപാനമായി സേവിച്ചാൽ ഏതുവിധത്തിലുള്ള പിത്തജ്വരവും വാശിയാകും.

### ദ്രാക്ഷാദികഷായം.

കുരുവുകളഞ്ഞ മുന്തിരങ്ങാ കടുക്കാത്തോട് മുത്തങ്ങാക്കിഴങ്ങ് കടുകരോഹിണി കൊന്നത്തൊലി പർപ്പടകപ്പുല്ല് ഇവ ഓരോന്നും ഒന്നേമുക്കാൽ കഴഞ്ചുവീതം ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ച് തേനോ പഞ്ചസാരയോ അനുപാനമായി സേവിച്ചാൽ എത്ര വലിയ പിത്തജ്വരത്തേയും ഉടനടി ശമിപ്പിക്കുമെന്നു മാത്രമല്ല, മുഖംവററൽച്ച പ്രലാപം വേദന ദാഹം മൂർച്ഛ ഭ്രമം ചൂട് രക്തപിത്തം മുതലായവയെ അതിവേഗത്തിൽ ഇല്ലാതാക്കുകയും ചെയ്യും.

### ഖർജ്ജൂരാദികഷായം.

കുരുവുകളഞ്ഞ ഈന്തപ്പഴം രക്തചന്ദനം കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം നെല്ലിക്കാത്തോട് അമൃത് ഇവ ഓരോന്നും ഈരണ്ടു കഴഞ്ചുവീതം ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ച് തേനൊ പഞ്ചസാരയൊ അനുപാനമായി സേവിച്ചാൽ പിത്തജ്വരം ശമിക്കും. തണ്ണീർദാഹവും വർദ്ധിച്ച ചൂടും ഉടനേ മാറും.

### ചന്ദനാദികഷായം

ചന്ദനം ഇരുവേലി ചുക്ക് പർപ്പടകപ്പുല്ല് ഇവ ഓരോന്നും മുമ്മൂന്നുകഴഞ്ചുവീതം ഒന്നിച്ചുചേർത്ത് കഷായംവച്ച് പഞ്ചസാരയോ തേനോ അനുപാനമായി സേവിച്ചാൽ പിത്തജ്വരം ശമിക്കും.

ഗോപാംഗനാദികഷായം.

നറുനീണ്ടിക്കിഴങ്ങ് താമരവളയം ചന്ദനം രാമച്ചം ചുക്ക് ഇരട്ടിമധുരം ഇരുവേലി ഇവ ഓരോന്നും ഒന്നേമുക്കാൽ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ ദാഹത്തേയും പിത്തജ്വരത്തേയും ശമിപ്പിക്കും.

ആരഗ്വധാദികഷായം.

കൊന്നത്തൊലി കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം കുമിഴിൻവേര് ഇവ ഓരോന്നും നന്നാലുകഴഞ്ചുവീതം ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്തജ്വരം മാറും.

അഭയാദികഷായം.

കടുക്കാത്തോട് കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം പർപ്പടകപ്പുല്ല് മുത്തങ്ങാ കടുകരോഹിണി ഇവ ഓരോന്നും രണ്ടരക്കഴഞ്ചുവീതം ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്തജ്വരം ശമിക്കും.

മുസ്താദികഷായം.

മുത്തങ്ങാക്കിഴങ്ങ് അമൃത് കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം പർപ്പടകപ്പുല്ല് കടുകരോഹിണി ഇവ ഓരോന്നും രണ്ടരക്കഴഞ്ചുവീതം ഒന്നിച്ചുചേർത്ത് മേൽപ്രകാരം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ എത്ര ഭയങ്കരമായ പിത്തജ്വരവും ശമിക്കും.

അമൃതാദികഷായം.

പന്ത്രണ്ടുകഴഞ്ചു ചിററമൃതുകൊണ്ടു മേൽപ്രകാരം കഷായം ഉണ്ടാക്കി അതിൽ അതിമധുരപ്പൊടിയും പഞ്ചസാരയും ഇട്ടു സേവിച്ചാൽ പിത്തജ്വരം സൂര്യപ്രകാശം തട്ടിയ ഇരുട്ടുപോലെ ഇല്ലാതാകും.

ശുണ്ഠ്യാദികഷായം.

ചുക്കു ചന്ദനം കൊട്ടം മുത്തങ്ങാക്കിഴങ്ങു ഇരുവേലി അമൃത് ഇവ ഓരോന്നും ഈരണ്ടു കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ച് പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്തജ്വരം ശമിക്കും.

പടോലാദികഷായം

പടവലത്തണ്ട് കുടകപ്പാലയരി കൊത്തമ്പാലരി ഇരട്ടിമധുരം ഇവ ഓരോന്നും മുമ്മൂന്നുകഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽ

പ്രകാരം കഷായംവച്ചു പഞ്ചസാരയുംചേർത്തു സേവിച്ചാൽ പിത്തജ്വരം തീരും.

ഹ്രീബേരാദികഷായം.

ഇരുവേലി ചന്ദനം രാമച്ചം മുത്തങ്ങാക്കിഴങ്ങ് പർപ്പടകപ്പുല്ല് ഇവ ഓരോന്നും രണ്ടരക്കഴഞ്ചുവീതം ഒന്നിച്ചു ചേർത്തു മേൽപ്രകാരം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്തജ്വരം ശമിക്കും.

ഭൂനിംബാദികഷായം.

കിരിയാത്ത് അതിവിടയം പാച്ചോററിത്തൊലി മുത്തങ്ങാക്കിഴങ്ങ് കുടകപ്പാലയരി ചിററമൃത് ഇരുവേലി കൊത്തമ്പാലരി കൂവളത്തിൽവേര് ഇവ സമം മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ അതിസാരത്തോടുകൂടിയ പിത്തജ്വരവും ശ്വാസകാസങ്ങളും രക്തപിത്തവും മററും ശമിക്കും.

മഹാദ്രാക്ഷാദികഷായം.

കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം ചന്ദനം പതുമുകം മുത്തങ്ങാ കടുകുരോഹിണി ചിററമൃത് നെല്ലിക്കാത്തോട് ഇരുവേലി രാമച്ചം പാച്ചോററിത്തൊലി കുടകപ്പാലയരി പർപ്പടകപ്പുല്ല് ചിററീന്തൽവേര് താഴമ്പൂവ് കൊട്ടത്തുവവേര് ആടലോടകവേര് ഇരട്ടിമധുരം ഇവ ഓരോന്നും മുക്കാൽക്കഴഞ്ചുവീതം ഒന്നിച്ചു ചേർത്തു മേൽപ്രകാരം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ എത്ര ഭയങ്കരമായ പിത്തജ്വരവും ശമിക്കും. തണ്ണീർദ്ദാഹം ചുട്ടുനീറൽ പ്രലാപം രക്തപിത്തം ഭ്രമം തലതിരിച്ചൽ ക്ഷീണം തളർച്ച മോഹാലസ്യം ഛർദ്ദി വയററുവേദന മുഖംവരൾച്ച അരുചി കാസം ശ്വാസം ഹ്വല്ലാസം മുതലായവകളും പൊട്ടുന്നിനവേ ഇല്ലാതാകും.

ധാന്യകാദികഷായത്രയം.

പന്ത്രണ്ടുകഴഞ്ച് കൊത്തമ്പാലരി ചതച്ചു മേൽപ്രകാരം കഷായംവച്ചു നല്ലതുപോലെ തണുപ്പിച്ചു മധുരിക്കത്തക്കവണ്ണം പഞ്ചസാരയുംചേർത്തു സേവിച്ചാൽ അന്തർദ്ദാഹത്തോടുകൂടിയ പിത്തജ്വരം അതിവേഗത്തിൽ ശമിക്കും. അമൃതുകൊണ്ടും ആടലോടകവേരുകൊണ്ടും വെവ്വേറെ മേൽപ്രകാരം കഷായംവച്ചു സേവിച്ചാലും പിത്തജ്വരം ശമിക്കും.

വീരണാദികഷായം.

ഇരുവേലി രാമച്ചം കിരിയാത്ത് അമൃത് കുഴിമുത്തങ്ങാ ത്രികോല്പക്കൊന്ന നെല്ലിക്കാത്തോട് കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം ആടലോടകത്തിൻവേര് പർപ്പടകപ്പുല്ല് ഇവ സമം ഒന്നിച്ചു

ചേൎത്തു മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പലവിധത്തിൽ ഉള്ള അനവധി ഉപദ്രവങ്ങളോടുകൂടിയ എത്ര വലിയ പിത്തജ്വരവും ഉടനെ ശമിക്കും.

ത്രിഫലാദികഷായം.

നെല്ലിക്കാത്തോട് കുരുപ്പുരത്തിവേര ചുക്ക ചന്ദനം താമരവളയം പതുമുകം കടുകുരോഹിണി മുത്തങ്ങാ നറുനീണ്ടിക്കഴങ്ങ് കിരിയാത്തു് അതിവിടയം കുടകപ്പാലയരി അതിമധുരം ഇവ ഓരോ മരുന്നും ഓരോ കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ വൎദ്ധിച്ച പിത്തജ്വരത്തെ നശിപ്പിക്കുകയും സന്താപം മൂൎഛ ഛൎദ്ദി തണ്ണീൎദാഹം ചുട്ട് ഇവകളെ തീൎക്കുകയും ചെയ്യും.

ത്രായമാണാദി.

ബ്രഹ്മി പാൎപ്പടകപ്പുല്ല് രാമച്ചം കടുകുരോഹിണി കിരിയാത്തു് വെങ്കൊട്ടത്തുവ ഇവ ഓരോന്നും ഈരണ്ടുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ എത്ര ഭയങ്കരമായ പിത്തജ്വരവും ഉടൻ ശമിക്കും.

പിത്തജ്വരരോഗികൾക്കുണ്ടാകുന്ന തൊണ്ടയുണക്കിനു്.

മാതളനാരങ്ങയുടെ അല്ലിയും ഇന്തുപ്പും തേനുംകൂടി മൎദ്ദിച്ചു് നാക്കിലും തൊണ്ടയിലും തേച്ചാൽ വായ്വരൾച്ചയും തൊണ്ടയുണക്കം ഉടനെ മാറും. പഞ്ചസാരയും മാതളനാരങ്ങയുടെ അല്ലിയുംകൂടി മൎദ്ദിച്ചു് അപ്രകാരം ചെയ്താലും മതിയാകും. കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴവും കുരുവുകളഞ്ഞ ഈന്തപ്പഴവും തേനും പഞ്ചസാരയും മാതളഅല്ലിയുംകൂട്ടി മൎദ്ദിച്ചു് അപ്രകാരം ചെയ്യുന്നതും നല്ലതാണു്.

പിത്തജ്വരത്തിൽ ഉണ്ടാകുന്ന തണ്ണീൎദാഹത്തിനുള്ള പ്രത്യേക കഷായം.

പതുമുകം ഇരട്ടിമധുരം കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം താമരവളയം അമ്പൽപ്പൂവു് കുടകപ്പാലയരിവറുത്തതു് രാമച്ചം കുറുന്തോട്ടിവേര കുമിഴിൻകായുടെ അകത്തെ മജ്ജ ഇവ ഓരോന്നും ഒന്നരക്കഴഞ്ചുവീതം എടുത്തു് ചതച്ചു് ഇരുനാഴി വെള്ളത്തിൽ ഇട്ടു നല്ലതുപോലെ തിളപ്പിച്ചു് രാത്രിമുഴുവൻ മഞ്ഞുതട്ടത്തക്കവണ്ണം വച്ചിരുന്നു കാലത്തെ എടുത്തു മധുരിക്കത്തക്കവണ്ണം തേനും ചേൎത്തു കൊടുത്താൽ പിത്തജ്വരംമൂലം ഉണ്ടാകുന്ന തണ്ണീൎദാഹവും തൊണ്ടവറളിച്ചയും ശമിക്കും.

കഫജ്വരലക്ഷണം.

ശരീരത്തിൽ നനഞ്ഞതുണി ചുറ്റിയിരിക്കുന്നതുപോലെ തോ

ന്നുക, ജ്വരത്തിന്ന വേഗം കുറയുക, ഒരു പ്രവൃത്തിയിലും ഉത്സാഹമില്ലാതെ ഇരിക്കുക, വായു് മധുരിക്കുക, മലമൂത്രങ്ങൾ വെളുത്തിരിക്കുക, ശരീരത്തിന്നു കനവും ശൈത്യവും ഉണ്ടാവുക, കൂടക്കൂടെ തളർച്ചവരിക, തൃപ്തനെപ്പോലെ അന്നത്തിൽ ആഗ്രഹമില്ലാതെ ഇരിക്കുക, ഛർദ്ദിക്കാൻ ആഗ്രഹിക്കുക, രോമാഞ്ചം അതിനിദ്ര ഇവയുണ്ടാവുക, പീനസോപദ്രവം വദ്ധിക്ക, അരുചിയും ചുമയും കണ്ണിൽ വെളുപ്പും ശരീരത്തിൽ തെണുത്തിട്ടുള്ള കുരുക്കളും ഉണ്ടാവുക, വായിൽനിന്നും വെള്ളംവരിക, നെഞ്ചത്തു് ഏതോ ഒന്നു തേച്ചപോലെ തോന്നുക, ചൂടിൽ ആഗ്രഹം വദ്ധിക്കുക, കണ്ണിൽക്കൂടി വെള്ളം ഒലിക്കുക, തൊണ്ടയിൽ കഫം കെട്ടുക, ദീർഘശ്വാസം വിടുക, കൂടക്കൂടെ നടുങ്ങുക, വായിൽ ഉപ്പുരസം തോന്നിക്കുക, കൈയ്യും കാലും ചുട്ടുകയും നീറുകയുംചെയ്ക, മൂത്രം വളരെ കൂട്ടതലായി പോവുക, തലവേദന, ക്ഷീണവും സന്ധികൾതോറും വേദനയും ഏറുക, അല്പാല്പമായി വിയപ്പുണ്ടാവുക മുതലായവ ശ്ലേഷ്മജ്വരത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

## കഫജ്വരചികിത്സ.

### പിപ്പല്യാദികഷായം.

തിപ്പലി തിപ്പലിമൂലം നല്ലമുളകു ആനത്തിപ്പലി ചുക്കു കൊട്ടവേലിക്കിഴങ്ങു ശുദ്ധിചെയ്തതു് ചെവിയം വാൽമുളകു് ഏലത്തരി അയമോദകം കട്ടുകു കായം ചെറുതേക്കു പാടക്കിഴങ്ങു കുടകപ്പാലയരി ജീരകം വേപ്പിൻതൊലി പെരുംകുരുമ്പവേരു് അതിവിടയം കട്ടുകുരോഹിണി വിഴാലരിക്കാമ്പു് ഇവ ഓരോന്നും സമംചേത്തു മേൽപ്രകാരം കഷായം ഉണ്ടാക്കി തേൻ അനുപാനമായി സേവിച്ചാൽ കഫജ്വരം പാചനം വരികയും ശമിക്കുകയും ചെയ്യും. ദീപനം ഉണ്ടാവുകയും വാതം ശൂല ഗുല്മം മുതലായവ ശമിക്കുകയും ചെയ്യും.

### ബീജപൂരാദികഷായം.

താളിമാതളത്തിൻകായു് താമരക്കിഴങ്ങു കട്ടക്ക ചുക്കു കാട്ടുതിപ്പലിവേരു് ഇവ ഓരോന്നും രണ്ടരക്കഴഞ്ചുവീതം ഒന്നിച്ചുചേത്തു് മേൽപ്രകാരം കഷായംവച്ചു യവക്ഷാരം അനുപാനമായി സേവിച്ചാൽ കഫജ്വരത്തിൽ പന്ത്രണ്ടാംദിവസം പാചനമുണ്ടാകും.

### ഭാർങ്ഗ്യാദികഷായം.

ചെറുതേക്കു പുഷ്കരമൂലം ദേവതാരം തിപ്പലി അമൃതു് ആടലോടകത്തിൻവേരു മുത്തങ്ങാ ചുക്കു് ഇവ ഓരോന്നും ഒന്നരക്കഴ

ഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ എത്ര ഭയങ്കരമായ കഫജ്വരവും ഉടൻ ശമിക്കുമെന്നു മാത്രമല്ല ചുമ സ്വരഭേദം അഗ്നിമാന്ദ്യം അരുചി പാൎശ്വശൂല മുതലായ രോഗങ്ങളും മാറുകയും ചെയ്യും.

ഭൂനിംബാദികഷായം.

കിരിയാത്തു് വേപ്പിൻതൊലി തിപ്പലിമൂലം അത്തിത്തിപ്പലി കച്ചോലക്കിഴങ്ങു് ചുക്കു് ശതാവരിക്കിഴങ്ങു് ചിററമൃതു് കണ്ടകാരിച്ചുണ്ട ഇവ ഓരോന്നും പതിനേഴ്പണമിടവീതം തൂക്കിയെടുത്തു ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ കഫജ്വരം ശമിക്കും.

ആമലക്യാദികഷായം.

നെല്ലിക്കാത്തോട്ടു് കടുക്കാത്തോട്ടു് ചെറുതിപ്പലി കൊട്ടവേലിക്കിഴങ്ങു ശുദ്ധിചെയ്തതു് ഇവ ഓരോന്നും മുമ്മൂന്നുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ കഫജ്വരം ശമിക്കും.

വ്യാഘ്രീദ്വരാലഭാദികഷായം.

കണ്ടകാരിച്ചുണ്ട കൊട്ടത്തൂവവേരു് ചെറുതേക്ക ചുക്കു് ചിററമൃതു മുത്തങ്ങാ ഇവ ഓരോന്നും ഈരണ്ടുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ശ്ലേഷ്മജ്വരം ശമിക്കും.

ത്രിഫലാദികഷായം.

നെല്ലിക്കാത്തോട്ടു് കടുക്കാത്തോട്ടു് താന്നിക്കാത്തോട്ടു് കടുകരോഹിണി കച്ചോലക്കിഴങ്ങു് അമൃതു് പടവലത്തണ്ടു് ആടലോടകത്തിൻവേരു് ഇവ ഓരോന്നും ഒന്നരക്കഴഞ്ചുവീതം ഒന്നിച്ചു ചേൎത്തു മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ കഫജ്വരം ശമിക്കും.

മരീചാദികഷായം.

നല്ലമുളകു തിപ്പലിമൂലം ചുക്കു കരിംജീരകം വെളുത്തജീരകം കൊട്ടവേലിക്കിഴങ്ങു ശുദ്ധിചെയ്തതു് കുമിഴിൻവേരു് കൊട്ടം ജാതിക്കാ ഏലത്തരി കരയാംപൂവു് വയമ്പു് കടുക്കാത്തോട്ടു് കണ്ടകാരിച്ചുണ്ട തുളസി കൎക്കടകശൃംഗി കുറാശാണി ഓമം വേപ്പിൻപട്ട ഇവ സമം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ എത്ര വലിയ ശ്ലേഷ്മജ്വരവും ഉടനെ വിടും.

കുഷ്ഠാദികഷായം.

കൊട്ടം കുടകപ്പാലയരി പെരുംകുരുമ്പ പടവലം ഇവ ഓ

രോന്നും മുമ്മൂന്നുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു മുളകുപൊടിയും തേനും അനുപാനമായി സേവിച്ചാൽ കഫജ്വരം ശമിക്കും.

വാസാദികഷായം.

ആടലോടകവേരു കണ്ടകാരിച്ചുണ്ട അമൃതു് ഇവ ഓരോന്നും നന്നാലുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായം വച്ചു തേൻ അനുപാനമായി സേവിച്ചാൽ കഫജ്വരം തീരും.

ദശമൂലീവാസകകഷായം.

കൂവളത്തിൻവേരു കുമിഴിൻവേരു പാതിരിവേരു പലകപ്പയ്യാനിവേരു മുഞ്ഞവേരു ഓരിലവേരു മൂവിലവേരു ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ആടലോടകം ഇവ ഓരോന്നും സമമായി പന്ത്രണ്ടുകഴഞ്ചെടുത്തു മേൽപ്രകാരം കഷായം വച്ചു തേൻ അനുപാനമായി സേവിച്ചാൽ കഫജ്വരം ശമിക്കും.

സിന്ദുവാരദലകഷായം.

പന്ത്രണ്ടുകഴഞ്ചു് കരിനൊച്ചിയില ഇട്ടു മേൽപ്രകാരം കഷായംവച്ചു ചെറുതിപ്പലിപ്പൊടി മേമ്പൊടിചേൎത്തു സേവിച്ചാൽ കഫജ്വരം ശമിക്കും.

ഛിന്നരുഹാദികഷായം.

ചിററമൃതു് ആടലോടകം കടുകുരോഹിണി വയമ്പു് കടുക്കാത്തോടു നെല്ലിക്കാത്തോടു് താന്നിക്കാത്തോടു് പടവലം ഇവ ഓരോന്നും ഒന്നരക്കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ കഫജ്വരം ശമിക്കും.

നിദിഗ്ദ്ധികാദികഷായം.

കണ്ടകാരിച്ചുണ്ട അമൃതു് ചെറുതിപ്പലി ചുക്കു് ഇവ ഓരോന്നും മുമ്മൂന്നുകഴഞ്ചു ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ കഫജ്വരം ശ്വാസകാസം അഗ്നിമാന്ദ്യം ശൂല മുതലായതുകൾ ശമിക്കുകയും ദഹനശക്തിയുണ്ടാവുകയും ചെയ്യും.

ഇന്ദ്രയവാദികഷായം.

കുടകപ്പാലയരി കൊട്ടം പെരുംകുരുമ്പവേരു പടവലം ഇവ ഓരോന്നും മുമ്മൂന്നുകഴഞ്ചു ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ ശ്ലേഷ്മജ്വരം ശമിക്കും.

മൂൎവ്വാദികഷായം.

പെരുംകുരുമ്പവേരു കടുകുരോഹിണി കടുക്കാത്തോടു് കണ്ടകാരിച്ചുണ്ട മഞ്ഞൾ മരമഞ്ഞൾ ആരടലോടകത്തിൻവേരു പടവ

ലം വേപ്പിൻപട്ട കൊന്നത്തൊലി അമൃത്‌ നെല്ലിക്കാത്തോട്‌ ഇവ ഓരോന്നും ഓരോകഴഞ്ചുവീതം തൂക്കി എടുത്ത്‌ ഒന്നിച്ചുചേർത്ത്‌ മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി തിപ്പലിപ്പൊടിയുംചേർത്ത്‌ സേവിച്ചാൽ ശ്ലേഷ്മജ്വരവും കാസശ്വാസങ്ങളും ശമിക്കും.

കച്ചൂരാദികഷായം.

കച്ചോലക്കിഴങ്ങ്‌ ചുക്ക്‌ ശതാവരിക്കിഴങ്ങ്‌ അമൃത്‌ കണ്ടകാരിച്ചുണ്ട ചെറുതിപ്പലി വേപ്പിൻപട്ട കിരിയാത്ത്‌ ഇവ ഓരോന്നും ഒന്നരക്കഴഞ്ചു്‌ ഒന്നിച്ചുചേർത്ത്‌ മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ശ്ലേഷ്മജ്വരം ശമിക്കും.

കട്ഫലാദികഷായം.

ചെറുകുമിഴിൻവേര്‌ മുത്തങ്ങാ ചെറുതേക്ക്‌ കൊത്തമ്പാലരി നാന്മുകപ്പുല്ല്‌ പപ്പടകപ്പുല്ല്‌ വയമ്പ്‌ കടുക്കാത്തോട്‌ കർക്കടകശൃംഗി ദേവതാരം ചുക്ക്‌ ഇവ ഒന്നേ അരയ്ക്കാൽകഴഞ്ചുവീതം ഒന്നിച്ചു ചേർത്ത്‌ മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ കഫജ്വരം ശമിക്കും. കാസശ്വാസം ക്ഷയം പീനസം ഛർദ്ദി വാതകോപം ഇക്കിൾ പിത്തകോപം ഇവകൾക്കും വളരെ നല്ലതാണ്‌.

പുഷ്കരമൂലാദികഷായം.

പുഷ്കരമൂലം തിപ്പലി ചുക്ക്‌ കണ്ടകാരിച്ചുണ്ട ദേവതാരം മുത്തങ്ങാ അമൃത്‌ ചെറുതേക്ക്‌ ഇവ സമം പന്ത്രണ്ടുകഴഞ്ചു്‌ ഒന്നിച്ചുചേർത്ത്‌ മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ശ്ലേഷ്മജ്വരവും ശ്വാസകാസങ്ങളും കഫകോപവും ശമിക്കും.

ബൃഹച്ഛട്യാദികഷായം.

കച്ചോലക്കിഴങ്ങ്‌ പടവലത്തണ്ട്‌ മഞ്ഞൾ മരമഞ്ഞൾ വയമ്പ്‌ ആടലോടകത്തിൻവേര്‌ കിരിയാത്ത്‌ കൂവളത്തിൻവേര്‌ കുമിഴിൻവേര്‌ പാതിരിവേര്‌ പയ്യാഴാന്തവേര്‌ മുഞ്ഞവേര്‌ ഓരിലവേര്‌ മൂവിലവേര്‌ ചെറുവഴുതിനവേര്‌ കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ അമൃത്‌ മുൾക്കുറിഞ്ഞി കാട്ടുചേന ചെറുതേക്ക്‌ ശതാവരി കർക്കടകശൃംഗി അരത്ത കുടകപ്പാലയരി ദേവതാരം മുരുങ്ങപ്പട്ട കൊട്ടത്തൂവ കൊത്തമ്പാലരി ചുക്ക്‌ പാടക്കിഴങ്ങ്‌ കടുക്കാ ബ്രഹ്മി കുടകപ്പാലവേര്‌ കടുകുരോഹിണി കൊട്ടം ഇവ സമം മേൽപറഞ്ഞതുപോലെ കഷായംവച്ചു്‌ തേൻ അനുപാനമായി സേവിച്ചാൽ കഫജ്വരം കാസശ്വാസം ശൂല വായുവികാരം മുതലായതുകൾ ശമിക്കും.

കൎപ്പൂരാദിചൂൎണ്ണം.

ചെറുകമിഴിൻവേരു് പുഷ്കരമൂലം ചെറുതേക്കു് കൎക്കടകശൃംഗി ഇവ നല്ലതുപോലെ ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടി മൂന്നുകഴഞ്ചു പൊടിവീതം ഒന്നിച്ചുചേൎത്തു തേനിൽകുഴച്ചു കുറേശ്ശ സേവിച്ചാൽ കഫജ്വരവും ശ്വാസകാസങ്ങളും ശമിക്കും.

ക്ഷൌദ്രോപകുല്യാചൂൎണ്ണം.

പന്ത്രണ്ടുകഴഞ്ചു തിപ്പലിപ്പൊടി തേനിൽകുഴച്ചു വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ശ്ലേഷ്മജ്വരം ശ്വാസകാസോപദ്രവങ്ങൾ ഇക്കിൾ മുതലായവ ശമിക്കും.

ആമലക്യാദിചൂൎണ്ണം.

നെല്ലിക്കാത്തോടു് കൊടുവേലിക്കിഴങ്ങു് ശുദ്ധിചെയ്തതു് തിപ്പലി ഇന്തുപ്പു് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ഒന്നിച്ചുചേൎത്തു തേനിൽകുഴച്ചു സേവിച്ചാൽ ശ്ലേഷ്മജ്വരംശമിക്കും. മലം ഇളകിപ്പോകും. രുചിയും ദീപനവും ഉണ്ടാകും.

ഇന്ദ്രയവാദിചൂൎണ്ണം.

കുടകപ്പാലയരി കടുകുരോഹിണി മരമഞ്ഞൾ കൊടുവേലിക്കിഴങ്ങു ശുദ്ധിചെയ്തതു്. ചുക്കു നല്ലമുളകു തിപ്പലി ചെറുനാഗപ്പൂവു് ഇവ വെവ്വേറെ ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചുപൊടിവീതം ഒന്നിച്ചുചേൎത്തു തേനിൽകുഴച്ചു സേവിച്ചാൽ കഫജ്വരം ശമിക്കും.

അഭയാദിചൂൎണ്ണം.

കടുക്കാത്തോടു് നെല്ലിക്കാത്തോടു് താന്നിക്കാത്തോടു് തിപ്പലി ഇവ വെവ്വേറേ ഉണക്കിപ്പൊടിച്ചു മുമ്മൂന്നുകഴഞ്ചു പൊടി ഒന്നിച്ചു ചേൎത്തു തേനിൽകുഴച്ചു സേവിച്ചാൽ കഫജ്വരം കാസശ്വാസം ഇവകൾ ശമിക്കും.

ചതുൎഭദ്രാവലേഹിക.

കൎക്കടകശൃംഗി തിപ്പലി ചെറുകമിഴിൻവേരു പുഷ്കരമൂലം ഇവ ഓരോന്നും വെവ്വേറെ ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടിയ പൊടി മുമ്മൂന്നുകഴഞ്ചു് ഒന്നിച്ചു ചേൎത്തു തേനിൽ കുഴച്ചു സേവിച്ചാൽ ശ്ലേഷ്മജ്വരവും ശ്വാസകാസങ്ങളും യാതൊരു സംശയവും കൂടാതെ ഉടൻ ശമിക്കും.

എല്ലാജ്വരങ്ങൾക്കും കൊടുക്കാവുന്ന കഷായങ്ങൾ.

ആമലക്യാദികഷായം.

നെല്ലിക്കാത്തോടു കടുക്കാത്തോടു തിപ്പലി കൊടുവേലിക്കിഴങ്ങു ശുദ്ധിചെയ്തതു് ഇവ ഓരോന്നും മുമ്മൂന്നുകഴഞ്ചു് ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു പഞ്ചസാര മേമ്പൊടിചേൎത്തു

കർക്കടാദിചൂർണ്ണം.

ചെറുകമിഴിൻവേരു് പുഷ്കരമൂലം ചെറുതേക്കു് കർക്കടകശൃംഗി ഇവ നല്ലതുപോലെ ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടി മൂന്നു കഴഞ്ചു പൊടിവീതം ഒന്നിച്ചുചേർത്തു തേനിൽകുഴച്ചു കുറേശ്ശ സേവിച്ചാൽ കഫജ്വരവും ശ്വാസകാസങ്ങളും ശമിക്കും.

കൈഷൗദ്രോപകുല്യാചൂർണ്ണം.

പത്രണ്ടുകഴഞ്ചു തിപ്പലിപ്പൊടി തേനിൽകുഴച്ചു വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ശ്ലേഷ്മജ്വരം ശ്വാസകാസോപദ്രവങ്ങൾ ഇക്കിൾ മുതലായവ ശമിക്കും.

ആമലക്യാദിചൂർണ്ണം.

നെല്ലിക്കാത്തോടു് കൊടുവേലിക്കിഴങ്ങു് ശുദ്ധിചെയ്തതു് തിപ്പലി ഇന്തുപ്പു് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ഒന്നിച്ചുചേർത്തു തേനിൽകുഴച്ചു സേവിച്ചാൽ ശ്ലേഷ്മജ്വരംശമിക്കും. മലം ഇളകിപ്പോകും. രുചിയും ദീപനവും ഉണ്ടാകും.

ഇന്ദ്രയവാദിചൂർണ്ണം.

കുടകപ്പാലയരി കടുകുരോഹിണി മരമഞ്ഞൾ കൊടുവേലിക്കിഴങ്ങു ശുദ്ധിചെയ്തതു്. ചുക്കു നല്ലമുളകു തിപ്പലി ചെറുനാഗപ്പൂവു് ഇവ വെവ്വേറെ ഉണക്കിപ്പൊടിച്ചു ശിലപ്പൊടിതട്ടി ഒന്നരക്കഴഞ്ചുപൊടിവീതം ഒന്നിച്ചുചേർത്തു തേനിൽകുഴച്ചു സേവിച്ചാൽ കഫജ്വരം ശമിക്കും.

അഭയാദിചൂർണ്ണം.

കടുക്കാത്തോടു് നെല്ലിക്കാത്തോടു് താന്നിക്കാത്തോടു് തിപ്പലി ഇവ വെവ്വേറേ ഉണക്കിപ്പൊടിച്ചു മുമ്മൂന്നുകഴഞ്ചു പൊടി ഒന്നിച്ചു ചേർത്തു തേനിൽകുഴച്ചു സേവിച്ചാൽ കഫജ്വരം കാസശ്വാസം ഇവകൾ ശമിക്കും.

ചതുർഭദ്രാവലേഹിക.

കർക്കടകശൃംഗി തിപ്പലി ചെറുകമിഴിൻവേരു പുഷ്കരമൂലം ഇവ ഓരോന്നും വെവ്വേറെ ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടിയ പൊടി മുമ്മൂന്നുകഴഞ്ചു് ഒന്നിച്ചു ചേർത്തു തേനിൽ കുഴച്ചു സേവിച്ചാൽ ശ്ലേഷ്മജ്വരവും ശ്വാസകാസങ്ങളും യാതൊരു സംശയവും കൂടാതെ ഉടൻ ശമിക്കും.

എല്ലാജ്വരങ്ങൾക്കും കൊടുക്കാവുന്ന കഷായങ്ങൾ.

ആമലക്യാദികഷായം.

നെല്ലിക്കാത്തോടു കടുക്കാത്തോടു തിപ്പലി കൊടുവേലിക്കിഴങ്ങു ശുദ്ധിചെയ്തതു് ഇവ ഓരോന്നും മുമ്മൂന്നുകഴഞ്ചു് ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു പഞ്ചസാര മേമ്പൊടിചേർത്തു

### ഷോഡശാംഗചൂർണ്ണം.

കിരിയാത്തു് കടുകുരോഹിണി അമൃതു് വേപ്പിൻപട്ട കടുക്കാത്തോട മുത്തങ്ങാക്കിഴങ്ങു് കൊടുത്തൂവവേരു് ത്രായമാണ കണ്ടകാരിച്ചുണ്ട കർക്കടകശൃംഗി ചുക്കു് പർപ്പടകപ്പുല്ലു് താമരപ്പൂവു് പടവലത്തണ്ടു് കച്ചോലം തിപ്പലി ഇവസമം ഇടിച്ചുപൊടിച്ചു് ശീലപ്പൊടിതട്ടി പഞ്ചസാരയിൽ കുഴച്ചു ഓരോതവണ നന്നാലുകഴഞ്ചുവീതം സേവിച്ചാൽ ജ്വരത്തേയും വയററുവേദനയേയും ശമിപ്പിക്കും.

### നേർവാളാദിഗുളിക.

നേർവാളക്കുരുവു് ശുദ്ധിചെയ്തതു് പൊൻകാരം പൊരിച്ചതു് ശുദ്ധിചെയ്ത രസം ശുദ്ധിചെയ്ത ഗന്ധകം ഇവ സമം കയ്യോന്നിനീരിൽ അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളിക ഓരോഃനരം പഞ്ചസാരചേർത്തു കൊടുത്താൽ എല്ലാവിധ ജ്വരവും ശമിക്കും. ചെറുപയറിട്ടു തിളപ്പിച്ച വെള്ളം ഗുളിക സേവിച്ചുകഴിഞ്ഞയുടൻ സേവിപ്പിക്കണം.

### രസാദിഗുളിക.

ശുദ്ധിചെയ്ത രസം ശുദ്ധിചെയ്ത വത്സനാഭി പൊരിച്ച പൊങ്കാരം ശുദ്ധിചെയ്ത ഗന്ധകം ചുക്കു് മുളകു തിപ്പലി ഇവ സമം കയ്യോന്നിനീരിൽ അരച്ചു മേൽപ്രകാരം ഗുളികയുരുട്ടി വച്ചിരുന്നു പഞ്ചസാരചേർത്തു സേവിച്ചാൽ ജ്വരങ്ങൾ തിച്ചയായും ശമിക്കും.

### വാതപിത്തജ്വരലക്ഷണം.

തണ്ണീർദാഹം തളച്ച് ഭ്രമം ഉഷ്ണം ഉറക്കമില്ലായ്മ തലനോവു് തലയ്ക്കു ഭാരംതോന്നുക തൊണ്ടയും വായും ഉണങ്ങുക ഛർദ്ദി തൊണ്ടയിൽ കിരുകിരുപ്പു് രോമാഞ്ചം അരുചി യാതൊന്നിലും ഇച്ഛയില്ലാതെ അവുക കണ്ണുകൾ ഇരുട്ടിഅടയ്ക്കുക സന്ധികൾ മുറിഞ്ഞുനോവുക കോട്ടുവായിടുക കൂടെക്കൂടെ മൂർച്ഛിക്കുക വായിൽ കയ്ക്കുകയോ പുളിക്കുകയോ ചെയ്ക മൂത്രം നീലിച്ചോ ചാമ്പൽനിറത്തിലോ പോവുക കൂടക്കൂടെ വിയപ്പുണ്ടാവുക മുതലായവ വാതപിത്തജ്വരത്തിൻെറ ലക്ഷണങ്ങൾ ആകുന്നു.

### വാതപിത്തജ്വരചികിത്സ.

വാതപിത്തജ്വരത്തിനു അഞ്ചാം ദിവസംമുതൽ ഔഷധം കൊടുത്തുതുടങ്ങണം.

### കിരാതാദികഷായം.

കിരിയാത്തു് കടുകുരോഹിണി അമൃതു് മുന്തിരിങ്ങാപ്പഴം നെല്ലിക്കാത്തോടു് കച്ചോലക്കിഴങ്ങു് ഇവ ഒന്നരണ്ടുകഴഞ്ചുവീതം

ഒന്നിച്ചുചേർത്തു മുകളിൽ പറഞ്ഞിട്ടുള്ള പാകപ്രകാരം കഷായം വച്ചു് തേൻ അനുപാനമായി കൊടുത്താൽ വാതപിത്തജ്വരം ശമിക്കും.

പഞ്ചഭദ്രം കഷായം.

അമൃതു് പപ്പടകപ്പുല്ലു് മുത്തങ്ങാ കിരിയാത്തു് ചുക്കു് ഇവ പന്ത്രണ്ടുകഴഞ്ചു വരത്തക്കവണ്ണം ഓരോന്നും സമമായി എടുത്തു് ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു് തേനോ പഞ്ചസാരയോ അനുപാനമായി സേവിച്ചാൽ വാതപിത്തജ്വരം ശമിക്കും.

ത്രിഫലാദികഷായം.

നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് ഇലവിൻപശ അരത്ത കൊന്നത്തൊലി ആടലോടകത്തിൻവേരു് ഇവയെല്ലാംകൂടി പന്ത്രണ്ടുകഴഞ്ചു വരത്തക്കവണ്ണം ഓരോന്നും പ്രത്യേകം പ്രത്യേകം സമഭാഗമായി എടുത്തു് ഒന്നിച്ചുചേർത്തു് മേൽപ്രകാരം കഷായംവച്ചു് തേനോ പഞ്ചസാരയോ അനുപാനമായി സേവിച്ചാൽ വാതപിത്തജ്വരം ശമിക്കും.

പഞ്ചമൂലാദികഷായം.

ഓരിലവേരു് മൂവിലവേരു് കണ്ടകാരിച്ചുണ്ട ചെറുവഴുതിനഞെരിഞ്ഞിൽ മുത്തങ്ങാക്കിഴങ്ങു് അമൃതു് ചുക്കു് കിരിയാത്തു് ഇവ എല്ലാംകൂടി പന്ത്രണ്ടുകഴഞ്ചു വരത്തക്കവണ്ണം ഓരോന്നും പ്രത്യേകം പ്രത്യേകം തുല്യമായി എടുത്തു് ഒന്നിച്ചുചേർത്തു് മേൽപ്രകാരം കഷായംവച്ചു് പഞ്ചസാരയോ തേനോ അനുപാനമായി സേവിച്ചാൽ വാതപിത്തജ്വരം ശമിക്കും.

നിദിഗ്ധികാദികഷായം.

കണ്ടകാരിച്ചുണ്ട കുറുന്തോട്ടിവേരു് ചിററരത്ത ത്രായമാണ അമൃതു് നാല്പോല്പക്കൊന്ന ഇവ ഓരോന്നും ഈരണ്ടുകഴഞ്ചുവീതം ഒന്നിച്ചു ചേർത്തു മേൽപ്രകാരം കഷായം വച്ചു് പഞ്ചസാരയോ തേനോ അനുപാനമായി സേവിച്ചാൽ വാതപിത്തജ്വരം ശമിക്കും.

ഗുഡൂച്യാദികഷായം.

ചിററമൃതു് രക്തചന്ദനം പതിമുകം ചുക്കു് കടകപ്പാലയരി കൊടുത്തുവവേരു് കടുക്കാത്തോടു്കൊന്നത്തൊലി ഇരുവേലി പാടക്കിഴങ്ങു് കൊത്തമ്പാലരി മുത്തങ്ങാക്കിഴങ്ങു്കടുകരോഹിണി ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ഓരോകഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു് തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ വാതപിത്തജ്വരമെന്നല്ല സർവ്വജ്വരവും കാസശ്വാസപീഡയും തണ്ണീർദാഹവും ചൂടും മലമൂത്രതടസ്സങ്ങളും

വായുവികാരവും വാതകോപവും ത്രിദോഷകോപംകൊണ്ടും ഉണ്ടാകുന്ന മററനവധി രോഗങ്ങളും ശമിക്കും.

പൎപ്പടാദികഷായം.

പൎപ്പടകപ്പുല്ലു് മുത്തങ്ങാക്കിഴങ്ങു് അമൃതു് അതിവിടയം കിരിയാത്തു് ഇവ എല്ലാംകൂടി പന്ത്രണ്ടുകഴഞ്ചു വരത്തക്കവണ്ണം ഓരോന്നും പ്രത്യേകം പ്രത്യേകം ഒരുപോലെ എടുത്തു് ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു തേനോ പഞ്ചസാരയോ അനുപാനമായി സേവിച്ചാൽ വാതപിത്തജ്വരം ശമിക്കും.

ഉല്പലാദികഷായം.

ആമ്പൽക്കിഴങ്ങു് ചന്ദനം രാമച്ചം കിരിയാത്തു് മുത്തങ്ങാ പൎപ്പടകപ്പുല്ലു് ഇവ ഓരോന്നും ഈരണ്ടുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു് പഞ്ചസാര അനുപാനമായി സേവിച്ചാൽ വാതപിത്തജ്വരം എത്ര കഠിനമായതും ഉടനടി ശമിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല.

മധൂകാദികഷായം.

അതിമധുരം നറുനീണ്ടിക്കിഴങ്ങു് കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം രക്തചന്ദനം ആമ്പൽക്കിഴങ്ങു് കുമിഴിൻകായ് പാച്ചോററിത്തൊലി നെല്ലിക്കാത്തോട്ടു് കടുക്കാത്തോട്ടു് താന്നിക്കാത്തോട്ട താമരയല്ലി ചിററീന്തൽ താമരത്തണ്ടു് ഇവ എല്ലാംകൂടി പന്ത്രണ്ടുകഴഞ്ചു വരത്തക്കവണ്ണം ഓരോന്നും പ്രത്യേകം പ്രത്യേകം എടുത്തു ഒന്നിച്ചുചേൎത്തു മേൽപ്രാകരം കഷായംവച്ചു് പഞ്ചസാരയും തേനം മലർപ്പൊടിയും അനുപാനമായി ചേൎത്തു സേവിച്ചാൽ വാതപിത്തജ്വരവും ചൂട്ടും തണ്ണീർദാഹവും മൂൎച്ഛയും ഭ്രമവും അരുചിയും രക്തപിത്തവും ശമിക്കും.

വാതകഫജ്വരലക്ഷണം.

അരുചി സന്ധിബന്ധങ്ങൾ മുറിഞ്ഞുപോകുന്നുവോ എന്നു തോന്നുക, തലനോവു് സൎവ്വാംഗം വേദന, നടുങ്ങൽ രോമാഞ്ചമുണ്ടാവുക നാക്കുവെളുത്തിരിക്കുക, തണ്ണീർദാഹം അഗ്നിമാന്ദ്യം നെററി പുരികം കഴുത്തു് ഇവ പ്രത്യേകിച്ചും നോവുക, പേ പറയുക കരയുക പ്രലപിക്കുക ഉറക്കമില്ലാതെ ഇരിക്കുക വായു് മധുരിച്ചു ഛർദ്ദിക്കുക, വിയൎപ്പില്ലായ്ക ശ്വാസംവിടുന്നതിനു തടസ്ഥംവരിക, ശരീരത്തിൽ നനഞ്ഞതുമുണ്ടു പുതച്ചിരിക്കുന്നുവോ എന്നുതോന്നുക ചിലപ്പോൾ ബോധമില്ലാത്ത ഉറക്കം ഉണ്ടാവുക മൂക്കിൽക്കൂടി വെള്ളം ഒഴുകുക കൂടക്കൂടെ ചുമയ്ക്കുക ചൂടിന്നു് അധികം കൂട്ടതലും കുറവും ഇല്ലാതെയിരിക്കുക വയർ ഇരയ്ക്കുക മലബന്ധംവരിക

കണ്ണിൽക്കൂടി ജലം ഒഴുകുക നരയോടുകൂടെ മൂത്രംപോവുക മുതലായവ വാതകഫജ്വരലക്ഷണങ്ങളാകുന്നു.

വാതകഫജ്വരചികിത്സ.

വാതകഫജ്വരത്തിനു് ഒമ്പതാം ദിവസംമുതൽ ഔഷധങ്ങൾ കൊടുത്തു തുടങ്ങേണ്ടതാകുന്നു.

ചിത്രകാദികഷായം.

കൊടുവേലിക്കിഴങ്ങു ശുദ്ധിചെയ്തതു ചുക്കു ചെവിയം തിപ്പലി തിപ്പലിമൂലം ഇവ എല്ലാംകൂടി പന്ത്രണ്ടുകഴഞ്ചു വരത്തക്കവണ്ണം ഓരോന്നും പ്രത്യേകം പ്രത്യേകം തൂക്കിയെടുത്തു് എല്ലാംകൂടി ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ വാതശ്ലേഷ്മജ്വരം ശമിക്കും.

കിരാതാദികഷായം.

കിരിയാത്തു് ചുക്കു് അമൃതു് കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേര തിപ്പലിമൂലം വെളുത്തുള്ളി നൊച്ചിയില ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ഒന്നരക്കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായം വച്ചു് തേൻ അനുപാനമായി സേവിച്ചാൽ വാതകഫജ്വരം ശമിക്കും.

ആരഗ്വധാദികഷായം.

കൊന്നത്തൊലി തിപ്പലിമൂലം മുത്തങ്ങാക്കിഴങ്ങു് കടുകുരോഹിണി കടുക്കാ ഇവ ഓരോ ത്രപാത്തുക്കം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു് സേവിച്ചാൽ എത്ര ഭയങ്കരമായ വാതകഫജ്വരവും ശമിക്കും.

മുസ്താദികഷായം.

മുത്തങ്ങാക്കിഴങ്ങു് പപ്പടകപ്പുല്ലു് ചുക്കു് അമൃതു് കൊടുത്തൂവവേരു് ഇവ ഓരോ ത്രപാത്തുക്കം ഒന്നിച്ചുചേർത്തു മേൽപ്പറഞ്ഞതുപോലെ കഷായംവച്ചു സേവിച്ചാൽ എത്ര വർദ്ധിച്ച വാതകഫജ്വരങ്ങളും അരുചി ഛർദ്ദി ദാഹം ശോഷം ഇവയും ശമിക്കും.

ഭൂനിംബാദികഷായം.

കിരിയാത്തു് മുത്തങ്ങാക്കിഴങ്ങു് കടുകുരോഹിണി അമൃതു് കൊടുത്തൂവവേര പപ്പടകപ്പുല്ലു് ചുക്കു് ഇവ ഒന്നേമുക്കാൽ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ വാതകഫജ്വരം സൂര്യപ്രകാശം തട്ടിയ അന്ധകാരംപോലെ അതിവേഗത്തിൽ കാണ്മാനില്ലാതെയാകും.

ബൃഹൽപിപ്പല്യാദികഷായം.

തിപ്പലി തിപ്പലിമൂലം ചെവിയം (കാട്ടുതിപ്പലിവേരു്)കൊടുവേലിക്കിഴങ്ങു ശുദ്ധിചെയ്തതു് ചുക്കു് വയമ്പു് അതിവിടയം അ

ശാളി പാടക്കിഴങ്ങ് കുടകപ്പാലയരി അരേണുകം കിരിയാത്തു ക ട്ടുകരോഹിണി പെരുംകുരുമ്പവേര് കട്ടുക് നല്ലമുളക് കുമിഴിവേ ര പുഷ്കരമൂലം ചെറുതേക്ക വിഴാലരി കക്കടകശൃംഗി എരിക്കിൻ വേര വലിയവഴതിനവേര ചിററരത്ത കൊട്ടത്തുവവേര ജീരകം അയമോദകം പലകപ്പയ്യാനിവേര കായം ഇവയെല്ലാംകൂടി പ ന്ത്രണ്ടുകഴഞ്ചു വരത്തക്കവണ്ണം ഓരോന്നും പ്രത്യേകം തൂക്കി ഒന്നി ച്ചുചേത്ത മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ വാതശ്ലേഷ്മജ്വരം ശമിക്കും. കൂടാതെ വാതകോപം തണുപ്പു വലിയ വിയപ്പ് വിറയൽ പ്രലാപം അതിനിദ്ര രോമാ ഞ്ചം അരുചി മഹാവാതം അപതന്ത്രകം സവാംഗവാതം മുത ലായവ ശമിക്കും. ജ്വരത്തിന് ഇത്ര പററുന്ന കഷായം വേറെ വ ളരെ ഇല്ല. ഏതുമാതിരി സന്നിക്കും ഈ കഷായം കൊടുക്കാം.

പിപ്പല്യാദി ഒററമൂലിക്കഷായം.

പന്ത്രണ്ടുകഴഞ്ചു തിപ്പലിമാത്രംകൊണ്ടു മേൽപ്രകാരം കഷാ യംവച്ചു തേൻ അനുപാനമായി സേവിച്ചാൽ എത്ര വലിയ വാ തശ്ലേഷ്മജ്വരവും ഉടനേ ശമിക്കും.

ദശമൂലകഷായം.

വലിയ പഞ്ചമൂലവും ചെറുപഞ്ചമൂലവുംകൂടി പന്ത്രണ്ടുകഴ ഞ്ചു വരത്തക്കവണ്ണം ഓരോന്നും പ്രത്യേകം പ്രത്യകം തൂക്കിയെടു ത്തു ഒന്നിച്ചുചേത്തു മേൽപ്രകാരം കഷായംവച്ചു തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ വാതകഫജ്വരം തീരും.

സിംഹ്യാദികഷായം.

കണ്ടകാരിച്ചുണ്ട കുറാശാണി ചിററമൃത് ഇവ ഓരോന്നും നന്നാലുകഴഞ്ചുവീതം ഒന്നിച്ചുചേത്തു മേൽപ്രകാരം കഷായംവ ച്ച് തിപ്പലിപ്പൊടിയുംചേത്തു സേവിച്ചാൽ വാതശ്ലേഷ്മജ്വരം ശ മിക്കും. ശൂല കാസം പീനസം ഇവകളേയും ശമിപ്പിക്കും.

പുഷ്കരമൂല്യാദികഷായം.

പുഷ്കരമൂലം കണ്ടകാരിച്ചുണ്ട അമൃതു ചുക്ക ഇവ ഓരോ ന്നും മുമ്മൂന്നു കഴഞ്ചുവീതം ഒന്നിച്ചുചേത്ത് മേൽപ്രകാരം കഷാ യംവച്ചു തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ വാതക ഫജ്വരം ശമിക്കും, ശ്വാസകാസങ്ങളും അരുചിയും പാർശ്വശൂ ലയും മാറും.

പിത്തകഫജ്വരലക്ഷണം.

വായിൽ എന്തെങ്കിലും തേച്ചതുപോലെ തോന്നുക, വാ ക യ്പുക, മടി, മോഹം, ചുമ, അരുചി, തണ്ണീർദാഹം, കൂടക്കൂടെ ചൂ ടും തണുപ്പും ഉണ്ടാകുക, ദേഹം മരവിക്കുക, വിയക്കുക, രോമാ

ഞ്ചം ഉണ്ടാകുക, നെഞ്ചത്തും പിടരിയിലും വേദന ഏറുക, കണ്ണിൽകൂടി ജലം ഒഴുകുക, തലവേദനയുണ്ടാകുക, അതിനിദ്ര ചിലപ്പോൾ തീരെ ഉറക്കമില്ലാതിരിക്കുക ശരീരം ചുട്ടുനീറുക ഛർദ്ദി മൂർച്ഛ തൊണ്ടയിൽ കഫമിരുന്നു കുറുകുറുക വെളുത്തും ചെമന്നും മൂത്രം പോകുക നോക്കുന്ന വസ്തുക്കൾ പച്ചവർണ്ണത്തിലോ നീലവർണ്ണത്തിലോ ഇരുട്ടുനിറത്തിലോ തോന്നുക മുതലായവ പിത്തകഫജ്വരലക്ഷണങ്ങളാകുന്നു.

### പിത്തകഫജ്വരചികിത്സ.

പിത്തകഫജ്വരത്തിനു പത്താംദിവസംമുതൽ ഔഷധംകൊടുക്കണം.

### ഗുഡൂച്യാദികഷായം.

ചിററമൃതു് വേപ്പിൻപട്ട കൊത്തമ്പാലരി രക്തചന്ദനം കടുകുരോഹിണി ഇവ ഓരോന്നും ഈരണ്ടുകഴഞ്ചുവീതം ഒന്നിച്ചുചേർത്തു് മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ ശ്ലേഷ്മപിത്തജ്വരം ശമിക്കും. ദീപനവും പാചനവും ഉണ്ടാകും. അരുചി തണ്ണീർദാഹം ഇവകളെ ശമിപ്പിക്കും.

### അമൃതാഷ്ടക കഷായം.

അമൃതു് കടുകുരോഹിണി വേപ്പിൻതൊലി പടവലം മുത്തങ്ങാക്കിഴങ്ങു രക്തചന്ദനം ചുക്കു കുടകപ്പാലയരി ഇവ ഓരോന്നും ഒന്നരക്കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ പിത്തശ്ലേഷ്മജ്വരം ഏൽലാസം അരുചി ഛർദ്ദി തണ്ണീർദാഹം ദേഹം ചുട്ടുനീറുക മുതലായവയെ നശിപ്പിക്കും.

### കണ്ടകാര്യാദി കഷായം.

കണ്ടകാരിച്ചുണ്ട ചിററമൃതു് ചെറുതേക്കു ചുക്കു് കുടകപ്പാലയരി കൊട്ടത്തൂവവേരു കിരിയാത്തു രക്തചന്ദനം മുത്തങ്ങാ പടവലം കടുകുരോഹിണി ഇവ ഓരോന്നും പ്രത്യേകം ഒന്നേഅരയ്ക്കാൽ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപറഞ്ഞപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്തശ്ലേഷ്മജ്വരം ചുട്ടുനീററൽ തണ്ണീർദാഹം അരുചി ഛർദ്ദി കാസം ശൂല ഇവകൾ നശിക്കും.

### നാഗരാദികഷായം.

ചുക്കു രാമച്ചം കൂവളത്തിൻവേരു് മുത്തങ്ങാക്കിഴങ്ങു് കൊത്തമ്പാലരി ഇലവിൻപശ ഇവ ഓരോന്നും പ്രത്യേകം ഈരണ്ടുകഴഞ്ചുവീതം എടുത്തു് ഒന്നിച്ചുചേർത്തു മേൽപറഞ്ഞതുപോലെ ക

ഷായംവച്ചു തേനോ തിപ്പലിപ്പൊടിയോ അനുപാനമായി സേവിച്ചാൽ പിത്തശ്ലേഷ്മജ്വരം ശമിക്കും.

പടവലാദികഷായം.

പടവലത്തണ്ട് രക്തചന്ദനം പെരുംകുരുമ്പവേരു പാടക്കിഴങ്ങു കിരിയാത്തു് ചിററമൃതു് തിപ്പലി ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ഫ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്പറഞ്ഞതുപോലെ കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്തശ്ലേഷ്മജ്വരം ഛർദ്ദി ചുട്ടുനീറക്കം ചൊറി വിഷം മുതലായവ ശമിക്കും.

പിചുമന്ദാദി കഷായം.

വേപ്പിൻപട്ട പടവലത്തണ്ട് നെല്ലിക്കാത്തോട്ട് കടുക്കാത്തോട് താന്നിക്കാത്തോട്ട് ഇരട്ടിമധുരം കുറുന്തോട്ടി ഇവ ഫ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്പറഞ്ഞപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്തശ്ലേഷ്മജ്വരം നശിപ്പിക്കും.

തിക്താദികഷായം.

കിരിയാത്തു് രാമച്ചം കുറുന്തോട്ടി കൊത്തമ്പാലരി പർപ്പടകപ്പുല്ല് മുത്തങ്ങാക്കിഴങ്ങു് ഇവ ഓരോന്നും പ്രത്യേകം വ—കഴഞ്ചുവീതം തൂക്കിയെടുത്തു് ഒന്നിച്ചുചേർത്തു് മേല്പറഞ്ഞതുപോലെ കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്തശ്ലേഷ്മജ്വരം ശമിക്കുകയും രണ്ടാമതുംവന്ന ഏതുപ്രകാരത്തിലുള്ള ജ്വരമായാലും തീരുകയും ചെയ്യും.

ലോഹിതചന്ദനാദികഷായം.

രക്തചന്ദനം പതുമുകം കൊത്തമ്പാലരി ചിററമൃതു് വേപ്പിൻപട്ട ഇവ ഓരോന്നും വൾ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു് മേൽപറഞ്ഞപ്രകാരം കഷായംവച്ചു തേൻ അനുപാനംചേർത്തു സേവിച്ചാൽ പിത്തകഫജ്വരവും ദാഹവും (ചുട്ടുനീറക്കവും) തണ്ണീർദാഹവും ഛർദ്ദിയും എത്രയും വേഗത്തിൽ ശമിക്കും.

വാസകാദി ഒററമൂലിക്കഷായം.

ഫ കഴഞ്ചു് ആടലോടകത്തിൻവേരുകൊണ്ടു മേൽപ്പറഞ്ഞപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ശ്ലേഷ്മപിത്തജ്വരം രക്തപിത്തം ചുമ ഇവകൾ ശമിക്കും.

ബൃഹൽത്രായമാണാദി.

ത്രായമാണ കുടകപ്പാലയരി ആടലോടകവേരു് ചിററമൃതു് കിരിയാത്തു് പടവലം വേപ്പിൻപട്ട കൊടുത്തൂവ കടുകുരോഹിണി കൊന്നത്തൊലി താമരവളയം പർപ്പടകപ്പുല്ല് ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ഓരോ കഴഞ്ചുവീതം തൂക്കിയെടുത്തു് ഒരുമി

ച്ചുചേത്തു മേൽപ്പറഞ്ഞപ്രകാരം കഷായംവച്ച് തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ എത്ര ഭയങ്കരമായ പിത്തശ്ലേഷ്മ ജ്വരവും പെട്ടെന്നു ശമിക്കും.

കഫപിത്തജ്വരത്തിനു ഉപദേശങ്ങൾ.

ആടലോടകത്തിന്റെ പൂവും ഇലയും ഇടിച്ചുപിഴിഞ്ഞ നീരിൽ തേനും പഞ്ചസാരയുമിട്ടു മട്ടിച്ചു സേവിച്ചാൽ എത്ര ഭയങ്കരമായ കഫപിത്തജ്വരവും ഉടൻ ശമിക്കും. രക്തപിത്തം കാമല ഇവയ്ക്കും വളരെ നല്ലതാണു്.

കടുകരോഹിണിപ്പൊടിയും സമം പഞ്ചസാരയുംകൂടി ചൂടുവെള്ളത്തിൽ കലക്കിക്കുടിച്ചാൽ കഫപിത്തജ്വരം ഉടനടി ശമിക്കും.

അറുകഴഞ്ചു കൊത്തമ്പാലരിയും ആറുകഴഞ്ചു പടവലവും കൂടി ഒന്നിച്ചുചേത്തു മേൽപ്പറഞ്ഞപ്രകാരം കഷായംവച്ചു മധുരിക്കത്തക്കവണ്ണം പഞ്ചസാരയുംചേത്തു സേവിച്ചാൽ എത്ര ഭയങ്കരമായ പിത്തകഫജ്വരവും ഉടൻ ശമിക്കും.

മലർപ്പൊടിയുണ്ടാക്കി ചൂടുവെള്ളത്തിൽ കലത്തി പഞ്ചസാരയുംചേത്തു കൊടുത്താൽ കഫപിത്തജ്വരം ശമിക്കയും തണ്ണിർ ദാഹവും വയറിളക്കവും ഇല്ലാതാവുകയും ചെയ്യും.

പാവലിന്റെ ഇല കുത്തിപ്പിഴിഞ്ഞ നീരിൽ ജീരകപ്പൊടി കലത്തി പഞ്ചസാരയുംചേത്തു കൊടുത്താൽ കഫപിത്തജ്വരം ശമിക്കും.

പടവലത്തിൻനീരും ഇഞ്ചിനീരും സമം ഒന്നിച്ചുചേത്തു് അതിൽ പഞ്ചസാരയിട്ടു സേവിച്ചാൽ കഫപിത്തജ്വരം ശമിക്കും.

സന്നിപാതജ്വര സാമാന്യലക്ഷണം.

പകൽ ഉറക്കം, രാത്രി ഉറക്കമില്ലായ്മ, മൂർച്ഛ, കൂടക്കൂടെ ചൂടും തണുപ്പും ഉണ്ടാകുക, അസ്ഥികളിലും സന്ധികളിലും തലയിലും വേദനയുണ്ടാകുക, കണ്ണുകൾ കലങ്ങിയും ചുമന്നും വളഞ്ഞും ഇരിക്കുക, ചെവിയിൽ മൂളക്കവും വേദനയും ഉണ്ടാകുക, തൊണ്ടയിൽ നെല്ലിന്റെ ഓവുകൾ പററിയിരിക്കുന്നതുപോലെ തോന്നുക, മ്ലനി, മോഹം, പേപറച്ചിൽ, ചുമ, ശ്വാസം, അരുചി, തലതിരിച്ചിൽ മുതലായവ ഉണ്ടാവുക, നാക്കു് വെള്ളനിറത്തിൽ പരുപരുപ്പോടുകൂടിയിരിക്കുക, അവയവങ്ങൾ ഇളകിവീഴുനാതുപോലെ തോന്നുക, കഫത്തോടുകൂടി രക്തത്തെയോ പിത്തത്തെയോ തുപ്പുക, തലയിളക്കം, തണ്ണിർദാഹം, ഉറക്കമില്ലായ്മ, ഹൃദയപീഡ ഇവ ഉണ്ടാകുക, വളരെനേരംകൊണ്ടു മലമൂത്രങ്ങൾ അല്പാല്പമായി പോവുക, അല്പാല്പമായി വിയക്കുക, ശരീരം ഏററവും മെലിയാതിരിക്കുക, തൊണ്ടയിൽനിന്നും കുറുകുറുശബ്ദം പുറ

ല്പെട്ടുക, കറുത്തും ചുവന്നും ശരീരത്തിൽ വട്ടപ്പിണരുകൾ ഉണ്ടാകുക, അല്പമായി സംസാരിക്കുകയോ ഒട്ടും സംസാരിക്കാതിരിക്കയോ ചെയ്ക, സ്രോതസ്സുകൾക്ക പാകവും വയററിന്ന കനവും ഉണ്ടാകുക വളരെക്കാലംകൊണ്ടു ദോഷങ്ങൾക്ക് പാകംവരിക, വാതം ഏററവും കോപിക്കുക, ശരീരത്തിൽ വലുതായ ചുട്ടുനിറക്കം ഉണ്ടാകുക, കുളിർ ഏറുക, രോമാഞ്ചം ഉണ്ടാകുക, ചിരിക്കുക, ചിലപ്പോൾ രാത്രിയും പകലും ഒരുപോലെ ഉറങ്ങാതിരിക്ക, ചിലപ്പോൾ രാത്രിയും പകലും ഉറങ്ങുക, കണ്ണിൻ ഇമകൾ കണ്ണിൽ പററിയിരിക്ക, മലബന്ധം ഉണ്ടാവുക മുതലായവ സന്നിപാതജ്വര സാമാന്യലക്ഷണങ്ങളാകുന്നു.

### സന്നിപാതജ്വരചികിത്സ.

സന്നിപാതജ്വരത്തിൽ ആദ്യമായി ആമത്തേയും കഫത്തേയും ശമിപ്പിക്കണം. കഫത്തെ ശമിപ്പിച്ചതിൽ പിന്നീട്ട് പിത്തകോപത്തേയും വാതകോപത്തേയും ശമിപ്പിക്കണം. ലംഘനം വാലുകാസ്വേദം നസ്യം നിഷ്ഠീവനം അവലേഹം അഞ്ജനം ഇവ ക്രമേണ ചെയ്താൽ ത്രിദോഷശമനം ഉണ്ടാകും.

### ലംഘനം.

മൂന്നോ അഞ്ചോ പത്തോ രാത്രി രോഗിയുടെ ആരോഗ്യം നോക്കി ലംഘനം ചെയ്യിപ്പിക്കണം. ലംഘനം എന്നതു പട്ടിണിയിടുകയാണ്. ദോഷങ്ങളുടെ ശക്തി കുറയുന്നതുവരെ രോഗി പട്ടിണി കിടന്നാൽ ശരീരം ക്ഷീണിക്കയില്ല. ദോഷശമനം ഉണ്ടായാൽ രോഗി ലംഘനകർമ്മം (പട്ടിണിയെ) സഹിക്കുന്നതുമല്ല.

### സന്നിപാതജ്വരത്തിൽ ആമശമനത്തിന്ന പാചനകഷായം.

കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു് ചുക്ക് കൊത്തമ്പാലരി ദേവതാരം ഇവ ഓരോന്നും രണ്ടരക്കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്പറഞ്ഞപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ സന്നിപാതജ്വരത്തിൽ പാചനം ഉണ്ടാകയും ഏതുവിധജ്വരത്തിനും ശമനം വരികയും ചെയ്യും.

### സ്വേദനം.

സന്നിപാതജ്വരത്തിങ്കൽ ജ്വരഹരങ്ങളായ മരുന്നുകൾ ഇട്ടുവച്ച കഷായംകൊണ്ടു് സന്നിപാതജ്വരരോഗിയെ വിയർപ്പിക്കുന്നതു് വളരെ നല്ലതാകുന്നു.

### വിയർപ്പിക്കാനുള്ള കഷായം വയ്ക്കുവാനുള്ള മരുന്നുകൾ.

ഉഴിഞ്ഞ ശിവനിർമ്മാല്യം (ശിവക്ഷേത്രത്തിൽ പൂജിച്ച മാല) കയ്യോന്നി പൂവൻകുറുന്തല വിഷ്ണുക്രാന്തി ഇവ സമം ചതച്ചു് കാടിവെള്ളത്തിൽ ഇട്ടു് തിളപ്പിച്ചു് അതിന്റെ ആവികൊണ്ടോ

മററു ജ്വരഹരങ്ങളായ ഔഷധങ്ങൾ ചതച്ചു കാടിവെള്ളത്തിൽ ഇട്ടു തിളപ്പിച്ചു് മേൽപ്പറഞ്ഞപ്രകാരം ചെയ്തു വിയർപ്പിക്കണം.

നസ്യത്തിന്നു്.

സമം മാതളനാരകത്തിൻെറ രസവും ഇഞ്ചിനീരുംകൂടി ഒന്നിച്ചുചേർത്തു് അതിൽ ഇന്തുപ്പു് വിളയുപ്പു് തുവർച്ചിലയുപ്പു് ഇവ പൊടിച്ചിട്ടു ചെറു ചൂടാക്കി അരിച്ചു സന്നിപാതജ്വരരോഗിയെ നസ്യംചെയ്യിച്ചാൽ ശ്ലേഷ്മദ്കോപവും തലവേദനയും ഹൃദയം കണ്ഠം പാർശ്വഭാഗം ഈ സ്ഥലങ്ങളിലുള്ള വേദനയും ശമിക്കും.

ഇലുപ്പക്കാതൽ ഇന്തുപ്പു് വയമ്പു് നല്ലമുളകു തിപ്പലി ഇവ സമം അരച്ചു ചൂടുവെള്ളത്തിൽ കലക്കി അരിച്ചു നസ്യംചെയ്താൽ ദോഷശമനവും ഓർമ്മയുമുണ്ടാകും.

ഇന്തുപ്പു നല്ലമുളകു കടുകു കൊട്ടം തിപ്പലി ഇവ വെള്ളാട്ടിൻമൂത്രത്തിൽ അരച്ചു നസ്യം ചെയ്താൽ ദോഷശമനം ഉണ്ടാകയും ഉറക്കവും മടിയും തീരുകയും ചെയ്യും.

നിഷ്ഠീവനം (കവിൾക്കൊണ്ടു തുപ്പുന്നതിന്നു്.)

ചുക്കും മുളകും തിപ്പലിയുംകൂടി പൊടിച്ചു് ഇഞ്ചിനീരിൽ മട്ടിച്ചു വാ നിറയെ കൂടെക്കൂടെക്കൊണ്ടു തുപ്പണം. ഇങ്ങനെ ചെയ്താൽ തൊണ്ട ഹൃദയം പാർശ്വഭാഗം ശിരസ്സ് മുതലായ ഭാഗങ്ങളിൽ ഉണങ്ങിപ്പററിയിരിക്കുന്ന കഫങ്ങൾ അലിഞ്ഞുപോയി ആ ഭാഗങ്ങളുടെ ഗുരുത്വം ശമിച്ചു ലഘുത്വംഉണ്ടാകുകയും സന്ധികളിലെ വേദന ജ്വരം മയക്കം ഉറക്കം ചുമ കണ്ഠരോഗങ്ങൾ മുഖത്തിന്നും കണ്ണിന്നുമുള്ള ഗുരുത്വം ജഡത ഉൽക്ലേദം ഇവ ശമിക്കയും ചെയ്യും.

അവലേഹത്തി (നക്കുന്നതി)ന്നു്.

കുമിഴിൻവേരു് പുഷ്കരമൂലം കക്കടകശൃംഗി തിപ്പലി ഇവ പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു തേനിൽക്കുഴച്ചു നക്കിയാൽ സന്നിപാതജ്വരം ശമിക്കും.

അഷ്ടാംഗാവലേഹം.

കുമിഴിൻവേരു പുഷ്കരമൂലം കക്കടകശൃംഗി ചുക്കു മുളകു തിപ്പലി കൊടുത്തുവവേരു് അയമോദകം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി തേനിൽകുഴച്ചു സേവിച്ചാൽ അതിഭയങ്കരമായ സന്നിപാതജ്വരത്തേയും ഇക്കിൾ ശ്വാസം കാസം കണ്ഠരോഗങ്ങൾ മുതലായവയേയും ശമിപ്പിക്കും. മേല്പറഞ്ഞ പൊടികൾ ഇഞ്ചിനീരു് ഒഴിച്ചു അരച്ചും സേവിക്കാം.

ചതുരംഗാവലേഹം.

നെല്ലിക്കാത്തോടു കുരുകളഞ്ഞ മുന്തിരിങ്ങാപ്പഴം ചുക്കു ഇവ

സമം പൊടിച്ചു തേനിൽ കുഴച്ചു നക്കിയാൽ സന്നിപാതജ്വരവും മൂർച്ഛയും അരുചിയും നശിക്കും.

അഞ്ജനങ്ങൾ.

നെന്മേനിവാകക്കുരു തിപ്പലി നല്ലമുളകു വെളുത്തുള്ളി ശുദ്ധിചെയ്ത മനയോല വയമ്പ് ഇവ സമം ഗോമൂത്രത്തിൽഅരച്ചു കണ്ണിൽ അഞ്ജനം എഴുതിയാൽ സന്നിപാതജ്വരരോഗിക്കു ബോധം ഉണ്ടാകുകയും രോഗശമനം വരികയും ചെയ്യും.

കസ്തൂരി നല്ലമുളകു കുതിരയുടെ വായിലെപ്പത തേൻ ഇവകൊണ്ടു അഞ്ജനം ഉണ്ടാക്കി കണ്ണിൽ എഴുതിയാൽ സന്നിപാതരോഗിക്കു ബോധം ഉണ്ടാകുകയും രോഗം ശമിക്കുകയും ചെയ്യും.

ഇരുമ്പുഭസ്മം വെളുത്ത പാച്ചോററിപ്പൂവ് നല്ലമുളകു ഇവ ഗോമൂത്രത്തിൽ അരച്ചു കണ്ണിൽ അഞ്ജനം എഴുതുന്നതുംകൊള്ളാം.

ശുദ്ധിചെയ്ത മനയോല ഇന്തുപ്പ് നല്ലമുളക് ഇവ തേനിൽ കുഴച്ച് അഞ്ജനമെഴുതുന്നതും കൊള്ളാം.

ശുദ്ധിചെയ്ത മനയോല കുതിരയുടെ വായിലെ പതയിൽ അരച്ചു കണ്ണിൽ അഞ്ജനം എഴുതുന്നതും വളരെ നല്ലതാണ്.

ശിരോലേപനത്തിനു്.

രസം വത്സനാഭി നല്ലമുളകു തുത്ത് നവസാരം ഇവ സമം ഉമ്മത്തിലച്ചാററിൽ അരച്ചു മൂർച്ഛിച്ച സന്നിപാതജ്വരരോഗിയുടെ ശിരസ്സിലും പാദത്തിലും ലേപനം ചെയ്താൽ മോഹാലസ്യം തീൎന്നെഴുന്നേല്ക്കും.

സിദ്ധാർത്ഥകാദി ലേപം.

വെൺകടുകു വയമ്പു കായം പുങ്കിൻതൊലി ദേവതാരം മഞ്ചെട്ടി നെല്ലിക്കാത്തോടു കടുക്കാത്തോടു താന്നിക്കാത്തോടു വെളുത്ത കണ്ടകാരിച്ചുണ്ട ശംകുപുഷ്പം ചുക്കു മുളകു തിപ്പലി ഞാഴൽപ്പൂവ് നെന്മേനിവാകത്തൊലി മഞ്ഞൾ മരമഞ്ഞൾ ഇവ സമം ആട്ടിൻമൂത്രത്തിലോ ഗോമൂത്രത്തിലോ അരച്ചു ലേപനം ചെയ്താൽ എല്ലാവിധ സന്നിപാതജ്വരങ്ങളും ശമിക്കും.

സന്നിപാതജ്വരരോഗിയുടെ ശിരസ്സിലും സന്ധികളിലും ശരീരത്തിലും തേക്കുന്നതിനുള്ള പൊടികൾ.

വെൺവേലവൃക്ഷത്തിന്റെ ഇലയും കടുക്കായും സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി എടുത്തു വച്ചിരുന്നു ശിരസ്സിലും സന്ധികളിലും ശരീരത്തിലും തടവിയാൽ സന്നിപാതജ്വരം ശമിക്കും. വിയൎപ്പും നില്ക്കും.

തേക്കുന്നതിനുള്ള ഭൂനിംബാദിപൊടി.

കിരിയാത്തു കടുകുരോഹിണി കൊട്ടം കരിഞ്ജീരകം കുടക

പ്പാലയരി കച്ചോലം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു സന്ധികളിലും ശിരസ്സിലും തിരുമ്മിയാൽ സന്നിപാതജ്വരം ശമിക്കും. വിയപ്പും നില്ക്കും.

മുതിര നല്ലതുപോലെ പൊടിച്ച പൊടി സന്നിപാതജ്വരരോഗിയുടെ ശരീരത്തിൽ തടവുന്നതു വളരെ നല്ലതാകുന്നു.

യവാനികാദ്യുദ്ധൂലനചൂർണ്ണം.

കുറാശാണി ഓമം വയമ്പു് ചുക്കു് തിപ്പലി കരിംജീരകം ഇവ സമം പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു തേച്ചാൽ സന്നിപാതജ്വരം ശമിക്കും.

കിരാതാദ്യുദ്ധൂലനചൂർണ്ണം.

കിരിയാത്തു് കടുകുരോഹിണി കടുക്കാ തിപ്പലിപ്പൊടി കുമിഴിവേരു് വയമ്പു് ഇവ സമം പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു മേൽപ്രകാരം ചെയ്താൽ സന്നിപാതജ്വരം ശമിക്കും.

ചണകാദിചൂർണ്ണം.

പൊരിച്ച കടലയും കരിഞ്ജീരകവും ഇടിച്ചുപൊടിച്ചു പൊടിയെടുത്തു് അതിൻെറകൂടെ വയമ്പു് നല്ലമുളകു് മഞ്ഞൾ ഇവയുടെ പൊടിയും ചേർത്തു തേച്ചാൽ വിയപ്പു വററും.

രസാദികാദ്യുദ്ധൂലനചൂർണ്ണം.

രസം ഒരുഭാഗം വത്സനാഭി ഒരുഭാഗം നല്ലമുളകു് നാലുഭാഗം കൂവളക്കാ ചുട്ട ഭസ്മം എട്ടുഭാഗം ഇവ എല്ലാംകൂടി ഒന്നിച്ചു ചേർത്തു് അരച്ചു ലേപനംചെയ്താൽ സന്നിപാതജ്വരരോഗിക്കുണ്ടാകുന്ന വിയപ്പു് അടങ്ങുകയും ശൈത്യം നീങ്ങുകയും ചെയ്യും.

സന്നിപാതജ്വരരോഗിയുടെ നാക്കിൽ
തേയ്ക്കുന്നതിനുള്ള മരുന്നു്.

കുരുകളഞ്ഞ മുന്തിരിങ്ങാപ്പഴത്തിൽ തേൻ ഒഴിച്ചു് അരച്ചു വടിച്ചുവച്ചിരുന്നു കുറേശ്ശ നാക്കിൽ തേച്ചുകൊടുത്താൽ നാക്കു് ഉണക്കം ശമിക്കുകയും ജ്വരം വിടുകയും ചെയ്യും.

സുവർണ്ണാദിലേപം.

സ്വർണ്ണഭസ്മം മുത്തുഭസ്മം വെള്ളിഭസ്മം പവിഴഭസ്മം കസ്തൂരി കുങ്കുമം ഗോരോചന കവടിഭസ്മം രുദ്രാക്ഷം ഇലിപ്പക്കാതൽ കൂവളത്തിൻവേരു് കൊട്ടം ഈന്തപ്പഴം തമിഴാമവേരു് മുന്തിരിങ്ങാപ്പഴം തിപ്പലി ചുക്കു് പുത്തിലഞ്ഞിക്കുരു മാൻകൊമ്പു് തേററാമ്പരൽ വെള്ളത്താവണക്കിൻവേരു് മുഞ്ഞപ്പുല്ലു് കടുകു് പുളിഞ്ചിക്കീര വെളുത്ത തമിഴാമ ഇവ സമം മുലപ്പാലിൽ അരച്ചു നാക്കിൽ തേച്ചാൽ സന്നിപാതം ശമിക്കും.

സന്നിപാതജ്വരരോഗിക്ക് തലയിൽ തളത്തിനു്.

കച്ചോലം കൊട്ടം ഇരട്ടിമധുരം ഇരുവേലി മുത്തങ്ങാ കുറു ന്തോട്ടി നെല്ലിക്കാത്തോട്ട കുങ്കുമപ്പൂവു് സഹസ്രവേധി ചന്ദനം രക്തചന്ദനം രാമച്ചം പുളിയിലഞ്ഞരമ്പു് മഞ്ചട്ടി ദേവതാരം മലരു് കണ്ടിവെണ്ണ കടുകരോഹിണി കർപ്പൂരം ഇവ സമം ഇടിച്ചു പൊടിച്ചു ശീലപ്പൊടിതട്ടി മുലപ്പാലിൽ അരച്ചു് മൂർദ്ധാവിൽ തളം ഇട്ടാൽ എല്ലാവിധ രോഗങ്ങളും സന്നിപാതജ്വരവും ശമിക്കും.

തളത്തിനു മറെറാരുയോഗം.

കച്ചോലം നെല്ലിക്കാത്തോട്ട മഞ്ചട്ടി ഇരട്ടിമധുരം ദേവതാരം ചന്ദനം രക്തചന്ദനം കന്നാരം കമ്പദം സഹസ്രവേധി കടുകരോഹിണി കരിംജീരകം ചിററരത്ത പുളിയിലഞ്ഞരമ്പു് നറുനീണ്ടിക്കിഴങ്ങു കുങ്കുമം ചെഞ്ചല്യം കർപ്പൂരം മുത്തങ്ങാ കണ്ടിവെണ്ണ കുറുന്തോട്ടി മാഞ്ചി മലരു് കുന്തിരിക്കം ഇരുവേലി രാമച്ചം സന്നിനായകം കൊട്ടം അവിയൻ പൂങ്കാവി ജാതിക്കാ ഇവ സമം എടുത്തു മേൽപ്പറഞ്ഞപ്രകാരം തളം ഉണ്ടാക്കി ഇട്ടാൽ തലവേദന പനി ബുദ്ധിഭ്രമം നയനരോഗം പീനസം കഫോപദ്രവം കണ്ണുരോഗം സന്നിപാതജ്വരം മുതലായവ ശമിക്കും.

മറെറാരു തളം.

കച്ചോലം നെല്ലിക്കാ പുളിയിലഞ്ഞരമ്പു് കുറുന്തോട്ടി മലരു് രാമച്ചം മുത്തങ്ങാക്കിഴങ്ങു് ഇവ സമം തേങ്ങാപ്പാലിൽ പുഴുങ്ങിയരച്ചു മുലപ്പാലിൽ ചാലിച്ചു തളം ഉണ്ടാക്കി ഇട്ടാൽ സന്നിപാതജ്വരം ശമിക്കും.

ജ്വരരോഗികൾക്കു് തലയിൽ തിരുമ്മാനുള്ള രാസ്നാദിപൊടി.

അരത്ത അമുക്കരം ദേവതാരം കടുകരോഹിണി സന്നിനായകം ചെഞ്ചല്യം കൊട്ടം വയമ്പു് കാവിമണ്ണു് മഞ്ഞൾ അതിമധുരം കുറുന്തോട്ടിവേരു് മുത്തങ്ങാക്കിഴങ്ങു് ചുക്കു് മുളകു് തിപ്പലി പൂതവൃക്ഷം സഹസ്രവേധി ഇരുവേലി രാമച്ചം കടൽനുര കണ്ടിവെണ്ണ അകിൽ പുളിയിലഞ്ഞരമ്പു് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി തലയിൽ തിരുമ്മുകയും ആവണക്കെണ്ണയിൽ മർദ്ദിച്ചു നെറുകയിൽ ഇടുകയും ചെയ്താൽ സന്നിയും തലവേദനയും നീർവീഴ്ചയും ശമിക്കും.

പഞ്ചമുഷ്ടികയൂഷം.

യവം ലന്തക്കുരു മുതിരപ്പരിപ്പു് ചെറുപയറിന്റെ പരിപ്പു് മുള്ളങ്കി ഇവ ഓരോ പിടിവീതം ഒന്നിച്ചുചേർത്തു മരുന്നിന്റെ എട്ടുഗുണം വെള്ളംവച്ചു പചിച്ചു് എട്ടൊന്നാക്കി അരിച്ചെട്ട

ത്തു സേവിച്ചാൽ സന്നിപാതജ്വരവും ക്ഷയവും കാസവും ശ്വാസവും ശൂലയും ഗുല്മവും നശിക്കും.

സപ്തമുഷ്ടികയൂഷം.

മുതിരപ്പരിപ്പ് യവം ലന്തക്കുരു ചെറുപയറിൻപരിപ്പ് ഞമ ചുക്ക് കൊത്തമ്പാലരി ഇവ ഓരോപിടി ഒന്നിച്ചുചേർത്തു എട്ടിരട്ടി വെള്ളത്തിൽ പചിച്ച് എട്ടിലൊന്നാക്കി സേവിച്ചാൽ ത്രിദോഷജ്വരത്തേയും സന്നിപാതജ്വരത്തേയും ശമിപ്പിക്കും.

സന്നിപാതജ്വരത്തിനു കഷായങ്ങൾ.

ദശമൂലകഷായം.

കൂവളവേര് കുമിഴിവേര് പാതിരിവേര് പലകപ്പയ്യാനിവേര് മുഞ്ഞവേര് ഓരിലവേര് മൂവിലവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേര് ഇവ ഫല പണമിടവീതം ഒന്നിച്ചുചേർത്തു കഷായംവച്ച് തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ സന്നിപാതജ്വരവും ഹൃദയത്തിലും കണ്ഠത്തിലും ഉള്ള വേദനയും മടിയും ത്രിദോഷകോപവും ശ്വാസകാസങ്ങളും പാർശ്വരോഗങ്ങളും ശമിക്കും.

ദ്വാദശാംഗകഷായം.

കൂവളത്തിൻവേര് കുമിഴിവേര് പാതിരിവേര് പലകപ്പയ്യാനിവേര് മുഞ്ഞവേര് ഓരിലവേര് മൂവിലവേര് ചെറുവഴുതിനവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ തിപ്പലി പുഷ്കരമൂലം ഇവ ഓരോ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു കഷായംവച്ച് തേൻ അനുപാനമായി സേവിച്ചാൽ സന്നിപാതജ്വരവും ശ്വാസകാസാമയങ്ങളും ശമിക്കും.

ചതുർദ്ദശാംഗകഷായം.

കൂവളവേര് കുമിഴിവേര് പാതിരിവേര് പലകപ്പയ്യാനിവേര് മുഞ്ഞവേര് ഓരിലവേര് മൂവിലവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേര് കിരിയാത്ത് മുത്തങ്ങാ അമൃത് ചുക്ക് ഇവ പഞ്ച പണമിടവീതം ഒന്നിച്ചുചേർത്തു കഷായം വച്ചു തേൻ അനുപാനമായി സേവിച്ചാൽ എത്ര ഭയങ്കരമായ സന്നിപാതജ്വരവും ശമിക്കും. മലംപോകാതിരിക്കുമ്പോൾ ത്രികോല്പക്കൊന്നപ്പൊടി അനുപാനമായി സേവിച്ചാൽ മലം പോകും.

അഷ്ടാദശാംഗകഷായം.

കൂവളവേര് കുമിഴിവേര് പാതിരിവേര് പലകപ്പയ്യാനിവേര് മുഞ്ഞവേര് ഓരിലവേര് മൂവിലവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേര് കച്ചോലം കർക്കടകശൃംഗി പു

ഷ്കരമൂലം കൊടിത്തൂവ ചെറുതേക്ക് കുടകപ്പാലയരി പടവലം കടുകരോഹിണി ഇവ നഞ്ചു പണമിടവീതം ഒന്നിച്ചുചേൎത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ, അതിഭയങ്കരമായ സന്നിപാതജ്വരവും കാസവും പാൎശ്വശൂലയും ഇക്കിളും ഛൎദ്ദിയും ശ്വാസരോഗങ്ങളും ശമിക്കും.

മൃത്യുകല്പജ്വരഹാരികഷായം.

കിരിയാത്തു് ദേവതാരം കൂവളവേരു് കുമിഴിവേരു് പാതിരിവേരു് പലകപ്പയ്യാനിവേരു് മുഞ്ഞവേരു് ഓരിലവേരു് മൂവിലവേരു് കണ്ടകാരിച്ചുണ്ടവേരു് ഞെരിഞ്ഞിൽ ചെറുവഴുതിനവേരു് ചുക്കു് മുത്തങ്ങാ നീൎമാതളത്തിൻവേരു് കുടകപ്പാലയരി കൊത്തമ്പാലരി ആനത്തിപ്പലി ഇവ നഞ്ചു പണമിടവീതം ഒന്നിച്ചുചേൎത്തു കഷായം വച്ചു സേവിച്ചാൽ മൃത്യുതുല്യമായ സന്നിപാതജ്വരത്തെയും അരുചി ദാഹം മോഹം പ്രലാപകം മടി പാൎശ്വശൂല ഹൃദയശൂല മുതലായവകളേയും നശിപ്പിക്കും.

ഭാൎങ്ങ്യാദിദ്വാത്രിംശക കഷായം.

ചെറുതേക്ക കിരിയാത്തു് വേപ്പിൻപട്ട കടുകരോഹിണി വയമ്പു് ചുക്കു് മുളകു് തിപ്പലി ആടലോടകത്തിൻവേരു് ചെറിയ കാട്ടുവെള്ളരിവേരു് ചിററരത്ത കൊട്ടത്തൂവവേരു് പടവലം ദേവതാരം മഞ്ഞൾ പാതിരിവേരു് പലകപ്പയ്യാനിവേരു് ബ്രഹ്മി മരമഞ്ഞൾ അമൃതു് ത്രികോല്പക്കൊന്ന അതിവിടയം പുഷ്കരമൂലം ത്രായമാണ കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു് മുത്തങ്ങാ കുടകപ്പാലയരി നെല്ലിക്കാത്തോട്ടു് കടുക്കാത്തോട്ട താന്നിക്കാത്തോട്ട കച്ചോലക്കിഴങ്ങു് ഇവ നഞ്ചു കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ അതിഭയങ്കരമായ സന്നിപാതജ്വരം ശ്വാസം ശൂല ഇക്കിൾ കാസം അൎശ്ശസ്സ് ആധ്മാനം മന്യാസ്തംഭം ഊരുസ്തംഭം അന്ത്രവൃദ്ധി ഗളരോഗം അരുചി സൎവ്വസന്ധിഗ്രഹാൎത്തികൾ എന്നുവേണ്ടാ ജ്വരസംബന്ധമായ സകല വ്യാധികളും അതിവേഗത്തിൽ ശമിക്കും.

ദശമൂലയുക്തനിംബാദികഷായം.

കൂവളവേരു് കുമിഴിവേരു് പാതിരിവേരു് പലകപ്പയ്യാനിവേരു മുഞ്ഞവേരു ഓരില മൂവില കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേരു് വേപ്പിൻതൊലി മുത്തങ്ങാക്കിഴങ്ങു് കടുകരോഹിണി നെല്ലിക്കാത്തോട്ടു് കടുക്കാത്തോട്ടു് താന്നിക്കാത്തോട്ടു് മഞ്ഞൾ പുത്തരിച്ചുണ്ടവേരു് ആടലോടകത്തിൻവേരു് പാടക്കിഴങ്ങു് ഇവ ന പണമിടവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ ത്രിദോഷജനിത

ങ്ങളായ സകലവിധ രോഗങ്ങളും ജ്വരോപദ്രവങ്ങളും ശമിക്കുന്നതാണ്.

പഞ്ചതിക്തകകഷായം.

കണ്ടകാരിച്ചുണ്ട പുഷ്കരമൂലം കിരിയാത്തു് അമൃതു് ചുക്ക് ഇവ വൻ കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ എല്ലാ ജ്വരങ്ങളും ശമിക്കും

സുരദ്രുമാദികഷായം.

ദേവതാരം മുത്തങ്ങാ കടുകുരോഹിണി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് കണ്ടകാരിച്ചുണ്ട പടവലത്തില മഞ്ഞൾ വേപ്പിൻപട്ട ഇവ പന്ത്രണ്ടുപണമിടവീതം ഒന്നിച്ചുചേൎത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ ഏതു തരത്തിലുള്ള സന്നിപാതജ്വരവും ശമിക്കും.

ദ്രാക്ഷാമൃതാദികഷായം.

കുരുകളഞ്ഞ മുന്തിരിങ്ങാപ്പഴം ചിററമൃതു് കച്ചോലക്കിഴങ്ങു് കൎക്കടകശൃംഗി മുത്തങ്ങാക്കിഴങ്ങു് രക്തചന്ദനം ചുക്ക് കടുകുരോഹിണി പാടക്കിഴങ്ങു കിരിയാത്തു് കൊടുത്തൂവവേരു് രാമച്ചം പതുമുകം കൊത്തമ്പാലരി ഇരുവേലി കണ്ടകാരിച്ചുണ്ട പുഷ്കരമൂലം വേപ്പിൻപട്ട ഇവ ആറേമുക്കാൽ പണമിടവീതം ഒന്നിച്ചുചേൎത്തു മേൽപ്പറഞ്ഞ പ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ സന്നിപാതജ്വരവും ജീൎണ്ണജ്വരവും അരുചിയും, ശ്വാസകാസവും ഇക്കിളും ഹൃദയപാൎശ്വാദരവ്യാധികളും ശമിക്കും.

മുസ്താദിഗണകഷായം.

മുത്തങ്ങാക്കിഴങ്ങു് പൎപ്പടകപ്പുല്ലു് രാമച്ചം ദേവതാരം ചുക്ക് നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് കൊടുത്തൂവവേരു് അമരിവേരു് കമ്പില്ലംശുദ്ധിചെയ്തതു് ത്രികോല്പക്കൊന്ന കിരിയാത്തു് പാടക്കിഴങ്ങു കുറുന്തോട്ടിവേരു കടുകുരോഹിണി ഇരട്ടിമധുരം തിപ്പലിമൂലം ഇവ ആറേമുക്കാൽ പണമിടവീതം ഒന്നിച്ചുചേൎത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്താധികമായ സന്നിപാതജ്വരം മന്യാസ്തംഭം ഉരോഗ്രഹം ഉരഃപാൎശ്വാപരിവേദന ഇവകൾ ശമിക്കും.

ബൃഹത്യാദിഗണ കഷായം.

കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു് പുഷ്കരമൂലം ചെറുതേക്ക് കച്ചോലം കൎക്കടകശൃംഗി, കൊടിത്തൂവവേരു് കുടകപ്പാലയരി പടവലത്തില കടുകുരോഹിണി ഇവ പന്ത്രണ്ടു പണമിടവീതം ഒന്നിച്ചുചേൎത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ചു് തേൻ അ

നുപാനമായി സേവിച്ചാൽ പിത്തവും ശ്ലേഷ്മവും പ്രധാനമായി ഉണ്ടാകുന്ന കാസാദ്യുപദ്രവങ്ങളോടുകൂടിയ സന്നിപാതജ്വരം ശമിക്കും.

### ശഠ്യാദികഷായം.

കച്ചോലക്കിഴങ്ങ് പുഷ്കരമൂലം കണ്ടകാരിച്ചുണ്ട ചെറുതേക്ക കൊട്ടത്തൂവവേര് ചിററമൃത് ചുക്ക പാടക്കിഴങ്ങ് കിരിയാത്തു കടുകരോഹിണി ഇവ പന്ത്രണ്ടുപണമിടവീതം ഒന്നിച്ചുചേർത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ വാതവും ശ്ലേഷ്മവും പ്രധാനമായി ഉണ്ടാകുന്ന സന്നിപാതജ്വരവും കാസം ഹൃദ്രോഗം പാർശ്വശൂല ശ്വാസം തുമ്മി മുതലായ അന്യരോഗങ്ങളും ശമിക്കും.

### മറെറാരു ശഠ്യാദികഷായം.

കച്ചോലക്കിഴങ്ങു പുഷ്കരമൂലം ചിററമൃത് ചുക്ക വേപ്പിൻപട്ട ത്രായമാണ കൊട്ടത്തൂവ തിപ്പലി കണ്ടകാരിച്ചുണ്ട പപ്പടകപ്പല്ല് ചിററരത്ത കടുക്കാത്തോട് കടുകരോഹിണി ദേവതാരം ചെറുതേക്ക് ഇവ ഏഴരപ്പണമിടവീതം ഒന്നിച്ചുചേർത്തു മേൽപറഞ്ഞപ്രകാരം കഷായംവച്ച് തേൻ അനുപാനമായി സേവിച്ചാൽ സന്നിപാതജ്വരം ശ്വാസം കാസം കഫകഫക്കം രാത്രിയുറക്കമില്ലായ്മ തൊണ്ടയുണക്കം ചുട്ടുനീറക്കം തണ്ണീർദാഹം മുതലായവ ശമിക്കും.

### ജീർണ്ണസന്നിപാതജ്വരത്തിനു് ത്രിവൃതാദികഷായം.

ത്രികോല്പക്കൊന്ന വെളുത്തകാട്ടുവെള്ളരി കടുകരോഹിണി നെല്ലിക്കാത്തോട് കടുക്കാത്തോടു താന്നിക്കാത്തോട് കൊന്നത്തൊലി ഇവ ഒന്നേമുക്കാൽ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപറഞ്ഞപ്രകാരം കഷായംവച്ച് ചവക്കാരം അനുപാനമായി സേവിച്ചാൽ സകലവിധമായ ജീർണ്ണസന്നിപാതജ്വരങ്ങളും ശമിക്കും.

### കഫപ്രധാനമായ സന്നിപാതജ്വരത്തിനു്.

കരിഞ്ചീരകം (നറുഞ്ചീരകം) കുടകപ്പാലയരി ദേവതാരം കൃമിശത്രു ചെറുതേക്ക കക്കടകശൃംഗി ചുക്ക മുളകു തിപ്പലി കൊടുവേലിക്കിഴങ്ങ് ശുദ്ധി കുമിഴിവേരു പുഷ്കരമൂലം ചിററരത്ത കടുക്കാ കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു ജീരകം നൊച്ചിയില കിരിയാത്തു് വയമ്പ് അത്തിത്തിപ്പലി പാടക്കിഴങ്ങു ഇവ അഞ്ചരപ്പണമിടവീതം ഒന്നിച്ചുചേർത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ സകലവിധത്തിലുള്ള സന്നിപാതജ്വരത്തേയും ബുദ്ധിഭ്രമത്തേയും വിയപ്പ് ശൈത്യം പ്രലാപം ശൂല ആധ്മാനം വിദ്രധി സൂതികാരോഗം മുതലായവയേയും ശമിപ്പിക്കും.

### വാതപ്രധാനമായ സന്നിപാതജ്വരത്തിന്.

എരുക്കിൻവേര് കൊട്ടത്തുവവേര് ദേവതാരം വയമ്പ് നൊച്ചി ചിററരത്ത തക്കാരിവഴുതിനവേര മുരുങ്ങവേര തിപ്പലിമൂലം തിപ്പലി ചെവിയം കൊട്ടവേലിക്കിഴങ്ങുശുദ്ധിചെയ്തത് ചുക്ക് അതിവിടയം ഇവ എട്ടരപ്പണമിടവീതം ഒന്നിച്ചുചേൎത്ത മേല്പറഞ്ഞപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ അതിവേഗത്തിൽ തീവ്രമായുള്ള സന്നിപാതജ്വരത്തേയും ശൈത്യത്തേയും സൂതികാവാതരോഗത്തേയും അത്യധികമായ മററു പലവിധ സന്നിപാതജ്വരോപദ്രവങ്ങളേയും തീൎച്ചയായും ശമിപ്പിക്കും.

### മറെറാന്ന്.

എരുക്കിൻവേര കരിഞ്ചെണ്ണക്കിഴങ്ങ് ദേവതാരം ചെവിയം കരിനൊച്ചി തിപ്പലി ചിററരത്ത കയ്യോന്നി തമിഴാമവേര കൊട്ടവേലിക്കിഴങ്ങു ശുദ്ധിചെയ്തത് കിരിയാത്ത് ചുക്ക് ഇവ ഓരോകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ച് തേൻ അനുപാനമായി സേവിച്ചാൽ വാതപ്രധാനമായ സന്നിപാതജ്വരരോഗവും ത്രിദോഷങ്ങളും സൂതികാരോഗങ്ങളും പലപ്രകാരത്തിലുള്ള വായുവികാരങ്ങളും ശൈത്യവും അപസ്മാരോപദ്രവവും ശമിക്കും.

### ബൃഹൽകൾഫലാദി.

കുമിഴിവേര മുത്തങ്ങാക്കിഴങ്ങു വയമ്പ് പാടക്കിഴങ്ങ് കൊട്ടം കരിംജീരകം പപ്പടകപ്പുല്ല് കൎക്കടകശൃംഗി കുടകപ്പാലയരി കൊത്തമ്പാലരി കച്ചോലക്കിഴങ്ങ് കയ്യോന്നി തിപ്പലി കടുകുരോഹിണി കടുക്കാ ഇരുവേലി കിരിയാത്തു ചെറുതേക്ക പെരുങ്കായം കുറുന്തോട്ടി കൂവളവേര കുമിഴിവേര പാതിരിവേര പലകപ്പയ്യാനിവേര മുഞ്ഞവേര ഓരിലവേര മൂവിലവേര കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേര തിപ്പലിമൂലം ഇവ ഓരോന്നും നാലുപണമിടവീതം ഒന്നിച്ചുചേൎത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ചു കായവും ഇഞ്ചിച്ചാറും അനുപാനമായി സേവിച്ചാൽ സന്നിപാതം ഗളഗണ്ഡം കണ്ഠമാല ഒച്ചയടപ്പ് കണ്ഠരോഗങ്ങൾ ചെവിയുടെ ചുവട്ടിൽ ഉണ്ടാകുന്ന നീര് മുഖരോഗങ്ങൾ താടിയിലുണ്ടാകുന്ന രോഗങ്ങൾ കഫവാതജ്വരം കാസം തലവേദന ശിരോഗുരുത്വം ചെവികേൾക്കായ്ക എന്നുവേണ്ട കഫവാതജമായുള്ള സകലവികാരങ്ങളും ശമിക്കും.

### അഭിന്യാസസന്നിപാതജ്വരത്തിന്.

കരിംജീരകം കൊട്ടം ചിററാവണക്കിൻവേര് ബ്രഹ്മി ചുക്ക്

ചിററമൃതു് കൂവളവേരു കുമിഴിവേരു് പാതിരിവേരു പലകപ്പയ്യാനിവേരു മുഞ്ഞവേരു ഓരിലവേരു മൂവിലവേരു കണ്ടകാരിച്ചുണ്ടവേരു ഞെരിഞ്ഞിൽ ചെറുവഴുതിനവേരു കഴച്ചാലക്കിഴങ്ങു കക്കടകശൃംഗി കൊട്ടത്തൂവവേരു ചെറുതേക്ക തമിഴാമ ഇവ അറുപണമിടവീതം ഒരുമിച്ചുചേൎത്തു മേൽപ്പറഞ്ഞപ്രകാരം കഷായംവച്ചു് സമം ഗോമൂത്രവും ചേൎത്തു് കുടിച്ചാൽ ഘോരമായ അഭിന്യാസജ്വരം ശമിക്കുകയും സ്രോതസ്സുകളെ തുറക്കുകയും ചെയ്യും.

സന്നിപാതജ്വരത്തിന്റെ അവസാനത്തിൽ
ചെവിക്കരണത്തു്. ഉണ്ടാകുന്ന നീരിനു്.

പഴമുതിര ചുക്കു് കുമിഴിൻവേരു് കരിംജീരകം ഇവ സമമായി എടുത്തു് അരച്ചു ചെറുചൂടോടു വെള്ളത്തിൽ കലക്കി കൂടക്കൂടെ കണ്ണത്തിൽ ലേപനംചെയ്താൽ നീരുമാറും.

കാവിമണ്ണു് ചുക്ക വയമ്പു് വെടിയുപ്പു കുമിഴിവേരു ഇവ കാടിയിൽ അരച്ചു് മേൽപ്രകാരം ചെയ്താലും ചെവിക്കരണത്തുണ്ടാകുന്ന നീരു മാറും.

സമം ദശമൂലം എടുത്തു ഒന്നിച്ചുചേൎത്തു മേൽപ്രകാരംചെയ്താലും മതിയാകും.

മാതളവേരു മുഞ്ഞവേരു ചുക്ക ദേവതാരം കാട്ടുമുളകിൻവേരു കൊട്ടുവേലിക്കിഴങ്ങു ശുദ്ധി ഇവ സമം എടുത്തു് മേൽപ്രകാരം അരച്ചു് ചെവിക്കരണത്തു് ഇട്ടാലും നീരു മാറുന്നതാണു്.

തകരാദികഷായം.

തകരം അമുക്കുരം പൎപ്പടകപ്പുല്ലു് ശംഖുപുഷ്പത്തിൻവേരു ദേവതാരം ബ്രഹ്മി കരിനൊച്ചി മുത്തങ്ങാ കൊന്നത്തൊലി മുന്തിരിങ്ങാ കുരുവുകളഞ്ഞതു് വെൺവയമ്പു് ഇവ പതിനൊന്നു പണമിടവീതം ഒന്നിച്ചുചേൎത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ എത്ര ഭയങ്കരമായ സന്നിപാതജ്വരത്തേയും ശമിപ്പിക്കും.

സന്നിപാതഭൈരവഗുളിക.

| | | |
|---|---|---|
| ഇലവൎങ്ങത്തൊലി വരാഹൻ ഇട | | ൨ൻ |
| ഏലത്തരി | ടി | ൨ൻ |
| രസ കൎപ്പൂരം | ടി | ൨ൻ |
| ചായില്യം | ടി | ൨ൻ |
| ശുദ്ധിചെയ്ത നീവാളം | ടി | ൨ൻ |
| ചുക്കു് | ടി | ൩ |

ഈ അറുകൂട്ടം മരുന്നും അമ്മിയിൽ ഇട്ടു ചൂടുവെള്ളം ഒഴിച്ചരച്ചു മുളകുപ്രമാണം ഗുളികയുരുട്ടി നിഴലിൽ ഉണക്കിവച്ചിരുന്നു

ചുക്കുകഷായത്തിലോ മുലപ്പാലിലോ തേനിലോ ഒന്നോ രണ്ടോ ഗുളിക രോഗബലത്തിനും ശരീരബലത്തിനും തക്കവണ്ണം കൊടുത്താൽ എത്ര വലിയ സന്നിപാതജ്വരവും ഉടൻ ശമിക്കും. ഇച്ഛാപത്ഥ്യം. തണുത്ത വസ്തുക്കൾ ഉപയോഗിക്കരുതു്.

സകലജ്വരങ്ങൾക്കും വിഡംഗാദിചൂൎണ്ണം.

വിഴാലരിക്കാമ്പു് ചുക്കു് ചിററരത്ത തിപ്പലി പെരുംകായം ഇന്തുപ്പു് ചെറുതേക്കു് ഇവസമം ഇടിച്ചുപൊടിച്ചു് അതിൽ കാൽഭാഗം നവക്ഷാരപ്പൊടിയും ചേൎത്തു ഓരോതവണ രണ്ടുവരാഹൻ ഇടവീതം തേനിൽ കുഴച്ചു ദിവസം രണ്ടുനേരംവീതം സേവിച്ചാൽ എല്ലാവിധ ജ്വരങ്ങളും, ചുമയും, അരുചിയും, അഗ്നിമാന്ദ്യവും എളുപ്പത്തിൽ ശമിക്കും.

ഗോരോചനാദിചൂൎണ്ണം.

ഗോരോചന നല്ലമുളകു ചിററരത്ത കൊട്ടം തിപ്പലി ഇവസമം ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു ചൂട്ടവെള്ളത്തിൽ കലക്കികുടിച്ചാൽ ഏതുപ്രകാരത്തിലുള്ള ജ്വരവുംശമിക്കും.

ഭാൎങ്ഗ്യാദിചൂൎണ്ണം.

ചെറുതേക്കു കൎക്കടകശൃംഗി ചെവിയം താലീസപത്രി നല്ലമുളകു തിപ്പലിമൂലം ഇവ ഓരോന്നും ഈരണ്ടുപലംവീതം. ചുക്കുപലം ൩ തിപ്പലി ആനത്തിപ്പലി ഇവ ഈരണ്ടുപലംവീതം. പച്ചില ഇലവൎങ്ഗം നാഗപ്പൂവു് ചിററേലം രാമച്ചം ഇവ ഓരോപലംവീതം. കുവന്നൂറുപലം ൩൨ ഇവയിൽ കുവന്നൂറൊഴിച്ചുള്ള മററു മരുന്നുകൾ ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി കുവന്നൂറുംകൂടി യോജിപ്പിച്ചു പഞ്ചസാരയുംചേൎത്തു കുറേശ്ശ സേവിച്ചാൽ എട്ടുപ്രകാരത്തിലുള്ള ജ്വരവും ഭയങ്കരമായ കാസശ്വാസങ്ങളും നീരും വയററുവേദനയും ഉദരവും ആധ്മാനവും മററുപല രോഗങ്ങളും ശമിക്കും. ഈ പൊടി ത്രിദോഷരോഗശമനവും ഏററവും ഉത്തമവുമാകുന്നു.

ദ്രാക്ഷാദിപൊടി.

കുരുകളഞ്ഞ മുന്തിരിങ്ങാപ്പഴം ചിററമൃതു് കച്ചോലക്കിഴങ്ങു് കൎക്കടകശൃംഗി മുത്തങ്ങാക്കിഴങ്ങു രക്തചന്ദനം ചുക്കു കടുകുരോഹിണി പാടക്കിഴങ്ങു കിരിയാത്തു് കൊടിത്തൂവവേരു രാമച്ചം പതുമുകം കൊത്തമ്പാലരി ഇരുവേലി കണ്ടകാരിച്ചുണ്ട പുഷ്കരമൂലം വേപ്പിൻപട്ട ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി കുറേശ്ശ തേനിൽകുഴച്ചു സേവിച്ചാൽ ജ്വരം, അരുചി ശ്വാസകാസം ചുമ ഇക്കിൾ മുതലായവ ശമിക്കും.

### അശ്വഗന്ധാദിപൊടി.

ഗ്രാമ്പൂവു കഴഞ്ചു് ൧ നാഗപ്പൂവു കഴഞ്ചു ൨
ഏലത്തരി ” ൪ നല്ലമുളകു ” ൮
തിപ്പലി ” ൧൬ ചുക്കു ” ൩൨
അമുക്കരം ” ൬൪

ഇവ ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിഎടുത്തു ൧൨൮ കഴഞ്ചു പഞ്ചസാരയും ചേൎത്തു മട്ടിച്ചു സേവിച്ചാൽ കഫകോപത്തേയും ക്രമിയേയും വാതകോപത്തേയും പാണ്ഡുവിനേയും ഗുല്മം ക്ഷയം അൎശസ്സ് ശൂലകൾ ശ്വാസം കാസം ഇക്കിൾ ഇവയേയും അതിഭയങ്കരമായ ജ്വരത്തേയും ശമിപ്പിക്കും.

### യവാന്യാദി പൊടി.

കുറാശാണി താളിമാതളത്തോടു് ചുക്കു് മരപ്പുളി ഞെരിഞ്ഞാമ്പുളി ലന്തക്കുരു ഇവ മൂന്നുകഴഞ്ചുവീതം, നല്ലമുളകു കഴഞ്ചു ൧൫, തിപ്പലി കഴഞ്ചു ൭൫, ഇലവൎങ്ങം ത്വക്ക്ച്ചിലയുപ്പു് കൊത്തമ്പാലരി ജീരകം ഇവ ഒന്നരക്കഴഞ്ചുവീതം, ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു ൪൮ കഴഞ്ചു പഞ്ചസാരയുംചേൎത്തു മട്ടിച്ചു ഒരുതവണ ൩ കഴഞ്ചുവീതം സേവിച്ചാൽജ്വരം ഛൎദ്ദി വറൾച്ച അതിസാരം ഹൃദ്രോഗം പാണ്ഡു മലബന്ധം പ്ലീഹ ആനാഹം അരുചി ശൂല മന്ദാഗ്നി അൎശസ്സ് നാവില്ലും കണ്ഠത്തിലുമുള്ള രോഗങ്ങൾ ഇവ ശമിക്കും.

### ത്രികടുകാദിപൊടി.

ചുക്കു മുളകു തിപ്പലി തിപ്പലിമൂലം ബ്രഹ്മി അരേണുകം പുഷ്കരമൂലം ഇലവൎങ്ങം അമുക്കരം കിരിയാത്തു കച്ചോലം അടയ്ക്കാമണിയൻ ചിററരത്ത വയമ്പു കൂവനൂറു കയ്യോന്നി ഇവസമം ഒന്നിച്ചുചേൎത്തു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി തേനിൽ കുഴച്ചു സേവിച്ചാൽ സന്നിപാതജ്വരവും മഹാവാതവും ശമിക്കും.

### ഏലാദിപൊടി.

ചിറേറലം കുങ്കമപ്പൂവു് കയ്യോന്നി പച്ചില താലീസപത്രി കൂവനൂറു കുരുകളഞ്ഞ മുന്തിരിങ്ങാപ്പഴം താളിമാതളത്തോടു് കൊത്തമ്പാലരി ജീരകംരണ്ടും ഇവ ഓരോന്നും രണ്ടുകഴഞ്ചുവീതം. തിപ്പലി തിപ്പലിമൂലം ചെവിയം കൊടുവേലിക്കിഴങ്ങുശുദ്ധിചെയ്തതു ചുക്കു നല്ലമുളകു അയമോദകം മരപ്പുളി ഞെരിഞ്ഞാമ്പുളി കുറാശാണി അമുക്കരം നായ്ക്കുരണപ്പരിപ്പു് ഇവ ഓരോ കഴഞ്ചുവീതം. എല്ലാംകൂടി ഒരുമിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു നാലുപലം പഞ്ചസാരയുംചേൎത്തു നല്ലതുപോലെ മട്ടിച്ചു് അഗ്നിബലത്തിനും രോഗബലത്തിനും ഒക്കുംവണ്ണം സേവിച്ചാൽ ജ്വരത്തേയും കാസശ്വാസ

സങ്ങളേയും ശൂലയേയും പ്ലീഹോദരങ്ങളേയും അർശസ്സിനേയും ഇല്ലാതാക്കുകയും അഗ്നിയെ വൎദ്ധിപ്പിക്കുകയും ചെയ്യും. ബലവും വൎണ്ണവും ഉണ്ടാക്കും, ദാഹത്തെ ശമിപ്പിക്കും. ഹൃദയം കണ്ണ് കണ്ഠം നാക്ക് ഇവയെ നല്ലതുപോലെ ശോധിപ്പിക്കും.

ചതുർജ്ജാതകചൂൎണ്ണം.

ഇലവൎങ്ങത്തൊലി പച്ചില നാഗപ്പൂവ് ചിറ്റേലം കൂവന്നൂറ് ജീരകം രണ്ടും കൊത്തമ്പാലരി താലീസപത്രം മരപ്പുളി നായ്ക്കുരണപ്പരിപ്പ് തിപ്പലി തിപ്പലിമൂലം ചെവിയം ചുക്ക കൊട്ടവേലി ശുദ്ധിചെയ്തത് ഞെരിഞ്ഞാമ്പുളി അയമോദകം ഇവസമം ഒന്നിച്ചുചേൎത്ത് ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി സമം പഞ്ചസാരയും ചേൎത്ത മർദ്ദിച്ചു സേവിച്ചാൽ ജ്വരത്തേയും അഗ്നിമാന്ദ്യത്തേയും അരുചിയേയും പ്ലീഹരോഗത്തേയും മൂലാനിലശ്വാസകാസാൎശ്ശസ്സുകളേയും ഛൎദ്ദി ഹൃദയം കണ്ഠം ജിഹ്വ ഈ സ്ഥാനങ്ങളിലുണ്ടാകുന്ന രോഗങ്ങൾ ഇവയേയും ശമിപ്പിക്കും.

അമൃതവല്ലിചൂൎണ്ണം.

ഇലവൎങ്ഗത്തൊലി ചുക്ക മുളക തിപ്പലി ഏലം ഗ്രാമ്പൂവ് ചിററരത്ത അതിമധുരം അതിവിടയം അക്രാവ് ഇവ ഓരോന്നും അഞ്ചുവരാഹൻ ഇടവീതം ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തുവച്ചിരുന്ന് തേനിൽകുഴച്ചു നാക്കിൽതേച്ചാൽ വായിൽ വെള്ളം ഉണ്ടാകുകയും വെൺകാരം ചേൎത്തുകൊടുത്താൽ നീരിറങ്ങുകയും വിരേചനകാരികളായ ഔഷധങ്ങൾ ചേൎത്തുകൊടുത്താൽ വിരേചനമുണ്ടാകുകയും കസ്തൂരി രസഭസ്മം കുങ്കുമം ഇവ ചേൎത്തുകൊടുത്താൽ ശൈത്യം നീങ്ങുകയും ചെയ്യും.

ഗഗനാശയചൂൎണ്ണം.

ചുക്ക മുളക തിപ്പലി ഇലവൎങ്ഗപ്പട്ട പച്ചില ചിറ്റേലം ഇലവൎങ്ഗപ്പൂവു ജാതിക്കാ കൂവന്നൂറ് കച്ചോലം കൎക്കടകശൃംഗി അമുക്കരം താളീമാതളത്തോട്ട ഇവ സമം ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ആ പൊടിക്ക സമം ഇരുമ്പുഭസ്മവും ഇരുമ്പുഭസ്മത്തിനു തുല്യം അഭ്രവുംചേൎത്ത എല്ലാററിനും സമം പഞ്ചസാരയുംചേൎത്ത ഓരോ കഴഞ്ചിൽകവിയാതെ അഗ്നിബലത്തിനും രോഗബലത്തിനും അനുസരിച്ചു സേവിച്ചാൽ എത്ര ഭയങ്കരമായ സന്നിപാതജ്വരത്തേയും ധാതുഗതമായ വിഷമജ്വരത്തേയും ഭയങ്കരപ്രമേഹത്തേയും അശ്മരി മൂത്രകൃഛ്റം രാജയക്ഷ്മാവു പീനസം ശ്വാസം കാസം ഇവകളേയും ശമിപ്പിക്കും. അഗ്നിയെ വൎദ്ധിപ്പിക്കുകയും രുചിയെ ഉണ്ടാക്കുകയും ചെയ്യും.

## സിതോപലാദിചൂർണ്ണം.

പഞ്ചസാര ഭാഗം ൧൬. കൂവനൂറ് ഭാഗം ൮. തിപ്പലിപ്പൊടി ഭാഗം ൪. ഏലത്തരി പൊടിച്ചതു ഭാഗം ൨. വയമ്പു പൊടിച്ചതു ഭാഗം ൧. ഇവ എല്ലാംകൂടി ഒരുമിച്ചുചേർത്തു തേനും നെയ്യും കൂട്ടിക്കുഴച്ചു നക്കിയാൽ സന്നിപാതജ്വരം ശ്വാസം കാസം കൈയ്യും കാലും ചുട്ടുനീറുക മന്ദാഗ്നി പാർശ്വശൂല അരുചി ഊർദ്ധ്വഗതമായ പിത്തരക്തം ഇവകൾ ശമിക്കും.

## ലഘുസുദർശനചൂർണ്ണം.

ചിററമൃതു് തിപ്പലിമൂലം തിപ്പലി കടുകുരോഹിണി കടുക്കാത്തോടു് ചുക്കു് ഇലവർങ്ഗപ്പൂവു് വേപ്പിൻപട്ട ചന്ദനം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയ പൊടിയിൽ പകുതി കിരിയാത്തുപൊടിയും ചേർത്തു് തേനിൽക്കുഴച്ചോ പഞ്ചസാരയിൽ മട്ടിച്ചോ സേവിച്ചാൽ ജ്വരം എല്ലാം ശമിക്കും. ഈ പൊടി ത്രിദോഷഹരം ആകുന്നു.

## ബൃഹൽസുദർശനചൂർണ്ണം.

താലീസപത്രി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് ഏലത്തരി ചുക്കു മുളകു തിപ്പലി ഇലവർങ്ഗപ്പട്ട ബ്രഹ്മി കൊന്നത്തൊലി പെരുംകുരുമ്പവേരു് കരിഞ്ചണ്ണ മഞ്ഞൾ മരമഞ്ഞൾത്തൊലി കച്ചോലം കുറുന്തോട്ടി കൊട്ടം കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു് മുത്തങ്ങാക്കിഴങ്ങു് പർപ്പടകപ്പുല്ലു് വേപ്പിൻപട്ട പുഷ്കരമൂലം ജടാമാഞ്ചി ചെറുതേക്കു് കുറാശാണി രക്തചന്ദനം ചെവിയം കൊട്ടവേലിക്കിഴങ്ങുശുദ്ധി താമരവളയം തകരം ഇരുവേലി വിഴാലരിക്കാമ്പു് വയമ്പു് കൊടിത്തൂവവേര കുടകപ്പാലവേര ചിററമൃതു് കുടകപ്പാലയരി ദേവതാരം രാമച്ചം മുതിങ്ങയരി പടവലത്തില കടുകുരോഹിണി പതുമുകം അതിവിടയം കാകോളി ഇരട്ടിമധുരം കുങ്കുമം കൂവനൂറു് ഇലവർങ്ഗപ്പൂവു് നാഗദന്തിവേര ചേലേയം ശുദ്ധിചെയ്തതു് കാട്ടുഴുന്നു് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു അതിൽ പകുതിഭാഗം കിരിയാത്തു് ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തതും തമ്മിൽചേർത്തു സമം പഞ്ചസാരയുമായി മർദ്ദിച്ചു മൂന്നു കഴഞ്ചുവീതമോ പഞ്ചസാരചേർത്തു മർദ്ദിക്കാത്തപൊടി മൂന്നുകഴഞ്ചുവീതമെടുത്തു തേനിലോ ശർക്കരയിലോ കുഴച്ചോ ചൂട്ടിവെള്ളത്തിൽകലക്കിയോ സേവിച്ചാൽ സന്നിപാതജ്വരവും വഷമജ്വരവും സംസർഗ്ഗജജ്വരവും ഹാരിദ്രകജ്വരവും അഭിന്യാസജ്വരവും ആഗന്തുകജ്വരവും വിഷജ്വരവും സന്തതാദിജ്വരങ്ങളും സതതാദിജ്വരങ്ങളും തൃതീയകചാതുർത്ഥികാജ്വരങ്ങളും വലാസക

പ്രലാപകജ്വരങ്ങളും പ്രാകൃത വൈകൃതജ്വരങ്ങളും ബഹിർവേഗാന്തർവ്വേഗജ്വരങ്ങളും ആമജ്വരവും എന്നുവേണ്ട എല്ലാവിധജ്വരരോഗങ്ങളും തൃഡ്ദാഹമോഹഭ്രമങ്ങളും ശ്വാസകാസാരുചി പാണ്ഡുരോഗങ്ങളും ഹലീമകം കാമല, പാർശ്വശൂല ശിരോരോഗം വാതകോപങ്ങൾ വ്യത്യസ്തഗുണങ്ങളോടുകൂടിയതായ പലേ ദേശങ്ങളിലെ വെള്ളം കുടിക്കകൊണ്ടുണ്ടാകുന്ന പലവിധ രോഗങ്ങൾ ശിരോരോഗം രജോരോഗം സൂതികരോഗം എന്നുവേണ്ട സകല രോഗങ്ങളും ശമിക്കും.

മറെറാരു താലീസപത്രാദിചൂർണ്ണം.

താലീസപത്രി നല്ലമുളക് ചെവിയം ഗ്രാമ്പൂവ് ഏലത്തരി ചെറുനാഗപ്പൂവ് ഇലവർങ്ഗപ്പട്ട താളിമാതളക്കായുടെ ഉണങ്ങിയതോട് ഇവ ൧൦ പലംവീതം. തിപ്പലിമൂലം പലം ൨ തിപ്പലി പലം ൨ ചുക്കപലം ൩ എല്ലാംകൂടി ഒന്നിച്ചുചേർത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി സമം പഞ്ചസാരയും ചേർത്ത് നേർമ്മിച്ച് ഓരോരുവണ മൂന്നുകഴഞ്ചുവീതം സേവിച്ചാൽ എല്ലാപ്രകാരത്തിൽ ഉള്ള ജ്വരരോഗങ്ങളും ശമിക്കും.

ജ്വരങ്ങൾക്കു കുരണ്ഡകാദിലേഹ്യം.

മഞ്ഞപ്പൂവുള്ള മുൾക്കുറുഞ്ഞി സമൂലം പലം ൫൦ വെള്ളം ഇടങ്ങഴി ൬൪. കുറിക്കോൽ ഇടങ്ങഴി ൮. ഈ ഇടങ്ങഴി കഷായം രണ്ടാമതും ഒരു പാത്രത്തിലാക്കി അടുപ്പേൽവച്ച് സമം ശക്കരയും ഒഴിച്ച് പാവാക്കി മൂന്നിൽ ഒരുഭാഗം വററുമ്പോൾ ഏലം ഇലവങ്ഗം നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് ചെവിയം പച്ചില നാഗപ്പൂവ് ചെറുതേക്ക് തിപ്പലിമൂലം പാടക്കിഴങ്ങ് തിപ്പലി കൊട്ടുവേലിക്കിഴങ്ങു ശുദ്ധിചെയ്തതു കൊട്ടം ലന്തക്കുരുവു ശുദ്ധിചെയ്ത സൗവീരാഞ്ജനം അയമോദകം ചങ്ങലംപറണ്ട വിഴാലരിക്കാമ്പു ജീരകം രണ്ടും കുടകപ്പാലയരി മുത്തങ്ങാക്കിഴങ്ങു കുറാശാണി ഇന്തുപ്പു കടുകുരോഹിണി അതിവിടയം പെരുംകുരുമ്പവേര് പുങ്കിൻതൊലി ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി എടുത്ത പൊടിഇട്ടിളക്കി നല്ലപാകത്തിൽ വാങ്ങി വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ദ്വന്ദ്വജ്വരം പുരാണജ്വരം അഗ്നിമാന്ദ്യം, അരുചി, ത്വക്, മാംസം, രക്തം, അസ്ഥി ഇവകളെ പ്രാപിച്ചജ്വരങ്ങൾ അത്യുഗ്രമായ സന്ധി ജ്വരങ്ങൾ രാത്രിജ്വരം ത്രിദോഷജ്വരം ശ്വാസകാസങ്ങൾ വിഷമജ്വരം ഗളരോഗങ്ങൾ മുതലായവ ശമിക്കും.

### കസ്തൂരിമാത്ര.

| | | | |
|---|---|---|---|
| ൧ കസ്തൂരി വരാഹനിട | ൪ | ൭ നല്ലമുളക് വരാഹനിട | ൧ |
| ൨ ഗോരോചന ,, | ൧ | ൮ തിപ്പലി ,, | ൧ |
| ൩ രസസിന്ദൂരം ,, | ൧ | ൯ താന്നിക്കാത്തോട് ,, | ൧ |
| ൪ കടുക്കാത്തോട് ,, | ൧ | ൧൦ നെല്ലിക്കാത്തോട് ,, | ൧ |
| ൫ കുങ്കുമപ്പൂവ് വരാഹനിട | ൧ | ൧൧ ഏലത്തരി ,, | ൧ |
| ൬ ചുക്ക് ,, | ൧ | ൧൨ ഗ്രാമ്പൂവ് ,, | ൧ |

ഇവയിൽ ൧-ം ൨-ം ൩-ം ൫-ം നമ്പ്ര് മരുന്നുകൾ ഒഴിച്ച് മററു മരുന്നുകൾ എല്ലാം നല്ലതുപോലെ ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത് അമ്മിയിൽ ഇട്ട് അതിനോടുകൂടി ൧-ം ൨-ം ൩-ം ൫-ംനമ്പ്ര് മരുന്നുകളും ചേർത്തു കരുനൊച്ചിയിലച്ചാർ ഒഴിച്ച് രണ്ടുയാമം അരച്ച് മുളകുപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി വച്ചിരുന്നു കാലത്തും വൈകുന്നേരവും ഓരോ ഗുളികവീതം തുളസിയിലനീരിൽ അരച്ച് തേൻകൂട്ടി മർദ്ദിച്ചു സേവിച്ചാൽ മൂന്നു ദിവസംകൊണ്ട് എത്ര വലിയജ്വരവും ശമിക്കും. പുളി ഉപയോഗിക്കരുത്. ഉപ്പു വറുത്തു ശുദ്ധിയാക്കിയത് കുറേശ്ശ ഉപയോഗിക്കാം.

### ബാലസഞ്ജീവിമാത്ര.

| | | | |
|---|---|---|---|
| ചുക്ക പലം | ൪ | ഗ്രാമ്പൂവു പലം | ൪ |
| മുളകു പലം | ൪ | ചായില്യംശുദ്ധിചെയ്തതുപലം | ൪ |
| തിപ്പലി പലം | ൪ | വെൺകാരംപൊരിച്ചതുപലം | ൪ |
| അയമോദകം പലം ൪ | | | |

മുകളിൽ പറഞ്ഞ ഏഴുകൂട്ടം മരുന്നുകളും വെവ്വേറെ പൊടിച്ച് ശീലപ്പൊടിതട്ടി എടുത്ത് അമ്മിയിൽ ഇട്ട് ചെറുനാരങ്ങാനീരൊഴിച്ചു രണ്ടുയാമം അരച്ച് ഉഴുന്നുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലിൽ ഉണക്കിവച്ചിരുന്ന്, മുലപ്പാലിൽ ഓരോ ഗുളികസേവിച്ചാൽ ജ്വരവും സന്നിയും ശമിക്കും. കുട്ടികളുടെ ജ്വരത്തിന് ഇതു് അതിവിശേഷമായ യോഗം ആകുന്നു. തുളസിയിലനീരിൽ ഈ ഗുളികകൊടുത്താൽ എത്രവലിയ ഭയങ്കരജ്വരവും ഉടൻ ശമിക്കും.

### ആനന്ദഭൈരവമാത്ര.

ചുക്ക നല്ലമുളകു തിപ്പലി കടുക്കാത്തോട് താന്നിക്കാത്തോട് മായാക്ക വെൺകാരം ശുദ്ധചായില്യം ശുദ്ധഗന്ധകം ശുദ്ധവത്സനാഭി ഇവ സമം വെവ്വേറെ പൊടിച്ച് ഒന്നിച്ചാക്കി അമ്മിയിൽ ഇട്ട് ചെറുനാരങ്ങാനീരൊഴിച്ചു മൂന്നുദിവസം അരച്ചു മുളകുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലിലുണക്കി വച്ചിരുന്ന് തുമ്പപ്പൂനീരി

ലോ തേനിലൊ ഇഞ്ചിച്ചാററിലൊ മുലപ്പാലിലൊ കൊടുത്താൽ സൎവ്വജ്വരവും സന്നിയും ശമിക്കും. കുട്ടികൾക്ക് ഈ ഗുളിക വളരെ വിശേഷമാകുന്നു. മൂന്നുമാസം പ്രായമുള്ള കുട്ടിക്ക ൧ ഗുളികയും ആറുമാസം പ്രായംവരുന്ന കുട്ടിക്ക അരഗുളികയും ആറുമാസത്തിന്നുമേൽ പ്രായംവരുന്ന കുട്ടികൾക്ക ഓരോ ഗുളികവിതവും കൊടുക്കാം. പാലുകുടിക്കുന്ന കുട്ടികൾക്ക് ഈ ഗുളിക കൊടുത്താൽ തള്ള പുളി ഉപേക്ഷിക്കണം.

### പച്ചക്കർപ്പൂരമാത്ര.

ജാതിക്കാ കഴഞ്ച് ൳ ശുദ്ധിചെയ്ത നീർവാളം കഴഞ്ച് ൨
പച്ചക്കർപ്പൂരം കഴഞ്ചു ൳ ഇലവർങ്ങ്ഗപ്പട്ട കഴഞ്ച് ൳

മേൽപറഞ്ഞ മരുന്നുകൾ വെവ്വേറെ പൊടിച്ച് അമ്മിയിൽ ഇട്ടു കററാർവാഴനീരൊഴിച്ച് രണ്ടുയാമം അരച്ച് ഉഴുന്നു പ്രമാണം ഗുളികകൾ ഉരുട്ടി പഞ്ചസാരയിലോ തേനിലോ സേവിച്ചാൽ ജ്വരവും സന്നിയും ശമിക്കും. ഇതും കുട്ടികൾക്കാണ് വളരെ വിശേഷം.

### കസ്തൂരിമാത്ര.

| | | | | | |
|---|---|---|---|---|---|
| കസ്തൂരി | വരാഹനിട | ൩ | ഗോരോചന | വരാഹനിട | ൧ |
| കുംകുമപ്പൂ | വരാഹനിട | ൪ | കൊട്ടം | വരാഹനിട | ൪ |
| പച്ചക്കർപ്പൂരം | ,, | ൪ | അക്രാവ് | ,, | ൪ |
| ചായില്യം | ,, | ൨ | ഗ്രാമ്പൂവ് | ,, | ൪ |
| അതിമധുരം | ,, | ൪ | പൊരിച്ചവെൺകാരം | ,, | ൪ |
| തിപ്പലി | ,, | ൪ | | | |

മുകളിൽപ്പറഞ്ഞ മരുന്നുകൾ ഓരോന്നും പ്രത്യേകം പ്രത്യേകം പൊടിച്ച് എല്ലാം കൂടി ഒന്നിച്ചു ചേർത്ത് മുലപ്പാലിലും ഇഞ്ചിനീരിലും ഈരണ്ടുയാമം വീതം അരച്ചു മെഴുകുപതമാകുമ്പോൾ ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലത്തുണക്കി തുളസിനീരിലോ തേനിലോ കൊടുത്താൽ ജ്വരം ശമിക്കും. പുളി പത്ഥ്യം.

### ലക്ഷ്മീനാരായണമാത്ര.

| | |
|---|---|
| നീർവേശി | മുളക് |
| താളകം | തിപ്പലി |
| വത്സനാഭി | മനയോല |
| രസം | ഗന്ധകം |
| കടുക്കാത്തോട് | രസകർപ്പൂരം |
| താന്നിക്കാത്തോട് | നേർവാളം |
| നെല്ലിക്കാത്തോട് | ചായില്യം |
| ചുക്ക് | |

ഇവയിൽ നീർവാളം ഒരു പലവും മററെല്ലാം കാൽപലം വീതവും എടുത്തു് ശുദ്ധിചെയ്യേണ്ടവയെ ശുദ്ധിചെയ്തു് വെവ്വേറെ പൊടിച്ചു് എല്ലാംകൂടി ഒന്നിച്ചുചേർത്തു കയ്യോന്നി നീരൊഴിച്ചു് ആറുയാമം അരച്ചു് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി വച്ചിരുന്നു ചെറുനാരങ്ങാനീരിൽ ഓരോ ഗുളികയരച്ചു പൂശുകയോ മൂത്രത്തിൽ അരച്ചു കൊടുക്കുകയോ ചിററരത്തക്കഷായത്തിൽ ഗോരോചനയും ചേർത്തരച്ചു് ഉള്ളിൽ കൊടുക്കുകയോ ചെയ്താൽ എത്ര വലിയ സന്നിയും ഉടൻ ശമിക്കും.

ഈ ലക്ഷ്മീനാരായണമാത്ര ചുണ്ണാമ്പുവെള്ളത്തിൽ അരച്ചു കടിവായിൽ തേച്ചു ചൂടുപിടിപ്പിച്ചാൽ തേൾവിഷവും നെല്ലിക്കാച്ചാററിൽ സേവിച്ചാൽ മൂലരോഗവും എരുമനെയ്യിൽ സേവിച്ചാൽ അതിസാരവും ജീരകപ്പൊടിയിൽ സേവിച്ചാൽ ഗുല്മവും നാരങ്ങാനീരിൽ സേവിച്ചാൽ ഒരുച്ചെന്നിക്കുത്തും വേപ്പിലക്കഷായത്തിൽ കൊടുത്താൽ സർവ്വജ്വരങ്ങളും കാടിയിലൊ മദ്യത്തിലൊ കൊടുത്താൽ സന്നിപാതങ്ങളും അമരിയിലച്ചാററിൽ കൊടുത്താൽ നീരുകളും പ്ലീഹയും പഞ്ചസാരയിലൊ നൊച്ചിയിലച്ചാററിലൊ കൊടുത്താൽ ശൂലകളും പുളിഞരമ്പിൻ കഷായത്തിൽ കൊടുത്താൽ അസ്ഥിജ്വരവും ഗോമൂത്രത്തിൽ കൊടുത്താൽ അജീർണ്ണം പാണ്ഡു കാമല ഇവകളും എരുക്കില പാവലില ഉപ്പു് ഇവ ഒന്നിച്ചുചേർത്തു് ചതച്ചുപിഴിഞ്ഞ നീരിൽ കൊടുത്താൽ രക്തപ്രമേഹവും വെള്ളാട്ടിൻപാലിൽ പഞ്ചസാരകൂട്ടി ഗുളികയരച്ചു സേവിച്ചാൽ പിത്തപ്രമേഹവും തേനിൽ സേവിച്ചാൽ മഹോദരവും വായുവും തേങ്ങാപ്പാലിൽ സേവിച്ചാൽ, ശുദ്ധിയും മാരണവും ശരിയാകാത്ത രസം മുതലായതു സേവിച്ചുണ്ടാകുന്ന ദോഷങ്ങളും നൊച്ചിയിലച്ചാററിൽമാത്രം സേവിച്ചാൽ വയറെരിച്ചിലും മുലപ്പാലിൽ സേവിച്ചാൽ കുട്ടികൾക്കുണ്ടാകുന്ന മാന്തവും ശൂലയും ഇഞ്ചിച്ചാററിൽ സേവിച്ചാൽ മുറപ്പനിയും തിപ്പലിക്കഷായത്തിൽ തേൻകൂട്ടി സേവിച്ചാൽ മുടക്കുവാതവും മററനവധിരോഗങ്ങളും ശമിക്കും. ഈ ഗുളിക അനുപാനം മാററിക്കൊടുത്താൽ ഏതു രോഗത്തിനും ഫലിക്കും. ഈ ഗുളിക പ്രായം ചെന്നവക്കു് രണ്ടോ മൂന്നോ എണ്ണം ഒരുതവണ ഉപയോഗിക്കാം. കുട്ടികൾക്കു് അരയ്ക്കാൽഭാഗംമുതൽ ഒരു ഗുളികവരെ പ്രായവ്യത്യാസംപോലെയും കൊടുക്കാം.

നല്ലെണ്ണ കടുകു് പുളി തേങ്ങാ മാങ്ങാ മാവുകൊണ്ടുണ്ടാക്കിയ പലഹാരങ്ങൾ ഇവ ഉപയോഗിക്കരുതു്.

### യുവഭൈരവമാത്ര.

ചുക്ക് മുളക് തിപ്പലി നെല്ലിക്കാ ചായില്യം വത്സനാഭി വെൺകാരം ഇവ ശുദ്ധിചെയ്തു് ഓരോ വരാഹനിടവീതം ഒന്നിച്ചുചേർത്തു് ഏരം ചെറുനാരങ്ങായുടെ നീരൊഴിച്ചരച്ചു് ചെറുപയറുപ്രമാണം ഗുളികകൾ ഉരുട്ടിവച്ചിരുന്നു് ഈരണ്ടു നല്ലമുളകും ഓരോ ഗുളികയുംകൂട്ടി വെററിലയിൽ സേവിച്ചാൽ ഏതു പ്രകാരത്തിലുള്ള ജ്വരവും സന്നിപാതവും ശമിക്കും. അനുപാനം മാററി മററു പല രോഗങ്ങൾക്കും ഈ ഗുളിക കൊടുക്കാം.

### അഭിനവരാമബാണം.

വലിയ പാവയ്ക്കാ പിളൎന്നു് അതിൽ വെളുത്ത പാഷാണം നിറച്ചു് നൂലുകൊണ്ടു ചുററിക്കെട്ടി ഒരു പഴയ മൺപാത്രത്തിൽ ഇട്ടു് അതിൽ നാഴി പാലൊഴിച്ചു് അടുപ്പേററി പാൽ മുഴുവൻ വററുന്നതുവരെ തീയെരിച്ചു വററിയ ഉടൻ പാവയ്ക്കാ എടുത്തു് ആററി അതിൽനിന്നും പാഷാണം എടുത്തു് ചായില്യംകൊണ്ടു് ആ പാഷാണം പൊതിഞ്ഞുവച്ചുകൊണ്ടു് വേറെ പാവയ്ക്കാ കൊണ്ടുവന്നു് ഇടിച്ചു ചാറെടുത്തു്, ആ ചാറൊഴിച്ചു് ചായില്യം പൊതിഞ്ഞ പാഷാണം അമ്മിയിലിട്ടരച്ചു് മുളകുപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി വച്ചിരുന്നു് അനന്നവെള്ളത്തിൽ ഒരു ഗുളികകൊടുത്താൽ ശീതജ്വരവും ഇഞ്ചിനീരിൽ കൊടുത്താൽ കുളിപ്പനിയും മുലപ്പാലിൽ രണ്ടു ഗുളിക അരച്ചുകൊടുത്താൽ സന്നിപാതജ്വരവും ശമിക്കും.

### സൌഭാഗ്യാദി ഗുളിക.

| | |
|---|---|
| പൊരിച്ച പൊൻകാരം | തുവച്ചിലയുപ്പു് |
| വത്സനാഭി ശുദ്ധിചെയ്തതു് | വിളയുപ്പു് |
| ജീരകം | കാരുപ്പു് |
| ഇന്തുപ്പു് | മേരുപ്പു് |
| ചുക്ക | കടുക്കാത്തോടു് |
| മുളകു | നെല്ലിക്കാത്തോടു് |
| തിപ്പലി | താന്നിക്കാത്തോടു് |
| അഭ്രം ശുദ്ധിചെയ്തതു് | രസം ശുദ്ധിചെയ്തതു് |
| ഗന്ധകം ശുദ്ധിചെയ്തതു് | |

മേല്പറഞ്ഞ മരുന്നുകളെല്ലാം സമഭാഗം വീതം പ്രത്യേകം പ്രത്യേകം എടുത്തു പൊടിച്ചു് എല്ലാംകൂടി ഒന്നിച്ചുചേർത്തു് നൊച്ചിയിലനീരു കയ്യോന്നിനീരു ആടലോടകത്തിലനീരു കടലാടിയിലനീരു ഇവ ഓരോന്നിലും ഓരോ യാമംവീതം അരച്ചു് കുരുമുളകുപ്രമാണം ഗുളികകളാക്കി നിഴലിലുണക്കി വച്ചിരുന്നു് ഇഞ്ചി

ച്ചാററിലൊ തേനിലൊ സേവിച്ചാൽ ത്രിദോഷകോപം ശൈത്യം സന്താപം വിയപ്പ് അതിനിദ്ര ഇന്ദ്രിയങ്ങൾക്ക തളൎച്ച ചൈതന്യമില്ലായ്മ ശൂല ശ്വാസോപദ്രവം ബലക്ഷയം ഭ്രമ മൂൎച്ഛ അരുചി തണ്ണീർദാഹം ഇവകളോട്ടകൂടിയവനും ആസന്നമരണാവസ്ഥയെ പ്രാപിച്ചവനും സന്നിപാതരോഗിയും ജീവിക്കും.

### ജ്വരഹാരി മാത്ര.

സമം ഗന്ധകവും രസവുംകൂടി അമ്മിയിലിട്ട ചെറുനാരങ്ങാനീരൊഴിച്ച രണ്ടുയാമം അരച്ച് മുളകുപ്രമാണം ഗുളികയുരുട്ടി ഇഞ്ചിച്ചാററിലൊ ജീരകക്കഷായത്തിലൊ അയമോദക കഷായത്തിലൊ ഓരോ ഗുളിക കൊടുത്താൽ ഏതുപ്രകാരത്തിലും ഉള്ള ജ്വരവും ഉടൻ മാറും.

### വിഷ്ണുചക്രമാത്ര.

രസം ചായില്യം ഗന്ധകം വത്സനാഭി കാന്തം അരിതാലം മനയോല ഇവ ഓരോ കഴഞ്ചുവീതം തൂക്കി എടുത്തു പൊടിച്ച് അമ്മിയിലിട്ട മൂന്നയാമം അരച്ച് മുളകുപ്രമാണം ഗുളികകൾ ഉരുട്ടിവച്ചിരുന്ന് രോഗത്തിനു തക്കവണ്ണം തേൻ ത്രികടുകുപൊടി ഇഞ്ചിച്ചാറ് ഇവയിൽ ഏതിലെങ്കിലും ഒന്നിനോടൊന്നിച്ച് ഈ ഗുളിക ഓരോന്നവീതം ഓരോനേരം സേവിച്ചാൽ സന്നിപാതജ്വരം പാൎശ്വശൂല വാതരോഗം മുതലായവ ശമിക്കും.

### ജ്വരാരിമാത്ര.

വെളുത്ത ശംഖുപാഷാണം കഷണം കഷണമായി പൊടിച്ച് അരികളഞ്ഞ വലിയ പാവൽക്കായുടെ ഉള്ളിൽ ആക്കി നൂലിട്ടുകെട്ടി തുണിപൊതിഞ്ഞു് പിന്നെയും നൂലിട്ടുകെട്ടി ആ പാവയ്ക്കാ ചെമ്മണ്ണുകുഴച്ച പൊതിഞ്ഞു് അഞ്ചു വറളികൊണ്ടു പുടം ഇട്ട് പാവയ്ക്കാ പൊതിഞ്ഞ തുണി ചാമ്പലായതിന്റെശേഷം വാങ്ങി ചാമ്പൽ തട്ടിക്കളഞ്ഞുംവച്ച് അമ്മിയിലിട്ട് അരയ്ക്കണം. അരയാഞ്ഞാൽ വേവിച്ച പാവയ്ക്കായുടെ നീരൊഴിച്ച് നല്ലതുപോലെ അരച്ച്, പുത്തരിച്ചുണ്ടയരിപ്രമാണം ഗുളികകൾ ഉരുട്ടി നിഴലത്തുണക്കി വച്ചിരുന്ന് ഓരോ ഗുളിക വായിലിട്ടലിച്ചിറക്കി പുറകേ മുളകുകഷായം കുടിച്ചാൽ ഏതുമാതിരി ജ്വരവും സന്നിപാതവും ഉടൻ മാറും.

### കുങ്കുമപ്പൂമാത്ര.

| | | | | | |
|---|---|---|---|---|---|
| കുങ്കുമപ്പൂ | പലം | ൴ | ജാതിക്കാ | പലം | ൳ |
| ചുക്ക | ,, | ൳ | ഗ്രാമ്പൂവ് | ,, | ൳ |
| തിപ്പലി | ,, | ൳ | ഏലത്തരി | ,, | ൳ |

| | | | | | |
|---|---|---|---|---|---|
| മുളക് | പലം | ൻ | ചന്ദനപ്പൊടി | പലം | ൻ |
| കടുക്കാത്തോട് | ,, | ൻ | ദേവതാരപ്പൊടി | ,, | ൻ |
| | | | കടുകരോഹിണി | ,, | ൻ |
| നെല്ലിക്കാത്തോട് ,, | | ൻ | ഗോരോചന | ,, | ൳ |

മേല്പറഞ്ഞ മരുന്നുകൾ ഒന്നിച്ചുചേൎത്തു പൊടിച്ച് പൊടിയാക്കി അമ്മിയിലിട്ടു ചെറുനാരങ്ങാനീരൊഴിച്ച് ആറുയാമവും ഇഞ്ചിനീരൊഴിച്ച് നാലുയാമവും ചെറുവഴുതനക്കായുടെ നീരിൽ രണ്ടു യാമവും അരച്ച് ചെറുപയറുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി വച്ചിരുന്ന് തേനിലൊ മുലപ്പാലിലൊ ഓരോ ഗുളികവീതം സേവിച്ചാൽ എല്ലാ പ്രകാരത്തിലുമുള്ള പനിയും ശമിക്കും. സന്നിപാതജ്വരത്തിനും വളരെ നല്ലതാണ്.

ചായില്യാദിഗുളിക.

൳ വരാഹനിട ചായില്യവും രണ്ടര വരാഹനിട തിപ്പലിപ്പൊടിയും ഒന്നിച്ചുചേൎത്ത് പശുവിൻപാലിൽ ഒരുയാമം അരച്ച് പയറുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി വച്ചിരുന്ന് ഇഞ്ചിനീരിൽ ഓരോ ഗുളികവീതം സേവിച്ചാൽ സകല പനിയും സന്നിപാതജ്വരവും ശമിക്കും. പുളി പത്ഥ്യം. വറുത്ത ഉപ്പു കൂട്ടാം.

മരിചാദിഗുളിക.

| | | | | | |
|---|---|---|---|---|---|
| നല്ലമുളക് | പലം | ൶ | കൊട്ടം | പലം | ൶ |
| നറുനീണ്ടിക്കിഴങ്ങ് | ,, | ,, | അതിമധുരം | ,, | ,, |
| അക്രാവ് | ,, | ,, | അയമോദകം | ,, | ,, |
| ജാതിക്കാ | ,, | ,, | കരിഞ്ജീരകം | ,, | ,, |
| തിപ്പലി | ,, | ,, | ജാതിപത്രി | ,, | ,, |
| കർപ്പൂരം | ,, | ,, | ചായില്യം | ,, | ,, |
| രസം | ,, | ,, | ഗോരോചന | പലം | ൳ |

മേല്പറഞ്ഞ മരുന്നുകളെല്ലാം ഒന്നിച്ചുചേൎത്ത് മണിത്തക്കാളി (മുളകുതക്കാളി)നീരൊഴിച്ച് ഒരു യാമം അരച്ച് പയറുപ്രമാണം ഗുളികയുരുട്ടി തേനിൽ ഓരോ ഗുളികവീതം അരച്ചു കൊടുത്താൽ ജ്വരം ശമിക്കും.

ഭൂപതിഗുളിക.

| | |
|---|---|
| വത്സനാഭി | അരിതാലം |
| രസം | ഗന്ധകം |
| ചുക്ക് | തിപ്പലി |
| നല്ലമുളക് | കായം |

ഇവ സമം പൊടിച്ചു കുഴിയമ്മിയിൽ ഇട്ട് കൊടുവേലിക്ക

ഷായത്തിൽ ഏഴുദിവസം അരച്ച് നല്ലമുളകുപ്രമാണം ഗുളികയു രുട്ടി ഓരോ ഗുളികവീതം ഇഞ്ചിച്ചാററിലോ തേനിലോ സേവി ച്ചാൽ സന്നിപാതജ്വരം ഗുല്മം ശൂല ക്ഷയം കാസം പ്രമേഹം വാതകോപം പനി മുതലായവ ഉടനടി ശമിക്കും.

ജീവസഞ്ജീവിനി ഗുളിക.

| | |
|---|---|
| ചുക്ക് | തിപ്പലി |
| കടുക്കാ | താന്നിക്കാ |
| വയമ്പ് | കൊട്ടവേലിക്കിഴങ്ങു ശുദ്ധി |
| അമൃത് | ചേക്കുരു ശുദ്ധി |
| വിഴാലരിക്കാമ്പ് | വത്സനാഭി ശുദ്ധി |

ഇവ സമം പൊടിച്ചു കുഴിയമ്മിയിലിട്ട് പശുവിൻമൂത്രം ഒഴിച്ചരച്ച് കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി വച്ചിരു ന്ന് ശരീരബലംപോലെ ഒരുനേരം ഇഞ്ചിച്ചാററിൽ നാലുഗുളിക കൊടുത്താൽ സന്നിപാതജ്വരങ്ങളും മൂന്നു ഗുളിക കൊടുത്താൽ സകല വിഷങ്ങളും, രണ്ടു ഗുളിക കൊടുത്താൽ വിഷൂചിയും ഒരു ഗുളിക കൊടുത്താൽ അജീൎണ്ണവും ശമിക്കും.

രസകർപ്പൂരാദി ഗുളിക.

| | |
|---|---|
| രസകർപ്പൂരം | ചുക്ക |
| രസസിന്ദൂരം | മുളകു |
| ഇലവർങ്ഗം | തിപ്പലി |

ഇവ ഓരോ വരാഹനിടവീതം വെവ്വേറെ പൊടിച്ച് എ ല്ലാംകൂടി ഒന്നിച്ച് അമ്മിയിലിട്ട് ഇഞ്ചിനീരൊഴിച്ചരച്ച് ഏല ത്തരിപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി ഇഞ്ചിച്ചാററിലൊ മുലപ്പാലിലൊ തേനിലൊ ഓരോ ഗുളികവീതം സേവിച്ചാൽ ഏതുമാതിരി ജ്വരവും ശമിക്കും.

ഭൈരവാനന്ദഗുളിക.

| | |
|---|---|
| ചുക്ക | രസം ശുദ്ധി |
| തിപ്പലി | വത്സനാഭി ശുദ്ധി |
| മുളകു | നെല്ലിക്കാഗന്ധകം ശുദ്ധി |
| വെൺകാരം | ചായില്യം ശുദ്ധി |

ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ഓരോ വരാഹനിട വീതം പൊടിച്ച് ഒന്നിച്ചു കുഴിയമ്മിയിലിട്ടു ചെറുനാരങ്ങാനീ രൊഴിച്ചരച്ച് ഉഴുന്നുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലിലുണക്കി വച്ചിരുന്ന് ഇഞ്ചിച്ചാററിലൊ തേനിലൊ മുലപ്പാലിലൊ പഞ്ച മൂലക്കഷായത്തിലൊ ഓരോ ഗുളിക സേവിച്ചാൽ അതിഭയങ്കര മായ സന്നിപാതജ്വരവും ഉടൻ ശമിക്കും.

### അഞ്ജനഗുളിക.

| | |
|---|---|
| രസം ശുദ്ധി | അരിതാരം ശുദ്ധി |
| ഗന്ധകംശുദ്ധി | നെല്ലിക്കാത്തോട് |
| വത്സനാഭിശുദ്ധി | കടുക്കാത്തോട് |
| ചുക്ക | താന്നിക്കാത്തോട് |
| മുളക | വെൺകാരംപൊരിച്ചത് |
| തിപ്പലി | വെള്ളുള്ളി |

മുകളിൽപ്പറഞ്ഞ മരുന്നുകൾ ഓരോന്നും പ്രത്യേകം പ്രത്യേകം ഓരോ വരാഹനിടവീതം എടുത്തു പൊടിച്ച് അതിനുസമം ശുദ്ധിചെയ്ത നേർവാളപ്പൊടിയും ചേർത്ത് അമ്മിയിൽ ഇട്ട് കരിമ്പിൻനീരൊഴിച്ചു മൂന്നുദിവസം അരച്ച് കുന്നിക്കുരുപ്രമാണം ഗുളികകൾ ഉരുട്ടി നെയ്യ് തേൻ ത്രികടുകകഷായം ഇവയിൽ ഏതെങ്കിലും ഒന്നിൽ ഓരോ ഗുളിക സേവിച്ചാൽ അറുപത്തിനാലു പ്രകാരത്തിൽ ഉള്ള ജ്വരങ്ങളും ജ്വരോപദ്രവങ്ങളായ സകല അന്യവ്യാധികളും ശമിക്കും.



### അഹിഫേനാദിഗുളിക.

| | | | |
|---|---|---|---|
| അവിയൻ വരാഹനിട | ൩ | തിപ്പലി വരാഹനിട | ൨ |
| ചുക്ക വരാഹനിട | ൧ | ജീരകം ,, | ൪ |
| മുളക ,, | ൮൦ | | |

ഇവ എല്ലാംകൂടി ഒന്നിച്ചുചേർത്ത് പൊടിച്ചു വിഷ്ണുക്രാന്തി ഇടിച്ചുപിഴിഞ്ഞ നീരൊഴിച്ചു നാലുയാമം അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി വച്ചിരുന്നു വിഷ്ണുക്രാന്തിയും ജീരകവും വെററിലഞെട്ടും കൂടി ഇട്ടുവച്ച കഷായത്തിൽ കാലത്തും വയ്യിട്ടും ഓരോ ഗുളിക സേവിച്ചാൽ ജ്വരം ശമിക്കും. പുളി ഉപയോഗിക്കരുത്. മരുന്നുസേവിച്ചു തുടങ്ങുന്നതിന്റെ മൂന്നാംദിവസംമുതൽ മുൻപറഞ്ഞകഷായംവെച്ച് നല്ലമുളകുപൊടി അനുപാനമായി മൂന്നുദിവസം കാലത്തു കുടിക്കണം.

### പച്ചക്കർപ്പൂരാദിഗുളിക.

| | | | |
|---|---|---|---|
| പച്ചക്കർപ്പൂരം വരാഹനിട | ൨ | ജാതിക്കാ വരാഹനിട | ൨ |
| ഇലവങ്ഗപ്പട്ട ,, | ൨ | ശുദ്ധിചെയ്ത നേർവാളക്കുരു വരാഹനിട | ൩ |

മുകളിൽപ്പറഞ്ഞ മരുന്നുകൾ ഒന്നിച്ചുചേർത്ത് കററാർവാഴനീരൊഴിച്ചു അരച്ചു ഉഴുന്നുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലിലുണക്കി പഞ്ചസാരയിൽ ഓരോ ഗുളികസേവിച്ചാൽ വയറിളകി ഏതു പനിയും വിടും.

## ജ്വരഹരമാത്ര.

| | |
|---|---|
| ഗോരോചന | പച്ചക്കർപ്പൂരം |
| അതിമധുരം | ഏലം |
| ഇലവങ്ഗം | ചെമ്പകപ്പൂവ് |
| കൊട്ടം | രാമച്ചം |
| ഗരുഡപ്പച്ച | കന്നാരംശുദ്ധി |
| മുത്തങ്ങാക്കിഴങ്ങ് | കൊടുവേലിക്കിഴങ്ങു ശുദ്ധി |
| നറുനീണ്ടി | അകിൽ |
| ദേവതാരം | താലീസപത്രി |
| കച്ചോലക്കിഴങ്ങ് | കടുക്കാത്തോട് |
| നെല്ലിക്കാത്തോട് | താന്നിക്കാത്തോട് |

മുകളിൽപ്പറഞ്ഞ മരുന്നുകൾ ഓരോന്നും ഓരോ വരാഹനിടവീതം ഒന്നിച്ചുചേർത്ത് ഉണക്കിപ്പൊടിച്ച് ശീലപ്പൊടിതട്ടി അമ്മിയിൽ ഇട്ട് ചെന്തെങ്ങിൻകരിക്കിൻവെള്ളം ഒഴിച്ചു നാലുയാമം അരച്ച് മുളകുപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കിവച്ചിരുന്നു ജീരകകഷായത്തിൽ കാലത്തും വൈകുന്നേരവും ഓരോഗുളിക മൂന്നുദിവസം സേവിച്ചാൽ പിത്തജ്വരവും തേനിൽ സേവിച്ചാൽ വാതജ്വരവും ഇഞ്ചിനീരിൽ സേവിച്ചാൽ കഫജ്വരവും പഞ്ചദീപാഗ്നിപ്പൊടിയിൽ സേവിച്ചാൽ സന്നിപാതജ്വരവും ശമിക്കും.

## ജ്വരകേസരിഗുളിക.

| | | | | | |
|---|---|---|---|---|---|
| രക്തചന്ദനം | വരാഹനിട | ൫ | നറുനീണ്ടി | വരാഹനിട | ൧ |
| ഗോരോചന | ,, | ൨൧ | താലീസപത്രി | ,, | ൧ |
| ഏലത്തരി | ,, | ൧ | ദേവതാരം | ,, | ൧ |
| ഇലവർങ്ഗം | ,, | ൧ | മായാക്ക് | ,, | ൧ |
| അതിമധുരം | ,, | ൧ | രുദ്രാക്ഷം | ,, | ൧ |
| പേരിത്തപ്പഴം | ,, | ൧ | മുന്തിരിങ്ങാപ്പഴം | ,, | ൧ |
| ഇരിപ്പക്കാതൽ | ,, | ൧ | കടുകുരോഹിണി | ,, | ൧ |

ഇവ ഒന്നിച്ചുചേർത്ത് ഇടിച്ചുപൊടിച്ച് ശീലപ്പൊടിതട്ടിയെടുത്തു കുഴിയമ്മിയിൽ ഇട്ടു പനിനീരൊഴിച്ചു ഒരു യാമം അരച്ച് അതിൽ ഒരു വരാഹൻ കുങ്കുമപ്പൂവുകൂടി ചേർത്തു കരിക്കിൻവെള്ളം ഒഴിച്ചു രണ്ടുയാമംകൂടി അരച്ചു കുന്നിക്കുരു പ്രമാണം ഗുളികകൾ ഉരുട്ടി നിഴലിലുണക്കി വച്ചിരുന്നു ഇഞ്ചിനീര് തുളസിനീര് തേൻ ഇവയിൽ ഏതിലെങ്കിലും ഒന്നിൽ ഓരോദിവസവും ഈരണ്ടു നേരംവീതം കൊടുത്താൽ താപജ്വരം ഉഷ്ണജ്വരം ജ്വ

രാതിസാരം സന്നിപാതജ്വരം മുറപ്പനി മുതലായവ ശമിക്കും. പുളി കൂട്ടരുതു്.

### രാജഗുളിക.

| | | | | | |
|---|---|---|---|---|---|
| ജാതിക്കാ | വരാഹനിട | ൧ | വാൽമുളകു | വരാഹനിട | ൧ |
| ജാതിപത്രി | ,, | ൧ | ഗ്രാമ്പൂവു് | ,, | ൩ |
| കച്ചോലക്കിഴങ്ങു | ,, | ൧ | കുങ്കുമപ്പൂവു് | ,, | ൮ |
| ഏലത്തരി | ,, | ൧ | പച്ചക്കർപ്പൂരം | ,, | ൮ |
| കൊട്ടം | ,, | ൧ | കസ്തൂരി | ,, | ൮ |
| ചന്ദനം | ,, | ൧ | | | |

മേല്പറഞ്ഞ മരുന്നുകൾ എല്ലാം ഒന്നിച്ചുചേൎത്തു ഇടിച്ചു പൊടിയാക്കി കുഴിയമ്മിയിൽ ഇട്ടു് കരിക്കിൻവെള്ളം ഒഴിച്ചു ഒരു യാമം അരച്ചു കുന്നിക്കുരുവൂപ്രമാണം ഗുളികകൾ ഉരുട്ടി ഓരോ ഗുളിക വെററിലയിൽ പൊതിഞ്ഞു സേവിച്ചാൽ ജ്വരങ്ങൾ സകലവിധത്തിൽ ഉള്ളതും ശമിക്കും.

### ലവംഗാദി ഗുളിക.

| | | |
|---|---|---|
| ഇലവങ്ഗം | വരാഹനിട | ൨ |
| പച്ചക്കർപ്പൂരം | ,, | ൨ |
| ജാതിക്കാ | ,, | ൨ |
| ശുദ്ധിചെയ്ത നേർവാളക്കുരുവു് | ,, | ൩ |

മേല്പറഞ്ഞ മരുന്നുകൾ കററാർവാഴനീരു് അതിന്റെ ഉള്ളിൽ ഇരിക്കുന്ന ചോറുചേരാതെ പിഴിഞ്ഞരിച്ചെടുത്തതിൽ ഒരു യാമം അരച്ചു് ഉഴുന്നുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി വച്ചിരുന്നു് ഓരോ ഗുളിക പഞ്ചസാരയുംകൂട്ടി സേവിച്ചാൽ നാഴികയ്ക്കുള്ളിൽ രണ്ടുമൂന്നുതവണ മലംപോയി പനിവിടും.

### അത്ഭുതകർപ്പൂരമാത്ര.

| | | |
|---|---|---|
| പച്ചക്കർപ്പൂരം | വരാഹനിട | ൨൮ |
| ശുദ്ധിചെയ്ത ഗന്ധകം | ,, | ൧ |
| ഇന്തുപ്പു് | ,, | ൧ |
| ജാതിക്കാ | ,, | ൧൮ |
| ജാതിപത്തിരി | ,, | ൧ |

ഈ മരുന്നുകൾ ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു അമ്മിയിൽ ഇട്ടു് ചെറുനാരങ്ങാ നീരൊഴിച്ചു ഒരു യാമം അരച്ചു ഉഴുന്നു പ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി വച്ചിരുന്നു് ഇഞ്ചി അരച്ചതിൽ പൊതിഞ്ഞോ പഞ്ചസാരയിൽ പൊതിഞ്ഞോ ഓരോ നേരം ഓരോ ഗുളിക സേവിച്ചാൽ ഏതുപ്രകാരത്തിൽ ഉള്ള ജ്വരവും ശമിക്കും.

ജ്വരനാഥഗുളിക.

അരിതാരം ഭാഗം ൩. തുരിശു ഭാഗം ൨. ഇവ രണ്ടുംകൂടി ഒന്നിച്ചുചേൎത്തു പാവലിലച്ചാററിൽ മൂന്നുദിവസം അരച്ച് ഉഴുന്നു പ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്ന് ഇഞ്ചിച്ചാറിൽ ഓരോ ഗുളിക കൊടുത്താൽ ശീതജ്വരം ശമിക്കും.

ശീതജ്വരഗുളിക.

ശുദ്ധിചെയ്ത വെള്ളപ്പാഷാണം ഭാഗം ൪. ചായില്യം ഭാഗം ൧. ഇവ രണ്ടും ഒന്നിച്ചുചേൎത്തു പശുവിൻമോരിന്റെ അടിമട്ടൊഴിച്ച് ഒരുദിവസം മുഴവൻ അരച്ചു പച്ചപ്പയർപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്ന് മോരിൽ ഓരോ ഗുളിക ഓരോ നേരം സേവിച്ചാൽ ശീതജ്വരം ശമിക്കും.

ശുണ്ഠ്യാമൃതഗുളിക.

| | |
|---|---|
| ചുക്ക് | അക്രാവ് |
| തിപ്പലി | കൊട്ടം |
| നല്ലമുളക് | വെൺകാരം |
| ഇലവങ്ഗം | ചായില്യം ശുദ്ധിചെയ്തത് |

വാൽമുളക് ഇവ ഓരോന്നും ഓരോ വരാഹനിടവീതം.

മുകളിൽ പറഞ്ഞ മരുന്നുകൾ ഒന്നിച്ചുചേൎത്തിടിച്ചുപൊടിച്ച് അമ്മിയിൽ ഇട്ടു ഇഞ്ചിച്ചാറൊഴിച്ച് രണ്ടുയാമംഅരച്ച് തുവരപ്പയറിൻപ്രമാണം ഗുളികയുരുട്ടി നിഴലിൽ ഉണക്കിവച്ചിരുന്ന് ഇഞ്ചിനീരിലോ തേനിലോ ഓരോ നേരം ഓരോ ഗുളികവീതം സേവിച്ചാൽ ജ്വരങ്ങൾ ഏതും ഉടനടി ശമിക്കും.

ജ്വരനാശനഗുളിക.

| | |
|---|---|
| ഏലം | ജീരകം |
| കൊട്ടം | കരിഞ്ജീരകം |
| തിപ്പലി | അക്രാവ് |
| മായാക്ക് | പടവലത്തില |
| മാഞ്ചി | ഗോരോചന. |

ഇവ ഓരോ മരുന്നും രണ്ടര വരാഹൻ തൂക്കം വേറെ വേറെ എടുത്ത് ഒന്നിച്ചുചേൎത്ത് ഇടിച്ചുപൊടിച്ചു പൊടിയാക്കി അമ്മിയിൽ ഇട്ടു മുലപ്പാൽ ഒഴിച്ചു രണ്ടുയാമം അരച്ചു കടലയ്ക്കാപ്രമാണം ഗുളികകൾ ഉരുട്ടി നിഴലിലുണക്കി സൂക്ഷിച്ചുവച്ചിരുന്ന് മുലപ്പാലിൽത്തന്നെ അരച്ചുകൊടുത്താൽ ജ്വരം ശമിക്കും.

രക്ഷാമണിഗുളിക.

| | | | |
|---|---|---|---|
| ശുദ്ധിചെയ്ത | ചായില്യം | പലം | ൧ |
| ,, | താളകം | ,, | ൧ |

| | | | |
|---|---|---|---|
| ശുദ്ധിചെയ്ത | മനയോല | പലം | ൨ |
| ,, | വെങ്കായം | ,, | ൨ |
| ,, | കറുത്തവത്സനാഭി | ,, | ൨ |
| ,, | ചുക്ക | ,, | ൨ |
| ,, | മുളക | ,, | ൨ |
| ,, | തിപ്പലി | ,, | ൨ |

മുകളിൽപ്പറഞ്ഞ മരുന്നുകൾ എല്ലാംകൂടി ഒന്നിച്ചുചേൎത്ത ഇടിച്ചുപൊടിച്ചു പൊടിയാക്കി കുഴിയമ്മിയിൽ ഇട്ടു ഇഞ്ചിനീരൊഴിച്ചു് നാലുയാമം അരച്ചു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി നിഴലിലുണക്കി വച്ചിരുന്നു് ദിവസം ൧-ക്കു് ഇരണ്ടുഗുവഞ്ചവീതം ഓരോ ഗുളിക ചിററരത്തക്കഷായത്തിലോ ഇഞ്ചിച്ചാററിലോ മുലപ്പാലിലോ സേവിച്ചാൽ അറുപത്തിനാലുപ്രകാരത്തിൽ ഉള്ള ജ്വരരോഗങ്ങളും ക്ഷയം ശ്വാസം കാസം ഇവകളും ശമിക്കും.

ചന്ദ്രോദയഗുളിക.

ശുദ്ധിചെയ്ത വെള്ളപ്പാഷാണം പലം ൧. ശുദ്ധിചെയ്ത രസം പലം ൧. ഇവ രണ്ടുംകൂടി ഒന്നിച്ചുചേൎത്ത കുഴിയമ്മിയിൽ ഇട്ടു കൊട്ടവേലിക്കഷായത്തിൽ അഞ്ചുയാമം അരച്ചു വില്ലയാക്കി ഉണക്കി വജ്രമൂശയ്ക്കകത്താക്കി വാമൂടി ആറു ശീലമൺചെയ്തു തണുപ്പുതട്ടാത്ത തറയിൽ ഒരു കുഴികുഴിച്ചു് ആ കുഴി പാതിനിറയെ മണൽ ഇട്ടു് അതിൻെറ മുകളിൽ മൂശവച്ചു മൂശയ്ക്കുമുകളിൽ മണലിട്ടു കുഴിനിറച്ചു അതിൻെറ മുകളിൽ ചാണകവറളികൊണ്ടു പുടം ഇട്ടു ആറിയതിൻെറശേഷം മൂശ എടുത്തു പൊളിച്ചു മരുന്നെടുത്തു് അതിനോടുകൂടെ അതിൽ കാൽപങ്കു ശുദ്ധിചെയ്ത കറുത്തവത്സനാഭിയും ചുക്ക മുളക തിപ്പലി ഇവ വകയ്ക്കു ഇരണ്ടുപലം വീതവും ചേൎത്തു തെരിഞ്ഞിൽകഷായം ചിന്നയിലച്ചാറു മുള്ളിയിലച്ചാറു ഇവ ഓരോന്നിലും പ്രത്യേകം പ്രത്യേകം ഓരോ യാമം അരച്ചു് ചെറുപയറുപ്രമാണം ഗുളികയുരുട്ടി നിഴലിൽ ഉണക്കി വച്ചിരുന്നു ജ്വരഹരമായ അന്നപാനസഹിതം സേവിച്ചാൽ സൎവ്വപ്രകാരത്തിൽ ഉള്ള ജ്വരവും സന്നിപാതവും വാതഹരമായ അന്നപാനത്തിൽ സേവിച്ചാൽ വാതങ്ങൾ എൺപതും ശമിക്കും.

അൎദ്ധനാരീശ്വരഗുളിക.

| | | | |
|---|---|---|---|
| ശുദ്ധിചെയ്ത | താളകം | വരാഹനിട | ൧൦ |
| ,, | നേർവാളം | ,, | ൧൦ |
| ,, | കാവിക്കൽ | ,, | ൧൦ |

മുകളിൽ പറഞ്ഞ മരുന്നുകൾ പൊടിച്ചു കുഴിയമ്മിയിൽ ഇട്ടു കൌതുമ്പു് നല്ലതുമ്പ പെരുംതുമ്പ ഇവയുടെ നീരിൽ പ്രത്യേ

കം പ്രത്യേകം ഓരോ യാമം അരച്ചു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി നിഴലിലുണക്കി വച്ചിരുന്നു ഓരോനേരം ഓരോ ഗുളിക മോരിൽ സേവിച്ചാൽ ശീതജ്വരവും ചുക്കുകഷായത്തിൽ സേവിച്ചാൽ അതിസാരത്തോടുകൂടിയ ജ്വരവും തേനിൽ തിപ്പലിപ്പൊടി കൂട്ടി സേവിച്ചാൽ ക്ഷയകാസങ്ങളോടുകൂടിയ ശ്ലേഷ്മജ്വരവും കൂവളത്തിൻവേരും ചുക്കുംകൂടി ഇട്ടുവച്ച കഷായത്തിൽ സേവിച്ചാൽ താപജ്വരവും പശുവിൻനെയ്യിൽ സേവിച്ചാൽ അസ്ഥിജ്വരവും വാതഹരങ്ങളായ അനുപാനങ്ങളോടുകൂടി സേവിച്ചാൽ എല്ലാവിധ വാതരോഗങ്ങളും ശമിക്കും.

ഭൈരവമാത്ര

| | | | |
|---|---|---|---|
| ശുദ്ധിചെയ്ത | കറുത്ത വത്സനാഭി | വരാഹൻ ഇട | ൻ |
| ,, | ചായില്യം | ,, | ൻ |
| ,, | അരിതാരം | ,, | ൻ |
| ,, | രസകർപ്പൂരം | ,, | ൻ |
| ,, | ഗന്ധകം | ,, | ൻ |
| ,, | നീർവാളപ്പരിപ്പ് | ,, | ൻ |

മുകളിൽ പറഞ്ഞ മരുന്നുകൾ എല്ലാംകൂടി ഒന്നിച്ചുചേർത്ത് ഇടിച്ചുപൊടിച്ചു കുഴിയമ്മിയിലിട്ട് അതിനോടുകൂടെ രസഭസ്മം (രസസിന്ദൂരം.) ചുക്കു മുളകു തിപ്പലി കടുക്കാ താന്നിക്കാ നെല്ലിക്കാ ഗ്രാമ്പൂവു ഏലം ജാതിപത്തിരി ഇവ പ്രത്യേകം ഓരോപലം തൂക്കി ഒന്നായി ചേർത്തു ഇടിച്ചുപൊടിച്ചു കുഴിയമ്മിയിലിട്ട് മുലപ്പാലിൽ രണ്ടുയാമവും വേപ്പിൻപട്ട കറവാഴ കൊന്നപ്പൂ ഇവകളുടെ രസംകൊണ്ടു പ്രത്യേകം പ്രത്യേകം മൂന്നുയാമവും അരച്ച് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കിവച്ചിരുന്ന് ഓരോ ഗുളിക തേനിലോ പാലിലോ സേവിച്ചാൽ അറുപത്തിയാറുവിധത്തിലുള്ള ജ്വരവും സന്നിപാതം പതിമൂന്നും എല്ലാവിധ വാതരോഗങ്ങളും പിത്തരോഗങ്ങളും ശ്ലേഷ്മരോഗങ്ങളും ശമിക്കും.

അഭിനവ ഭൈരവമാത്ര.

മനയോല രസം ഗന്ധകം കറുത്ത വത്സനാഭി ചായില്യം വെൺകാരം ഇവ ശുദ്ധിചെയ്ത് ഓരോപലം പ്രത്യേകം എടുത്തു ഇടിച്ചുപൊടിച്ചു കുഴിയമ്മിയിലിട്ടു ചെറുനാരങ്ങാനീരിൽ ഒരു യാമം അരച്ചു ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴൽഉണക്കിവച്ചിരുന്ന് ഓരോ ഗുളിക മുലപ്പാലിൽ കൊടുത്താൽ പ്രധാനപ്പെട്ട സന്നിപാതജ്വരം പതിമൂന്നും മററുജ്വരം അറുപത്തിയാറും വാതം എൺപതും കഫരോഗങ്ങളും പിത്തവും ശമിക്കും.

വേദാന്തഭൈരവമാത്ര.

| | | | |
|---|---|---|---|
| ശുദ്ധിചെയ്ത | ചായില്യം | ഭാഗം | ൧ |
| ,, | വെൺകാരം | ,, | ൨ |
| ,, | കറുത്ത വത്സനാഭി | ,, | ൧൨ |
| ,, | തിപ്പലി | ,, | ൧൨ |

ഈ മരുന്നുകൾ ഇടിച്ചുപൊടിച്ചു കുഴിയമ്മിയിലിട്ടു് ഇഞ്ചിച്ചാറൊഴിച്ചു ൧ യാമം അരച്ചു് കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലത്തുണക്കിവച്ചിരുന്നു് ഓരോ ഗുളിക ജ്വരഹരങ്ങളായ അനുപാനങ്ങളോട്ടുകൂടി സേവിച്ചാൽ സന്നിപാതജ്വരം പതിമൂന്നും മറ്റു സർവ്വവിധ ജ്വരങ്ങളും വാതം എൺപതും ശമിക്കും.

രാക്ഷസമാത്ര.

ശുദ്ധിചെയ്ത രസം ശുദ്ധിചെയ്ത ഗന്ധകം ശുദ്ധിചെയ്ത കാന്തം ശുദ്ധിചെയ്ത അഭ്രം ഇവ സമം. ഇവയോടൊന്നിച്ചു് ഒരു പലം താമ്രഭസ്മവുംചേർത്തു കുഴിയമ്മിയിലിട്ടു വെളുത്തതമിഴാമ ഇടിച്ചുപിഴിഞ്ഞ നീരിൽ ൧ യാമവും അമൃതുനീരിൽ ൧ യാമവും കൊടുവേലിക്കഷായം തുളസിനീര ത്രിഫലക്കഷായം ഇവ ഓരോന്നിലും പ്രത്യേകം പ്രത്യേകം രണ്ടു യാമംവീതവും അരച്ചു വില്ലയാക്കി വെളുത്ത തമിഴാമയില അരച്ചു മൂന്നുവിരൽ കനത്തിൽ വില്ലപൊതിഞ്ഞു് ആ കവചം കരിയത്തക്കവണ്ണം പുടം ഇട്ടെടുത്തു വീണ്ടും കൊടുവേലിക്കഷായത്തിൽ നാലുയാമം അരച്ചു കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കിവച്ചിരുന്നു് ഓരോ ഗുളിക ഇഞ്ചിച്ചാററിലോ തേനിലോ സേവിച്ചാൽ സർവ്വജ്വരങ്ങളും സന്നി പതിമൂന്നും വാതം എൺപതും ശമിക്കും.

രസമാത്ര.

| | | | |
|---|---|---|---|
| ശുദ്ധിചെയ്ത | രസം | വരാഹൻ ഇട | ൩ |
| ,, | ഗന്ധകം | ,, | ൩ |
| ,, | വെൺകാരം | ,, | ൩ |
| | ചുക്ക | ,, | ൩ |
| ,, | നീർവാളപ്പരിപ്പു | ,, | ൧൩ |

മേല്പറഞ്ഞ മരുന്നുകളിൽ രസവും ഗന്ധകവും ആദ്യം കുഴിയമ്മിയിൽ ഇട്ടരച്ചതിനുശേഷം മററു മരുന്നുകളും കുഴിയമ്മിയിൽ ഇട്ടു വെള്ളം ഒഴിച്ചരച്ചു് കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി ഇഞ്ചിച്ചാറിലോ തേനിലോ കൊടുത്താൽ വായു വാതം ജ്വരം ഇവകൾ ശമിക്കും.

സിദ്ധാന്തഭൈരവമാത്ര.

ശുദ്ധിചെയ്ത ചായില്യം ശുദ്ധിചെയ്ത കറുത്ത വത്സനാഭി

ശുദ്ധിചെയ്ത വെൺകാരം ചുക്കു മുളകു തിപ്പലി പെരുംകായം ഇവ ഓരോ പലംവീതം ഒന്നിച്ചുചേൎത്തു കുഴിയമ്മിയിലിട്ടു ചെറു നാരാങ്ങാനീരിൽ അരച്ചു കുന്നിക്കുരുപ്രമാണം ഉരുട്ടി നിഴലുണക്കി ഓരോ ഗുളിക ഇഞ്ചിച്ചാററിലോ തേനിലോ കൊടുത്താൽ സൎവ്വ ജ്വരങ്ങളും സന്നി പതിമൂന്നും വാതം എൺപതും ശമിക്കും.

### സുവൎണ്ണമാത്ര.

തങ്കഭസ്മം മുത്തുഭസ്മം പവിഴഭസ്മം രസസിന്തൂരം ശുദ്ധിചെയ്ത രസകൎപ്പൂരം പച്ചക്കൎപ്പൂരം അഭ്രഭസ്മം ഗോരോചന കുങ്കുമപ്പൂവു ഏലം ഗ്രാമ്പൂവു ജാതിക്കാ കൊട്ടം അക്രാവു ഇവ ഓരോന്നും പ്രത്യേകം ഓരോ വരാഹനിട എടുത്തു ഒന്നിച്ചുചേൎത്തുകുഴിയമ്മിയിലിട്ടു നല്ലപോലെ പൊടിച്ചു വെററിലച്ചാറു ചന്ദനക്കഷായം ചെമ്പകപ്പൂവുകഷായം ഇവ ഓരോന്നിലും പ്രത്യേകം മൂന്നുയാമം നേരം അരച്ചു ഉഴുന്നുപ്രമാണം ഉരുട്ടി നിഴലിൽ ഉണക്കി ഓരോ ഗുളിക ഉചിതമായ അനുപാനവിശേഷങ്ങളോടുകൂടി കൊടുത്താൽ ജ്വരം അറുപത്തിനാലും സന്നി പതിമൂന്നും കാസം ശ്വാസം ക്ഷയം ചുമ മുതലായ മററു പല രോഗങ്ങളും ശമിക്കും. കുട്ടികൾക്കു് ഇതിൽ ഒരു ഗുളിക രണ്ടുതവണയായിട്ടു കൊടുക്കാവൂ.

### അഭ്രമാത്ര.

അഭ്രസിന്തൂരം രസസിന്തൂരം രസകൎപ്പൂരം ഗോരോചന പച്ചക്കൎപ്പൂരം കുംകുമപ്പൂവു് ഏലം ഗ്രാമ്പൂവു് ജാതിക്കാ കൊട്ടം അക്രാവു് ഇവ ഓരോപലംവീതം കുഴിയമ്മിയിലിട്ടു പൊടിച്ചു് വെററിലച്ചാറു് ചന്ദനക്കഷായം ചെമ്പകപ്പൂകഷായം ഇവകൾ ഓരോന്നിലും മൂന്നുയാമംനേരം അരച്ചു് ചെറുപയൎപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി ഓരോ ഗുളിക തേനിലോ ഇഞ്ചിച്ചാററിലോ സേവിച്ചാൽ ജ്വരം അറുപത്തിനാലും, സന്നിപാതം പതിമൂന്നും, വാതം എൺപതും ശമിക്കും.

### രസഭസ്മമാത്ര.

രസഭസ്മം പലം ൧. ശുദ്ധിചെയ്ത ചായില്യം പലം ൧.
ശുദ്ധിചെയ്ത വെൺകാരം പലം ൧. ടി നീൎവാളക്കുരു പലം ൫.
ആവണക്കിൻകുരു പലം ൧൦.

ഇവ ഒന്നിച്ചുചേൎത്തു കുഴിയമ്മിയിലിട്ടു പൊടിച്ചു വ്ളാൎമരത്തിന്റെ പിഞ്ചുകാനീരിൽ അരച്ചു് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലിൽ ഉണക്കി തേനിലോ ഇഞ്ചിച്ചാററിലോ ഒന്നോ രണ്ടോ ഗുളികവീതം ദേഹബലത്തിനു തക്കവണ്ണം സേവിപ്പിച്ചാൽ ജ്വരം വാതം കുടൽവായു മുതലായവ ശമിക്കും.

### കർപ്പൂരമാത്ര.

ശുദ്ധിചെയ്ത രസകർപ്പൂരം വരാഹനിട ൧
അങ്കോലത്തിൻവേരിൻതൊലി ടി ൩
ശുദ്ധിചെയ്ത കൊടുവേലിക്കിഴങ്ങു തൊലി ടി ൧
ടി നീർവാളക്കുരു ടി ൨൦

ഇവ കുഴിയമ്മിയിലിട്ടു പൊടിച്ചു് മുലപ്പാലും കയ്യോന്നിനീരും പ്രത്യേകം പ്രത്യേകം ഒഴിച്ചു് ഓരോ യാമനേരം അരച്ചു ഉഴുന്നുപ്രമാണം ഉരുട്ടി നിഴലുണക്കി ഓരോ ഗുളിക ഇഞ്ചിച്ചാററിലോ തേനിലോ സേവിച്ചാൽ സകലവിധ ജ്വരങ്ങളും വാതം എൺപതും ശമിക്കും.

### താളകമാത്ര.

ശുദ്ധിചെയ്ത താളകം വരാഹനിട ൳ വരാഹനിട
ടി രസം ടി ൳ ശു: ഗന്ധകം ടി ൳
ടി കറുത്തവത്സനാഭി ടി ൳ കടുകുരോഹിണി ടി ൧
ചുക്ക് ടി ൧ തിപ്പലി ടി ൧

ഇവ എല്ലാംകൂടി കുഴിയമ്മിയിലിട്ടു പൊടിച്ചു നാരങ്ങാനീരിൽ മഷിപോലെ അരച്ചു ചെറുപയർപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി ദേഹബലത്തിനുതക്കവണ്ണം ഒന്നോ രണ്ടോവീതം ഇഞ്ചിച്ചാററിലോ തേനിലോ സേവിച്ചാൽ സകല വിഷജ്വരങ്ങളും വാതവും ശമിക്കും.

### ചായില്യമാത്ര.

ശുദ്ധി രസഭസ്മം വരാഹൻ ഇട ൳ ശു: ചായില്യം ടി ൳
ടി പച്ചക്കർപ്പൂരം ടി ൳ ജാതിക്കാ വരാഹൻ ഇട ൳
നീർവാളക്കുരു വരാഹൻ ഇട ൳

ഇവ ഒന്നിച്ചുചേൎത്തു കുഴിയമ്മിയിലിട്ടു പൊടിച്ചു കററാർവാഴനീരൊഴിച്ചു മഷിപോലെ അരച്ചു ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി ദേഹബലത്തിനു തക്കവണ്ണം രണ്ടോ മൂന്നോവീതം ഇഞ്ചിനീരിലോ തേനിലോ സേവിച്ചാൽ സകല ജ്വരങ്ങളും ഉടനടി ശമിക്കും.

### മനശ്ശിലാമാത്ര.

ശുദ്ധിചെയ്ത മനയോല ചുക്ക് മുളകു് തിപ്പലി തിപ്പലിമൂലം ഇവ ഓരോ വരാഹൻ ഇടവീതം ഒന്നിച്ചുചേൎത്തു കുഴിയമ്മിയിലിട്ടുപൊടിച്ചു തുളസിച്ചാറു് വെള്ളാട്ടിൻമൂത്രം ഇവയിൽ പ്രത്യേകം ഓരോയാമം അരച്ചു കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി ഓരോ ഗുളിക ചൂടുവെള്ളത്തിൽ കൊടുത്താൽ മൂന്നാംമുറ

നാലാംമൂറ പനികളും കുപ്പമേനിച്ചാററിൽ കൊടുത്താൽ സന്നികളും പച്ചവെള്ളത്തിൽ കൊടുത്താൽ വായുവും ശമിക്കും.

### പാഷാണമാത്ര.

ശുദ്ധിചെയ്ത വെള്ളപ്പാഷാണം വരാഹനിട ൽ ശു: രസം ടി ൽ
ടി ഗൌരിപാഷാണം ടി ൽ നല്ലമുളകു് ടി ൧൦

ഇവ ഒന്നിച്ചുചേൎത്തു കുഴിയമ്മിയിലിട്ടു പൊടിച്ചു് മുളകുകഷായം കറുത്ത ഉമ്മത്തിലനീരു് കൊമ്പൻപാവലിലനീരു് ഇവ ഓരോന്നിലും പ്രത്യേകം പ്രത്യേകം ഓരോ യാമം അരച്ചു് ചെറുപയർപ്രമാണം ഗുളികയുരുട്ടി നിഴൽ ഉണക്കി മോരിലോ കാടിയിലോ ഓരോ ഗുളികകൊടുത്താൽ അറുപത്തിനാലുവിധത്തിലുള്ള ജ്വരവും ശമിക്കും.

### അഭിനവജ്വരഹരമാത്ര.

ഗ്രാമ്പൂവു് ഏലം ജാതിക്കാ ചന്ദനം ചുക്കു് നല്ലമുളകു് തിപ്പലി കടുക്കാത്തോട്ടു് താന്നിക്കാത്തോട്ടു് നെല്ലിക്കാത്തോട്ട കടുകരോഹിണി ദേവതാരം ഇവ അയ്യഞ്ചുവരാഹൻ ഇടവീതം കുംകുമപ്പൂവു് വരാഹൻ ഇട പത്തു്. ഇവ എല്ലാംകൂടി ഇടിച്ചുപൊടിച്ചു ഒന്നിച്ചുചേൎത്തു കുഴിയമ്മിയിലിട്ടു് ചെറുനാരങ്ങാനീരിലും കണ്ടകാരിച്ചുണ്ടക്കഷായത്തിലും പ്രത്യേകം പ്രത്യേകം രണ്ടുയാമം അരച്ചു നിഴലിൽ ഉണക്കി ഓരോ ഗുളികവീതം ജ്വരഹരങ്ങളായ കഷായങ്ങളോടൊന്നിച്ചു കൊടുത്താൽ ശീതജ്വരം സന്നിപാതജ്വരം മുതലായവ ശമിക്കും.

### സൎവ്വജ്വരാരി.

ശുദ്ധിചെയ്ത രസം ത്രപാത്തുക്കം ൠ
ടി ഗന്ധകം ടി ൯ ശു: വത്സനാഭി ടി ൧൨
എരുമക്കള്ളി ടി ൧൩ ടി നീർവാളക്കുരു ടി ൨൦

ഇവ എല്ലാംകൂടി ഒന്നിച്ചു അമ്മിയിലിട്ടു പൊടിച്ചു വടുകപ്പുളി നാരങ്ങാനീരു് ഒഴിച്ചു അരച്ചു വിഴാലരിപ്രമാണം ഗുളികയുരുട്ടി നിഴൽഉണക്കി ഇഞ്ചിനീരിൽ കൊടുത്താൽ സൎവ്വജ്വരങ്ങളെയും കാട്ടുതീ വനത്തെ എന്നപോലെ നശിപ്പിക്കും. ജീൎണ്ണജ്വരം വിഷമജ്വരം അജീൎണ്ണം ഇവയ്ക്കു് വളരെ നല്ലതാകുന്നു.

### സന്നിപാതഹരവീരഭദ്ര ഗുളിക.

| | |
|---|---|
| ചുക്കു് | മുളകു് |
| തിപ്പലി | ഇന്തുപ്പു് |
| വിളയുപ്പു് | തുവർച്ചിലയുപ്പു് |
| കടലുപ്പു് | പൊടിയുപ്പു് |
| ശതകുപ്പ | ജീരകം രണ്ടും |

തുവച്ചിലക്കാരം ചവൽക്കാരം
പൊൻകാരം ഇവ മൂന്നുപലംവീതം
ശുദ്ധിചെയ്ത രസം ശുദ്ധിചെയ്ത അഭ്രം ഇവ ഓരോ പലം.
ഇവയെല്ലാംകൂടി ഒന്നിച്ചു് അമ്മിയിലിട്ടു പൊടിച്ചു ഇഞ്ചിനീരു് ഒഴിച്ചു അരച്ചു് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലിൽ ഉണക്കി കൊട്ടവേലിക്കഷായത്തിലോ ഇഞ്ചിനീരിലൊ പച്ചവെള്ളത്തിലോ ഇന്തുപ്പു് അനുപാനമായി സേവിച്ചാൽ ഭയങ്കരാവസ്ഥയെ പ്രാപിച്ച ഏതുതരം ജ്വരത്തെയും ഉടനടി ശമിപ്പിക്കും. ഗുളികകൊടുത്തു് പിറകെ പാൽച്ചോറുകൊടുക്കണം.

സന്നിപാതഹരബ്രഹ്മാസ്ത്രഗുളിക.

| | | |
|---|---|---|
| ശുദ്ധിചെയ്ത രസം ത്രുപാത്തൂക്കം | | ൧ |
| ടി ഗന്ധകം | ടി | ൨ |
| പാമ്പിൻവിഷം | ടി | ൩ |
| ടി വത്സനാഭി | ടി | ൪ |
| നല്ലമുളകു് | ടി | ൫ |

ഇവ എല്ലാംകൂടി ഒന്നിച്ചുചേർത്തു് അമ്മിയിൽ ഇട്ടുപൊടിച്ചു് പന്നി മയിൽ പോത്തു് ഇവയുടെ പിത്തംകൊണ്ടു പ്രത്യേകം പ്രത്യേകം ഏഴേഴുതവണ ഭാവനചെയ്തു്, മേത്തോന്നി ദേവതാളി കൊട്ടവേലി ഇഞ്ചി ഇവയുടെ നീരിൽ പ്രത്യേകം പ്രത്യേകം ഇരുപത്തൊന്നുതവണ അരച്ചു് ഈരണ്ടു കുന്നിപ്രമാണം ഗുളികയുരുട്ടി നിഴൽ ഉണക്കിവച്ചിരുന്നു് ഓരോ ഗുളിക പച്ചവെള്ളത്തിൽ അരച്ചു നസ്യംചെയ്താൽ ആസന്നമരണനായ ജ്വരരോഗിയും ഉടൻ എഴുന്നേററിരിക്കും. എത്ര ഭയങ്കരമായ സന്നിപാതജ്വരവും അപ്പോൾത്തന്നെ വിട്ടുമാറുകയും ചെയ്യും.

മൃതസഞ്ജീവിനിഗുളിക.

വത്സനാഭി ശുദ്ധിചെയ്തതു് ചുക്കു് മുളകു് തിപ്പലി ശുദ്ധിചെയ്ത ഗന്ധകം പൊൻകാരം ചെമ്പുഭസ്മം ഉമ്മത്തിൻകുരു ചായില്യം ഇവ സമം കുഴിയമ്മിയിലിട്ടു പൊടിച്ചു് ഒരു ദിവസം മുഴുവൻ വെളുത്ത നൊച്ചിയിലച്ചാററിൽ അരച്ചു് ചണംപയറുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി എരിക്കിൻവേർകഷായത്തിൽ ഓരോ ഗുളികവീതം സേവിച്ചാൽ സകലവിധത്തിൽ ഉള്ള സന്നിപാതജ്വരങ്ങളും ശമിക്കും.

പഞ്ചവക്ത്രരസം.

ശുദ്ധിചെയ്ത ഗന്ധകം പൊൻകരം ശുദ്ധിചെയ്ത വത്സനാഭി നല്ലമുളകു് ഇവ സമം അമ്മിയിലിട്ടു പൊടിച്ചു് ഉമ്മത്തില നീരൊഴിച്ചു് ഒരുദിവസം മുഴുവൻ അരച്ചു് കുന്നിക്കുരുപ്രമാണം

ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്നു് ഇഞ്ചിച്ചാററിൽ ഓരോ ഗുളിക സേവിച്ചാൽ സന്നിപാതജ്വരം ശമിക്കും.

അമൃതാദിഗുളിക.

ശുദ്ധിചെയ്ത വത്സനാഭി രണ്ടുകഴഞ്ചു് കവടിഭസ്മം അഞ്ചു കഴഞ്ചു് നല്ലമുളകു് ഒമ്പതുകഴഞ്ചു് ഇവ ഒന്നിച്ചുചേർത്തു് ചെറുനാരങ്ങാനീരൊഴിച്ചു് ചെറുപയറുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്നു് ഇഞ്ചിനീരിൽ ഓരോ ഗുളിക സേവിച്ചാൽ എല്ലാപ്രകാരത്തിൽ ഉള്ള ജ്വരവും സന്നിയും ശമിക്കും. അഗ്നിദീപനം ഉണ്ടാകും.

വിനോദവിദ്യാധരരസം.

| | |
|---|---|
| ശുദ്ധിചെയ്ത രസം | നെല്ലിക്കാത്തോട്ടു് |
| ടി ഗന്ധകം | കടുക്കാത്തോട്ടു് |
| ടി വത്സനാഭി | താന്നിക്കാത്തോട്ടു് |
| ടി താമ്രഭസ്മം | കടുകുരോഹിണി |
| ടി മുളകു് | ത്രികോല്പക്കൊന്ന |
| ടി തിപ്പലി | നാഗദന്തി |
| ടി പൊൻകാരം | മലയെരുമ |

ഇവ സമം. ഇവയെല്ലാറ്റിനും സമം ശുദ്ധിചെയ്ത നേർവാളക്കുരുവു്.

മുകളിൽപറഞ്ഞ മരുന്നുകളിൽ ഇടിച്ചുപൊടിക്കേണ്ടുന്നവ എല്ലാം ഇടിച്ചുപൊടിച്ചു മററുള്ളവയുംചേർത്തു അമ്മിയിൽ ഇട്ടു് ചതുരക്കള്ളിപ്പാലിലും നാഗദന്തിക്കഷായത്തിലും പ്രത്യേകം പ്രത്യേകം അരച്ചു കുന്നിക്കുരുവു് പ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കിവച്ചിരുന്നു് ഓരോ ഗുളികവീതം ഇഞ്ചിനീരിൽ സേവിച്ചാൽ സാന്നിപാതജ്വരവും തരുണജ്വരവും ശൂലയും ഗുല്മവും പാണ്ഡുവും ഗ്രഹണിയും അർശസ്സും കൃമിരോഗവും മററും ശമിക്കും.

മൃത്യുഞ്ജയരസം.

ശുദ്ധവത്സനാഭം ഒരുകഴഞ്ചു് ശുദ്ധഗന്ധകം ഒരുകഴഞ്ചു് മുളകു് ഒരു കഴഞ്ചു് പൊരിച്ച പൊൻകാരം ഒരു കഴഞ്ചു് തിപ്പലിപ്പൊടി ഒരു കഴഞ്ചു ശുദ്ധചായില്യം രണ്ടുകഴഞ്ചു് ഇവഎല്ലാം കൂടി പൊടിച്ചു അമ്മിയിൽ ഇട്ടു പച്ചവെള്ളം ഒഴിച്ചരിച്ചു് ചെറുപയറു പ്രമാണത്തിൽ ഗുളികകൾ ഉരുട്ടി ഓരോ ഗുളികവീതം തേനിൽ സേവിച്ചാൽ സർവ്വജ്വരങ്ങളും ശമിക്കും. തൈർവെള്ളത്തിൽ സേവിച്ചാൽ വാതജ്വരം ശമിക്കും. ഇഞ്ചിനീരിൽ സേവിച്ചാൽ സന്നിപാതജ്വരം ശമിക്കും. ജോനകനാരങ്ങാനീരിൽ

സേവിച്ചാൽ അജീർണ്ണജ്വരം ശമിക്കും. ജീരകവും ശർക്കരയും ചേർത്തു അതിൽ സേവിച്ചാൽ വിഷമജ്വരം ശമിക്കും. ജീർണ്ണജ്വര രോഗി യുവാവാണെങ്കിൽ നാലുഗുളികവരെ ഒരുനേരം കൊടുക്കാം. ക്ഷീണിച്ചവനും ബാലനും വൃദ്ധനും ഓരോ ഗുളികവീതമെ ഒരു നേരം കൊടുക്കാവൂ. രോഗിക്കു ക്ഷീണവും കഫോപദ്രവവും ഇല്ലാത്തപ്പോഴും വാതപിത്തജ്വരത്തിലും പുകച്ചിൽ ഏറിയിരിക്കുംപോഴും തേങ്ങാ വെള്ളത്തിൽ പഞ്ചസാരചേർത്തു കൊടുക്കാം.

### അഗ്നികുമാരരസം.

| | |
|---|---|
| മുളകു | വയമ്പ് |
| കൊട്ടം | മുത്തങ്ങാ ഇവ സമം. |

ശുദ്ധിചെയ്ത വത്സനാഭി ഇവയെല്ലാത്തിനും സമം.

മുകളിൽപ്പറഞ്ഞ മരുന്നുകൾ എല്ലാം ഒന്നിച്ചുചേർത്തു ഇഞ്ചിനീരൊഴിച്ച് അരച്ചു കുന്നിക്കുരുവുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി വച്ചിരുന്നു തേനും ചുക്കുപൊടിയും ചേർത്ത് ഓരോ ഗുളികവീതം സേവിപ്പിച്ചാൽ ആമജ്വരവും ഇഞ്ചിനീരിൽ സേവിച്ചാൽ കഫജ്വരം സന്നിപാതജ്വരം പീനസം പ്രതിശ്യായം ഇവകളും ഇലവർങ്ഗപ്പൊടി ചേർത്തു സേവിച്ചാൽ അഗ്നിമാന്ദ്യവും ദശമൂലകഷായത്തിൽ സേവിച്ചാൽ വീക്കങ്ങളും ചുക്കുപൊടിമാത്രം ചേർത്തുസേവിച്ചാൽ ഗ്രഹണിയും മുത്തങ്ങാക്കഷായത്തിൽ സേവിച്ചാൽ അതിസാരവും കൊത്തമല്ലിയും ചുക്കും ഇട്ടുവച്ച കഷായത്തിൽ സേവിച്ചാൽ ആമാതിസാരവും കുടകപ്പാലവേർ കഷായത്തിൽ തേൻചേർത്തു സേവിച്ചാൽ പകപാതിസാരവും കണ്ടകാരികഷായത്തിൽ സേവിച്ചാൽ ചുമയും കടുകെണ്ണയും പഴയശർക്കരയും കൂട്ടി സേവിച്ചാൽ ശ്വാസകാസങ്ങളും ഇങ്ങനെ അതാതു രോഗഹരങ്ങളായ അനുപാനങ്ങൾകൂട്ടി സേവിച്ചാൽ സർവരോഗങ്ങളും ശമിക്കും.

### ചണ്ഡശ്വരരസം.

ശുദ്ധിചെയ്തരസം ഗന്ധകം വത്സനാഭം താമ്രഭസ്മം ഇവ ഇഞ്ചിനീരിലും നൊച്ചിയിലച്ചാറിലും ഏഴേഴുദിവസം പ്രത്യേകം പ്രത്യേകം അരച്ച് ഓരോ കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്ന് ഓരോ ഗുളികവീതം ഇഞ്ചിനീരിൽ സേവിച്ചാൽ ഏതുപ്രകാരത്തിൽ ഉള്ള ജ്വരവും ഉടൻ ശമിക്കും. വാതജ്വരത്തിനും പിത്തജ്വരത്തിനും ശ്ലേഷ്മജ്വരത്തിനും ദ്വന്ദ്വജ്വരത്തിനും ഈ ഗുളിക വളരെവളരെ ഫലിക്കുന്നതാണ്. ഈ ഗുളിക സേവിപ്പിച്ചാൽ തണുത്ത വെള്ളത്തിൽ കുളിപ്പിക്കുകയും പാൽ

കുടിപ്പിക്കുകയും പാൽച്ചോറുണ്ടാക്കിക്കൊടുക്കുകയും ചെയ്യാം. രോഗിയുടെ ശരീരത്തിൽ മാന്തളിരും പഴുത്ത പ്ലാവിലയും ചന്ദനവും കൂടി അരച്ചു പൂശണം.

ജ്വരഹരങ്ങളായ മെഴുക്കുകൾ.

കസ്തൂരിമെഴുക്.

| | | | | | |
|---|---|---|---|---|---|
| കസ്തൂരി | വരാഹനിട | ൪ | വെരുകിൻപുഴവ് | വരാഹനിട | ൬ |
| പച്ചക്കർപ്പൂരം | ,, | ൨ | ജവാത്തു | ,, | ൬ |
| ഗോരോചന | ,, | ൩ | കരയാംപൂ | ,, | ൩ |
| കുംകുമപ്പൂ | ,, | ൩ | ഏലത്തരി | ,, | ൫ |
| വാൽമുളക് | ,, | ൩ | ഇലവങ്ഗപ്പട്ട | ,, | ൫ |

ഇവയിൽ ഇടിച്ചുപൊടിക്കേണ്ടവയെല്ലാം ഒന്നിച്ചു ചേർത്തു ഇടിച്ചുപൊടിച്ചപൊടിയും മററു മരുന്നുകളും കൂടി അമ്മിയിൽഇട്ടു കർപ്പൂരവള്ളി കർപ്പൂരവെററില തുളസി ഇഞ്ചി മഞ്ഞൾ ഇവയുടെ നീരിലും മുളകുകഷായത്തിലും കൊട്ടവേലിക്കഷായത്തിലും പ്രത്യേകം പ്രത്യേകം ഓരോയാമം അരച്ച് നിഴലുണക്കി ശുദ്ധമായ തേനിൽമെഴുകു പതമാകുന്നവരെ വീണ്ടും അമ്മിയിലിട്ടു അരച്ചു വടിച്ചെടുത്തു സൂക്ഷിച്ചുവച്ചിരുന്നു ഓരോ നേരം ഓരോ പയറു പ്രമാണം തേനിൽ കുഴച്ചു സേവിച്ചാൽ സർവജ്വരവും സന്നിയും ശൈത്യവും കഫരോഗങ്ങളും മുഖവാതവും ചുമയും മററും ശമിക്കും.

അമൃതമെഴുക്.

| | | |
|---|---|---|
| ശുദ്ധചായില്യം | വരാഹനിട | ൨൰ |
| ,, രസകർപ്പൂരം | ടി | ൨൰ |
| അയമോദകം | ടി | ൪ |

ഈ മരുന്നു മൂന്നുംകൂടി അമ്മിയിലിട്ട് അരപ്പലം തേൻ തുള്ളി തുള്ളിയായി ഒഴിച്ചു ഒരുയാമം അരച്ചു വടിച്ചെടുത്തു ശുദ്ധമായ പാത്രത്തിൽ ഭദ്രമായി സൂക്ഷിച്ചുവച്ചിരുന്ന് കുന്നിക്കുരുപ്രമാണം തേനിലൊ ഇഞ്ചിനീരിലൊ സേവിച്ചാൽ ജ്വരങ്ങൾ സർവ്വവും ശമിക്കും. ഈ മരുന്നു സേവിച്ചാൽ വയ്യുന്നേരം മുളകും ചുക്കുംകൂടി ചേർത്തുവച്ചു കഷായം കുടിക്കണം.

ചണ്ഡമാരുത സിന്ദൂരം

| | | |
|---|---|---|
| ശുദ്ധ രസകർപ്പൂരം | വരാഹനിട | ൪൦ |
| ,, ചായില്യം | ,, | ൫ |
| ,, ചൌവീരം | ,, | ൨ |
| ,, ഗന്ധകം | ,, | ൪ |
| ,, രസസിന്ദൂരം | ,, | ൨ |

ഇവയെ ഒന്നിച്ചു ചേർത്തു് അമ്മിയിൽ ഇട്ടു് ഒൻപതു യാമം അരച്ചാൽ സിന്ദൂരമാകും. ഈ സിന്ദൂരം പണമിടവീതം പനംശക്കരയിൽ അഞ്ചോ എട്ടോ ദിവസം സേവിച്ചാൽ എല്ലാ പ്രകാരത്തിൽ ഉള്ള ജ്വരവും പതിമൂന്നുപ്രകാരത്തിലുള്ള സന്നിപാതങ്ങളും പ്ലീഹരോഗവും വാതങ്ങൾ എൺപതും വ്രണങ്ങളും ഗ്രന്ഥികളും അശ്സ്സും കണ്ഠമാലയും രക്തംപോക്കും എന്നുവേണ്ട സകല രോഗങ്ങളും ശമിക്കും.

പഞ്ചബാണസിന്ദൂരം.

| | |
|---|---|
| കർപ്പൂരം | ഗന്ധകം |
| ചായില്യം | രസം |
| മനയോല | ശംങ്ഖപാഷാണം |
| അരിതാലം | |

ഇവ പ്രത്യേകം പ്രത്യേകം ഓരോപലം വാങ്ങി എല്ലാംകൂടി ഒന്നിച്ചു പൊടിച്ചു് കുഴിയമ്മിയിൽ ഇട്ടു് കുപ്പമേനിച്ചാറൊഴിച്ചു് മൂന്നുയാമം അരച്ചു് നിഴലുണക്കി വീണ്ടും എടുത്തു നല്ലതുപോലെ കറുത്ത വെററിലയുടെ ചാറൊഴിച്ചു നാലുയാമവും ചെമ്പരത്തിയുടെ നീരൊഴിച്ചു നാലുയാമവും വെള്ളുടമ്പിൻ നീരൊഴിച്ചു നാലുയാമവും വേലിപ്പരുത്തിയുടെ നീരിൽ നാലുയാമവും പൊട്ടതല കയ്യോന്നിച്ചാററിൽ നാലുയാമവും പ്രത്യേകം പ്രത്യേകം അരച്ചു് വില്ലയാക്കി ഒരു ചട്ടിയുടെ അടിയിൽ നല്ലതുപോലെ മുററിക്കറുത്ത വെററില നിരത്തി അതിൽ വില്ലവച്ചു മേൽച്ചട്ടികൊണ്ടു മൂടി ഏഴു ശീലമൺചെയ്തു്, അടുപ്പേൽവച്ചു് ഒരേജാതി വിറകു കൊണ്ടു നാലുയാമം തീയെരിക്കണം. അടിച്ചട്ടി ചുവന്നാൽ പിന്നെ തീ കുറച്ചു കമലാഗ്നിയായി ഒരു നാഴിക തീയെരിക്കണം. അതിൻെറശേഷം വാങ്ങി ആററിനോക്കുമ്പോൾ വില്ല സിന്ദൂരമായിരിക്കും. ആ സിന്ദൂരം ഈരണ്ടു് അരിയിടവീതം തേനിലൊ ഇഞ്ചിനീരിലൊ കൊടുത്താൽ ജ്വരം അറുപത്തിനാലും സന്നി പതിമൂന്നും വാതം എൺപതും മേഹം ഇരുപത്തിഒന്നും ഗുല്മം എട്ടും ഗ്രഹണി ആറും ഗ്രന്ഥി വായുവികാരങ്ങൾ മുടക്കുശൂല വെടിപ്പുശൂല കവിൾപ്പുററു് യോനിപ്പുററു് അണ്ഡപ്പുററു് കപാലകുഷ്ഠം കണ്ഠമാല തുടവാഴ അരയാപ്പു് പുളവകൾ വ്രണങ്ങൾ കരപ്പൻ തേമൽ വിസ്ഫോടങ്ങൾ അർശോരോഗങ്ങൾ മുതലായവയും ശമിക്കും. ഇച്ഛാപത്ഥ്യം.

രാമബാണസിന്ദൂരം.

ചവ്വീരം രസകർപ്പൂരം ചായില്യം രസസിന്ദൂരം നെല്ലിക്കാഗന്ധകം ഇവ ഈരണ്ടുകഴഞ്ചുവിതം ഒന്നിച്ചുചേർത്തു് അമ്മിയിൽ

ഇട്ടു മുലപ്പാൽ ഒഴിച്ചു നാലുയാമം അരച്ചു വെയിലത്തുവച്ചാൽ കുറേനേരം കഴിയുമ്പോൾ സിന്ദൂരം ആകും. ആ സിന്ദൂരം എടുത്തു സൂക്ഷിച്ചുവച്ചിരുന്നു് പനംചക്കരയിൽ അരിയിടവീതം കൊടുത്താൽ എല്ലാജ്വരങ്ങളും സന്നിപാതങ്ങളും ശമിക്കും.

ചണ്ഡമാർത്താണ്ഡസിന്ദൂരം.

| | | |
|---|---|---|
| രസകർപ്പൂരം | വരാഹനിട | ൧൦ |
| ചായില്യം | " | ൮ |
| രസസിന്ദൂരം | " | ൨ |
| നെല്ലിക്കാഗന്ധകം | " | ൧ |

മുകളിൽപ്പറഞ്ഞ മരുന്നുകൾ കുഴിയമ്മിയിൽ ഇട്ടു്, മുലപ്പാൽ ഒഴിച്ചു് എട്ടുയാമം അരച്ചു കോഴിമുട്ടയുടെ വെള്ളക്കരുവിൽ എട്ടുദിവസം അരച്ചു് വില്ലയാക്കി നല്ലതുപോലെ തിളപ്പിച്ച ഇരുനാഴി വെള്ളത്തിൽ വില്ലയിട്ടു് വെള്ളത്തിന്റെ ചൂടാറിയശേഷം എടുത്തുണക്കി കുഴിയമ്മിയിൽവച്ചു പൊടിച്ചാൽ സിന്ദൂരം ആകും. ഈ സിന്ദൂരം അരിയിട തേനിൽ കൊടുത്താൽ സർവ്വജ്വരങ്ങളും സന്നിയും പാർശ്വവായുക്കളും ശമിക്കും. കടുകും നല്ലെണ്ണയും തൈരും പാലും ഉപയോഗിക്കരുതു്.

താളകഭസ്മം.

ഒരു പലം താളകം പൊടിയായി ഇടിച്ചു ഒരു കലശത്തിൽ ഇട്ടു് തളര എരുക്കുംപാലും ഒഴിച്ചു് ഒരുദിവസം മുഴുവൻ വെയിൽകൊള്ളിച്ചു് കലശത്തിന്റെ വായു ഓട്ടമൂടി ശീലമൺചെയ്തു് ഇരുപതു വറളികൊണ്ടു പുടം ഇട്ടാൽ ഭസ്മം ആകും. ആ ഭസ്മം ഓരോ അരിയിട തേനിൽ കൊടുത്താൽ ജ്വരങ്ങൾ സർവ്വവും ചുമയും ശമിക്കും.

ചായില്യഭസ്മം.

ചായില്യം പലം ഒന്നു് അഴക്കപ്പു് കരിന്തുളസിനീരൊഴിച്ചു നല്ലതുപോലെ അരച്ചു കുഴമ്പാക്കിയതുകൊണ്ടു ചായില്യം പൊതിഞ്ഞു് ശീലമൺചെയ്തുണക്കി പത്തു വറളികൊണ്ടു് പുടം ഇട്ടാൽ ഭസ്മമാകും. ഈ ഭസ്മം അരിയിടവീതം തേനിലൊ ഇഞ്ചിനീരിലൊ കൊടുത്താൽ ജ്വരവും സന്നിയും എത്ര ഭയങ്കരമായതായാലും ഉടൻ ശമിക്കും.

രസഭസ്മം.

ഒരു മൺപാത്രത്തിൽ ഒരു പലം ഗന്ധകം ഇട്ടു് ഗാഢാഗ്നിയായി തീയെരിച്ചു് ഗന്ധകം ഉരുകുന്ന സമയത്തു് ഏഴുപലം രസം ഒഴിച്ചു് ഇളക്കിക്കൊണ്ടിരുന്നാൽ രസം ഗന്ധകത്തോടുകൂടിച്ചേർന്നു് കറുത്തു പൊടിയാകും. അതിന്റെശേഷം വേറൊരു

പാത്രത്തിൽ പകുതി നിറയെ ചെങ്കൽപ്പൊടിയിട്ടു് അതിൽ എട്ടാഴക്കു് കറിയുപ്പിട്ടു് അതിനുമുകളിൽ മുൻപറഞ്ഞ കറുത്ത പൊടിവച്ചു് വേറൊരുപാത്രംകൊണ്ടു് ആദ്യത്തെ പാത്രത്തിൻെറവായ് മൂടി വായു്തങ്ങളിൽ ചേരുന്നഭാഗം കളിമണ്ണരച്ചു പൊതിഞ്ഞു് ഏഴു ശീലമൺചെയ്തു് അടുപ്പേററി ഗാഢാഗ്നിയായി നാലുയാമം തീയെരിച്ചു് വാങ്ങിവച്ചു തണുപ്പിച്ചുടച്ചുനോക്കിയാൽ മേൽപ്പാത്രത്തിൽ രസഭസ്മം പററിയിരിക്കും. അതു് എടുത്തുവച്ചിരുന്നു് അരപ്പണമിടവീതം അനുപാനസഹിതം സേവിച്ചാൽ ജ്വരം അറുപത്തിനാലും സന്നി പതിമൂന്നും മാന്ദ്യം എട്ടും കാസം അഞ്ചും നേത്രരോഗം ൻരം-ം അതിസാരം ആറും മേഹം ഇരുപത്തിഒന്നും ശമിക്കും.

### ഗന്ധകഭസ്മം.

ഗന്ധകവും ചീനക്കാരവുംകൂടി സമം എടുത്തു ഒന്നിച്ചുചേത്തു പൊടിച്ചു് ഒരു മൺപാത്രത്തിലിട്ടു് ചിന്നയിലച്ചാറൊഴിച്ചു മട്ടിച്ചു് ഒരുദിവസം വെയിൽകൊള്ളിച്ചു ആ പാത്രത്തിൻെറ വാമൂടി ശീലമൺചെയ്തു് മൂന്നു വറളികൊണ്ടു പുടം ഇട്ടാൽ ഗന്ധകം ഭസ്മമാകും. ആ ഗന്ധകം അരപ്പണമിട തൂക്കംവീതം തേനിലൊ ഇഞ്ചിനീരിലൊ സേവിച്ചാൽ എല്ലാ ജ്വരവും സന്നിയും ശമിക്കും.

### ചവ്വീരഭസ്മം.

ഇരുനാഴി ഉവരുപ്പു് കുട്ടികളുടെ രണ്ടിടങ്ങഴി മൂത്രത്തിൽ അരച്ചുകലക്കി തെളിച്ചെടുത്തു് ഒരു പാത്രത്തിൽ ഒഴിച്ചു് അതിൻെറ വായ് മുണ്ടുകൊണ്ടു മൂടിക്കെട്ടി അതിൽ അഞ്ചുവരാഹനിട ചവ്വീരക്കട്ടിവച്ചു മറെറാരു പാത്രംകൊണ്ടു് മൂടിയടച്ചു് നീരുവററുന്നതുവരെ തീയെരിച്ചാൽ ചവ്വീരം ഭസ്മമാകും. ആ ഭസ്മം എടുത്തു് ഗ്രന്ഥിനായകത്തിൻെറ (ഞെട്ടങ്ങത്തിൻെറ) ചാറൊഴിച്ചു പന്ത്രണ്ടുയാമം അരച്ചുണക്കി ഞെട്ടങ്ങത്തിൻെറ ഇലയരച്ചു്, മൂശയുണ്ടാക്കി അതിൽ വില്ലുവച്ചു് മൂടി ഒരു ചട്ടിയിൽ നാലുവിരൽക്കിട മണൽ ഇട്ടു്, അതിൻെറ മുകളിൽവച്ചു നാലുനാഴിക തീയെരിച്ചാൽ ചുവന്ന നിറത്തിൽ ഉള്ള ഭസ്മമായിത്തീരും. ആ ഭസ്മത്തിൽ ഓരോനേരം ഓരോ പണമിടവീതം ത്രികടുകചൂർണ്ണത്തിൽ തേനുമൊഴിച്ചു ചാലിച്ചു് മൂന്നുതവണ സേവിച്ചാൽ സർവ്വവിധ ജ്വരരോഗങ്ങളും സന്നികളും ശമിക്കും. വായുവികാരങ്ങൾക്കും വാതരോഗങ്ങൾക്കും ഈ മരുന്നു കൈകണ്ടതാണു്.

### തുരുശുഭസ്മം.

തുരുശുകട്ടിയെ കൗതുമ്പച്ചാററിൽ അറുയാമം ഊററയ്ക്കിട്ടു്

വെയിലത്തുണക്കി അമ്മിയിലിട്ടു കൌതുമ്പച്ചാറൊഴിച്ചു ഒരുയാമം അരച്ചു് വില്ലയാക്കി ഉണക്കി കൌതുമ്പയുടെ ഇലതന്നെ അരച്ചു തുരിശുപൊതിഞ്ഞു ഏഴു ശീലമൺചെയ്തു്, പുടമിട്ടെടുത്തു് വീണ്ടും അമ്മിയിൽഇട്ടു് കറുത്ത ഉമ്മത്തിലനീരൊഴിച്ചു് അരച്ചു വില്ലയാക്കി വീണ്ടും വെയിലത്തുവച്ചുണക്കി ഉമ്മത്തിലകൊണ്ടു മൂശയുണ്ടാക്കി അതിനകത്താക്കി ഏഴു ശീലമൺചെയ്തു പുടമിട്ടെടുത്താൽ ഭസ്മമാകും. ഈ ഭസ്മം ഓരോ പണമിട അനുപാനത്തോടുകൂടെ സേവിച്ചാൽ മഹാജ്വരങ്ങളും സന്നിപാതവും എട്ടുവിധ ഗുന്മരോഗങ്ങളും പാർശ്വശൂലയും നേത്രരോഗങ്ങളും വയറുവിപ്പും മഹോദരവും കാമലയും പാണ്ഡുവും എല്ലാ പിത്തരോഗങ്ങളും ശോഫവും വിഷദോഷങ്ങളും ശമിക്കും.

### സന്ധികാദി പതിമൂന്നു സന്നിപാതജ്വരങ്ങളുടെ ലക്ഷണവും ചികിത്സയും.

#### സന്ധികലക്ഷണം.

സന്ധികമെന്ന സന്നിപാതത്തിനു് പൂർവ്വരൂപമായി വേദനയുണ്ടായി അതിന്റെശേഷം ശരീരംമെലിയുക വായുകോപം ഹേതുവായിട്ടു് വേദനയുണ്ടാവുക കഫവർദ്ധന ശക്തിക്ഷയം നിദ്രാനാശം സന്ധികളിൽ വേദന ചുമ ശരീരത്തിൽ ചുട്ടുപുകച്ചിൽ ഭ്രമം മുതലായവകളാകുന്നു സന്ധികസന്നിയുടെ ലക്ഷണങ്ങൾ. ഈ സന്നി സുഖസാദ്ധ്യമാണു്.

#### ചികിത്സകൾ.

#### രാസ്നാഗുഡൂച്യാദികഷായം.

ചിററരത്ത അമൃതു് കച്ചോലക്കിഴങ്ങു മറിക്കുന്നിയില ദേവതാരം ചുക്കു് നെല്ലിക്കാത്തോടു് കടുക്കാത്തോടു്താന്നിക്കാത്തോടു് ശതാവരിക്കിഴങ്ങു് ഇവ ഓരോന്നും പന്ത്രണ്ടുപണമിടവീതം ഒന്നിച്ചുചേർത്തു കഷായംവച്ചു് ഗുൽഗുലു മേമ്പൊടിയുംചേർത്തു സേവിച്ചാൽ സന്ധികസന്നിപാതം ശമിക്കും. മററുള്ള പന്ത്രണ്ടു സന്നികൾക്കും ഈ കഷായം പററുന്നതുമാണു്.

#### രാസ്നാശുണ്ഠ്യാദികഷായം.

ചിററരത്ത ചുക്കു് ചിററമൃതു് കരിംകുറുഞ്ഞി മുത്തങ്ങാക്കിഴങ്ങു് കടുക്കാത്തോടു് ദേവതാരം കടുകുരോഹിണി കച്ചോലക്കിഴങ്ങു ആടലോടകത്തിൻവേരു പഴമുതിര കൂവളവേരു കുമിഴിവേരു പാതിരിവേരു പലകപ്പയ്യാനിവേരു് മുഞ്ഞവേരു് ഓരിലവേരു മൂവിലവേരു ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ അറാറുപണമിടവീതം ഒന്നിച്ചുചേർത്തു കഷായംവച്ചു തേൻചേർത്തു സേവിച്ചാൽ സന്നിപാതവും മന്യാസ്തംഭവും അണ്ഡവൃദ്ധി

യും എല്ലാവിധജ്വരങ്ങളും പിടകങ്ങളും കടിപ്രദേശത്തിലും സ ന്ധിയിലും എന്നല്ല സർവാംഗത്തിലും ഉള്ള വേദനകളും നിശ്ശേ ഷം ശമിക്കും.

മഹാബലാദികഷായം.

വലിയകുറുന്തോട്ടിവേര തിപ്പലിമൂലം ചെവിയം കൊടുവേ ലിക്കിഴങ്ങു് ചിററരത്ത പെരുങ്കുമിഴിവേരു് ഇവ രണ്ടുകഴഞ്ചുവീ തം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു് ഗുൽഗുലു അനു പാനമായി സേവിച്ചാൽ സന്ധികസന്നി ശമിക്കും.

അമൃതാദികഷായം.

അമൃതു് വെളുത്താവണക്കിൻവേര ചുക്ക ദേവതാരം ചിററര ത്ത കടുക്കാ ഇവ ഈരണ്ടുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മുകളിൽ പറഞ്ഞതുപോലെ കഷായംവച്ചു് തേൻ അനുപാനമായി സേ വിച്ചാൽ സന്ധികസന്നി ഉടൻ ശമിക്കും.

ഗ്രന്ഥികാദികഷായം.

തിപ്പലിമൂലം താന്നിക്കാത്തോടു് കടുക്കാത്തോടു കൊന്നത്തൊ ലി നെല്ലിക്കാത്തോടു് ആടലോടകവേരു് ഇവ ഈരണ്ടുകഴഞ്ചുവീ തം പ്രത്യേകം എടുത്തു് ഒന്നിച്ചുചേൎത്തു കഷായംവച്ചു് ആവണ ക്കെണ്ണ അനുപാനമായി സേവിച്ചാൽ സന്ധികസന്നി നിശ്ചയ മായും ശമിക്കും.

വചാദികഷായം.

വയമ്പു് പപ്പടകപ്പുല്ലു് കൊടുത്തൂവവേരു് കരിംകുറിഞ്ഞി വേര ചിററമൃതു് അതിവിടയം ദേവതാരം മുത്തങ്ങാക്കിഴങ്ങ ചുക്ക മറിക്കുന്നിയില ചിററരത്ത ഗുൽഗുലു വലിയനാഗദന്തി വെളുത്താ വണക്കിൻവേര ശതാവരിക്കിഴങ്ങു് ഇവ എട്ടെട്ടുപണമിടവീതം ഓരോ മരുന്നും പ്രത്യേകം പ്രത്യേകം തൂക്കി എടുത്തു് ഒന്നിച്ചുചേ ൎത്തു മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ സന്ധികസന്നി അതിവേഗത്തിൽ ശമിക്കും.

സുരദാരുശഠ്യാദികഷായം.

ദേവതാരം കച്ചോലക്കിഴങ്ങ പെരുംകുരുമ്പവേര ചിററര ത്ത ചുക്ക ചിററമൃതു് ഇവ ഓരോന്നും ഈരണ്ടുകഴഞ്ചുവീതം ഒന്നി ച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു് ഗുൽഗുലു മേമ്പൊടിചേ ൎത്തുകൊടുത്താൽ സന്ധിഗതനായ വായുവിനെ ശരിയാക്കി സ ന്ധികസന്നിയെ ശമിപ്പിക്കും.

മുസ്തൈരണ്ഡാദികഷായം.

മുത്തങ്ങാക്കിഴങ്ങു് വെളുത്താവണക്കിൻവേര കടുക്കാത്തോടു കരിങ്കുറിഞ്ഞി ദേവതാരം ചിററമൃതു ചിററരത്ത ശതാവരിക്കിഴങ്ങ

കച്ചോലക്കിഴങ്ങു കടുകുരോഹിണി ആടലോടകവേരു ചുക്കു് ഓരിലവേരു മൂവിലവേരു ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ അമുക്കുരം ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം പഞ്ചപണമിടവീതം എടുത്തു് ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായം വച്ചു ഗുൽഗുലു മേമ്പൊടിചേൎത്തു സേവിച്ചാൽ മന്യാസ്തംഭം സന്ധികസന്നി ഇവ തീരും.

തന്ദ്രികസന്നിലക്ഷണം.

സംഭ്രമം താപം ശിരഃകമ്പം ഛൎദ്ദി തലനോവു് സന്ധികൾതോറും കഴപ്പു് വേദന മൂത്രസ്രാവം ദാഹം മടി കഫാധിക്യം പനി അതിസാരം തളൎച്ച ശ്വാസവികാരം സന്താപം കണ്ണുവേദന കഴുത്തിൽ തണുപ്പൊ മന്ദതയൊ ഉണ്ടായിരിക്കുക സൎവ്വഥാ ബോധക്കേടു് അശേഷം ശക്തിയില്ലായ്മ തൊണ്ടയ്ക്കുള്ളിൽ എന്തൊ പററിയിരിക്കുന്നതുപോലെ തോന്നുക അരുചി വയററുവേദന നാക്കുകറുക്കുക നാക്കിൽ മുള്ളുകൾ നിറഞ്ഞിരിക്കുന്നതുപോലെ തോന്നുക മുതലായവ തന്ദ്രികസന്നിയുടെ ലക്ഷണങ്ങൾ ആകുന്നു. തന്ദ്രികസന്നി കഷ്ടസാദ്ധ്യം.

കഷായങ്ങൾ.

ഭാർങ്ഗീപുഷ്കരാദികഷായം.

ചെറുതേക്കു് പുഷ്കരമൂലം കടുക്കാത്തോടു കണ്ടകാരിച്ചുണ്ട ചുക്കു് അമൃതു് ഇവ ഈരണ്ടുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു ഗുൽഗുലു അനുപാനമായി സേവിച്ചാൽ തന്ദ്രികസന്നി നിസ്സംശയമായും ശമിക്കും.

പഞ്ചകോലാദികഷായം.

തിപ്പലി തിപ്പലിമൂലം ചെവിയം കൊടുവേലി ചുക്കു അമുക്കുരം ഗുൽഗുലു ഇവ ഓരോന്നും പതിനേഴുപണമിടവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു പുകയറ മേമ്പൊടിയായിചേൎത്തു സേവിച്ചാൽ തന്ദ്രികസന്നി ശമിക്കും.

അമൃതാദികഷായം.

അമൃതു് പടവലം ആടലോടകവേരു തിപ്പലി നല്ലമുളകു് ചുക്കു് ഇവ ഓരോന്നും പതിനേഴുപണമിടവീതം തൂക്കിയെടുത്തു ഒന്നിച്ചുചേൎത്തു് കഷായംവച്ചു ഗുൽഗുലു മേമ്പൊടിചേൎത്തു സേവിച്ചാൽ തന്ദ്രികസന്നി ശമിക്കും.

ക്ഷുദ്രാദികഷായം.

കണ്ടകാരിച്ചുണ്ട അമൃതു് പുഷ്കരമൂലം ചുക്കു് ഇവ ഓരോന്നും മുമ്മൂന്നുകഴഞ്ചു ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു ഗുൽഗുലു പൊടിയുംചേൎത്തു സേവിച്ചാൽ തന്ദ്രികസന്നി ശമിക്കും.

ശുണ്ഠ്യാദിനസ്യം.

ചുക്ക തിപ്പലി നല്ലമുളക് ഇവ സമം അകത്തിയിലനീരിൽ ഇടിച്ചുപിഴിഞ്ഞു നസ്യംചെയ്താൽ തന്ദ്രികസന്നി തെളിയും.

മരിചാദി നസ്യം.

നല്ലമുളക ഇരുവേലി മരമഞ്ഞൾ വയമ്പ് കൊട്ടം വിഴാലരിക്കാമ്പ് ചുക്ക മഞ്ഞൾ കാട്ടുവെള്ളരി ഇവ സമം ആട്ടിൻമൂത്രത്തിൽ ഇടിച്ചുപിഴിഞ്ഞു നസ്യംചെയ്താൽ തന്ദ്രികസന്നി ശമിക്കും.

തുരംഗലാലാദ്യഞ്ജനം.

കുതിരയുടെ വായിലെ പത ഇന്തുപ്പ് കർപ്പൂരം മനയോല തിപ്പലി ഇവയെല്ലാംകൂടി ചെറുതേനിൽ നല്ലതുപോലെ അരച്ച് കണ്ണിൽ അഞ്ജനമെഴുതിയാൽ തന്ദ്രികസന്നി തെളിയും.

രാസ്നാദ്യഞ്ജനം.

ചിററരത്ത മനയോല വ്യലത്തരി ഇവ തേനിൽ അരച്ചു അഞ്ജനമെഴുതിയാൽ തന്ദ്രികസന്നി തെളിയും.

കുഷ്ഠാദിനസ്യം.

കൊട്ടം കാട്ടുവെള്ളരി ചുക്ക നല്ലമുളക മഞ്ഞൾ മരമഞ്ഞൾ വയമ്പു തിപ്പലി ഇവ ആട്ടിൻമൂത്രത്തിൽ അരച്ചു നസ്യംചെയ്താൽ തന്ദ്രികസന്നി തെളിയും.

രുഗ്ദാഹലക്ഷണം.

ബുദ്ധിഭ്രമം അതിയായ തണ്ണീർദാഹം കൂടുതലായി നെററിവിയർക്കുക അസഹനീയമായ ചൂട് അതിവേദന തരിപ്പ് വലിയചുമ ശരീരംമുഴുവൻ കൂടക്കൂടെ വിയർക്കുക പേപറച്ചിൽ പരിതാപം പ്രബലമായ മോഹം മന്ദത തലതിരിച്ചിൽ കഴുത്തിലും പിൻകഴുത്തിലെ ഞരമ്പിലും അണ്ണാക്കിലും വേദന ശ്വാസവിഷമം ഇക്കിൾ ഇവകൾ രുഗ്ദാഹസന്നിലക്ഷണങ്ങളാകുന്നു. (കൃഛ്റസാദ്ധ്യം)

ചികിത്സകൾ.

ബദരീവല്ലവാദിലേപം.

ലന്തയിലയും ചന്ദനവും വെളുത്തുള്ളിയും കടൽനുരയുംകൂടി അരച്ച് കാലിൻെറ വെള്ളയിൽ പൂശിയാൽ രുഗ്ദാഹകസന്നി തെളിയും.

ബ്രഹ്മീദ്രാക്ഷാദികഷായം.

ബ്രഹ്മി കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം മുത്തങ്ങാ ചുക്ക രാമച്ചം വങ്കൊന്നത്തൊലി കടുകുരോഹിണി നെല്ലിക്കാത്തോട കടുക്കാത്തോട താന്നിക്കാത്തോട കുറുന്തോട്ടിവേര് വേപ്പിൻതൊലി പരിപ്പിച്ചൽ (തുമ്മട്ടി) കിരിയാത്തു കൂവളവേര കുമിഴിവേര പാതിരിവേര പലകപ്പയ്യാനിവേര് മുഞ്ഞവേര് ഓരിലവേര മൂവി

ലുവേരു് ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ അരക്കഴഞ്ചുവീതം ഓരോന്നും തൂക്കിയെടുത്തു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു ഗുൽഗ്ഗുലു അനുപാനമായി സേവിച്ചാൽ രുഗ്ദാഹകസന്നി ദൃഢമായിട്ടും ശമിക്കും.

### അഗവ്വാദിധൂപം.

അകിൽ കൎപ്പൂരം പലകപ്പയ്യാനി അസുരനഖം തകരം ചന്ദനം ഇരുവേലി ഇവ സമം ഒന്നിച്ചുചേൎത്തു് ഇടിച്ചുപൊടിച്ചു തേസം ചേൎത്തു കുഴച്ചു് തിരിതെറുത്തു പുകപിടിച്ചാൽ രുഗ്ദാഹകസന്നി ശമിക്കും.

### നിർഗ്ഗുണ്ഡ്യാദിധൂപം.

കരുനൊച്ചി ഗുൽഗ്ഗുലു വെൺകടുകു് വേപ്പിൻപട്ട ചെഞ്ചല്യം ഇവ സമം ഇടിച്ചുപൊടിച്ചു തിരിതെറുത്തു പുകപിടിച്ചാൽ രുഗ്ദാഹകസന്നി തെളിയും.

### ഷഡംഗപാനീയം.

രാമച്ചം ചന്ദനം ഇരുവേലി കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം നെല്ലിക്കാത്തോടു് പപ്പടകപ്പുല്ലു് ഇവ ഈരണ്ടുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ രുഗ്ദാഹകസന്നിപാതരോഗിക്കു ദാഹം ശമിച്ചു സ്വാസ്ഥ്യതയുണ്ടാകും.

### പഥ്യാവലേഹം.

കടുക്കാപ്പൊടി തേനിലൊ നെയ്യിലൊ കുഴച്ചു സേവിച്ചാലും ദാഹം തീരും.

### കക്കന്ധ്വാവലേപം.

ഞെരിൽ ലന്തക്കുരു അരച്ചു ലേപനം ചെയ്താൽ രുഗ്ദാഹകസന്നി ശമിക്കും.

### ഹിമകരാദിലേപം.

കൎപ്പൂരവും ചന്ദനവും വേപ്പിൻതളിരും കൂടി അരച്ചുതേച്ചാലും രുഗ്ദാഹകസന്നി ശമിക്കും.

സുന്ദരികളായ സ്ത്രീകളുടെ ഗാഢാശ്ലേഷണവും ചന്ദനം മുതലായ ശീതസുഗന്ധദ്രവ്യങ്ങൾ ഇട്ടു വാസനിപ്പിച്ച ശീതജലംകൊണ്ടുള്ള ധാരയും രുഗ്ദാഹകസന്നിക്കു കൈകണ്ട ഔഷധങ്ങളാകുന്നു.

### ചിത്തവിഭ്രമസന്നി.

വാതപിത്തകഫപ്രകോപം കാണുന്നവരിൽ വെറുപ്പു് ശരീരത്തിൽ വൃത്തത്തിൽ ചുവപ്പും തടിപ്പും ഉണ്ടാവുക തണ്ണീർദാഹം ബുദ്ധിഭ്രമം ഇവ ഏററവും വൎദ്ധിച്ചിരിക്കുക ചിലപ്പോൾ ബുദ്ധിക്കു

തെളിവു് ആപാദമസ്തകം ഒന്നുപോലെ വേദന തലതിരിച്ചിൽ സന്താപം ബോധക്ഷയം ഇളക്കം പാട്ടു് ആട്ടം പിച്ചുപറച്ചിൽ ചിരി ഇവകൾ ഉണ്ടായിരിക്കുക കണ്ണു് ഇരുട്ടി അടയ്ക്കുക മുതലായവ ചിത്തവിഭ്രമസന്നിയുടെ ലക്ഷണങ്ങൾ ആകുന്നു.

ചികിത്സകൾ.

മൃദ്വീകാദി കഷായം.

കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം ദേവതാരം കടുകുരോഹിണി മുത്തങ്ങാ നെല്ലിക്കാത്തോട്ടു് ചിററമൃതു് കടുക്കാത്തോട്ടു് കൊന്നത്തൊലി കിരിയാത്തു് പപ്പടകപ്പുല്ലു് പടവലത്തില ഇവ ഏഴ കഴഞ്ചുവീതം ഒന്നിച്ചുചേത്തു് മേൽപ്രകാരം കഷായംവച്ചു് ഗുൽഗുലു മേമ്പൊടിചേത്തു് കൊടുത്താൽ ചിത്തവിഭ്രമസന്നി ഏററവും വേഗത്തിൽ ശമിക്കും.

ദുർദ്ദരലതാദികഷായം.

ബ്രഹ്മി പാടക്കിഴങ്ങു് പടവലത്തില ഇരുവേലി കടുക്കാത്തോട്ട കൊന്നത്തൊലി കടുകുരോഹിണി ശംഖുപുഷ്പം ഇവ ഓരോന്നും ഒന്നരക്കഴഞ്ചു തൂക്കിയെടുത്തു് ഒന്നിച്ചുചേത്തു് മേൽപ്രകാരം കഷായംവച്ചു് ഗുൽഗുലു മേമ്പൊടിചേത്തു് സേവിച്ചാൽ ചിത്തവിഭ്രമസന്നി ശമിക്കും.

പഥ്യാദികഷായം.

കടുക്കാത്തോട്ടു് പപ്പടകപ്പുല്ലു് കടുകുരോഹിണി കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം ദേവതാരം മുത്തങ്ങാക്കിഴങ്ങു് കിരിയാത്തു കൊന്നത്തൊലി പടവലത്തില കുമിഴിവേരു് ഇവ ഏഴ കഴഞ്ചു് ഓരോന്നും പ്രത്യേകം പ്രത്യേകം തൂക്കിയെടുത്തു് ഒന്നിച്ചുചേത്തു മേൽപ്രകാരം കഷായംവച്ചു് സേവിച്ചാൽ ചിത്തവിഭ്രമസന്നി ശമിക്കും.

ഹരീതക്യാദികഷായം.

കടുക്കാത്തോട്ടു് പപ്പടകപ്പുല്ലു് വലിയ മുന്തിരിങ്ങാപ്പഴം കുരുവുകളഞ്ഞതു് ശംഖുപുഷ്പം കടുകുരോഹിണി മുത്തങ്ങാക്കിഴങ്ങു് കൊന്നത്തൊലി ദേവതാരം ബ്രഹ്മി ഇവ ഓരോന്നും ഏമ്പൽ പണമിടവീതം പ്രത്യേകം പ്രത്യേകം തൂക്കിയെടുത്തു് ഒന്നിച്ചുചേത്തു മേൽപ്രകാരം കഷായംവച്ചു ഗുൽഗുലു മേമ്പൊടിചേത്തു സേവിച്ചാൽ ചിത്തവിഭ്രമസന്നി നിശ്ചയമായും ശമിക്കും.

നിർഗ്ഗുണ്ഡ്യാദികഷായം.

നൊച്ചിയില കണ്ടകാരിച്ചുണ്ട നല്ലമുളകു പെരുങ്കായം ചെറുതിപ്പലി കയ്യോന്നി ചുക്കു് ഇവ ഒന്നേമുക്കാൽകഴഞ്ചു്. ഓരോന്നും പ്രത്യേകം പ്രത്യേകം തൂക്കിഎടുത്തു് ഒന്നിച്ചുചേത്തു മേൽപ്ര

ക്ഷാരം കഷായംവച്ചു സേവിച്ചാൽ ചിത്തവിഭ്രമസന്നി ശമിക്കും.

കണാദിഗുളിക.

തിപ്പലി നല്ലമുളകു വയമ്പു ഇന്തുപ്പു ഉങ്ങിൻകുരുവു് കടുക്കാത്തോടു് താന്നിക്കാത്തോടു് വെൺകടുകു കായം ചുക്കു് ഇവസമം ആട്ടിൻമൂത്രത്തിൽ നല്ലതുപോലെ അരച്ചു ഗുളികയുരുട്ടി ഉണക്കി സൂക്ഷിച്ചുവച്ചിരുന്നു കണ്ണിൽ അരച്ചെഴുതിയാൽ ചിത്തവിഭ്രമസന്നി ശമിക്കും.

നസ്യം.

അകത്തിമരത്തിൻെറ തൊലി ചതച്ചുപിഴിഞ്ഞ നീരിൽ ശക്കരയും ചുക്കും തിപ്പലിയുംകൂടി അരച്ചുചേൎത്തു നസ്യംചെയ്താൽ ചിത്തവിഭ്രമസന്നി ശമിക്കും.

മുരാദിധൂപം.

മുരാമാഞ്ചി ഇരുവേലി മുത്തങ്ങാക്കിഴങ്ങു ഇരിപ്പക്കാതൽ ചന്ദനം ദേവതാരം തേൻ ഗുൽഗുലു നാഗ്ഗണം പച്ചടകപ്പുല്ലു അകിൽ രാമച്ചംകൂവ്വലത്തരി ഇവ സമം ഇടിച്ചുപൊടിച്ചു് തിരിതെറുത്തു മൂക്കിൽ പുകയൂതിക്കേററിയാൽ ഉടനെ ചിത്തവിഭ്രമസന്നി ശമിക്കും.

ശീതാംഗസന്നിലക്ഷണം.

സന്ധിതോറും കഴപ്പു് ഛർദ്ദി വലിയ തണ്ണീർദാഹം മോഹം ശരീരം മുഴുവൻ മഞ്ഞുപോലെ തണുപ്പു് ശ്വാസവികാരം ഇക്കിൾ അതിസാരമുണ്ടായി മലം അധികംപോവുക ദേഹം ഇളകുക അഗ്നിമാന്ദ്യം അരുചി വിറയൽ ഖേദത്തോടുകൂടിയ നാദങ്ങൾ പുറപ്പെടുവിക്കുക അധികമായ സന്താപം തളച്ച വ്യാകുലത ചുമ ഇവകൾ ശീതാംഗലക്ഷണങ്ങൾ. ശൈത്യാധിക്യത്താൽ ഈ സന്നി ശമിക്കുന്നതു സംശയമാണു്.

ചികിത്സകൾ

ഭാസ്വന്മൂലാദികഷായം.

എരിക്കിൻവേരു ജീരകം ചെറുതേക്കു് ചുക്കു തിപ്പലി നല്ലമുളകു കണ്ടകാരിച്ചുണ്ട പുഷ്കരമൂലം ഇവസമം ഗോമൂത്രത്തിൽ കഷായംവച്ചു സേവിച്ചാൽ ശീതാംഗസന്നി ശമിക്കും.

ഉദ്വൎത്തനവിധികൾ.

കുരുട്ടുപാവൽക്കിഴങ്ങു മുതിര തിപ്പലി വയമ്പു കുമിഴിവേരു കരിംജീരകം ഇവ സമം ചേൎത്തുപൊടിച്ച പൊടികൊണ്ടും കിരിയാത്തു ശുദ്ധിചെയ്ത കൊട്ടവേലിക്കിഴങ്ങു കുമിഴിവേരു ഇരുവേലി കടുക്കാത്തോടു് ഇവ പൊടിച്ച പൊടികൊണ്ടും ഉദ്വൎത്തനം ചെയ്താൽ ശീതാംഗസന്നിമൂലം ഉണ്ടാകുന്ന വലിയ തണുപ്പു് മാറും.

### പഞ്ചകോലാദി കഷായം.

തിപ്പലി തിപ്പലിമൂലം ചെവിയം കൊട്ടുവേലി ചുക്ക് നല്ലമുളക് കററാർവാഴ പടവലത്തില പപ്പടകപ്പുല്ല് ഇവ ഒന്നരക്കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ ശീതാംഗസന്നി ശമിക്കും.

### അന്തകസന്നിലക്ഷണം.

അധികമായ ചൂട്ട് സന്താപം മോഹം തലവിറയൽ ഇക്കിൾ ചുമ ബന്ധംകൂടാത്ത സംസാരം ദേഹം മുഴവൻ ചൊറിച്ചിൽ നാക്കിൽ പൂപ്പും കൃഷ്ണവർണ്ണത്തിൽ ഉള്ള കുരുക്കളും ഉണ്ടായിരിക്കുക അതിസാരം മുഖം വറൾച്ച ദൃഷ്ടികോണക്കം കണ്ണിൽകൂടെ എപ്പോഴും കണ്ണുനീർ ഒലിക്കുക ശ്ലേഷ്മാധിക്യം ജ്വരം മുതലായവ അന്തകസന്നിയുടെ ലക്ഷണമാണ്. ഈ സന്നിയും അസാദ്ധ്യമാണ്. ജീവിച്ചാൽ അംഗഭംഗമെങ്കിലും കാണും.

### അന്തകസന്നിക്ക ചികിത്സയില്ല.

വ്രതനിയമോപവാസാദികൾ അനുഷ്ഠിച്ച പരമശിവനെ ഭജിച്ചാൽ മതിയാകും.

### കണ്ഠകുബ്ജകസന്നി.

മോഹാലസ്യം തലചുററൽ ദാഹം കഴുത്തുകുഴയുക (പിടലി വീണുപോവുക) ദേഹംമുഴവൻ തണുപ്പ് ചുമ ഛർദ്ദി ഇവ വർദ്ധിച്ചിരിക്കുക കണ്ണുകാണ്മാൻ പാടില്ലാതെ ആകുക കാതിൽകൂടി ചലം ഒലിക്കുക ബോധക്ഷയം ഉണ്ടാകുക വിറയൽ പനി രക്തംതുപ്പുക വായുകോപം വാ തുറക്കുന്നതിന്ന പ്രയാസം പിച്ചുപറച്ചിൽ ഇന്ദ്രിയസാദം മുതലായവ കണ്ഠകുബ്ജസന്നിയുടെ ലക്ഷണങ്ങൾ ആകുന്നു. ഈ രോഗം കഷ്ടസാദ്ധ്യം.

### ചികിത്സകൾ.

### ത്രികടുാദികഷായം.

ചുക്ക് മുളകു തിപ്പലി കുടകപ്പാലയരി കടുകുരോഹിണി കടുക്കാത്തോട്ട് താന്നിക്കാത്തോട്ട നെല്ലിക്കാത്തോട്ട ആടലോടകവേര മഞ്ഞൾ മരമഞ്ഞൾതൊലി ഇവ ഓരോന്നും ഒന്നേഅരയ്ക്കാൽ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ കണ്ഠകുബ്ജകസന്നി ശമിക്കും.

### ശൃംഗ്യാദികഷായം.

കർക്കടകശൃംഗി കുടകപ്പാലയരി കടുക്കാത്തോട്ട് മുത്തങ്ങാക്കിഴങ്ങു കച്ചോലക്കിഴങ്ങു കിരിയാത്തു ചെറുതേക്ക മഞ്ഞൾ കടുകുരോഹിണി പുഷ്കരമൂലം ശുദ്ധിചെയ്ത കൊട്ടുവേലിക്കിഴങ്ങു നല്ലമുളകു കണ്ടകാരിച്ചുണ്ട ആടലോടകവേരു നെല്ലിക്കാത്തോട്ട് ദേ

വതാരം ചെവിയം ചുക്ക തിപ്പലി കുമിഴിവേരു ഇവ ആറാറു പ ണമിട ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ച് ഗുൽഗുലു അനുപാനമായി സേവിച്ചാൽ കണ്ഠകുബ്ജകസന്നി സംശയമി ല്ലാതെ തെളിയും.

വില്വാദികഷായം.

കൂവളത്തിൻവേരു പെരുംകുമിഴിവേരു മുഞ്ഞവേരു പടവല ത്തില ചെവിയം പപ്പടകപ്പുല്ല് കണ്ടകാരിച്ചുണ്ട ചുക്ക ഇവ ഓ രോന്നും ഒന്നരക്കഴഞ്ചു വെവ്വേറെ എടുത്തു് എല്ലാംകൂടി ഒന്നിച്ചു ചേൎത്തു മേൽപ്രകാരം കഷായംവച്ച് ഗുൽഗുലു അനുപാനമായി സേവിച്ചാൽ കണ്ഠകുബ്ജകസന്നി ശമിക്കും.

നസ്യങ്ങൾ.

തിപ്പലിയും കടലാടിക്കുരുവുംകൂടി അരച്ചു നസ്യംചെയ്താൽ കണ്ഠകുബ്ജകസന്നി തെളിയും.

ചുക്കും മുളകും തിപ്പലിയുംകൂടി പേച്ചുരയിലനീരിൽ അര ച്ചു നസ്യംചെയ്താൽ കണ്ഠകുബ്ജകസന്നി തെളിയും.

കൎണ്ണികസന്നിലക്ഷണം.

പേപറച്ചിൽ ചെവിയടപ്പ് ഒച്ചയടപ്പ് ദേഹപീഡ ശ്വാ സവികാരം ചുമ കഫാധിക്യം പനി കൎണ്ണാന്തങ്ങളിൽ ചൂട്ട് വീ ക്കം കവിൾത്തടങ്ങളിൽ വേദന നെഞ്ചിനകത്തു കിടുകിടുപ്പ് ക ണ്ണിലെ കൃഷ്ണമണി കാണ്മാനില്ലാതെ ആകുക കണ്ണു മഞ്ഞളിക്കുക തലയുരുട്ടുക ഓടി എഴുന്നേററിരിക്കുക ഉടനെ വീണുരുളുക മുതലാ യവ കൎണ്ണികസന്നിയുടെ ലക്ഷണങ്ങൾ ആണ്. ഇതുകഷ്ടസാദ്ധ്യം.

രാസ്നാദികഷായം.

ചിററരത്ത കണ്ടകാരിച്ചുണ്ട കടുക്കാ ചുക്ക മുളകു തിപ്പലി കടുകുരോഹിണി മുത്തങ്ങാക്കിഴങ്ങു പുഷ്കരമൂലം കക്കടകശൃംഗി ക്ഷീരകാകോളി ചെറുതേക്ക് ഇവ ഓരോകഴഞ്ചു ഒന്നിച്ചുചേ ൎത്തു മേൽപ്രകാരം കഷായംവച്ച് ഗുൽഗുലു മേമ്പൊടിചേൎത്ത് സേവിച്ചാൽ കൎണ്ണികസന്നി ശമിക്കും.

മരിചാദികഷായം.

നല്ലമുളകു കൂവളവേരു കുമിഴിവേരു പാതിരിവേരു പലക പ്പയ്യാനിവേരു മുഞ്ഞവേരു ഓരില മൂവില കണ്ടകാരിച്ചുണ്ട ചെ റുവഴുതിന ഞെരിഞ്ഞിൽ തിപ്പലി കടുക്കാത്തോടു താന്നിക്കാത്തോ ടു നെല്ലിക്കാത്തോടു മഞ്ഞൾ ചുക്ക പാടക്കിഴങ്ങു കിരിയാത്തു ഇ ന്തുപ്പു ഇവ ആറാറുപണമിട ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷാ യംവച്ചു ഗുൽഗുലു മേമ്പൊടിചേൎത്തു സേവിച്ചാൽ കൎണ്ണികസന്നി ശമിക്കും.

ഹിംഗ്വാദിലേപം.

കായം മഞ്ഞൾ മരമഞ്ഞൾത്തൊലി ചെറിയ കാട്ടുവെള്ളുരി ഇന്തുപ്പു ദേവതാരം കൊട്ടം ഇവസമം എരിക്കൻപാലിൽ അരച്ചു ലേപനംചെയ്താൽ കർണ്ണികസന്നിപാതരോഗിക്കു കർണ്ണമൂലത്തിൽ ഉണ്ടാകുന്ന ഗ്രന്ഥി ശമിക്കും.

ദശശതകരാദിലേപം.

ചേർമരത്തിൻപട്ട കൊട്ടുവേലിക്കിഴങ്ങു ശക്കര നാഗദന്തിവേരു കൊട്ടം ധാതുകാസീസം ഇവ എരിക്കിൻപാലിൽ അരച്ചു് കർണ്ണികസന്നിരോഗിയുടെ കർണ്ണമൂലത്തിൽ ഉണ്ടാകുന്ന ഗ്രന്ഥിയിൽ ലേപനംചെയ്താൽ ഏഴുദിവസത്തിനകം ശമിക്കും.

ദന്ത്യാദിലേപം.

നാഗദന്തിവേരു കൊട്ടുവേലിക്കിഴങ്ങു ശക്കര ചേക്കുരുവു് ധാതുകാസീസം ഇവ സമം എടുത്തു കള്ളിപ്പാലിലും എരിക്കിൻപാലിലും നല്ലതുപോലെ അരച്ചു് കർണ്ണികസന്നിരോഗിക്കു കർണ്ണമൂലത്തിൽ ഉണ്ടാകുന്ന ഗ്രന്ഥിയിൽ ലേപനംചെയ്താൽ ശമിക്കും.

നാഗരാദിലേപം.

ചുക്കു് ദേവതാരം ചിററരത്ത കൊട്ടുവേലിക്കിഴങ്ങു് ഇവ എരിക്കിൻപാലിൽ അരച്ചു് ലേപനം ചെയ്താൽ കഴുത്തിലുണ്ടാകുന്ന നീർക്കെട്ടു ശമിക്കും.

കുലത്ഥാദിലേപം.

പഴമുതിര കുമിഴിവേരു് ചുക്കു് കരിഞ്ജീരകം ഇവ സമം അരച്ചു ചൂടുപിടിപ്പിച്ചു് ചെറുചൂടോടെ ലേപനംചെയ്താൽ കർണ്ണമൂലത്തിൽ ഉണ്ടാകുന്ന ഗ്രന്ഥികൾ ശമിക്കും.

ബീജപൂരകമൂലത്വഗാദിലേപം.

മാതളനാരകവേരിലെത്തൊലി മുഞ്ഞവേരിലെത്തൊലി കൊഴിഞ്ഞിൽ കൊട്ടുവേലിക്കിഴങ്ങു് പേച്ചുര കുമിഴിവേരു് വെളുത്ത കാക്കക്കൊടി ഇവ സമം അരച്ചു ലേപനംചെയ്താൽ കർണ്ണികസന്നിപാതരോഗിക്കു കർണ്ണമൂലത്തിൽ ഉണ്ടാകുന്ന വീക്കം ശമിക്കും.

ഞണ്ടിൻെറ മാംസം വച്ചുകെട്ടിയാൽ കർണ്ണമൂലകശോഫം ശമിക്കും.

ചതുരക്കള്ളിയുടെ കിഴങ്ങുവച്ചു കെട്ടിയാലും കർണ്ണമൂലകസന്നിപാതരോഗിക്കു കഴുത്തിലുണ്ടാകുന്ന നീരു ശമിക്കും.

സിദ്ധാത്ഥാദിലേപം.

വെൺകടുകു ഇന്തുപ്പു വയമ്പു് പുകയറ ചുക്കു് മഞ്ഞൾ ഇവസമം പച്ചവെള്ളത്തിൽ അരച്ചു് ലേപനംചെയ്താൽ കർണ്ണമൂലത്തിൽ ഉണ്ടാകുന്ന ഗ്രന്ഥി ഉടയുകയും നീരുപോവുകയും ചെയ്യും.

ഗൈരികാദിലേപം.

കാവിമണ്ണ് എഴുത്തുകല്ല് (ചാക്ക) ചുക്ക കുമിഴിവേര കൊന്നത്തൊലി ഇവസമം കാടിയിൽ അരച്ച് അനത്തി ലേപനം ചെയ്താൽ കണ്ണമൂലത്തിൽ ഉണ്ടാകുന്ന നീര ശമിക്കും.

മുരിങ്ങത്തൊലി കുത്തിപ്പിഴിഞ്ഞ നീരിൽ വെൺകടുകരച്ചിട്ടാലും നീര ശമിക്കും.

ഭാർങ്ഗ്യാദികഷായം.

ചെറുതേക്ക പുഴമുഞ്ഞ പുഷ്കരമൂലം കണ്ടകാരിച്ചുണ്ട ചുക്ക് നല്ലമുളക തിപ്പലി വയമ്പ് ചിററരത്ത കർക്കടകശൃംഗി കടുകരോഹിണി ഇവ ഒന്നേഅരയ്ക്കാൽകഴഞ്ചു ഒന്നിച്ചുചേത്ത് മേൽപ്രകാരം കഷായംവച്ചു ഗുൽഗ്ഗുലു മേമ്പൊടിചേത്ത സേവിച്ചാൽ കണ്ണമൂലകസന്നി ശമിക്കും.

ദശമൂല്യാദികഷായം.

കൂവളവേര കുമിഴിവേര പാതിരിവേര പലകപ്പയ്യാനിവേര മുഞ്ഞവേര ഓരിലവേര മൂവിലവേര ചെറുവഴുതിനവേര കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ കടുകരോഹിണി തിപ്പലി കടുക്കാത്തോട് നെല്ലിക്കാത്തോട് താന്നിക്കാത്തോട് ചുക്ക കിരിയാത്തു നല്ലമുളക ഇവ ഓരോന്നും ഏഴേഴുപണമിട ഒന്നിച്ചുചേത്ത് കഷായംവച്ച് ഗുൽഗ്ഗുലു അനുപാനമായി സേവിച്ചാൽ കണ്ണമൂലകസന്നി ഉടനടി ശമിക്കും.

മരിചാദി നസ്യം.

നല്ലമുളക തിപ്പലി ജീരകം ഇന്തുപ്പു ഇവസമം പച്ചവെള്ളത്തിൽ വടികയരച്ച് അനത്തി ചെറുചൂടോടെ നസ്യംചെയ്താൽ കണ്ണമൂലകസന്നി തെളിയും.

ഭഗ്നനേത്രസന്നിലക്ഷണം.

കണ്ണരണ്ടും മിഴിക്കക കണ്ണിൽക്കൂടെ ഏററവും കണ്ണനീർ ഒഴുകുക ദേഹം വിറയ്ക്കുക കണ്ണ് മൂക്ക പുരികങ്ങൾ ഇവ വളയുക തൊണ്ടയും വായും ഉണങ്ങുക ഭയങ്കരമായ കഫോപദ്രവം ഉണ്ടാവുക സ്വരം പ്രാവു കുറുകുറുക്കുന്നതുപോലെ ആകുക, ബലക്ഷയം ഓമ്മകേട് ശ്വാസവേഗം തലതിരിച്ചിൽ വീക്കം ഇവയുണ്ടാവുക, അസംബന്ധവചനങ്ങൾ പറയുക മുതലായവ ഭഗ്നനേത്രസന്നിയുടെ ലക്ഷണങ്ങൾ ആകുന്നു. ഈ സന്നി അസാദ്ധ്യം.

ചികിത്സകൾ.

ദാർവ്യാദി കഷായം.

മരമഞ്ഞൾ മുത്തങ്ങാക്കിഴങ്ങ കടുകരോഹിണി കടുക്കാത്തോട് നെല്ലിക്കാത്തോട താന്നിക്കാത്തോട കണ്ടകാരിച്ചുണ്ട പടവല

ത്തില വേപ്പിൻപട്ട ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം പതിനാലുപണമിട വീതം തൂക്കിയെടുത്തു് ഒന്നിച്ചുചേർത്തു കഷായം വച്ചു ഗുൽഗുലു മേമ്പൊടിചേർത്തു സേവിച്ചാൽ ഭഗ്നനേത്രസന്നി ശമിക്കും.

ഭൂനിംബാദി ലേഹം.

കിരിയാത്തു വയമ്പു തിപ്പലി നല്ലമുളകു വെളുത്തുള്ളി കടുകു ഇവസമം ഇടിച്ചുപൊടിച്ചു തേനൊഴിച്ചു നല്ലതുപോലെ അരച്ചു് ലേഹ്യമാക്കി സേവിച്ചാൽ ഭഗ്നനേത്രസന്നി ശമിക്കും.

ലവണോത്തമാദിനേത്രാഞ്ജനം.

ഇന്തുപ്പും തിപ്പലിയുംകൂടി നല്ലതുപോലെ അരച്ചു കണ്ണിൽ എഴുതിയാൽ ഭഗ്നനേത്രസന്നി തെളിയും.

വചാദിനസ്യം.

വയമ്പു നല്ലമുളകു കായം ഇരിപ്പക്കാതൽ ഇവസമം ആട്ടിൻമൂത്രത്തിൽ അരച്ചു നസ്യംചെയ്താൽ ഭഗ്നനേത്രസന്നി തെളിയും.

മരിചാദി നസ്യം.

നല്ലമുളകു അമുക്കരം തിപ്പലി ഇന്തുപ്പു വെളുത്തുള്ളി ഇരിപ്പക്കാതൽ വയമ്പു് ഇഞ്ചി ഇവസമം ആട്ടിൻമൂത്രത്തിൽ അരച്ചു നസ്യംചെയ്താൽ എത്ര ഭയങ്കരമായ ഭഗ്നനേത്രസന്നിയും തെളിയും.

ഗോക്ഷുരാദികഷായം.

ഞെരിഞ്ഞിൽ നൊച്ചിയില തിപ്പലിമൂലം മുത്തങ്ങാക്കിഴങ്ങു പപ്പടകപ്പുല്ലു് ചുക്കു എരിക്കിൻവേരു ഇവ രണ്ടു കഴഞ്ചുവീതം ഒന്നിച്ചുചേർത്തു് മേൽപ്രകാരം കഷായംവച്ചു ഗുൽഗുലു മേമ്പൊടി ചേർത്തു സേവിച്ചാൽ ഭഗ്നനേത്രസന്നി ശമിക്കും.

രക്തഷ്ഠീവിസന്നിലക്ഷണം.

നാക്കിൻെറ നടുവു പൊളിഞ്ഞു ചോര ഒലിക്കുക ചോരതുപ്പുക വർദ്ധിച്ച ജ്വരം ഉണ്ടായിരിക്കുക ഛർദ്ദി തണ്ണീർദ്ദാഹം ബോധക്ഷയം വേദന അതിസാരം ഇക്കിൾ വയർവീർപ്പു് ചക്രംപോലെ ചുററൽ ദുഃഖം ശ്വാസവേഗം ഓർമ്മക്കുറവു നാക്കു കറുക്കുകയും നാക്കിൻെറ അടിയിൽ കരിംജീരകംപോലെയുള്ള കുരുക്കൾ കാണുകയും ചെയ്ക ഔഷധംവെറുപ്പു് മുതലായ ലക്ഷണങ്ങളോടുകൂടിയ സന്നി രക്തഷ്ഠീവി ആകുന്നു. ഈ സന്നിയും അസാദ്ധ്യം.

ചികിത്സകൾ.

പപ്പടാദികഷായം.

പപ്പടകപ്പുല്ലു കൊത്തമ്പാലരി കൊട്ടത്തുവവേരു ആടലോടകം പൂതണക്കപ്പുല്ലു (പടപ്പുല്ലു) കടുകുരോഹിണി ഞാഴൽപ്പൂവു് ഇവ രണ്ടു കഴഞ്ചുവീതം ഒന്നിച്ചുചേർത്തു കഷായംവച്ചു് ശർക്കര

യുംകൂട്ടി സേവിച്ചാൽ വായിൽകൂടി രക്തംവരുന്ന രക്തഷ്ഠീവിസന്നി ശമിക്കും.

ജലദാഹപയാദി കഷായം.

മുത്തങ്ങാക്കിഴങ്ങു പത്തുമുകം പപ്പടകപ്പുല്ല ചന്ദനം ജാതിക്കാ ശതാവരി ഇരിപ്പക്കാതൽ അതിമധുരം വേപ്പിൻപട്ട ഇരുവേലി കൊട്ടവേലിക്കിഴങ്ങു ശുദ്ധിചെയ്തു രക്തചന്ദനം ഇവ ഓരോ കഴഞ്ചു ഒന്നിച്ചുചേത്തു് മേൽപ്രകാരം കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ വായിൽകൂടി രക്തംവരുന്നതു് ശമിക്കും. രക്തഷ്ഠീവിസന്നിക്ക ഇതൊരു കൈകണ്ട മരുന്നാണു്.

മധൂകാദികഷായം.

ഇരിപ്പക്കാതൽ ഇരട്ടിമധുരം ചിററീന്തൽ ഇരുവേലി ചന്ദനം പച്ചില ദേവതാരം കുമിഴിവേരു ഇവ ഓരോന്നും ഒന്നരക്കഴഞ്ചുവീതം ഒന്നിച്ചുചേത്തു മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ രക്തഷ്ഠീവിസന്നിപാതം ശമിക്കും.

പ്രലാപകസന്നിലക്ഷണം.

വിറയൽ അസംബന്ധമായ വാക്കുകഠം പറയുക സന്താപം തലവേദന കോപം വായുസ്പശത്തിൽ താല്പയ്യം അന്യകായ്യവിചാരം ബുദ്ധിനാശം കൂടക്കൂടെ ഇളകി വളരെനേരം സംസാരിക്കുക രാത്രിയിൽ ഉറക്കമില്ലായ്മ പകൽഉറക്കം കണ്ണുചുവപ്പു കണ്ണിൽകൂടെ ചുട്ടവെള്ളം ഒലിക്കുക പനി സഹിക്കാൻ പാടില്ലാത്ത ഉഷ്ണവികാരം മുതലായവ പ്രലാപകസന്നിപാതലക്ഷണങ്ങഠം ആകുന്നു. ഇതു് അസാദ്ധ്യം.

ചികിത്സകഠം.

തഗരാദികഷായം.

തകരം അമുക്കുരം പപ്പടകപ്പുല്ലു് ശംഖുപുഷ്പം ദേവതാരം കടുകുരോഹിണി ബ്രഹ്മി നൊച്ചിയില മുത്തങ്ങാക്കിഴങ്ങു് കൊന്നത്തൊലി കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം ചന്ദനം ഇവ ഓരോകഴഞ്ചു് ഒന്നിച്ചുചേത്തു് കഷായംവച്ചു് പഞ്ചസാര അനുപാനമായി സേവിച്ചാൽ പ്രലാപകസന്നി ശമിക്കും.

ജലധരാദികഷായം.

മുത്തങ്ങാക്കിഴങ്ങു കൂവളവേരു കുമിഴിവേരു പാതിരിവേരു പലകപ്പയ്യാനിവേരു മുഞ്ഞവേരു ഓരിലവേരു മൂവിലവേരു ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇരുവേലി ചുക്കു് ചന്ദനം കൊന്നത്തൊലി ആടലോടകവേരു പപ്പടകപ്പുല്ലു് ഇവ ഏഴേഴുപണമിട ഒന്നിച്ചുചേത്തു മേൽപ്രകാരം കഷായംവച്ചു

പഞ്ചസാര അനുപാനമായി സേവിച്ചാൽ പ്രലാപകസന്നി ശമിക്കും.

അങ്കോലാദികഷായം.

അങ്കോലവേര ശുദ്ധിചെയ്തു കൊടുവേലിക്കിഴങ്ങ് മരമഞ്ഞൾ പടവലത്തില ചുക്ക് ചിററമൃതു തിപ്പലിമൂലം ഇവ ഓരോന്നും എട്ടു കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായം വച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ പ്രലാപകസന്നി ശമിക്കും.

ജിഹ്വകസന്നിലക്ഷണം.

നാക്ക നീണ്ടുവളയുക കാസശ്വാസവർദ്ധന മുഖംപൊളിയുക രോമങ്ങൾ മുറിഞ്ഞുപോകുക സന്ധി കാൽവണ്ണ പാർശ്വം മൂർദ്ധാവ് ഇവിടങ്ങളിൽ വലുതായ നോവ് വ്യവസ്ഥകൂടാതെ ഓരോന്നും പറയുക പിത്തരക്തകഫങ്ങൾ തുപ്പുക ചെവികുത്തുക ഗന്ധം അറിയാൻ പാടില്ലാതെ ആകുക ഔഷധങ്ങൾ വെറുക്കുക കാൽ കരം മുഖം ഇവകൾ ശോഷിക്കുക തണ്ണീർദാഹം തലനോവ് നെഞ്ചിടിക്കുക മലമൂത്രങ്ങൾക്കു തടസ്സം കൂടക്കൂടെ രോമാഞ്ചം ഉണ്ടാവുക ചുമ നാക്ക് അധികം പുറത്തേക്കുതള്ളി തേരകത്തിൻെറ ഇലപോലെ ഇരിക്കുക ബലനാശം സംസാരിക്കാതെ ഇരിക്കുക മുതലായവ ജിഹ്വകസന്നിലക്ഷണങ്ങൾ ആകുന്നു. ഇതു കഷ്ടസാദ്ധ്യം.

ചികിത്സകൾ.

സിംഹ്യാദികഷായം.

ചെറുവഴുതിനവേര് ചുക്ക് പുഷ്കരമൂലം കടുകുരോഹിണി ചിററരത്ത ചിററമൃത് ചെറുതേക്ക കർക്കടകശൃംഗി കച്ചോലക്കിഴങ്ങ് കൊട്ടത്തൂവവേര് ആടലോടകത്തിൻവേര മുത്തങ്ങാക്കിഴങ്ങു ബ്രഹ്മി വയമ്പ് കിരിയാത്ത് ഇവ ഓരോന്നും എട്ടെട്ടു പണമിട പ്രത്യേകം പ്രത്യേകം തൂക്കിയെടുത്ത് ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ച് ഗുൽഗുലു അനുപാനമായി സേവിച്ചാൽ ജിഹ്വകസന്നി ശമിക്കും.

സലിലധരാദി കഷായം.

മുത്തങ്ങാക്കിഴങ്ങ് ദേവതാരം കടുകുരോഹിണി വേപ്പിൻപട്ട താന്നിക്കാത്തോട് കടുക്കാത്തോട് പടവലത്തില മഞ്ഞൾ മരമഞ്ഞൾത്തൊലി ചുക്ക് കണ്ടകാരിച്ചുണ്ട പുഷ്കരമൂലം ചിററമൃത് ആടലോടകത്തിൻവേര് ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ഒമ്പതുപണമിടവീതം തൂക്കിയെടുത്ത് ഒന്നിച്ചുചേർത്തു മേൽപ്രകാരം

കഷായംവച്ചു ഗുൽഗുലു അനുപാനമായി സേവിച്ചാൽ ജിഹ്വക സന്നി എത്ര കഷ്ടതരമായതും ശമിക്കും.

ജിഹ്വാലേപത്തിനു്.

ചുക്കും നല്ലമുളകും തിപ്പലിയും ഇന്തുപ്പും കൂടി താളിമാതള പ്പഴത്തിന്റെ രസത്തിൽ അരച്ചു നാക്കിൽ തേച്ചാൽ ജിഹ്വകസ ന്നിശമിക്കും. നാക്കിലുള്ള ഉപദ്രവങ്ങൾ മുഴുവനുംഇല്ലാതെയാകും.

ക്ഷുദ്രാദികഷായം.

കണ്ടകാരിച്ചുണ്ട ചുക്ക് പുഷ്കരമൂലം ചിററമൃതു് ബ്രഹ്മി വ യമ്പു് കുമിഴിവേരു് ചെറുതേക്ക് ആടലോടകത്തിൻവേരു് കൊട്ട ത്തുവവേരു് ഇരുവേലി തുളസിയില ഇവ പ്രത്യേകം പ്രത്യേകം ഓരോ കഴഞ്ചു തൂക്കിയെടുത്തു് ഒന്നിച്ചുചേർത്തു് മേൽപ്രകാരം ക ഷായംവച്ചു ഗുൽഗുലു അനുപാനമായി സേവിച്ചാൽ ജിഹ്വകസ ന്നി ശമിക്കും.

വിശാദികഷായം.

ചുക്ക് പപ്പടകപ്പുല്ലു് മഞ്ഞൾ മരമഞ്ഞൾ നെല്ലിക്കാത്തോ ട്ടു് താന്നിക്കാത്തോട്ടു് കടുക്കാത്തോട്ടു് ചിററമൃതു് മുത്തങ്ങാക്കിഴ ങ്ങു് കണ്ടകാരിച്ചുണ്ട വേപ്പിൻപട്ട പടവലത്തില പുഷ്കരമൂലം മാ ഞ്ചി ഇവ ഓരോന്നും എട്ടരപ്പണമിടവീതം പ്രത്യേകം പ്രത്യേകം തൂക്കിയെടുത്തു ഒന്നിച്ചുചേർത്തു് മേൽപ്രകാരം കഷായംവച്ചു ഗുൽ ഗുലു അനുപാനമായി സേവിച്ചാൽ ജിഹ്വകസന്നി ശമിക്കും.

ശാലൂരപർണ്യാദ്യവലേഹം.

ബ്രഹ്മി കൂവളത്തിൻവേരു കൊട്ടം ശംഖുപുഷ്പം ഇവ സമം എടുത്തു് തേനിൽ അരച്ചു് സേവിച്ചാൽ ജിഹ്വകസന്നി ശ മിക്കും.

അഭിന്യാസസന്നിപാതലക്ഷണം.

വാതാദി മൂന്നുദോഷങ്ങളുടേയും കോപം മുഖത്തിനു മിനുമി നുപ്പു് ഉറക്കമില്ലായ്മ നിശ്ചേഷ്ടത കഷ്ടവാക്കുകൾ പറക ബലക്ഷ യം ചുമയ്ക്കാൻ വിഷമവും ശ്വാസത്തിനു തടവും അരുചി ചെവി കേൾക്കാൻ പാടില്ലാതെ ആകുക രോമാഞ്ചം സ്വരക്ഷയം വിയ ർപ്പു് നിറപ്പകർച്ച മുതലായവ അഭിന്യാസ സന്നിപാതത്തിന്റെ ല ക്ഷണങ്ങൾ ആകുന്നു. ഇതു് അസാദ്ധ്യമാണു്.

ചികിത്സകൾ.

മരിചാദിനസ്യം.

നല്ലമുളകു് ഇന്തുപ്പു് തിപ്പലി നൊച്ചിയില ഇരിപ്പക്കാതൽ കയ്പൻപടവലം ഇവസമം അരച്ചു കലക്കി ചെറുചൂടാക്കി നസ്യം ചെയ്താൽ അഭിന്യാസസന്നി തെളിയും.

### ലശുനാദി അഞ്ജനം.

വെളുത്തുള്ളി നല്ലമുളക തിപ്പലി ഇന്തുപ്പ വയമ്പ നെന്മേനിവാകക്കുരുവു ചുക്ക ഇവ സമം ഗോമൂത്രത്തിൽ അരച്ചു് അഞ്ജനമാക്കി കണ്ണിൽ എഴുതിയാൽ അഭിന്യാസസന്നി തെളിയും.

### ശൃംഗ്യാദികഷായം.

കർക്കടകശൃംഗി കൊത്തമ്പാലരി കൊട്ടുത്തുവരവേര പുഷ്കരമൂലം ജടാമാഞ്ചി ചെറുതേക്ക കച്ചോലക്കിഴങ്ങു കണ്ടകാരിച്ചുണ്ട ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം എൾ കഴഞ്ചു മരുന്നുവീതം തൂക്കിയെടുത്തു് എല്ലാംകൂടി ഒന്നിച്ചുചേത്തു് മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ അഭിന്യാസകസന്നി ഉടൻ ശമിക്കും. ഭയങ്കരമായ കഫോപദ്രവവും ഉടനേ മാറും.

### ത്രായന്ത്യാദികഷായം.

ബ്രഹ്മി കൂവളവേര കുമിഴിവേര പലകപ്പയ്യാനിവേര പാതിരിവേര മുഞ്ഞവേര ഓരിലവേര മൂവിലവേര ചെറുവഴുതിനവേര കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ പുഷ്കരമൂലം ജടാമാഞ്ചി ചെറുതേക്ക കുറാശാണി ഓമം നൊച്ചിയില ചിററമൃതു ആടലോടകവേര കച്ചോലക്കിഴങ്ങു കർക്കടകശൃംഗി ചുക്ക നല്ലമുളക തിപ്പലി തമിഴാമ ഇവ അരക്കഴഞ്ചുവീതം പ്രത്യേകം പ്രത്യേകം തൂക്കിയെടുത്തു് എല്ലാംകൂടി ഒന്നിച്ചുചേത്തു് മേൽപ്രകാരം കഷായംവച്ചു സേവിച്ചാൽ അഭിന്യാസകസന്നിയും സകലവിധമായ കഫോപദ്രവങ്ങളും നിസ്സംശയമായും ശമിക്കും.

### മഞ്ജിഷ്ഠാദി കഷായം.

മഞ്ചട്ടി കൊട്ടവേലിക്കിഴങ്ങു് ഇരുവേലി കൂവളത്തിൻവേര കച്ചോലക്കിഴങ്ങു ചുക്കു് ഉങ്ങിൻതൊലി മഞ്ഞൾ ബ്രഹ്മി ചെറുവഴുതിന ആടലോടകവേര് നല്ലമുളക തിപ്പലി ഇവ ഒമ്പതരപ്പണമിടവീതം ഓരോന്നും തൂക്കിയെടുത്തു് എല്ലാംകൂടി ഒന്നിച്ചുചേത്തു മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനംചേത്തു സേവിച്ചാൽ അഭിന്യാസസന്നി ശമിക്കും.

### സുരസാദികഷായം.

തുളസിയില ഇരുവേലി കണ്ടകാരിച്ചുണ്ട നെല്ലിക്കാത്തോട്ട കാരകിൽ ഇന്തുപ്പ ചുക്ക കല്ലുർവഞ്ചി നൊച്ചിയില ജടാമാഞ്ചി ഇവ ഓരോന്നും പന്ത്രണ്ടുപണമിടവീതം പ്രത്യേകം പ്രത്യേകം തൂക്കിയെടുത്തു് എല്ലാംകൂടി ഒന്നിച്ചുചേത്തു് മേൽപ്രകാരം കഷായംവച്ചു് തേനും തിപ്പലിപ്പൊടിയും അനുപാനമായി സേവിച്ചാൽ അഭിന്യാസസന്നി ശമിക്കും.

### സന്നി പതിമൂന്നിനുംകൂടി വലിയശൃംഗ്യാദി കഷായം.

കർക്കടകശൃംഗി ചെറുതേക്ക കടുക്കാത്തോട് അയമോദകം തിപ്പലി കിരിയാത്ത പർപ്പടകപ്പുല്ല ദേവതാരം വയമ്പ കൊട്ടം കൊടുത്തൂവവേര കുമിഴിവേര ചുക്ക മുത്തങ്ങാക്കിഴങ്ങ കൊത്തമ്പാലരി വേപ്പിൻപട്ട കുടകപ്പാലയരി പാടക്കിഴങ്ങ് അരേണുകം അത്തിത്തിപ്പലി കടലാടി തിപ്പലിമൂലം കൊടുവേലിക്കിഴങ്ങ ചെറിയ കാട്ടുവെള്ളരി (പേക്കമ്മട്ടി) കൊന്നത്തൊലി കൈപ്പൻ പടവലം കച്ചോലക്കിഴങ്ങ കാർകോകിലരി വിഴാലരിക്കാമ്പ മഞ്ഞൾ മരമഞ്ഞൾത്തൊലി നല്ല ജീരകം കരിംജീരകം ഇവ നന്നാലു പണമിട പ്രത്യേകം പ്രത്യേകം തൂക്കിയെടുത്ത് എല്ലാം കൂടി ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ച് കായവും ഇഞ്ചിനീരും അനുപാനമായി സേവിച്ചാൽ ഘോരങ്ങളായ പതിമൂന്ന സന്നിപാതജ്വരങ്ങളും തന്ദ്രിയും പ്രമേഹവും കണ്ണ്ശൂലയും ഇക്കിളും ശ്വാസവും കാസവും എന്നുവേണ്ട എല്ലാപ്രകാരത്തിലുള്ള ജ്വരവും ജ്വരോപദ്രവങ്ങളും സന്നിപാതങ്ങളും നിശ്ചയമായും ശമിക്കും.

### ശ്രീവേതാളരസം.

രസം ഗന്ധകം വത്സനാഭം അരിതാരം ഇവ സമം ശുദ്ധിചെയ്തു കുഴിയമ്മിയിലിട്ട് രസത്തിന്ന സമം നല്ലമുളകുംകൂടി ചേൎത്ത് നല്ലതുപോലെ അരച്ച് കറുത്തനിറം വരുമ്പോൾ എടുത്തു വച്ചിരുന്ന് കുന്നിപ്രമാണം ഇഞ്ചിച്ചാററിൽ കൊടുത്താൽ സന്നി പതിമൂന്നും ശമിക്കും.

### ആനന്ദഭൈരവവടി.

വത്സനാഭി ചുക്ക മുളക തിപ്പലി ഗന്ധകം പൊൻകാരം ചെമ്പ് ഉമ്മത്തിൻകുരു ചായില്യം ഇവ ശുദ്ധിചെയ്ത് എല്ലാം കൂടി ഒന്നിച്ചുചേൎത്ത് കുഴിയമ്മിയിലിട്ട കഞ്ചാവുകഷായത്തിൽ അരച്ച് കടലയ്ക്കാപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്ന് എരുക്കിൻവേരും ചുക്കും മുളകും തിപ്പലിയുംകൂടി സമം ഇട്ട കഷായംവച്ചതിൽ ഓരോ ഗുളിക അരച്ചു സേവിച്ചാൽ സന്നി പതിമൂന്നും ശമിക്കും.

### സന്നിപാതഭൈരവരസം.

ശുദ്ധിചെയ്ത ചായില്യം കഴഞ്ച് നഞ്ച

| | | | | | |
|---|---|---|---|---|---|
| ,, | ഗന്ധകം | ,, | ൩ | ഉഴുന്നിട | ൨ |
| ,, | വത്സനാഭി | ,, | ൩ | ,, | ൨ |
| ,, | ഉമ്മത്തരി | ,, | ഝൾ | 0 | 0 |
| ,, | പൊൻകാരം | ,, | ഫൾ | ,, | ൧ |

ഇവ വെവ്വേറെ ശുദ്ധിചെയ്തു് എല്ലാംകൂടി കുഴിയമ്മിയിൽ ഇട്ടു് ചെറുനാരങ്ങാനീരൊഴിച്ചരച്ചു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കിവച്ചിരുന്നു് ഓരോ ഗുളിക ഇഞ്ചിനീരിൽ കൊടുത്താൽ എത്ര ഭയങ്കരമായ സന്നിപാതവും ശമിക്കും.

സന്നിപാതത്രയോദശാരിരസം.

| | |
|---|---|
| വത്സനാഭി | ഗന്ധകം |
| നല്ലമുളകു് | നേർവാളക്കുരു |
| അരിതാരം | നാഗദന്തിവേരു് |
| രസം | തിപ്പലി |

ഇവ സമം എടുത്തു് ഓരോന്നും പ്രത്യേകം പ്രത്യേകം ശുദ്ധിചെയ്തു് എല്ലാംകൂടി ഒന്നിച്ചുചേർത്തു് കുഴിയമ്മിയിൽ ഇട്ടു് ഇഞ്ചിനീരൊഴിച്ചു് നല്ലതുപോലെ അരച്ചു് കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി ഇഞ്ചിനീരിലൊ തേനിലോ സേവിച്ചാൽ അതിഭയങ്കരമായ നിലയിലുള്ള സന്നിപാതജ്വരവും ശമിക്കും. ഈ രസം പതിമൂന്നു സന്നിക്കും ഒന്നുപോലെ കൈകണ്ട ദിവ്യൌഷധം ആണു്.

പാനീയവടിക.

കൽപ്പൊടിചേർത്തു മർദ്ദിച്ചതിന്റെ ശേഷം തുമ്പൂണി ഇഞ്ചി നീലഉമ്മത്തില മറിക്കുന്നിയില കറുവാഴ ഇവ ഓരോന്നിന്റേയും നീരിൽ പ്രത്യേകം പ്രത്യേകം ശുദ്ധിചെയ്ത രസം നാലുമാഷം. അരിക്കാടിയിൽ കഴുകി ഇരുമ്പുതവിയിൽ ഇട്ടു് തീയത്തുവച്ചുരുക്കി കൊടുവേലിക്കഷായത്തിൽ എട്ടുതവണ ഒഴിച്ചു ശുദ്ധിയാക്കിയ ഗന്ധകം നാലുമാഷം. ഇവരണ്ടുംകൂടി ഒന്നിച്ചുചേർത്തു അമ്മിയിലിട്ടു് അരച്ചു് ചെളിയാക്കി അതിൽ ഒരുമാഷം ഇരുമ്പിൻപൊടിയും സമം സ്വർണ്ണമാക്കീരക്കല്ലിന്റെ പൊടിയും കൂട്ടിച്ചേർത്തു വീണ്ടും അരച്ചു ചെളി വളരെ ഘനംകുറച്ചുടിച്ചു ദലമാക്കിവച്ചിട്ടുള്ള ചെമ്പുതകിട്ടിൽ പൊതിഞ്ഞു ആ തകിടു് മറ്റൊരു ചെമ്പുപാത്രത്തിലാക്കി ഒരു മുഹൂർത്തനേരം തീയത്തുവച്ചു പഴുപ്പിച്ചാൽ ചെമ്പുതകിടു ഭസ്മമാകും. ആ ഭസ്മം കുഴിയമ്മിയിൽ ഇട്ടു് നീലപ്പൂവുള്ള കയ്യോന്നി വേനപ്പച്ച കയ്യോന്നി ബ്രഹ്മി കരുനൊച്ചി മുവില വേപ്പില കൊടുവേലി കുടകപ്പാലത്തൊലി മണിത്തക്കാളി നീലഅമരി കീഴാനെല്ലി ഇവ ഓരോന്നിന്റേയും ഓരോ പലം നീരോ കഷായമോ യഥായോഗ്യം എടുത്തു മുകളിൽ എഴുതിയിരിക്കുന്ന ക്രമത്തിനു അമ്മിയിൽ ഒഴിച്ചു പ്രത്യേകം പ്രത്യേകം ഓരോ ദിവസംവീതം ആകെ പന്ത്രണ്ടുദിവസം അരച്ചു പതിമൂന്നാംദിവസം നാലുമാഷം ത്രികടുക പൊടിച്ചതുംകൂട്ടി

നല്ലതുപോലെ മർദ്ദിച്ച് കട്ടകുമണിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്ന് ഓരോ ഗുളിക മുത്തുച്ചിപ്പിയിലൊ മൺപാത്രത്തിലൊ ശംഖുപാത്രത്തിലൊ പച്ചവെള്ളത്തിൽ അരച്ചു സേവിച്ചാൽ സന്നികൾ പതിമൂന്നും നിശ്ചയമായും ശമിക്കും. ത്രിദോഷങ്ങൾ ഏററവും കോപിച്ച രോഗികൾക്കും ബോധമില്ലാത്ത രോഗികൾക്കും ഓരോതവണ ഈരണ്ടു ഗുളികവീതം കൊടുക്കാം. ഗുളിക സേവിപ്പിച്ചുകഴിഞ്ഞാൽ ഉടനെ കട്ടിയുള്ള വസ്ത്രംകൊണ്ടു ശരീരം മുഴുവൻ മൂടണം. ഗുളികയുപയോഗിച്ചതിൻെറ ശേഷം മലവും മൂത്രവും പോയാൽ ആ രോഗിയുടെ ദീനം ഉടനെ വാശിയാകും. ഗുളിക സേവിപ്പിച്ചതിൻെറ ശേഷം തൈരുകൂട്ടി ചോറുകൊടുക്കാം. ഇഷ്ടംപോലെ കുടിക്കാൻ പച്ചവെള്ളം കൊടുക്കുകയും ചെയ്യാം. വാതഹരങ്ങളായ ഔഷധങ്ങൾകൊണ്ടു കാച്ചിയ എണ്ണ ശരീരം അടക്കി പുരട്ടണം. ചിരജ്വരത്തിൽ പഞ്ചമൂലകഷായവും ഗ്രഹണി രക്താതിസാരം ഇവയിൽ അതിവിടയകഷായവും കമ്പജ്വരത്തിൽ പപ്പടകപ്പുല്ലുകൊണ്ടുണ്ടാക്കിയ കഷായവും ജ്വരാതിസാരത്തിന് ജീരകക്കഷായവും സേവിപ്പിക്കണം. അഗ്നിമാന്ദ്യം കാമല സംഗ്രഹഗ്രഹണി കാസം ശ്വാസം ഇവയ്ക്കും ഈ മരുന്ന വളരെ വളരെ ശ്രേഷ്ഠമാണ്.

### സന്നിപാതസൂര്യരസം.

| | |
|---|---|
| ചായില്യം | തിപ്പലി |
| ഗന്ധകം | വത്സനാഭി |
| താമ്രഭസ്മം | ചുക്ക് |
| നല്ലമുളക് | ഉമ്മത്തിൻകുരുവ് |

മേല്പറഞ്ഞ മരുന്നുകൾ സമഭാഗങ്ങളായി എടുത്തു ശുദ്ധിചെയ്തു എല്ലാംകൂടി ഒന്നിച്ചുചേർത്തു കുഴിയമ്മിയിൽ ഇട്ടു കഞ്ചാവുകഷായത്തിൽ മൂന്നുദിവസം അരച്ച് ഈരണ്ടു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കിവച്ചിരുന്ന ഓരോ ഗുളികവീതം എരിക്കിൻവേരിട്ടു വച്ച കഷായത്തിൽ അരച്ച് വെററിലച്ചാറും ചേർത്തു സേവിപ്പിച്ചാൽ ഏററവും ഭയങ്കരമായും ഘോരമായും ഉള്ള സന്നിപാതജ്വരം ശമിക്കും.

### ബൃഹൽകഫകേതു.

| | | | |
|---|---|---|---|
| ശംഖഭസ്മം | ത്രപാത്തുക്കം ഫ | തിപ്പലി | ത്രപാത്തുക്കം ഫ |
| ചുക്ക് | ,, ,, | പൊൻകാരം | ,, ,, |
| നല്ലമുളക് | ,, ,, | ശുദ്ധിചെയ്തവത്സനാഭി | ൨ |

എല്ലാംകൂടി ഒന്നിച്ചുചേർത്ത് ഇഞ്ചിനീരിൽ മൂന്നുദിവസം അരച്ച് കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്ന്

കാലത്തും വയ്യിട്ടും ഇഞ്ചിനീരിൽ ഓരോ ഗുളിക സേവിച്ചാൽ ഭയങ്കരമായ സന്നിപാതജ്വരവും കണ്ഠരോഗം പീനസം ശിരോരോഗം കർണ്ണോപദ്രവം മുതലായവയും ശമിക്കും.

കസ്തൂരിഭൈരവം.

| | | |
|---|---|---|
| ശുദ്ധിചെയ്ത | ചായില്യം | ജാതിപത്രി |
| ,, | വത്സനാഭി | മുളക് |
| ,, | പൊൻകാരം | തിപ്പലി |
| | ജാതിക്കാ | കസ്തൂരി |

ഇവ പ്രത്യേകം പ്രത്യേകം തുല്യമായി തൂക്കിയെടുത്ത് ഒന്നിച്ചുചേർത്തു പച്ചവെള്ളത്തിൽ അരച്ച് ഈരണ്ടു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി വച്ചിരുന്ന് ഇഞ്ചിനീരിൽ ഓരോ ഗുളിക അരച്ചു സേവിച്ചാൽ അതിഭയങ്കരമായ സന്നിപാതജ്വരം ഉടനെ ശമിക്കും.

ജ്വരമുരാരി.

| | | | |
|---|---|---|---|
| ശുദ്ധിചെയ്ത രസം കഴഞ്ചു ൨ | | ഇലവങ്ഗം കഴഞ്ചു ൧൮ | |
| ,, ഗന്ധകം | ൨ | നല്ലമുളക് പലം ൧ | |
| ശുദ്ധിചെയ്ത വത്സനാഭം കഴഞ്ച് | ൨ | ശുദ്ധിചെയ്ത നീലഉമ്മത്തിൻകുരു പലം ൨ | |
| ,, ചായില്യം | ൨ | ത്രികോല്പക്കൊന്ന കഴഞ്ചു ൨ | |

മേല്പറഞ്ഞ മരുന്നുകൾ എല്ലാംകൂടി കുഴിയമ്മിയിൽ ഇട്ട് നാഗദന്തിയുടെ രസമൊഴിച്ചു ഏഴുതവണ അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്ന് ഓരോരോനേരം ഓരോ ഗുളിക ഇഞ്ചിനീരിൽ കൊടുത്താൽ ഏതുപ്രകാരത്തിൽ ഉള്ള ഭയങ്കരജ്വരങ്ങളും എല്ലാ ഗ്രഹണികളും ഗുല്മം ആമവാതം അമ്ലപിത്തം കാസശ്വാസം രാജയക്ഷ്മാവ് ഗൃദ്ധ്രസി സന്ധികളിലും മജ്ജകളിലും കോപിച്ചിരിക്കുന്ന വാതം അതിഭയങ്കരമായ വീക്കം യകൃദ്രോഗം പ്ലീഹരോഗം പഴയ വാതം അഷ്ടാദശകുഷ്ഠരോഗങ്ങൾ മുതലായവ ശമിക്കും.

ജ്വരകേസരി.

| | | | | | |
|---|---|---|---|---|---|
| ശുദ്ധിചെയ്തരസം തുപ്പാത്തൂക്കം ൨ | | | ശുദ്ധഗന്ധകം തുപ്പാത്തൂക്കം ൨ | | |
| ശുദ്ധവത്സനാഭി | ,, | ,, | ശുദ്ധനേർവാളക്കുരു | ,, | ,, |
| ചുക്ക് | ,, | ,, | കടുക്കാത്തോട് | ,, | ,, |
| നല്ലമുളക് | ,, | ,, | നെല്ലിക്കാത്തോട് | ,, | ,, |
| തിപ്പലി | ,, | ,, | താന്നിക്കാത്തോട് | ,, | ,, |

മേൽപ്പറഞ്ഞ മരുന്നുകൾ എല്ലാംകൂടി ഒന്നിച്ചുചേർത്തു കുഴിയമ്മിയിൽ ഇട്ട് നല്ലതുപോലെ പൊടിച്ചു കയ്യോന്നിനീരൊഴി

ച്ചു് അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരു ന്നു് ഓരോനേരം പ്രായപൂർത്തിവന്നവക്കു ഓരോ ഗുളിക മുളകു പൊടി കൂട്ടിക്കൊടുത്താൽ സന്നിപാതജ്വരങ്ങളും പഞ്ചസാരചേ ർത്തു കൊടുത്താൽ പിത്തജ്വരവും തിപ്പലി ജീരകം ഇവ ചേർത്തു കൊടുത്താൽ ദാഹജ്വരവും ശമിക്കും. ഈ ഗുളിക തില്രപ്രമാണം വീതം കുട്ടികൾക്കു കൊടുക്കാം.

ജ്വരഭൈരവരസം.

| | |
|---|---|
| ചുക്കു് | പൊരിച്ച പൊൻകാരം |
| മുളകു് | ശുദ്ധിചെയ്ത വത്സനാഭി |
| തിപ്പലി | ശുദ്ധിചെയ്ത ഗന്ധകം |
| നെല്ലിക്കാത്തോടു് | ശുദ്ധിചെയ്ത രസം |
| കടുക്കാത്തോടു് | ശുദ്ധിചെയ്ത നേർവാളക്കുരുവു് |
| താന്നിക്കാത്തോടു് | |

മേൽപ്പറഞ്ഞ മരുന്നുകൾ എല്ലാം സമമായി എടുത്തു കുഴിയ മ്മിയിലിട്ടു് തുമ്പപ്പൂവു് ഇടിച്ചുപിഴിഞ്ഞ നീരിൽ ഒരുദിവസം മു ഴുവൻ അരച്ചു് കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കിവ ച്ചിരുന്നു വെററിലച്ചാററിൽ ഓരോനേരം ഓരോ ഗുളികവീതം സേവിച്ചാൽ സന്നിപാതജ്വരം ജീർണ്ണജ്വരം വിഷമജ്വരം ഇവ ശമിക്കും. ഗുളിക സേവിച്ചതിനുമീതെ ചെറുപയറുകൊണ്ടുണ്ടാ ക്കിയ യൂഷവും മുന്തിരിങ്ങാരസവും സേവിപ്പിക്കണം.

വിദ്യാധരരസം.

| | | | | |
|---|---|---|---|---|
| ശുദ്ധിചെയ്തരസം | തൂപാത്തുക്കം ൧ | മുളകു് | തൂപാത്തുക്കം | ൧ |
| ,, ഗന്ധകം | ,, ൧ | തിപ്പലി | ,, | ൧ |
| ,, താമ്രഭസ്മം | ,, ൧ | കടുകുരോഹിണി | ,, | ൧ |
| ,, ചുക്കു് | ,, ൧ | പൊരിച്ചപൊൻകാരം | ,, | ൧ |
| കടുക്കാത്തോടു | തൂപാത്തുക്കം ൧ | ശുദ്ധിചെയ്തനാഗദന്തി | തൂ: തൂക്കം | ൧ |
| നെല്ലിക്കാത്തോടു് | ,, ൧ | ,, നീലഉമ്മത്തിൻകുരുവു് | ,, | ൧ |
| താന്നിക്കാത്തോടു് | ,, ൧ | ,, എരിക്കിൻവേരു് | ,, | ൧ |
| ത്രികോല്പക്കൊന്ന | ,, ൧ | ,, വത്സനാഭി | ,, | ൧ |
| ശുദ്ധിചെയ്ത നേർവാളക്കുരുവു് | തൂപാത്തുക്കം ൧൩ | | | |

മേൽപറഞ്ഞ മരുന്നുകൾ എല്ലാംകൂടി ഒന്നിച്ചുചേർത്തു കുഴി യമ്മിയിലിട്ടു് കള്ളിപ്പാലും നാഗദന്തിവേരിട്ടുവച്ച കഷായവും ഒഴിച്ചു് വേറേവേറെ അരച്ചു് ഈരണ്ടു കുന്നിപ്രമാണം ഗുളികയു രുട്ടി നിഴലുണക്കി വച്ചിരുന്നു് ഓരോ നേരം ഓരോ ഗുളിക ഇ ഞ്ചിനീരിൽ സേവിച്ചാൽ സന്നിപാതജ്വരങ്ങൾ എന്നുമാത്രമല്ല അമത്തോടുകൂടിയ എല്ലാ ജ്വരങ്ങളും പാണ്ഡു ഗുല്മം ഗ്രഹണി

ളുടക്കീലം വായുപീഡ അജീൎണ്ണം ആമദോഷം കൃമിരോഗം മലബന്ധം പ്ലീഹരോഗം യകൃത്തിലുള്ള രോഗങ്ങൾ മുതലായവയും ശമിക്കും.

### പഞ്ചാനനരസം.

ശുദ്ധിചെയ്ത വത്സനാഭം തൂപ്പാത്തൂക്കം ൨. മുളകു് തൂപ്പാത്തൂക്കം ൯. ശുദ്ധിചെയ്തഗന്ധകം തൂപ്പാത്തൂക്കം ൩. ശുദ്ധിചെയ്ത ചായില്യം തൂപ്പാത്തൂക്കം ൧. ചെമ്പുഭസ്മം തൂപ്പാത്തൂക്കം ൨. ഇവ എല്ലാംകൂടി ഒന്നിച്ചുചേൎത്തു് കുഴിയമ്മിയിലിട്ടു് എരിക്കിലനീരൊഴിച്ചു് നല്ലതുപോലെ അരച്ചു് കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്നു് ഓരോ നേരം ഓരോ ഗുളിക ഇഞ്ചിനീരിൽ സേവിച്ചാൽ സിംഹം ആനയെപ്പോലെ ഈ ഗുളിക എല്ലാവിധ ജ്വരങ്ങളേയും നശിപ്പിക്കും ഗുളികസേവിച്ചതിനുശേഷം തൈർകൂട്ടി ചോറുണ്ണുകയും കടുക്കാത്തൊട്ടും ഇന്തുപ്പുംകൂടി പൊടിച്ചു തേനിൽ കുഴച്ചുതിന്നുകയും ചന്ദനാദി സുഗന്ധദ്രവ്യങ്ങൾ അരച്ചു് ശരീരത്തിൽ പൂശുകയും തണുത്തജലം പാലു് താളിമാതളപ്പഴത്തിന്റെ രസം ഇവ കുടിക്കുകയും ചെയ്യണം.

### ശ്രീരസരാജം.

ശുദ്ധിചെയ്ത രസം തൂപ്പാത്തൂക്കം ൧ ശുദ്ധി മനയോല തൂ. തൂക്കം ൨
,, സ്വൎണ്ണമാക്കിരക്കല്ലു് ,, ൧ ,, ഗന്ധകം ,, ൩
,, അരിതാലം ,, ൧൨ ,, താമ്രം ,, ൫
,, ചേക്കുരുവു് ,, ൩

മേൽപറഞ്ഞ മരുന്നുകൾ എല്ലാംകൂടി ഒന്നിച്ചാക്കി കുഴിയമ്മിയിലിട്ടു് നല്ലതുപോലെ പൊടിച്ചു് മൺപാത്രത്തിൽ ഇട്ടു് കള്ളിപ്പാലൊഴിച്ചു് അടുപ്പേൽവച്ചു് നാലുയാമം കടുത്ത തീയെരിക്കുക. നല്ലതുപോലെ പചിച്ചതിന്റെ ശേഷം വാങ്ങി ആറിയതിൽപ്പിന്നെ വീണ്ടും കുഴിയമ്മിയിൽ ഇട്ടു് നല്ലതുപോലെ അരച്ചു് നന്നാലു കുന്നിയിടവീതം ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിച്ചുവച്ചിരുന്നു് ഓരോനേരം ഓരോ ഗുളികവീതം വെററിലച്ചാററിൽ സേവിച്ചാൽ എട്ടുവിധ ജ്വരങ്ങളും ശമിക്കും.

### ശ്രീജയമംഗലരസം.

| | | | | |
|---|---|---|---|---|
| ചായില്യത്തിൽനിന്നും എടുത്ത ശുദ്ധിചെയ്തരസം കഴഞ്ചു് | | | | ൧ |
| ഗന്ധകം ശുദ്ധി | കഴഞ്ചു് ൧ | ഇന്തുപ്പു് | ,, | ൧ |
| പൊൻകാരംപൊരിച്ചതു | ,, ൧ | നല്ലമുളകു | ,, | ൧ |
| താമ്രമഭസ്മം | ,, ൧ | സ്വൎണ്ണഭസ്മം | ,, | ൪ |
| വെളുത്തീയഭസ്മം | ,, ൧ | കാന്തഭസ്മം | ,, | ൨ |
| മാക്കിരക്കല്ലു് | ,, ൧. | വെള്ളിഭസ്മം | ,, | ൨ |

മുകളിൽപ്പറഞ്ഞ മരുന്നുകൾ എല്ലാംകൂടി ഒന്നിച്ചുചേർത്ത് അരച്ച് നീലയുമ്മത്ത് കരുനൊച്ചി ഇവയുടെ നീരിലും ദശമൂല കഷായത്തിലും കിരിയാത്തുകഷായത്തിലും മൂന്നുദിവസം നല്ലതു പോലെ അരച്ച് ഈരണ്ടു കുന്നിത്തൂക്കം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്ന് ഓരോനേരം ഓരോ ഗുളിക തേനും ജീരകപ്പൊടിയും ചേർത്തു സേവിച്ചാൽ സന്നിപാതജ്വരം ജീർണ്ണജ്വരം അഷ്ട ജ്വരങ്ങൾ വിഷമജ്വരങ്ങൾ ധാതുഗതങ്ങളായ ഭയങ്കരജ്വരങ്ങൾ ജ്വരസംബന്ധമായ സകലവ്യാധികൾ ഇവ ശമിക്കും.

സർവ്വജ്വരഹരലേഹം.

| | | | | | |
|---|---|---|---|---|---|
| കൊട്ടവേലിക്കിഴങ്ങു | മാഷം | ൧ | രാമച്ചം | മാഷം | ൧ |
| നെല്ലിക്കാത്തോട്ട് | ,, | ൧ | ദേവതാരം | ,, | ൧ |
| കടുക്കാത്തോട്ട് | ,, | ൧ | കിരിയാത്ത് | ,, | ൧ |
| താന്നിക്കാത്തോട്ട് | ,, | ൧ | ഇരുവേലി | ,, | ൧ |
| ചുക്ക് | ,, | ൧ | കടുകുരോഹിണി | ,, | ൧ |
| മുളക | ,, | ൧ | കണ്ടകാരി | ,, | ൧ |
| തിപ്പലി | ,, | ൧ | മുരിങ്ങയരി | ,, | ൧ |
| വിഴാലരി | ,, | ൧ | ഇരട്ടിമധുരം | ,, | ൧ |
| മുത്തങ്ങാക്കിഴങ്ങ് | ,, | ൧ | കുടകപ്പാലയരി | ,, | ൧ |
| അത്തിത്തിപ്പലി | ,, | ൧ | ഇരുമ്പുഭസ്മം കഴഞ്ചുനാലു | | |
| തിപ്പലിമൂലം | ,, | ൧ | | | |

ഇവയെല്ലാംകൂടി കുഴിയമ്മിയിൽ ഇട്ട് നല്ലതുപോലെ പൊടിച്ചു പച്ചവെള്ളം ഒഴിച്ചു വടികെ അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോനേരം ഓരോഗുളിക സേവിപ്പിക്കുക. എല്ലാവിധ ജ്വരങ്ങളും ശമിക്കും. ഇതു സർവ്വജ്വരങ്ങൾക്കും കാലനാണ്. വാതികം പൈത്തികം സാന്നിപാതികം മുതലായ ജ്വരങ്ങളും ജീർണ്ണജ്വരം വിഷമജ്വരം പ്ലീഹാരോഗം യകൃദ്രോഗം ഹൃദയരോഗം ഇവയും ശമിക്കും.

ബൃഹത്സർവ്വജ്വരഹരലേഹം.

| | | | | | |
|---|---|---|---|---|---|
| ഇരുമ്പുഭസ്മം | പലം | ൨ | തിപ്പലി | കഴഞ്ചു | ൧൰ |
| രസസിന്ദൂരം | കഴഞ്ചു | ൩ | വിഴാലരി | ,, | ൧൰ |
| ഗന്ധകഭസ്മം | ,, | ൩ | മുത്തങ്ങാ | ,, | ൧൰ |
| നെല്ലിക്കാത്തോട്ട് | ,, | ൧൰ | അത്തിത്തിപ്പലി | ,, | ൧൰ |
| കടുക്കാത്തോട്ട | ,, | ൧൰ | തിപ്പലിമൂലം | ,, | ൧൰ |
| താന്നിക്കാത്തോട്ട് | ,, | ൧൰ | മഞ്ഞൾ | ,, | ൧൰ |
| ചുക്ക് | ,, | ൧൰ | മരമഞ്ഞൾ | ,, | ൧൰ |
| നല്ലമുളക | ,, | ൧൰ | കൊട്ടവേലിശ്ശുദ്ധി | ,, | ൧൰ |

മേൽപ്പറഞ്ഞ മരുന്നുകൾ എല്ലാംകൂടി ഒന്നിച്ചുചേർത്തു കുഴിയമ്മിയിൽ ഇട്ടു് ഇഞ്ചിനീരൊഴിച്ചു നല്ലതുപോലെ അരച്ചു ഈരണ്ടു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി ഒരോനേരം ഓരോ ഗുളിക ഇഞ്ചിനീരിൽ സേവിച്ചാൽ വാതസംബന്ധമായും പിത്തസംബന്ധമായും ശ്ലേഷ്മസംബന്ധമായും സന്നിപാതസംബന്ധമായും ഉള്ള ജ്വരങ്ങൾ വിഷമജ്വരങ്ങൾ ഭൂതോത്ഥജ്വരങ്ങൾ പ്ലീഹരോഗം മാസംതോറും പക്ഷംതോറും വർഷംതോറുംവരുന്ന ജ്വരങ്ങൾ എന്നുവേണ്ട സർവ്വപ്രകാരത്തിൽ ഉള്ള ജ്വരങ്ങളും ശമിക്കും.

മകരധ്വജം.

ഏററവും കുറഞ്ഞതഘനത്തിൽ തട്ടിയെടുത്തിട്ടുള്ള സ്വർണ്ണത്തകിട്ടു പലം ൧

ശുദ്ധിചെയ്ത രസം ,, ൮

,, ഗന്ധകം ,, ൧൬

മേല്പറഞ്ഞവയെല്ലാംകൂടി ഒന്നിച്ചുചേർത്തു് നല്ലവണ്ണമരച്ചു ചെളിപ്രായമാക്കി കററുവാഴരസത്തിൽ ഭാവനചെയ്തു ഏഴു ശീലമൺചെയ്ത കാചക്കുപ്പിയിൽ ആക്കി വായടച്ചു ശീലമൺചെയ്ത വാലുകായന്ത്രത്തിൽവച്ചു് ക്രമപ്രകാരം മൂന്നുദിവസം പചിച്ചു വാങ്ങിവച്ചു് ആറിയതിൻെറശേഷം എടുത്തു് യവപ്രമാണം വെററിലച്ചാററിൽ ഓരോനേരം സേവിച്ചാൽ മരിക്കാൻപോകുന്ന രോഗിയും ജീവിക്കും. ഇതിനെ ക്രമംപോലെ സേവിച്ചാൽ ജരാനരയുണ്ടാകുന്നതല്ല. അനുപാനം മാററിമാററി ഈ ഔഷധം എല്ലാരോഗങ്ങൾക്കും കൊടുക്കാം. സന്നിപാതജ്വരം എത്ര ഭയങ്കരമായതും ഈ ഔഷധംകൊണ്ടു ശമിക്കും.

ജ്വരഹാരിരസസിന്ദൂരം.

രസം ഗന്ധകം പാൽതുത്ഥം ഇവ ഈരണ്ടുപലം ഒന്നിച്ചു ചേർത്തു് കുഴിയമ്മിയിൽ ഇട്ടു ദ്രാക്ഷപുഷ്പത്തിൻെറ രസമൊഴിച്ചു രണ്ടു യാമം അരച്ചു വടിച്ചെടുത്തു ഏഴുശീലമൺചെയ്ത കുപ്പിയിൽ ആക്കി വായടച്ചുമൂടി ഏഴു ശീലമൺചെയ്തുണക്കി വാലുകായന്ത്രത്തിൽവച്ചു ആദ്യം രണ്ടുയാമം മന്ദാഗ്നിയായും അതിൽപിന്നെ രണ്ടുയാമം ഗാഢാഗ്നിയായും തീയെരിച്ചു ഒരുരാത്രികിടന്നു ആറിയതിനുശേഷം എടുത്തു കുപ്പിയുടെ വായിൽ പററിയിരിക്കുന്ന മരുന്നു നല്ലതുപോലെ സൂക്ഷിച്ചു കുപ്പിയുടച്ചെടുത്തു വീണ്ടും കുഴിയമ്മിയിൽ ഇട്ടു അരച്ചാൽ നല്ല ഒന്നാന്തരം സിന്ദൂരമായിരിക്കും.

പ്രയോഗം:— ഈ സിന്ദൂരം ഒരുതവണ കാൽ പണമിടയൊ അരപ്പണമിടയൊ വീതം ദിവസം ൧-ക്ക രണ്ടുതവണവീതം മൂന്നു

ദിവസംകൊടുത്താൽ അസാദ്ധ്യമായ സന്നിപാതജ്വരങ്ങളും വാതരോഗങ്ങളും ശമിക്കും.

ഗന്ധകകഞ്ജളി.

കണ്ടകാരിക്കഷായം നൊച്ചിയിലനീര് ആവിയിലനീര് ഇവ സമം ഒന്നിച്ചുചേൎത്ത് ഒരു മൺപാത്രത്തിലാക്കി അടുപ്പേൽ വച്ച് അതിൽ ഗന്ധകം ഇട്ടു മന്ദാഗ്നിയായി തീയെരിച്ചു ഗന്ധകം ഉരുകുമ്പോൾ ഗന്ധകത്തിനു സമം ശുദ്ധിചെയ്ത രസം ഇടണം. ഉരുകി രണ്ടുംകൂടി ചേൎന്നയുടനെ അടുപ്പിൽനിന്നും വാങ്ങി അതിനെ ഒരു ഇരുമ്പുപാത്രത്തിൽ ഇട്ടു ഇരുമ്പുദണ്ഡംകൊണ്ടുതന്നെ അരച്ചു മെഴുകുപാകമാകുമ്പോൾ വടിച്ചെടുത്തു പാത്രത്തിലാക്കി സൂക്ഷിച്ചുകൊള്ളുക.

പ്രയോഗം:—വെററിലച്ചാററിൽ ഒരു മാഷം ജീരകപ്പൊടി കൂട്ടിയോ ഇന്തുപ്പുകൂട്ടിയൊ ഓരോനേരം ഓരോ കുന്നിപ്രമാണം സേവിപ്പിച്ചാൽ സകലവിധ സന്നിപാതജ്വരങ്ങളും ജ്വരോപദ്രവങ്ങളും ശമിക്കും. സേവിച്ചതിനുപുറമേ ചൂടുവെള്ളം കുടിക്കണം ഛർദ്ദിയുണ്ടെങ്കിൽ സേവിച്ചതിൻെറശേഷം പഞ്ചസാരവെള്ളം കുടിക്കണം. ആമദോഷത്തിൽ മൂന്നുകഴഞ്ചു പഴയശക്കര ഒരു പലം വെള്ളത്തിൽ കലക്കി അതിലും ക്ഷയരോഗികൾ ഒരു തുടം കോലാട്ടിൻപാലിലും രക്താതിസാരരോഗികൾ കുടകപ്പാലവേരിട്ടു വച്ച ഒരു തുടം കഷായത്തിലും രക്തം ഛർദ്ദിക്കുന്നവർ ഒരുതുടം പഴുത്ത അത്തിക്കായരസത്തിലും സേവിക്കണം. ഇത് അനുപാനം മാററി പലപല രോഗങ്ങൾക്കും കൊടുക്കാം. മരണസ്ഥിതിയിൽ ആയാലും രോഗികൾ ജീവിക്കും. ഈ മരുന്നു അത്ര വിശ്വാസമുള്ളതാണ്. ആയുസ്സിനെ വൎദ്ധിപ്പിക്കുകയും ചെയ്യും.

വാതോൽബണസന്നിപാതലക്ഷണം.

വാതകോപം വൎദ്ധിച്ചും പിത്തകഫകോപം മന്ദമായുംഉള്ള സന്നിപാതമാണ് വാതോൽബണസന്നിപാതം എന്നു പറയുന്നത്. വാതാദിദോഷങ്ങൾ ഒന്നുപോലെ പൂൎണ്ണമായി കോപിക്കുമ്പോൾ പരിപൂൎണ്ണസന്നിപാതം എന്നും ഏതെങ്കിലും ഒരുദോഷം കൂടുതലും മററു രണ്ടുദോഷങ്ങൾ മന്ദമായും കോപിക്കുമ്പോൾ വാതാധികമാണെങ്കിൽ വാതോൽബണമെന്നോ പിത്താധികമാണെങ്കിൽ പിത്തോൽബണമെന്നോ വാതപിത്താധികമാണെങ്കിൽ വാതപിത്തോൽബണമെന്നോ പേരു പറയുന്നു. അപ്രകാരമുള്ള ജ്വരം ഓരോന്നിൻേറയും ലക്ഷണങ്ങളും ചികിത്സകളും ഇനിപ്പറയാം.

വാതം വൎദ്ധിച്ചും പിത്തകഫങ്ങൾ അനുഗമിച്ചും ഉണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ സന്ധികളിലും അസ്ഥികളിലും ശി

ഭസ്സിലും വേദനയും പേ പറകയും ശരീരത്തിന്നു കനവും തലതി രിച്ചിലും തൊണ്ടയിലും വായിലും വറൾച്ചയും ഉണ്ടാകും.

ചികിത്സ.

മഹൽപഞ്ചമൂലകഷായം.

കൂവളവേരു് കുമിഴിവേരു് പലകപ്പയ്യാനിവേരു് പാതിരി വേരു് മുഞ്ഞവേരു് ഇവ രണ്ടരക്കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു് ഗുൽഗ്ഗുലു അനുപാനമായി സേവി ച്ചാൽ വാതോൽബണസന്നിപാതജ്വരം ശമിക്കും.

പിത്തോൽബണസന്നിപാതജ്വരലക്ഷണം.

പിത്തം വൎദ്ധിച്ചുണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ മലമൂത്ര ങ്ങൾക്കു ചുവപ്പും ചൂടും വിയൎപ്പും തണ്ണീർദാഹവും ശക്തിക്ഷയവും ഇന്ദ്രിയസാദവും ഉണ്ടാകും.

ചികിത്സ.

പരൂഷകാദികഷായം.

ചിററീന്തൽ നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാ ത്തോടു ദേവതാരം കുമിഴിവേരു ചന്ദനം പതുമുകം കടുകുരോഹി ണി ഓരില ഇവ ഓരോകൂട്ടവും പ്രത്യേകം പ്രത്യേകം പന്ത്രണ്ടുപ ണമിട ഒന്നിച്ചു ചേൎത്തു മേൽപ്രകാരം കഷായംവച്ചു് പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്തോൽബണസന്നിപാതജ്വരം ശമിക്കും.

കിരാതാദികഷായം.

കിരിയാത്തു മുത്തങ്ങാക്കിഴങ്ങു് ചിററമൃതു് ചുക്കു് പാടക്കിഴ ങ്ങു് ഇരുവേലി താമരവളയം ഇവ പഞ്ച കഴഞ്ചുവീതം ഓരോന്നും പ്രത്യേകം പ്രത്യേകം തൂക്കി എടുത്തു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവി ച്ചാൽ പിത്തോൽബണസന്നിപാതജ്വരം ശമിക്കും.

കഫോൽബണസന്നിപാതജ്വരലക്ഷണം.

കഫം വൎദ്ധിച്ചുണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ ആലസ്യ വും അരുചിയും നെഞ്ചുകലിപ്പും തണ്ണീർദാഹവും ഛൎദ്ദിയും അശ്ര ദ്ധതയും തലതിരിച്ചിലും മടിയും ചുമയും ഉണ്ടാകും.

ചികിത്സ.

ബൃഹത്യാദികഷായം.

കണ്ടകാരിച്ചുണ്ട പുഷ്കരമൂലം ചെറുതേക്കു് കച്ചോലക്കിഴ ങ്ങു് കൎക്കടകശൃംഗി കൊട്ടത്തുവവേരു് കുടകപ്പാലയരി പടവല ത്തില കടുകുരോഹിണി ഇവ ഓരോകൂട്ടവും എമ്പൽ പണമിടവീ

തം ഒന്നിച്ചു ചേർത്തു മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ കഫോൽബണമായ സന്നിപാതജ്വരം ശമിക്കുകയും സർവ്വപ്രകാരത്തിലുമുള്ള ശ്വാസോപദ്രവങ്ങളും കഫോപദ്രവങ്ങളും ഉടനടി മാറിപ്പോവുകയും ചെയ്യും.

വാതപിത്തോൽബണസന്നിപാതജ്വരലക്ഷണം.

വാതപിത്തങ്ങൾ വർദ്ധിച്ചും കഫം മന്ദമായും ഉള്ള സന്നിപാതജ്വരത്തിങ്കൽ തലതിരിച്ചിലും തണ്ണീർദ്ദാഹവും ചൂടും തലയ്ക്കു കനവും വേദനയും ഉണ്ടാകും.

ചികിത്സ.

ചതുർഭദ്രകഷായം.

കിരിയാത്തു് മുത്തങ്ങാക്കിഴങ്ങു് ചിററമൃതു് ചുക്കു് ഇവ മുമ്മൂന്നു കഴഞ്ചു് ഒന്നിച്ചുചേർത്തു കഷായംവച്ചു സേവിച്ചാൽ വാതപിത്തോൽബണസന്നിപാതജ്വരം ശമിക്കും.

പിത്തകഫോൽബണസന്നിപാതജ്വരലക്ഷണം.

പിത്തകഫങ്ങൾ വർദ്ധിച്ചും വാതം മന്ദിച്ചും ഉണ്ടാകുന്ന സന്നിപാതജ്വരത്തിങ്കൽ ഛർദ്ദിയും തണുപ്പും കൂടക്കൂടെ ചൂടും തണ്ണീർദാഹവും മോഹവും അസ്ഥികളിൽ വേദനയും ഉണ്ടാകും.

ചികിത്സ.

പർപ്പടാദികഷായം.

പർപ്പടകപ്പുല്ലു് കുമിഴിവേരു കൊട്ടം രാമച്ചം ചന്ദനം ഇരുവേലി ചുക്കു മുത്തങ്ങാക്കിഴങ്ങു കർക്കടകശൃംഗി തിപ്പലി ഇവ ഒന്നേ അരയ്ക്കാൽ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്തകഫോൽബണ സന്നിപാതജ്വരം ശമിക്കും.

ത്രിദോഷോൽബണസന്നിപാതത്തിനുംകൂടി യോഗരാജകഷായം.

ചുക്കു് കൊത്തമ്പാലരി ചെറുതേക്കു് പതുമുകം രക്തചന്ദനം പടവലത്തില വേപ്പിൻതൊലി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു ഇരട്ടിമധുരം കുറുന്തോട്ടിവേരു ശർക്കര കടുകുരോഹിണി മുത്തങ്ങാക്കിഴങ്ങു കൊന്നത്തൊലി അത്തിത്തിപ്പലി കിരിയാത്തു ചിററമൃതു് കൂവളത്തിൻവേരു കുമിഴിവേരു് പാതിരിവേരു് പലകപ്പയ്യാനിവേരു മുഞ്ഞവേരു ഓരിലവേരു മൂവിലവേരു ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ സമം കഷായംവച്ചു സേവിച്ചാൽ ത്രിദോഷോൽബണസന്നിപാതങ്ങളും ശമിക്കും.

സന്നിപാതങ്ങളുടെ അവധി.

സന്ധികത്തിനു് ഏഴു ദിവസവും താന്ത്രികത്തിനു് ഇരുപത്തി

അഞ്ചുദിവസവും രഗ്ദാഹത്തിന്ന് ഇരുപതു ദിവസവും ചിത്തവിഭ്രമത്തിന്ന ഇരുപത്തിനാലു ദിവസവും ശീതാംഗത്തിന്ന പതിനഞ്ചുദിവസവും കണ്ഠകുബ്ജത്തിന്ന പതിമൂന്നുദിവസവും കൎണ്ണകത്തിന്ന മൂന്നുമാസവും ഭുഗ്നനേത്രത്തിന്ന ഏഴുദിവസവും രക്തഷ്ഠീവിക്ക പത്തുദിവസവും പ്രലാപത്തിന്ന പതിന്നാലുദിവസവും ജിഹ്വകത്തിന്നും അഭിന്ന്യാസത്തിന്നും പതിനാറുദിവസവും അവധികളാണ്.

ആഗന്തുകജ്വരങ്ങൾ.

ആഗന്തുകജ്വരങ്ങൾ നാലുവിധത്തിൽ ഉണ്ട്. അവ:—

൧. ദേഹായാസകരങ്ങളായിരിക്കുന്ന പ്രവൃത്തികൾ അധികമായി ചെയ്കകൊണ്ടും അടി ഇടി മുതലായവ ഏററതുകൊണ്ടും മുറിവ് വ്രണം തീപ്പൊള്ളൽ മുതലായവ ഉണ്ടായതുകൊണ്ടും ഉണ്ടാകുന്ന അഭിഘാതജ്വരം.

൨. മാരകമന്ത്രങ്ങൾകൊണ്ട് ഹോമാദിമാരണകൎമ്മങ്ങൾ ചെയ്ക ഹേതുവായിട്ടുണ്ടാകുന്ന ആഭിചാരജ്വരം.

൩. ഭൂതഗ്രഹാദി പീഡഹേതുവായിട്ടും ഔഷധി ഗന്ധം ഹേതുവായിട്ടും വിഷം ഹേതുവായിട്ടും കോപം ഭയം ശോകം കാമം ഇവകൾ ഹേതുവായിട്ടും ഉണ്ടാകുന്ന അഭിഷംഗജ്വരം.

൪. വൈദികന്മാർ ഗുരുക്കന്മാർ വൃദ്ധന്മാർ മുതലായവരുടെ ശാപം ഹേതുവായിട്ടുണ്ടാകുന്ന അഭിശാപജ്വരം.

വിഷജ്വരലക്ഷണം.

വിഷം ഹേതുവായിട്ടുണ്ടാകുന്ന ജ്വരത്തിങ്കൽ മുഖം നീലവൎണ്ണമായിരിക്കും. അതിസാരവും അന്നത്തിൽ അരുചിയും തണ്ണീർദാഹവും കുത്തിനോവും ഇന്ദ്രിയങ്ങൾക്ക തളൎച്ചയും ഉണ്ടാകും.

ഔഷധി ഗന്ധജ്വരലക്ഷണം.

ഇന്ദ്രിയങ്ങൾക്ക തളൎച്ച തലവേദന ഛൎദ്ദി ഇവകൾ.

കാമജ്വരലക്ഷണം.

ചിത്തഭ്രമം മടി അവശത അരുചി ലജ്ജയില്ലായ്മ ബുദ്ധിക്ഷയം ധൈൎയ്യക്ഷയം നിദ്രാഭംഗം ഉഷ്ണാധിക്യം തലകറക്കം ഇവകൾ കാമജ്വരലക്ഷണങ്ങളാണ്.

ഭയശോകജ്വരലക്ഷണങ്ങൾ.

മററു ജ്വരലക്ഷണങ്ങൾക്ക പുറമേ പേപറച്ചിൽ കൂട്ടതലായുണ്ടായിരിക്കും.

കോപജ്വരലക്ഷണം.

മററു ജ്വരലക്ഷണങ്ങൾക്ക പുറമേ തലവേദനയും വിറയലും ഉണ്ടാകും.

ശാപാഭിചാരജ്വരലക്ഷണങ്ങൾ.

മററു ജ്വരലക്ഷണങ്ങൾക്കു പുറമേ മോഹം തണ്ണീർദ്ദാഹം ഉഷ്ണാധിക്യം ഇവ കൂടുതലായി കാണും.

അഭിഷംഗജ്വരലക്ഷണം.

മററു ജ്വരലക്ഷണങ്ങൾക്കു പുറമേ ഉദ്വേഗം ചിരി കരച്ചിൽ വിറയൽ മുതലായവ ഉണ്ടായിരിക്കുക ഭൂതപിശാചാദിപീഡഹേതുവായിട്ടുണ്ടാകുന്ന ജ്വരത്തിന്റെ ലക്ഷണങ്ങൾ ആണു്.

ആഗന്തുകജ്വരചികിത്സകൾ.

അഭിഘാതജ്വരത്തിനു ഉഷ്ണവിവജ്ജിതങ്ങളായ ക്രിയകൾ ചെയ്യണം. നെയ്യുസേവിക്കുന്നതും തേയ്ക്കുന്നതും നല്ലതാണു് മാംസരസങ്ങൾ മദ്യങ്ങൾ ക്ഷീരങ്ങൾ മുതലായവ സേവിപ്പിക്കണം.

അഭിചാരജ്വരത്തിനു വിധിപ്രകാരം ഹോമാദികമ്മങ്ങൾ ചെയ്യിക്കണം.

ഭൂതജ്വരത്തിനു മാന്ത്രികകമ്മങ്ങൾ ചെയ്യുകയും മനശ്ശാന്തിയുണ്ടാക്കുകയും ചെയ്യണം.

ഭൂതജ്വരത്തിനു മധൂകസാരാദിനസ്യം.

ഇരിപ്പക്കാതൽ നല്ലമുളകു് ഇന്തുപ്പു തിപ്പലി വയമ്പു് ഇവ സമം അരച്ചു പച്ചവെള്ളത്തിൽ കലക്കി നസ്യംചെയ്താൽ ഭൂതജ്വരം മൂലമുണ്ടാകുന്ന ബോധക്ഷയം തീരും.

ഔഷധിഗന്ധവിഷജ്വരത്തിനു
സർവഗന്ധകൃതകഷായം.

ഇലവങ്ഗം പച്ചില ചിററേലം നാകപ്പൂവു് കർപ്പൂരം തക്കോലം അകിൽ കുങ്കുമം ഇലവങ്ഗപ്പൂവു് ഇവ സമം കഷായം വച്ചു സേവിച്ചാൽ ഔഷധിഗന്ധവിഷജ്വരങ്ങൾ ശമിക്കും. പിത്തശമനങ്ങളായ മററു് ഔഷധങ്ങളും കൊടുക്കാം.

കോപജ്വരത്തിനു പിത്തശമനചികിത്സചെയ്യുകയും ഹിതകരങ്ങളായ മൃദുവചനങ്ങൾ പറഞ്ഞും ശീതളക്രിയകൾകൊണ്ടും ചൂടും കോപവും അടക്കണം.

കാമജ്വരപീഡിതനെ കോപിപ്പിക്കുന്നതു നല്ലതാണു്. കാമം ശോകം ഭയം ഇവകൾകൊണ്ടുണ്ടാകുന്ന ജ്വരത്തിനു വാതഹരങ്ങളായ ചികിത്സകൾ ചെയ്യണം.

ഉൽപ്പാതം ഗ്രഹപീഡ ഇവകൾകൊണ്ടുണ്ടാകുന്ന ജ്വരത്തിനു ദാനസ്വസ്ത്യയനാതിഥ്യങ്ങൾ ചെയ്യണം.

വിഷമജ്വരം.

സാമാന്യലക്ഷണം.

കാലനിയമംകൂട്ടാതെ ഒരിക്കൽ ചൂടുകൂടുക മറെറാരിക്കൽ

ശൈത്യം കൂടുക ഒരിക്കൽ ജ്വരം ഉണ്ടായിരിക്കുക ഒരിക്കൽ ജ്വരം ഇല്ലാതെ ഇരിക്കുക ചിലപ്പോൾ രാത്രിയിൽ ചിലപ്പോൾ പകൽ ചിലപ്പോൾ രണ്ടോ മൂന്നോ നാലോ ദിവസത്തേക്ക് ഇല്ലാതെയിരുന്ന് പിന്നീട്ട് ശൈത്യവും കുളിരും ജ്വരവും ഉണ്ടാവുക മുതലായ വിഷമമായ വേഗത്തോടും ലക്ഷണങ്ങളോടും കൂടിയ ജ്വരം ആണ് വിഷമജ്വരം.

വിഷമജ്വരത്തിന്റെ ഉത്ഭവം.

ജ്വരം പിടിപെട്ടു വാശിയായതിൽ പിന്നീട്ട് ഹിതമല്ലാത്ത ആഹാരവിഹാരാദികൾ കൊണ്ടു് ദോഷങ്ങൾ പിന്നെയും കോപിച്ച് രസാദിധാതുക്കളിൽ ഏതെങ്കിലും ഒന്നിനെ അശ്രയിച്ച് വിഷമജ്വരം ഉണ്ടാകുന്നു. വിഷമജ്വരം ഇങ്ങിനെ അല്ലാതെ ആദ്യമായിട്ടുംവരും. ദോഷം ബലവത്തെങ്കിൽ നിത്യജ്വരത്തേയും അല്ലെങ്കിൽ അനിത്യജ്വരത്തേയും ഉണ്ടാക്കും.

വിഷമജ്വരഭേദങ്ങൾ.

(൧) സന്തതജ്വരം. (൨) സതതജ്വരം. (൩) അന്യേദ്യുജ്വരം. (൪) തൃതീയകജ്വരം. (൫) ചതുൎത്ഥകജ്വരം. ഇങ്ങനെ വിഷമജ്വരം അഞ്ചുപ്രകാരത്തിൽ ഉണ്ടു്. ഇതിൽ ദോഷം രസധാതുവിനെ അശ്രയിച്ചിട്ടുണ്ടാകുന്ന ജ്വരം സന്തതജ്വരവും രക്തധാതുവിനെ അശ്രയിച്ചിട്ടുണ്ടാകുന്നതു സതതജ്വരവും മാംസത്തെ അശ്രയിച്ചിട്ടുണ്ടാകുന്നതു അന്യേദ്യുജ്വരവും മേദസ്സിനെ അശ്രയിച്ചുണ്ടാകുന്നതു് തൃതീയകജ്വരവും അസ്ഥിയിലൊ മജ്ജയിലൊ ഗമിച്ചുണ്ടാകുന്നതു് ചതുൎത്ഥകജ്വരവും ആകുന്നു. ഇതിൽവച്ചു ചതുൎത്ഥകജ്വരം അനേകരോഗങ്ങളോടുകൂടിയതും ഭയങ്കരവും നാശത്തെ ചെയ്യുന്നതും ആകുന്നു.

സന്തതജ്വരലക്ഷണം.

ജ്വരം തുടങ്ങി ഏഴൊ, പത്തൊ, പന്ത്രണ്ടൊ ദിവസം മുഴുവൻ വിടാതെനിന്ന് ഈ ദിവസങ്ങൾ കഴിഞ്ഞതിന്റെ ശേഷം വിടുകയും പിന്നെയും തുടങ്ങി സ്പഷ്ടങ്ങളായ ലക്ഷണങ്ങളോടുകൂടിയും കൊണ്ടും പൊറുതിയില്ലാതെ വളരെക്കാലം നില്ക്കുകയും ചെയ്യുന്ന ജ്വരമാണ സന്തതജ്വരം.

വിശപ്പ് തണ്ണീർദാഹം ഭ്രമം കൂടക്കൂടെജ്വരം കൊള്ളുകയും വിടുകയുംചെയ്ക വലിയ ശൈത്യം മലമൂത്രങ്ങൾ അറിയാതെപോവുക ശരീരത്തിനു എരിച്ചിൽ മൂർച്ഛ ഛർദ്ദി വിലാപ്പുറങ്ങളും മാറിടവും വേദനിക്കുക ആയാസം മോഹാലസ്യം മുതലായവ വിഷമജ്വരലക്ഷണങ്ങളാകുന്നു.

സതതജ്വരലക്ഷണം.

പകലിൻേറയും രാത്രിയുടേയും ഇടയിൽ രണ്ടുപ്രാവശ്യം, അതായതു് പകൽ ഒരു തവണ രാത്രി ഒരു തവണ അല്ലെങ്കിൽ പകൽമാത്രം രണ്ടുതവണയൊ രാത്രിയിൽമാത്രം രണ്ടു തവണയൊ അതുമല്ലെങ്കിൽ പകൽ രണ്ടുതവണ രാത്രിയിൽ രണ്ടുതവണ ഉണ്ടാകുന്ന ജ്വരം സതതജ്വരം.

അന്യേദ്യുജ്വരം.

പകലൊ രാത്രിയിലൊ എപ്പോഴെങ്കിലും ഒരുതവണമാത്രം ഉണ്ടാകുന്നതു് അന്യേദ്യുവിഷമജ്വരം. ഈ ജ്വരം രണ്ടുദിവസം വിടാതെനിന്നു പിന്നീടു രണ്ടുദിവസത്തേക്കു ഇല്ലാതെ ഇരിക്കയും വീണ്ടും ഉണ്ടാവുകയും ചെയ്യും. അതുകൊണ്ടു് ഇതിനു ദ്വാഹികജ്വരമെന്നും പേരുണ്ടു്. രണ്ടുദിവസത്തിൽ ഒരിക്കൽ ഉണ്ടാകുന്ന ജ്വരവും ഇതുതന്നെ ഉറക്കമില്ലായ്മ പൃഷ്ഠകങ്ങളിൽ വേദനകൈകാൽ എരിച്ചിൽ ശരീരത്തിൽ അഴൽച്ച മുതലായവ ഇതിൻെറപ്രത്യേക ലക്ഷണങ്ങളാണു്. ഈ ജ്വരം ഒരു മാസം നിൽക്കും.

തൃതീയകജ്വരം.

മൂന്നുദിവസത്തിൽ ഒരിക്കൽ അല്ലെങ്കിൽ മൂന്നാംദിവസം മൂന്നാംദിവസം ഉണ്ടാകുന്ന ജ്വരം തൃതീയകജ്വരം. ഈ ജ്വരം ചിലപ്പോൾ ആറുമാസംവരെ നീണ്ടുനിന്നേക്കും. അതികഠിനമായ ശൈത്യം അഗ്നിമാന്ദ്യം ദേഹം അഴൽച്ച അജീർണ്ണംമലം ഉണങ്ങി വറണ്ടു് ആട്ടിൻപുഴക്കപോലെ പോവുക അന്നദ്വേഷം മുതലായവ ഇതിൻെറ പ്രത്യേക ലക്ഷണങ്ങൾ ആണു്. ഈ ജ്വരത്തിൽ കഫപിത്തങ്ങൾക്കാണു അധികമായ കോപമെങ്കിൽ പനിതണ്ടെല്ലിലും വാതകഫങ്ങൾക്കാണെങ്കിൽ പൃഷ്ഠത്തിലും വാതപിത്തങ്ങൾക്കാണെങ്കിൽ ശിരസ്സിലും വലിയ വേദനയോടുകൂടി വ്യാപിക്കും.

ചാതുർത്ഥികജ്വരം.

നാലുദിവസത്തിൽ ഒരിക്കൽ അല്ലെങ്കിൽ നാലാംദിവസം നാലാംദിവസം ഉണ്ടാകുന്ന ജ്വരം ചാതുർത്ഥികജ്വരം. ഇതു് ഏകദേശം ഒരു വർഷത്തോളവും നീണ്ടുനിൽക്കുന്നതും കഷ്ടസാദ്ധ്യവും ആണു്. വലിയ തണുപ്പു് വാതശ്ലേഷ്മകോപം ആയാസം കഫാധിക്യം നടുങ്ങക്കം ഉള്ളെരിച്ചിൽ തലചുററു് അഗ്നിമാന്ദ്യം അന്നദ്വേഷം വീക്കം ശൂല മുതലായവ ഈ ജ്വരത്തിൻെറ വിശേഷലക്ഷണങ്ങൾ ആണു്.

ചാതുർത്ഥികജ്വരം കഫാധികമായിരുന്നാൽ ആദ്യം മുഴംകാലിൽ ആരംഭിച്ചു പിന്നീടു സർവ്വാംഗങ്ങളിലും വ്യാപിക്കുകയും വാ

താധികമായിരുന്നാൽ മുമ്പെ ശിരസ്സിൽ തുടങ്ങി പിന്നീട് ശരീരത്തിൽ ഒക്കേയും വ്യാപിക്കകയും ചെയ്യും.

ചതുൎത്ഥകാദിജ്വരവിപൎയ്യയങ്ങൾ.

ആദിയിൽ ഒരുദിവസം ജ്വരം ഇല്ലാതിരിക്കകയും പിന്നെ രണ്ടുദിവസം ഉണ്ടായിരിക്കകയും ഒടുവിൽ ഒരുദിവസം ഉണ്ടായിരിക്കകയും ചെയ്യുന്നതും ദോഷം അസ്ഥിയിലും മജ്ജയിലും ചെന്നിരുന്നാൽ മൂന്നുദിവസങ്ങളിൽ രണ്ടുദിവസം പനിച്ചിട്ട് ഒരുദിവസം പനിക്കാതിരിക്കുന്നതും ചാതുൎത്ഥികജ്വരവിപൎയ്യയവും മദ്ധ്യത്തിൽ ഒരുദിവസം പനിച്ചിട്ട് ആദിയിലും അവസാനത്തിലും പനിക്കാതെ ഇരിക്കുന്നത് തൃതീയകജ്വരവിപൎയ്യയവും പനി അഹോരാത്രം ഒരു പ്രാവശ്യം വിട്ടുനിന്നിട്ട് ശേഷം എല്ലാസമയവും ഉണ്ടായിരിക്കുന്നത് അന്യേദ്യുജ്വരവിപൎയ്യയവും പനി ദിനരാത്രികളുടെ ഇടയിൽ രണ്ടുപ്രാവശ്യം വിടുകയും ശേഷമുള്ള എല്ലാസമയവും ഉണ്ടായിരിക്കുകയും ചെയ്യുന്നതു സതതജ്വരവിപൎയ്യയവും ആകുന്നു.

വിഷമജ്വരചികിത്സ.

വാതപ്രധാനമായ വിഷമജ്വരം നെയ്യുസേവ വസ്തികൎമ്മം സ്നിഗ്ദ്ധോഷ്ണങ്ങളായിരിക്കുന്ന അന്നപാനങ്ങൾ മുതലായവ കൊണ്ടും,

പിത്തം പ്രധാനമായ വിഷമജ്വരം വിരേചനക്രിയ വഴിപോലെയുണ്ടാക്കിയ പാൽക്കഷായം നെയ്യ് തിക്തമായും ശീതമായും ഉള്ള അന്നപാനങ്ങൾ മുതലായവകൊണ്ടും.

കഫപ്രധാനമായ വിഷമജ്വരം.

വമനക്രിയ പാചനക്രിയ ലംഘനക്രിയ കഷായോഷ്ണങ്ങളും രൂക്ഷങ്ങളുമായ അന്നപാനങ്ങൾ മുതലായവകൊണ്ടും ശമിക്കും.

ചികിത്സ.

ത്രായന്ത്യാദി കഷായം.

ബ്രഹ്മി കടുകുരോഹിണി കൊട്ടുത്തുവവേര് നറുനീണ്ടിക്കിഴങ്ങ് ഇവ മൂന്ന കഴഞ്ചുവീതം പ്രത്യേകം പ്രത്യേകം തൂക്കി എല്ലാംകൂടി ഒന്നിച്ചുചേൎത്ത് വിധിപ്രകാരം കഷായംവച്ച് തേൻ അനുപാനമായി സേവിച്ചാൽ സന്തതാദിജ്വരങ്ങളിൽ വാതാദിദോഷങ്ങളുടെ ആനുകൂല്യമുണ്ടായി ജ്വരം ശമിക്കും.

വാസാദികഷായം.

ആടലോടകത്തിൻവേര് പടവലത്തില കടുക്കാത്തോട് നെല്ലിക്കാത്തോട് താന്നിക്കാത്തോട് മുന്തിരിങ്ങാപ്പഴം കുരുവുകളഞ്ഞതു് കൊന്നത്തൊലി വേപ്പിൻപട്ട ഇവ ഓരോ മരുന്നും പ്ര

ത്ത്യകം പ്രത്യേകം ഒന്നര കഴഞ്ചുവീതം തൂക്കി എല്ലാംകൂടി ഒന്നിച്ചുചേർത്തു് വിധിപ്രകാരം കഷായംവച്ചു് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ ഏകാഹികജ്വരം ശമിക്കും.

പടോലാദികഷായം.

പടവലത്തില മുത്തങ്ങാക്കിഴങ്ങു് നാഗദന്തിവേരു കടുകുരോഹിണി നറുനീണ്ടിക്കിഴങ്ങു് ഇവ രണ്ടര കഴഞ്ചുവീതം ഒന്നിച്ചുചേർത്തു് മേൽപ്രകാരം കഷായംവച്ചു തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ സന്തതാദികളായ വിഷമജ്വരങ്ങൾ ശമിക്കും.

ഇന്ദ്രയവാദി.

കുടകപ്പാലയരി പടവലത്തില നറുനീണ്ടിക്കിഴങ്ങു് കടുക്കാത്തോട്ടു് വേപ്പിൻപട്ട അമൃതു് ഇരുവേലി ഇവ ഒന്നേമുക്കാൽ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു കഷായംവച്ചു് തേനും പഞ്ചസാരയും മേമ്പൊടിചേർത്തു് സേവിച്ചാൽ സതതജ്വരം ശമിക്കും.

വാളുകാദികഷായം.

ഇരുവേലി കൊന്നത്തൊലി കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം വേപ്പിൻപട്ട നെല്ലിക്കാത്തോട്ടു് കടുക്കാത്തോട്ടു് താന്നിക്കാത്തോട്ടു് പടവലത്തില ഇവ ഒന്നരക്കഴഞ്ചുവീതം ഒന്നിച്ചുചേർത്തു് കഷായംവച്ചു് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ ഏകാഹികജ്വരം ശമിക്കും.

ദ്രാക്ഷാപടോലാദി.

കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം പടവലത്തണ്ടു് വേപ്പിൻപട്ട മുത്തങ്ങാക്കിഴങ്ങു് കുടകപ്പാലയരി കടുക്കാത്തോട്ടു് നെല്ലിക്കാത്തോട്ടു് താന്നിക്കാത്തോട്ടു് ചിററമൃതു് ഇരുവേലി ഇവ ഒന്നേകാൽ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു് കഷായംവച്ചു് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ അന്യേദ്യുഷ്കമജ്വരം ശമിക്കും.

ശിശിരാദി കഷായം.

ചന്ദനം മുത്തങ്ങാക്കിഴങ്ങു് ചുക്കു് രാമച്ചം തിപ്പലി നല്ലമുളകു് ഇവ രണ്ടുകഴഞ്ചുവീതം ഒന്നിച്ചുചേർത്തു് കഷായംവച്ചു തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ തൃതീയകജ്വരം ശമിക്കും.

വാസാദികഷായം.

ആടലോടകവേരു് നെല്ലിക്കാത്തോട്ടു് കാട്ടുഴുന്നു് ദേവതാരം കൊത്തമ്പാലരി ചുക്കു് ഇവ രണ്ടു കഴഞ്ചുവീതം ഒന്നിച്ചുചേർത്തു് കഷായംവച്ചു് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ ചാതുർത്ഥികജ്വരം ശമിക്കും.

പഥ്യ്യാദികഷായം.

കടുക്കാത്തോട്ട് കാട്ടുഴ്നൻ ചുക്ക് ദേവതാരം നെല്ലിക്കാത്തോട്ട് ആടലോടകവേര് ഇവ ഈരണ്ടു കഴഞ്ചുവീതം ഒന്നിച്ചു ചേത്തു കാഷായംവച്ചു തേനും കൽക്കണ്ടും അനുപാനമായി സേവിച്ചാൽ ചാതുൎത്ഥികജ്വരം ശമിക്കും.

മുസ്താദികഷായം.

മുത്തങ്ങാക്കിഴങ്ങു കണ്ടകാരിച്ചുണ്ട അമൃത്ത് ചുക്ക് നെല്ലിക്കാത്തോട്ട് ഇവ എൾകഴഞ്ചുവീതം മേൽപ്രകാരം കഷായംവച്ചു തേനും തിപ്പലിപ്പൊടിയും അനുപാനമായി സേവിച്ചാൽ സകല വിഷമജ്വരങ്ങളും ശമിക്കും.

പത്മകാദികഷായം.

പത്മമുകം കൊത്തമ്പാലരി ചുക്ക് രക്തചന്ദനം കിരിയാത്ത് ചിററമൃത് മുത്തങ്ങാ പടവലത്തില പുഷ്കരമൂലം ആടലോടകവേര് കടുകുരോഹിണി പൎപ്പടകപ്പുല്ല് കുടകപ്പാലയരി വെപ്പിൻപട്ട ചെറുതേക്ക് കണ്ടകാരിച്ചുണ്ട ഇവ ഷ കഴഞ്ചുവീതം ഒന്നിച്ചുചേത്ത് കഷായംവച്ചു തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ മൃത്യുതുല്യമായ വിഷമജ്വരവും ഉടനടി നിശ്ചയമായും ശമിക്കുന്നതാണ്.

ധാന്യാദികഷായം.

കരിംകുറിഞ്ഞി ദേവതാരം കുടകപ്പാലയരി മഞ്ചട്ടി കൊന്നത്തൊലി പാടക്കിഴങ്ങ് കച്ചോലക്കിഴങ്ങ് തിപ്പലി രാമച്ചം കിരിയാത്ത്അനന്തിപ്പലി ബ്രഹ്മി പത്മമുകം വയമ്പു കൊത്തമ്പാലരി ചുക്ക് മുത്തങ്ങാക്കിഴങ്ങ് ചരളം മുരിങ്ങത്തൊലി ഇരുവേലി കണ്ടകാരിച്ചുണ്ട പൎപ്പടകപ്പുല്ല് ദൎഭവേര് കടുകുരോഹിണി ചെറുവഴുതിനവേര് കടുക്കാത്തോട്ട് കൊട്ടത്തുവവേര് ചിററമൃത് പുഷ്കരമൂലം ഇവ അരേരക്കഴഞ്ചു് ഒന്നിച്ചുചേത്ത് കഷായംവച്ചു തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ ഏകാഹികം ദ്വാഹികം തൃതീയകം ചാതുൎത്ഥികം മുതലായ വിഷമജ്വരങ്ങളും സന്നിപാതജ്വരങ്ങളും ധാതുഗതജ്വരങ്ങളും കാമം ശോകം മുതലായവകൾ മൂലം ഉണ്ടായ ആഗന്തുകജ്വരങ്ങളും സന്തതജ്വരം ജീൎണ്ണജ്വരം എന്നുവേണ്ടാ ഏതുപ്രകാരത്തിൽ ഉള്ള ഏത്ര വലിയ ഭയങ്കരരോഗങ്ങളും ശമിക്കും.

മഹൌഷധാദികഷായം.

ചുക്ക ചിററമൃത് മുത്തങ്ങാ ചന്ദനം രാമച്ചം കൊത്തമല്ലി ഇവരണ്ടുകഴഞ്ചുവീതം ഒന്നിച്ചുചേത്ത് കഷായംവച്ചു തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ തൃതീയകജ്വരം ശമിക്കും.

ധാന്യാദികഷായം.

കൊത്തമ്പാലരി ചുക്ക് രാമച്ചം ഇരുവേലി അമൃത് ചന്ദനം മുത്തങ്ങാ ഇവ ഫഞ്ച കഴഞ്ചു് വീതം പ്രത്യേകം തൂക്കിയെടുത്തു് എല്ലാംകൂടി ഒന്നിച്ചുചേർത്തു് കഷായംവച്ചു് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ തൃതീയകജ്വരം ഏററവും വേഗത്തിൽ നിശ്ചയമായും ശമിക്കും.

സ്ഥിരാദികഷായം.

ഓരില ദേവതാരം കടുക്കാത്തോട്ട് നെല്ലിക്കാത്തോട്ട് ചുക്ക ഇവ രൻ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു് കഷായംവച്ചു് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ ചാതുർത്ഥികജ്വരം ശമിക്കും.

മഹാബലാദികഷായം.

വലിയകുറുന്തോട്ടി (ഊപ്പൻ) വേരു് ചുക്ക് ഇവ ആറാറുകഴഞ്ചു് ഒന്നിച്ചുചേർത്തു കാഷായംവച്ചു തേനും പഞ്ചസാരയും മേമ്പൊടിചേർത്തു് സേവിച്ചാൽ രണ്ടുമൂന്നു ദിവസംകൊണ്ടു തണപ്പു് വിറയൽ ചുട്ടുനീറക്കം ഇവയോടുകൂടിയതായ വിഷമജ്വരവും ശമിക്കും.

വില്വാദികഷായം.

കൂവളത്തിൻവേരു ചുക്ക് കണ്ടകാരിച്ചുണ്ട ചിററമൃതു നെല്ലിക്കാത്തോട്ട മുത്തങ്ങാ ഇവ രണ്ടുകഴഞ്ചുവീതം ഒന്നിച്ചുചേർത്തു കഷായംവച്ചു തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ അതിഭയങ്കരമായ വിഷമജ്വരവും ശമിക്കും.

മധുകാദികഷായം.

ഇരട്ടിമധുരം ചന്ദനം മുത്തങ്ങാ നെല്ലിക്കാ കൊത്തമല്ലി രാമച്ചം ചിററമൃതു് പടവലത്തില ഇവ ഒന്നര കഴഞ്ചുവീതം ഒന്നിച്ചുചേർത്തു് കഷായംവച്ചു് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ അതിഭയങ്കരങ്ങളായ സന്തതാദിവിഷമജ്വരങ്ങളും വാതികപൈത്തിക ശ്ലൈഷ്മികജ്വരങ്ങളും സന്നിപാതജ്വരങ്ങളും ശമിക്കും. ഈ കഷായം എട്ടുവിധ ജ്വരങ്ങൾക്കും ഒന്നുപോലെ പററുന്നതാണു്,

ഭാർങ്ഗ്യാദികഷായത്രയം.

ഫ. ചെറുതേക്കു് മുത്തങ്ങാ പർപ്പടകപ്പുല്ലു് കൊത്തമല്ലി കൊട്ടത്തുവവേരു് ചുക്ക് കിരിയാത്തു് കൊട്ടം തിപ്പലി ചെറുവഴുതിന ചിററമൃതു് ഇവ ഒന്നേഅരയ്ക്കാൽ കഴഞ്ചുവീതം ഒന്നിച്ചുചേർത്തു് കഷായംവച്ചു് തേനും പഞ്ചസാരയും അനുപാനമായി സേ

വിച്ചാൽ സന്തതജ്വരം സതതജ്വരം അന്യേദ്യുജ്വരം തൃതീയക ജ്വരം ചാതുർത്ഥകജ്വരം ജീർണ്ണജ്വരം ഇവകൾ ശമിക്കും.

൨. ചെറുതേക്ക് മുത്തങ്ങാക്കിഴങ്ങ് പർപ്പടകപ്പുല്ല് പുഷ്ക്കരമൂലം ഇഞ്ചി കടുക്കാത്തോട് തിപ്പലി കൂവളവേര് കുമിഴിവേര പാതിരിവേര പലകപ്പയ്യാനിവേര് മുത്തവേര് ഓരിലവേര് മൂവിലവേര് ചെറുവഴുതിനവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ പണമിടവീതം ഒന്നിച്ചുചേർത്തു കഷായംവച്ച് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ വിഷമജ്വരം സന്നിപാതജ്വരം ജീർണ്ണജ്വരം നീര് മുതലായവ ശമിക്കും.

൩. ചെറുതേക്ക് കടുക്കാത്തോട് കടുകരോഹിണി കൊട്ടം പർപ്പടകപ്പുല്ല് മുത്തങ്ങാക്കിഴങ്ങ് തിപ്പലി അമൃത് കൂവളവേര് കുമിഴിവേര് പാതിരിവേര് പലകപ്പയ്യാനിവേര മുഞ്ഞവേര് ഓരിലവേര് മൂവിലവേര് ചെറുവഴുതിനവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചുക്ക് ഇവ അരേഅരയ്ക്കാൽ കഴഞ്ചുവീതം ഒന്നിച്ചു ചേർത്തു കഷായംവച്ച് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ അതിഭയങ്കരങ്ങളായ സതതാദിജ്വരങ്ങളേയും ധാതുക്കളിൽ ചേർന്നിരിക്കുന്ന എല്ലാ ജ്വരങ്ങളേയും ശീതബാധയോടുകൂടിയ ജ്വരങ്ങളേയും എന്നുവേണ്ട സർവ്വപ്രകാരത്തിൽ ഉള്ള ജ്വരങ്ങളേയും അഗ്നിമാന്ദ്യം രുചികേട് പ്ലീഹരോഗം യകൃത്തിലുള്ള രോഗം ഗുല്മം വീക്കം ഇവകളേയും ശമിപ്പിക്കും.

### ദാർവ്വ്യാദി.

മരമഞ്ഞൾത്തൊലി കുടകപ്പാലയരി മഞ്ചട്ടി കണ്ടകാരിച്ചുണ്ട ദേവതാരം ചിററമൃത് കീഴാനെല്ലി പർപ്പടകപ്പുല്ല് കൊന്നത്തൊലി തകരം അത്തിത്തിപ്പലി വേപ്പിൻതൊലി മുത്തങ്ങാ കൊട്ടം ചുക്ക് പത്തുമുകം കച്ചോരക്കിഴങ്ങ് ആടലോടകവേര ചരളം വെളുത്തകണ്ടകാരിച്ചുണ്ട ബ്രഹ്മി ചങ്ങലംപറണ്ട കിരിയാത്തു ചേക്കുരുവുശുദ്ധി പാടക്കിഴങ്ങ കുശവേര് കടുകരോഹിണി തിപ്പലി കൊത്തമല്ലി ഇവ എല്ലാംകൂടി ഒന്നിച്ചുചേർത്തു കഷായംവച്ച് തേൻ അനുപാനമായി സേവിച്ചാൽ അതിഭയങ്കരങ്ങളായ സതതാദി സകല വിഷമജ്വരങ്ങളും ഘോരങ്ങളായ ദ്വന്ദ്വജ്വരങ്ങളും വാതജ്വരം പിത്തജ്വരം ശ്ലേഷ്മജ്വരം സന്നിപാതജ്വരം ഇവയും അന്തർഗ്ഗതജ്വരങ്ങളും ബഹിർഗ്ഗതജ്വരങ്ങളും ധാതുഗതജ്വരങ്ങളും വളരെനാൾ നീണ്ടുനില്ക്കുന്ന ജ്വരങ്ങളും എന്നുവേണ്ട സകല ജ്വരങ്ങളും തണുപ്പ് വിറയൽ ചുട്ടുനീറക്കം കാർശ്യം വിയർപ്പൊഴുക്കം ഛർദ്ദി ഗ്രഹണി അതിസാരം കാസശ്വാസം കാമല ശോഷം നീര് അഗ്നിമാന്ദ്യം അരുചി എട്ടുപ്രകാരത്തിൽ

ഉള്ള ശൂലകൾ ഇരുപതുവിധത്തിൽ ഉള്ള പ്രമേഹങ്ങൾ പ്ലീഹരോഗം യകൃദ്രോഗം ഹലീമകം മുതലായവയും ശമിക്കും.

ദ്രാക്ഷാദികഷായം.

കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം ഇലവങ്ഗപ്പൂവ് ചുക്ക് ഇലവങ്ഗപ്പട്ട മുത്തങ്ങാക്കിഴങ്ങ് കടുക്കാ അയമോദകം കൊത്തമ്പാലരി അമൃത് കൊന്നത്തൊലി ഇവ ൧൬ കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ വിഷമജ്വരമെന്നല്ല സകല ജ്വരങ്ങളും ശമിക്കും; പാചനവും അഗ്നിദീപനവും ഉണ്ടാകും; വളരെ ലഘുവുമാണ്.

കണാദികഷായം.

തിപ്പലി ചെറുതേക്ക് പപ്പടകപ്പുല്ല് കിരിയാത്തു വേപ്പിൻപട്ട ചുക്ക് ആടലോടകവേര് അമൃത് മുത്തങ്ങാക്കിഴങ്ങ കൊത്തമ്പാലരി ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ൧൬ കഴഞ്ചുവീതം തൂക്കി എല്ലാംകൂടി ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ സകലവിധത്തിൽ ഉള്ള വിഷമജ്വരങ്ങളും അന്യജ്വരങ്ങളും നിശ്ചയമായും കാലതാമസംകൂടാതെ ശമിക്കും. ജീൎണ്ണജ്വരം ധാതുഗതജ്വരം അനേകവിധ ഉപദ്രവങ്ങളോടുകൂടിയ വിഷമജ്വരം ഇവകൾക്കെല്ലാം ഈ കഷായം വളരെ ഫലസിദ്ധിയോടുകൂടിയതാകുന്നു.

ശൃംഗ്യാദികഷായം.

കൎക്കടകശൃംഗി പെരുംകായം കിരിയാത്തു മഞ്ഞൾ കൊട്ടം അരേണുകം കടുകുരോഹിണി ചിററരത്ത ചിററാവണക്കിൻവേര വെളുത്തുള്ളി മരമഞ്ഞൾ കൊന്നത്തൊലി പടവലത്തില ബ്രഹ്മി ത്രികോല്പക്കൊന്ന കൊട്ടവേലിക്കിഴങ്ങു തകരം കൊട്ടത്തുവവേര് ചിററമൃത് കോലരക്ക് നാഗദന്തിവേര് തുംപൂണി വിഴാലരിക്കാമ്പ് ചിററേലം ഇലവൎങ്ഗം പപ്പടകപ്പുല്ല ഗുൽഗ്ഗലു ആടലോടകവേര് കുടകപ്പാലയരി വലിയകുറുന്തോട്ടി ശതാവരി നല്ലമുളക ചെറിയകാട്ടുവെള്ളരി ബ്രഹ്മി ചെറുതേക്ക് അത്തിത്തിപ്പലി ചുക്ക കടുക്കാത്തോട് ഇടവകം പെരുംകുരുമ്പവേര വേപ്പിൻപട്ട നാൽകോല്പക്കൊന്ന തിപ്പലിമൂലം മുത്തങ്ങാക്കിഴങ്ങ് അയമോദകം കുറാശാണി അകിൽ ചന്ദനം കുടകപ്പാലവേരിലെത്തൊലി ചെവിയം നറുനീണ്ടിക്കിഴങ്ങ് വയമ്പ് ചെറുകമിഴിവേര കൂവളവേര് കുമ്പിൾവേര് പാതിരിവേര് പയ്യാഴാന്തവേര് മുഞ്ഞവേര് ഓരിലവേര് മൂവിലവേര് ചെറുവഴുതിനവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ എല്ലാം ക്രമപ്രകാരം എടുത്തു ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ

ഏതുപ്രകാരത്തിൽ ഉള്ള ജ്വരങ്ങളും ജ്വരോപദ്രവങ്ങളും നിസ്സംശയമായിട്ടും ശമിക്കും.

ക്ഷുദ്രാദി.

കണ്ടകാരിച്ചുണ്ട ചുക്ക് മുത്തങ്ങാ പപ്പടകപ്പുല്ല് കൊത്തമ്പാലരി കിരിയാത്തു വേപ്പിൻപട്ട ചിററമൃത്ത് ചെറുതേക്ക ചന്ദനം പുഷ്കരമൂലം പടവലത്തില കുടകപ്പാലവേരിലെത്തൊലി ആടലോടകവേര് പത്തുമുഖം കുടകപ്പാലയരി ഇവ മുക്കാൽകഴഞ്ചുവീതം ഒന്നിച്ചുചേർത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ വിഷമജ്വരം ശീതജ്വരം മുതലായവ എത്ര വിഷമാവസ്ഥയെ പ്രാപിച്ചതായിരുന്നാലും ഉടൻ ശമിക്കും.

വിഷമജ്വരശാന്തിക്കുപായങ്ങൾ.

൧. മൂങ്ങായുടെ വലത്തെ ചിറകു കണ്ടിച്ചു വെളുത്ത ചരടുകൊണ്ടു കെട്ടി ഇടത്തെ കാതിൽ തൂക്കിയാൽ, ഏകാഹികജ്വരം ശമിക്കും.

൨. നെയ്യിൽ കായം അരച്ചുകലക്കി നസ്യംചെയ്താൽ വിഷമജ്വരം ശമിക്കും.

൩. അകത്തിയിലയുടെ രസം കുത്തിപ്പിഴിഞ്ഞു നസ്യംചെയ്താൽ ചാതുൎത്ഥികജ്വരം ശമിക്കും.

൪. മഞ്ഞൾ മരമഞ്ഞൾ നെന്മേനിവാകപ്പൂവ് ഇവ നെയ്യിൽ അരച്ചുകലക്കി നസ്യംചെയ്താൽ ചാതുൎത്ഥികജ്വരംശമിക്കും.

൫. ആയിരം പുളിയാരലിന്റെ ഇലയിട്ടു കഞ്ഞിവച്ചു നെയ്യുംചേർത്തു കുടിച്ചാൽ വിഷമജ്വരം ശമിക്കും.

൬. കടലാടിയുടെ വേര് തൊട്ടുരിയാടാതെ പറിച്ചെടുത്ത് ഏഴു ചുവന്ന നൂലിട്ടുകെട്ടി അരയിൽ തൂക്കിയാൽ വിഷമജ്വരം ശമിക്കും.

൭. സഹദേവി തൊട്ടുരിയാടാതെ പറിച്ചെടുത്ത് ചെവിയിൽ കെട്ടിത്തൂക്കിയാൽ വിഷമജ്വരം ശമിക്കും.

൮. ചിററമൃതും വേപ്പിൻപട്ടയും നെല്ലിക്കാത്തോടും നന്നാലുകഴഞ്ച് ഒന്നിച്ചുചേർത്തു കഷായംവച്ചു തേൻ അനുപാനമായി പ്രതിദിവസം സേവിക്കുക. വിഷമജ്വരം ശമിക്കും.

൯. കറുത്തജീരകം പൊടിച്ചു ശക്കരയിൽകുഴച്ചു സേവിച്ചാൽ വിഷമജ്വരം ശമിക്കും.

൧൦. തൊട്ടുരിയാടാതെ തൊട്ടാവാടിയുടെ വേർ പൂയംനാളിൽ പറിച്ചു ചുവന്ന നൂലിട്ടു രോഗിയുടെ കൈയിൽകെട്ടിയാൽ ഏകാഹികജ്വരം ശമിക്കും.

൫൫. ഞണ്ടിന്റെ പുറം തോണ്ടിയിട്ടു മണ്ണെടുത്തു പൊട്ടു തൊട്ടാൽ ഏകാഹികജ്വരം ശമിക്കും.

൫൬. ചെവിക്കായം എടുത്തു് തുണിയിൽതേച്ചു തെറുത്തു എണ്ണയിൽ മുക്കി തീയെരിച്ചുണ്ടാക്കിയ കരികൊണ്ടു കണ്ണിൽ അഞ്ജനം എഴുതിയാൽ തൃതീയകജ്വരം ശമിക്കും.

൫൭. ചിലന്തിനൂൽ കരിച്ചുണ്ടാക്കിയ മഷികൊണ്ടു് അഞ്ജനം എഴുതിയാൽ വിഷമജ്വരം ശമിക്കും.

൫൮. ബ്രഹ്മദണ്ഡി പൂയംനാളിൽ പറിച്ചെടുത്തു ചുവന്നനൂലിട്ടു രോഗിയുടെ കൈയിൽകെട്ടിയാൽ ഏകാഹികജ്വരംശമിക്കും

൫൯. കുറുന്തോട്ടി കയ്യോന്നി ഇവയുടെ വേരു് പറിച്ചു മേൽപ്രകാരം കെട്ടിയാലും വിഷമജ്വരങ്ങൾ ശമിക്കും.

൬൰. വെള്ളെരുക്കിൻവേരൊ കണവീരത്തിൻവേരൊ അശ്വതിനക്ഷത്രത്തിൻനാളിൽ തൊട്ടറിയാടാതെ എടുത്തുകൊണ്ടു വന്നു് അരിക്കാടിയിൽ അരച്ചുസേവിച്ചാൽ ചാതുൎത്ഥികജ്വരം ശമിക്കും.

൬൧. അരിതാരഭസ്മം ഞായറാഴ്ചനാളിൽ പശുവിൻപാലിൽ പ്രായത്തിനുതക്ക മാത്രയിൽ കലക്കിക്കുടിച്ചാൽ ഭയങ്കരമായ വിഷമജ്വരവും ശമിക്കും

൬൨. വെളുത്ത ശംഖുപുഷ്പത്തിന്റെ വേരിടിച്ചു ചൂടുവെള്ളത്തിൽ കലക്കി സേവിപ്പിച്ചു ഛൎദ്ദിപ്പിച്ചാൽ വിഷമജ്വരം ശമിക്കും.

൬൩. നെയ്യു് തേൻ കാച്ചിക്കുറുക്കിയപാലു് തിപ്പലിപ്പൊടി പഞ്ചസാര ഇവ അഞ്ചും സമംചേൎത്തു പ്രതിദിവസം സേവിച്ചാൽ എത്ര ഭയങ്കരമായ വിഷമജ്വരവും ശമിക്കും.

## ധൂപപ്രയോഗങ്ങൾ.

കയ്യോന്നിനീരിൽ പലതവണ മുക്കിക്കുറുപ്പിച്ച തുണിയിൽ ഗുൽഗുലുവും മൂങ്ങായുടെ വാലുംകൂടിവച്ചു ചുററി പുക ഏല്പിച്ചാൽ വിഷമജ്വരം ശമിക്കും.

## അഷ്ടാംഗധൂപം.

ഗുൽഗുലു വേപ്പില വയമ്പു കൊട്ടം കടുക്കാത്തോടു് യവം കടുകു് ഇവ കൂട്ടി നെയ്യുചേൎത്തു് പുകച്ചു പുകയേററാൽ ജ്വരങ്ങൾ ശമിക്കും.

## അജരോമാദിധൂപം.

ആട്ടിൻരോമം വയമ്പു് കൊട്ടം ഞെരിഞ്ഞിൽ വേപ്പില ഇവകൾ ചേൎത്തു ധൂപം ഇട്ടാൽ സൎവ്വജ്വരങ്ങളും ശമിക്കും.

മഹേശ്വരധൂപം.

പെരുംകായം ദേവതാരം ചരളം നെയ്യ് ഗോരോചന ഗന്ധതൃണം ശിവനിർമ്മാല്യം കടുകുരോഹിണി കടുക് വേപ്പില മയില്പീലി പാമ്പിൻപടം പൂച്ചക്കാഷ്ഠം പശുവിൻകൊമ്പ് മലം കാരയ്ക്കാ വഴുതിനവേര് കണ്ടകാരിച്ചുണ്ട വയമ്പ് പരുത്തിക്കുരു ഉമി ആട്ടിൻമലം കുറുക്കന്റെ മലം ആനപ്പല്ല് ഇവ സമം ഒന്നിച്ചുചേർത്തു ആട്ടിൻമൂത്രത്തിൽ ഭാവനചെയ്തു ഉരലിലിട്ടിടിച്ചു പുത്തൻ മൺപാത്രത്തിൽ ആക്കി പുകച്ചാൽ എല്ലാ ജ്വരങ്ങളും ശമിക്കും. ഈ പുകയുടെ വാടകേട്ടാൽ സർപ്പങ്ങൾ ഓടിപ്പോകും. അതുപോലെ പിശാചുക്കളും രാക്ഷസന്മാരും ഓടിപ്പോകും. വിഷപരമാണുക്കൾ നശിച്ചുപോകും. ഈ ധൂപം ജ്വരരോഗിയേയും എന്നല്ല ജ്വരംപിടിപെട്ട ഗൃഹത്തിൽപോലും ഏല്പിക്കുന്നതു വളരെ നല്ലതാണ്. വിശിഷ്യ:—

"ഓം നമോ ഭഗവതേ രുദ്രായ ഉമാപതയേ സമ്പന്നായ നന്ദികേശ്വരായ"

എന്നുള്ള മന്ത്രം അഭിമന്ത്രിച്ചു മേൽപ്രകാരം ധൂപിക്കുന്നതു് ഏററവും ഉത്തമമാകുന്നു.

നസ്യങ്ങൾ.

(൧) ഇന്തുപ്പ് ചുക്ക് തിപ്പലി മുളക് ഇവ സമം അരച്ചു അകത്തിയിലനീരിൽ കലക്കി നസ്യംചെയ്താൽ വിഷമജ്വരം ശമിക്കും.

(൨) എരിക്കിൻപാലിൽ ഓമവും ഇന്തുപ്പും നല്ലമുളകും വെള്ളുള്ളിയുംകൂടി അരച്ചുകലക്കി നസ്യംചെയ്താൽ വിഷമജ്വരം ശമിക്കും. ചെറുതുമ്പയിലനീരിൽ നല്ലമുളക് അരച്ചുകലക്കി നസ്യംചെയ്താൽ വിഷമജ്വരം ശമിക്കും.

വേലിപ്പരുത്തിയിലനീരിൽ തിപ്പലി അരച്ചുകലക്കി നസ്യം ചെയ്താലും കൊമ്പൻപാവലിലച്ചാറും ഉള്ളിച്ചാറും ഇന്തുപ്പുംകൂട്ടി നസ്യംചെയ്താലും വിഷമജ്വരം ശമിക്കും.

ഉദകമഞ്ജരീരസം.

രസഭസ്മം ഗന്ധകഭസ്മം പൊൻകാരം മുളക് ഇവ ഓരോന്നും സമം ഒന്നിച്ചുചേർത്തു് അതിനെല്ലാററിനും സമം പഞ്ചസാരയുംകൂട്ടി ചെങ്കവരിമീനിന്റെ പിത്തത്തിൽ മൂന്നുദിവസം ഭാവനചെയ്ത് ഈരണ്ടു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളിക വീതം ഇഞ്ചിനീരിൽ സേവിച്ചാൽ വിഷമജ്വരം ശമിക്കും. തണുത്ത വെള്ളവും മോരുംകൂട്ടി ഭക്ഷണം കഴിക്കുകയും തക്കാരിവഴുതനങ്ങാ ഉപയോഗിക്കുകയും ചെയ്യണം. ചൂടു വർദ്ധിച്ചാൽ തലയിൽ തണുത്ത വെള്ളംകൊണ്ടു ധാരകഴിക്കണം.

### പച്ചക്കർപ്പൂരമാത്ര.

പച്ചക്കർപ്പൂരം രസഭസ്മം ഇലവങ്ഗം ജാതിപത്രി ഗന്ധകം നേർവാളക്കുരുവു ഇവകൾ വെവ്വേറെ ശുദ്ധിചെയ്തു സമം ഒന്നിച്ചുചേർത്തു കററുവാഴനീരിൽ അരച്ചു ഉഴുന്നുപ്രമാണം ഗുളികകൾ ഉരുട്ടി ഓരോതവണ ഓരോ ഗുളിക പഞ്ചസാരകൂട്ടി സേവിച്ചാൽ സകല ജ്വരങ്ങളും ശമിക്കും.

### ചായില്യമാത്ര.

ചായില്യം കഴഞ്ചുനാലു് തിപ്പലി കഴഞ്ചു രണ്ടു് ഇവ ശുദ്ധിചെയ്തു തമ്മിൽചേർത്തു ആട്ടിൻപാലൊഴിച്ചരച്ചു പയറുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കിവച്ചിരുന്നു ഓരോ പ്രാവശ്യം ഓരോ ഗുളിക ചുക്കുകഷായത്തിൽ സേവിച്ചാൽ സകല ജ്വരങ്ങളും ശമിക്കും.

### താളകമാത്ര.

ശുദ്ധിചെയ്ത ചുണ്ണാമ്പുചൂളയിൽവച്ചു നീററിയ താളകം വരാഹനിട ആറു്. നല്ലതുപോലെ നീറിയ കൽച്ചുണ്ണാമ്പു വരാഹനിട മൂന്നു്. ഇവ രണ്ടുംകൂടി ഒന്നിച്ചുചേർത്തു മുലപ്പാലൊഴിച്ചു രണ്ടുയാമം അരച്ചു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കിവച്ചിരുന്നു് ഓരോ പ്രാവശ്യം ഓരോ ഗുളികവീതം ദിവസംതോറും കാലത്തും വയ്യിട്ടും ശക്കരയിൽ സേവിച്ചാൽ അറുപത്തിനാലുപ്രകാരത്തിൽ ഉള്ള ജ്വരങ്ങളും ശമിക്കും. മരുന്നുസേവിച്ചാൽ ആറുദിവസത്തേക്കു് ഉപ്പും പുളിയും ഉപയോഗിക്കാൻ പാടില്ല. ഏഴാംദിവസംമുതൽ തല കുളിക്കാം. ഉപ്പു വറുത്തേ കൂട്ടാവൂ. ഈ മാത്രകൊണ്ടു ജ്വരം അറുപത്തിനാലും ശമിക്കും.

### രസമാത്ര.

ചുക്കു് നല്ലമുളകു് തിപ്പലി കടുക്കാ ഇന്തുപ്പു കടുകുരോഹിണി രസഭസ്മം ഇവ ഓരോ കഴഞ്ചു്. നേർവാളക്കുരുവു് കഴഞ്ചു് ഏഴു്. ഇവ വെവ്വേറെ ശുദ്ധിചെയ്തു ഒന്നിച്ചുചേർത്തു ചെറുനാരങ്ങാനീരൊഴിച്ചരച്ചു കുരുമുളകുപ്രമാണം ഗുളികയുരുട്ടി ഇഞ്ചിച്ചാററിൽ ഓരോതവണ ഓരോ ഗുളിക സേവിച്ചാൽ വിരേചനമുണ്ടായി വിഷമജ്വരം ശമിക്കും. ഭേദി അധികമായാൽ തണുത്ത വെള്ളം കൊടുക്കണം. ഉടനെ നില്ക്കും. പുറകെ പാലും ചോറും കൊടുക്കാം.

### രസകർപ്പൂരമാത്ര.

ശുദ്ധിചെയ്ത രസകർപ്പൂരം പലം കാലു്. ശുദ്ധിചെയ്ത നേർവാളക്കുരുവു പലം ഒന്നു്. അങ്കോലവേരിൻതൊലി പലം കാലു് ശുദ്ധിചെയ്ത കൊടുവേലിക്കിഴങ്ങു പലം കാലു്. ഇവ ഒന്നിച്ചുചേർത്തു കയ്യോന്നിനീരിലും മുലപ്പാലിലും വെവ്വേറെ രണ്ടുയാമം

വീതം അരച്ചു തുവരപ്പയർപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്നു് ഓരോരോതവണ ഓരോ ഗുളിക തേനിൽ അരച്ചുസേവിച്ചാൽ സകല ജ്വരങ്ങളും ശമിക്കും.

### ഗോരോചനമാത്ര.

ഗോരോചന കുങ്കുമപ്പൂവു് പച്ചക്കർപ്പൂരം രസസിന്ദൂരം രസകർപ്പൂരം ഏലം അഭ്രഭസ്മം ഗ്രാമ്പൂവു് കൊട്ടം ജാതിക്കാ അക്രാവു ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം മൂന്നുകഴഞ്ചുവീതം എടുത്തു ഒന്നിച്ചുചേർത്തു ചന്ദനക്കഷായത്തിൽ നാലുയാമവും ചെമ്പകപ്പൂവുകഷായത്തിൽ രണ്ടുയാമവും കുങ്കുമപ്പൂവുകഷായത്തിൽ രണ്ടുയാമവും അരച്ചു കുന്നിക്കുരുവുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി ഓരോ ഗുളികവീതം മുലപ്പാലിൽ സേവിച്ചാൽ സകല ജ്വരങ്ങളും സന്നിയും തൊണ്ടകെട്ടും ശ്ലേഷ്മസംബന്ധമായ തൊണ്ണൂറുവിധ വ്യാധികളും നിർദോഷവും മററും ശമിക്കും.

### കുങ്കുമമാത്ര.

കുങ്കുമപ്പൂ പലം ഒന്നു് ചുക്കു് നല്ലമുളകു് തിപ്പലി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് ജാതിക്കാ ഗ്രാമ്പൂവു് ഏലം ചന്ദനം ദേവതാരം കടുകുരോഹിണി ഇവ അരപ്പലം വീതം എല്ലാംകൂടി ഒന്നിച്ചുചേർത്തു് ഇടിച്ചുപൊടിച്ചു പൊടിയാക്കി കുഴിയമ്മിയിൽ ഇട്ടു ആറുയാമം ചെറുനാരങ്ങാനീരിലും നാലുയാമം ഇഞ്ചിനീരിലും രണ്ടുയാമം കണ്ടകാരിച്ചുഴത്തിൻനീരിലും(കഷായത്തിലൊ) അരച്ചു ചെറുപയറുപ്രമാണം ഗുളികയുരുട്ടി അനുപാനസഹിതമായി സേവിച്ചാൽ വിഷമജ്വരം മുതലായ സകല ജ്വരങ്ങളും ശമിക്കും.

അരപ്പലം തുമ്പപ്പൂവും അരപ്പലം നല്ലമുളകുംകൂടി അരച്ചു ചുണ്ടയ്ക്കാപ്രമാണം കാലത്തും വൈകുന്നേരവും സേവിച്ചാൽ വിഷമജ്വരം ശമിക്കും.

### മഹാലക്ഷ്മീനാരായണഗുളിക.

ഗന്ധകം തുരിശു് ചീനക്കാരം അരിതാലം ഇവ സമം ശുദ്ധിചെയ്തു് ഒന്നിച്ചുചേർത്തു തമിഴാമക്കഷായത്തിൽ മൂന്നുയാമം അരച്ചു് വടിച്ചെടുത്തു തമിഴാമക്കഷായം ഒഴിച്ചുതന്നെ ഡോളായന്ത്രത്തിൽ ഒരുയാമം പചിച്ചു് ആറിയതിൻെറശേഷം എടുത്തു വീണ്ടും കുഴിയമ്മിയിൽ ഇട്ടു നല്ലതുപോലെ അരച്ചു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി അനുപാനസഹിതമായി സേവിച്ചാൽ വിഷമജ്വരം സന്നിപാതജ്വരം ത്രിദോഷജ്വരം മുതലായവ ശമിക്കും.

### വിഷമജ്വരാംകുശ ഗുളിക.

| ശുദ്ധിചെയ്ത | രസം | വരാഹനിട | ൧ |
|---|---|---|---|
| ,, | ഗന്ധകം | ,, | ൧ |
| ,, | വത്സനാഭി | ,, | ൧ |
| ,, | ഉമ്മത്തിൻകുരുവ് | ,, | ൩ |
| ,, | ചുക്ക് | ,, | ൨ |
| ,, | തിപ്പലി | ,, | ൪ |
| ,, | മുളക് | ,, | ൨ |

മുകളിൽപറഞ്ഞ മരുന്നുകൾ എല്ലാം ഒന്നിച്ചുചേത്ത് ഇടിച്ചുപൊടിച്ചു അമ്മിയിൽ ഇട്ടു ചെറുനാരങ്ങാ നീരൊഴിച്ച് മൂന്നു യാമം അരച്ചു കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി ഓരോ തവണ ഓരോ ഗുളികവീതം അനുപാനസഹിതമായി സേവിച്ചാൽ മുറപ്പനി ഇരുമുറപ്പനി മൂന്നാംമുറപ്പനി നാലാം മുറപ്പനി മുതലായ സകല ജ്വരങ്ങളും ശമിക്കും.

### നിംബാദിചൂണ്ണം.

| വേപ്പില | ഭാഗം | ൨ | നല്ലമുളക് | ഭാഗം | ൩ |
|---|---|---|---|---|---|
| നെല്ലിക്കാത്തോട് | ,, | ൩ | തിപ്പലി | ,, | ൩ |
| താന്നിക്കാത്തോട് | ,, | ൩ | ഓമം | ,, | ൫ |
| കടുക്കാത്തോട് | ,, | ൩ | ത്രിലവണം | ,, | ൩ |
| ചുക്ക് | ,, | ൩ | നവക്ഷാരം | ,, | ൩ |

ഇവ ഒന്നിച്ചുചേത്തു പൊടിയാക്കി ശീലപ്പൊടി തട്ടി കാലത്തു കാലത്തു കുറേശ്ശ സേവിച്ചാൽ സകല മുറപ്പനികളും പഴകിയ ജ്വരവും മററും ശമിക്കും.

### നസ്യം.

കുറാശാണി ഓമം ഇന്തുപ്പ് നല്ലുളക വെളുത്തുള്ളി ഇവ സമം എരിക്കിൻപാലിൽ നസ്യംചെയ്താൽ മുറപ്പനിയും മോഹാലസ്യവും മാറും.

### മഹാഗ്നികുമാരരസം.

രസം വത്സനാഭി വെള്ളപ്പാഷാണം ഗന്ധകം ചായില്യം താളകം ഇവ ശുദ്ധി അഭ്രഭസ്മം താമ്രഭസ്മം ഇവ സമം കുഴിയമ്മിയിൽഇട്ട് കയ്യോന്നിനീരൊഴിച്ചു ഒരുദിവസം അരച്ചു കാശിക്കുപ്പിയിൽ ആക്കി ശീലമൺചെയ്ത്, വാലുകായന്ത്രത്തിൽവച്ചു മന്ദാഗ്നിയിൽ ഒരുദിവസം എരിച്ചു ആറിയതിൻെറശേഷം എടുത്തു വീണ്ടും കുഴിയമ്മിയിൽ ഇട്ടു കയ്യോന്നിനീരൊഴിച്ചു നല്ലതുപോലെ അരച്ചു കടലയ്ക്കാപ്രമാണം ഗുളികകൾ ഉരുട്ടി ഓരോതവണ ഓരോ ഗുളികവീതം പത്തുദിവസം കാലത്തും വൈകുന്നേരവും

ഇഞ്ചിനീരിൽ അരച്ചു സേവിച്ചാൽ സകല ജ്വരങ്ങളും പറന്നു പോകും. നാലാം മുറപ്പനിക്കു ഈ മരുന്നു വളരെ വളരെപ്പററി യതാണു്.

മഹാവിഷമജ്വരാംകുശരസം.

| | | | |
|---|---|---|---|
| ശുദ്ധിചെയ്ത | രസം | ശുദ്ധിചെയ്ത | ഗൌരിപാഷാണം |
| ,, | ഗന്ധകം | | അഭ്രകഭസ്മം |
| | താമ്രഭസ്മം | ,, | കാവിമണ്ണു് |
| ,, | മനയോല | ,, | നാഗദന്തിയരി |
| ,, | ചായില്യം | ,, | ലോഹഭസ്മം |
| ,, | താളകം | ,, | വെൺകാരം |
| ,, | സ്വർണ്ണമാക്ഷീരം | | വങ്കഭസ്മം |

ഇവ പ്രത്യേകം പ്രത്യേകം ഓരോ പലംവീതം ഒന്നിച്ചുചേ ത്തു കുഴിയമ്മിയിൽ ഇട്ടു് ചെറുനാരങ്ങാനീരൊഴിച്ചു മൂന്നുദിവസ വും തുളസിയിലനീരൊഴിച്ചു മൂന്നുദിവസവും കൊട്ടവേലിക്കഷാ യം ഒഴിച്ചു മൂന്നുദിവസവും പുളിയിലനീരിൽ മൂന്നുദിവസവും അരച്ചു ഒടുവിൽ മുകളിൽ പറഞ്ഞ നീരുകൾ എല്ലാം സമമായി കുഴിയമ്മിയിൽ ഒഴിച്ചു് മരുന്നോടെ നിഴലത്തുവച്ചു് വററിച്ചു് കടലയ്ക്കാപ്രമാണം ഗുളികയുരുട്ടി ഓരോതവണ ഓരോ ഗുളിക ഇഞ്ചിനീരിൽ സേവിച്ചാൽ സകല ജ്വരങ്ങളും സൂര്യനെക്കണ്ട ഇരുട്ടുപോലെ അസ്തമിച്ചു പോകുന്നതാണു്. ജ്വരത്തിനു് ഇതു പോലെ ഫലസിദ്ധിയുള്ള ഔഷധം മററില്ല.

പ്രതാപമാർത്താണ്ഡരസം.

| | | | |
|---|---|---|---|
| ശുദ്ധിചെയ്ത | രസം | ഭാഗം | ൧ |
| ,, | ചായില്യം | ,, | ൨ |
| ,, | നേർവാളക്കുരുവു് | ,, | ൩ |

ഇവ കുഴിയമ്മിയിൽ ഇട്ടു് നാഗദന്തിവേരിലെ തൊലിയിട്ടു വച്ച കഷായത്തിൽ രണ്ടുയാമം അരച്ചു് എട്ടെട്ടു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി പതിയൻശർക്കരയിൽ ഓരോ ഗുളികവീതം സേ വിച്ചാൽ ഉടൻ വിരേചനമുണ്ടായി വിഷമജ്വരങ്ങൾ ശമിക്കും.

മഹാപാശുപതാസ്ത്രരസം.

| | | | |
|---|---|---|---|
| ശുദ്ധിചെയ്ത | ശംഖുപാഷാണം | ഭാഗം | ൨ |
| ,, | ഗൌരിപാഷാണം | ,, | ൧ |
| ,, | നേർവാളക്കുരുവു് | ,, | ൧ |
| ,, | ചായില്യം | ,, | ൧ |

ഇവ ഒന്നിച്ചുചേർത്തു് കുഴിയമ്മിയിൽ ഇട്ടു് കറുത്ത ഉമ്മത്തി ലയുടെ നീരൊഴിച്ചു് ഒരു യാമം അരച്ചു് ഉഴുന്നുപ്രമാണം ഗുളിക

യുരുട്ടി നിഴലുണക്കിവച്ചിരുന്നു് ഓരോപ്രാവശ്യം ഓരോ ഗുളിക വീതം ഇഞ്ചിനീരിൽ മൂന്നുതവണ സേവിച്ചാൽ വിഷമജ്വരം ഏതുപ്രകാരത്തിൽ ഉള്ളതായാലും എത്ര ഭയങ്കരമായതായാലും ശമിക്കും.

### പാശുപതാസ്ത്രരസം.

രസഭസ്മം താമ്രഭസ്മം ശുദ്ധിചെയ്ത ഗന്ധകം ശുദ്ധിചെയ്ത മനയോല ശുദ്ധിചെയ്ത ശംഖുപാഷാണം ശുദ്ധിചെയ്ത ഗൌരിപാഷാണം ഇവ സമം കുഴിയമ്മിയിൽ ഇട്ടു പൊടിച്ചു് കയ്യോന്നിനീരൊഴിച്ചു രണ്ടുദിവസം ഇടവിടാതെ അരച്ചു് ചിപ്പിയിൽ ആക്കി ശീലമൺചെയ്തു വാലുകായന്ത്രത്തിൽവച്ചു് രണ്ടുയാമം അതായതു ഗന്ധകം ജീർണ്ണമാകുന്നതുവരെ ഗാഢാഗ്നിയായി എരിച്ചു ആററിഎടുത്തു് ഈരണ്ടു കുന്നിമണി ഇടവീതം ഇഞ്ചിനീരിൽ ഒരു ദിവസം രണ്ടുതവണ കൊടുത്താൽ സകല വിഷമജ്വരങ്ങളും സൂൎയ്യപ്രകാശം തട്ടിയ മഞ്ഞുകണങ്ങൾപോലെ പറന്നുപോകുന്നതാണു്.

### അരിഷ്ടാദിചൂർണ്ണം.

| | | | | | |
|---|---|---|---|---|---|
| വേപ്പിൻതൊലി | പലം | ൧൦ | ഇന്തുപ്പു | പലം | ൧ |
| ചുക്കു് | ,, | ൧ | വിളയുപ്പു് | ,, | ൧ |
| നല്ലമുളകു് | ,, | ൧ | തുവച്ചിലയുപ്പു് | ,, | ൧ |
| തിപ്പലി | , | ൧ | തുവച്ചിലക്കാരം | ,, | ൧ |
| കടുക്കാത്തോടു് | ,, | ൧ | ചവക്കാരം | ,, | ൧ |
| നെല്ലിക്കാത്തോടു് | ,, | ൧ | അയമോദകം | ,, | ൩ |
| താന്നിക്കാത്തോടു് | ,, | ൧ | | | |

മേൽപ്പറഞ്ഞ മരുന്നുകൾ എല്ലാം ഒന്നിച്ചുചേൎത്തു ഇടിച്ചു പൊടിച്ചു പൊടിയാക്കി ശീലപ്പൊടി തട്ടിയെടുത്തു് പഞ്ചസാരയും ചേൎത്തു കുറേശ്ശ സേവിച്ചാൽ ഏകാഹികം ദ്വാഹികം ത്ര്യാഹികം ചാതുൎത്ഥികം സന്തതം ആദിയായ സകലജ്വരങ്ങളും ശമിക്കും.

### ശീതജ്വരത്തിനു ഭൂതഭൈരവചൂർണ്ണം.

ശുദ്ധിചെയ്ത താളകം മുത്തുച്ചിപ്പിപ്പൊടി ഇവ സമം. ഇതിൽ ഒമ്പതിൽ ഒരുഭാഗം തുത്ഥം ശുദ്ധിചെയ്തതു്. മൂന്നുംകൂടി ഒന്നിച്ചുചേൎത്തു് കുഴിയമ്മിയിൽ ഇട്ടു് കററുവാഴനീരൊഴിച്ചരച്ചു ണക്കി ഗജപുടമിട്ടെടുത്തു പൊടിച്ചു കുന്നിപ്രമാണം പഞ്ചസാരയും കൂട്ടി സേവിച്ചാൽ ശീതജ്വരം ശമിക്കും.

### കായസ്ഥാദി ധൂപലേപതൈലങ്ങൾ.

കടുക്കാത്തോടു ചിററരത്ത അമൃതു ഗുൽഗുലു അടവിക്കച്ചോ

ലം (ചണ്ണക്കിഴങ്ങ്) മഞ്ഞപ്പൂവുള്ളകുറുന്തോട്ടി വയമ്പ് കൊട്ടം ഇവ അരച്ചു തേയ്ക്കുകയോ ഇവയുടെ പുകയേല്പ്പിക്കുകയോ രണ്ടും കൂടി ചെയ്യുകയോ ചെയ്താൽ ശീതജ്വരം ശമിക്കും. ഈ ഔഷധങ്ങളും ഇന്തുപ്പും യവക്ഷാരവും പഴമ്പുളിയും ചേർത്തു എണ്ണകാച്ചി തേച്ചാലും ശീതജ്വരം ശമിക്കും.

ദാഹശാന്തിക്ക്.

ആവണക്കില അരച്ചു ദേഹത്തു പൂശിയാൽ ജ്വരരോഗിയുടെ ദാഹം ചുട്ടുനീറക്കം ഇവ ശമിക്കും.

ഷഡ്ഗുണതക്രതൈലം.

കരിങ്കച്ചോലം ചുക്ക് കൊട്ടം പെരുംകുരുമ്പവേര് കോലരക്ക മഞ്ഞൾ രക്തചന്ദനം ഇരട്ടിമധുരം ഇവ സമം എല്ലാംകൂടി ഇരുപത്തിനാലു കഴഞ്ച്. എണ്ണ ഇടങ്ങഴി ഒന്ന്. മരുന്നുകൾ എണ്ണയിൽ അരച്ചുകലക്കി അതിൽ ആറിടങ്ങഴി തൈരുറലും ചേർത്തു ചെറുകെ തീയെരിച്ചു പാകപ്പെടുത്തി അരിച്ചു തേച്ചാൽ വിഷമജ്വരങ്ങൾ ശമിക്കും.

മഹാഷഡ്ഗുണതക്രതൈലം.

ചിററരത്ത ചുക്ക കൊട്ടം ചന്ദനം മഞ്ഞൾ ഇരട്ടിമധുരം കരിങ്കച്ചോലം കുറുന്തോട്ടിവേര് കോലരക്ക് ഇന്തുപ്പ് നറുനീണ്ടിക്കിഴങ്ങ് പെരുംകുരുമ്പവേര് ദേവതാരം നന്മുകപ്പുല്ല് ഇരുവേലി ഇവ സമം എല്ലാംകൂടി ഒരു കഴഞ്ച്. എണ്ണ ഇടങ്ങഴി ഒന്ന്. തയിരുറൽ ഇടങ്ങഴി ആറ്. ചെറുകെ തീയെരിച്ചു പാകപ്പെടുത്തി അരിച്ചുതേച്ചാൽ ശീതജ്വരം ദാഹജ്വരം മുതലായ സകല ജ്വരങ്ങളും ശമിക്കും.

ധാതുജ്വര ലക്ഷണങ്ങളും ചികിത്സയും.

രസധാതുഗതജ്വര ലക്ഷണം.

ശരീരത്തിനു ഘനം തോന്നുക ഹൃദയത്തിനു ഉപദ്രവം തട്ടത്തക്കവണ്ണമുള്ള ഓക്കാനം അഗ്നിമാന്ദ്യം അരുചി മനസ്സിനു തളച്ച് ഛർദ്ദി ഇവകൾ രസധാതുഗതമായ ജ്വരത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

ചികിത്സ.

രസധാതുഗതമായ ജ്വരത്തിനു വമനക്രിയയും ലംഘനക്രിയയും ചെയ്യണം.

രക്തധാതുഗതജ്വര ലക്ഷണം.

രക്തം തുപ്പുക ഉഷ്ണം മോഹം ഛർദ്ദി തലതിരിച്ചിൽ ഇവ ഉണ്ടാവുക പേ പറയുക ശരീരത്തിൽ ചെറിയ കുരുക്കൾ ഉണ്ടാക

തണ്ണീർദാഹം ഇവ രക്തത്തിൽനില്ക്കുന്ന ജ്വരത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

ചികിത്സ.

വിയൎപ്പിക്കുക ജ്വരഹരങ്ങളായ ഔഷധങ്ങൾ അരച്ചു ശരീരത്തിൽ പൂശുക രക്തം കളയുക മുതലായവ ചെയ്യണം.

മാംസധാതുഗതജ്വര ലക്ഷണം.

കാൽവണ്ണ ഉരുണ്ടുകയറുക തണ്ണീർദ്ദാഹം അധികമായി മലമൂത്രങ്ങൾ പോവുക പുറമെയും ഉള്ളിലും ചൂട് ക്ഷീണം കൈകാലുകൾക്ക് ഇളക്കം ഉണ്ടാവുക മുതലായവ ജ്വരം മാംസധാതുവിൽ നില്ക്കുമ്പോൾ ഉള്ള ലക്ഷണങ്ങൾ ആകുന്നു.

ചികിത്സ.

ജ്വരം മാംസധാതുവിൽ ഗമിച്ചിരിക്കുമ്പോൾ തീക്ഷ്ണമായ വിരേചനക്രിയ ചെയ്യണം.

മേദോഗതജ്വര ലക്ഷണം.

അധികമായ വിയൎപ്പ് തണ്ണീർദ്ദാഹം ഇന്ദ്രിയസാദം പേപറച്ചിൽ ഛർദ്ദി ദുൎഗ്ഗന്ധം അരുചി ക്ഷീണം അസഹനീയമായ വേദന ഇവകൾ മേദസ്സിൽ നില്ക്കുന്നതായ ജ്വരത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

ചികിത്സ.

ജ്വരം മേദസ്സിൽ നില്ക്കുമ്പോൾ മേദസ്സിനെ ക്ഷയിപ്പിക്കുന്ന ചികിത്സകൾ ചെയ്യണം.

അസ്ഥിഗതജ്വരലക്ഷണം.

എല്ലുകൾ പിളൎന്നുപോകുന്നുവോ എന്നു തോന്നുക പക്ഷികളുടെ ശബ്ദംപോലെയുള്ള ശബ്ദം പുറപ്പെടുവിക്കുക അധികമായ ശ്വാസവും ഛർദ്ദിയും അതിസാരവും ഉണ്ടാവുക ഹൃദയം പിളൎന്നുപോകുന്നതായിട്ടു തോന്നുക മുതലായവ അസ്ഥിയിൽ നില്ക്കുന്നതായ ജ്വരത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

ചികിത്സ.

അസ്ഥിയിൽ നില്ക്കുന്നതായ ജ്വരത്തിന്റെ ശമനത്തിനു വാതഹരങ്ങളായ ചികിത്സകൾ ചെയ്യണം. വസ്തികൎമ്മം അഭ്യംഗാചരണം മർദ്ദനക്രിയ മുതലായവ ഹിതങ്ങൾ ആണ്.

മജ്ജാഗത ജ്വരലക്ഷണം.

കൂരിരുട്ടത്തിരിക്കുന്നതായി തോന്നുക ഇക്കിൾ ചുമ തണുപ്പ് ഛർദ്ദി ഉള്ളിൽ ചൂട് വലുതായ ശ്വാസം ഇവ ഉണ്ടാവുക ഹൃദയം പിളൎന്നുപോകുന്നതായി തോന്നുക മുതലായവ മജ്ജാഗതമായ ജ്വരത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

മജ്ജാഗതം അസാദ്ധ്യമാകയാൽ അതിനു ചികിത്സ ഇല്ല.

ശുക്ലഗതജ്വരലക്ഷണം.

ജ്വരം ശുക്ലഗതമായാൽ തീർച്ചയായും മരണം സംഭവിക്കും. ലിംഗം സ്തംഭിക്കുക ശുക്ലത്തിന്റെ ബാഹുല്യംകൊണ്ടു് ശുക്ലം സ്രവിക്കുക അങ്ങനെ സ്രവിക്കുന്ന ശുക്ലം രക്തസമ്മിശ്രമായിട്ടിരിക്കുക മുതലായവ ഉണ്ടാകും.

ചികിത്സ.

ജ്വരം ശുക്ലഗതമായാൽ മരിക്കുമെന്നുള്ളതിനാൽ ചികിത്സ ഇല്ല.

ജീർണ്ണജ്വരചികിത്സ.

ത്രികണ്ടകകഷായം.

കണ്ടകാരിച്ചുണ്ട ചുക്കു് ചിററമൃതു് ഇവ നാലുകഴഞ്ചുവീതം ഒന്നിച്ചുചേർത്തു കഷായംവച്ചു് തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ ജീർണ്ണജ്വരവും അരുചിയും കാസവും ശൂലയും ശ്വാസവും അഗ്നിമാന്ദ്യവും അർദ്ദിതവും പീനസവും മററും ശമിക്കും.

പിപ്പല്യാദി.

തിപ്പലിയും അമൃതും ആറുകഴഞ്ചുവീതം ഒന്നിച്ചുചേർത്തു കഷായംവച്ചു് മധുരിക്കത്തക്കവണ്ണം തേൻ അനുപാനമായിച്ചേർത്തു സേവിച്ചാൽ ജീർണ്ണജ്വരവും കഫകോപവും ശമിക്കും.

പഞ്ചമൂലകഷായം.

ഓരിലവേരു മൂവിലവേരു കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു ഞെരിഞ്ഞിൽ ഇവ സമം ഒന്നിച്ചുചേർത്തു കഷായംവച്ചു് മധുരിക്കത്തക്കവണ്ണം തേൻ അനുപാനമായി ചേർത്തു സേവിച്ചാൽ ജീർണ്ണജ്വരവും കഫകോപവും അടങ്ങും.

അമൃതകഷായം.

പന്ത്രണ്ടുകഴഞ്ചു് അമൃതുകൊണ്ടുമാത്രം കഷായം വച്ചു് കഷായനീരിൽ നാലിൽ ഒരുഭാഗം തേനുംകൂട്ടി സേവിച്ചാലും ജീർണ്ണജ്വരം ശമിക്കും.

അമൃതു് ഇടിച്ചുപിഴിഞ്ഞെരിച്ചെടുത്ത നീരിൽ ചെറുതിപ്പലിപ്പൊടിയും തേനുംകൂടി ചേർത്തു് നല്ലതുപോലെ മട്ടിച്ചു സേവിച്ചാൽ ജീർണ്ണജ്വരം കഫകോപം പ്ലീഹരോഗം കാസം അരുചി മുതലായവ ശമിക്കും.

ആമലകാദി പൊടി.

നെല്ലിക്കാത്തോടു് കൊടുവേലിക്കിഴങ്ങു് കടുക്കാത്തോടു തിപ്പലി ഇന്തുപ്പു ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി കഠേശു ചൂടുവെള്ളത്തിൽ കലക്കി കുടിച്ചാൽ ഭേദിയുണ്ടായി ജീർണ്ണ

ജ്വരമെന്നു മാത്രമല്ല സൎവ്വജ്വരങ്ങളും ശമിക്കും. ദീപനത്തേയും രുചിയേയും ഉണ്ടാക്കും. കഫകോപം ശമിക്കും.

അഷ്ടാദശാംഗകഷായം.

മുന്തിരിങ്ങാപ്പഴം ചിററമൃതു് കച്ചോലം കക്കടകശൃംഗി മുത്തങ്ങാക്കിഴങ്ങു രക്തചന്ദനം ചുക്കു് കടുകുരോഹിണി കിരിയാത്തു് കൊട്ടത്തൂവവേര രാമച്ചം കൊത്തമ്പാലരി പാത്തുമുകം ഇരുവേലി കണ്ടകാരിച്ചുണ്ട പുഷ്കരമൂലം വേപ്പിൻപട്ട ഇവ സമം കഷായംവെച്ചു് തേൻ അനുപാനമായി സേവിച്ചാൽ ജീൎണ്ണജ്വരവും അരുചിയും ശ്വാസകാസശ്വയഥുക്കളും ശമിക്കും.

ജലദോഷംകൊണ്ടുണ്ടാകുന്ന ജ്വരത്തിനു ചികിത്സ.

ഹരീതക്യാദിചൂൎണ്ണം.

കടുക്കാത്തോടു വേപ്പില ചുക്കു് ഇന്തുപ്പു കൊടുവേലിക്കിഴങ്ങു് ഇവ സമം ഒന്നിച്ചുചേൎത്തു ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി എടുത്തു കുറേശ്ശ ചൂടുവെള്ളത്തിൽ കലക്കി പഞ്ചസാരയും ചേൎത്തു കുടിച്ചാൽ ജലദോഷം കൊണ്ടുണ്ടായ ജ്വരം ശമിക്കും.

ശുണ്ഠീകഷായം.

പന്ത്രണ്ടുകഴഞ്ചു ചുക്കിട്ടു കഷായം വച്ചു് കഷായനീരിൽ നാലിൽ ഒരുഭാഗം തേനും ചേൎത്തു സേവിച്ചാൽ അരുചി അഗ്നിമാന്ദ്യം പീനസം തണ്ണീർദാഹം ശ്വാസകാസോപദ്രവങ്ങൾ ചീത്തവെള്ളം ഉപയോഗിച്ചതുമൂലം ഉണ്ടാകുന്ന ജ്വരം മുതലായവ എല്ലാം ശമിക്കും.

പടോലാദികഷായം.

പടവലത്തില മുത്തങ്ങാക്കിഴങ്ങു ചിററമൃതു് ആടലോടകവേരു ചുക്കു കൊത്തമ്പാലരി കിരിയാത്തു് ഇവ സമം ഒന്നിച്ചു ചേൎത്തു കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ ദുൎജ്ജലദോഷംകൊണ്ടുണ്ടായ ജ്വരങ്ങൾ ശമിക്കും.

കിരാതാദിചൂൎണ്ണം.

കിരിയാത്തു ത്രികോൽപ്പക്കൊന്ന ഇരുവേലി തിപ്പലി വിഴാലരിക്കാമ്പു് ചുക്കു കടുകുരോഹിണി മഞ്ഞൾ ഇവ സമം ഉണക്കിപ്പൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു തേനിൽ കുഴച്ചു കുറേശ്ശ സേവിച്ചാൽ എത്ര ഭയങ്കരമായ ദുൎജ്ജലദോഷജ്വരവും ശമിക്കും.

മധുരജ്വരലക്ഷണം.

ജ്വരം ദാഹം മോഹം അതിസാരം ഛൎദ്ദി തണ്ണീർദ്ദാഹം ഉറക്കമില്ലായ്മ മുഖം രക്തംപോലെ ചുവക്കുക നാക്കും തൊണ്ടയും

ഉണങ്ങുക കഴുത്തിൽ കട്ടകിൻമണിപോലെ കുരുക്കൾ ഉണ്ടാവുക മുതലായവ മധുരജ്വരത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

ചികിത്സ.

കഷായം.

മുത്തങ്ങാക്കിഴങ്ങു് പർപ്പടകപ്പുല്ലു് അതിമധുരം വലിയമുന്തിരിങ്ങ ഇവ മൂന്നുകഴഞ്ചുവീതം ഒന്നിച്ചുചേർത്തു് മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ മധുരജ്വരം ചിത്തഭ്രമം ജ്വരം തണ്ണീർദാഹം ഛർദ്ദി മുതലായ രോഗങ്ങൾ ശമിക്കും.

മറ്റൊരു കഷായം.

ചന്ദനം ഇരുവേലി രാമച്ചം കൊത്തമ്പാലരി പർപ്പടകപ്പുല്ലു് മുത്തങ്ങാക്കിഴങ്ങു് ചുക്കു് ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ മധുരജ്വരം ശമിക്കും.

വേറൊന്നു്.

തേനും ശർക്കരയും സമംചേർത്തു് കൊടുത്താൽഭ്രമവും മോഹവും അതിസാരവും ജ്വരവും ശമിക്കും.

ജ്വരരോഗത്തിനു സേവിക്കേണ്ട ഘൃതങ്ങൾ

കഫംകുറഞ്ഞ ജ്വരരോഗികൾക്കു പന്ത്രണ്ടാന്നാൾ രാത്രികഴികെ നെയ്യു സേവിക്കാം.

പിപ്പല്യാദിഘൃതം.

തിപ്പലി ചന്ദനം മുത്തങ്ങാക്കിഴങ്ങു് രാമച്ചം കടുകുരോഹിണി കുടകപ്പാലയരി നെല്ലിക്കാത്തോട്ടു് നറുനീണ്ടിക്കിഴങ്ങു് അതിവിടയം മൂവില മുന്തിരിങ്ങാപ്പഴം കീഴാർനെല്ലി കൂവളത്തിൻവേരു ബ്രഹ്മി കണ്ടകാരിച്ചുണ്ട ഇവസമം അരച്ചുകലക്കി നെയ്യുകാച്ചി സേവിച്ചാൽ ജീർണ്ണജ്വരം ക്ഷയം കാസം ശിരഃശൂല പാർശ്വശൂല അരുചി വിഷമാഗ്നി ഇവയെ ശമിപ്പിക്കും.

ദശമൂലഘൃതം.

കൂവളത്തിൻവേരു് കുമിഴിവേരു് പാതിരിവേരു പലകപ്പയ്യാനിവേരു് മുഞ്ഞവേരു് ഓരിലവേരു് മൂവിലവേരു് കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു് ഞെരിഞ്ഞിൽ ഇവ സമം കഷായം വച്ചു് അതിൽ തിപ്പലി തിപ്പലിമൂലം ചെവിയം കൊടുവേലിക്കിഴങ്ങു ചുക്കു ചവക്കാരം ഇവ സമം അരച്ചുകലക്കി നെയ്യുസമം പാലുംചേർത്തു കാച്ചി സേവിച്ചാൽ സർവ്വ ജ്വരങ്ങളും കാസരോഗവും അഗ്നിമാന്ദ്യവും ശമിക്കും.

പാനീയകല്യാണകഘൃതം.

വെളുത്ത വെള്ളരിക്കായു് നെല്ലിക്കാത്തോട്ടു് കടുക്കാത്തോ

ട്ട് താന്നിക്കാത്തോട്ട് അരേണുകം ദേവതാരം ഏലാവാലുകം മൂവിലവേര് തകരം മരമഞ്ഞൾത്തൊലി മഞ്ഞൾ കറുത്തപൂവുള്ള നറുനീണ്ടിക്കിഴങ്ങു വെളുത്തപൂവുള്ള നറുനീണ്ടിക്കിഴങ്ങ് ഞാഴൽപ്പൂവു കരിങ്കുവളക്കിഴങ്ങ് മഞ്ചട്ടി നാഗദന്തിവേര് താളിമാതളത്തിൻെറ അല്ലി വിഴാലരിക്കാമ്പ് ഓരിലവേര കൊട്ടം ചന്ദനം പത്മകം താലീസപത്രി ചെറുവഴുതിനവേര് പുതിയ പിച്ചകപ്പൂവ് ഇവ ഓരോന്നും മുമ്മൂന്നു കഴഞ്ചു തൂക്കി ഒന്നിച്ചുചേൎത്തരച്ചു ഒരിടങ്ങഴി നെയ്യിൽ കലക്കി നെയ്യിൽ നാലിരട്ടി പച്ചവെള്ളവും ചേൎത്തു കാച്ചി അരിച്ചു സേവിച്ചാൽ അപസ്മാരം ജ്വരം കാസം ശോഷം അഗ്നിമാന്ദ്യം ക്ഷയം വാതരക്തം പ്രതിശ്യായം തൃതീയക ചാതുൎത്ഥകജ്വരങ്ങൾ ഛൎദ്ദി അൎശസ്സ് മൂത്രകൃഛ്രം വിസൎപ്പം ചൊറി പാണ്ഡു ഉന്മാദം വിഷം പ്രമേഹം മുതലായ രോഗങ്ങൾ ശമിക്കും. ഭൂതാവേശം ഉള്ളവൎക്കും ഗൽഗദത്തോടുകൂടെ സംസാരിക്കുന്നവൎക്കും ശുക്ലക്ഷയമുള്ളവൎക്കും ഇതു വളരെ നല്ലതാണ്. ഗൎഭം ഉണ്ടാകാത്ത സ്ത്രീകൾ ഈ നെയ്യു സേവിച്ചാൽ ഗൎഭം ധരിക്കും. ആയുസ്സു വൎദ്ധിക്കും. വൎണ്ണഗുണവും ബലവും ഉണ്ടാകും. അലക്ഷ്മിയെ കളയും. പാപത്തെ നശിപ്പിക്കും. ഗ്രഹപീഡകളെ ഇല്ലാതെയാക്കും. പുംസവനക്രിയയ്ക്കു ഈ നെയ്യ് വളരെ വളരെ നല്ലതാണ്.

### ക്ഷീരഷൽഫലകഘൃതം.

തിപ്പലി തിപ്പലിമൂലം ചെവിയം കൊടുവേലിക്കിഴങ്ങു ചുക്ക ഇന്തുപ്പ് ഇവ ഒരോ പലം ഇടങ്ങഴി നെയ്യിൽ അരച്ചുകലക്കി നെയ്യു സമം പാലുംചേൎത്ത് കാച്ചി അരിച്ച് സേവിച്ചാൽ വിഷമജ്വരം പ്ലീഹരോഗം ഗുന്മം ഇവ ശമിക്കും.

### പഞ്ചതിക്തകഘൃതം.

ആടലോടകവേര വേപ്പിൻതൊലി ചിററമൃത് കണ്ടകാരിച്ചുണ്ട പടോലം ഇവ സമം കഷായംവച്ച് ആ കഷായത്തിൽ ഈ മരുന്നുകൾതന്നെ കല്ക്കമായി അരച്ചുകലക്കി നെയ്യുംചേൎത്തു കാച്ചി സേവിച്ചാൽ എല്ലാവിധ വിഷമജ്വരങ്ങളും ശമിക്കും.

### അമൃതാദ്യം ഘൃതം.

അമൃതു നെല്ലിക്കാത്തോടു കടുക്കാത്തോട്ട് താന്നിക്കാത്തോടു പടവലം കൊടുത്തുവവേര ഇവ സമം അരച്ചുകലക്കി നെയ്യും പാലും സമം ചേൎത്ത് കാച്ചി അരിച്ച് വിധിപോലെ സേവിച്ചാൽ വിഷമജ്വരം ശമിക്കും.

## എണ്ണകൾ.

### അശ്വഗന്ധാദിതൈലം.

അമുക്കരം കുറുന്തോട്ടിവേരു് കോലരക്കു് ഇവ ഓരോന്നും ൧൬ പലംവീതം ഒന്നിച്ചുചേൎത്തു ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി ഇടങ്ങഴി എണ്ണയും നാലിടങ്ങഴി തൈരുറലുംചേൎത്തു അമുക്കരം മരമഞ്ഞൾ അരേണുകം കൊട്ടം മുത്തങ്ങാ ചന്ദനം മഞ്ഞൾ കടുകുരോഹിണി ശതാവരി കോലരക്കു് പെരുംകുരുമ്പസമൂലം ദേവതാരം മഞ്ചട്ടി അതിമധുരം രാമച്ചം നറുനീണ്ടിക്കിഴങ്ങു് ഇവ സമം ൨ കഴഞ്ചു കല്ക്കമായി അരച്ചുചേൎത്തു് പാകത്തിനു കാച്ചി അരിച്ചു തേച്ചാൽ എല്ലാ ജ്വരങ്ങളും ക്ഷയവും ശമിക്കും. സൎവ്വധാതുവൎദ്ധന ഉണ്ടാകും.

### ലഘുലാക്ഷാദിതൈലം.

കോലരക്കു് മഞ്ഞൾ മഞ്ചട്ടി ഇവ സമം അരച്ചുകലക്കി എണ്ണയിൽ ആറിരട്ടി കാടിനീരുംചേൎത്തു കാച്ചി നല്ല പാകത്തിൽ അരിച്ചുതേച്ചാൽ ശീതജ്വരവും മററു ജ്വരങ്ങളും ശമിക്കും.

### അംഗാരകതൈലം.

പെരുംകുരുമ്പവേരു് കോലരക്കു് മഞ്ഞൾ മരമഞ്ഞൾ മഞ്ചട്ടി കാട്ടുവെള്ളരിവേരു് ചെറുവഴുതിനവേരു് ഇന്തുപ്പു് കൊട്ടം ചിററരത്ത ജടാമാഞ്ചി ശതാവരിക്കിഴങ്ങു് ഇവസമം നാലിടങ്ങഴി കാടിയിൽ അരച്ചുകലക്കി ഇടങ്ങഴി എണ്ണയുംചേൎത്തു കാച്ചിത്തേച്ചാൽ സൎവ്വജ്വരങ്ങളും ശമിക്കും.

### മഹാലാക്ഷാദിതൈലം.

കോലരക്കിന്റെ രസം ഇടങ്ങഴി ൨ എണ്ണ ഇടങ്ങഴി ൧. തൈരുറൽ ഇടങ്ങഴി ൧. ഇവ മൂന്നുംകൂടി ഒന്നിച്ചുചേൎത്തു് അതിൽ ചതകുപ്പ മഞ്ഞൾ പെരുംകുരുമ്പ കൊട്ടം അരേണുകം കടുകുരോഹിണി ഇരട്ടിമധുരം ചിററരത്ത അമുക്കരം ദേവതാരം മുത്തങ്ങാ ചുവന്ന ചന്ദനം ഇവ ഓരോന്നും മൂന്നുകഴഞ്ചുവീതം അരച്ചുകലക്കി കാച്ചി നല്ല പാകത്തിലരിച്ചു തേച്ചാൽ ഭയങ്കരങ്ങളായ വിഷമജ്വരങ്ങളും വാതകോപങ്ങളും കാസശ്വാസവും പ്രതിശ്യായവും ചൊറിയും ശരീരത്തിനുണ്ടാകുന്ന ദുൎവാടകളും ഗുരുത്വവും തണ്ടെല്ലിന്റെ താഴത്തെ ഭാഗം പൃഷ്ഠം അരക്കെട്ടു് ഈ സ്ഥാനങ്ങളിൽ ഉണ്ടാകുന്ന വേദനകളും ശരീരത്തിൽ ഉണ്ടാകുന്ന ചതവു മുതലായ ദണ്ഡങ്ങളും പാപം അലക്ഷ്മി ഗ്രഹപീഡ ഇവകളും ശമിക്കും.

### മദ്ധ്യമ ലാക്ഷാദിതൈലം.

എണ്ണ ഇടങ്ങഴി ൧. കോലരക്കിൻരസം ഇടങ്ങഴി ൨. തൈ

ത്തുറൽ ഇടങ്ങഴി ൧. ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്തു കൊട്ടം ഇരട്ടിമധുരം മരമഞ്ഞൾ മുത്തങ്ങാക്കിഴങ്ങ് പെരുംകുരുമ്പവേര് കടുകുരോഹിണി ചതകുപ്പ അരേണുകം ചിററരത്ത കുരുപ്പരത്തിക്കുരു ഇവ സമം എല്ലാംകൂടി ൧൪ കഴഞ്ചു അരച്ചുകലക്കി കാച്ചി അരിച്ചു തേച്ചാൽ സർവ്വവിഷമജ്വരങ്ങളും ശമിക്കും.

ബൃഹൽകടപ്രതൈലം.

തിപ്പലി കൊട്ടവേലിക്കിഴങ്ങു വയമ്പ് ആടലോടകം മഞ്ചട്ടി മുത്തങ്ങാക്കിഴങ്ങ് തിപ്പലിമൂലം ഏലത്തരി അതിവിടയം അരേണുകം ചുക്ക് മുളക് തിപ്പലി കുറാശാണി ഓമം മുന്തിരിങ്ങാ ചെറുവഴുതിന കിരിയാത്തു് കൂവളത്തിൻവേര് ചന്ദനം ചെറുതേക്ക് ത്രികോല്പക്കൊന്ന കടുക്കാത്തോട് നെല്ലിക്കാത്തോട് മൂവിലവേര് പെരുംകുരുമ്പവേര് ജീരകം കടുക് കായം കടുകുരോഹിണി വിഴാലരി ഇവ സമം അരച്ച് ഇടങ്ങഴി എണ്ണയിൽ കലക്കി എണ്ണയ്ക്കു സമം ചുത്തപ്പുളിയും കാടിയും തയിർത്തുറലും നാരങ്ങാനീരും മോരും ചേർത്തു കാച്ചിത്തേച്ചാൽ വാതജ്വരം കഫജ്വരം ഏകാഹികം ദ്വാഹികം തൃതീയകം ചാതുർത്ഥികം മാസാഭ്യം ദ്വയമാസകരം മുതലായ എല്ലാ വിഷമജ്വരങ്ങളും ശമിക്കും.

ഹസ്തികർണ്ണാദിതൈലം.

ആനമോദകം (മഹാപുംസമൂലം) വിഷ്ണുക്രാന്തി വലിയ കുറുന്തോട്ടിവേര് ചെറിയ കുറുന്തോട്ടിവേര് അമൃത് കൂവളം തമിഴാമ അമുക്കുരം ഇവ ഈരണ്ടുപലംവീതം പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലിൽ ഒന്നാക്കി അതിൽ ഇടങ്ങഴി എണ്ണയും രണ്ടിടങ്ങഴി ആട്ടിൻപാലും രണ്ടിടങ്ങഴി തൈർത്തുറലും ചേർത്തു മരമഞ്ഞൾ ഇരിപ്പക്കാതൽ മഞ്ചട്ടി ചന്ദനം നറുനീണ്ടിക്കിഴങ്ങ് അമൃത് അരത്ത ദേവതാരം വയമ്പു കൊട്ടം ഏലത്തരി ഇലവർങ്ഗം പച്ചില രാമച്ചം കച്ചോലക്കിഴങ്ങ് ഇരുവേലി ശതാവരിക്കിഴങ്ങു മുത്തങ്ങാ കന്മദം ചെഞ്ചല്യം ഗുൽഗുലു അമുക്കുരം കുറുന്തോട്ടിവേര് കൂവളത്തിൻവേര് ത്രിഫല ത്രികടുക് ഇവ സമം ൧൪ കഴഞ്ചു കല്ക്കംചേർത്തു കാച്ചിയരിച്ചു തേച്ചാൽ അതിഭയങ്കരങ്ങളായ വിഷമജ്വരങ്ങൾ ശമിക്കും.

പിപ്പല്യാദ്യം തൈലം.

തിപ്പലി മുത്തങ്ങാക്കിഴങ്ങ് കൊത്തമ്പാലരി ഇന്തുപ്പ കടുക്കാത്തോട്ട നെല്ലിക്കാത്തോട്ട താന്നിക്കാത്തോട്ട വയമ്പു കുറാശാണി ഓമം അയമോദകം ചന്ദനം പുഷ്കരമൂലം കച്ചോലക്കിഴങ്ങു മുന്തിരിങ്ങാപ്പഴം ചെറിയകാട്ടുവെള്ളരി മൂവിലവേര് ഞെരിഞ്ഞിൽ കിരിയാത്തു വേപ്പില അത്തിവേപ്പിൻപട്ട കണ്ടകാരി ചിററമൃതു ഓരില

വേര് ചെറുവഴുതിനവേര് നാഗദന്തിവേര് കൊട്ടവേലിക്കിഴങ്ങ് മരമഞ്ഞൾത്തൊലി മഞ്ഞൾ മരപ്പുളി പപ്പടകപ്പുല്ല അത്തിത്തിപ്പലി ഇവ ഓരോന്നും ഓരോ ദ്രപ്പാത്തുക്കംവീതം ഒന്നിച്ചുചേർത്തു അരച്ചു ഇടങ്ങഴി എണ്ണയിൽകലക്കി അതിൽ ഇടങ്ങഴി തയിർത്തലും ഇടങ്ങഴി കാടിയും ഇടങ്ങഴി ചെറുനാരങ്ങാനീരും ഇടങ്ങഴി മോരുംകൂടിച്ചേർത്തു കാച്ചിയരിച്ചുതേച്ചാൽ എല്ലാവിധ ജീർണ്ണജ്വരങ്ങളും ശമിക്കും. ഏകദോഷം കോപിച്ചുണ്ടായതും രണ്ടുദോഷം കോപിച്ചുണ്ടായതും ത്രിദോഷം കോപിച്ചുണ്ടായതുമായ എല്ലാ ജ്വരങ്ങളും സന്തതജ്വരം സതതജ്വരം അന്യേദ്യുജ്വരം തൃതീയകജ്വരം ചാതുർത്ഥികജ്വരം മാസജ്വരം പക്ഷജ്വരം മുതലായ വിഷമജ്വരങ്ങളും നിശ്ചയമായിട്ടും ശമിക്കും.

ചന്ദനബലാലാക്ഷാദിതൈലം.

ചന്ദനം കുറുന്തോട്ടിവേര് കോലരക്ക രാമച്ചം ഇവ പ്രത്യേകം പ്രത്യേകം ഫന പലംവീതം ഒന്നിച്ചു ചേർത്ത് ഫന ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിൽ ഒരുഭാഗമാക്കി അതിൽ രണ്ടിടങ്ങഴിഎണ്ണചേർത്തു ചന്ദനം രാമച്ചം ഇരട്ടിമധുരം ശതകുപ്പ കടുകുരോഹിണി ദേവതാരം മഞ്ഞൾ കൊട്ടം മഞ്ചട്ടി അകിൽ ഇരുവേലി അമുക്കുരം കുറുന്തോട്ടിവേര് മരമഞ്ഞൾ പെരുംകുരുമ്പവേര് മുത്തങ്ങാക്കിഴങ്ങ് ഏലം ഇലവങ്ഗം നാഗപ്പൂവ് ചിററരത്ത കോലരക്ക പേരേലം ചെമ്പകമൊട്ടു പീതചന്ദനം നറുനീണ്ടിക്കിഴങ്ങ് ത്രണിയാങ്കം ഇവസമം അരച്ചുകലക്കി നാലിടങ്ങഴി പാലുംചേർത്തു കാച്ചി അരിച്ചു തേച്ചാൽ സർവ്വജ്വരങ്ങളും കാസശ്വാസങ്ങളും ക്ഷയവും ഛർദ്ദിയും അസൃഗ്ദരവും രക്തപിത്തവും മററു പിത്തകഫാമയങ്ങളും ചൊറിചിരങ്ങുകളും ശിരോരോഗങ്ങളും നേത്രരോഗങ്ങളും കണ്ണുചുടിലും ശരീരം ചുടിലും വാതരോഗങ്ങളും ശോഫവും കാമലയും പാണ്ഡുവും ശമിക്കും. സർവ്വധാതുക്കളേയും വർദ്ധിപ്പിക്കും. പുഷ്ടിയും ബലവും ഉണ്ടാകും. സൌന്ദര്യവും തേജസ്സും കൂട്ടും. ക്ഷീണിച്ചവർക്കും ബാലന്മാർക്കും വൃദ്ധന്മാർക്കും യുവാക്കന്മാർക്കും ഒന്നുപോലെ ഉപയോഗിക്കാം.

പൊന്നാങ്കാണിതൈലം.

എണ്ണയ്ക്കുസമം പൊന്നാങ്കാണി ഇടിച്ചുപിഴിഞ്ഞനീരൊഴിച്ചു കൊട്ടം അരച്ചു കല്ക്കംകലക്കി നല്ലപാകത്തിൽ അരിച്ചുതേച്ചാൽ ജ്വരങ്ങളും പിത്തസംബന്ധമായ സകല രോഗങ്ങളും തലക്കുത്തും ഉഷ്ണവ്യാപ്തി കണ്ണെരിച്ചിൽ ഇവകളും ശമിക്കും.

സന്നിനാശകതൈലം.

അമരിവേര് മുഞ്ഞവേര് അങ്കോലത്തിൻവേര് ശിവനാർ

വയമ്പു ചെറുപ്പുള്ളടി ശംഖുപുഷ്പം ചുവന്നകററാഴി പുങ്കിൻവേ രു് നൊച്ചിവേരു് പൂവരശിൻവേരു് കൊട്ടവേലിക്കിഴങ്ങു് തമി ഴാമവേരു് കുടകപ്പാലവേരു് വേലിപ്പരുത്തിവേരു് എലിച്ചെവി വിളാർമരത്തിൻവേരു് കുമിഴിൻവേരു് കുട്ടിത്തക്കാളി മുരുങ്ങവേ രു് പാവെട്ടവേരു് എരിക്കിൻവേരു് കണ്ടകാരിച്ചുണ്ട തുളുവള ഓരില നറുനീണ്ടി മുരുക്കിൻവേരു് ഇവസമം കഷായംവച്ചു ക ഷായത്തിൽ എണ്ണയ്ക്കുസമം പാവലിലച്ചാറും ആടലോടകത്തില ച്ചാറും ചിന്നയിലച്ചാറും എരിക്കിലച്ചാറും പുങ്കിലച്ചാറും കരിംകു റിഞ്ഞിയിലച്ചാറും ചെറുനാരങ്ങാനീരും ചേർത്തു കരിംജീരകം ക സ്തൂരി പെരുംകായം ജാതിക്കാ മഞ്ഞൾ മരമഞ്ഞൾ ഗുൽഗുലു ചതകുപ്പ ചിററരത്ത പേരരത്ത ചെമ്പകപ്പൂവു് തിപ്പലി വിഴാല രിക്കാമ്പു് കടുക്കാത്തോടു തിപ്പലിമൂലം ചെറുതേക്കു കടുകുരോഹി ണി ഇവസമം കല്ക്കമായി അരച്ചുകലക്കി അതിൽ എണ്ണയ്ക്കുസമം പശുവിൻമൂത്രവും എരുമമൂത്രവും ആട്ടിൻമൂത്രവും ബാലമൂത്രവും രണ്ടു വാവലിൻെറയും രണ്ടുകീരിയുടേയും ഒരുമുയലിൻെറയും ഒരു ഉടുമ്പിൻെറയും ഒരു മയിലിൻേറയും ചോരയും വീഴ്ത്തി മേല്പറഞ്ഞ വയുടെ മാംസരസവും ഒരു പാമ്പിൻതലയുടെ രസമെടുത്തതുംകൂ ടി ചേർത്തു മയിലിൻെറ ചിറകും ചുട്ടുകരിച്ചു കലക്കി നല്ല പാക ത്തിനു അരിച്ചു തേച്ചാൽ സർവ്വവിധത്തിലുള്ള സന്നികളും കോ ച്ചൽ കൊള്ളത്തൽ മുതലായ വാതവ്യാധികളും കാസശ്വാസവും മററു അനേക ഭയങ്കരരോഗങ്ങളും ശമിക്കും.

സന്നിക്കു മറെറാരുതൈലം ശരീരത്തിലിടാൻ.

വത്സനാഭി തൂപ്പാത്തുക്കം ൧ വയമ്പു തൂപ്പാത്തുക്കം ൫ വെള്ള ത്തുള്ളി തൂപ്പാത്തുക്കം ൫ കായം തൂപ്പാത്തുക്കം ൧ ഓമം തൂപ്പാത്തു ക്കം ൫ ചതകുപ്പ തൂപ്പാത്തുക്കം ൫ ജാതിക്കാ തൂപ്പാത്തുക്കം ൧൫ ഇ വയെല്ലാം ഒന്നിച്ചുചേർത്തു ഇരുനാഴി മേന്തോന്നിക്കിഴങ്ങിൻനീ രൊഴിച്ചു മഷിപോലെ അരച്ചു ഇരുനാഴി എണ്ണയിൽ കലക്കി കാച്ചിയരിച്ചു ശരീരത്തിൽ തേച്ചാൽ ഏതു സന്നിയും ശമിക്കും വായുവികാരങ്ങളും കുടച്ചിലുകളും ഉളുക്കും മററും തീരും. ഈ എ ണ്ണ ശരീരത്തിൽ പുരട്ടി കുറേനേരം കഴിഞ്ഞയുടൻ ശരീരത്തിൽ മഞ്ഞൾ അരച്ചു പൂശുകയും ചാണകം കലക്കിപ്പുരട്ടുകയും ചെയ്ത തിനുശേഷം ചൂടുവെള്ളം ഒഴിച്ചു മേൽ കഴുകണം.

സന്നിപതിനെട്ടിനും തൈലം.

വേപ്പെണ്ണ ഇടങ്ങഴി അര ആവണക്കെണ്ണ ഇടങ്ങഴി കാലു് ന ല്ലെണ്ണ ഇടങ്ങഴി അരയ്ക്കാൽ ഇവ മൂന്നും ഒന്നിച്ചുചേർത്തു അതിൽ സന്നിനായകം വേലിപ്പരുത്തിവേരു് അമുക്കുരം കാട്ടുകടുകു് എരു

ക്കിൻവേര ശിവത കഞ്ചാവ് നിലംപരണ്ട കൊട്ടവേലി ഇവ നാരാങ്ങാപ്രമാണം അരച്ചു കലക്കി എണ്ണയ്ക്കുസമം കാട്ടുതുളസിയിലയുടേയും തൈവേളയുടേയും നൊച്ചിയിലയുടേയും കുപ്പമേനിയുടേയും നാരങ്ങായുടേയും നീരുംചേൎത്തു് അതിൽ അരിതാരം വെങ്കാരം തിപ്പലി കരിംജീരകം ഓമം കൊത്തമല്ലി കടുകു നല്ലമുളകു് വെളുത്തുള്ളി ഗ്രാമ്പൂവു് ജാതിക്കാ വയമ്പു് വെളിച്ചിപ്പിഞ്ചു പെരുംകായം തുരുശു് നേർവാളം അക്രാവു് മരോട്ടിക്കുരുവു് കുഴിയിര ഇവ പ്രത്യേകം പ്രത്യേകം ഓരോ കഴഞ്ചുവീതം അരച്ചുകലക്കി കാച്ചി ശരീരത്തിൽ ലേപനം ചെയ്താൽ സന്നി പതിനെട്ടും ശമിക്കും.

വാശാപത്രാദിതൈലം.

ആടലോടകത്തില ഉമ്മത്തില വേപ്പില എരിക്കില കഴററിയില ഏഴിലംപാലയില കൂവളത്തില ശതാവരിക്കിഴങ്ങു് കയ്യോന്നി കരിനൊച്ചിയില വെൺനൊച്ചിയില തുടരിയില ചെറുവഴുതിനയില പുല്ലാന്നിയില തൈവേള ഇവ ഇടിച്ചുപിഴിഞ്ഞ നീരിൽ മുലപ്പാലും നീററിൻമുട്ടയും വേപ്പെണ്ണയും നല്ലെണ്ണയും ചേൎത്തു" മയിൽപ്പീലി കൊട്ടം ചെറുപ്പുന്നയരി ത്രികടുകു് കടുകുരോഹിണി സന്നിനായകം കിരിയാത്തു് പൂതവൃക്ഷം അമുക്കുരം അരിയാറു് ഇന്തുപ്പു് മഞ്ഞൾ മരമഞ്ഞൾ ജീരകം കരിംജീരകം ആടലോടകത്തിൻവേരു് ഇവ അരച്ചുകലക്കി കാച്ചിയരിച്ചു് ചെവിയിലും മൂക്കിലും ഒഴിക്കുകയും തേയ്ക്കുകയും സേവിക്കുകയും ചെയ്താൽ സന്നിപാതജ്വരം ശമിക്കും.

സിന്ദുവാരപത്രാദിതൈലം.

നൊച്ചിയില ആടലോടകത്തില ഇവയുടെനീരിൽ എണ്ണയും എണ്ണയ്ക്കുസമം മുലപ്പാലും ഒഴിച്ചു നീററുംമൊട്ട പാഞ്ചി ചുവന്ന അരത്ത അമുക്കുരം ഇരട്ടിമധുരം തിപ്പലി ജീരകം കരിംജീരകം ജാതിക്കാ സന്നിനായകം കിരിയാത്തു മുത്തങ്ങാ ഗ്രാമ്പൂവു് ഇന്തുപ്പു് ഇവസമം അരച്ചുകലക്കി കാച്ചിത്തേച്ചാൽ സന്നികൾ എല്ലാം ശമിക്കും.

സന്നിക്കു ശരീരത്തിൽ പൂശുന്നതിനുള്ള തൈലം.

വെളുത്തുള്ളി വയമ്പു പുലിപ്പാഷാണം ഇവസമം അരച്ചു തുണിയിൽപിരട്ടി കതിരിൽച്ചുററി വേപ്പെണ്ണയിൽമുക്കി തീപററിച്ചു വാററുതൈലം എടുത്തു ശരീരത്തിൽ ഇട്ടാൽ സന്നി ശമിക്കും.

അഞ്ചെണ്ണതൈലം.

നല്ലെണ്ണ ഇടങ്ങഴി അര വേപ്പെണ്ണ ആവണക്കെണ്ണ വെളിച്ചെണ്ണ മരോട്ടിഎണ്ണ ഇവ ഇടങ്ങഴി അരയ്ക്കാൽവീതം എല്ലാ എ;

ണ്ണവകകളും ഒന്നിച്ചുചേര്‍ത്തു് അതില്‍ കടുകുരോഹിണി ത്രിഫല പെരുംകായം അതിമധുരം നാഗപ്പൂവു് ദേവതാരം പഞ്ചമണ്‍പഴുക്കാ പൂതവൃക്ഷം കണ്ടിവെണ്ണ കൊട്ടം മഞ്ഞള്‍ ജടാമാഞ്ചി സന്നിനായകം അഞ്ജനക്കല്ലു മഞ്ചെട്ടിപ്പൊടി മരമഞ്ഞള്‍ തക്കോലപ്പുട്ടില്‍ ചേര്‍ക്കുരുവു് വാല്‍മുളകു് വയമ്പു് കരിംജീരകം ചീനപ്പാവു ഉലുവ കപ്പൂരം കുമിഞ്ചാന്‍ കുന്തിരിക്കം ഗുല്‍ഗുലു ത്രികടുക അരിയാറു് ചവല്‍ക്കാരം തുവച്ചിലക്കാരം പവിഴപ്പുററു് ചിററരത്ത അമുക്കരം അശാളി വെളുത്തചന്ദനം രക്തചന്ദനം കഞ്ചാവു് ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം അരേരക്കഴഞ്ചു് ഒന്നിച്ചുചേര്‍ത്തു ഇടിച്ചുപൊടിച്ചു പൊടിയാക്കി അരച്ചു എണ്ണയില്‍ കലക്കി ഉരിയ നീററിന്‍മുട്ടയും പതിനൊന്നു കോഴിമുട്ടയുടെ ചുവന്നകരുവും കുഴിയിര മയില്‍പ്പീലി മയില്‍ക്കാഷ്ടം കൊമ്പുനാലും കരിമ്പടം ഇവ ഓരോ കഴഞ്ചുവീതവും ആറുകുടം വെളുത്തുള്ളിയും രണ്ടുപണമിട അവിയനുംചേര്‍ത്തു കാച്ചിഅരിച്ചു തേച്ചാല്‍ വിഷമജ്വരം സന്നിപാതം വാതം വാതശോണിതം നാഡിവീക്കങ്ങള്‍ മര്‍മ്മക്ഷതം മുതലായവകള്‍ ശമിക്കും. എല്ലാവിധ വായുവികാരങ്ങള്‍ക്കും തലവിറയലിനും ഗര്‍ഭിണികള്‍ക്കും വളരെ വളരെ നല്ലതാണു്.

ബലാമൃതാദിതൈലം.

കുറുന്തോട്ടിവേരുപലം ൨൫ അമൃതുപലം ൩൦ ചിററരത്ത പലം ൩൫ ഇവ ഒന്നിച്ചുചേര്‍ത്തു ചതച്ചു ൧൦൦ ഇടങ്ങഴി വെള്ളത്തില്‍ ഇട്ടു കഷായംവച്ചു പത്തിടങ്ങഴിയാക്കി അതല്‍ ഇടങ്ങഴി എണ്ണയും ഇടങ്ങഴി തൈര്‍വെള്ളവും ഇടങ്ങഴി കരിമ്പിന്‍നീരും ഇടങ്ങഴി ചുത്തപ്പുളിയും ഇരുനാഴി ആട്ടിന്‍പാലുംചേര്‍ത്തു കച്ചോലം മരമഞ്ഞള്‍ ചരളം ഏലത്തരി മഞ്ചെട്ടിപ്പൊടി രക്തചന്ദനം പതുമുകം നെല്ലിക്കാ കടുക്കാ താന്നിക്കാ പെരുംകുറുന്തോട്ടിവേരു മുത്തങ്ങാക്കിഴങ്ങു കാട്ടുഴുന്നിന്‍വേരു് കാട്ടുപയററിന്‍വേരു അരേണുകം ഇരട്ടിമധുരം തുളസിവേരു പുലിച്ചുവടിവേരു ഇടവകം ജീവകം പ്ലാശിന്‍പശ കസ്തൂരി രാമച്ചം ജാതിക്കാ ജോനകപ്പുല്ലു കുങ്കുമം പിച്ചകപ്പൂവു് കടുകുരോഹിണി ഇരുവേലി ഇലവങ്ഗത്തൊലി കുന്തുരുക്കം കര്‍പ്പൂരം തിരുവട്ടപ്പശ അറബിക്കുന്തിരിക്കം ഇലവങ്ഗപ്പൂവു നാഗ്ഗണം തക്കോലപ്പുട്ടില്‍ കൊട്ടം മാഞ്ചി ഞാഴല്‍പ്പൂവു് തുണിയാങ്കം തകരം നാന്മുകപ്പുല്ലു് വയമ്പു് മലങ്കാരക്കാ കുഴിമുത്തങ്ങാ നാഗപ്പൂവു് ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം കാല്‍പലംവീതം എടുത്തു് എല്ലാംകൂടി ഒന്നിച്ചുചേര്‍ത്തു് അരച്ചു് എണ്ണയില്‍ കലക്കി നല്ലപാകത്തിനു കാച്ചി അരിച്ചു തേച്ചാല്‍ എല്ലാ ജ്വരങ്ങളും കാസശ്വാസവും ഛര്‍ദ്ദിയും

മോഹാലസ്യവും ഗുന്മവും ക്ഷതക്ഷയങ്ങളും പ്ലീഹരോഗം വീക്കം അപസ്മാരം അലക്ഷ്മി ഇവകളും ശമിക്കും. വിശേഷിച്ചും ഈ തൈലം ഏതുപ്രകാരത്തിൽ ഉള്ള വാതങ്ങൾക്കും വളരെ നല്ലതാകുന്നു.

ലഘുചന്ദനാദിതൈലം.

ചന്ദനം ഇരുവേലി അസുരനഖം രക്തചന്ദനം ഇരട്ടിമധുരം കന്മദം പതുമുകം മഞ്ചട്ടി ചരളം ദേവതാരം രാമച്ചം ഏലത്തരി പൂതവൃക്ഷം നാഗപ്പൂവ് പച്ചില പേരേലം മാഞ്ചി മാംസരോഹിണി തക്കോലം മുത്തങ്ങാ മരമഞ്ഞൾ നറുനീണ്ടിക്കിഴങ്ങ് കിരിയാത്തു് ഗ്രാമ്പൂവ് അകിൽ കുങ്കുമപ്പൂവ് ഇലവങ്ഗപ്പട്ട അരേണുകം വേലിപ്പരുത്തി ഇവ സമം എണ്ണയിൽ അരച്ചുകലക്കി എണ്ണയിൽ നാലിരട്ടി തൈരുറലും തൈരുറലിനുസമം കോലരക്കിൻ ചായവുംചേർത്തു കാച്ചി അരിച്ചു തേച്ചാൽ എല്ലാവിധ ജ്വരങ്ങളെയും ശമിപ്പിക്കും. അപസ്മാരം ഉന്മാദം അലക്ഷ്മി ഇവയെകളയും. ആയുസ്സിനെ വർദ്ധിപ്പിക്കും. ശരീരപുഷ്ടിയുണ്ടാകും. വിശേഷിച്ചും ക്ഷയം രക്തപിത്തം ഈ രോഗങ്ങൾക്ക് ഏററവും നല്ലതാകുന്നു.

ബൃഹൽചന്ദനാദി.

ചന്ദനം പതുമുകം കൊട്ടം രാമച്ചം ദേവതാരം നാഗപ്പൂവ് പച്ചില ഏലത്തരി ഇലവങ്ഗം മാഞ്ചി തകരം ഇരുവേലി ജാതിക്കാ ലന്തക്കുരു കുങ്കുമപ്പൂവ് ജാതിപത്രി നാഗുണം കുന്തിരിക്കം കസ്തൂരി അടവിക്കച്ചോലം പത്തങ്ങം പുഷ്കരമൂലം മുത്തങ്ങാ രക്തചന്ദനം നറുനീണ്ടിക്കിഴങ്ങ് കച്ചോലം കർപ്പൂരം മഞ്ചട്ടി പ്ലാശ കോലരക്ക അതിമധുരം ഞാഴൽപ്പൂവ് ചതകുപ്പ ശതാവരിക്കിഴങ്ങു പെരുംകുരുമ്പവേരു് അമുക്കുരം ചുക്ക് താമരയല്ലി ചരളം കൂവ ഉത്തിൻവേരു അകിൽ അരേണുകം ചോനകപ്പുല്ല് ഇലവങ്ഗപ്പൂവ് തക്കോലം ഇവ ഒരോന്നും ഈരണ്ടുകഴഞ്ചു ഒരിടങ്ങഴി എണ്ണയിൽ അരച്ചുകലക്കി ആറിടങ്ങഴി ദശമൂലക്കഷായവും ആറിടങ്ങഴി പാലും (തയിരുറലും ആകാം) യവം ലന്തക്കുരുവ് പഴമുതിര കുറുന്തോട്ടി ഇവ സമം ഇട്ടു കുറുക്കിയ ഒരിടങ്ങഴി കഷായവും ചേർത്തു കാച്ചി അരിച്ചു തേച്ചാൽ ജീർണ്ണജ്വരം ദാഹജ്വരം ശീതജ്വരം വിഷമജ്വരം മുതലായ ജ്വരങ്ങളും ശോഷം അപസ്മാരം കുഷ്ഠം എൺപതു് വാതരോഗങ്ങൾ രക്തവാതം സൂതികാരോഗങ്ങൾ മർമ്മരോഗങ്ങൾ ബാലരോഗങ്ങൾ മുതലായവയും ശമിക്കും. സ്ത്രീകൾക്കും അധികം ഭാര്യമാർ ഉള്ളവർക്കും ധാതുക്കൾ ക്ഷയിച്ചവർക്കും ക്ഷീണിച്ചവർക്കും മുറിവുകൾ പററിയവർക്കും മർമ്മഭേദങ്ങൾ

വന്നവൎക്കും അസ്ഥികളോ മാംസങ്ങളോ ചതയുകയോ ഉടയുകയോ ചെയ്തവൎക്കും സ്നേഹമയമില്ലാത്ത ശരീരികൾക്കും വളരെ വളരെ നല്ലതാണു്. പ്രസവിക്കാത്ത സ്ത്രീകൾ സേവിക്കുകയൊ തേക്കുകയൊ ചെയ്താൽ പ്രസവിക്കും. അലക്ഷ്മിയും കോപവും ഇല്ലാതാക്കും. ഇടവിടാതെ ഉപയോഗിച്ചാൽ കാന്തിയേയും ലാവണ്യത്തേയും പുഷ്ടിയേയും ഉണ്ടാക്കും. ജരയും നരയും ഉണ്ടാകയില്ല. ഈ തൈലം വ്യാധിപീഡിതന്മാരെ ഒരുപോലെ രക്ഷിക്കാൻവേണ്ടി ആത്രേയമഹൎഷി ഉണ്ടാക്കിയതാണു്.

### കിരാതാദിതൈലം.

പെരുംകുരുമ്പവേരു് കോലരക്ക മഞ്ഞൾ മരമഞ്ഞൾ മഞ്ചെട്ടി കാട്ടുവെള്ളരി ഇരുവേലി കൊട്ടം ചിററരത്ത അത്തിത്തിപ്പലി ചുക്കു മുളകു തിപ്പലി പാടക്കിഴങ്ങു് കുടകപ്പാലയരി ഇന്തുപ്പു് വിളയുപ്പു തുവച്ചിലയുപ്പു് ആടലോടകവേരു് ത്രികോല്പക്കൊന്ന കാഞ്ഞിരക്കുരു് ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം എട്ടെട്ടു കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു പൊടിയാക്കി അരച്ചു രണ്ടിടങ്ങഴി കട്ടകെണ്ണയിൽ കലക്കി രണ്ടിടങ്ങഴി തൈരുറലും ഒരിടങ്ങഴിക്കാടിയും ഒരിടങ്ങഴി കിരിയാത്തുകഷായവും ചേൎത്തു കാച്ചി അരിച്ചു തേച്ചാൽ സകല ജ്വരങ്ങളേയും ശമിപ്പിക്കും. ധാതുഗതജ്വരം ജീൎണ്ണജ്വരം മുതലായവകൾക്കു് ഈ തൈലം ഏററവും പററിയ മരുന്നാണു്.

### ബൃഹൽകിരാതാദിതൈലം.

ഒരു തുലാം കിരിയാത്തു പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലിടങ്ങഴി ആക്കിയതും ഒരുതുലാം പെരുംകുരുമ്പവേരു പതിനാറിടങ്ങഴിവെള്ളത്തിൻ കഷായംവച്ചു നാലിടങ്ങഴിയാക്കിയതും നാലിടങ്ങഴി കോലരക്കിൻെറ ചായവും നാലിടങ്ങഴികാടിയും നാലിടങ്ങഴി തൈരുറലും നാലിടങ്ങഴി കട്ടകെണ്ണയും കൂടി ഒന്നിച്ചുചേൎത്തു് അതിൽ കിരിയാത്തു് അത്തിത്തിപ്പലി അരത്ത കൊട്ടം കോലരക്കു് കാട്ടുവെള്ളരിവേരു് മഞ്ചട്ടി മഞ്ഞൾ മരമഞ്ഞൾത്തൊലി പെരുംകുരുമ്പവേരു് ഇരട്ടിമധുരം മുത്തങ്ങ തമിഴാമവേരു് ഇന്തുപ്പു് ജടാമാഞ്ചി കണ്ടകാരിവേരു് വിളയുപ്പു് ഇരുവേലി ശതാവരിക്കിഴങ്ങു് ചന്ദനം കടുകുരോഹിണി അമുക്കുരം ചതകുപ്പ അരേണുകം ദേവതാരം രാമച്ചം പതുമുകം കൊത്തമ്പാലരി തിപ്പലി വയമ്പു് കച്ചോലക്കിഴങ്ങു് കടുക്കാത്തോടു് നെല്ലിക്കാത്തോട്ട താന്നിക്കാത്തോട്ട അയമോദകം കുറാശാണി ഓമംകക്കടകശൃംഗി ഞെരിഞ്ഞിൽ ഓരിലവേരു മൂവിലവേരു നാഗദന്തിവേരു് വിഴാലരിക്കാമ്പു ജീരകംരണ്ടും വേപ്പിൻപട്ട അടയ്ക്കാമണിയൻ

വേരു് ചവല്ക്കാരം ചുക്കു് ഇവ ഓരോന്നും പ്രത്യേകം അറാറുകഴഞ്ചു് എടുത്തു എല്ലാംകൂടി ഒന്നിച്ചുചേർത്തു ഇടിച്ചുപൊടിച്ചരച്ചു കലക്കി കാച്ചി അരിച്ചുതേച്ചാൽ ഗരുഡനെക്കണ്ട സർപ്പങ്ങളെപ്പോലെയും സൂര്യനെക്കണ്ട അന്ധകാരംപോലെയും സർവ്വജ്വരങ്ങളും ഉടനെ ശമിക്കും. സന്തതജ്വരവും സതതജ്വരവും എല്ലാ വിഷമജ്വരങ്ങളും പ്ലീഹയെ ആശ്രയിച്ചുണ്ടാകുന്ന ജ്വരങ്ങളും പ്രമേഹജ്വരം പാണ്ഡുജ്വരം മുതലായവയും ശമിക്കും. ബലം നിറം ജാഠരാഗ്നി ഇവയെ വർദ്ധിപ്പിക്കും.

## ആസവങ്ങൾ.

### പുനർന്നവാസവം.

ചുക്കു് മുളകു തിപ്പലി നെല്ലിക്കാത്തോടു് കടുക്കാത്തോടു മരമഞ്ഞൾത്തൊലി ഞെരിഞ്ഞിൽ ചെറുവഴതിനവേരു കണ്ടകാരിച്ചുണ്ട ആടലോടകവേരു് ആ പണക്കിൻവേരു് കടുകുരോഹിണി അത്തിത്തിപ്പലി തമിഴാമവേരു് വേപ്പിൻതൊലി ചിററമൃതു കൊട്ടത്തുവവേരു പടവലം ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ഓരോപലം എടുത്തു് ഒന്നിച്ചുചേർത്തു നല്ലതുപോലെ നേർമ്മയായി പൊടിച്ചുപൊടി മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ ഇട്ടു് അതിൽ പതിനാറുപലം താതിരിപ്പൂവും ഇരുപതുപലം മുന്തിരിങ്ങാപ്പഴവും ഒരുതുലാം പഞ്ചസാരയും അൻപതുപലം തേനുംചേർത്തു് എല്ലാംകൂടി യോജിപ്പിച്ചു് പാത്രത്തിന്റെ വായടച്ചുകെട്ടി ശീലമൺചെയ്തു് ഒരുമാസം കഴിച്ചുവച്ചിരുന്നശേഷം എടുത്തു് കുറേശ്ശ സേവിച്ചാൽ ജ്വരം ഗുല്മം യകൃദ്രോഗം അമ്ലപിത്തം വീക്കു് പ്ലീഹ മഹോദരം വീക്കം മുതലായതുകൾ ശമിക്കും.

### പത്രാംഗാസവം.

രക്തചന്ദനം കരിങ്ങാലിക്കാതൽ ആടലോടകത്തിൻവേരു് ഇലവിൻപൂവു കുറുന്തോട്ടിവേരു ചേക്കുരു ശുദ്ധിചെയ്തതു് നറുനീണ്ടിക്കിഴങ്ങു് പാൽവള്ളിക്കിഴങ്ങു് നന്നാവിരിയാത്ത ചെമ്പരത്തിപ്പൂവു് മാങ്ങാഅണ്ടിപ്പരിപ്പു് മരമഞ്ഞൾത്തൊലി കിരിയാത്തു കശകശയുടെ വിത്തു ജീരകം ലോഹഭസ്മം ശുദ്ധിചെയ്ത രസാഞ്ജനം കൂവളത്തിന്റെ ഇളയ കായ്കുകത്തുള്ള മജ്ജ കയ്യോന്നി ഇലവങ്ഗത്തൊലി കുങ്കുമപ്പൂവു് ഗ്രാമ്പൂവു് ഇവ പ്രത്യേകം ഓരോപലംവീതം എടുത്തു എല്ലാംകൂടി ഒന്നിച്ചുചേർത്തു നേർമ്മയായി പൊടിച്ചു മുപ്പത്തിരണ്ടിടങ്ങഴിവെള്ളത്തിൽ ഇടുക. അതിനോടുകൂടെ പതിനാറുപലം താതിരിപ്പൂവും ഇരുപതുപലം മുന്തിരിങ്ങായും ഒരുതുലാം പഞ്ചസാരയും അൻപതുപലം തേനുംകൂടി യോജി

ച്ചിച്ച പാത്രത്തിന്റെ വാ മൂടിയടച്ചു ഒരുമാസം കുഴിച്ചുവച്ചിരുന്ന തിന്റെ ശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ എല്ലാ ജ്വരങ്ങളും അഗ്നിമാന്ദ്യവും അരുചിയും വീക്കവും പാണ്ഡുരോഗവും ഉഗ്രമായ പ്രദരവും ശമിക്കും.

## അതിസാരലക്ഷണം.

ഘനവും മയവും കട്ടപ്പവും ചൂടും പശയും തടിപ്പും തണുപ്പും ഏററവും കൂടിയ പദാർത്ഥങ്ങളെ ഭക്ഷിക്കുക പാലും മത്സ്യവും പോലെ അന്യോന്യവിരുദ്ധങ്ങളായ പദാർത്ഥങ്ങൾ ഭക്ഷിക്കുക ക്രമാതീതമായി ഭക്ഷിക്കുക തലേദിവസം ഭക്ഷിച്ച ആഹാരം ദഹിക്കുന്നതിനു മുമ്പായി ഭക്ഷിക്കുക സമയംതെററി അല്പമായൊ അധികമായൊ ഭക്ഷിക്കുക രോഗംകൊണ്ടു ക്ഷീണിച്ച മൃഗങ്ങളുടെ മാംസം കെട്ടതും നലഞ്ഞതും ആയ മാംസം കുറഞ്ഞൊന്നു വെന്തതും വേകാത്തതുമായ പദാർത്ഥം പിണ്ണാക്ക് മുതലായവ ഭക്ഷിക്കുക നെയ്സേവ സ്വേദം വമനം വിരേചനം മുതലായവ അധികമായിപ്പോകുകയൊ തെററിപ്പോവുകയൊ ചെയ്ക സ്ഥാവരവിഷങ്ങൾ ഉള്ളിലാവുക മദ്യപാനംചെയ്ക ദൂഷിച്ചവെള്ളം കുടിക്കുക അനിഷ്ടപദാർത്ഥങ്ങളെ ഭക്ഷിക്കുക മുതലായവകൊണ്ടും ഭയം ദുഃഖം ഋതുഭേദം ജലക്രീഡ മലമൂത്രാദിവേഗങ്ങളെ തടുക്കുക പക്വാശയത്തിൽ കൃമികൾ വർദ്ധിക്കുക മുതലായവകൊണ്ടും വായു കോപിച്ച് സപ്തധാതുക്കളേയും ഉദരാഗ്നിയേയും ക്ഷീണിപ്പിച്ച് മലപ്പൈയിൽ പ്രവേശിച്ച് കട്ടിയായിരിക്കുന്ന മലത്തെ ജലമയമാക്കി അപാനവായുവഴിയായി ഒഴുകുന്നതത്രേ അതിസാരമെന്നു പറയുന്നതു്. ഇതു് വാതാദിദോഷങ്ങളിൽ ഓരോന്നും വെവ്വേറെ കോപിക്ക ഹേതുവായിട്ട് വാതാതിസാരം പിത്താതിസാരം കഫാതിസാരം മൂന്നു ദോഷങ്ങളും ഒന്നിച്ചു കോപിക്ക ഹേതുവായിട്ട് സന്നിപാതാതിസാരം ശോകം ഹേതുവായിട്ട് ശോകാതിസാരം ആമം ഹേതുവായിട്ട് ആമാതിസാരം ഇങ്ങനെ ആറു പ്രകാരത്തിൽ ഉണ്ടാകുന്നുണ്ടു്. ഈ ആറു് അതിസാരങ്ങൾക്കും കർത്താവു് വായു തന്നെ ആകുന്നു. അതു് മലത്തെ ഏററവും വേഗത്തിൽ ജലമയമാക്കി അതിസരിപ്പിക്കുകയാണു ചെയ്യുന്നതു്.

### എല്ലാ അതിസാരങ്ങളുടേയും പൂർവ്വരൂപം.

ഹൃദയം നാഭി ഗുദം വയറു് കുക്ഷി ഇവ കുത്തിനോവുക ശരീരത്തിനു തളർച്ചയുണ്ടാക വായുവിന്നു പ്രവൃത്തിയില്ലാതാക മലം ബന്ധിക്ക വയറുവീർക്ക് ദഹിക്കാതിരിക്കുക മുതലായവ അതിസാരത്തിന്റെ പൂർവ്വരൂപങ്ങളാകുന്നു.

### വാതാതിസാരലക്ഷണം.

മലം ചുവന്നും നരയോടുകൂടിയും പോകും. രൂക്ഷമായും പിന്നെയും പിന്നെയും അല്പാല്പമായിട്ടും ആമമായിട്ടും വേദനയോടും ശബ്ദത്തോടുകൂടിയും ഇരിക്കും. മുഖം വാടുകയും ഗുദം പുറത്തു വരികയും രോമാഞ്ചം ഉണ്ടാകയുംചെയ്യും.

### പിത്താതിസാരലക്ഷണം.

മലം മഞ്ഞളിച്ചിട്ടും പച്ചിലവൎണ്ണമായിട്ടും ചുവന്നിട്ടും പോകും. മോഹാലസ്യം സൎവ്വാവയവങ്ങളിലും ചൂടു് തണ്ണീർദ്ദാഹം ഇവ ഉണ്ടാകും.

### കഫാതിസാരലക്ഷണം.

മലം വെളുത്തിട്ടും കൊഴുത്തിട്ടും കഫത്തോടുകൂടിയും ആമഗന്ധിയായിട്ടും തണുത്തിട്ടും പോകും. രോമാഞ്ചവുമുണ്ടാകും.

### സന്നിപാതാതിസാരലക്ഷണം.

മലം പന്നിയുടെ മേദസ്സുപോലെയും മജ്ജപോലെയും പന്നിമാംസം കഴുകിയ വെള്ളംപോലെയും ഇരിക്കും. വാതാതിസാരത്തിന്റെയും പിത്താതിസാരത്തിന്റെയും കഫാതിസാരത്തിന്റെയും ലക്ഷണമുണ്ടാകും. വെള്ളംകുടിച്ചാൽ അതു ചെല്ലേണ്ട വഴി തെറ്റി ഞരമ്പിന്റെ ദ്വാരങ്ങളിൽവീണു് ഞരമ്പുകളെ അഴുക്കി അപാനവായുവോടുകൂടി മലപ്പൈയിൽ പ്രവേശിച്ചു ഗുദദ്വാരത്തിന്നും മൂലത്തിന്നും പലവിധമായ ദോഷങ്ങളെ ഉണ്ടാക്കും. ഉള്ളിൽ ഉഷ്ണവും വെളിയിൽ തണുപ്പും തോന്നിക്കും. രോമാഞ്ചം ജനിക്കും. കണ്ടവരുമായി സംസാരിക്കുക എഴുന്നേറ്റു് ഓടുക അടുക കോപിക്ക വയറുകുത്തിപ്പിടിക്കുക മുതലായവയെ ചെയ്യും. ധാരാളമായി രക്തവും ശീതവും ഒന്നുചേൎന്നുപോകും. ഉറക്കം ഉണ്ടാകയില്ല. ബോധക്ഷയം ഭയം നടുക്കം നാക്കുവറൾച്ച ശരീരം കുത്തിനോവുക മുതലായവയുണ്ടാകും.

### ശോകാതിസാരലക്ഷണം.

ധനനാശം ബന്ധുനാശം മുതലായവകൊണ്ടു ദുഃഖിതനായിരിക്കുന്നവനു് അല്പഭക്ഷണം ഹേതുവായിട്ടു ധാതുക്ഷയവും ശോകംകൊണ്ടു് മനസ്താപമുണ്ടാകുമ്പോൾ ഉഷ്ണംകൊണ്ടു് പിത്തംകോപിച്ചു് അതോടൊന്നിച്ചു വായുവുംകൂടി വയററിൽച്ചെന്നു് അഗ്നിയെ മന്ദിപ്പിച്ചു് രക്തത്തെ ഇളക്കിയും മലപ്പൈ കലക്കി ജലരൂപമാക്കിയും മുൻപറഞ്ഞ പിത്തവാതാതിസാരങ്ങൾക്കുള്ള ലക്ഷണങ്ങളോടുകൂടിയ ശോകാതിസാരത്തെ ഉണ്ടാക്കുന്നു. അതിസരിക്കുന്ന രക്തം ചുവന്നിട്ടും കറുത്തിട്ടും ഇരിക്കുകയും മലത്തോ

ട്ടുകൂടിയൊ കൂടാതെയൊ അല്പമായ മലത്തോടുകൂടിയൊ ഗന്ധത്തോടുകൂടിയൊ ഗന്ധമില്ലാതെയൊ ഇരിക്കുകയും ചെയ്യും.

### ആമാതിസാരലക്ഷണം.

അന്നം ദഹിക്കായ്കമൂലം വാതാദിദോഷങ്ങൾ അതാതിന്റെ സ്ഥാനംവിട്ട് കോഷ്ഠത്തിൽപോയി രക്താദി ധാതുക്കളേയും മലമൂത്രങ്ങളേയും ഇളക്കി ആമാതിസാരത്തെ ഉണ്ടാക്കുന്നു. ആ മലം വയറുവേദനയോടുകൂടി പലനിറത്തിലും പോകും.

### അതിസാരങ്ങളുടെ ആമലക്ഷണവും പക്വലക്ഷണവും

ആമമായും പക്വമായും സാമാന്യേന അതിസാരം രണ്ടുപ്രകാരത്തിലുണ്ട്. ആമാതിസാരത്തിൽ മേൽപറഞ്ഞ വാതാതിസാരലക്ഷണങ്ങളോടുകൂടിയ മലം വെള്ളത്തിൽ വീണാൽ ഘനംകൊണ്ടു മുങ്ങിക്കിടക്കുകയും വലിയ ദുർഗ്ഗന്ധവും വഴുവഴുപ്പും ഉണ്ടായിരിക്കുകയുംചെയ്യും. പക്വാതിസാരമാണെങ്കിൽ മേല്പറഞ്ഞ ലക്ഷണങ്ങൾക്ക് വിപരീതവും ഉദരത്തിനും ശരീരത്തിനും ലഘുത്വവും ഉണ്ടായിരിക്കും. കഫം കാരണമായിട്ടുണ്ടാകുന്ന അതിസാരമലം പക്വമായിരുന്നാലും വെള്ളത്തിൽ മുങ്ങിപ്പോകും.

മട്ടളത്തിൽ തേയ്ക്കുന്ന അഞ്ജനപിണ്ഡംപോലെ അല്പമായ കറുപ്പോടും ഞാറപ്പഴംപോലെ മയമുള്ള കറുപ്പോടും എകിത്തുപോലെ കറുത്തു ചുവന്നിട്ടും നിർമ്മലമായിട്ടും നെയ്പോലെയും എണ്ണപോലെയും പുഴുങ്ങിയെടുത്ത മാംസപിണ്ഡംപോലേയും മാംസത്തിൽ നിന്നെടുക്കുന്ന നെയ്പോലെയും എല്ലുകൂടാതെ അരച്ചെടുത്ത മാംസംപോലെയും സമുദ്രജലംപോലെയും മാംസം കഴുകിയ വെള്ളംപോലെയും കാട്ടുകാക്കയുടെ ചിറകിന്റെ നിറത്തോടു (നീലാരുണത്തോടു)കൂടിയും നാനാവർണ്ണമായിട്ടും സ്നിഗ്ദ്ധതയോടുകൂടിയും മയിൽപ്പീലിയുടെ നിറംപോലെയും ഘനമായും ധാതുക്കളുടെ ലയത്തോടുകൂടിയും ശവത്തിന്റെ ദുർഗ്ഗന്ധംപോലെയുള്ള ഗന്ധത്തോടുകൂടിയും അധികമായി മലംപോകുക തണ്ണീർദാഹവും വലിയചൂടുംശ്വാസവും ഇക്കിളും വാരിയെല്ലുകളിൽ വേദനയും ഇന്ദ്രിയങ്ങൾക്കു തളൎച്ചയും ശ്രദ്ധയില്ലായ്മയും മോഹവും ഗുദത്തിലെ വലികൾക്കു പഴുപ്പും ഉണ്ടായിരിക്ക അസംബന്ധവചനങ്ങൾ പറയുക ഈവക ലക്ഷണങ്ങളോടുകൂടിയ അതിസാരരോഗി ജീവിക്കുന്നതല്ല. ശക്തിക്ഷയവും വയർവീപ്പും ഉള്ളവനും മലദ്വാരം തുറന്നുപോയ അതിസാരരോഗിയും നീരു് ശൂല (വയറുവേദന) ജ്വരം തണ്ണീർദ്ദാഹം ശ്വാസം ചുമ അരുചി ഛർദ്ദി ഇന്ദ്രിയങ്ങൾക്കു തളൎച്ച ഇക്കിൾമുതലായ അതിസാരഉപദ്രവവ്യാധികളോടുകൂടിയ അതിസാരരോഗിയും ഗുദത്തിനു പഴുപ്പും അഗ്നിമാന്ദ്യവും

ശരീരത്തിന്നു ശൈത്യവുമുള്ള അതിസാരരോഗിയും ജീവിക്കുന്നകാര്യം സംശയമാണ്. ശ്വാസം വേദന തണ്ണീർദ്ദാഹം ഇവമൂലം പരവശതയും ക്ഷീണവും ജ്വരവുമുള്ള അതിസാരരോഗി തീർച്ചയായും മരിക്കും. ഈവക ലക്ഷണങ്ങൾ വൃദ്ധന്മാർക്കോ ബാലന്മാർക്കോ ആണെന്നുവരികിൽ മരിക്കുന്ന കാര്യത്തിൽ അല്പംപോലും സംശയമില്ല.

### സാദ്ധ്യാതിസാരലക്ഷണം.

മലത്തിന്നു പലനിറമില്ലാതെ ഒരുനിറമായിരിക്കുക ഇന്ദ്രിയങ്ങൾ ക്ഷീണിക്കാതിരിക്ക മുഖത്തിൻെറ തേജസ്സ് കുറയാതിരിക്ക ഭക്ഷണത്തിന്നു രുചിയുണ്ടായിരിക്ക തുമ്മുക പല്ലുകൾ കറുക്കാതിരിക്ക മേൽനാക്കിൽ ജലം ഊറുക ആഹാരം കഴിക്കുമ്പോൾ ശരീരം വിയർക്കുക ഉള്ളംകൈ ഉള്ളംകാൽ ഇവകളിൽ ചുവന്നനിറം കാണുക നഖത്തിനടിയിൽ രക്തമയം ഉണ്ടായിരിക്ക നിദ്രാഭംഗം ഇല്ലാതിരിക്ക കാഴ്ചക്കുറവു ഇല്ലാതിരിക്ക നാഡിചലനം സമഗതിയായിരിക്ക മുതലായ ലക്ഷണങ്ങളോടുകൂടിയ അതിസാരരോഗി ഒരിക്കലും മരിച്ചുപോകുന്നതല്ല.

### രക്താതിസാരലക്ഷണം.

മുമ്പു അതിസാരപൂർവ്വരൂപത്തിൽ പറഞ്ഞ വസ്തുക്കളേക്കാളും പിത്താധിക്യവസ്തുക്കളോടുകൂടിയ അന്നപാനാദികൾ ഉപയോഗിക്കുമ്പോൾ പിത്തം അധികരിച്ചു രക്തത്തെ കോപിപ്പിച്ചു അപാനവായു വഴിയായി ഒഴുകി രക്താതിസാരത്തെ ഉണ്ടാക്കുന്നു. അപ്പോൾ ദാഹം വയററുവേദന ശരീരത്തിന്നു ചൂട് ഗുദം വെളിക്കിറങ്ങുക മുതലായവയുണ്ടാകും. മലത്തിൻെറ ചുവപ്പു കറുപ്പു വെളുപ്പ് ഇവകൊണ്ടുവേണം കോപിച്ച വാതാതിസാരങ്ങളെ അറിയേണ്ടതു്.

### പ്രവാഹികാസംപ്രാപ്തി.

അനിഷ്ടപദാർത്ഥങ്ങളെ ഭക്ഷിക്കമൂലം വാതം വർദ്ധിച്ചുകൂടിയിരിക്കുന്ന കഫത്തെ വളരെ മലത്തോടുകൂടി പുറത്തേക്കു തള്ളുന്നതത്രേ പ്രവാഹിക. വയററിൽ വേദനയുണ്ടെങ്കിൽ മലം അല്പമായിട്ടേ പോകയുള്ളു. കഫത്തോടൊന്നിച്ചു മലംമാത്രം പോകുന്ന ഈ പ്രവാഹികയും നാനാവിധമായി ദ്രവിച്ചിരിക്കുന്ന ധാതുക്കളുടെ പോക്കുകൂടിയുണ്ടാകുന്നതു അതിസാരവും ആകുന്നു പ്രവാഹിക വാതജമായും പിത്തജമായും കഫജമായും ഉണ്ടാകും. വിരുദ്ധമായിരിക്കുന്ന ആഹാരത്തിന്നു സംഭവിക്കുന്ന ആമാവസ്ഥ പിത്തത്തെ കോപിപ്പിക്കുമ്പോൾ പിത്തപ്രവാഹികയും കഫത്തെ കോപിപ്പിക്കുമ്പോൾ കഫപ്രവാഹികയും വാതത്തെ കോപിപ്പി

ക്കുമ്പോൾ വാതപ്രവാഹികയും രക്തത്തെ കോപിപ്പിക്കുമ്പോൾ രക്തപ്രവാഹികയും ആകുന്നു. പ്രവാഹിക വാതജമാണെങ്കിൽ വലിയ വേദനയും പിത്തജമാണെങ്കിൽ ദാഹവും കഫജമാണെങ്കിൽ കഫത്തിന്റെ ഗതിയും രക്തജമാണെങ്കിൽ രക്തത്തിന്റെ പോക്കും ഉണ്ടാകും. സ്നേഹദ്രവ്യഭക്ഷണങ്ങൾകൊണ്ടു കഫപ്രവാഹികയും രൂക്ഷദ്രവ്യസേവകൊണ്ടു വാതപ്രവാഹികയും തീക്ഷ്ണദ്രവ്യഭക്ഷണംകൊണ്ടു പിത്തപ്രവാഹികയും ഉഷ്ണദ്രവ്യഭോജനം കൊണ്ടു രക്തപ്രവാഹികയും ഉണ്ടാകുന്നു.

### അതിസാരത്തിന്റെ ശമനലക്ഷണം.

വാതവിഷ്ടംഭംകൊണ്ടോ ഉദാവർത്തംകൊണ്ടോ മലം പോകാതിരിക്കുമ്പോൾ അതിസാരം ശമിച്ചതായി വിചാരിച്ചുപോകരുതു്. മൂത്രമൊഴിക്കുമ്പോൾ വയററിൽനിന്നും മലംകൂടി പോകാതിരിക്കയും വയററിൽ വഴിയാകുംവണ്ണം വായു സഞ്ചരിക്കയും ജഠരാഗ്നിക്കു വൎദ്ധനയും തന്മൂലം വിശപ്പു കൂടുകയും വയററിനു ലാഘവം ഉണ്ടാകയും ചെയ്താൽ മാത്രമേ അതിസാരം ശമിച്ചതായി വിചാരിക്കാവു.

### അതിസാരചികിത്സ.

അതിസാരത്തിന്റെ പൂർവ്വരൂപം കണ്ടുതുടങ്ങിയ ഉടൻ കൊടുക്കേണ്ട ഷഡംഗയൂഷം.

കൂവളത്തിൻവേരു കൊത്തമ്പാലരി ജീരകം പാടക്കിഴങ്ങു് ചുക്കു് വിഴാലരി ഇവ ഈരണ്ടുകഴഞ്ചു് ഒന്നിച്ചുചേൎത്തു ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി ശേഷിപ്പിച്ചു് ഇന്തുപ്പു് അന്നപാനവും ചേൎത്തു കുറേശ്ശ സേവിച്ചാൽ തണ്ണീർദാഹം ശമിക്കയും ലംഘനവും ദീപനപാചനവും മലശോധനയും രുചിയും ഉണ്ടാവുകയും ചെയ്യും. ഗ്രഹണി ജ്വരം പ്രവാഹിക ഇവകൾക്കും നല്ലതാണു്.

### തണ്ണീർദാഹത്തിനു്.

കൊത്തമ്പാലരി ഇരുവേലി ഇവ നാ—നാ കഴഞ്ചു് ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കിയോ ഇരുവേലി ചുക്കു ഇവ നാ—നാ കഴഞ്ചു ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കിയോ മുത്തങ്ങ പൎപ്പടകപ്പുല്ലു് ഇവ നാ—നാ കഴഞ്ചു ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കിയോ മുത്തങ്ങ ഇരുവേലി ഇവ നാ—നാ കഴഞ്ചു ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കിയോ കുറേശ്ശ സേവിച്ചാൽ അതിസാരത്തിനു പൂർവ്വരൂപമായുണ്ടാകുന്ന ദാഹം ശമിക്കും.

മോരു ചെറുപയററിന്റെ രസം ഇവയിൽ കൊത്തമ്പാലും

ജീരകവും പൊടിച്ചപൊടിയും ഇന്തുപ്പുംചേൎത്തു സേവിക്കുന്നതു അതിസാരത്തിന്റെ ആരംഭത്തിൽ വളരെ നല്ലതാണ്.

നാഗരാദികഷായം.

ചുക്ക് അതിവിടയം മുത്തങ്ങ ഇവ ൩ കഴഞ്ചുവീതം ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി ഇന്തുപ്പുംചേൎത്തു സേവിച്ചാൽ ദാഹം അതിസാരം വയററുവേദന ഇവ ശമിക്കും. രുചിയും വിശപ്പും ഉണ്ടാകും.

ധാന്യാദികഷായം.

കൊത്തമ്പാലരി ചുക്ക് ഇവ ൱—൱ കഴഞ്ചു് ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി ഇന്തുപ്പുംചേൎത്തു സേവിച്ചാലും ദാഹവും വയററുവേദനയും അതിസാരവും ശമിക്കുകയും രുചിയും വിശപ്പും ഉണ്ടാകയും ചെയ്യും.

കഞ്ഞിക്കഷായം.

കാട്ടുഴുന്നു കാട്ടുപയറു് കണ്ടകാരി കുറുന്തോട്ടി വലിയരഞ്ഞരിഞ്ഞിൽ കുവളത്തിൻവേരു് പാടക്കിഴങ്ങു് ചുക്ക് കൊത്തമ്പാലരി ചെറുവഴുതിനവേരു് ഇവ അരപ്പലംവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു നാലൊന്നാക്കി ആ കഷായനീരിൽ പൊടിയരിയിട്ടു കഞ്ഞിവച്ചു കുറേശ്ശെകൊടുത്താൽ ഏതുപ്രകാരത്തിലുള്ള അതിസാരത്തേയും ശമിപ്പിക്കും.

അഭയാദികല്ക്കം.

കടുക്കാ കഴഞ്ചു ൩ തിപ്പലി കഴഞ്ചു ൩ ഇവ വെവ്വേറെ പൊടിച്ചു ഒന്നിച്ചുചേൎത്തു ചൂടുവെള്ളത്തിൽ കലക്കിസേവിച്ചാൽ മൃദുവിരേചനവും അഗ്നിദീപനവുമുണ്ടായി അതിസാരം ശമിക്കും.

വിഡംഗാദികഷായം.

വിഴാലരിക്കാമ്പു് നെല്ലിക്കാ കടുക്കാ താന്നിക്കാ തിപ്പലി ഇവ ഓരോന്നും ൨൲ പണമിടവീതം തൂക്കിഎടുത്തു് ഒന്നിച്ചുചേൎത്തു കഷായംവച്ചു നാലൊന്നാക്കി ഇന്തുപ്പു മേൻപൊടിയുംചേൎത്തു സേവിച്ചാൽ മൃദുവിരേചനവും അഗ്നിദീപനവും ഉണ്ടായി ആമാതിസാരം ശമിക്കും.

പത്ഥ്യാദികഷായം.

കടുക്കാത്തോടു ദേവതാരം വയമ്പു് മുത്തങ്ങാക്കിഴങ്ങു് ചുക്ക് അതിവിടയം ഇവ ഈരണ്ടുകഴഞ്ചു് ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു ഇന്തുപ്പു അനുപാനമായി സേവിച്ചാൽ ആമാതിസാരം ശമിക്കും.

വത്സകാദികഷായം.

കുടകപ്പാലയരി അതിവിടയം കുവളത്തിൻവേരു് മുത്തങ്ങാ

ക്കിഴങ്ങ് ഇരുവേലി കച്ചോലക്കിഴങ്ങ് ഇവ ഈരണ്ടുകഴഞ്ചു ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു തേനും ഇന്തുപ്പും അനുപാനമായി സേവിച്ചാൽ ആമാതിസാരവും പഴകിയ രക്തശൂലയും മററും ശമിക്കും.

ധാന്യാദിപഞ്ചകകഷായം.

കൊത്തമ്പാലരി ഇരുവേലി മുത്തങ്ങ കൂവളത്തിൻവേര് ചുക്ക് ഇവ ഓരോന്നും ൨ പണമിടവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ ആമശൂലയേയും മലബന്ധത്തേയും ഇല്ലാതാക്കുകയും പാചനത്തേയും ദീപനത്തേയും ഉണ്ടാക്കുകയും ചെയ്യും.

കുടജാദികഷായം.

കുടകപ്പാലയരി താളിമാതളക്കായ് മുത്തങ്ങാക്കിഴങ്ങു താതിരിപ്പൂവ് കൂവളത്തിൻവേര് ഇരുവേലി പാച്ചോററിത്തൊലി ചന്ദനം പാടത്താളിക്കിഴങ്ങ് ഇവ ൧-ഃ കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു പഞ്ചസാരയും തേനും അനുപാനമായി സേവിച്ചാൽ ആമദോഷവും ശൂലയും വയററിൽനിന്നും പലപ്രകാരത്തിൽ മലം പോകുന്നതും ശമിക്കും.

ധാതക്യാദികഷായം.

നീർചെറുചീര താളിമാതളക്കായ് പലകപ്പയ്യാനിവേര് വൻകൊട്ട (ചിരവപ്പൂവ്) ഇരുവേലി മുത്തങ്ങാ ചുക്ക് ഇവ ൧-ഃ പണമിട ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു ഇന്തുപ്പ് അനുപാനമായി സേവിച്ചാൽ എത്ര ഭയങ്കരമായ അതിസാരവും ഉടൻ ശമിക്കും.

ഹ്രീബേരാദികഷായം.

ഇരുവേലി താതിരിപ്പൂവ് പാച്ചോററിത്തൊലി പാടക്കിഴങ്ങ് തൊട്ടാവാടി കുടകപ്പാലവേരിൻതൊലി കൊത്തമ്പാലരി അതിവിടയം മുത്തങ്ങ അമൃത് കൂവളത്തിൻവേര് ചുക്ക് ഇവ ഓരോകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ വളരെ വേദനയോടും അരുചിയോടും രക്തത്തോടുംകൂടിയതും വളരെ പഴകിയതുമായ അതിസാരത്തെ ശമിപ്പിക്കയും ദീപനപാചനങ്ങളെ ഉണ്ടാക്കയും ചെയ്യും.

യവാദികഷായം.

യവം കൊത്തമ്പാലരി പടവലം ഇവ ൨ കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു ശക്കരയും തേനും അനുപാനമായി സേവിച്ചാൽ എല്ലാവിധ അതിസാരങ്ങളും ശമിക്കും.

### വില്വാദികഷായം.

ഇളയകൂവളക്കായ് ഉപ്പിലിട്ട മാങ്ങയുടെ അണ്ടി ഇവ രം-രം കഴഞ്ചു ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു തേനും ശക്കരയും അനുപാനമായി സേവിച്ചാൽ എല്ലാവിധ അതിസാരങ്ങളും തീരും.

### പാഠാദിചൂൎണ്ണം.

പാടക്കിഴങ്ങു കായം അയമോദകം വയമ്പു തിപ്പലി തിപ്പലിമൂലം ചെവിയം കൊട്ടവേലി ചുക്ക് ഇവ ഓരോ കഴഞ്ചുവീതം ഇടിച്ചുപൊടിച്ചു സമം ഇന്തുപ്പുംചേൎത്തു ഫൾ കഴഞ്ചുവീതം ചൂട്ടു വെള്ളത്തിൽ സേവിച്ചാൽ ആമാതിസാരത്തെ ശമിപ്പിക്കും.

### ഹരീതക്യാദി കല്ക്കം.

കടുക്ക അതിവിടയം കായം തുവച്ചിലക്കാരം വയമ്പു് ഇന്തുപ്പു ഇവ ൟരണ്ടു കഴഞ്ചു ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി ഒന്നരക്കഴഞ്ചുവീതം ചൂട്ടവെള്ളത്തിൽ സേവിച്ചാലും ആമാതിസാരത്തെ ശമിപ്പിച്ചു ദീപനപാചനങ്ങളെ ഉണ്ടാക്കും.

### ചിത്രകാദിപൊടി

കൊട്ടവേലിക്കിഴങ്ങു തിപ്പലിമൂലം വയമ്പു കടുകരോഹിണി പാടക്കിഴങ്ങു കുടകപ്പാലയരി കടുക്കാത്തോടു ചുക്ക് ഇവ ൟരണ്ടു കഴഞ്ചു ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചുവീതം തേനിൽ കുഴച്ചു സേവിച്ചാൽ ആമാതിസാരം ശമിക്കും.

### വില്വഫലാദിപൊടി.

ഇളയകൂവളക്കായുടെമജ്ജ ചുക്കപൊടി മുത്തങ്ങാക്കിഴങ്ങിൻ പൊടി ഉപ്പുമാങ്ങാഅണ്ടിയരച്ചുണങ്ങിയപൊടി ഇവ സമം ശക്കരയിലോ തേനിലോ കുഴച്ചു ഓരോനേരം ഒന്നരക്കഴഞ്ചുവീതംസേവിച്ചാൽ വയററുവേദനയോടുകൂടിയ ആമാതിസാരം ശമിക്കും.

### ശുണ്ഠ്യാദിപൊടി.

ചുക്ക് ജീരകം ഇന്തുപ്പ് കായം ജാതിക്കാ ഉപ്പുമാങ്ങായണ്ടി അയമോദകം ഇളയകൂവളക്കായുടെമജ്ജ ഇവസമം പൊടിച്ചു ഒന്നരക്കഴഞ്ചുവീതം തേനിൽ സേവിച്ചാൽ ആമാതിസാരം ശമിക്കും.

### അതിവിഷാദിചൂൎണ്ണം.

അതിവിടയം ചുക്ക കായം മുത്തങ്ങാക്കിഴങ്ങു കുടകപ്പാലയരി കൊട്ടവേലിക്കിഴങ്ങു ഇവ ൟരണ്ടുകഴഞ്ചുഒന്നിച്ചുചേൎത്തു ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടി ഒന്നരക്കഴഞ്ചുവീതം ചൂട്ടവെള്ളത്തിൽ സേവിച്ചാൽ ആമാതിസാരം ശമിക്കും.

### ആമാതിസാരത്തിന്ന പാൽക്കഷായം.

ചുക്ക് കഴഞ്ച് ൩ മുത്തങ്ങ കഴഞ്ചു ൧൨ ഇവ ഒന്നിച്ചുചേ ത്തു ഇടങ്ങഴിവെള്ളവും നാഴിപ്പാലുംചേത്തു കഷായംവച്ചു പാലാക്കിപിഴിഞ്ഞരിച്ചു പഞ്ചസാരയുംചേത്തു സേവിച്ചാൽ ആമാതിസാരം ശമിക്കും.

### പക്വാതിസാരചികിത്സ.

### ലോധ്രാദിചൂൎണ്ണം.

പാച്ചോററിത്തൊലി താതിരിപ്പൂവ് ഇളംകൂവളക്കായുടെ മജ്ജ മുത്തങ്ങാക്കിഴങ്ങ് ഉപ്പുമാങ്ങയണ്ടി കുടകപ്പാലയരി ഇവ ഈരണ്ടുകഴഞ്ചു ഒന്നിച്ചുചേത്ത് ഇടിച്ചുപൊടിച്ചു ഒന്നരക്കഴഞ്ചു പൊടിവീതം കന്നിമ്മോരിൽ കലക്കിക്കുടിച്ചാൽ പക്വാതിസാരം ശമിക്കും.

### സമംഗാദികൽക്കം.

തൊട്ടാവാടി (മുക്കററി)താതിരിപ്പൂവ് മഞ്ചെട്ടി പാച്ചോററിത്തൊലി ഇവ സമം അരച്ചു തേനിലോ കാടിയിലോ സേവിച്ചാൽ പക്വാതിസാരം ശമിക്കും.

### മോചരസാദികല്ക്കം.

ഇലവിൻപശ പാച്ചോററിത്തൊലി താളിമാതളക്കായ് താളിമാതളത്തൊലി ഇവസമം അരച്ചു തേനിലോ കാടിയിലോ സേവിച്ചാലും പക്വാതിസാരം ശമിക്കും.

### ആമ്രാസ്ഥ്യാദികല്ക്കം.

ഉപ്പുമാങ്ങയണ്ടി പാച്ചോററിത്തൊലി ഇളയകൂവളക്കായുടെ മജ്ജ ഞാഴൽപ്പൂവ് ഇവസമം അരച്ചു തേനിലോ കാടിയിലോ സേവിച്ചാലും പക്വാതിസാരം ശമിക്കും.

### മധുകാദിചൂൎണ്ണം.

ഇരട്ടിമധുരം ചുക്ക് പലകപ്പയ്യാനിവേര് ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി തേനിലോ കാടിയിലോ സേവിച്ചാലും പക്വാതിസാരം ശമിക്കും.

### ഗംഗാധരചൂൎണ്ണം.

ഇലവിൻപശ മുത്തങ്ങാക്കിഴങ്ങു ചുക്ക് പാടക്കിഴങ്ങു പലകപ്പയ്യാനിവേര താതിരിപ്പൂവ് ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചു പൊടിവീതം വെള്ളം പിഴിഞ്ഞുകളഞ്ഞ കന്നിൻതൈരിൽ സേവിച്ചാൽ ഭയങ്കരമായ പക്വാതിസാരവും ഉടൻ ശമിക്കും.

### ബൃഹൽഗംഗാധരചൂൎണ്ണം.

മുത്തങ്ങാക്കിഴങ്ങു പലകപ്പയ്യാനിവേര് ചുക്ക താതിരിപ്പൂവു

പാച്ചോററിത്തൊലി ഇരുവേലി ഇളയകൂവളക്കായുടെമജ്ജ ഇല വിൻപശ പാടക്കിഴങ്ങു് കുടകപ്പാലയരി കുടകപ്പാലവേരിന്മേൽ തൊലി മാങ്ങയണ്ടി തൊട്ടാവാടി അതിവിടയം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചുപൊടിവീതം തേനിലോ കാടിയിലൊ സേവിച്ചാൽ എല്ലാവിധ അതിസാരങ്ങളേയും ഗ്രഹണിയേയും ശമിപ്പിക്കും. ഈ ചൂർണ്ണം അതിസാരത്തിനു കൈകണ്ട സിദ്ധൌഷധമാണു്.

### അങ്കോലകല്ക്കം.

അങ്കോലത്തിൻെറവേരു് അരിക്കാടിയിൽ അരച്ചു തേനും കൂട്ടി സേവിച്ചാൽ അതിഭയങ്കരമായ അതിസാരവും ഉടൻ ശമിക്കും.

### കുടജാദിലേഹ്യം.

അരത്തുലാം കുടകപ്പാലവേരിന്മേൽത്തൊലി ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി അരിച്ചെടുത്ത കഷായവെള്ളത്തിൽ തൊട്ടാവാടി താതിരിപ്പൂവു ഇളയ കൂവളക്കായുടെ മജ്ജ പാടക്കിഴങ്ങു് ഇലവിൻപശ മുത്തങ്ങാക്കിഴങ്ങു് അതിവിടയം ഇവ ഓരോ പലംവീതം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും ശർക്കരയുംചേർത്തു ലേഹ്യപാകമാക്കി വാങ്ങിവച്ചിരുന്നു കുറേശ്ശ സേവിച്ചുപുറമേ ആട്ടിൻപാൽ കുറുക്കിയതും സേവിച്ചാൽ ഘോരമായിരിക്കുന്ന അതിസാരവും നാനാവിധത്തിലുള്ള പോക്കുകളും പ്രവാഹികയും അസൃഗ്ദരവും അശ്സ്സുകളും കുക്ഷിശൂലകളുംമററും ശമിക്കുകയും ദീപനപാചനങ്ങൾ ഉണ്ടാകുകയും ചെയ്യും.

### വാതാതിസാരചികിത്സ.

### കപിത്ഥാദികല്ക്കം.

വി്ളാങ്കാ കൂവളക്കാ ഇവയുടെമജ്ജകളും താളിമാതളക്കായും പുളിയാരൽ ഇലയുംകൂടി സമം അരച്ചു കന്നിൻമോരിൽ സേവിച്ചാൽ വാതാതിസാരം ശമിക്കും.

### പഞ്ചമൂലാദികഷായം.

ഓരിലവേരു മൂവിലവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേരു കുറുന്തോട്ടി ചുക്കു കൊത്തമ്പാലരി കരിംകൂവളക്കിഴങ്ങു കൂവളത്തിൻവേരു് ഇവ ഒരോന്നും ൧൨ പണമിട വീതം ഒന്നിച്ചു ചേർത്തു മേൽപ്പറഞ്ഞതുപോലെ കഷായംവച്ചു മലർപ്പൊടിയും തേനും കൂട്ടി സേവിച്ചാൽ വാതാതിസാരം ശമിക്കും.

### വചാദിചൂർണ്ണം.

വയമ്പു അതിവിടയം മുത്തങ്ങാക്കിഴങ്ങു കുടകപ്പാലയരി ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയാക്കി തേനിൽ കുഴച്ചു സേവിച്ചാൽ വാതാതിസാരം ശമിക്കും.

### പൂതികാദിചൂർണ്ണം.

അവിത്തൊലി തിപ്പലി ചുക്ക കുറുന്തോട്ടിവേര് കൊത്തമ്പാലരി കടുക്ക ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചു പൊടിവീതം ചൂടുവെള്ളത്തിൽ സേവിച്ചാൽ വാതാതിസാരം ശമിക്കും.

### പത്ഥ്യാദികഷായം.

കടുക്കാത്തോട്ട ദേവതാരം വയമ്പു് ചുക്ക മുത്തങ്ങാക്കിഴങ്ങ് അതിവിടയം ഒമൃതു് ഇവ ഒന്നേമുക്കാൽക്കഴഞ്ചുവീതം ഒന്നിച്ചു ചേർത്തു മേൽപ്പറഞ്ഞപോലെ കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ വാതാതിസാരം ശമിക്കും.

### തുവർച്ചിലാദികഷായം.

തുവർച്ചിലക്കാരം വയമ്പു കായം കിരിയാത്തു കൊട്ടവേലിക്കിഴങ്ങു അതിവിടയം ചുക്ക തിപ്പലി ഇവ ഒന്നരക്കഴഞ്ചുവീതം ഒന്നിച്ചുചേർത്തു മേല്പറഞ്ഞപോലെ കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ വാതാതിസാരം ശമിക്കും.

### പിത്താതിസാരചികിത്സ.

### ചന്ദനാദികഷായം.

ചന്ദനം മുത്തങ്ങാക്കിഴങ്ങു പടവലത്തണ്ടു് ഇരുവേലി ചുക്ക ഇവ ഓരോന്നും ഒരു പണമിടവീതം ഒന്നിച്ചുചേർത്തു മേൽപ്പറഞ്ഞപോലെ കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്താതിസാരം ശമിക്കും.

പിത്താതിസാരംകൊണ്ടുണ്ടാകുന്ന തണ്ണീർദാഹത്തിനു".

കൊത്തമ്പാലരി ഇരുവേലി ഇവ ന കഴഞ്ചുവീതം എടുത്തു ചതച്ചു വെള്ളത്തിലിട്ടു വച്ചിരുന്നു് അരിച്ചെടുത്തു കുറേശ്ശ സേവിച്ചാൽ ദാഹം ശമിക്കും.

### വില്വാദികഷായം.

കൂവളത്തിൻവേരുകുടകപ്പാലവേരിൻതൊലി യവം മുത്തങ്ങാക്കിഴങ്ങു ഇരുവേലി അതിവിടയം ഇവ ൨ കഴഞ്ചുവീതം ഒന്നിച്ചു ചേർത്തു മേല്പറഞ്ഞപ്രകാരം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്താതിസാരം ശമിക്കും.

### രസാഞ്ജനാദിചൂർണ്ണം.

രസാഞ്ജനം അതിവിടയം കുടകപ്പാലയരി കുടകപ്പാലവേരിന്മേൽത്തൊലി താതിരിപ്പൂവു് ചുക്കു് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് തേനിലോഅരിക്കാടിയിലോ സേവിച്ചാൽ അതിഭയങ്കരമായിരിക്കുന്ന പിത്താതിസാരവും രക്താതിസാരവും ഉടൻ ശമിക്കും.

കുംഫലാദി ചൂർണ്ണം.

കുമിഴിൻകായ് ഇരട്ടിമധുരം പാച്ചോററിത്തൊലി താളിമാതളക്കായ് താളിമാതളത്തൊലി ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചുവീതം കാടിയിൽ സേവിച്ചാൽ പിത്താതിസാരം ശമിക്കും.

ബിഡാദിചൂർണ്ണം.

വിളയുപ്പു തുവച്ചിലക്കാരം താളിമാതളക്കായ് ഇളയ കൂവളക്കായുടെ മജ്ജ താതിരിപ്പൂവ് തൊട്ടാവാടി ഇവ സമം ഒന്നിച്ചു ചേർത്തു പൊടിച്ചു ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചുവീതം തേനിലോ കാടിയിലോ സേവിച്ചാൽ പിത്താതിസാരത്തേയും ശൂലയേയും അതിവേഗത്തിൽ ശമിപ്പിക്കും.

ശുണ്ഠ്യാദികഷായം.

ചുക്ക തുവച്ചിലയുപ്പ് പെരുങ്കായം കടുക്കാത്തോട് കുടകപ്പാലവേരിൻതൊലി ഇവ ഓരോന്നും ൧൦ പണമിടവീതം തൂക്കിയെടുത്തു് ഒന്നിച്ചുചേർത്തു മേൽപ്രകാരം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്താതിസാരം ശമിക്കും.

മധുയഷ്ട്യാദികഷായം.

ഇരട്ടിമധുരം പാച്ചോററിത്തൊലി കരിംകൂവളക്കിഴങ്ങു ഇവ ൧൦-൧൦ കഴഞ്ചെടുത്തു് മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്താതിസാരം ശമിക്കും.

ജംബ്വാദിചൂർണ്ണം.

ഞാവൽപ്പൂവു മാങ്ങയണ്ടിപ്പരിപ്പ് കടുക്കാത്തോടു തിപ്പലി ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയാക്കി ആ പൊടിയിൽ നാലിലൊരുഭാഗംവീതം കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴവും ഈന്തപ്പഴവുംചേർത്തു് അമ്മിയിൽ ഇട്ടു തേൻചേർത്തു നല്ലപോലെ അരച്ചെടുത്തു കുറേശ്ശ സേവിച്ചാൽ രക്തപിത്താതിസാരം ശമിക്കും.

കുടജാദിചൂർണ്ണം.

കുടകപ്പാലവേരിൻതൊലി അതിവിടയം ഇവ സമം ഇടിച്ചു പൊടിച്ചു ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചുവീതം തേനിൽ കുഴച്ചു സേവിച്ചാൽ രക്തപിത്താതിസാരം ശമിക്കും.

രക്താതിസാരചികിത്സ.

ജംബ്വാദി.

ഞാറത്തളിരു മാവിൻതളിരു നെല്ലിത്തളിര് ഇവ സമം അരച്ചു തേനിൽ സേവിച്ചാൽ രക്താതിസാരം ശമിക്കും.

മധ്വാദി.

തേൻ നെയ്യ് പാല് ഇവ സമം ഒന്നിച്ചുചേൎത്തു കുടിച്ചാൽ രക്താതിസാരം ശമിക്കും.

വില്വാദി.

ഇളയ കൂവളക്കായുടെ മജ്ജ ശൎക്കരയിൽ അരച്ചു ൧ൻ കഴഞ്ചുവീതം ഓരോതവണ സേവിച്ചാൽ രക്താതിസാരം ശമിക്കും.

കുടജാദ കഷായം.

കുടകപ്പാലവേരിന്മേൽത്തൊലി അതിവിടയം മുത്തങ്ങാക്കിഴങ്ങു ഇരുവേലി പാച്ചോററിത്തൊലി ചന്ദനം താതിരിപ്പൂവു് താളിമാതളത്തോട്ട് പാടക്കിഴങ്ങു ഇവ ൧൦ കഴഞ്ചുവീതം മേൽപ്പറഞ്ഞപ്രകാരം കഷായംവച്ചു തേൻ മേൽപൊടിചേൎത്തു് സേവിച്ചാൽ രക്താതിസാരം ശമിക്കും. വയററുവേദന ആമദോഷം മുതലായതുകൾക്കും ഈ കുടജാദികഷായം വിശേഷപ്പെട്ടതാകുന്നു.

മധുകാദികഷായം.

ഇരട്ടിമധുരം താളിമാതളക്കായ് കുടകപ്പാലയരി ഇവ ൨—൨ കഴഞ്ചു തൂക്കിയെടുത്തു് ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ രക്താതിസാരംശമിക്കും.

ചന്ദനാദി.

അരിക്കാടിയിൽ ചന്ദനം അരച്ചു തേനും പഞ്ചസാരയും ചേൎത്തു് സേവിച്ചാൽ രക്താതിസാരവും ദാഹമോഹങ്ങളും ശമിക്കും.

ഹ്രീബേരാദിചൂൎണ്ണം.

ഇരുവേലി അതിവിടയം മുത്തങ്ങാക്കിഴങ്ങു് ഇളയകൂവളക്കായുടെ മജ്ജ കൊത്തമ്പാലരി കുടകപ്പാലയരി തൊട്ടാവാടി താതിരിപ്പൂവു് പാച്ചോററിത്തൊലി ചുക്ക് ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി തേനിൽ കുഴച്ചു സേവിച്ചാൽ അരുചി വയറുകടി വയററുവേദനയോടുകൂടിയ അതിസാരം ജ്വരാതിസാരം രക്താതിസാരം മുതലായവ ശമിക്കും.

വില്വാദി പാൽക്കഷായം.

കൂവളത്തിൻവേരും ഇലവിൻപശയും സമം ചേൎത്തു പാൽക്കഷായംവച്ചു കുടകപ്പാലയരിപ്പൊടിയും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ രക്താതിസാരം ശമിക്കും.

കുടജദാഡിമകഷായം.

കുടകപ്പാലവേരിന്മേൽത്തൊലി താളിമാതളക്കായ് ഇളയകൂവളക്കായുടെ മജ്ജ താളിമാതളത്തിൻതൊലി കൂവളത്തിൻ വേരു് ഇവ ഓരോന്നും ൨ പണമിടവീതം ഒന്നിച്ചുചേൎത്തു് മേൽപ്രകാരം

കഷായംവച്ച് തേൻ അനുപാനമായി സേവിച്ചാൽ അതിഭയങ്കരമായ രക്താതിസാരം ശമിക്കും.

തിലകല്കം.

കാരെള്ളുപൊടിച്ച് അഞ്ചിരട്ടി ശക്കരയുംചേൎത്തു ഇടിച്ചുവച്ചിരുന്ന എൻ കഴഞ്ചുവീതം സേവിച്ചു പിറകേ ആട്ടിൻപാൽ കുറുക്കിയതു സേവിച്ചാൽ രക്താതിസാരം (വയററുകടി) ശമിക്കും.

ഗൃദ്ധവിലേപം.

ഇളയ കൂവളക്കായുടെ മജ്ജ അരച്ചു പതിയൻശക്കരയിൽ സേവിച്ചാൽ മലബന്ധം വയറുകടി കുക്ഷിശൂല രക്താതിസാരം ഇവ ശമിക്കും.

കുടജക്ഷീരം.

രണ്ടുപലം കുടകപ്പാലവേരിൻെറ തൊലി ചതച്ചെടുത്തു വ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ഇരുന്നാഴിയാക്കി ഉരിയ ആട്ടിൻപാലൊഴിച്ചു കുറുക്കി പാലാക്കി വാങ്ങി ആറിയതിൽ പിന്നെ തേനുംചേൎത്ത് സേവിച്ചാൽ രക്താതിസാരം വയറുകടി ഇവ ശമിക്കും.

നവനീതാവലേഹം.

പശുവിൻവെണ്ണ തേനും പഞ്ചസാരയും ചേൎത്ത് സേവിച്ചാൽ രക്താതിസാരം ശമിക്കും.

ശല്ലക്യാദികല്കം.

ഈന്തൽ ലന്ത ഞാവൽ മുരൾ മാവു നീർമരുതു് ഇവയിൽ ഏതെങ്കിലും ഒന്നിൻെറ തൊലിയിട്ടു ആട്ടിൻപാൽ കുറുക്കി തേനും ചേൎത്ത് സേവിക്കയോ ആട്ടിൻപാലിലരച്ചു തേൻ ചേൎത്ത് സേവിക്കയോ ചെയ്താൽ രക്താതിസാരം ശമിക്കും.

ശതാവൎയ്യാദി.

എവ കഴഞ്ചു ശതാവരിക്കിഴങ്ങ് തൊലിയും അകത്തെ നാരും കളഞ്ഞു ഉണക്കിയെടുത്തു് ആട്ടിൻപാൽകഷായം ഉണ്ടാക്കി സേവിച്ചാൽ വാതപിത്താധികമായ രക്താതിസാരം ശമിക്കും.

കലിംഗയവചൂൎണ്ണം.

കടുക്കാത്തോടു് അതിവിടയം തുവച്ചിലയുപ്പ് വയമ്പ് കായം കുടകപ്പാലയരി യവം ഇവ സമം ഇടിച്ചുപൊടിച്ച് ശീലപ്പൊടിതട്ടി തേനിൽ കുഴച്ച് സേവിച്ചാൽ രക്താതിസാരത്തേയും ഗുദശൂലയേയും ശമിപ്പിക്കും.

അതിസാരം വയററുകടി മുതലായവ കൊണ്ടുണ്ടാകുന്ന ഗുദദാഹത്തിനു (ചൂടിനു്.)

പടവലവും അതിമധുരവുംകൂടി കഷായംവച്ച് ആ വെള്ളം

കൊണ്ടു് കഴുകുകയും ഈ മരുന്നുകൾ അരച്ചുതേക്കുകയും ചെയ്താൽ മൂലമെരിച്ചിലും ചൂട്ടും ശമിക്കും.

ആട്ടിൻപാൽ ശർക്കരയും തേനുംകൂട്ടി സേവിക്കുകയും അതുകൊണ്ടുതന്നെ കഴുകുകയും ചെയ്യുന്നതു് വളരെ നല്ലതാണു്.

ഗുദനിസ്സരണത്തിനു് (പുറത്തിറങ്ങുന്നതിനു്.)

ചാർങ്ഗേരീഘൃതം.

ചുക്കു് തിപ്പലിമൂലം കൊത്തമ്പാലരി കൂവളക്കായുടെ മജ്ജ അത്തിത്തിപ്പലി നായ്ക്കുറുണ തിപ്പലി കൊടുവേലിക്കിഴങ്ങു് പാടക്കിഴങ്ങു് കുറാശാണി ഓമം ഇവ സമം നെയ്യിൽ അരച്ചുകലക്കി നെയ്യിൽ നാലിരട്ടി പുളിയാരിലനീരും അത്രയും കന്നിൻതൈരും ചേർത്തു് കാച്ചിയരിച്ചു് സേവിച്ചാൽ ഗുദം പുറത്തിറങ്ങുന്നതും പ്രവാഹികയും അതിസാരവും അശ്ശസ്സുകളും ഗ്രഹണിയും വയററുവേദനയും വയറു വീക്കുന്നതും ശമിക്കും.

എലിമാംസം ചതച്ചു് അരിക്കാടിയിലിട്ടു വാ മൂടി തീയെരിച്ചു് തിളപ്പിച്ചു് അതിന്റെ ആവി ഗുദത്തിൽ കൊള്ളിക്കുകയും ആ വെള്ളംകൊണ്ടു് ശൌചം ചെയ്കയും ചെയ്താൽ ഗുദഭ്രംശം ശമിക്കും.

എലിമാംസം നല്ലപോലെ അരിക്കാടിയിൽ കഴുകി അരച്ചു് ആവണക്കിലയിൽ പൊതിഞ്ഞുകെട്ടി അടുപ്പിലിട്ടു ചെറിയ ചൂടോടെ എടുത്തു പുറത്തിറങ്ങിയ ഗുദത്തിൽ തടവിയാൽ ഗുദം പുറത്തിറങ്ങിയതു് ശമിക്കും.

നത്തക്കായിറച്ചിയോ ഞക്കായിറച്ചിയോ അരിക്കാടിയിൽ കഴുകി ഉപ്പുംകൂട്ടി അരച്ചു് എണ്ണയും നെയ്യും കൂട്ടിച്ചേർത്തു് മട്ടിച്ചു് അനത്തി അതിന്റെ ചൂടു ഏൽപ്പിച്ചാൽ ഗുദഭ്രംശം ശമിക്കും.

എലിയുടെ നെയ്‌വലയെടുത്തു് ഉരുക്കി ഗുദത്തിൽ തേച്ചാൽ ഗുദഭ്രംശം ശമിക്കും.

ഗുദഭ്രംശനത്തിനു ചെറിയ ചാർങ്ഗേരീഘൃതം.

നെയ്യിൽ നാലിരട്ടി പുളിയാരൽ ഇലനീരും തിപ്പലിക്കഷായവും തുവച്ചിലക്കഷായവും കന്നിൻതൈരും കൂട്ടിച്ചേർത്തു് നെയ് കാച്ചി സേവിച്ചാൽ ഗുദഭ്രംശം ശമിക്കും.

പത്മപത്രാദി.

ഇളയ താമരയില ഉണക്കിപ്പൊടിച്ചു് ശർക്കരയിൽ സേവിച്ചാൽ ഗുദഭ്രംശം ശമിക്കും.

കഫാതിസാരചികിത്സ.

ചവ്യാദികഷായം.

ചെവിയം അതിവിടയം മുത്തങ്ങ ഇളയ കൂവളക്കായ് ചുക്കു്

കുടകപ്പാലയരി കുടകപ്പാലവേരിന്മേൽത്തൊലി കടുക്ക ഇവ ഒന്നരക്കഴഞ്ചുവീതം ഒന്നിച്ചുചേത്തു് മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ കഫാതിസാരവും ഛർദ്ദിയും ശമിക്കും.

ഗോകണ്ടകാദികഷായം.

വയ്യങ്കതയുടെ തൊലി ഓരിലവേരു ചെറുവഴുതിനവേരു് ഇവ നന്നാലുകഴഞ്ചു് ഒന്നിച്ചുചേത്തു് കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ കഫാതിസാരത്തേയും ആമദോഷത്തേയും തീക്കുകയും ദീപനപാചനങ്ങളെ ഉണ്ടാക്കുകയും ചെയ്യും.

പത്ഥ്യാദികല്ക്കം.

കടുക്കാത്തോടു് തുവർച്ചിലയുപ്പു് കായം ഇന്തുപ്പു് അതിവിടയം വയമ്പു് ഇവ സമം ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു് ഒന്നരക്കഴഞ്ചുവീതം അരിക്കാടിയിൽ സേവിച്ചാൽ കഫാതിസാരവും ആമദോഷവും ശമിക്കും.

കൃമിശത്രുാദികഷായം.

വിഴാലരിക്കാമ്പു് വയമ്പു് ഇളയക്കൂവളക്കായുടെ മജ്ജ കൊത്തമ്പാലരി കുമിഴിൻകായു് ഇവ വരാ പണമിടവീതം ഒന്നിച്ചുചേത്തു് മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ കഫാതിസാരം ശമിക്കും.

പാഠാദിചൂൎണ്ണം.

പാടക്കിഴങ്ങു് വയമ്പു് ചുക്കു് മുളകു് തിപ്പലി കടുകുരോഹിണി ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചുവീതം ചൂടുവെള്ളത്തിൽ സേവിച്ചാൽ ശ്ലേഷ്മാതിസാരം ശമിക്കും.

ത്രികടുകാദിചൂൎണ്ണം.

ചുക്കു് മുളകു തിപ്പലി തുവർച്ചിലയുപ്പു് പെരുങ്കായം അതിവിടയം കടുക്കാത്തോടു് ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചുവീതം ചൂടുവെള്ളത്തിൽ സേവിച്ചാലും ശ്ലേഷ്മാതിസാരം ശമിക്കും.

വാതകഫാതിസാരചികിത്സ.

കട്ഫലാദികല്ക്കം.

കുമിഴിൻകായു് ഇരട്ടിമധുരം പാച്ചോററിത്തൊലി താളിമാതളക്കായു് താളിമാതളത്തൊലി കൊടുവേലിക്കിഴങ്ങു് അതിവിടയം മുത്തങ്ങ ഇളയക്കൂവളക്കായുടെ മജ്ജ ചുക്കു് കുടകപ്പാലയരി കുടകപ്പാലവേരിന്മേൽത്തൊലി കടുക്ക ഇവസമം ഇടിച്ചുപൊടിച്ചു് ശീലപ്പൊടിതട്ടി ഒന്നരക്കഴഞ്ചുവീതം തേനിലോ അരിക്കാടിയിലോ സേവിച്ചാൽ വാതകഫാതിസാരം ശമിക്കും.

### പിത്തവാതാതിസാരചികിത്സ.

#### മുസ്താദികഷായം.

മുത്തങ്ങ അതിവിടയം ദേവതാരം വയമ്പു് ചുക്ക് ഇവ ൧൨ പണമിടവീതം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ പിത്തവാതാതിസാരം ശമിക്കും.

#### ദേവദാവ്വാദിചൂൎണ്ണം.

ദേവതാരം വയമ്പു് പാച്ചോററിത്തൊലി കുടകപ്പാലയരി ചുക്ക് ഇവ സമം ഇടിച്ചുപൊടിച്ചു് ഒന്നരക്കഴഞ്ചുവീതം താളിമാതളപ്പഴത്തിൻെറ നീരിൽ സേവിച്ചാൽ പിത്തവാതാതിസാരം ശമിക്കും.

### പിത്തകഫാതിസാരചികിത്സ.

#### മുസ്താദികഷായം.

മുത്തങ്ങ അതിവിടയം പെരുംകുരുമ്പവേരു് വയമ്പു് കുടകപ്പാലവേരിന്മേൽത്തൊലി ഇവ ഓരോന്നും ൨൧ പണമിടവീതം ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനം ചേൎത്തു് സേവിച്ചാൽ പിത്തകഫാതിസാരം ശമിക്കും.

### സന്നിപാതാതിസാരചികിത്സ.

#### പഞ്ചമൂല്യാദികഷായം.

ഓരിലവേരു് മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരിഞെരിഞ്ഞിൽ കുറുന്തോട്ടിവേരു് കൂവളത്തിൻവേരു് ചിററമൃതു് മുത്തങ്ങ ചുക്ക് പാടക്കിഴങ്ങു് കിരിയാത്തു് ഇരുവേലി കുടകപ്പാലവേരിന്മേൽതൊലി കുടകപ്പാലയരി ഇവ ൮-൮ പണമിട ഒന്നിച്ചു ചേൎത്തു മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ എല്ലാപ്രകാരത്തിലുമുള്ള അതിസാരങ്ങളും ജ്വരവും ഛൎദ്ദിയും ശൂലോപദ്രവങ്ങളും ശ്വാസവും കാസവും ശമിക്കും. ഈ കഷായത്തിൽ വാതപ്രധാനമായ സന്നിപാതാതിസാരത്തിനു ചെറുപഞ്ചമൂലങ്ങൾക്കു പകരം വലിയ പഞ്ചമൂലംചേൎത്തു് കഷായം വച്ചു കൊടുക്കേണ്ടതാണു്.

#### വചാഹരിദ്രാദിഗണം.

വയമ്പു് മുത്തങ്ങ ദേവതാരം ചുക്ക് അതിവിടയം കടുക്കാമരമഞ്ഞൾത്തൊലി മഞ്ഞൾ ഇരട്ടിമധുരം മൂവില കുടകപ്പാലയരി ഇവ ൧൧ പണമിടവീതം ഒന്നിച്ചുചേൎത്തു് കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ഏതുപ്രകാരത്തിലുള്ള അതിസാരവും ശമിക്കും.

#### കപിത്ഥാഷ്ടകചൂൎണ്ണം.

വ്ളാങ്കായുടെ മജ്ജ ൮-ഭാഗം പഞ്ചസാര ൬-ഭാഗം മാത

ളത്തോട്ട് പിണമ്പുളി ഇളയ കൂവളക്കായുടെമജ്ജ താതിരിപ്പൂവ് അയമോദകം തിപ്പലി അത്തിത്തിപ്പലി തിപ്പലിമൂലം ഇവ ഓരോന്നും മുമ്മൂന്നുഭാഗംവീതം. നല്ലമുളക് ജീരകം കൊത്തമ്പാലരി കാട്ടുതിപ്പലിവേര് ഇരുവേലി തുവച്ചിലയുപ്പ് കുറാശാണി ഏലത്തരി ഇലവങ്ഗം പച്ചില നാഗപ്പൂവ് കൊട്ടുവേലിക്കിഴങ്ങ് ചുക്ക് ഇവ ഓരോഭാഗം വീതം. ഇവയിൽ പഞ്ചസാരയൊഴിച്ചുള്ളവയെല്ലാം ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടി പഞ്ചസാരയും ചേൎത്ത് സേവിച്ചാൽ എല്ലാ അതിസാരങ്ങളും ഗ്രഹണിരോഗവും ശമിക്കും.

യവാനീചൂൎണ്ണം.

ജീരകം മരപ്പുളി ഞെരിഞ്ഞാംപുളി ചുക്ക് താളിമാതളക്കായ് ലന്തക്കുരു ഇവ ൩-൩. കഴഞ്ചു്. കൊത്തമ്പാലരി തുവർച്ചിലക്കാരം അയമോദകം ഇലവങ്ഗം ഇവ ഒന്നരക്കഴഞ്ചു. തിപ്പലി എണ്ണം ൫൫. കുരുമുളക എണ്ണം ൨൦൦. ഇവ ഉണക്കി ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിഎടുത്തു് ൪-പലം പഞ്ചസാരയും ചേൎത്തു് കുറേശ്ശ സേവിച്ചാൽ അതിസാരം ശമിക്കും. രുചിയെ ഉണ്ടാക്കും. മലബന്ധം കാസം ഹൃദ്രോഗം പാൎശ്വവേദന പ്ലീഹരോഗം അർശോരോഗം ഗ്രഹണി ഇവയെ ശമിപ്പിക്കും.

താലീസപത്രചൂൎണ്ണം.

താലീസപത്രി ഒരുഭാഗം കുരുമുളക രണ്ടുഭാഗം ചുക്ക് മൂന്നുഭാഗം തിപ്പലി നാലുഭാഗം ഏലത്തരി അരഭാഗം ഇലവങ്ഗം അരഭാഗം ഇവ എല്ലാംകൂടി ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടി തിപ്പലിയിലിരട്ടി പഞ്ചസാരയും ചേൎത്തു് കുറേശ്ശ സേവിച്ചാൽ അതിസാരം ജ്വരം പാണ്ഡുരോഗം ഹൃദയത്തിലും പാർശ്വങ്ങളിലുമുള്ള വേദന പ്ലീഹ ഛർദ്ദി അരുചി ശ്വാസം കാസം ഇവയെ ശമിപ്പിക്കും. രുചിയേയും ദീപനത്തേയും ഉണ്ടാക്കും.

ദാഡിമാഷ്ടകചൂൎണ്ണം.

കൂവനൂറ് ഏലം ഇലവർങ്ഗം പച്ചില നാഗപ്പൂവ് ഇവ ൩-൩ കഴഞ്ചു് ജീരകം കൊത്തമ്പാലരി അയമോദകം ഇവ ൩-കഴഞ്ചുവീതം, കാട്ടുതിപ്പലിവേര ത്രികടുക ഇവ ഓരോപലം, മാതളത്തോട്ട വ-പലം, ഇവ എല്ലാംകൂടി ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു വ-പലം പഞ്ചസാരയും ചേൎത്ത കുറേശ്ശ സേവിച്ചാൽ എല്ലാവിധ അതിസാരങ്ങളും ശമിക്കും.

ലവംഗാദിചൂൎണ്ണം.

ഗ്രാംപൂവു കർപ്പൂരം ഏലത്തരി ഇലവങ്ഗത്തൊലി നാഗപ്പൂവ് ജാതിക്ക രാമച്ചം ചുക്ക് കരിംജീരകം അകിൽ കൂവനൂറു മാ

ഞ്ചി കരിംകൂവളക്കിഴങ്ങ് ചന്ദനം തിപ്പലി തകരം ഇരുവേലി ത ക്കോലം ഇവസമം കൂട്ടിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് ആ പൊടിയിൽ പകുതി പഞ്ചസാരയുംചേർത്തു് കുറേശ്ശ സേവിച്ചാൽ അതിസാരം ഗ്രഹണി ഗുന്മം ഉരഃക്ഷതം പ്രമേഹം പീനസം ഇ ക്കിൾ ചുമ കണ്ഠരോഗം ഹൃദ്രോഗം തമകശ്വാസം രാജയക്ഷ്മാവു് ഇവകളെ ശമിപ്പിക്കും. അഗ്നിദീപനം ഉണ്ടാക്കും. അരുചിയെ മാററും. ഇന്ദ്രിയങ്ങളെ പോഷിപ്പിച്ചും ശുക്ലത്തെ വദ്ധിപ്പിച്ചും ബലത്തെ ഉണ്ടാക്കും. ത്രിദോഷകോപത്തെയും ശമിപ്പിക്കും.

### മഹാഖാണ്ഡവചൂർണ്ണം.

നല്ലമുളകു് നാഗപ്പൂവു് താലീസപത്രി ഇന്തുപ്പു് വിളയുപ്പു് തുവർച്ചിലയുപ്പു് പൊടിയുപ്പു് കടലുപ്പു് ഇവ ഓരോ ഭാഗംവീതം തിപ്പലിമൂലം കൊടുവേലിക്കിഴങ്ങു് ഇലവങ്ഗം തിപ്പലി മരപ്പുളി ജീരകം ഇവ ഈരണ്ടുഭാഗം കൊത്തമ്പാലരി ഞെരിഞ്ഞാമ്പുളി ചു ക്കു് ചെറുപൂള ഏലത്തരി ലന്തക്കുരു അയമോദകം മുത്തങ്ങ ഇവ ൩—൩ ഭാഗം. ഇവ എല്ലാംകൂടിയതിൻെറ നാലിലൊരുപങ്കു് താളിമാതളക്കായ്. മരുന്നുകൾ എല്ലാംകൂടി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയിൽ പകുതി പഞ്ചസാരയും ചേർത്തു് കുറേശ്ശ സേവിച്ചാൽ അതിസാരം ചുമ ഹൃദ്രോഗം കണ്ഠ രോഗം ജ്വരം വിഷൂചിക ആദ്ധ്മാനം അർശസ്സ് ഗുന്മം ഛർദ്ദി ശ്വാസരോഗം ഇവയെ ശമിപ്പിക്കും. രുചിയും ജഠരാഗ്നിയും വ ദ്ധിക്കും.

### ഭല്ലാതകാദിചൂർണ്ണം.

ശുദ്ധിചെയ്ത ചേക്കുരു ഭാഗം രണ്ടു് ചുക്കു് ഭാഗം ഒന്നു് കടു ക്കാ ഭാഗം അര ജാതിക്കാ ഭാഗം ഒന്നു കൊത്തമ്പാലരി ജീരകം ഇ വ കാൽകാൽ ഭാഗം, കടുകു ഭാഗം അരയ്ക്കാൽ ഓമം ഭാഗം അര തിപ്പലി പെരുങ്കായം നല്ലമുളകു വിളയുപ്പു് ഇന്തുപ്പു് കരിംജീര കം കുറാശാണി ഇവ ഓരോന്നും കാൽഭാഗംവീതം. ഇവയെല്ലാം കൂടി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് തേനും പഞ്ച സാരയുംകൂടി സേവിച്ചാൽ എല്ലാവിധ അതിസാരങ്ങളും ശമിക്കും.

### കനകസുന്ദരം.

കുരുമുളകു ശുദ്ധിചെയ്ത ഗന്ധകം ചായില്യം വത്സനാഭി തി പ്പലി പൊൻകാരം ശുദ്ധിചെയ്ത ഉമ്മത്തിൻകുരുവു ഇവപൊടിച്ചു മുഞ്ഞനീരിലരച്ചു സേവിച്ചാൽ അതിസാരം അഗ്നിമാന്ദ്യം ഇവ ശമിക്കും.

### ലഘുലായീചൂർണ്ണം.

ശുദ്ധിചെയ്ത രസം ഗന്ധകം ചുക്കു് തിപ്പലി മുളകു് ഓമം

ജീരകം കരിംജീരകം തുവച്ചിലയുപ്പ് ഇന്തുപ്പ് പെരുങ്കായം വിളയുപ്പ് ഇവ സമം പൊടിച്ച പൊടിക്കസമം കുടകപ്പാലവേരിലെ തൊലി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയതും ചേർത്തു കുറഞ്ഞ മാത്രയിൽ തേനിൽ കുഴച്ചുസേവിച്ചാൽ സകലവിധമായ അതിസാരങ്ങളും ശമിക്കും.

കാസമർദ്ദചൂർണ്ണം.

പൊന്നാവീരത്തിൻവേര് അതിവിടയം ഇവ സമം ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു തേനിൽ കുഴച്ചു സേവിച്ചാൽ അതിഭയങ്കരമായ അതിസാരം ശമിക്കും.

ഗന്ധകചൂർണ്ണം.

ശുദ്ധിചെയ്ത ഗന്ധകം തൂപാത്തുക്കം ഒന്ന് രസം തൂപാത്തുക്കം അര ഇവ രണ്ടുംകൂടിയരച്ച് അതോടൊന്നിച്ച് ചുക്ക് മുളക് തിപ്പലി ഇന്തുപ്പ് പൊടിയുപ്പ് വിളയുപ്പ് തുവച്ചിലയുപ്പ് കടലുപ്പ് ഇവ ഓരോ തൂപാത്തുക്കം അരച്ച് അരിക്കാടിയിൽ സേവിച്ചാൽ അതിഭയങ്കരമായിരിക്കുന്ന അതിസാരവും ശമിക്കും.

നാരായണചൂർണ്ണം.

ചിററമൃത് വിഴാലരിക്കാമ്പ് കുടകപ്പാലയരി കൂവളക്കായുടെ മജ്ജ അതിവിടയം കയ്യോന്നി ചുക്ക് ശുദ്ധിചെയ്ത കഞ്ചാവ് ഇവ സമം ഇടിച്ചുപൊടിച്ച് പൊടിയെടുത്തു പൊടിക്കസമം കുടകപ്പാലവേരിലെത്തൊലി ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയതും ചേർത്ത് കുറേശ്ശയെടുത്ത് തേനും ശക്കരയുംകൂട്ടി സേവിച്ചാൽ അതിഭയങ്കരമായ അതിസാരവും വയറുകടിയും ജ്വരവും ദാഹവും കാസവും പാണ്ഡുരോഗവും ഹലീമകവും അഗ്നിമാന്ദ്യവും പ്രമേഹവും ശമിക്കും. അഗ്നിവദ്ധനയും രുചിയും ഉണ്ടാകും.

കുങ്കുമവടിക.

കുങ്കുമപ്പൂവും അവിയനുംകൂടി സമം തേനിലരച്ച് അരിപ്രമാണം സേവിച്ചാൽ എല്ലാപ്രകാരത്തിലുള്ള അതിസാരങ്ങളും ശമിക്കും.

വിശ്വാദിവടിക.

ചുക്ക് ജീരകം ഇന്തുപ്പ് പെരുങ്കായം ജാതിക്കാ ഉപ്പുമാങ്ങായണ്ടിപ്പരിപ്പ് ഇവ സമം ഇടിച്ചുപൊടിച്ചു കവടിഭസ്മവുംചേർത്ത് എരുമത്തൈരിൽ നല്ലപോലെ അരച്ചു അനത്തി കാൽകാൽ പലം വരുന്ന ഗുളികകളായി ഉരുട്ടി ഓരോ ഗുളിക തേനിൽ സേവിച്ചാൽ വളരെ പഴകിയ അതിസാരവും ശമിക്കും.

ദാഡിമവടിക.

ചുക്ക് ജാതിക്കാ ഇവസമം. ഇവ രണ്ടിനുംസമം അവിയൻ

ഇവയെല്ലാററിനും സമം താളിമാതളക്കായു്, മററു മരുന്നുകൾ ഇടിച്ചുപൊടിച്ചു മാതളക്കായുടെ ഉള്ളിലാക്കി കവചംചെയ്തു അട്ടപ്പിലിട്ടു ചുട്ടെടുത്തു് അരച്ചു ലന്തക്കുരുപ്രമാണം ഗുളികകൾ ഉരുട്ടി ഓരോ ഗുളികവീതം മോരിലോ തേനിലോ സേവിച്ചാൽ അതിഭയങ്കരങ്ങളായ അതിസാരങ്ങളും നിശ്ചയമായും ശമിക്കും.

ജാതീഫലാദിവടിക.

ജാതിക്കാ കുരുകളഞ്ഞ ഈന്തപ്പഴം അവിയൻ ഇവ സമം വെററിലച്ചാറിലരച്ചു് ഈരണ്ടു കുന്നിപ്രമാണം ഗുളികകളായിഉരുട്ടി ഉണക്കി മോരിലോ തേനിലോ ഓരോ ഗുളികവീതം അരച്ചു സേവിച്ചാൽ അതിഘോരമായ അതിസാരവും ശമിക്കും.

മുസ്താദിവടിക.

മുത്തങ്ങാക്കിഴങ്ങു് ഇലവിൻപശ പാച്ചോററിത്തൊലി താതിരിപ്പൂവു് ഇളയ കൂവളക്കായുടെമജ്ജ കുടകപ്പാലയരി അവിയൻ ശുദ്ധിചെയ്ത രസം ഗന്ധകം ഇവ സമം നല്ലപോലെ പൊടിച്ചു് മുമ്മൂന്നു കുന്നിയിട ശക്കരയിലോ തേനിലോ സേവിച്ചാൽ അതിസാരവും പ്രവാഹികയും ഗ്രഹണിയും ശമിക്കും.

അമൃതാൎണ്ണവം.

ശുദ്ധിചെയ്ത ചായില്യം രസം അയോഭസ്മം ഗന്ധകം പൊൻകാരം കഴച്ചാലം കൊത്തമ്പാലരി ഇരുവേലി മുത്തങ്ങാ പാടക്കിഴങ്ങു് ജീരകം അതിവിടയം ഇവ ഓരോരുപാത്തുക്കം മരുന്നുകൾ ഇടിച്ചുപൊടിച്ചു രസവുംകൂട്ടി ആട്ടിൻപാലൊഴിച്ചു നല്ലപോലെ അരച്ചു് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്നു കൊത്തമ്പാലരി ജീരകം ഇവയുടെ പൊടിയിലോ തേനിലോ കഞ്ഞാവു് ചെഞ്ചല്യം ഇവയിലോ ആട്ടിൻപാലിലോ കഞ്ഞിത്തെളിയിലോ വാഴപ്പുനീരിലോ ഇലവിൻപശയിലോ കണ്ടകാരിക്കഷായത്തിലോ ഓരോ ഗുളികവീതം സേവിച്ചാൽ ദോഷത്രയങ്ങളും കോപിച്ചുണ്ടായ അതിഭയങ്കരമായ അതിസാരവും ഉടനടി ശമിക്കും. ജഠരാഗ്നിയെ വദ്ധിപ്പിക്കും; വയററിലുള്ള എല്ലാവിധ വേദനകളേയും ഗ്രഹണി അർശസ്സു് അമ്ലപിത്തം കാസം ഗുല്മം മുതലായവയേയും ശമിപ്പിക്കും.

ജാതീഫലരസം.

രസഭസ്മം അഭ്രകഭസ്മം ശുദ്ധിചെയ്ത ഗന്ധകം ജാതിക്കാ ഇവ തുല്യം, കുടകപ്പാലയരി ശുദ്ധിചെയ്ത ഉമ്മത്തിൻകുരു പൊൻകാരം ചുക്കു മുളകു് തിപ്പലി മുത്തങ്ങാ കടുക്ക ഉപ്പുമാങ്ങയണ്ടിപ്പരിപ്പു് കൂവളത്തിന്റെ ഇളയകായുടെ മജ്ജ ചെഞ്ചല്യം താളിമാതളക്കായു് പാച്ചോററിത്തൊലി ജീരകം രണ്ടും ഇവസമം മരുന്നു

കൾ ഇടിച്ചുപൊടിച്ച് അമ്മിയിലിട്ട കഞ്ചാവിൻെറ കഷായം ചേത്തരച്ചു കുന്നിപ്രമാണം ഗുളികകളുരുട്ടി ഓരോ ഗുളികവീതം കുടകപ്പാലവേരിന്മേൽത്തൊലിയിട്ടുവച്ച കഷായത്തിൽ ചേത്തു കൊടുത്താൽ ആമാതിസാരത്തെ ശമിപ്പിച്ച് ജഠരാഗ്നിയെ ദീപിപ്പിക്കുകയും തേനിലോ കൂവളവേരിൻകഷായത്തിലോ ചുക്കിൻ കഷായത്തിലോ കൊടുത്താൽ രക്തഗ്രഹണിയെ ജയിക്കയും ചുക്കും കൊത്തമ്പാലരിയും ഇട്ടുവച്ച കഷായത്തിൽ കൊടുത്താൽ അതിസാരത്തെ ശമിപ്പിക്കുകയും ചെയ്യും.

### അഭയനൃസിംഹരസം.

ചായില്യം വത്സനാഭി ചുക്കു മുളകു തിപ്പലി ജീരകം പൊൻകാരം ഇവസമം ഗന്ധകം അഭ്രകരസം ഇവ ഓരോഭാഗം വീതം. ഇവയെല്ലാററിനും തുല്യം അവിയൻ. ഇവയിൽ ശുദ്ധിചെയ്യേണ്ടവ ശുദ്ധിചെയ്ത് എല്ലാംകൂടി ഒന്നിച്ചുചേത്ത് വേപ്പിലനീരിലരച്ചുവച്ചിരുന്ന് ഗുളികയുരുട്ടി തേനിലരച്ച് ജീരകപ്പൊടിയും ചേത്തു സേവിച്ചാൽ ജ്വരത്തോടുകൂടിയ സകല അതിസാരങ്ങളും ശമിക്കും.

### ആനന്ദഭൈരവരസം.

ചായില്യം വത്സനാഭി ചുക്കു മുളകു തിപ്പലി പൊൻകാരം ഗന്ധകം ഇവ സമം ശുദ്ധിചെയ്തു അമ്മിയിലിട്ടു ഞാറത്തൊലിയുടെ ചാറൊഴിച്ചു ഒരുയാമം അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്ന് ഓരോ ഗുളികവീതം തേനിലരച്ചു സേവിച്ചാൽ എല്ലാവിധമുള്ള അതിസാരങ്ങളും ഗ്രഹണിയും അപസ്മാരവും വായുകോപവും മേഹവും അജീണ്ണവും ശമിക്കും. അഗ്നിയെ വദ്ധിപ്പിക്കുകയും ചെയ്യും.

### കപ്പൂരരസം.

ചായില്യം അവിയൻ മുത്തങ്ങ കുടകപ്പാലയരി ജാതിക്കാ കപ്പൂരം ഇവ സമം ശുദ്ധിചെയ്തു് അമ്മിയിലിട്ടു പച്ചവെള്ളമൊഴിച്ചരച്ച് കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി ഓരോഗുളികവീതം തേനിൽസേവിച്ചാൽ അതിസാരം, ജ്വരാതിസാരം ആറു പ്രകാരത്തിലുള്ള ഗ്രഹണി, രക്താതിസാരം മുതലായവ ശമിക്കും.

### ശംഖോദരരസം.

ശംഖഭസ്മം ൩ രൂപാത്തൂക്കം അവിയൻ രൂപാത്തൂക്കം ൧ ജാതിക്കാ പൊൻകാരം ഇവ ഓരോ രൂപാത്തൂക്കം ഇവയെല്ലാംകൂടി അമ്മിയിലിട്ട് വെണ്ണചേത്ത് നല്ലപോലെ അരച്ച് കുന്നിപ്രമാണം ഗുളികയുരുട്ടി തേനിലോ കന്നിൻമോരിലോ സേവിച്ചാൽ എല്ലാവിധ അതിസാരങ്ങളും ശമിക്കും.

### ചന്ദ്രപ്രഭാവടി.

രസഭസ്മം സ്വൎണ്ണഭസ്മം അഭ്രകഭസ്മം ഇവസമം, ഇവയെല്ലാററിനും തുല്യം മുക്കുററിച്ചാറും ഇലവിൻപശയും കദളിവാഴമാണത്തിൻനീരും ഒഴിച്ചു് ൨ ദിവസമരച്ചു കടലയ്ക്കാ പ്രമാണം ഗുളിക ഉരുട്ടി ഓരോ ഗുളികവീതം ജീരകപ്പൊടിയും ചേൎത്തു് തേനിൽ സേവിച്ചാൽ അതിഭയങ്കരമായ അതിസാരങ്ങളും ശമിക്കും.

### ദാഡിമപുടപാകം.

പഴുത്ത താളിമാതളക്കാ അടുപ്പിലിട്ടു ചുട്ടു് അതിൻെറനീരു തേൻകൂട്ടി സേവിച്ചാൽ എല്ലാവിധത്തിലുമുള്ള അതിസാരവും ശമിക്കും.

### വേറൊരു ദാഡിമപുടപാകം.

ജാതിക്ക കറുപ്പു പൊൻകാരം ഗന്ധകം ജീരകം ഇവസമം. ഇവയ്ക്കു സമം ഇളയ മാതളക്കായുടെ അരിയുംചേൎത്തു് നല്ലപോലെ അരച്ചുണ്ടാക്കിയ കല്ക്കം പഴുത്ത മാതളക്കായ്ക്കകത്താക്കി അടച്ചു് ഗോതമ്പുമാവുകൊണ്ടു് ആ മാതളപ്പഴം പൊതിഞ്ഞു് അടുപ്പിലിട്ടു ചുട്ടു വാങ്ങിയെടുത്തു് രസം പിഴിഞ്ഞെടുത്തു് തേനുംകൂട്ടി കൊടുത്താൽ അതിസാരം ശമിക്കയും ദീപനപാചനങ്ങൾ ഉണ്ടാകയും ചെയ്യും.

### കുടജലേഹം.

൧൦൦ പലം കുടകപ്പാലവേരിന്മേൽത്തൊലി ചതച്ചു ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു് ൪ ഇടങ്ങഴിയാക്കി അതിൽ ൪ പലം ശക്കര കലക്കി പാവുകാച്ചി തുവൎച്ചിലക്കാരം ചവൽക്കാരം വിളയുപ്പു് ഇന്തുപ്പു് തിപ്പലി താതിരിപ്പൂവു കുടകപ്പാലയരി ജീരകം ഇവയെല്ലാംകൂടി ഇടിച്ചുപൊടിച്ചപൊടി രണ്ടുപലം വിതറി ഇളക്കി യോജിപ്പിച്ചു വാങ്ങി ആറിയതിൽപിന്നെ തേനും ചേൎത്തു് ഓരോ രുപാത്തൂക്കം സേവിച്ചാൽ പക്വാതിസാരം അപക്വാതിസാരം പലനിറത്തിലും വേദനയോടുംകൂടിയ അതിസാരം അതിഭയങ്കരമായ മററതിസാരങ്ങൾ ഗ്രഹണി പ്രവാഹിക ഇവ ശമിക്കും.

### അഹിഫേനാസവം.

ഇലിപ്പപ്പൂവുകൊണ്ടുണ്ടാക്കിയ മദ്യം ഇടങ്ങി ൧൦൬. അതിൽ ൪ പലം കറുപ്പും മുത്തങ്ങാ ജാതിക്കാ കുടകപ്പാലയരി ഏലത്തരി ഇവ ഓരോപലംവീതം ചേൎത്തു് പാത്രത്തിൻെറ വായടക്കി ശീലമൺചെയ്തു് ഒരുമാസം കുഴിച്ചുവച്ചിരുന്നതിൻെറ ശേഷമെടുത്തു ശക്തിക്കു തക്കവണ്ണം സേവിച്ചാൽ ഏററവും ഉഗ്രമായ അതിസാരവും ഭയങ്കരമായ വിഷൂചികയും ശമിക്കും.

അതിസാരാമൃതലേഹ്യം.

ഒരു തുലാം പച്ചക്കുടകപ്പാലവേരിന്മേൽത്തൊലി ൧൬ ഇട ങ്ങഴി വെള്ളത്തിൽ കഷായംവച്ചു ൪ ഇടങ്ങഴിയാക്കി അതിൽ ൧൨ പലം ശക്കര കലക്കി പാവാക്കി മുക്കുറ്റി താതിരിപ്പൂവു് കൂവ ളത്തിന്റെ ഇളയ കായുടെ മജ്ജ പാടക്കിഴങ്ങു് ഇലവിൻപശ മുത്തങ്ങ അതിവിടയം ഇവ ഓരോന്നും ഇടിച്ചുപൊടിച്ച പൊടി ഓരോപലം വീതം വിതറി ഇളക്കി യോജിപ്പിച്ചു വാങ്ങി പാത്ര ത്തിലാക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചു പുറകെ ആ ട്ടിൻപാലും കുടിച്ചാൽ ഭയങ്കരവും വേദനയെ ഉണ്ടാക്കുന്നതും പ ലനിറത്തിൽ മലം പോകുന്നതുമായ എല്ലാവിധ അതിസാരങ്ങളും അസൃഗ്ദരം അശസ്സ് പ്രവാഹിക ഇവയും ശമിക്കും.

അതിസാരഭസിംഹലേഹ്യം.

ഒരു തുലാം കുടകപ്പാലവേരിന്മേൽത്തൊലി ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് ൪ ഇടങ്ങഴിയാക്കി അതിൽ ൱൦ പ ലം ശക്കര കലക്കി അടുപ്പിൽ വച്ചു ലേഹ്യപാകമാകുമ്പോൾ രസാഞ്ജനം ഇലവിൻപശ ചുക്കു മുളകു തിപ്പലി നെല്ലിക്കാ കടു ക്ക താന്നിക്ക മുക്കുറ്റി കൊട്ടവേലി പാടക്കിഴങ്ങു് കൂവളക്കായുടെ മജ്ജ കുടകപ്പാലയരി വയമ്പു് ചേക്കുരു ശുദ്ധിചെയ്തതു് അതിവി ടയം വിഴാലരി ഇരുവേലി ഇവ ഓരോ പലം വീതം ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു നാഴിനെയ്യും ചേർത്തു നല്ല പോലെ ഇളക്കി വാങ്ങി ആറിയതിനുശേഷം നാഴി തേനൊഴി ച്ചിളക്കി യോജിപ്പിച്ചു മറെറാരു പാത്രത്തിലാക്കി വച്ചിരുന്നു കു റേശ്ശ സേവിച്ചാൽ അതിഭയങ്കരമായ അതിസാരവും അശ്സും ഗ്രഹണിയും പാണ്ഡുരോഗം രക്തപിത്തം കാമില അമ്ലപിത്തം ശോഫം കാർശ്യം പ്രവാഹിക ഇവയും ശമിക്കും. ദീപനത്തേ യും പാചനത്തേയും രുചിയേയും ഉണ്ടാക്കും. ഈ ലേഹ്യം സേ വിച്ച ഉടൻ ആട്ടിൻപാലോ കന്നിൻമോരോ ഉപയോഗിക്കണം. ദഹിച്ചതിനുശേഷമേ മററു് ആഹാരങ്ങൾ ഉപയോഗിക്കാവൂ.

മസൂരഘൃതം.

ഒരു തുലാം കടല ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവ ച്ചു് നാലൊന്നാക്കി അരിച്ചു് അതിൽ ൨ പലം കൂവളക്കായുടെ മജ്ജയും ഇടങ്ങഴി ആട്ടിൻനെയ്യും ചേർത്തു കാച്ചി സേവിച്ചാൽ എല്ലാ അതിസാരങ്ങളും ഗ്രഹണി മുറിഞ്ഞു മുറിഞ്ഞു മലംപോകു ക പ്രവാഹിക മുതലായവയും ശമിക്കും. ആട്ടിൻനെയ്യു കിട്ടാത്ത പ്പോൾ കന്നിൻനെയ്യോ പശുവിൻനെയ്യോ ചേക്കാം.

ഷഡംഗഘൃതം.

കുടകപ്പാലയരി മരമഞ്ഞത്തൊലി തിപ്പലി ചുക്ക കോലരക്ക കടുകുരോഹിണി ഇവ സമം അരച്ചുകലക്കി നെയ്യ് കാച്ചി സേവിച്ചാൽ ത്രിദോഷകോപംകൊണ്ടുണ്ടായ അതിഭയങ്കരമായ അതിസാരം ശമിക്കും.

ത്ര്യൂഷണഘൃതം.

ചുക്ക് മുളക് തിപ്പലി നെല്ലിക്ക കടുക്ക താന്നിക്ക കൊട്ടവേലിക്കിഴങ്ങ് ആനത്തിപ്പലി കൂവളക്കായുടെ മജ്ജ ജടാമാഞ്ചി വിഴാലരിക്കാമ്പു കണ്ടകാരി ഇവ സമം കഷായംവച്ചു കഷായനീര് ഒരു ഭാഗവും ഗോമൂത്രം ൨ ഭാഗവും നെയ്യ് ഒരു ഭാഗവും ചേർത്തു നെയ്യുകാച്ചി സേവിച്ചാൽ അതിസാരവും പ്രവാഹികയും തീരും.

വത്സകാദിഘൃതം.

ഒരുപലം കുടകപ്പാലവേരിന്മേൽത്തൊലി ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാഴിയാക്കി അതിൽ ഒരു പലം ആട്ടിൻനെയ്യുകലക്കി കാച്ചിയരിച്ചു സേവിച്ചാൽ അതിസാരം ശമിക്കയും അഗ്നിദീപനം ഉണ്ടാകയും ചെയ്യും.

അതിവിഷാദിഘൃതം.

അതിവിടയം കൂവളക്കായുടെ മജ്ജ ഇലവിൻപശ പാച്ചോററിപ്പൂവ് താതിരിപ്പൂവ് മാങ്ങയണ്ടിപ്പരിപ്പ് ഇവ സമം ആട്ടിൻനെയ്യിലോ കന്നിൻനെയ്യിലോ അരച്ചുകലക്കി കാച്ചി സേവിച്ചാൽ എല്ലാ അതിസാരവും ശമിക്കും.

ചായില്യമാത്ര.

ഇലവിൻപശ കഴഞ്ച് ൧ അതിവിടയം കഴഞ്ച് ൧ ജാതിക്ക കഴഞ്ച് ൧ ജാതിപത്രി കഴഞ്ച് ൧ കൂവളക്കായുടെ മജ്ജ കഴഞ്ച് ൨ കാശിക്കട്ടി കഴഞ്ച് ൧ ഗ്രാമ്പൂവ് കഴഞ്ച് ൧ ശുദ്ധിചെയ്ത ചായില്യം പണമിട ൨ ഈ മരുന്നുകൾ അമ്മിയിലിട്ട് ഉമ്മത്തിലച്ചാറൊഴിച്ച് ഒരു യാമം അരച്ചു മരുന്നു തൂക്കിനോക്കി അതിൽ മൂന്നപങ്കു നീർമുള്ളിയരിയും ചേർത്തു വീണ്ടും ഉമ്മത്തിലച്ചാററിൽ ഒരു യാമംകൂടിയരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോനേരം ഓരോ ഗുളികവീതം നെയ്യിൽ സേവിച്ചാൽ ഏതുപ്രകാരത്തിലുള്ള അതിസാരവും നിശ്ചയമായും ശമിക്കും. ഇതു് അതിസാരത്തിന്ന കൈകണ്ട ഒരു ദിവ്യൌഷധമാകുന്നു.

ജാതീഫലാദിലേഹ്യം.

ജാതിക്ക അതിവിടയം കർക്കടകശൃംഗി ഗ്രാമ്പൂവ് ചുക്ക വാൽമുളക് മായാക്ക ഇലവങ്ഗപ്പട്ട നല്ലമുളക് കാട്ടുതിപ്പലി കുറാശാണി ഓമം ഇവ സമം എടുത്തു് പൊൻനിറമായിവറുത്തു് ഇടിച്ചു

പൊടിച്ചു പൊടിയാക്കി അതിൽ ൧൨ പലം ശക്കരയും ചേൎത്തു വീണ്ടും ഇടിച്ചുപൊടിച്ചു് ൨ വരാഹൻമുതൽ ൨൧ വരാഹനിടവരെ ദിവസംപ്രതി മുമ്മൂന്നുതവണ സേവിച്ചാൽ അതിസാരവും ഗ്രഹണിയും ശമിക്കും.

ചൂൎണ്ണാദിലേഹ്യം.

ശുദ്ധിചെയ്തകഞ്ചാവു് ഇലവങ്ഗപ്പൂവു് കറുവപ്പട്ട കശകശ പെരുംജീരകം ഏലം ധൂമ്രാഷ്ടകം ചെറുനാഗപ്പൂവു് ജീരകം അതിമധുരം ചുക്ക തിപ്പലി താലീസപത്രി ഗ്രാമ്പൂവു് ഇവ ൪—൪ പലം ജാതിക്ക ജാതിപത്രി ഇവ ൨൧ പലംവീതം നല്ലമുളകുപലം ൨൧ തേൻപലം ൧൦. നെയ്യു് പലം ൨൦ പഞ്ചസാരസേർ ൧൪ ചെറുനാരങ്ങനീരു് നാഴൂരി മാതളനാരങ്ങനീരു് ഇടം ൩. ഇവയിൽ പൊടിക്കേണ്ടമരുന്നുകൾ എല്ലാം ഇളവറുപ്പു വറുത്തുപൊടിച്ചു് ചെറുനാരങ്ങാനീരിലും മാതളപ്പഴനീരിലും കുഴച്ചു പഞ്ചസാര പാവാക്കി അതിലിട്ടു നെയ്യുംചേൎത്തു വാങ്ങിവച്ചു് ആറിയതിൽ പിന്നെ തേനും ഒഴിച്ചു യോജിപ്പിച്ചു് താന്നിക്കാപ്രമാണം സേവിച്ചാൽ എല്ലാവിധ അതിസാരവും അജീൎണ്ണവും വയറുവേദനയും ദേഹനക്കുറവും ശമിക്കും. ധാതുപുഷ്ടിയും ഉണ്ടാകും.

മഹാശാൎങ്ഗധരീഘൃതം.

പുളിയാരിലച്ചാറു് ഇടങ്ങഴി ൧ പശുവിൻനെയ്യു് കന്നിൻതൈരു് വെള്ളാട്ടിൻപാലു് ഇവ നാഴിവീതം എല്ലാംകൂടി ഒന്നിച്ചുചേൎത്തു അതിൽ ചുക്ക മുളകു തിപ്പലി കൂവളക്കായുടെ മജ്ജ വാലുഴവം കാട്ടത്തിപ്പൂവു് മുത്തങ്ങ ജീരകം അതിവിടയം ഇലവിൻപശ കൊത്തമല്ലി നെയ്തൽക്കിഴങ്ങു് താളിമാതളത്തിൻവേരു കുറുന്തോട്ടിവേരു് ഓമം ഇഞ്ചി പൊൻമുശട്ട അത്തിതിപ്പലി താളിമാതളത്തിൻെറ ഇളംകായു് ഇവ രണ്ടര വരാഹൻ ഇടവീതം അരച്ചുകലക്കി നെയ്യുകാച്ചി ഓരോതവണ ഓരോ വരാഹൻ ഇടവീതം ദിവസം രണ്ടു തവണവീതം സേവിച്ചാൽ എല്ലാ അതിസാരങ്ങളും ഗുല്മവും ഗ്രഹണിയും വയറുവേദനയും അരുചിയും ശോഫവും പ്ലീഹയും അൎശസ്സും ആമദോഷങ്ങളും കൃമിയുപദ്രവവും ശമിക്കും. ദീപനവും പാചനവും ഉണ്ടാകും. ബലവും തേജസ്സും വദ്ധിക്കും.

മഹാരസഭസ്മം.

ഒരു മൺപാത്രത്തിൽ ഒരുപലം ഗന്ധകം ഇട്ടു ഗാഢാഗ്നിയായി തീയെരിച്ചു ഗന്ധകം ഉരുകുമ്പോൾ അതിൽ ഏഴു പലം രസമൊഴിച്ചു് ഇളക്കിക്കൊണ്ടിരുന്നാൽ രസം ഗന്ധകത്തോടുചേൎന്നു് കറുത്തനിറത്തിൽ ഭസ്മം ആകും. അതിൻെറശേഷം വേറൊ

രു പാത്രത്തിൽ പാതിനിറയെ ചെങ്കൽപൊടിയിട്ട് അതിൻെറ മേൽ നാഴി കറിയുപ്പുനിരത്തി അതിന്മുകളിൽ മേല്പറഞ്ഞ രസഗന്ധകഭസ്മംവച്ച് വേറൊരുപാത്രംകൊണ്ടു മൂടി കളിമണ്ണുകൊണ്ടു് ഏഴ് ശീലമൺചെയ്ത ഗാഢാഗ്നിയായി നാലുയാമം തീയെരിച്ചുവാങ്ങി തണുപ്പിച്ചുടച്ചുനാക്കി മേൽപാത്രത്തിൽ പററിയിരിക്കുന്ന രസഭസ്മം എടുത്തുവച്ചിരുന്നു കാൽപണമിടവീതം തേനിൽ ചാലിച്ചുകൊടുത്താൽ അതിഭയങ്കരമായ അതിസാരവും ശമിക്കും. ഇതുകൊണ്ടു നവജ്വരവും സകല സന്നികളും മററുപല രോഗങ്ങളും ശമിപ്പിക്കാം.

രാജലോകനാഥരസഭസ്മം.

രസം ഗന്ധകം ഇവ ഓരോപലം വീതം ശുദ്ധിചെയ്ത് അമ്മിയിലിട്ടരച്ച ൨ പലം തൂക്കം വരുന്ന കവടിക്കുള്ളിൽ ചെലുത്തി ഒരുപലം വെൺകാരം പാലൊഴിച്ചരച്ചതുകൊണ്ടു കവടിയുടെ വായടച്ച അതിൻെറശേഷം ചെറിയ ചെറിയ തുണ്ടുകളായി മുറിച്ച ശംഖ് എട്ടുപലം തൂക്കിയെടുത്ത പശുവിൻപാലിൽ പുഴുങ്ങി ശുദ്ധിയാക്കി ചുണ്ണാമ്പു പൂശിയ ഓട്ടിൽ അതിൽ നാലുപലംവച്ച് അതിൻെറ മുകളിൽ മേല്പറഞ്ഞ കവടിയുംവച്ച ബാക്കിയുള്ള നാലുപലം ശംഖും അതിൻെറ മുകളിൽ ഇട്ടു ചുണ്ണാമ്പു പൂശിയ ഓട്ടുകൊണ്ടടച്ച ശീലമൺചെയ്ത ഗജപുടം ഇട്ടാൽ ഓട്ടിലുള്ളവ എല്ലാം ഭസ്മമാകും. അവയെടുത്തു, തമ്മിൽചേർത്ത് ഈരണ്ടു അരിയിടവീതം തേനിൽ കൊടുത്താൽ എല്ലാ അതിസാരങ്ങളും ക്ഷയം ഗ്രഹണി അഗ്നിമാന്ദ്യം ചുമ ശ്വാസം കാസം ഗുല്മം മുതലായ ഭയങ്കരരോഗങ്ങളും ശമിക്കും. അറുകുന്നിപ്രമാണം ഈ മരുന്ന് വൻമുളകുപൊടിച്ചതിനോടുചേർത്തു കൊടുത്താൽ വാതം ൮൦-ം നെയ്യിൽ കൊടുത്താൽ പിത്തംകൊണ്ടുണ്ടാകുന്ന രോഗങ്ങൾ ൪൦-ം വെണ്ണയിൽ കൊടുത്താൽ കഫംകൊണ്ടുണ്ടാകുന്ന രോഗങ്ങൾ ൻന-ം ശമിക്കും.

വെള്ളീയഭസ്മം.

ഒരു ഇരിമ്പുപാത്രത്തിൽ ഒരുസേർ വെള്ളീയവും മററു മൂന്നു ഇരിമ്പുപാത്രങ്ങളിൽ നാലുസേർവീതം നല്ലെണ്ണയും ഒഴിച്ച് വെള്ളീയം ഉരുക്കി ഏഴേഴുതവണവീതം ഓരോ എണ്ണപ്പാത്രത്തിലും ൨൧ തവണവീതം ഇലിപ്പയെണ്ണ ചെറുനാരങ്ങാനീര് കാടി പുളിച്ചമോര ഗോമൂത്രം ഇവയിലും ഉരുക്കിയൊഴിച്ച ശുദ്ധിയാക്കിയ ഈയം എടുത്ത് ഉള്ളിത്തൊലി ഘനത്തിൽ അടിച്ചു പരത്തി ചെറിയ ചെറിയ കഷണങ്ങളായി മുറിച്ച ൨ മുഴം അകലവും മൂന്നു നാലു മുഴം നീളവുമുള്ള ഒരു തുണിയിൽ വെളുത്ത നൊച്ചിയില

യും നൊച്ചിപ്പൂവുംകൂടി ഇടിച്ചുപൊടിച്ചു പൊടി വിതറി അതിൽ ടി ഇയ്യുക്കട്ട ഒന്നിനുമേൽ ഒന്നുതൊടാതെ വച്ചു തിരിപോലെ തെറുത്തു കാററില്ലാത്ത മുറിക്കകത്തുവച്ചു തിരിയുടെ രണ്ടു തലയും തീ പററിച്ചെരിച്ചു് അറിയതിൻെറശേഷം നോക്കിയാൽ തകിടു കൾ പൊരിപോലിരിക്കും. ആ കാട്ടു പൊടിച്ചാൽ ഭസ്മമാകും. അതിൽ ഓരോ കുന്നിയിടവീതം ജീരകവും കല്ക്കണ്ടും നെയ്യും അനുപാനമായി ചേർത്തുകൊടുത്താൽ അതിസാരം വയറുകടി മുതലായവ ശമിക്കും.

### നാകഭസ്മം.

ഒരുസേർ നാകം ഉലയിൽവച്ചുരുകുമ്പോൾ അതിൽ ഒരു സേർ കിഴാനെല്ലി സമൂലം പൊടിച്ചു പൊടി ചേറി ഇളക്കുമ്പോൾ നാകം ഭസ്മമാകും. അതിനുതുല്യം ശുദ്ധിചെയ്ത രസം ചേർത്തു പനമടലിൻെറ ചാറെടുത്തതൊഴിച്ചരച്ചു വില്ലയാക്കി കുക്കുടപുടമിട്ടാൽ ശുദ്ധഭസ്മമാകും. അതിൽ രണ്ടുനാലു ഗ്രെയിൻ സുവീതം ശക്തിക്കുതക്കവണ്ണം വെള്ളത്തിലോ തേനിലോ കൊടുത്താൽ അതിസാരവും അശ്സ്സും ഗ്രഹണിയും ഗുന്മവ്യാധികളും പ്രമേഹവും ശമിക്കും.

### കല്ലുപ്പുസിന്ദൂരം.

ഒരുസേർ കല്ലുപ്പു പൊടിച്ചു് ആകാശത്താമര (കുടപ്പായൽ) കരയ്യാന്നി ചെറുനാരങ്ങ ഇവയുടെ നീററിൽ ഓരോ യാമംവീതം വെവ്വേറെ അരച്ചു വെവ്വേറെ ഗജപുടം ഇട്ടെടുത്തു് അരേരശ്ശ വരാഹൻ ഇട തേനിൽ കൊടുത്താൽ അജീൎണ്ണം അഗ്നിമാന്ദ്യം അതിസാരം ഗുന്മം വയററുവേദന മുതലായവ ശമിക്കും.

### മറെറാരുവിധം കല്ലുപ്പുസിന്ദൂരം.

ഒരുസേർ കല്ലുപ്പു ഉപ്പൻ (തുത്തി) ഇടിച്ചുപിഴിഞ്ഞ നീരിൽ നല്ലുപോലെ അരച്ചു ൨൦ തവണ ഗജപുടം ഇട്ടു ഭസ്മമാക്കി അര വരാഹൻ ഇടവീതം ഇഞ്ചിച്ചാററിൽ കൊടുത്താൽ അതിസാരവും സകല വായുക്കളും ഗുന്മരോഗങ്ങളും മററു പലവിധ ഉദരരോഗങ്ങളും ശമിക്കും.

### ഭൈരവവടിമാത്ര.

ജാതിപത്രി ഇലവങ്ഗപ്പട്ട അക്രാവു് തിപ്പലി ഗ്രാമ്പൂവു ചുക്ക് ശുദ്ധിചെയ്ത ചായില്യം വത്സനാഭി ഇവസമം അമ്മിയിലിട്ടു് വെററിലച്ചാറു് ഇഞ്ചിച്ചാറു് ഇവയിൽ ഓരോയാമം അരച്ചു് കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി ഓരോ ഗുളികവീതം തേനിൽ സേവിച്ചാൽ അതിസാരം ഗുന്മം വായു ചുമ മുതലായവ ശമിക്കും.

### അജമോദാഷ്ടകമാത്ര.

അയമോദകം പെരുങ്കായം കൊടുവേലിക്കിഴങ്ങു കൊട്ടം വയമ്പു ചെറുതേക്ക് ഇന്തുപ്പ് ഏലത്തരി ഇവ ൩—൩ വരാഹനിട ഇടിച്ചു പൊടിച്ച് അമ്മിയിലിട്ടു പച്ചവെള്ളമൊഴിച്ച് അരച്ച് കുന്നിപ്രമാണം ഗുളികയുരുട്ടി ഉണക്കി തേനിൽ ഓരോഗുളികവീതം സേവിച്ചാൽ അതിസാരം അജീർണ്ണം മുതലായവ ശമിക്കും.

### അതിസാരഭൈരവമാത്ര.

ഒരു ജാതിക്ക തുളച്ചു അതിൽ രണ്ടുഗ്രെയിൻ അവിയൻ അടച്ചു ആ ജാതിക്ക മണ്ണുരച്ചു കവചംചെയ്തു പുടമിട്ടു വെന്തതിന്റെശേഷം മണ്ണാറം കളഞ്ഞു ജാതിക്ക എടുത്തു മുലപ്പാലിൽ ഒരു മണിക്കൂർനേരം അരച്ചു കടകുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്ന് മുലപ്പാലിൽ ഓരോ ഗുളികവീതം കൊടുത്താൽ അതിഭയങ്കരമായ അതിസാരവും ശമിക്കും.

### സർവ്വാതിസാരനാശനഘൃതം.

പുളിയാരൽനീരു ഇടങ്ങഴി ൧ പാടക്കിഴങ്ങിൻകഷായനീര് ഇടങ്ങഴി ൧ പൊന്നാങ്കാണി ഇടിച്ചുപിഴിഞ്ഞനീര് ഇടങ്ങഴി ൧ ചെന്തെങ്ങിൻകരിക്കിൻവെള്ളം ഇടങ്ങഴി ൨ ആട്ടിൻനെയ് ഇടങ്ങഴി ൧ ആട്ടിൻപാൽ ഇടങ്ങഴി ൩ ജീരകം മായാക്ക് അതിമധുരം ഇവ ൪ വരാഹനിടവീതം ജാതിക്ക ജാതിപത്രി ഇവ ൮—൮ വരാഹനിട എല്ലാംകൂടി അരച്ചുകലക്കി നെയ് കാച്ചി പാകമാകുമ്പോൾ അരിച്ചു ൨ പലം കല്ക്കണ്ടുചേർത്തു കുറേശ്ശ സേവിച്ചാൽ എല്ലാവിധ അതിസാരങ്ങളും വയറുകടിയും ഉഷ്ണവായുക്കളും അരുചിയും മററും ശമിക്കും.

### ലഘുപഥ്യാദിമാത്ര.

തൊട്ടാവാടിയില ഇടിച്ചുപൊടിച്ചപൊടി വരാഹനിട ൮; വ്ളാർമരത്തിൻപിഞ്ചു് ഉണക്കി ഇടിച്ചുപൊടിച്ച പൊടി വരാഹനിട ൧൦; അവിയൻ വരാഹനിട അര. ഇവ അമ്മിയിലിട്ടരച്ചു ൫൦ ഗുളികകളാക്കി ഉരുട്ടി തേനിൽ ഓരോ ഗുളികവീതം കൊടുത്താൽ അതിസാരം വയറുകടി ചുമ മുതലായവ ശമിക്കും.

### ഗന്ധകരസായനം.

ശുദ്ധിചെയ്ത ഗന്ധകം പലം ൰ കടുക്കാ താന്നിക്കാ നെല്ലി മുള്ളി കുടകപ്പാലയരി ചുക്കു നല്ലമുളകു് തിപ്പലി ഏലം ഗ്രാമ്പൂവു ഇലവങ്ഗം നീർമുള്ളിവിത്തു ശുദ്ധിചെയ്ത ചേക്കുരു ഇവ ഓരോ പലംവീതം. ഇവയെല്ലാം നല്ലപോലെ പൊടിച്ച് പൊടിക്കു സമം പഞ്ചസാരയുംചേർത്ത് പഞ്ചസാരയ്ക്കുസമം തേനും നെയ്യു മൊഴിച്ചു നല്ലപോലെ മർദ്ദിച്ചു പിഞ്ഞാൺപാത്രത്തിൽ വച്ചിരു

ന്ന് കൊട്ടപ്പാക്കപ്രമാണം സേവിച്ചാൽ അതിസാരവും ഉദരരോഗങ്ങളും ശമിക്കും.

അതിസാരബന്ധനഗുളിക.

ശുദ്ധിചെയ്ത വത്സനാഭി കഞ്ചാവിൻവിത്ത് അതിവിടയം ജാതിക്ക മാങ്ങയണ്ടി അവിയൻ ഇവ ഓരോപലംവീതം ഒന്നിച്ചു ചേർത്ത് അമ്മത്ത് ഇടിച്ചുപിഴിഞ്ഞ നീരൊഴിച്ചു നല്ലപോലെ അരച്ച് കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം തേനിൽ കൊടുത്താൽ അതിഭയങ്കരമായ അതിസാരവും വയറുകടിയും ശമിക്കും.

ജീവാമൃതഗുളിക.

അയമോദകം കാട്ടത്തിപ്പൂവു ഇവ ൧൦—൧൦ വരാഹനിടവീതം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി തൊട്ടാവാടിച്ചാറൊഴിച്ച് അരച്ചു നെല്ലിക്കാപ്രമാണം ഗുളികയുരുട്ടി തേനിൽ ഓരോ ഗുളിക വീതം കൊടുത്താൽ അതിസാരം ശമിക്കും.

അതിസാരകുലാന്തകം.

൧൦ ഗ്രെയിൻസ് കാശിക്കട്ടിയും ൧൦ ഗ്രെയിൻസ് കറുവപ്പട്ട പൊടിയുംകൂടി തേനൊഴിച്ചരച്ചു ഗുളികയുരുട്ടി സേവിച്ചാൽ ഭയങ്കരമായ അതിസാരം ശമിക്കും.

ആമയനാശനഗുളിക.

ജാതിക്ക ജാതിപത്രി മായാക്ക് കടുക്കാപ്പൂവ് ജീരകം അതിവിടയം ഇലവങ്ഗപ്പൂവ് അവിയൻ ഉലുവ കശകശ ഗോരോചന ഇവ ഓരോ വരാഹനിടവീതം എടുത്ത് അവിയനൊഴിച്ചുള്ള മരുന്നുകൾ എല്ലാം നല്ലപോലെ പൊടിച്ച് അവിയനംചേർത്ത അമ്മിയിലിട്ടു മുലപ്പാലൊഴിച്ചു നല്ലപോലെ അരച്ച് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി ഈരണ്ടുഗുളിക തേനിൽ സേവിച്ചാൽ അതിസാരവും വയറുകടിയും ശമിക്കും. കുട്ടികൾക്ക് ഓരോ ഗുളികമാത്രമേ കൊടുക്കാവു.

രാജാമൃതസഞ്ജീവിലേഹ്യം.

പൂക്കൈതമുല ബ്രഹ്മി കൊഴുപ്പു കുറുന്തോട്ടി ചെറുപ്പുള്ളടി ഇവ ൧൮ സേർവീതം ഇടിച്ചുപിഴിഞ്ഞ നീരും രണ്ടരഇടങ്ങഴി ആട്ടിൻപാലും രണ്ടരഇടങ്ങഴി ചെങ്കരിക്കിൻവെള്ളവും ഒന്നായി ചേർത്ത് അതിൽ രണ്ടരസേർ തൊലികളഞ്ഞ ഇഞ്ചി നുറുക്കി നല്ലപോലെ അരച്ചുകലക്കി അടുപ്പേൽവച്ചു തീയെരിച്ചു നല്ലപോലെ വററിച്ച് അതിൽ ൨ സേർ പഞ്ചസാരയും ൨ സേർ കല്കണ്ടുംചേർത്ത പാവാക്കിയതിൽ കടുക്ക താന്നിക്ക നെല്ലിക്ക ഏലം ഗ്രാമ്പൂവ് ജാതിക്ക വാൽമുളക് കൊട്ടം ജീരകം കരിംജീരകം

അക്രാവ് ത്രികോല്പക്കൊന്ന അയമോദകം തിപ്പലിമൂലം ചുക്ക മുളക് തിപ്പലി ചിററരത്ത ജാതിപത്രി താലീസപത്രി അതിവിടയം ഇവ ഓരോന്നും ൪൦-൪൦ വരാഹനിടവീതം ഒന്നിച്ചുചേൎത്ത് ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിവച്ച പൊട്ടിയും നാലുപലം ഇളയ കൂവളക്കായുടെ മജ്ജയും നാലുപലം ശുദ്ധിചെയ്ത ചീനപ്പാവും ഈന്തപ്പഴം അന്നഭേദി പെരുങ്കായം മുന്തിരിങ്ങാപ്പഴം ഏരുമക്കള്ളി ഇവ ഓരോ പലംവീതം ഇടിച്ചുപൊടിച്ച പൊടിയും പച്ചക്കർപ്പൂരം ഗോരോചന കുങ്കുമപ്പൂവ് കസ്തൂരി അവിയൻ ഇവ ഓരോ വരാഹനിടവീതവും തേററാമ്പരൽ പശുവിൻപാലിൽ പുഴുങ്ങി അരച്ചുള്ള പലം ൪-ം ശക്കര പലം ൩-ം നെയ്യ് സേർ ൨-ം ചേൎത്തു നല്ലപോലെ ഇളക്കി എല്ലാംകൂടി കലങ്ങിയേച്ചതിൽ പിന്നീട്ട ൨ സേർ തേനുംചേൎത്തു വീണ്ടും ഇളക്കി നല്ല പാത്രത്തിൽവച്ചിരുന്നു കൊട്ടപ്പാക്കുപ്രമാണം സേവിച്ചാൽ അതിഭയങ്കരമായ വയറുകടിയും അതിസാരവും അസ്ഥിജ്വരവും കാമലയും പാണ്ഡുവും ശോഫവും ഗ്രഹണിയും ശമിക്കും.

### കപാടവടിക.

കന്നിൽതൈരിൽ പുഴുങ്ങി ശുദ്ധിയാക്കിയ കണ്ടകാരിച്ചുണ്ടക്കായ് കറിവേപ്പില അയമോദകം ഉപ്പുമാങ്ങയണ്ടിപ്പരിപ്പു നെല്ലിക്കാത്തോടരച്ചുണക്കിയത് ഇളയ കൂവളക്കായുടെ മജ്ജ മാതളത്തോട് ഇവ കാൽ പലംവീതം. ജാതിക്ക പലം ൪ അവിയൻ പലം ൳ അവിയനൊഴിച്ചുള്ള മരുന്നുകൾ എല്ലാം ഇടിച്ചുപൊടിച്ചു പൊടിയാക്കി അവിയനുംചേൎത്തു തേനൊഴിച്ചുനല്ലപോലെ അരച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ അതിസാരം ശമിക്കും.

### അഹിഫേനമാത്ര.

അവിയൻ വരാഹൻ ഇട ൩ ജീരകം വരാഹൻ ഇട ൯
ചുക്ക് " ൧ നല്ലമുളകു " ൪൦
തിപ്പലി " ൮

ഇവയിൽ അവിയൻ ഒഴിച്ചുള്ളതെല്ലാം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടിയും അവിയനുംകൂടി അമ്മിയിലിട്ടു വിഷ്ണുക്രാന്തിനീരൊഴിച്ച് ൭ യാമം അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം വിഷ്ണുക്രാന്തി ജീരകം വെററിലഞെട്ടു ഇവയിട്ടുവച്ച കഷായത്തിൽ അരച്ചുകുടിച്ചാൽ അതിസാരവും ജ്വരവും വയറുകടിയും പുളിച്ചുതികട്ടലും അഗ്നിമാന്ദ്യവും മററും ശമിക്കും.

### കാന്തസിന്ദൂരം.

കാന്തം പലം ൭ ആവര (പൊന്നാമര) വേരിൻതൊലി

പലം ൨ ഇവ ൮-ം കൂടി ഇടിച്ചുപൊടിച്ചു കററാർവാഴനീരൊഴിച്ചരച്ചു വില്ലതട്ടി ഉണക്കി ചട്ടിയിലിട്ടു ശീലമൺചെയ്തു ൨ യാമം തീയെരിച്ചെടുത്താൽ സിന്ദൂരമായിരിക്കും. ആ സിന്ദൂരം ഓരോപണമിടവീതം തേനിൽ സേവിച്ചാൽ എല്ലാ അതിസാരങ്ങളും ശമിക്കും.

### വ്യോഷാദിഗുളിക.

| | | | | | |
|---|---|---|---|---|---|
| ത്രികടുകു | വരാഹൻ ഇട | ൧ | അതിവിടയം | വരാഹൻ ഇട | ൧ |
| ഓമം | ,, | ൧ | ഗ്രാമ്പൂവു് | ,, | ൧ |
| ജാതിക്ക | ,, | ൧ | അക്രാവു് | ,, | ൧ |
| ജാതിപത്രി | ,, | ൧ | അവിയൻ | ,, | ൨ |

ഇവയിൽ അവിയനൊഴിച്ചുള്ളവയെല്ലാം ഇടിച്ചുപൊടിച്ചു അവിയനുംചേർത്തു് അമ്മിയിലിട്ടു് ചെറുനാരങ്ങ നീരൊഴിച്ചരച്ചു ചുണ്ടയ്ക്കാപ്രമാണം ഗുളികയുരുട്ടി എരുമത്തൈരിൽ ഓരോ ഗുളികവീതം സേവിച്ചാൽ അതിഭയങ്കരമായ അതിസാരവും ശമിക്കും.

### ബീജപൂരാദിഗുളിക.

മാതളത്തോടു് വ്ളാങ്കായു് കടുക്കു് മുത്തങ്ങ ഇലവങ്ഗം അയമോദകം ചുക്കു മുളകു തിപ്പലി ആനത്തിപ്പലി പയ്യാഴാന്തവേരു് മാങ്ങയണ്ടിപ്പരിപ്പു കരിങ്ങാലിക്കാതൽ പാച്ചോററിത്തൊലി ജീരകം ഇളയക്കുവളക്കായു് കാട്ടത്തിപ്പൂവു് മുശിട്ടവേരു പുളിയാരില ഇലവിൻപശ കുറാശാണി ഓമം കുടകപ്പാലയരി ഞാവൽപ്പട്ട ഇലവങ്ഗപ്പട്ട കഴററിപ്പരിപ്പു് വയൽച്ചുള്ളിവിത്തു കരിംജീരകം കാശിക്കട്ടി ശുദ്ധിചെയ്ത കഞ്ചാവു് ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയാക്കി അമ്മിയിലിട്ടു നെല്ലിക്കാനീരിലും ചെറുനാരങ്ങാനീരിലും നല്ലപോലെ അരച്ചു കഴററിക്കുരുപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം കന്നിൻതൈരിൽ സേവിച്ചാൽ അതിസാരവും വയറുകടിയും ശമിക്കും

### മൂലക്കടുപ്പിനു്.

മലർപ്പൊടി ആട്ടിൻനെയ്യു് കല്ക്കണ്ടു് ജീരകപ്പൊടി ഇവ സമം മട്ടിച്ചു് സേവിച്ചാൽ മൂലക്കടുപ്പു നില്ക്കും.

### കുടജാരിഷ്ടം.

കുടകപ്പാലവേരിന്മേൽത്തൊലി ഒരു തുലാം മുന്തിരിങ്ങാപ്പഴം അരത്തുലാം ഇലിപ്പപ്പൂവു് കുമിഴിൻപൂവു് ഇവ ൧൦ പലംവീതം. ൧൨൮ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു ൧൬ ഇടങ്ങഴിയാക്കി ൮൦ പലം താതിരിപ്പൂവും ഒരു തുലാം ശക്കരയും ചേർത്തു മൺപാത്രത്തിൽ ഒരുമാസം വച്ചിരുന്നു് കുറേശ്ശ സേവിച്ചാൽ

എല്ലാ ജ്വരങ്ങളേയും രക്താതിസാരത്തേയും ഗ്രഹണിയേയും ശമി
പ്പിക്കും.

### ബബ്ബൂല്യാരിഷ്ടം.

രണ്ടുതുലാം വെൾവേലപ്പട്ട നരം ഇടങ്ങഴി വെള്ളത്തിൽ
കഷായംവച്ചു ൪ന്ന ഇടങ്ങഴിയാക്കി അരിച്ചെടുത്തു ആറിയശേഷം
൩ തുലാം ശൎക്കരയും ൪ന്ന പലം താതിരിപ്പൂവും ൨ പലം തിപ്പ
ലിപ്പൊടിയും ജാതിക്ക തക്കോലം ഏലത്തരി ഇലവങ്ഗത്തൊ
ലി പച്ചില നാഗപ്പൂവ് ഗ്രാമ്പൂവ് മുളക് ഇവ ഓരോ പലം
വീതം പൊടിച്ചു പൊടിയും ചേൎത്തു നെയ് പുരട്ടിയ കുടത്തിലാ
ക്കി ഒരുമാസം കുഴിച്ചുവച്ചിരുന്നെടുത്തു കുറേശ്ശ സേവിച്ചാൽ
എല്ലാ അതിസാരങ്ങളും ക്ഷയം കുഷ്ഠം പ്രമേഹം ശ്വാസം
കാസം ഗ്രഹണി ഇവയും ശമിക്കും.

## ഛൎദ്ദ്യതിസാരചികിത്സ.

### വില്വചൂതാസ്ഥിപീയൂഷം.

ഇളയ കൂവളക്കാ തുരന്നു് അതിനകത്തു ഉപ്പുമാങ്ങയുടെ അ
ണ്ടി അരച്ചുചെലുത്തി ആവണക്കിലകൊണ്ടു പൊതിഞ്ഞു ശീല
മൺചെയ്തു അടുപ്പിലിട്ടു പഴുപ്പിച്ചെടുത്തു് കൂവളക്കായുടച്ചു അക
ത്തിരിക്കുന്ന മജ്ജയും ഉപ്പുമാങ്ങയണ്ടിയുംകൂടി പിഴിഞ്ഞു കിട്ടുന്ന
നീരു ശൎക്കരയും തേനുംചേൎത്തു സേവിച്ചാൽ ഛൎദ്ദ്യതിസാരം ശ
മിക്കുകയും അഗ്നിദീപനം ഉണ്ടാകയും ചെയ്യും.

### പടോലാദികഷായം.

പടവലം യവം കൊത്തമ്പാലരി ഇവ നന്നാലുകഴഞ്ചുവീ
തം ഒന്നിച്ചുചേൎത്തു വിധിപ്രകാരം കഷായംവച്ചു തണുപ്പിച്ചു ശ
ൎക്കരയും തേനും അനുപാനമായി കൊടുത്താൽ ഛൎദ്ദ്യതിസാരം
ശമിക്കും.

### പ്രിയംഗ്വാദി.

ഞാഴൽപൂവ് അഞ്ജനക്കല്ലു് മുത്തങ്ങാ കുറുന്തോട്ടി ഇവ കാ
ടിയിലരച്ചു കാടിയിൽ കലക്കി മധുരിക്കത്തക്കവണ്ണം തേനും ഒഴി
ച്ചു സേവിച്ചാൽ ദാഹത്തോടും ഛൎദ്ദിയോടും കൂടിയ അതിസാരം
ശമിക്കും.

### ജംബ്വാമ്രപല്ലവാദി.

ഞാറത്തളിരു മാവിൻതളിരു രാമച്ചം ആലിൻവേടു് ഇവയു
ടെ രസം കുത്തിപ്പിഴിഞ്ഞോ കഷായംവച്ചോ പൊടിയാക്കിയോ
തേൻ അനുപാനമായോ തേനിൽ കുഴച്ചോ സേവിച്ചാൽ ഛൎദ്ദി
യോടും ജ്വരത്തോടും കൂടിയ അതിസാരവും മൂൎച്ഛയും ദാഹവും
ശമിക്കും.

മാലൂരഫലാദികഷായം.

ഇളയ കൂവളത്തിൻകായുടെ മജ്ജ കഴഞ്ച് ൩ ഉപ്പുമാങ്ങയണ്ടിപ്പരിപ്പ് കഴഞ്ച് ൩ ഇവ ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ഛർദ്യതിസാരം ശമിക്കും.

ശോഫാതിസാരചികിത്സ.

ദേവദാർവ്യാദികഷായം.

ദേവതാരം അതിവിടയം പാടക്കിഴങ്ങ് വിഴാലരിക്കാമ്പ് മുത്തങ്ങാ നല്ലമുളക് കുടകപ്പാലയരി ഇവ ൧൦ പണമിടവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു പെരുങ്കായം അനുപാനമായി സേവിച്ചാൽ ശോഫാതിസാരം (നീരോടുകൂടിയ അതിസാരം) ശമിക്കും.

കിരാതാദികഷായം.

നിലവേപ്പ് മുത്തങ്ങ അമൃത് ചുക്ക് ചന്ദനം ഇരുവേലി കുടകപ്പാലയരി ഇവ ൧൦ പണമിടവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ശോഫാതിസാരവും വിശേഷിച്ചു ജ്വരവും ശമിക്കും.

ശോഥഘ്ന്യാദികഷായം.

തമിഴാമ കുടകപ്പാലയരി പാടത്താളിക്കിഴങ്ങ് ഇളയ കൂവളക്കാ അതിവിടയം മുത്തങ്ങ ഇവ ഈരണ്ടുകഴഞ്ചുവീതം ഒന്നിച്ചു ചേൎത്ത് മേൽപ്രകാരം കഷായംവച്ചു നല്ലമുളകുപൊടി മേൻപൊടിയായി സേവിച്ചാൽ ശോഫാതിസാരം ശമിക്കും.

ഭയശോകാതിസാരചികിത്സ.

പൃശ്നിപർണ്യാദികഷായം.

ഓരിലവേരു് കുറുന്തോട്ടിവേരു് കൂവളത്തിൻെറ ഇളയകായുടെ മജ്ജ കൊത്തമ്പാലരി കരിങ്കുവളക്കിഴങ്ങ് ചുക്ക് വിഴാലരിക്കാമ്പ് അതിവിടയം മുത്തങ്ങ ദേവതാരം പാടക്കിഴങ്ങ് കുടകപ്പാലവേരിന്മേൽതൊലി ഇവ ഓരോ കഴഞ്ചുവീതം ഒന്നിച്ചുചേൎത്ത് മേൽപ്രകാരം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ശോഫാതിസാരം ശമിക്കും.

പ്രവാഹികാചികിത്സ.

വിലാദ്യവലേഹം.

ഇളയകൂവളക്കായുടെ മജ്ജ ശൎക്കര പാച്ചോററിത്തൊലി ഉണക്കി ഇടിച്ചുപൊടിച്ച പൊടി എണ്ണ നല്ലമുളകുപൊടി ഇവ സമം അരച്ചു സേവിച്ചാൽ പ്രവാഹിക ശമിക്കും.

### മുസ്താദിചൂർണ്ണം.

മുത്തങ്ങ കുടകപ്പാലയരി ഇളയകൂവളക്കായുടെമജ്ജ പാച്ചോററിത്തൊലി ഇലവിൻപശ താതിരിപ്പൂവു ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു കന്നിൻമോരിലും ശക്കരയിലും സേവിച്ചാൽ പ്രവാഹികയും അതിസാരവും ശമിക്കും.

### മുദ്ഗയൂഷം.

ചെറുപയററിന്റെ രസമെടുത്തു് സമം കന്നിൻമോരുംചേത്തു് കൊത്തമ്പാലരി ജീരകം ഇവ ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തപൊടിയും ഇന്തുപ്പും ചേത്തു സേവിച്ചാൽ പ്രവാഹിക ശമിക്കും.

### ബാലവില്വാദികല്ക്കം.

ഇളയ കൂവളക്കായുടെമജ്ജ തിപ്പലി ചുക്കു് ഇവ സമം അരച്ചു ശക്കരയും എണ്ണയും കൂട്ടി കുഴച്ചു സേവിച്ചാൽ പ്രവാഹികയും വയററുവേദനയും ശമിക്കും.

### പിപ്പല്യാദികല്ക്കം.

തിപ്പലി നല്ലമുളകു ഇവ സമം ആട്ടിൻപാലിലരച്ചു സേവിച്ചാൽ പ്രവാഹിക ശമിക്കും.

### അതിവിഷാദികല്ക്കം.

അതിവിടയം ചുക്കു് ഇവ സമം അരച്ചുരുട്ടി തേൻ കന്നിൻ തൈരു നെയ്യു് എണ്ണ ഇവ സമം ഒന്നിച്ചുചേത്തതിൽ കലക്കി സേവിച്ചാൽ പ്രവാഹിക ശമിക്കും.

### ത്ര്യൂഷണാദിഘൃതം.

ചുക്കു് മുളകു് തിപ്പലി കൊട്ടവേലിക്കിഴങ്ങു് ആനത്തിപ്പലി ഇളയകൂവളക്കായുടെ മജ്ജ ഇലവിൻപശ ഏലാവാലുകം വിഴാലരിക്കാമ്പു കണ്ടകാരിച്ചുണ്ട ഇവ സമം കഷായംവച്ചു നാലൊന്നാക്കി ഇടങ്ങഴി നെയ്യും നാലിടങ്ങഴി ഗോമൂത്രവും ചേത്തു കാച്ചിയരിച്ചു കുറേശ്ശ സേവിച്ചാൽ പ്രവാഹിക ശമിക്കും.

## പുരീഷക്ഷയചികിത്സ.

### ബലാദികഷായം.

കുറുന്തോട്ടിവേരു് ചുക്കു് ഇവ ആറാറുകഴഞ്ചു് ഒന്നിച്ചുചേത്തു കഷായംവച്ചു് ആ കഷായനീരിൽ ശക്കരയും എണ്ണയുംചേത്തു സേവിച്ചാൽ പുരീഷക്ഷയം (മലമില്ലാതാവുക) ശമിക്കും.

### ശുണ്ഠ്യാദി.

സമം തൈരും എണ്ണയും ശക്കരയും ഒന്നിച്ചുചേത്തു അതിൽ ചുക്കു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തതിലിട്ടു കലക്കി സേവിച്ചാൽ പുരീഷക്ഷയം ശമിക്കും.

ശശമാംസാദി.

മുയൽമാംസവും യവത്തിൻെറ അരിയും നെയ്യും കല്ലുപ്പും കൂടി ഒന്നിച്ചുചേൎത്തു് നൈച്ചോറുണ്ടാക്കി കന്നിൻതൈരും കൂട്ടി ഭക്ഷിച്ചാൽ പുരീഷക്ഷയം ശമിക്കും.

ജ്വരാതിസാരചികിത്സ.

ഉൽപലഷഷ്ടകകഷായം.

ഓരിലവേരു് കുറുന്തോട്ടിവേരു് ഇളയ കൂവളക്കായുടെ മജ്ജ കൊത്തമ്പാലരി ചുക്കു് കരിംകൂവളക്കിഴങ്ങു് ഇവ ഈരണ്ടു കഴഞ്ചു് കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ ജ്വരാതിസാരം ശമിക്കും.

കണാദികഷായം.

തിപ്പലി ആനത്തിപ്പലി മലരു് ഇവ ൩ കഴഞ്ചുവീതം കഷായംവച്ചു് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ ജ്വരാതിസാരവും ദാഹവും ശമിക്കും.

ഗുഡൂച്യാദികഷായം.

അമൃതു് കൊത്തമ്പാലരി രാമച്ചം ചുക്കു് ഇരുവേലി പൎപ്പടകപ്പുല്ലു് കൂവളത്തിൻവേര അതിവിടയം പാടക്കിഴങ്ങു രക്തചന്ദനം കുടകപ്പാലവേരിലെത്തൊലി കിരിയാത്തു് മുത്തങ്ങാ കുടകപ്പാലയരി ഇവ വൻ പണമിടവീതം ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ ജ്വരാതിസാരവും രക്തപിത്തവും ശമിക്കും.

നാഗരാദികഷായം.

ചുക്കു് കുടകപ്പാലവേരിലെത്തൊലി മുത്തങ്ങ അമൃതു് അതിവിടയം ഇവ വരം പണമിടവീതം ഒന്നിച്ചുചേൎത്തു മേൽപ്രകാരം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ ജ്വരാതിസാരം ശമിക്കും

ഉശീരാദികഷായം.

രാമച്ചം ഇരുവേലി മുത്തങ്ങാ കൊത്തമ്പാലരി കൂവളത്തിൻവേര തൊട്ടാവാടി താതിരിപ്പൂവു് പാച്ചോററിത്തൊലി ചുക്കു് ഇവ സമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ജ്വരാതിസാരത്തെ ശമിപ്പിച്ചു ദീപനപാചനത്തെ ഉണ്ടാക്കയും വയററുവേദനയെ ശമിപ്പിക്കുകയും ചെയ്യും.

ഇന്ദ്രയവാദികഷായം.

കുടകപ്പാലയരി ദേവതാരം കടുകരോഹിണി ഇവ ൩—൩ കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ജ്വരാതിസാരം ശമിക്കും.

അശ്വദംഷ്ട്രാദി.

നായ്ക്കുരുണവേര് തിപ്പലി കൊത്തമ്പാലരി കൂവളവേര് പാടക്കിഴങ്ങ് കുറാശാണി ഓമം ഇവ ഈരണ്ടുകഴഞ്ചുവീതം കഷായം വച്ചു തേൻഅനുപാനമായി സേവിച്ചാൽ ജ്വരാതിസാരം ശമിക്കും.

കലിംഗാദി.

കുടകപ്പാലയരി അതിവിടയം ചുക്ക് കിരിയാത്ത് ഇരുവേലി കൊടിത്തുവവേര് ഇവ ഈരണ്ടുകഴഞ്ച് ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്താധികമായ ജ്വരാതിസാരം ശമിക്കും.

പത്മകാദി.

പതുമുകം അതിവിടയം കൊത്തമ്പാലരി ചുക്ക് കൂവളവേര് മുത്തങ്ങ ഇരുവേലി പാടക്കിഴങ്ങ് കിരിയാത്ത് കുടകപ്പാലയരി ചന്ദനം രാമച്ചം ചിററമൃത് ഇവ നൽ പണമിടവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്തകഫജ്വരാതിസാരം ശമിക്കും.

വില്വാദികഷായം.

കൂവളവേര് ഇരുവേലി കിരിയാത്ത് അമൃത് മുത്തങ്ങ കുടകപ്പാലയരി ഇവ ഈരണ്ടുകഴഞ്ച് ഒന്നിച്ചുചേൎത്തു തേൻ അനുപാനമായി സേവിച്ചാൽ നീരോട്ടക്കൂടിയ ജ്വരാതിസാരം ശമിക്കും

ദശമൂലീകഷായം.

പാതിരിവേര് പലകപ്പയ്യാനിവേര് കൂവളവേര് കുമിഴിവേര് മുഞ്ഞവേര് ഓരിലവേര് മൂവിലവേര് കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേര് ഞെരിഞ്ഞിൽ ഇവ ഏഴ പണമിടവീതം ഒന്നിച്ചുചേൎത്ത് കഷായംവച്ചു രണ്ടുതുപ്പാത്തുക്കം ചുക്കുപൊടിയും ചേൎത്ത് സേവിച്ചാൽ ജ്വരാതിസാരം ശമിക്കും.

വില്വപഞ്ചകം.

മൂവിലവേര് ഓരിലവേര് കുറുന്തോട്ടിവേര് കൂവളത്തിൻവേര് താളിമാതളക്കായ് ഇവ ഓരോന്നും ഇരുപത്തിനാലുപണമിടവീതം തൂക്കിയെടുത്ത് ഒന്നിച്ചുചേൎത്ത് കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ജ്വരാതിസാരവും ഛൎദ്ദിയും ശമിക്കും.

ബൃഹൽപഞ്ചമൂല്യാദി.

കുമിഴിവേര് കൂവളത്തിൻവേര് പലകപ്പയ്യാനിവേര് മുഞ്ഞവേര് പാതിരിവേര് ചുക്ക ചിരവപ്പുപ്പ് (വൽവട്ട) മുക്കററി മുത്തങ്ങ ഞാവൽത്തളിര് താളിമാതളത്തില കുറുന്തോട്ടിവേര് ഇരുവേലി ചിററമൃത പാടക്കിഴങ്ങ ഇളയകൂവളക്കായുടെ മജ്ജ

നീരാരലില കുടകപ്പാലവേരിന്മേൽതൊലി കുടകപ്പാലയരി കൊത്തമ്പാലരി താതിരിപ്പൂവു് ഇവ സമം പന്ത്രണ്ടുകഴഞ്ചു് ഒന്നിച്ചു ചേൎത്തുകഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ അതിഭയങ്കരമായിരിക്കുന്ന ജ്വരാതിസാരവും രക്താതിസാരവും മററും ശമിക്കും.

ധാതക്യാദി.

൧൨ കഴഞ്ചു താതിരിപ്പൂവു് അഞ്ഞാഴിവെള്ളത്തിൽ കഷായംവച്ചു് മൂഴക്കാക്കി അതിൽ ൧൨ കഴഞ്ചു് ചുക്കു് അരച്ചുകലക്കി ഒരുതുടം താളിമാതളപ്പഴത്തിൻനീരും ചേൎത്തു തേൻ അനുപാനമായി ൩ നേരം സേവിച്ചാൽ ജ്വരാതിസാരം ശമിക്കും.

ചിത്രകാദി.

കൊടുവേലിക്കിഴങ്ങു് കടുകുരോഹിണി പാടക്കിഴങ്ങു മരമഞ്ഞൾ അതിവിടയം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി ആ പൊടിക്കുസമം കുടകപ്പാലവേരിന്മേൽതൊലി ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും ചേൎത്തു തേനിൽകുഴച്ചോ അരിക്കാടിയിൽ കലക്കിയോ കുറേശ്ശ സേവിച്ചാൻ ജ്വരാതിസാരം ദാഹം അരുചി കാമല ഗ്രഹണി ഗുന്മം പ്ലീഹ പ്രമേഹം പാണ്ഡു ശ്വയഥു ഈ രോഗങ്ങൾ ശമിക്കും.

അരലുാദി.

പലകപ്പയ്യാനിവേരു് അതിവിടയം മുത്തങ്ങ ചുക്കു് കുവളവേരു് താളിമാതളക്കായു് ഇവ ഈരണ്ടു കഴഞ്ചു ഒന്നിച്ചുചേൎത്തു് കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ എല്ലാ ജ്വരത്തെയും സകല അതിസാരങ്ങളേയും ശമിപ്പിക്കും.

വ്യോഷാദിചൂൎണ്ണം.

ചുക്കു് മുളകു് തിപ്പലി കുടകപ്പാലയരി കിരിയാത്തു കയ്യോന്നി കൊടുവേലിക്കിഴങ്ങു് കടുകുരോഹിണി പാടക്കിഴങ്ങു് മരമഞ്ഞൾ അതിവിടയം ഇവ സമം ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടി എടുത്തു് ആ പൊടിക്കു സമം കുടകപ്പാലവേരിന്മേൽ തൊലി ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും ചേൎത്തു തേനിലോ കാടിയിലോ സേവിച്ചാൽ ജ്വരാതിസാരവും അരുചിയും ഗ്രഹണി ഗുല്മം പ്ലീഹ പാണ്ഡു പ്രമേഹം ഇവയും ശമിക്കും. ദീപനപാചനങ്ങളെ ചെയ്യും.

ദാഡിമാദിലേഹ്യം.

മാതളക്കാ പലം ൩൨. ൩൨ ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി അതിൽ ൧൬ പലം ശൎക്കരകലക്കി അടുപ്പിൽവച്ചു പാവാകുമ്പോൾ ചുക്കു തിപ്പലിമൂലം തിപ്പലി കൊത്തമല്ലി അയമോദകം ജാതിപത്രി ജാതിക്കാ നല്ലമുളകു് ജീരകം

കരിംജീരകം കഞ്ചാവു് വേപ്പില മഞ്ചട്ടി കുടകപ്പാലയരി ഇലവിൻപശ പലകപ്പയ്യാനിവേരിലെത്തൊലി അതിവിടയം പാടക്കിഴങ്ങു ഗ്രാമ്പൂവു് ഇവ ഓരോ പലം വീതം ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തപൊടി വിതറി ൨൦ പലം നെയ്യുംചേൎത്തു ഇളക്കിവാങ്ങി ആറുമ്പോൾ ൧൨ പലം തേനും ചേൎത്തു് മട്ടിച്ചു് മറെറാരു പാത്രത്തിലാക്കി കുറേശ്ശ സേവിച്ചാൽ അതിഭയങ്കരമായ ജ്വരാതിസാരം ശമിക്കും.

കലിംഗാദിഗ്ഗുഡിക.

കുടകപ്പാലയരി ഇളയക്കുവളക്കായുടെ മജ്ജ വേപ്പിൻപട്ട ഉപ്പുമാങ്ങായണ്ടി വ്ളാങ്കായു് രസാഞ്ജനം കോലരക്കു് മഞ്ഞൾ മരമഞ്ഞൾത്തൊലി ഇരുവേലി കുമിഴിൻകായു് പലകപ്പയ്യാനി വേരിലെത്തൊലി പാച്ചോററിത്തൊലി ഇലവിൻപശ ശുദ്ധിചെയ്ത ശംഖു് താതിരിപ്പൂവു് ആലിൻവേട്ടു് ഇവ സമം ഉണക്കി ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു അമ്മിയിലിട്ടു് അരിക്കാടിയൊഴിച്ചരച്ചു് ഈരണ്ടുരുപാത്തൂക്കം ഓരോ ഗുളികകളായി ഉരുട്ടി നിഴലുണക്കിവച്ചിരുന്നു് ഓരോനേരം ഓരോ ഗുളികവീതം തേനിൽ സേവിച്ചാൽ ജ്വരാതിസാരം ശൂലാതിസാരം രക്താതിസാരം ഇവ ശമിക്കും.

കനകസുന്ദരലേഹ്യം.

ശുദ്ധിചെയ്ത ചായില്യം നല്ലമുളകു് ഗന്ധകം തിപ്പലി പൊൻകാരം വത്സനാഭി ഉമ്മത്തിൻകുരു ഇവസമം കഞ്ചാവു കഷായത്തിൽ ഒരു യാമം അരച്ചു ചണംപയറു പ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം തേനിൽ സേവിച്ചാൽ തീവ്രമായിരിക്കുന്ന ജ്വരാതിസാരത്തേയും ഗ്രഹണിയേയും അഗ്നിമാന്ദ്യത്തേയും ശമിപ്പിക്കും. പഥ്യം—തൈരോ മോരോകൂട്ടി ചോറുണ്ണുക.

ഗഗനസുന്ദരരസം.

ശുദ്ധിചെയ്ത പൊൻകാരം ചായില്യം ഗന്ധകം ഇവ സമം അമ്മിയിലിട്ടു് കിണികിണിപ്പാലയുടെ (നിലംപാല) പാലൊഴിച്ചു് ൩ ദിവസം ഭാവനചെയ്തരച്ചു ൨ കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി ഉണക്കി ഈരണ്ടുകുന്നിയിട വെളുത്തചെഞ്ചല്യവും ചേൎത്തു തേനിൽ അരച്ചുസേവിച്ചാൽ അതിഭയങ്കരമായിരിക്കുന്ന ജ്വരാതിസാരവും രക്താതിസാരവും ആമശൂലയും ശമിക്കും. ദീപനപാചനങ്ങൾ ഉണ്ടാകും. പുറമേ ആട്ടിൻപാലോ മോരോ സേവിക്കണം.

കനകപ്രഭാവടി.

ശുദ്ധിചെയ്ത ഉമ്മത്തിൻകുരുവു് നല്ലമുളകു് ചെറുപ്പുള്ളടി തിപ്പലി പൊൻകാരം ശുദ്ധിചെയ്ത വത്സനാഭി ഗന്ധകം ഇവ

സമം അമ്മിയിലിട്ടു പൊടിച്ചു കഞ്ചാവിൻെറ നീരൊഴിച്ചരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം തേനിൽ സേവിച്ചാൽ ഘോരമായ ജ്വരാതിസാരം ഗ്രഹണി മുതലായവ ശമിക്കും. പഥ്യം—തൈർക്കൂട്ടി ചോറുണ്ണുകയും തണുത്ത വെള്ളം കുടിക്കുകയും ചീവൽപക്ഷിയുടേയും തിത്തിരുപ്പുള്ളിൻേറയും മാംസം ഭക്ഷിക്കുകയും ചെയ്യണം.

### ഗ്രഹണീരോഗനിദാനം.

അതിസാരം ശമിച്ചതിനുശേഷം അഗ്നിക്കു ബലമുണ്ടാകുന്നതിനു മുൻപു് അപഥ്യങ്ങളായ പദാൎത്ഥങ്ങളെ ഭക്ഷിച്ചാൽ അഗ്നി വീണ്ടും മന്ദിച്ചു ഗ്രഹണിയുണ്ടാകുന്നു. അതിസാരം ഇല്ലാതിരുന്നാലും അഗ്നിബലത്തിനു തക്കതല്ലാത്ത ഗുരുദ്രവ്യങ്ങൾ ഭക്ഷിച്ചാലും ഗ്രഹണിയുണ്ടാകും. അതിസാരം ഉണ്ടായിരിക്കുമ്പോൾ അപഥ്യഭക്ഷണങ്ങൾ ഭക്ഷിച്ചാലും ഗ്രഹണിയുണ്ടാകും.

### ഗ്രഹണിയുടെ സാമാന്യഭേദം.

വാതഗ്രഹണി പിത്തഗ്രഹണി ശ്ലേഷ്മഗ്രഹണി ത്രിദോഷഗ്രഹണി ഇങ്ങനെ ഗ്രഹണി ൪ പ്രകാരത്തിലുണ്ടു്. വൎദ്ധിച്ചിരിക്കുന്ന ദോഷകോപംകൊണ്ടു ഗ്രഹണി ദൂഷിക്കുന്നതായാൽ അന്നം ദഹിക്കാതെയൊ ദഹിച്ചോ പക്വമായോ പോകുകയും മലത്തിനു് വാടയും വേദനയും ഉണ്ടാകയും ചെയ്യും. വാതംകൊണ്ടു് മലം കൂടക്കൂടെ കെട്ടി നില്ക്കയും പിത്തംകൊണ്ടു് കൂടക്കൂടെ അയഞ്ഞു പോകയും ചെയ്യും. ഗ്രഹണിയെന്നു പറയുന്നതു് അഗ്നിക്കിരിപ്പിടമായ ഒരു നാഡിയാണു്. അതിൻെറ സ്ഥാനം നാഭിയുടെ മേൽഭാഗമാകുന്നു. അഗ്നിബലത്തിനു് തക്കവെണ്ണമതു അപക്വമായതിനെ കീഴ്പോട്ടേക്കു് തള്ളുകയും പക്വമായതിനെ സ്വീകരിക്കയും ചെയ്യുന്നു. ഗ്രഹണീരോഗമുള്ളവനു് മലംമാത്രം പോയാൽ മലംപോക്കെന്നും ശീതംകൂടി കലൎന്നുപോയാൽ ശീതംപോക്കെന്നും രക്തംകൂടി കലൎന്നുപോയാൽ രക്തംപോക്കെന്നും ചലംകൂടി കലൎന്നുപോയാൽ ചലംപോക്കെന്നും പേർ പറയാറുണ്ടു്. കൂടാതെ ഉഷ്ണവായുഗ്രഹണി അന്തരവായുഗ്രഹണി മൂലവായുഗ്രഹണി ഗുന്മഗ്രഹണി ഗൎഭഗ്രഹണി ഓട്ടുഗ്രഹണി സംഗ്രഹഗ്രഹണി ഇങ്ങനേയും ഏഴുവക ഗ്രഹണികൾ ഉണ്ടു്.

### ഗ്രഹണിയുടെ പൂൎവ്വരൂപങ്ങൾ.

ഭക്ഷിക്കുന്ന ഭക്ഷണപദാൎത്ഥങ്ങൾ ദഹിക്കാതിരിക്കയോ വളരെ നേരംകൊണ്ടു ദഹിക്കയോ ചെയ്യുക, പുളിച്ചുതികട്ടുക വായിൽവെള്ളം ഊറുക മുഖവികാരം അരുചി തൊണ്ടയുണക്കു് ഭ്രമം

ശരീരക്ഷീണം വയർവീപ്പ് ഛൎദ്ദി കുടലിരച്ചിൽ ശക്തിക്ഷയം തണ്ണീർദ്ദാഹം മുതലായവ ഉണ്ടാകുക കാതുതിയടയ്ക്കുക മുതലായവയാകുന്നു. തൊണ്ടപുകച്ചിൽ മയക്കം ജ്വരം മൂൎഛ തലക്കുത്തു് മലബന്ധം കൈകാൽവീക്കം ശരീരക്ഷീണം മുതലായവയും ഗ്രഹണിയുടെ പൂൎവ്വരൂപങ്ങളാണു്.

വാതഗ്രഹണിലക്ഷണം.

അധികം എരിവും കയ്പും ചവൎപ്പും സ്നിഗ്ദ്ധങ്ങളല്ലാത്തതും പരസ്പരവിരോധമുള്ളതും ആയ പദാൎത്ഥങ്ങളുടെ ഭക്ഷണം അല്പഭക്ഷണം പട്ടിണികിടക്ക അധികം വഴിനടക്ക മലമൂത്രാദിവേഗങ്ങളെ തടുക്കുക മൈഥുനംചെയ്ക മുതലായവകൊണ്ടു് വാതം കോപിച്ചു് അഗ്നിയെ നശിപ്പിച്ചു് ഗ്രഹണി ഉണ്ടാക്കുന്നതിനെ വാതഗ്രഹണി എന്നു പറയുന്നു. വാതഗ്രഹണിയുള്ളവൻ ഭക്ഷിക്കുന്ന ഭക്ഷണപദാൎത്ഥം വളരെ വേദനയോടുകൂടെ പുളിച്ചു ദഹിക്കും. ദേഹം മെലിയുകയും അണ്ണാക്കും വായും വറളുകയും വിശപ്പു് തണ്ണീർദ്ദാഹം ഇവ ഉണ്ടാകയും കണ്ണുകൾക്കു് കാഴ്ച കുറകയും ചെവി മൂളുകയും വാരിപ്പുറം തുട ഒടി കഴുത്തു് ഇവകളിൽ വേദനയും വിഷൂചിക ഹൃദ്രോഗം കൃശത ബലക്ഷയം അരുചി ഗുദദ്വാരത്തിങ്കൽ വേദന മധുരാദിരസങ്ങളിൽ ആഗ്രഹം മനസ്സിനു ക്ഷീണം ഭക്ഷണം ദഹിക്കുമ്പോഴും ദഹിച്ചതിന്റെ ശേഷവും മേൽവയർ വീപ്പു് ഭക്ഷണാനന്തരം കുറെനേരത്തേക്കു് സ്വസ്ഥത മുതലായവ ഉണ്ടാകുന്നു. മലം വേദനയോടുകൂടി വളരെ നേരംകൊണ്ടു് മാത്രമേ പോകുകയുള്ളു. അതു് ചിലപ്പോൾ അയഞ്ഞും ചിലപ്പോൾ മുറുകിയും ചിലപ്പോൾ അല്പമായും ചിലപ്പോൾ വൎദ്ധിച്ചും ചിലപ്പോൾ പക്വമായും ചിലപ്പോൾ അപക്വമായും ശബ്ദം നുര ഇവകളോടുകൂടിയും ഇരിക്കും. കൂടക്കൂടെ മലം പോവുകയും ചെയ്യും. ചുമയും ശ്വാസവുംകൂടി കാണും.

പിത്തഗ്രഹണിലക്ഷണം.

എരിവുള്ളതും പചിക്കാത്തതും ഉൾപ്പുഴുക്കുണ്ടാക്കുന്നതും പുളിയുള്ളതും ഉപ്പുള്ളതും തീക്ഷ്ണതയോടും കാരത്തോടും ഉഷ്ണത്തോടും കൂടിയതും ആയ പദാൎത്ഥങ്ങളെ ഭക്ഷിക്കുന്നതുകൊണ്ടു് പിത്തം വൎദ്ധിച്ചു് അഗ്നിയെ ദൂഷിപ്പിച്ചു് വെള്ളം അഗ്നികൊണ്ടു് ചൂടുപിടിച്ചതായിരുന്നാലും അതു് അഗ്നിയെ നശിപ്പിക്കുന്നതുപോലെ ജഠരാഗ്നിയെ നശിപ്പിച്ചു് പിത്തഗ്രഹണിയെ ഉണ്ടാക്കുന്നു. പിത്തഗ്രഹണിയുള്ളവന്റെ മലം കറുത്തനിറമായും മഞ്ഞളും ചുവപ്പും കലൎന്നനിറമായും ശുദ്ധമഞ്ഞൾനിറമായും വെള്ളംപോലെയും ഇരിക്കും. ശരീരത്തിനു മഞ്ഞൾനിറമുണ്ടാകും. ദുൎഗ്ഗന്ധ

ത്തോടുകൂടെ പുളിച്ചുതികട്ടും. മാംസിലും കണ്ണത്തിലും എരിച്ചിലും ഛർദ്ദിയും അരുചിയും തണ്ണീർദ്ദാഹവും ഏക്കവും ഉണ്ടായിരിക്കും. നടുവയർനോവുക ഉറക്കംവരിക ഞരമ്പുകൾ ക്ഷീണിക്ക ഉൾക്കട്ടപ്പുണ്ടാവുക മുതലായവ പിത്തഗ്രഹണിയുടെ ലക്ഷണങ്ങൾ ആണു്. മരുന്നുകൾ സേവിച്ചാൽ അവ ദഹിക്കാതെ മലത്തോടൊന്നിച്ചുപോകും. യാതൊന്നിനും ഉത്സാഹവും ഉണൎച്ചയും ഉണ്ടായിരിക്കയില്ല.

### കഫഗ്രഹണീലക്ഷണം.

ഗുരുത്വവും മയമുള്ളതും തണുത്തതും മധുരിച്ചതും ആയ പദാൎത്ഥങ്ങളുടെ ഭക്ഷണം അതിഭക്ഷണം ഭക്ഷണം കഴിഞ്ഞ ഉടനെ ഉള്ള ഉറക്കം മുതലായവകൊണ്ടു കഫം കോപിച്ചു ജഠരാഗ്നിയെ നശിപ്പിക്കുമ്പോൾ കഫഗ്രഹണിയുണ്ടാകുന്നു. ഈ രോഗമുള്ളവർ ഭക്ഷിക്കുന്ന അന്നം വളരെ ദുഃഖമാകുംവണ്ണം ദഹിക്കുന്നു. നെഞ്ചുകലിപ്പു ഛർദ്ദി വായിൽ വല്ലതും തേച്ചപോലെ തോന്നിക്ക വാ മധുരിക്ക ചുമ കൂടക്കൂടെ തുപ്പുക പീനസം ഹൃദയത്തിനുകാഠിന്യംതോന്നുക വയറു സ്തംഭിച്ചിട്ടും ഘനത്തിട്ടും ഇരിക്കുക ദുഷ്ടമായും മധുരമായും ഉള്ള തികട്ടലും ശരീരത്തിനു തളൎച്ചയും സ്ത്രീകളിൽ താല്പൎയ്യക്കുറവും ഉണ്ടാക മലം മുറിഞ്ഞിട്ടും ദഹിക്കാതെയും കഫത്തോടും ഘനത്തോടും കൂടിപ്പോവുക ദേഹം മെലിഞ്ഞില്ലെങ്കിലും ശക്തിക്ഷയവും മന്ദതയും ഉണ്ടാവുക ഒന്നും കഴിക്കാതിരുന്നാലും വയർ എപ്പോഴും നിറഞ്ഞിരിക്ക രക്തമില്ലായ്മ വയറിരച്ചിൽ അധോവായുഗമനം കുളിരു് നടുക്കം ചൂടോടും ദുൎവ്വാടയോടുംകൂടി വെളുത്ത മലം പോവുക ചിലപ്പോൾ കുടൽപോലെയും പാലുപോലെയും മലംപോവുക കൈകാലുകളെ ഇളക്കുന്നതിനു ശക്തിയില്ലാതാവുക പുറംകാൽ വീങ്ങുക മടിയും അജ്ഞതയും അശക്തതയും പരിതാപവും സംഭ്രമവും ഉണ്ടാവുക മുതലായവ കഫഗ്രഹണിയുടെ ലക്ഷണങ്ങളാകുന്നു.

### ത്രിദോഷഗ്രഹണീലക്ഷണം.

ത്രിദോഷഗ്രഹണിക്കുള്ള കാരണം വാതഗ്രഹണിക്കും പിത്തഗ്രഹണിക്കും കഫഗ്രഹണിക്കും പറഞ്ഞിട്ടുള്ളവതന്നെ. അവയ്ക്കു പറഞ്ഞിട്ടുള്ള ലക്ഷണങ്ങളും ഒട്ടുമുക്കാലും ഉണ്ടായിരിക്കും. കുടലിരപ്പു് ആലസ്യം ബലക്ഷയം ദേഹത്തിനു തളൎച്ച അയഞ്ഞിട്ടും ഉറച്ചിട്ടും ശീതമായിട്ടും സ്നിഗ്ദ്ധമായിട്ടും അരക്കെട്ടിൽ വേദനയോടുകൂടിയും ദഹിക്കാതെയും പശപോലെയും വളരെ മലംപോവുക അപ്രകാരം പോവുമ്പോഴൊക്കെ ശബ്ദവും വേദനയും ഉണ്ടാവുക മുതലായവ സന്നിപാതഗ്രഹണിയുടെ പ്രത്യേക ലക്ഷണങ്ങ

ളാകുന്നു. ഗ്രഹണി മാസത്തിലൊരിക്കലും ൧൫ ദിവസത്തിലൊരിക്കലും ൧൦ ദിവസത്തിലൊരിക്കലും ദിവസംപ്രതിയും ഉണ്ടാകും. ഗ്രഹണി പകൽ കോപിക്കയും രാത്രി ഭേദപ്പെടുകയും ചെയ്യുന്നു. സംഗ്രഹഗ്രഹണിയാണു് ഇപ്രകാരം പകൽ കോപിക്കയും രാത്രി ഭേദമാവുകയും ചെയ്യുന്നതു്. അതു് ആമവാതംകൊണ്ടുണ്ടാകുന്നതും അറിയാനും ചികിത്സിപ്പാനും വളരെ പ്രയാസമുള്ളതും ആകുന്നു.

### ഉഷ്ണവായുഗ്രഹണീരോഗം.

വയററിനു ഘനം തോന്നുക ഇരച്ചിലുണ്ടാവുക കൈകാലുകളുടെ ശക്തി കുറയുക ശരീരം മെലിയുക ഇടവിടാതെ മലംപോവുക മുതലായവ ഉഷ്ണവായുഗ്രഹണിയുടെ ലക്ഷണങ്ങളാകുന്നു.

### അന്തരവായുഗ്രഹണീരോഗം.

ഭക്ഷിച്ച ഉടൻ മലംപോവുക വയറിരച്ചിൽ ശക്തിക്കുറവു് ദാഹം തളർച്ച വിലാപ്പുറങ്ങളിൽ വേദന ശരീരവിളർച്ച ചുമ മുതലായവ അന്തരവായുഗ്രഹണിയുടെ ലക്ഷണങ്ങളാകുന്നു.

### മൂലവായുഗ്രഹണീരോഗലക്ഷണം.

വലിയ ഇരച്ചിലോടുകൂടി വയറുതട്ടൽ അടിവയററിൽ പെരുക്കം മലംവറൾച്ച മന്ദത അടിത്തുടയിൽ കുത്തുംവേദനയും ഉണ്ടാക ശരീരക്ഷീണം ഗുദത്തിലും കണ്ണിലും മുളപോലെ ഉണ്ടാവുക മുതലായവ മൂലവായു ഗ്രഹണിയുടെ ലക്ഷണങ്ങളാകുന്നു.

### ഗുന്മഗ്രഹണീലക്ഷണം.

വയററുവേദന അതിനിദ്ര വിയപ്പു് തലനടുക്കം ദേഹമെരിച്ചിൽ വയർപെരുകി ഇരച്ചു കൂടക്കൂടെ അതിസരിച്ചുപോവുക ചിലപ്പോൾ വയററിൽ ചില ഭാഗത്തുമാത്രം ഇരച്ചിൽ ഉണ്ടായിരിക്ക മുതലായവ ഗുന്മഗ്രഹണിയുടെ ലക്ഷണങ്ങളാകുന്നു.

### ഗർഭഗ്രഹണീലക്ഷണം.

ഭേദികട്ടപ്പു് കൈകാൽകഴപ്പു കണ്ണിൽ മഞ്ഞൾനിറം പലവിധത്തിലുള്ള മലംപോക്ക അധികം ദാഹം ഭക്ഷിച്ചിട്ടു ഛർദ്ദിക്ക മുതലായവ ഗർഭഗ്രഹണിയുടെ ലക്ഷണങ്ങളാകുന്നു. (പ്രസവിച്ചതിൽപിന്നെ സ്ത്രീകൾക്കുണ്ടാകുന്ന രോഗം) ഈ രോഗം സ്ത്രീകൾക്ക മാത്രമേ ഉണ്ടാകയുള്ളു.

### ഓട്ടുഗ്രഹണീലക്ഷണം.

കിടക്കുന്നതുതന്നെ സൌഖ്യമായി തോന്നുക അധികം ക്ഷീണം വലിയ വയറുനോവു് മരവിലും വിലാപ്പുറത്തും മുതുകിലും വദന മലം ഒരേപ്രകാരത്തിൽ പോകാതെ കുറേശ്ശ കുറേശ്ശയാ

യി മുറിഞ്ഞുമുറിഞ്ഞുപോവുക മുതലായവ ഒാട്ടുഗ്രഹണിയുടെ ലക്ഷണങ്ങളാകുന്നു.

സംഗ്രഹഗ്രഹണിലക്ഷണം.

വയർപെരുക്കം വലിയ ചൂടോടുകൂടിയ അതിസാരജലം എപ്പോഴും ഒഴുകുക കുടക്കുടെ വിയപ്പും കഠിനജ്വരവും ഉണ്ടാകുക കഫവൎദ്ധന മനശ്ശുക്തിക്കുറവു് മുതലായവ സംഗ്രഹഗ്രഹണിയുടെ ലക്ഷണങ്ങളാണു്.

ഗ്രഹണീചികിത്സ.

ശുണ്ഠ്യാദികഷായം.

ചുക്കു മുത്തങ്ങ ചിററമൃതു് അതിവിടയം ഇവ ൩—൩ കഴഞ്ചുവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ അഗ്നിമാന്ദ്യം ആമയുക്തമായ ഗ്രഹണി ഇവ ശമിക്കും.

ധാന്യാദികഷായം.

കൊത്തമ്പാലരി അതിവിടയം ഇരുവേലി അയമോദകം മുത്തങ്ങ ചുക്കു കുറുന്തോട്ടി ഓരിലവേരു് മൂവിലവേരു് ഇളയകൂവളക്കായുടെ മജ്ജ ഇവ ൧൨ പണമിടവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ദീപനത്തേയും പാചനത്തേയും ഉണ്ടാക്കുകയും ഗ്രഹണിയെ ശമിപ്പിക്കുകയും ചെയ്യും.

നാഗരാദികഷായം.

ചുക്കു കൊടുവേലി ചെവിയം മുത്തങ്ങ ഇളയ കൂവളക്കായുടെ മജ്ജ താളിമാതളക്കായു് അയമോദകം ഇവ ൧൦ പണമിടവീതം ഒന്നിച്ചുചേൎത്തു് മേൽപ്രകാരം കഷായംവച്ചു് ഇന്തുപ്പു് അനുപാനമായി സേവിച്ചാൽ അഗ്നിദീപനം ഉണ്ടാകയും ഗ്രഹണി ശമിക്കുകയും ചെയ്യും.

കപിത്ഥാദി.

വിളാർമരത്തിൻെറ പഴുത്ത കായുടെ മജ്ജ ഇളയ കൂവളക്കായുടെ മജ്ജ ഇവ ഓരോ പലം എടുത്തു മോരിലരച്ചു കലക്കി കുടിച്ചാൽ ആമം പചിക്കയും മലം ഉറയ്ക്കയും ചെയ്യും.

പഞ്ചലവണം.

ഇന്തുപ്പു വിളയുപ്പു തുവച്ചിലയുപ്പു പൊടിയുപ്പു കടലുപ്പു ഇവ സമം അരച്ചു മോരിൽ കലക്കി കുടിച്ചാൽ ആമം പചിച്ചു ഗ്രഹണി ശമിക്കും.

പഞ്ചകോലാദി.

തിപ്പലി തിപ്പലിമൂലം ചെവിയം കൊടുവേലി ചുക്കു ഇവ ഇരുപത്തിനാലു് പണമിടവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു

ഇന്തുപ്പ് അനുപാനമായി സേവിച്ചാൽ ആമത്തെ പചിപ്പിച്ച് അഗ്നിദീപനം ഉണ്ടാക്കി ഗ്രഹണിയെ ശമിപ്പിക്കും.

ഹരീതക്യാദി.

കടുക്കാ അയമോദകം ഇന്തുപ്പ് വിളയുപ്പ് ഇവ സമം മോരിലരച്ചു കലക്കിക്കുടിച്ചാൽ അഗ്നിദീപനം ഉണ്ടാവുകയും ആമദോഷം ശമിക്കുകയും കോഷ്ഠശുദ്ധിയെ ചെയ്കയും ഗ്രഹണിയേയും കാസശ്വാസത്തേയും ശമിപ്പിക്കയും ചെയ്യും.

ലിമ്പാകരസം.

വടുകപ്പുളിനാരങ്ങാനീരിൽ ഇന്തുപ്പ് കലക്കി നിത്യം ഉപയോഗിച്ചാൽ ഗ്രഹണി ശമിക്കും.

മുസ്തകാദിപൊടി.

മുത്തങ്ങാ അതിവിടയം ഇളയ കൂവളക്കായ് കുടകപ്പാലയരി ഇവ സമം പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാൽ ഗ്രഹണി ശമിക്കും.

മരിചാദിചൂർണ്ണം.

നല്ലമുളകു കൊട്ടവേലിക്കിഴങ്ങ് തുവർച്ചിലയുപ്പ് ഇവ സമം പൊടിച്ചു ദിവസവും മോരിൽ സേവിച്ചാൽ അഗ്നിമാന്ദ്യം ഗ്രഹണി ഉദരം പ്ലീഹ ഇവ ശമിക്കും.

പിപ്പല്യാദിചൂർണ്ണം.

തിപ്പലി ചെറുവഴുതിന കണ്ടകാരിച്ചുണ്ട ചവക്കാരം കുടകപ്പാലയരി കൊട്ടവേലിക്കിഴങ്ങ് നറുനീണ്ടിക്കിഴങ്ങ് പാടത്താളിക്കിഴങ്ങ് കച്ചോലം ഇന്തുപ്പ് തുവർച്ചിലയുപ്പ് വിളയുപ്പ് കടലുപ്പ് മേരുപ്പ് ഇവ സമം പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത് തൈരിലോ കള്ളിലോ ചൂടുവെള്ളത്തിലോ സേവിച്ചാൽ വാതഗ്രഹണി ശമിക്കും.

ജാതീഫലാദിചൂർണ്ണം.

ജാതിക്ക ഗ്രാമ്പൂവ് ഇലവങ്ഗം ഏലത്തരി പച്ചില ഇലവങ്ഗപ്പൂവ് നാഗപ്പൂവ് കർപ്പൂരം ചന്ദനം എള്ളു് കൂവനൂറ് തകരം നെല്ലിക്ക താലീസപത്രം തിപ്പലി കടുക്ക പെരുംജീരകം കൊട്ടവേലി ചുക്കു വിഴാലരി മുളക് ഇവ സമം പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു സമം പഞ്ചസാര ചേർത്തു യോജിപ്പിച്ച് ൩ കഴഞ്ചു വീതം തേനിൽ കുഴച്ചു സേവിച്ചാൽ ഗ്രഹണി ചുമ ശ്വാസം അരുചി ക്ഷയം വാതം കഫം പീനസം ഇവകൾ ശമിക്കും.

ചിത്രകാദിചൂർണ്ണം.

കൊട്ടവേലി ചുക്ക് കായം തിപ്പലി തിപ്പലിമൂലം കാട്ടുമുളക് അയമോദകം നല്ലമുളക് ഇവ ൩ കഴഞ്ചുവീതം തുവർച്ചിലക്കാരം

ചവക്കാരം ഇന്തുപ്പ് തുവച്ചിലയുപ്പ് വിളയുപ്പ് കടലുപ്പ് പൊടിയുപ്പ് ഇവ ഒന്നരക്കഴഞ്ചുവീതം പ്രത്യേകം പ്രത്യേകം പൊടിച്ച് എല്ലാംകൂടി ഒന്നിച്ചുചേൎത്ത് മാതളനാരങ്ങനീരൊഴിച്ചു ഭാവന ചെയ്തു നിഴലുണക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ അഗ്നിവൎദ്ധനയുണ്ടാകയും ആമം നിമിത്തമുള്ള വേദന ഗ്രഹണി ഗുന്മം ഇവ ശമിക്കയും ചെയ്യും.

ചിത്രകാദിവിരേചനചൂൎണ്ണം.

കൊടുവേലിക്കിഴങ്ങു നെല്ലിക്കാത്തോട്ട കടുക്കാത്തോട്ട് താന്നിക്കാത്തോട്ട ചുക്ക നല്ലമുളകു തിപ്പലി ജീരകം അടയ്ക്കാമണിയൻ വയമ്പ് അയമോദകം തിപ്പലിമൂലം ചതകുപ്പ ആട്ടുനാറിവേള കുറാശാണി ഓമം കച്ചോലം കൊത്തമ്പാലരി വിഴാലരിക്കാമ്പ് പെരുംജീരകം നാഗപ്പൂവ് പുഷ്കരമൂലം ചവക്കാരം തുവച്ചിലക്കാരം ഇന്തുപ്പ് തുവൎച്ചിലയുപ്പ് വിളയുപ്പ് കടലുപ്പ് പൊടിയുപ്പ് കൊട്ടം ഇവസമം ഇവയെല്ലാററിനും ഇരട്ടി ചെറിയ കാട്ടുവെള്ളരി ന. പങ്ക് കുഴൽശിവത ന. ഇരട്ടി നാഗദന്തിവേരു് നാലിരട്ടി ചമ്മലന്ത (മഞ്ഞപ്പാലുള്ള ഒരുതരം ചതുരക്കള്ളി) ഇവയെല്ലാം കൂടി ഒന്നിച്ചുചേൎത്തു പൊടിച്ചുവച്ചിരുന്നു് കുറേശ്ശ സേവിച്ചു വയറിളക്കിയാൽ ഗ്രഹണി ശമിക്കും. ഈ വിരേചന ഔഷധം പാണ്ഡു ഹൃദ്രോഗം കാസം ശ്വാസം ഭഗന്ദരം മന്ദാഗ്നി ജ്വരം കുഷ്ഠം ഈ രോഗികൾക്കെല്ലാം വയറിളക്കുന്നതിനായി അന്നപാനം മാററിമാററി കൊടുക്കാം.

ഹിംഗ്വാദിചൂൎണ്ണം.

കായം പാടക്കിഴങ്ങ് കടുക്ക കൊത്തമ്പാലരി താളിമാതളക്കായു് കൊടുവേലിക്കിഴങ്ങ് കച്ചോലം അയമോദകം ചുക്ക മുളകു തിപ്പലി അടയ്ക്കാമണിയൻ ഞെരിഞ്ഞാമ്പുളി നായർവേള മരപ്പുളി ജീരകം പുഷ്കരമൂലം വയമ്പ് കാട്ടുമുളക് തുവൎച്ചിലക്കാരം ചവക്കാരം ഇന്തുപ്പ തുവൎച്ചിലയുപ്പ് വിളയുപ്പ് കടലുപ്പ് പൊടിയുപ്പ് ഇവ കൂട്ടിപ്പൊടിച്ചു ശീലപ്പൊടിതട്ടിവച്ചിരുന്നു ഊണിനു മുമ്പോ മദ്ധ്യത്തിലോ ഉപയോഗിക്കയോ പഴയ മദ്യത്തിലോ മോരിലോ ചൂടുവെള്ളത്തിലോ കലക്കി കുടിക്കയോ ചെയ്താൽ ഗ്രഹണി ഗുന്മം ഹൃദ്രോഗം ഹൃദയം വസ്തിപാൎശ്വം മുതലായ ദിക്കിലുള്ളവേദന ഗുദം യോനി എന്നീ ഭാഗങ്ങളിലുള്ള വേദന അഷ്ഠീല ആനാഹം മൂത്രകൃഛ്റം പാണ്ഡു അരുചി ഇക്കിൾ അൎശസ്സ് ചുമ മുതലായവ ശമിക്കും.

യവാനീഷാണ്ഡവചൂൎണ്ണം.

കുറാശാണി താളിമാതളം ചുക്ക് മരപ്പുളി ഞെരിഞ്ഞാമ്പുളി

ലന്തക്കരു ഇവ ൩—൩ കഴഞ്ച്. മുളക് കഴഞ്ച് ഒന്നര തിപ്പലി കഴഞ്ച് ഏഴര. ഇലവങ്ഗം തുവൎച്ചിലയുപ്പ് കൊത്തമ്പാലരി ഇവ ഒന്നര കഴഞ്ചുവീതം. എല്ലാംകൂടി പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത് ൨൪ കഴഞ്ച് പഞ്ചസാരയും ചേൎത്തു കുറേശ്ശ സേവിച്ചാൽ ഗ്രഹണി അതിസാരം പാണ്ഡു ഹൃദ്രോഗം പ്ലീഹ അനാഹം മലബന്ധം അരുചി ശൂല മന്ദാഗ്നി അശ്സ്സ് ജ്വരം ഛൎദ്ദി വാവരൾച്ച നാവിലും കണ്ഠത്തിലും ഉള്ള രോഗങ്ങൾ ഇവ ശമിക്കും.

താലീസാദിചൂൎണ്ണം.

താലീസപത്രി കഴഞ്ച് ൧൩. മുളക് കഴഞ്ച് ൩. ചുക്ക് കഴഞ്ച് ൪. തിപ്പലി കഴഞ്ച് ൧൨. കൂവനൂറ് കഴഞ്ച് ൧൫. ഏലത്തരി കഴഞ്ച് ഒന്നര. ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്ത് ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയോടുകൂടി ൪൦ കഴഞ്ച പഞ്ചസാരയും ചേൎത്തു മൎദ്ദിച്ചു കുറേശ്ശ സേവിച്ചാൽ ഗ്രഹണി പാണ്ഡു പ്ലീഹ അതിസാരം ശോഷം ആധ്മാനം ജ്വരം ഛൎദ്ദി ചുമ ശ്വാസം മുതലായവ ശമിക്കും.

ഭാസ്കരലവണചൂൎണ്ണം.

കടലുപ്പു കഴഞ്ച് ൨൪ തുവൎച്ചിലക്കാരം കഴഞ്ചു ൧൩ വിളയുപ്പ് ഇന്തുപ്പ് കൊത്തമ്പാലരി തിപ്പലിമൂലം കറുത്തജീരകം പച്ചില നാഗപ്പൂവ് താലീസപത്രി ഞെരിഞ്ഞാമ്പുളി ഇവ ൩ കഴഞ്ചുവീതം മുളക് ജീരകം ചുക്ക ഇവ ൨ കഴഞ്ചുവീതം താളിമാതളത്തോട് കഴഞ്ചു ൧൨. ഇലവങ്ഗം ഏലം ഇവ ൧൧ കഴഞ്ചുവീതം. എല്ലാംകൂടി ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത് ൮ കഴഞ്ചു മുത്തങ്ങാക്കഷായത്തിലോ മോരിലോ കള്ളിലോ സേവിച്ചാൽ ഗ്രഹണി ഗുന്മം പ്ലീഹരോഗം ഉദരം ക്ഷയം അൎശസ്സ് ഉഷ്ണം മലബന്ധം ഭഗന്ദരം വീക്കം ശൂല കാസം ചുമ ആമവാതം നെഞ്ചിനുവേദന അഗ്നിമാന്ദ്യം ഇവ ശമിക്കുകയും ദിപനപാചനങ്ങൾ ഉണ്ടാവുകയും ചെയ്യും.

പാഠാദിചൂൎണ്ണം.

പാടത്താളിക്കിഴങ്ങ് അതിവിടയം കുടകപ്പാലയരി കുടകപ്പാലവേരിന്മേൽത്തൊലി മുത്തങ്ങ കടുകുരോഹിണി താതിരിപ്പൂവ് രസാഞ്ജനം ചുക്ക് ഇവ സമം പൊടിച്ചു ശീലപ്പൊടിതട്ടി കുറേശ്ശ എടുത്തു തേനിൽ കുഴച്ചു സേവിച്ചാൽ ഗ്രഹണി പ്രവാഹിക ഗുദരോഗം രക്താതിസാരം മുതലായവ ശമിക്കും.

വചാദിചൂൎണ്ണം.

വയമ്പു താലിസപത്രി ചുക്ക് മഞ്ഞൾ തിപ്പലി തിപ്പലിമൂലം കൊടുവേലിക്കിഴങ്ങ് ചെവിയം കസ്തൂരി മഞ്ഞൾ കൂവളക്കായ്

അതിമധുരം കച്ചോലക്കിഴങ്ങ് ഇലവങ്ഗം പച്ചില ചിററേലം
നാകപ്പൂവ് ഗ്രാമ്പൂവ് താതിരിപ്പൂവ് അതിവിടയം ജാതിക്ക അയ
മോദകം ചുക്ക് ഇലവിൻപശ ഉപ്പുമാങ്ങയണ്ടിപ്പരിപ്പ് ഇന്തുപ്പ്
തുവച്ചിലയുപ്പ് വിളയുപ്പ് കടലുപ്പ് പൊടിയുപ്പ് ജീരകം വിഴാ
ലരിക്കാമ്പു ഞെരിഞ്ഞാമ്പുളി പുളിയില നെല്ലിക്ക കടുക്ക താന്നി
ക്ക ജടാമാഞ്ചി പൊന്നാവരക്കുരു ഇരുവേലി പേരേലം അന്തിക്ക
ചവക്കാരം കീഴാനെല്ലി കൊട്ടം ഇവ സമം ഇവയെല്ലാററിനും
തുല്യം കുറുന്തോട്ടിവേരു ഇവയെല്ലാററിനുംതുല്യം കടുക്കാത്തോട്.
എല്ലാംകൂടി ഒന്നിച്ചുചേൎത്തു ഇടിച്ചു പൊടിച്ചു ശീലപ്പൊടതട്ടി
ആ പൊടിക്കുസമം കല്ക്കണ്ടുംചേൎത്തു കുറേശ്ശ സേവിച്ചാൽ ഗ്രഹ
ണി ക്ഷയം ചുമ കുര അരുചി പ്ലീഹ മൂലവ്യാധികൾ അതിസാരം
ജ്വരം വായുകോപം സ്ഥൗല്യം പ്രമേഹം അപസ്മാരം പാണ്ഡു
ഗുന്മം ഉദരം ഇവയും കഫകോപവും പിത്തകോപവും കൊണ്ടു
ണ്ടാകുന്ന എല്ലാ വ്യാധികളും ശമിക്കും ഉന്മാദരോഗികൾക്കും
വളരെ വളരെ ഫലം ചെയ്യുന്നതാണ്. അഗ്നിമാന്ദ്യത്തേയും ശ
മിപ്പിക്കും. പുഷ്ടി ആയുസ്സ് ബലം കാന്തി മേധ മുതലായവയെ
വൎദ്ധിപ്പിക്കും.

### ഗ്രഹണ്യന്തകചൂൎണ്ണം.

ശുദ്ധിചെയ്ത ഗന്ധകം ര ണ്ടുപാത്തുക്കം രസം ഒരു ത്രപാത്തു
ക്കം ചുക്കു മുളക് തിപ്പലി ഇവ നാലുത്രപാത്തുക്കംവീതം ഇന്തുപ്പു
തുവച്ചിലയുപ്പ് കടലുപ്പ് പൊടിയുപ്പ് വിളയുപ്പ് ഇവ ഓരോ
ത്രപാത്തുക്കംവീതം പൊരിച്ച പെരുങ്കായം ജീരകം പെരുംജീര
കം ഇവ രണ്ടുത്രപാത്തുക്കംവീതം ഇവയെല്ലാം കൂടിയതിൽപകുതി
കഞ്ചാവ് മരുന്നുകൾ വെവ്വേറെ പൊടിച്ച്ഒന്നിച്ചുചേൎത്ത് മോ
രിൽ സേവിച്ചാൽ അതിഭയങ്കരമായ ഗ്രഹണി ശമിക്കും.

### ഭൂനിംബാദിചൂൎണ്ണം.

കിരിയാത്ത് കുടകപ്പാലയരി ചുക്ക് മുളകു തിപ്പലി മുത്തങ്ങ
കടുകുരോഹിണി ഇവ ഓരോ പലംവീതം കൊടുവേലി പലം ൨.
കുടകപ്പാലവേരിന്മേൽത്തൊലി പലം പതിനാറ്. ഇവയെല്ലാംകൂ
ടി പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു കുറേശ്ശ മോരിൽ സേവി
ച്ചാൽ സൎവ്വഗ്രഹണികളും ശമിക്കും.

### ഗ്രഹണ്യാമയഭാസ്കരചൂൎണ്ണം.

ചുക്ക് മുളക് തിപ്പലി കുറാശാണി ഓമം അയമോദകം വി
ഴാലരിക്കാമ്പു കൊടുവേലിക്കിഴങ്ങു പെരുങ്കായം അമുക്കുരം ഇന്തു
പ്പ് ജീരകം കരിംജീരകം കറുത്തഉപ്പ് ലന്തപ്പട്ട കൊത്തമ്പാലരി
കഞ്ചാവ് ഗ്രാമ്പൂവ് ഇവസമം പൊടിച്ചു ശീലപ്പൊടി തട്ടിവ

ച്ചിരുന്നു നെയ്യും തേനും അനുപാനമായി കുറേശ്ശ സേവിച്ചാൽ എല്ലാവിധ ഗ്രഹണികൾ ശമിക്കയും അഗ്നിദീപനം പുഷ്ടി കാന്തി ബലം ഇവ ഉണ്ടാകുകയും ചെയ്യും.

കച്ചൂരാദിചൂൎണ്ണം.

കച്ചോലക്കിഴങ്ങു് ഇന്തുപ്പ് തുവൎച്ചിലയുപ്പ് കടലുപ്പു പൊടിയുപ്പ് വിളയുപ്പു ചുക്കു മുളകു തിപ്പലി കടുക്ക തുവൎച്ചിലക്കാരം ചവൎക്കാരം കൂവളക്കായ് ഇവ സമം പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ ഗ്രഹണി ശമിക്കയും ബലം വീൎയ്യം കാന്തി തേജസ്സ് ഇവയുണ്ടാകയും ചെയ്യും. ഈ പൊടി ശ്ലേഷ്മവാതഗ്രഹണിക്കു വിശേഷിച്ചും ഫലിക്കുന്നതാണു്.

രാസ്നാദിചൂൎണ്ണം.

ചിററരത്ത കടുക്ക കച്ചോലക്കിഴങ്ങു് ചുക്കു നല്ലമുളകു തിപ്പലി ചവൎക്കാരം തുവൎച്ചിലക്കാരം ഇന്തുപ്പ് കറുത്തയുപ്പ് വിളയുപ്പു തിപ്പലിമൂലം കൂവളക്കായ് ഇവ സമം പൊടിച്ചു ചൂടുവെള്ളത്തിൽ സേവിച്ചാൽ ഏതൊരുമാതിരി ഗ്രഹണിയും ശമിക്കും.

ഹിംഗ്വാദ്യത്രയോവിംശതിചൂൎണ്ണം.

കായം കൊട്ടവേലിക്കിഴങ്ങു് ചെവിയം ഇന്തുപ്പ് വിളയുപ്പു തുവൎച്ചിലയുപ്പ് ഞെരിഞ്ഞാമ്പുളി തുവൎച്ചിലക്കാരം ചവൎക്കാരം ചുക്കു മുളകു് തിപ്പലി താളിമാതളക്കായ് മരപ്പുളി തിപ്പലിമൂലം ചമതത്തൊലി കച്ചോലക്കിഴങ്ങു അടയ്ക്കാമണിയൻ ആട്ടനാറി വേള പാടത്താളിക്കിഴങ്ങു കടുക്ക വെളുത്തജീരകം പുഷ്കരമൂലം വയമ്പു കൊത്തമ്പാലരി ഇവസമം ഇടിച്ചുപൊടിച്ചു പൊടിയാക്കി ശീലപ്പൊടിതട്ടി താളിമാതളരസത്തിലോ ചൂടുവെള്ളത്തിലോ കുറേശ്ശ സേവിച്ചാൽ ഗ്രഹണിയും അൎശസ്സും ഗുന്മവും ശൂലയും ശമിക്കും.

സാമുദ്രചൂൎണ്ണം.

ഇന്തുപ്പു ചവൎക്കാരം അയമോദകം കടുക്കാത്തോടു തിപ്പലി ഇഞ്ചി പെരുങ്കായം വിഴാലരിക്കാമ്പു കല്ലുപ്പ് ഇവ സമം പൊടിച്ചു ശീലപ്പൊടിതട്ടി വച്ചിരുന്നു മുമ്മൂന്നുവരാഹൻ ഇടവീതം എടുത്തു് അഞ്ചുവരാഹനിട നെയ്യിൽ മട്ടിച്ചു് ഊണുകഴിക്കുമ്പോൾ ഒക്കെയും ആദ്യമായി അന്നത്തിൽ ഇട്ടു വിരകി ഭക്ഷിച്ചുവന്നാൽ ഗ്രഹണിയും അജീൎണ്ണവും വയററുവേദനയും അൎശസ്സും പാണ്ഡുവും മഹോദരവും വാതവികാരങ്ങളും ശമിക്കും.

നാഗരാദിചൂൎണ്ണം.

ചുക്കു് അതിവിടയം മുത്തങ്ങ താതിരിപ്പൂവു രസാഞ്ജനം കുടകപ്പാലവേരിന്മേൽത്തൊലി കുടകപ്പാലയരി കൂവളക്കായ് പാടത്താളിക്കിഴങ്ങു് കടുകുരോഹിണി ഇവസമം ഇടിച്ചുപൊടിച്ചു ശീ

ലപ്പൊടിതട്ടി തേനിലോ കാടിയിലോ സേവിച്ചാൽ പിത്തഗ്രഹണി രക്തഗ്രഹണി അശ്സ്സ് ശൂല പ്രവാഹികമുതലായവ ശമിക്കും.

പാഠാദ്യംചൂൎണ്ണം.

പാടത്താളിക്കിഴങ്ങ് കൂവളക്കായ് കൊട്ടവേലിക്കിഴങ്ങ് ചുക്ക് മുളകു തിപ്പലി ഞാവൽക്കായ് താളിമാതളക്കായ് താതിരിപ്പൂവ് കട്ടുകരോഹിണി അതിവിടയം മുത്തങ്ങാ മരമഞ്ഞൾത്തൊലി കിരിയാത്ത കുടകപ്പാലയരി ഇവ സമം ഇടിച്ചുപൊടിച്ച് ശീലപ്പൊടിതട്ടി വച്ചിരുന്ന് അരിക്കാടിയിലോ കുടകപ്പാലത്തൊലിയിട്ടുവച്ച കഷായത്തിലോ തേനിലോ സേവിച്ചാൽ ഗ്രഹണിയും ഛൎദ്ദിയും ജ്വരവും അതിസാരവും ശൂലയും ഹൃദ്രോഗവും അരുചിയും അഗ്നിമാന്ദ്യവും ശമിക്കും.

സ്വല്പഗംഗാധരചൂൎണ്ണം.

മുത്തങ്ങാ ഇന്തുപ്പ് ചുക്ക താതിരിപ്പൂവ് പാച്ചോററിത്തൊലി കുടകപ്പാലയരി കൂവളക്കായ് ഇലവിൻപശ പാടക്കിഴങ്ങ് കുടകപ്പാലവേരിന്മേൽത്തൊലി ഇരുവേലി മാങ്ങയണ്ടിപ്പരിപ്പ് അതിവിടയം മുക്കററി ഇവ സമം പൊടിച്ചു തേനിലോ കാടിനീരിലോ സേവിച്ചാൽ ഗ്രഹണി പ്രവാഹിക അതിസാരം ശൂല സൂതികാരോഗം മുതലായവ ശമിക്കും. ഈ ഗംഗാധരചൂൎണ്ണം നദീവേഗത്തെപ്പോലും തടുക്കുന്നതിനു ശക്തി ഉള്ളതാകുന്നു.

മദ്ധ്യമഗംഗാധരചൂൎണ്ണം.

കൂവളക്കായ് ഉണ്ടപ്പായൽ താളിമാതളത്തില മുത്തങ്ങ അതിവിടയം ചെഞ്ചല്യം താതിരിപ്പൂവ് വെൺകാരം നല്ലമുളകു തിപ്പലി ചുക്ക മരമഞ്ഞൾ കിരിയാത്ത് വേപ്പിൻപട്ട ഞാവൽപ്പട്ട രസാഞ്ജനം കുടകപ്പാലയരി പാടത്താളിക്കിഴങ്ങ് മുക്കററി ഇരുവേലി ഇലവിൻപശ കഞ്ചാവ് കയ്യോന്നി ഇവ സമം ഇടിച്ചു പൊടിച്ചു പൊടിയാക്കി ശീലപ്പൊടി തട്ടിയെടുത്ത് ഈ പൊടിക്കുസമം കുടകപ്പാലവേരിലെത്തൊലിയുണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയതും ചേൎത്തു കുറേശ്ശ തേനിലോ ആട്ടിൻപാലിലോ സേവിച്ചാൽ ഭയങ്കരഗ്രഹണി നാനാപ്രകാരത്തിൽ ഉള്ള അതിസാരങ്ങൾ കാസശ്വാസം ജ്വരം അരുചി പാണ്ഡു മുതലായവ ശമിക്കും.

ബൃഹൽഗംഗാധരചൂൎണ്ണം.

കൂവളക്കായ് ഇലവിൻപശ പാടത്താളിക്കിഴങ്ങ് താതിരിപ്പൂവ് കൊത്തമ്പാലരി ഇരുവേലി ചുക്ക മുത്തങ്ങാക്കിഴങ്ങ് അതിവിടയം ഇവ സമം കറുപ്പ് പാച്ചോററിത്തൊലി താളിമാതളക്കായും കുടകപ്പാലയരി ശുദ്ധിചെയ്ത രസം ഗന്ധകം ഇവ സമം എ)

ല്ലാംകൂടി പൊടിച്ചു കുറേശ്ശ തേനിൽ സേവിച്ചാൽ അതിഭയങ്കര ങ്ങളായ ഗ്രഹണിരോഗങ്ങളും അതിസാരവും ജ്വരവും ശമിക്കും.

ഗ്രഹണീമുക്തചൂർണ്ണം.

ഇലവങ്ഗം മുത്തങ്ങാക്കിഴങ്ങ് കൂവളക്കായ് പാടത്താളിക്കിഴങ്ങ് ഇലവിൻപശ ജീരകം താതിരിപ്പൂവു പാച്ചോററിത്തൊലി കുടകപ്പാലയരി ഇരുവേലി കൊത്തമ്പാലരി ചെഞ്ചല്യം അതിവിടയം തിപ്പലി ചുക്ക മുക്കററി ചവക്കാരം ഇന്തുപ്പു രസാഞ്ജനം ഇവസമം പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തുവച്ചിരുന്ന് തേനിലോ മോരിലൊ ആട്ടിൻപാലിലോ സേവിച്ചാൽ ഗ്രഹണി അതിസാരം അഗ്നിമാന്ദ്യം പാണ്ഡു കാമില അശ്മീല കാസം ശ്വാസം ജ്വരം ഛർദ്ദി ഹൃല്ലാസം അമ്ലപിത്തം ശൂല എന്നുവേണ്ട സൂര്യൻ ഇരുട്ടിനെ എന്നപോലെ ഈ പൊടി സർവരോഗങ്ങളേയും ശമിപ്പിക്കും.

ഗ്രഹണീകണ്ഠഭൈരവചൂർണ്ണം.

ഇന്തുപ്പ് ഇലവങ്ഗം അടയ്ക്കാമണിയൻ മുത്തങ്ങാ കൊത്തമ്പാലരി നല്ലമുളക് കുമിഴിൻകായ് പുഷ്കരമൂലം രസാഞ്ജനം തുവച്ചിലക്കാരം അയമോദകം ജാതിക്കാ താതിരിപ്പൂവ് ഇലവിൻപശ പാടത്താളിക്കിഴങ്ങ് താലീസപത്രി നാഗപ്പൂവ് കൊട്ടവേലിക്കിഴങ്ങ വിളയുപ്പു തുമ്പൂണലരി കൂവളക്കായ് കറുവാപ്പട്ട ഏലത്തരി തിപ്പലിമൂലം അയമോദകം കുറാശാണി ഓമം മുക്കററി കുടകപ്പാലയരി ചുക്ക് താളിമാതളക്കായ് വേപ്പിൻപട്ട ചെഞ്ചല്യം പൊടിയുപ്പ് കടലുപ്പ് പൊൻകാരം ഇരുവേലി കുടകപ്പാലവേരിന്മേൽത്തൊലി ഞാവൽപട്ട മാംപട്ട കടുകുരോഹിണി അഭ്രഭസ്മം ലോഹഭസ്മം ശുദ്ധിചെയ്ത ഗന്ധകം രസം ഇവ സമം ഇടിച്ചു പൊടിച്ചു ശീലപ്പൊടിതട്ടി എടുത്തു കുറേശ്ശ തേനിലോ അരിക്കാടിയിലോ സേവിച്ചാൽ വാതജമായും പിത്തജമായും കഫജമായും സന്നിപാതജമായും എന്നുവേണ്ട അതിദുസ്തരമായ സർവവിധ ഗ്രഹണികളേയും അതിസാരത്തേയും ശമിപ്പിക്കും. പക്വമായും അപക്വമായും നാനാവർണ്ണത്തോടും അതിവേദനയോടും കറുത്തിട്ടും ചുവന്നിട്ടും മഞ്ഞളിച്ചിട്ടും മാംസം കഴുകിയവെള്ളം പോലെയും മററുമുണ്ടാകുന്ന അതിസാരത്തിനും ഗ്രഹണിക്കും ഇതുപോലെ കൈകണ്ട ഔഷധം മററില്ല. ജ്വരം അരുചി മന്ദാഗ്നി കാസം ശ്വാസം അമ്ലപിത്തം ഇക്കിൾ ഛർദ്ദി പ്രമേഹം ഹലീമകം പാണ്ഡു വിഷ്ടംഭം അശ്സ്സ് പ്ലീഹ ഗുന്മം ഉദരം ആനാഹം ശോഫം പീനസം ആമവാതം അജീർണ്ണം സംഗ്രഹണി പ്രദരം മുതലായ രോഗങ്ങൾക്കും ഈ ഔഷധം വളരെ പററിയതാണ്.

### ഗ്രഹണീകവാടചൂർണ്ണം.

ശുദ്ധിചെയ്ത രസം അഭ്രകം ഗന്ധകം ലോഹം ഇവ സമം ഇലവർങ്ഗത്തൊലി ജീരകം അരേണുകം ഇന്തുപ്പ് കറുവാപ്പട്ട പച്ചില ചിററലം അയമോദകം കുറാശാണി ഓമം മുത്തങ്ങാക്കിഴങ്ങ് ചുക്ക് മുളക് തിപ്പലി നെല്ലിക്ക കടുക്ക താന്നിക്ക ചതകുപ്പ പാടത്താളിക്കിഴങ്ങ് കിരിയാത്ത് ഞെരിഞ്ഞിൽ ജാതിക്ക ജാതിപത്രി മരമഞ്ഞത്തൊലി രാമച്ചം ചന്ദനം മുരാമാഞ്ചി കച്ചോലം കാട്ടുചതകുപ്പ മാഞ്ചി പൊൻകാരം കരിംജീരകം ചവക്കാരം തുവച്ചിലക്കാരം ഇരുവേലി കൂവളക്കായ് പുഷ്കരമൂലം കൊട്ടുവേലിക്കിഴങ്ങ് തിപ്പലിമൂലം വിഴാലരിക്കാമ്പ് ശുദ്ധിചെയ്ത വെളുത്തിയം കൊത്തമ്പാലരി ഇവ സമം പൊടിച്ച് ശീലപ്പൊടി തട്ടി കുറേശ്ശ ചൂടുവെള്ളത്തിൽ സേവിച്ചാൽ അഗ്നിദീപനത്തെ ഉണ്ടാക്കും. തണുത്ത വെള്ളത്തിൽ സേവിച്ചാൽ പഴകിയ അതിസാരത്തെയും സകലവിധ ദോഷകോപങ്ങളോടുകൂടിയ അതിസാരത്തെയും ശമിപ്പിക്കും. ശൂലവിഷ്ടംഭം ആനാഹം വിഷൂചി ശോഫം കാമല ഹലീമകം പാണ്ഡു കാസം ഇവകളെ ശമിപ്പിക്കും. ശർക്കരയിൽ സേവിച്ചാൽ ആധ്മാനം ഛർദ്ദി ഇവയെ ശമിപ്പിക്കും.

### സ്വല്പനായികാചൂർണ്ണം.

ഇന്തുപ്പ് തുവച്ചിലയുപ്പ് വിളയുപ്പ് കടലുപ്പ് പൊടിയുപ്പ് ഇവ ഒന്നരത്തുപാത്തുക്കംവീതം ചുക്ക് മുളക് തിപ്പലി ഇവ രണ്ടുതുപാത്തുക്കംവീതം ശുദ്ധിചെയ്ത ഗന്ധകം ഒരുതുപാത്തുക്കം രസം അരത്തുപാത്തുക്കം കഞ്ചാവ് ഒന്നരത്തുപാത്തുക്കം ഇവ എല്ലാംകൂടി പൊടിച്ച് ശീലപ്പൊടി തട്ടിഎടുത്ത് അരയ്ക്കാൽ തുപാത്തുക്കം വീതം അരിക്കാടിയിൽ സേവിച്ചാൽ ഗ്രഹണി ശമിക്കും. അഗ്നിദീപനം ഉണ്ടാകും.

### ബൃഹന്നായികാചൂർണ്ണം.

കൊട്ടുവേലിക്കിഴങ്ങ് കടുക്ക നെല്ലിക്ക താന്നിക്ക ചുക്ക് മുളക് തിപ്പലി വിഴാലരിക്കാമ്പ് മഞ്ഞൾ മരമഞ്ഞൾത്തൊലി ശുദ്ധിചെയ്ത ചേക്കുരു കുറാശാണി ഓമം കായം ഇന്തുപ്പ് വിളയുപ്പ് തുവച്ചിലയുപ്പ് കടലുപ്പ് പൊടിയുപ്പ് പുകയറ വയമ്പ് കൊട്ടം മുത്തങ്ങ അഭ്രഭസ്മം ശുദ്ധിചെയ്ത ഗന്ധകം അയമോദകം ശുദ്ധിചെയ്ത രസം ആനത്തിപ്പലി ഇവ സമം പൊടിച്ച് ശീലപ്പൊടി തട്ടിഎടുത്ത പൊടിക്കുസമം കഞ്ചാവിന്റെ പൊടിയുംചേർത്ത് കുറേശ്ശ തേനിൽ സേവിച്ചാൽ അതിഭയങ്കരമായ ഗ്രഹണി മന്ദാഗ്നി കാസം അർശസ്സ് പ്ലീഹ പാണ്ഡു പഴകിയപനി പ്രമേഹം ശോ

ഥം വിഷ്ടംഭം സംഗ്രഹണി സർവ്വാതിസാരം ആമവാതം മുതലായവ ശമിക്കും.

### ഗ്രഹണീശാർദ്ദൂലചൂർണ്ണം.

ശുദ്ധിചെയ്ത രസം ഗന്ധകം ലോഹചൂർണ്ണം അഭ്രകചൂർണ്ണം, ചായില്യം ഇന്തുപ്പ് വിളയുപ്പ് തുവർച്ചിലയുപ്പ് കടലുപ്പ് പൊടിയുപ്പ് മഞ്ഞൾ മരമഞ്ഞൾത്തൊലി കൊട്ടം വയമ്പ് മുത്തങ്ങ വിഴാലരിക്കാമ്പ് ചുക്ക് മുളക് തിപ്പലി കടുക്ക നെല്ലിക്ക താന്നിക്ക കൊടുവേലിക്കിഴങ്ങ് അയമോദകം കുറാശാണി ഓമം അത്തിത്തിപ്പലി തുവർച്ചിലക്കാരം ചവർക്കാരം പൊൻകാരം പുകയറ ഇവ ഈരണ്ടു ത്രപാത്തുക്കം. ഇവയെല്ലാത്തിനും സമം കഞ്ചാവിൻെറ ചൂർണ്ണം. എല്ലാംകൂടി പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു കാൽ ത്രപാത്തുക്കംവീതം അരിക്കാടിയിൽ സേവിച്ചാൽ അതിഭയങ്കരമായ ഗ്രഹണി ശമിക്കും. ബദ്ധവാഗ്നിയെപ്പോലെ ജഠരാഗ്നിയെ ജ്വലിപ്പിക്കും. സർവ്വാതിസാരങ്ങളേയും ശമിപ്പിക്കും. ജ്വരം തൃഷ്ണ ശ്വയഥു പാണ്ഡു പ്ലീഹ മുതലായവരയേയും ശമിപ്പിക്കും. ഏററവും അസാദ്ധ്യമായ ഗ്രഹണിക്ക് ഈ ചൂർണ്ണം ഒരു കൈകണ്ട ഔഷധം ആകുന്നു.

### ജാതീഫലാദിചൂർണ്ണം.

ജാതിക്കാ വിഴാലരിക്കാമ്പ് കൊടുവേലിക്കിഴങ്ങ് തകരം താലീസപത്രി ചന്ദനം ചുക്ക് ഇലവർങ്ഗം കരിംജീരകം കർപ്പൂരം കടുക്ക നെല്ലിക്ക നല്ലമുളക് തിപ്പലി കൂവനൂറ് ഏലത്തരി ഇലവങ്ഗം പച്ചില നാഗപ്പൂവ് ഇവ ഈരണ്ടു ത്രപാത്തുക്കംവീതം ശുദ്ധിചെയ്ത കഞ്ചാവ് പലം ഏഴ് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു സമം പഞ്ചസാരയുംചേർത്തു നേർമ്മിച്ച് കുറേശ്ശ തേനിൽ സേവിച്ചാൽ ഗ്രഹണിയേയും അതിസാരത്തേയും അഗ്നിമാന്ദ്യത്തേയും കാസം ക്ഷയം ശ്വാസം അരുചി ഇവകളേയും ത്രിദോഷജങ്ങളായ മററുപല രോഗങ്ങളേയും അതിദുസ്സഹമായ പ്രതിശ്യായത്തേയും ശമിപ്പിക്കയും അഗ്നിദീപനം ഉണ്ടാക്കുകയും ചെയ്യും.

### ജീരകാദ്യംചൂർണ്ണം.

ജീരകം പൊൻകാരം മുത്തങ്ങ പാടക്കിഴങ്ങ് കൂവളക്കായ് താതിരിപ്പൂവ് ഇരുവേലി ചതകുപ്പ താളിമാതളക്കായ് കുടകപ്പാലയരി മുക്കററി (തൊട്ടാവാടി) കൊത്തമ്പാലരി ചുക്ക് മുളക് തിപ്പലി ഏലം ഇലവങ്ഗം പച്ചില ഇലവിൻപശ കുടകപ്പാലവേരിന്മേൽതൊലി ശുദ്ധിചെയ്ത അഭ്രകം ഗന്ധകം രസം ഇവസമം. ഇവയെല്ലാററിനും തുല്യം ജാതിക്ക എല്ലാംകൂടിപൊടിച്ചു ശീ

ലപ്പൊടി തട്ടിയെടുത്തു പന്ത്രണ്ടു കുന്നിയിടവീതം തേനിലോ അരിക്കാടിയിലോ സേവിച്ചാൽ ദുസ്തരമായ ഗ്രഹണിയേയും ആമത്തോടുകൂടിയതും അല്ലാത്തതും നാനാപ്രകാരത്തിലുള്ളതുമായ അതിസാരങ്ങളേയും കാമല പാണ്ഡു മന്ദാഗ്നി ഇവകളേയും ശമിപ്പിക്കും.

### മാർക്കണ്ഡേയചൂർണ്ണം.

ശുദ്ധിചെയ്ത രസം ഗന്ധകം ചായില്യം പൊൻകാരം ചുക്കുമുളക് തിപ്പലി ജാതിക്കാ ഇലവങ്ഗം ഇലവങ്ഗപ്പൂവ് ഏലത്തരി കൊട്ടവേലിക്കിഴങ്ങു മുത്തങ്ങ അത്തിത്തിപ്പലി ഇരുവേലി ശുദ്ധിചെയ്ത അഭ്രം താതിരിപ്പൂവ് അതിവിടയം മുരിങ്ങയരി ഇലവിൻപശ കറുപ്പ് പ്ലാശിൻതൊലി ഇവ സമം പൊടിച്ച് അരയ്ക്കാൽ ഭാഗത്തോളം പഞ്ചസാരയും കൂട്ടി സേവിച്ചാൽ സംഗ്രഹണിയേയും മന്ദാഗ്നിയേയും ശമിപ്പിക്കും. ധാതുപുഷ്ടിയും ആയുർവൃദ്ധിയും ബലവും ഉണ്ടാക്കും.

### ഗ്രഹണീഗജകണ്ഠീരവചൂർണ്ണം.

പാടത്താളിക്കിഴങ്ങ് ഇലവിൻപശ ഇന്തുപ്പു വിളയുപ്പു തുവർച്ചിലയുപ്പു കടലുപ്പ് പൊടിയുപ്പ് ജീരകം കരിംജീരകം വിഴാലരിക്കാമ്പു മരപ്പുളി പുളിയാരില പ്ലാശിൻകറ മാഞ്ചി മുത്തങ്ങ ഏലാവാലുകം താലീസപത്രി വയമ്പ് കൂവനൂറ് തിപ്പലി തിപ്പലിമൂലം ചെവിയം കൊട്ടവേലി ചുക്കു നല്ലമുളകു മഞ്ഞൾ കൂവളക്കായ് അയമോദകം കച്ചോലക്കിഴങ്ങ് ഇലവർങ്ഗം പച്ചില ചിറ്റേലം നാഗപ്പൂവ് ഇലവംഗപ്പൂവു താതിരിപ്പൂവു അതിവിടയംജാതിക്കാ കുറാശാണി ഓമം കുടകപ്പാലയരി ചെറിയതൊഴുകണ്ണി ചെറിയ ചെമ്പൂഞെരിഞ്ഞിൽ) കീരിവള്ളി കൊട്ടം മുക്കുറ്റി ഇവ സമം. ഇവയെല്ലാററിനും സമം കുറുന്തോട്ടിവേര് ഇവയെല്ലാംകൂടി പൊടിച്ചപൊടിക്കുസമം ശുദ്ധിചെയ്ത കഞ്ചാവിൻപൊടിയും ചേർത്ത് സമം പഞ്ചസാരകൂട്ടി മട്ടിച്ചു കുറേശ്ശ സേവിച്ചാൽ ഗ്രഹണി ക്ഷയംശ്വാസം കാസം അരുചി ഹൃദ്രോഗം പീനസം രക്തസ്രാവം അതിസാരം ജ്വരം വാതം പ്രമേഹം അപസ്മൃതി പാണ്ഡു ഗുന്മം ജ്വരാമയം ഉന്മാദം ഇവകളെ ശമിപ്പിക്കുകയും പുഷ്ടിയും ബലവും കാന്തിയും ബുദ്ധിയും ഓർമ്മയും വർദ്ധിപ്പിക്കുകയും ചെയ്യും.

### ബാഹുശാലഗുഡം.

കാട്ടുവെള്ളരി മുത്തങ്ങ ചുക്ക് നാഗദന്തിവേര് കടുക്ക ത്രികോല്പക്കൊന്ന കച്ചോലക്കിഴങ്ങ് വിഴാലരിക്കാമ്പ് ഞെരിഞ്ഞിൽ കൊട്ടവേലിക്കിഴങ്ങ് വലിയ വാലുഴവം ഇവ ന കഴഞ്ചുവീതം കാട്ടുചേന പലം വ. പൊത്തിക്കീര (മറിക്കുന്നി)രു പലം. ശുദ്ധി

ചെയ്തു ചേൎത്തു ൧ പലം ഇവയെല്ലാംകൂടി ൰൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി ൰൨ ഇടങ്ങഴി ശൎക്കരയും ചേൎത്തു് അടുപ്പിൽവച്ചു് പാകമാകുമ്പോൾ കൊടുവേലിക്കിഴങ്ങു ത്രികോല്പക്കൊന്ന നാഗദന്തിവേരു് വലിയ വാലുഴവം ചുക്കു തിപ്പലി ഏലത്തരി കറുവാപ്പട്ട ഇവ ഓരോപലം നല്ലമുളകു ൨ പലം എല്ലാംകൂടി ഒന്നിച്ചുചേൎത്തു് പൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്ത പൊടി വിതറിയിളക്കി യോജിപ്പിച്ചു് വാങ്ങി ആറിയതിന്റെശേഷം ൨ ഇടങ്ങഴി തേനുംചേൎത്തു് ഉപയോഗിച്ചാൽ എല്ലാ ഗ്രഹണികളേയും അൎശസ്സുകളേയും ഗുല്മം വാതോദരം ആമവാതം പ്രതിശ്യായം ക്ഷയം പീനസം ഹലീമകം പാണ്ഡുരോഗം പ്രമേഹം ഇവകളേയും ശമിപ്പിക്കും യൌവനത്തെ വളരെക്കാലം നിലനിൎത്തും.

കല്യാണഗുളം.

നെല്ലിക്കാനീരു ഇടങ്ങഴി ൩. ശൎക്കര തുലാം ൪ ഇവരണ്ടും ഒന്നിച്ചുചേൎത്തു ശൎക്കര പാവാക്കി അതിൽ പെരുമുത്തങ്ങ ജീരകം ചെവിയം ചുക്കു മുളകു തിപ്പലി കരിംജീരകം അടയ്ക്കാമണിയൻ അയമോദകം വിഴാലരിക്കാമ്പു ഇന്തുപ്പു് നെല്ലിക്ക കടുക്ക താന്നിക്ക കുറാശാണി ഓമം പാടത്താളിക്കിഴങ്ങു കൊടുവേലിക്കിഴങ്ങു കൊത്തമ്പാലരി ഇവ ഓരോപലം. ത്രികോൽപ്പക്കൊന്ന പലം൨. ഏലത്തരി ഇലവൎങ്ങം പച്ചില ഇവ ഈരണ്ടുപലം എല്ലാംകൂടി ഒന്നിച്ചുചേൎത്തു് ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടി ശൎക്കര പാവാക്കിയതിൽ വിതറി ൨ പലം എണ്ണയും ഒഴിച്ചു് ലേഹ്യമാക്കി വാങ്ങി താന്നിക്കാപ്രമാണം സേവിച്ചാൽ എല്ലാ ഗ്രഹണീവികാരങ്ങളും ശ്വാസകാസവും സ്വരഭേദവും ശോഫവും ശമിക്കും. ദീൎഘകാലമായി കേടുപററിയ ജഠരാഗ്നിയോടുകൂടിയവൎക്കു ഇതിൽപരം ദിവ്യമായ ഔഷധമില്ല. ധാതുബലത്തെ ഉണ്ടാക്കുന്നതിനും ഗൎഭോൽപത്തിക്കും ഈ ഗുളം വളരെ നല്ലതാണു്.

മഹാകല്യാണഗുളം.

തിപ്പലി തിപ്പലിമൂലം കൊടുവേലിക്കിഴങ്ങു് അത്തിത്തിപ്പലി കൊത്തമ്പാലരി വിഴാലരിക്കാമ്പു് കുറാശാണി ഓമം നല്ലമുളകു നെല്ലിക്കാ കടുക്കാ താന്നിക്കാ അയമോദകം അമരിവേരു ജീരകം ഇന്തുപ്പു് പൊടിയുപ്പു് കടലുപ്പു് തുവൎച്ചിലയുപ്പു വിളയുപ്പു കൊന്നപ്പട്ട കൊന്നയില ഏലത്തരി ചിററരത്ത കരിംജീരകം ചുക്കു കുടകപ്പാലവേരിൻമേൽതൊലി കുടകപ്പാലയരി ഇവ ഈരണ്ടു ത്രപാത്തുക്കംവീതം, മുന്തിരിങ്ങാപ്പഴം കുരുകളഞ്ഞു ൧ പലം. ത്രികോല്പക്കൊന്ന പലം ൨. മരുന്നുകൾ എല്ലാംകൂടി പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് അരത്തുലാം ശൎക്കരയും ൨ പലം എണ്ണയും

൩ പലം നെല്ലിക്കാനീരും ചേൎത്തു പാകപ്പെടുത്തി അത്തിക്കാപ്രമാണമോ നെല്ലിക്കാപ്രമാണമോ ലന്തക്കാപ്രമാണമോ ബലത്തിനുതക്കവണ്ണം സേവിച്ചാൽ സകല ഗ്രഹണീരോഗങ്ങളും പ്രമേഹരോഗങ്ങളും ഉദരരോഗവും പ്രതിശ്യായവും ദുർബലതവും ജ്വരവും പാണ്ഡുരോഗവും രക്തപിത്തവും മലബന്ധവും ശമിക്കും. കാന്തിയും ബുദ്ധിബലവും ഉണ്ടാകും. ധാതുക്ഷീണം വയഃക്ഷീണം മുതലായവ മാറും. സ്ത്രീകളിൽ വിരക്തിയോടുകൂടിയവൎക്കും വന്ധ്യകൾക്കും ഈ മഹാകല്യാണഗുളം വളരെ നല്ലതാണു്.

### ദശമൂലഗുഡം.

കൂവളവേരു് കുമിഴിവേരു് പാതിരിവേരു് പലകപ്പയ്യാനിവേരു് ഓരിലവേരു് മൂവിലവേരു് ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ മുഞ്ഞവേരു് ഇവ ഓരോന്നും പത്തുപലം വീതം തൂക്കിയെടുത്തു ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഒരുതുലാം ശൎക്കരകലക്കി ഒരു ഇടങ്ങഴി ഇഞ്ചിനീരും ചേൎത്തു് ലേഹ്യമാക്കി അതിൽ തിപ്പലി തിപ്പലിമൂലം നല്ലമുളകു് ചുക്കു് കായം ശുദ്ധിചെയ്ത ചേക്കുരു വിഴാലരിക്കാമ്പു് അയമോദകം ചവൎക്കാരം തുവർച്ചിലക്കാരം കൊടുവേലിക്കിഴങ്ങു ചെവിയം ഇന്തുപ്പു് വിളയുപ്പു് പൊടിയുപ്പു് തുവർച്ചിലയുപ്പു് കടലുപ്പു് ഇവ ഓരോ പലംവീതം പൊടിച്ചു പൊടിചേൎത്തു ഇളക്കി വാങ്ങി ഒരു പാത്രത്തിലാക്കി വച്ചിരുന്നു ഈരണ്ടു തുപാത്തുക്കം രാവിലെ സേവിച്ചാൽ ഗ്രഹണിയേയും ആമദോഷത്തേയും മന്ദാഗ്നിയേയും ശോഥത്തേയും സകല ശൂലകളേയും പ്ലീഹ ഉദരം വിഷ്ടംഭം ഇവകളേയും ഗുദജങ്ങളായ മററു രോഗങ്ങളേയും പഴകിയ ജ്വരത്തേയും മററും സൂൎയ്യൻ ഇരുട്ടിനെ എന്നപോലെ ശമിപ്പിക്കും.

### കൂശ്മാണ്ഡഗുഡകല്യാണകം.

കുരുവും തൊലിയുംകളഞ്ഞു നുറുക്കിയെടുത്ത നെയ്ക്കുമ്പളങ്ങാ പലം ൧൦൦. ഇതിനെ ചെമ്പുപാത്രത്തിൽ ഇടങ്ങഴി നെയ്യ് ഒഴിച്ചു് അതിലിട്ടു് പചിച്ചു് അതിൽ ൧൦ പലം പഞ്ചസാരയും ൪൦ പലം പതിയൻശൎക്കരയും ൩ ഇടങ്ങഴി നെല്ലിക്കാനീരും ഒഴിച്ചു് പാവാക്കി തിപ്പലി തിപ്പലിമൂലം കൊടുവേലിക്കിഴങ്ങു് അത്തിത്തിപ്പലി കൊത്തമ്പാലരി വിഴാലരിക്കാമ്പു് കുറാശാണി ഓമം നല്ലമുളകു് നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് അയമോദകം കുടകപ്പാലയരി ജീരകം ഇന്തുപ്പു് ഇവ ഓരോപലവും ത്രികോല്പക്കൊന്ന ൮ പലവും തമ്മിൽ ചേൎത്തു ഇടിച്ചുപൊ

ടിച്ചു് ശീലപ്പൊടി തട്ടിയെടുത്ത പൊടിയുംചേൎത്തു് എട്ടുപലം നല്ലെണ്ണയുമൊഴിച്ചു നല്ലപോലെ ഇളക്കി പാകമാക്കി വാങ്ങി ഓരോ തുപാത്തുക്കംവീതം സേവിച്ചാൽ ദുസ്തരങ്ങളായ ഗ്രഹണീരോഗങ്ങൾ കുഷ്ഠം അൎശസ്സ് ഭഗന്ദരം ജ്വരം ഹൃദ്രോഗം ഗുന്മം ഉദരം വിഷൂചിക കാമല പാണ്ഡുരോഗം പ്രമേഹങ്ങൾ പ്ലീഹ വാതരോഗം ചൎമ്മരോഗങ്ങൾ ഹലീമകം എന്നുവേണ്ട കഫപിത്താദ്യുത്ഭവങ്ങളായ സകല രോഗങ്ങളും ശമിക്കും. വ്യാധികൊണ്ടും വയസ്സുകൊണ്ടും സ്ത്രീസംഗംകൊണ്ടും ക്ഷീണിച്ചവൎക്കു് ഇതു വളരെ നല്ലതാകുന്നു. മലടികൾ സേവിച്ചാൽ ഗൎഭം ഉണ്ടാകും.

## രാജചിന്താദിലേഹ്യം.

പുളിച്ച മോരു ഇടങ്ങഴി ൧൬. അരിക്കാടി ഇടങ്ങഴി ൧൬. ഇവ രണ്ടുംകൂടി ഒന്നിച്ചുചേൎത്തു അതിൽ ൨ സേർ ഇടിച്ച പുളിയിലയും ഒന്നര സേർ തുരുമ്പുപിടിച്ച ഇരുമ്പും ഇട്ടു അടുപ്പത്തുവച്ചു് തീയെരിച്ചു് എട്ടിലൊന്നാക്കി വററിച്ചു് അതിൽ തെങ്ങുംപൂക്കുല ഇഞ്ചി ചെറുനാരങ്ങാ ചെറുകീര ചെറുപ്പുള്ളടി ഞെരിഞ്ഞിൽ കീഴാനെല്ലി ഇവയുടെ ചാറു് ഈരണ്ടു തുടംവീതവും കയ്യോന്നിച്ചാറു് ൮ തുടവും ഇരുന്നാഴി പശുവിൻപാലുംചേൎത്തു് ൩ പലം പഞ്ചസാരയും ഏലം ഗ്രാമ്പൂവു് ഇലവൎങ്ഗപ്പട്ട താലീസപത്രി ചുക്കു് മുളകു് തിപ്പലി കടുക്കാ താന്നിക്കാ നെല്ലിവററൽ ഓമം കൊട്ടം ജടാമാഞ്ചി ജീരകം വാൽമുളകു് ആനത്തിപ്പലി ഇവ ഓരോന്നും തൂക്കി കാൽ പലംവീതം ഒന്നിച്ചുചേൎത്തു് ഇടിച്ചു പൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്ത പൊടിയും ൨ തുടം നെയ്യും ചേൎത്തു് ഇളക്കി വാങ്ങി ആറിയശേഷം ൨ തുടം തേനുംചേൎത്തു മറെറാരു പാത്രത്തിലാക്കി കൊട്ടപ്പാക്കപ്രമാണം പ്രതിദിനം ഈരണ്ടുനേരം സേവിച്ചാൽ ഗ്രഹണി അഗ്നിമാന്ദ്യം വായുക്ഷോഭം ശോഫം ദേഹക്ഷീണം പാണ്ഡു മുതലായവ ശമിക്കും.

## പഞ്ചമൂലാദ്യം ഘൃതം.

ഓരിലവേരു് മൂവിലവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേരു് തിപ്പലിമൂലം ഇന്തുപ്പു് ചിററരത്ത ചവക്കാരം തുവൎച്ചിലക്കാരം അയമോദകം വിഴാലരിക്കാമ്പു് കച്ചോലം ഇവ സമം അരച്ചുകലക്കി നെയ്യും നെയ്യു സമം താളിമാതളപ്പഴത്തിൻനീരും സമം ഇഞ്ചിനീരും മുള്ളങ്കിക്കഷായനീരും ലന്തക്കരുവിൻകഷായനീരും ചെറുചീരക്കഷായനീരും മോരും ഊറൽ എടുത്ത തൈരും അരിക്കാടിയും യവധാന്യക്കഷായവുംകൂടി ചേൎത്തു് നെയ്കാച്ചി സേവിച്ചാൽ ഗ്രഹണി ശൂല ഗുന്മം ഉദ

രരോഗങ്ങൾ അനാഹം മുതലായവ ശമിക്കയും അഗ്നിദീപനം ഉണ്ടാകയും ചെയ്യും.

മരിചാദ്യംഘൃതം.

നല്ലമുളക് തിപ്പലിമൂലം ചുക്ക് തിപ്പലി ശുദ്ധിചെയ്ത ചേക്കുരു കുറാശാണി ഓമം വിഴാലരി ക്കാമ്പ് അത്തിത്തിപ്പലി കായം തുവർച്ചിലക്കാരം ഉപ്പ് വിളയുപ്പ് ഇന്തുപ്പ് ചെവിയം കടലുപ്പ് ചവക്കാരം കൊട്ടുവേലിക്കിഴങ്ങ് വയമ്പ് ഇവ ൻ-ൻ പലം വീതം. നെയ്യ് ഇടങ്ങഴി ൧. കൂവളത്തിൻവേര് കുമിഴിൻവേര് പാതിരിവേര് പലകപ്പയ്യാനിവേര് മുഞ്ഞവേര് കണ്ടകാരിച്ചുണ്ടവേര് ഞെരിഞ്ഞിൽ ഓരിലവേര് മൂവിലവേര് ചെറുവഴുതിനവേര് ഇവ ൠ-ൠ പലംവീതം. എട്ടിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു ൨ ഇടങ്ങഴിയാക്കി ൨ ഇടങ്ങഴി പാലുംചേൎത്തു അതിൽ നെയ്യും ഒഴിച്ചു മേൽപറഞ്ഞ മരുന്നുകൾ കല്ക്കം അരച്ചുകലക്കി കാച്ചിഅരിച്ചു സേവിച്ചാൽ ഗ്രഹണീദോഷങ്ങളും വിഷ്ടംഭവും ആമവും ദൌർബല്യവും പ്ലീഹയും കാസവും ശ്വാസവും ക്ഷയവും അർശസ്സും ഭഗന്ദരവും കഫജങ്ങളും വാതജങ്ങളും കൃമിസംഭവങ്ങളും ആയ മററു പല രോഗങ്ങളും ശമിക്കും.

മഹാഷൾഫലകംഘൃതം.

തുവർച്ചിലക്കാരം തിപ്പലി തിപ്പലിമൂലം ചെവിയം കൊട്ടുവേലി ചുക്ക് ഇന്തുപ്പ് അടയ്ക്കാമണിയൻ വിളയുപ്പ് അയമോദകം ചവക്കാരം, കായം ജീരകം വെടിയുപ്പ് തിപ്പലി അയമോദകം കുറാശാണി ഓമം ഇവ ൻ പലംവീതം. ഈ മരുന്നുകൾ ദശമൂലക്കഷായത്തിൽ അരച്ചുകലക്കി ഇടങ്ങഴി നെയ്യും ഇടങ്ങഴി ഇഞ്ചിനീരും ഇടങ്ങഴി ചുത്തപ്പുളിയും ഇടങ്ങഴി പാലും ഇടങ്ങഴി തൈരും ഇടങ്ങഴി കാടിയുംകൂടി ചേൎത്തു കാച്ചിയരിച്ചു നെയ് കുറേശ്ശ ചോററിൽ ഒഴിച്ചു സേവിച്ചാൽ ഗ്രഹണിയും കൃമിരോഗവും പ്ലീഹോദരാദികളും ജ്വരം കുഷ്ഠം പ്രവാഹിക ഇവകളും ശമിക്കയും അഗ്നിബലം ഉണ്ടാകയും ചെയ്യും.

ചുത്തപ്പുളി ഉണ്ടാക്കാനുള്ള ക്രമം.

നല്ലപോലെ കഴുകി വൃത്തിയാക്കിയ ഒരു കുടത്തിൽ ഒരുഭാഗം ശക്കരയും ഒരുഭാഗം തേനും മൂന്നുഭാഗം കാടിയും എട്ടുഭാഗം തൈരുരസവുംകൂടി ഒഴിച്ചു വാമൂടി അടച്ചുകെട്ടി നെല്ലിനടിയിൽ മൂന്നുരാത്രി കുഴിച്ചുവച്ചിരുന്നെടുക്കുന്നതിനു ചുത്തപ്പുളി എന്നുപേർ.

വില്വാദിഘൃതം.

കൂവളത്തിന്റെ ഇളയകായ് കൊട്ടുവേലിക്കിഴങ്ങ് ചെവിയം ഇഞ്ചി ചുക്ക് ഇവ സമം കഷായംവെച്ചു കഷായനീരിൽ

ഇടങ്ങഴി നെയ്യും ഒഴിച്ചു നെയ്യുസമം ആട്ടിൻപാലുംചേൎത്തു മേൽ പ്പറഞ്ഞ മരുന്നുകൾ അരച്ചുകലക്കി കാച്ചിയരിച്ചു സേവിച്ചാൽ ഗ്രഹണി ശോഫം അഗ്നിമാന്ദ്യം ഇവകൾ ശമിക്കും.

### ഗ്രഹണ്യന്തകഘൃതം.

ശതകുപ്പ കുറുന്തോട്ടിവേരു് മരമഞ്ഞൾ ഓരിലവേരു് ഞെരിഞ്ഞിൽ പേരാൽമൊട്ടു് അത്തിമൊട്ടു് അരയാൽമൊട്ടു് ഇവ ഈരണ്ടുപലംവീതം ഒന്നിച്ചുചേൎത്തു കഷായംവെച്ചു നാലൊന്നാക്കി ആ കഷായത്തിൽ തിപ്പലി അടപതിയൻ കടുകുരോഹിണി തിപ്പലിമൂലം നല്ലമുളകു് ദേവതാരം കുടകപ്പാലയരി ഇലവിൻപൂവു് ഓരിലവേരു് ചന്ദനം രസാഞ്ജനം കുമിഴിൻകായു് കൊടുവേലിക്കിഴങ്ങു് മുത്തങ്ങാക്കിഴങ്ങു് ഞാവൽപ്പൂവു് അതിവിടയം മൂവില താമരയല്ലി ആമ്പൽഅല്ലി തൊട്ടാവാടി കണ്ടകാരിച്ചുണ്ട ഇളയകൂവളക്കായു് ഇലവിൻപശ പാടത്താളിക്കിഴങ്ങു് ഇവ ഓരോ ത്രപാൎത്തുക്കം വീതം അരച്ചുകലക്കി കാച്ചി കുറേശ്ശ സേവിച്ചാൽ ഗ്രഹണി അൎശ്ശസ്സു് അതിസാരം രക്തസ്രാവം പ്രവാഹിക ഗുദഭ്രംശം വയററുകടി ശോഫം ശൂല മൂഢവാതം മൂത്രദോഷം മുതലായ രോഗങ്ങളെ ശമിപ്പിച്ചു അഗ്നി വൎദ്ധിപ്പിക്കും.

### ലവംഗാദിഘൃതം.

ഇലവൎങ്ങപ്പട്ട മരമഞ്ഞൾ കുടകപ്പാലയരി അത്തിത്തിപ്പലി ചുക്കു് കടുകുരോഹിണി ഇവ പതുപ്പത്തുപലംവീതം ഒന്നിച്ചു ചേൎത്തു കഷായംവെച്ചു നാലൊന്നാക്കി അതിൽ മുൻപറഞ്ഞ മരുന്നുകൾ ഓരോന്നും അരേരശ്ശപലംവീതം ഒന്നിച്ചുചേൎത്തു് ഇടിച്ചു പൊടിച്ചു അരച്ചുകലക്കി അതിൽ ഇടങ്ങഴി എരുമനെയ്യുംചേൎത്തു കാച്ചിയരിച്ചു ദിവസംപ്രതി കാലത്തും വൈകുന്നേരവും സേവിച്ചാൽ ഗ്രഹണി അഗ്നിമാന്ദ്യം അതിസാരം വയററിരച്ചിൽ ഇവ ശമിക്കും. ഈ നെയ്യുകൂട്ടി ചോറുണ്ടാലും മതിയാകും.

### ഭല്ലാതകാദിഘൃതം.

ശുദ്ധിചെയ്ത ചേരിൻകുരുവു് പലം മൂന്നു് കൂവളത്തിൻവേരു് കുമിഴിവേരു പാതിരിവേരു് പയ്യാഴാന്തവേരു മുഞ്ഞവേരു ഓരിലവേരു് മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ ഛർപലംവീതം എല്ലാംകൂടി ഒന്നിച്ചുചേൎത്തു കഷായംവച്ചു നാലൊന്നാക്കി അരിച്ചെടുത്തു ആ കഷായനീരിൽ തിപ്പലി ചുക്കു് വയമ്പു് വിഴാലരിക്കാമ്പു് ഇന്തുപ്പു് പെരുംകായം ചവക്കാരം ഉവരുപ്പു് കച്ചോലം കൊടുവേലിക്കിഴങ്ങു അതിമധുരം മരമഞ്ഞൾ ഇവ ഓരോന്നും അരയ്ക്കാൽ പലംവീതം ഒന്നിച്ചുചേൎത്തു് അരച്ചുകലക്കി അതിൽ ഇടങ്ങഴി ആട്ടിൻനെയ്യോ അതു കി

ട്ടാത്തപക്ഷം കന്നിൻനെയ്യോ ഒഴിച്ചു കാച്ചി അരിച്ചെടുത്തു കാലത്തും വൈകുന്നേരവും സേവിച്ചാൽ ഗ്രഹണി പാണ്ഡു കഫഗുല്മം മുതലായവ ശമിക്കും.

അഗ്നിമുഖഘൃതം.

ശുദ്ധിചെയ്ത ചേക്കുരുവു് പലം ൧൦൦. ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി അരിച്ചെടുത്തു് അതിൽ ചുക്കു മുളകു് തിപ്പലി തിപ്പലിമൂലം കൊട്ടുവേലിക്കിഴങ്ങു് അത്തിത്തിപ്പലി കായം അത്തിത്തിപ്പലിവേരു അയമോദകം തുവച്ചിലയുപ്പു് ഇന്തുപ്പു് വിളയുപ്പു് ഉവരുപ്പു് കടലുപ്പു ചവക്കാരം തുവച്ചിലക്കാരം അടയ്ക്കാമണിയൻവേരു് ഇവ ൪ പലംവീതം അരച്ചുകലക്കി ഇടങ്ങഴി നെയ്യും തൈർവെള്ളം കാടി ചുക്കപ്പുളി ഇഞ്ചിനീരു് ഇവ ഇടങ്ങഴിവീതവും ചേർത്തു കാച്ചിയരിച്ചു കുറേശ്ശ സേവിച്ചാൽ ഗ്രഹണി അൎശസ്സു് വാതരോഗം പ്ലീഹോദരം നാഡീവ്രണം ഗ്രന്ഥി അർബുദം അപചി കാസം കഫം മേദോവൃദ്ധി വായുവികാരം വീക്കം ഭഗന്ദരം വസ്തിഗതങ്ങളായ രോഗങ്ങൾ ഉദരാശ്രയങ്ങളായ രോഗങ്ങൾ ഇവയെല്ലാം ശമിക്കും.

ലോകോത്തരസിന്ദൂരം.

ശുദ്ധിചെയ്ത വെള്ളപ്പാഷാണം മനയോല അരിതാരം രസകർപ്പൂരം ചായില്യം കാന്തം ഗന്ധകം ഇവ ൩ വരാഹൻ ഇടവീതം കുഴിയമ്മിയിൽ ഇട്ടു കുപ്പമേനി വെററില പരുത്തി വെൺകറുക തുളസി വേലിപ്പരുത്തി തുമ്പ ഇവ ഓരോന്നിൻേറയും ചാറൊഴിച്ചു ഓരോ ദിവസവും അരച്ചു വില്ലയാക്കി നിഴലുണക്കി വെററിലകൊണ്ടു കവചമിട്ടു് ഒരു ചട്ടിയിലിട്ടു മേൽചട്ടിമൂടി ൭ ശീലമൺ ചെയ്തു വായുണക്കി അടുപ്പേററി ദീപാഗ്നിയായി ഒരു ദിവസം തീയെരിച്ചു ആററി എടുത്തുനോക്കിയാൽ മേൽചട്ടിയിൽ സിന്ദൂരം പററിയിരിക്കും. അതിൽനിന്നു കാൽകുന്നിയിടവീതം ഓരോ തവണ അനുപാനം മാററമായി കൊടുത്താൽ ഗ്രഹണി ൧൮-ം ശൂല ൧൮-ം സന്നി ൧൩-ം മേഹം ൨൦-ം എല്ലാ കുഷ്ഠവും ജ്വരം ൩൦-ം വാതം ൮൦-ം കണ്ഠമാല ൧൮-ം അണ്ഡവാതം കാസശ്വാസം ഗ്രന്ഥി വ്രണങ്ങൾ കരപ്പൻ തേമൽ കണ്ണപ്പുററു് അരയാപ്പു് കപാലശൂല മുതലായ മഹാരോഗങ്ങളും ശമിക്കും.

സുവൎണ്ണസിന്ദൂരം.

ശുദ്ധിചെയ്ത തങ്കം വരാഹൻ ഇട ൫. ശുദ്ധിചെയ്ത രസം പലം ൧. ശുദ്ധിചെയ്ത ഗന്ധകം സേർ ൧, എല്ലാംകൂടി ഒന്നിച്ചു ചേർത്തു് ൫ നാഴിക ചെമ്പരത്തിപ്പൂവുനീരിലും ഒരുദിവസം കററാർവാഴനീരിലും അരച്ചു നിഴലുണക്കി കാശിക്കുപ്പിയിലിട്ടു വാമൂടി ൭

ശീലമൺചെയ്തു് ഉണക്കി ഒരു ചട്ടിയിൽ ൫ വിരൽക്കിട മണലിട്ടു അതിന്റെ മുകളിൽ കുപ്പിവച്ചു് അതിന്റെ കഴുത്തുവരെ വീണ്ടും മണലിട്ടു ദീപാഗ്നിയായി ൨ യാമവും കമലാഗ്നിയായി ൨ യാമവും ഗാഢാഗ്നിയായി ൨ യാമവും തീയെരിച്ചു് ആററി ഉടച്ചുനോക്കിയാൽ സിന്ദൂരമായിരിക്കും. അതിൽനിന്നും കാൽകുന്നിയിടവീതം അനുപാനം മാററമായി സേവിച്ചാൽ എല്ലാ ഗ്രഹണീദോഷങ്ങളും നീരൊഴിവു് ചുമ കാസം സന്നി മഹോദരം ക്ഷയം ഗുല്മം അൎശസ്സ വായുകോപം വാതരോഗം പിത്തരോഗം രക്തദപ്പാക്കു് മേഹം ശൂല കുഷ്ഠം ഗ്രന്ഥി ഉൾജ്വരം മുതലായ ഭയങ്കരരോഗങ്ങളും അതിവേഗത്തിൽ ശമിക്കും

അയസ്സിന്ദൂരം.

ഉരുക്കുപൊടി പലം ൩ ഗന്ധകം പലം ൪ ഇവ ശുദ്ധിചെയ്തു കൽച്ചുണ്ണാമ്പുകലക്കി തെളിച്ച ജലത്തിലിട്ടു ൭ ദിവസം വെയിലത്തുവച്ചു ഉണക്കിയതിന്റെശേഷം ഒരു ചട്ടിയിലിട്ടു് മേൽ ചട്ടികൊണ്ടുമൂടി ൧ ശീലമൺചെയ്തു ഉണക്കി ൩ യാമം കമലാഗ്നിയായി തീയെരിച്ചാൽ സിന്ദൂരമാകും. അതിൽ ൨ പണമിടമുതൽ ൫ പണമിടവരെ അനുപാനം മാററമായിക്കൊടുത്താൽ ഏതുപ്രകാരത്തിലുള്ള ഗ്രഹണീരോഗങ്ങളും പാണ്ഡു കാമല ശോഫം മേഹം ഇവകളും ശമിക്കും.

കാഠിന്യാദിപേയം.

കാട്ടത്തി (തേരകം)തൊലി പലം ൧ വെൾവേലപ്പശ പലം ൪. പഞ്ചസാര പലം ൪. കാട്ടശതകുപ്പ നല്ല ഇലവർങ്ഗം ഇവ ഓരോ രൂപാത്തൂക്കം. എല്ലാംകൂടി ചതച്ചു മൺപാത്രത്തിനകത്തിട്ടു ഇടങ്ങഴിവെള്ളംഒഴിച്ചു രാത്രിമുഴുവൻ വച്ചിരുന്നു രാവിലെ കുറേശ്ശ കുടിച്ചാൽ ഗ്രഹണിയും പ്രവാഹികയും രക്താതിസാരവുംശമിക്കും.

തക്രാരിഷ്ടം.

അയമോദകം നെല്ലിക്കാത്തോടു് കടുക്കാത്തോടു നല്ലമുളകു് ഇവ മുമ്മൂന്നുപലം. ഇന്തുപ്പു ഒരുപലം. എല്ലാംകൂടി ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു മോരിൽ ഇട്ടുവച്ചിരുന്നു് ആ മോരു കുറേശ്ശ സേവിക്കുക; ഗ്രഹണിയും ശോഫവും ഗുല്മവും അൎശസ്സും ക്രമിരോഗങ്ങളും മേഹവും ഉദരവും ശമിക്കും.

മൃദ്വീകാരിഷ്ടം.

ഒരുതുലാം മുന്തിരിങ്ങാപ്പഴം ൬൪ ഇടങ്ങഴി വെള്ളത്തിൽഇട്ടു വേകിച്ചു ൧൬ ഇടങ്ങഴിയാകി അരിച്ചെടുത്തു് നെയ്യു് പുരട്ടിപഴക്കിയതും ചന്ദനം അകിൽ കർപ്പൂരം ഇവകൾകൊണ്ടു പുകച്ചു വാസനിപ്പിച്ചതും ആയ പാത്രത്തിൽഒഴിച്ചു് അതിൽ ഒരുതുലാം തേ

നം ഒരു തുലാം കല്ക്കണ്ടവും ഇടങ്ങഴി താതിരിപ്പൂവും തക്കോലം ഗ്രാമ്പൂവ് ജാതിക്കാ നല്ലമുളക ഇലവങ്ഗത്തൊലി പച്ചില ഏലത്തരി നാഗപ്പൂവ് തിപ്പലി കൊടുവേലിക്കിഴങ്ങ് കാട്ടുമുളകിൻവേര് കാട്ടുതിപ്പലിവേര അരേരണകം ഇവ ഓരോപലംവീതം ഇടിച്ചുപൊടിച്ച പൊടിയുംചേൎത്ത് വായടച്ചുകുഴിച്ചുവച്ചിരുന്ന് കുറേശ്ശ എടുത്തു സേവിച്ചാൽ ഗ്രഹണി അർശസ്സ് ഉദാവൎത്തം ഗുന്മം ഉദരം കൃമിരോഗം കുഷ്ഠരോഗം വ്രണങ്ങൾ നേത്രരോഗങ്ങൾ മുതലായവയെ ശമിപ്പിക്കുകയും ഏററവും അഗ്നിദീപനത്തെ ഉണ്ടാക്കുകയുംചെയ്യും.

### ദശമൂലാരിഷ്ടം.

കൂവളത്തിൻവേര കുമിഴിവേര പാതിരിവേര പലകപ്പയ്യാനിവേര മുഞ്ഞവേര് ഓരിലവേര് മൂവിലവേര് ചെറുവഴുതിനവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ ഓരോന്നും അഞ്ചുപലംവീതം കൊടുവേലിക്കിഴങ്ങ് ഇരുപത്തിഅഞ്ചുപലം പുഷ്കരമൂലംപലം ഇരുപത്തിഅഞ്ച് പാച്ചോററിത്തൊലി പലം ഇരുപതു ചിററമൃതുപലം ൨൦ നെല്ലിക്കാത്തോട് പലം ൧൬ കൊടുത്തുവവേര് പലം ൧൨ കരിങ്ങാലിക്കാതൽ പലം ൮ വിഴാലരി പലം ൮ കടുക്കാത്തോട് പലം ൮ കൊട്ടം മഞ്ചട്ടി ദേവതാരം വിഴാലരിക്കാമ്പ് ഇരട്ടിമധുരം ചെറുതേക്ക് വ്ളാങ്കായുടെമജ്ജ താന്നിക്കാത്തോട് തമിഴാമവേര് അത്തിത്തിപ്പലി ജടാമാഞ്ചി ഞാഴൽപ്പൂവ് നറുനീണ്ടിക്കിഴങ്ങ കറുത്തജീരകം ത്രികോല്പക്കൊന്ന അരേരണകം ചിററരത്ത തിപ്പലി അടയ്ക്കാമണിയൻ കച്ചോലക്കിഴങ്ങ് വരട്ടുമഞ്ഞൾ ശതകുപ്പ പതുമുകം നാഗപ്പൂവ് മുത്തങ്ങാക്കിഴങ്ങ കുടകപ്പാലയരി കൎക്കടകശൃംഗി ഇടവകം (പാൽമുതക്കിൻകിഴങ്ങ്) ജീവകം (ചിററമൃത്) കാകോളി (അമുക്കുരം) മേദ (ശതാവരിക്കിഴങ്ങ്) മഹാമേദ (നറുനീണ്ടിക്കിഴങ്ങ്) ക്ഷീരകാകോളി (അമുക്കുരം) ഋദ്ധി വൃദ്ധി (പന്നിക്കിഴങ്ങ്) ഇവ ഓരോന്നും ഈരണ്ടുപലം വീതം. ഇവ എല്ലാം ഒന്നിച്ചുചേൎത്ത ചതച്ച പാത്രത്തിൽ ഇട്ടു ൧൬. പറ ഒരു ഇടങ്ങഴി വെള്ളമൊഴിച്ച് വേകിച്ച് നാലൊന്നാക്കി വററിച്ച് വാങ്ങിപ്പിഴിഞ്ഞരിച്ച മൺപാത്രത്തിലാക്കി അതിൽ അറുപതുപലം കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം നാലുമടങ്ങുവെള്ളത്തിൽ കഷായംവച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ചതും ൨. ഇടങ്ങഴി തേനും ഇരുപത്തിഅഞ്ചിടങ്ങഴി പതിയൻശക്കരയും ഒഴിച്ച് അതിൽ മുപ്പതുപലം താതിരിപ്പൂവും തക്കോലം ഇരുവേലി ചന്ദനം ജാതിക്കാ ഗ്രാമ്പൂവ് ഇലവങ്ഗത്തൊലി ഏലത്തരി പച്ചില നാഗപ്പൂവ് തിപ്പലി ഇവ ഈരണ്ടുപലം വീതം ഒ

ന്നിച്ചുചേർത്തു് പൊടിച്ചതും രണ്ടുരുപാത്രക്കം കസ്തൂരിയുംചേ ർത്തു് വായടച്ചു് ശീലമൺചെയ്ത ഭൂമിയിൽ കുഴിച്ചിട്ടിരുന്നു് ഒരുമാ സം കഴിഞ്ഞതിനുശേഷം എടുത്തു കെട്ടഴിച്ചു് ഒരുപലം തേററാം പരൽ ഇട്ടുവച്ചിരുന്നു തെളിയിച്ചതിന്റെ ശേഷം കുറേശ്ശ എടു ത്തു സേവിച്ചാൽ ഗ്രഹണി അശ്ശസ്സു് അരുചി വയററുവേദന ശ്വാസം കാസം ഭഗന്ദരം വാതം ക്ഷയം ഛർദ്ദി പാണ്ഡു കാമി ല കുഷ്ഠം മേഹം മഹോദരം ശക്കര അശ്മരി മൂത്രകൃഛ്റം ധാതു ക്ഷയം മുതലായ രോഗങ്ങൾ ശമിക്കും. അഗ്നിബലവും രുചിയും വദ്ധിക്കും. മെലിഞ്ഞവർ തടിക്കും തേജസ്സും ബലവും ശുക്ലവും ഉണ്ടാകും. വന്ധ്യകൾ പ്രസവിക്കും. ഗ്രഹണിക്കും അർശസ്സിനും ഇതു വിശേഷിച്ചും ഫലപ്രദമായ മരുന്നാണു്.

ദേവദാർവ്വരിഷ്ടം.

അമ്പതുപലം ദേവതാരവും ഇരുപതുപലം ആടലോടക ത്തിൽവേരും പത്തുപലം വീതം മഞ്ചെട്ടി കുടകപ്പാലയരി നാഗദ ന്തി തകരം വരട്ടുമഞ്ഞൾ മരമഞ്ഞൾത്തൊലി ചിററരത്ത വിഴാ ലരിക്കാമ്പു മുത്തങ്ങാക്കിഴങ്ങു് വാകത്തൊലി കരിങ്ങാലിക്കാതൽ നീർമരിൻതൊലി ഇവയും എട്ടുപലംവീതം കുറാശാണി ഓമം കു ടകപ്പാലവേരിൻമേൽതൊലി ചന്ദനം ചിററമൃതു് കടുകുരോഹി ണി കൊടുവേലിക്കിഴങ്ങു് ഇവയും ഒന്നിച്ചുചേർത്തു് എല്ലാംകൂടിച തച്ചു ൧൦൨ ഇടങ്ങഴി വെള്ളത്തിൽ കഷായമിട്ടു പതിനാറിടങ്ങഴി യാക്കി അറിയശേഷം അരിച്ചെടുത്തു നെയ്പുരട്ടി പഴക്കിയ മ ൺപാത്രത്തിൽ ഒഴിച്ചു് അതിൽ പതിനാറുപലം താതിരിപ്പുവും മുന്നൂറുപലം തേനും രണ്ടുപലം ചുക്കു മുളകു തിപ്പലിയും നാലുപ ലം ഏലത്തരി ഇലവങ്ഗം പച്ചിലയും നാലുപലം ഞാഴൽപ്പൂവും രണ്ടുപലം നാഗപ്പൂവും പൊടിച്ചിട്ടു പാത്രത്തിന്റെ വായടച്ചു് ശീലമൺചെയ്തു ഭൂമിയിൽ കുഴിച്ചിട്ടു ഒരുമാസം കഴിഞ്ഞതിന്റെ ശേഷം എടുത്തു് കുറേശ്ശ സേവിച്ചാൽ ശമിക്കാത്ത ഗ്രഹണി യും പ്രമേഹവും അർശസ്സും ഉടൻ ശമിക്കും. മൂത്രകൃഛ്റം ദദ്രു കുഷ്ഠം ഇവകൾക്കും ഈ മരുന്നു വളരെ നല്ലതാണു്.

രോഹീതകാരിഷ്ടം.

ശുദ്ധിചെയ്ത ഒരുതുലാം ചേരിൻകുരു ൧൬ ഇടങ്ങഴി വെള്ള ത്തിൽ കഷായംവച്ചു നാലൊന്നാക്കി അരിച്ചെടുത്തു് അതിൽ ര ണ്ടുതുലാം പതിയൻശക്കര കലക്കി ൧൬ പലം താതിരിപ്പൂവും തിപ്പലി കാട്ടുമുളകിൻവേരു ചുക്കു് തിപ്പലിമൂലം കൊടുവേലിക്കിഴ ങ്ങു ഏലത്തരി ഇലവങ്ഗത്തൊലി പച്ചില കടുക്കാത്തോടു് നെ ല്ലിക്കാത്തോടു് താന്നിക്കാത്തോടു് ഇവ ഓരോപലംവീതം ഇടിച്ചു

പൊടിച്ച പൊടിയുംചേൎത്തു പാത്രം അടച്ചുകെട്ടി ശീലമൺചെയ്തു് ഒരുമാസം ഭൂമിക്കടിയിൽ കുഴിച്ചിട്ടിരുന്നതിൻെറശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ ഗ്രഹണി അശ്സ്സ് എല്ലാവിധ മൂലരോഗങ്ങളും പാണ്ഡു ഹൃദ്രോഗം പ്ലീഹ ഗുന്മം ഉദരം കുഷ്ഠം വീക്കം അരോചകം ഇവയെ ശമിപ്പിക്കും.

## പിപ്പല്യാസവം.

തിപ്പലി മുളകു ചെവിയം മരമഞ്ഞൾ ഞൊലി കൊട്ടുവേലിക്കിഴങ്ങു് മുത്തങ്ങ വിഴാലരിക്കാമ്പു കളിയടയ്ക്ക പാച്ചോറ്റിത്തൊലി പാടത്താളിക്കിഴങ്ങു് നെല്ലിക്കാത്തോടു് ഏലാവാലുകം രാമച്ചം ചന്ദനം കൊട്ടം ഗ്രാമ്പൂവു് തകരം മാഞ്ചി ഇലവങ്ഗപ്പട്ട ഏലത്തരി പച്ചില ഞാഴൽപ്പൂവു് നാഗപ്പൂവു് ഇവ ഓരോന്നും അരപ്പലംവീതം ഒന്നിച്ചുചേൎത്തു് നല്ലപോലെ പൊടിച്ചു് അതും ൧൦ പലം താതിരിപ്പൂവും ൬ പലം കുരുകളഞ്ഞ മുന്തിരിങ്ങാപ്പഴവും കൂടി ഒന്നിച്ചുചേൎത്തു ൩൨ ഇടങ്ങഴി വെള്ളവും ൩ തുലാം ശക്കരയും ഒഴിച്ചു് ഒരു മൺപാത്രത്തിലാക്കി എല്ലാംകൂടി നല്ലപോലെ തമ്മിൽചേൎത്തു വായടച്ചു മൂടിക്കെട്ടി കുഴിച്ചുവച്ചിരുന്നു് എടുത്തു കുറേശ്ശ സേവിച്ചാൽ ഗ്രഹണി ക്ഷയം ഗുന്മം ഉദരം ദേഹം വറൾച്ച പാണ്ഡു അശ്സ്സ് ഇവകൾ ശമിക്കും.

## ലോഹാസവം.

ശുദ്ധിചെയ്ത ഇരുമ്പിൻപൊടി ചുക്കു് മുളകു് തിപ്പലി നെല്ലിക്ക കടുക്ക താന്നിക്ക കുറാശാണി ഓമം വിഴാലരിക്കാമ്പു മുത്തങ്ങാക്കിഴങ്ങു കൊട്ടുവേലിക്കിഴങ്ങു ഇവ ഓരോന്നും ൪ പലംവീതം. താതിരിപ്പൂവു് പലം ൨൦. ശക്കര പലം ൧൦൦ തേൻ പലം ൩൪. വെള്ളം ഇടങ്ങഴി ൩൨. മരുന്നുകൾ പൊടിച്ചു നെയ്പുരട്ടി മയക്കിയ മൺകുടത്തിലാക്കി അതിൽ വെള്ളവും തേനും ശക്കരയുംകൂടിയൊഴിച്ചു ഒരുമാസം വച്ചിരുന്നശേഷമെടുത്തു കുറേശ്ശ സേവിച്ചാൽ ഗ്രഹണി അർശസ്സു കുഷ്ഠം പ്ലീഹ ചൊറിച്ചിൽ കാസം ശ്വാസം ഭഗന്ദരം അരുചി ഹൃദ്രോഗം ഇവ ശമിക്കും.

## ദ്രാക്ഷാസവം.

കുരു കളഞ്ഞ മുന്തിരിങ്ങാപ്പഴം തുലാം ൪, ൩൪ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി അതിൽ ൧൦൦ പലം തേനും ഒരു തുലാം കല്ക്കണ്ടും ൩൦ പലം താതിരിപ്പൂവും തക്കോലം ഗ്രാംപൂവു് നല്ലമുളകു ജാതിക്ക ഏലത്തരി ഇലവങ്ഗപ്പട്ട ഇലവങ്ഗപ്പൂവു തിപ്പലി ചെവിയം കൊട്ടുവേലിക്കിഴങ്ങു തിപ്പലിമൂലം കാട്ടുമുളകു് ഇവ ൪ പലം വീതവുംചേൎത്തു നെയ്പുരട്ടി മയക്കി ചന്ദനം കർപ്പൂരം ഇവകൊണ്ടു വാസനിപ്പിച്ച മൺപാത്രത്തിലാ

ക്കി അടച്ചുകെട്ടി സൂക്ഷിച്ചു ഒരുമാസംവച്ചിരുന്നു എടുത്തു കുറേശ്ശ സേവിച്ചാൽ ഗ്രഹണി മൂലവ്യാധി ഉദാവൎത്തം ഗുന്മം ഉദരരോഗം കുഷ്ഠം നേത്രരോഗങ്ങൾ ശിരോരോഗങ്ങൾ കുരുക്കൾ വ്രണങ്ങൾ ജ്വരങ്ങൾ ആമരോഗം പാണ്ഡു കാമല അരുചി ഇവ ശമിക്കും. അഗ്നിദീപനം ഉണ്ടാകും.

### മുസ്തകാദ്യംമോദകം.

ചുക്ക് നല്ലമുളക് തിപ്പലി നെല്ലിക്കാത്തോട് കട്ടക്കാത്തോട് താന്നിക്കാത്തോട് കൊട്ടവേലിക്കിഴങ്ങ് ഇലവൎങ്ഗപ്പട്ട ജീരകം കരിംജീരകം അയമോദകം കുറാശാണി ഓമം കാട്ടുശതകുപ്പ മരക്കൊടിവെററിലത്തളിര് ശതകുപ്പ ശതാവരി കൊത്തമ്പാലരി ഏലത്തരി ഇലവൎങ്ഗം പച്ചില നാഗപ്പൂവ് കൂവനൂറ് ഉലുവാ ജാതിക്ക ഇവ ഈരണ്ടുത്രപാത്തുക്കംവീതം. മുത്തങ്ങാപവ്വം ൩. പഞ്ചസാരപലം ൧൨. ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു അരച്ചു മോദകമാക്കി ഉരുട്ടി ഉണക്കിവച്ചിരുന്നു് തേനിലരച്ചു സേവിച്ചാൽ ഗ്രഹണി അതിസാരം മന്ദാഗ്നി അരുചി അജീൎണ്ണം ആമദോഷം വിഷൂചിക ഇവകളെ ശമിപ്പിക്കും. ദേഹപുഷ്ടിയേയും ബലത്തേയും നിറത്തേയും അഗ്നിപുഷ്ടിയേയും ഉണ്ടാക്കി ജരാനരകളെ ഇല്ലാതാക്കും.

### ശ്രീകാമേശ്വരമോദകം.

അഭ്രകഭസ്മം കുമിഴിൻകായ് കൊട്ടം അമുക്കുരം ചിററമൃതു് ഉലുവാ ഇലവുംപശ പാൽമുതക്കിൻകിഴങ്ങ് നിലപ്പനക്കിഴങ്ങു വയൽച്ചുള്ളിവിത്തു് ഞെരിഞ്ഞിൽ കദളിവാഴമാണം ശതാവരിക്കിഴങ്ങ് അയമോദകം ജടാമാഞ്ചി എള്ളു് കൊത്തമ്പാലരി ചെറുകച്ചോലം ആനക്കുറുന്തോട്ടി കച്ചോലം ശുദ്ധിചെയ്ത ഉമ്മത്തിൻകുരുവു് ജാതിക്ക ഇന്തുപ്പു ചെറുതേക്ക കൎക്കടകശൃംഗി ചുക്ക മുളകു തിപ്പലി ജീരകം കരിംജീരകം കൊട്ടവേലിക്കിഴങ്ങു ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവു തമിഴാമവേരു് അത്തിപ്പലി മുന്തിരിങ്ങാപ്പഴം ഇരുവേലി ഓരിലവേരു് നെല്ലിക്ക കട്ടക്കാത്തോട് താന്നിക്കാത്തോട് വ്ളാർമരത്തിന്റെ കുരുവു് ഇവ സമം പൊടിച്ചു പൊടിക്കുസമം ശുദ്ധിചെയ്ത കഞ്ചാവുപൊടിയും എല്ലാത്തിനും സമം പഞ്ചസാരയുംകൂട്ടി നല്ലതുപോലെ അരച്ചു് തേനും നെയ്യുംചേൎത്തു മട്ടിച്ചു കുറേശ്ശ സേവിച്ചു പുറകെ പാൽകാച്ചി പഞ്ചസാരയുമിട്ടു കുടിച്ചാൽ ഗ്രഹണി മഹാതിസാരം കാസശ്വാസം അൎശ്ശസ്സ് പ്രമേഹം പ്ലീഹ മുതലായ രോഗങ്ങളെ ശമിപ്പിക്കും. വീൎയ്യത്തേയും ധാതുപുഷ്ടിയേയും ഉണ്ടാക്കുകയും കാമാഗ്നിയേയും ജഠരാഗ്നിയേയും ദീപിപ്പിക്കയും സ്ത്രീകളെ വശീകരിപ്പിക്കയും ക്ഷതം

ക്ഷയം ക്ഷീണം മുതലായവയെ ഇല്ലാതാക്കി ശരീരപുഷ്ടിയെ ഉണ്ടാക്കുകയുംചെയ്യും. നിത്യാനന്ദം കവിത വാക്സാമർത്ഥ്യം ബുദ്ധിവിലാസം ഹൃദയപ്രസാദം ധൈര്യം സ്ഥിരത മുതലായവ ഉണ്ടാക്കും. ജരാനരകളെ തീക്കുകയും വൃദ്ധന്മാക്കുപോലും യുവാക്കന്മാരെപ്പോലെ ക്രീഡാസാമർത്ഥ്യത്തെ വർദ്ധിപ്പിക്കുകയും ചെയ്യും

കാമേശ്വരമോദകം.

നെല്ലിക്കാത്തോട് ഇന്തുപ്പ് കൊട്ടം കുമിഴിൻകായ് തിപ്പലി ചുക്ക് അയമോദകം കുറാശാണി ഓമം അതിമധുരം ജീരകം കരിംജീരകം കൊത്തമ്പാലരി കച്ചോലം കക്ടകശൃംഗി വയമ്പ് നാഗകേസരം താലീസപത്രി ഏലം ഇലവർങ്ഗം പച്ചില കടുക്കാത്തോട് താന്നിക്കാത്തോട് ഇവ സമം ഇടിച്ചുപൊടിച്ച് പൊടിക്കു സമം ശുദ്ധിചെയ്ത കഞ്ചാവിൻപൊടിയുംചേർത്ത് എല്ലാററിനും രണ്ടിരട്ടി പഞ്ചസാരയും ചേർത്ത് നല്ലപോലെ അരച്ചു നെയ്യും തേനുംകൂട്ടി മട്ടിച്ച് അതിൽ എള്ളു തൊലികളഞ്ഞു വറുത്തു പൊടിച്ചതും പച്ചക്കർപ്പൂരവുംചേർത്ത് മോദകമുണ്ടാക്കി സേവിച്ചാൽ ഗ്രഹണി ശമിക്കയും ആധിവ്യാധി ക്ഷയം കുഷ്ഠം വ്രണം കാസം ശ്വാസം മുതലായവ ശമിക്കുകയും അഗ്നിദീപനത്തേയും കാമോദ്ദീപനത്തേയും സ്ത്രീകൾക്കു സന്തോഷത്തേയും മുഖസൌന്ദര്യത്തേയും ശുക്ലവൃദ്ധിയേയും ഉണ്ടാക്കുകയും കവിതാവാസന ബുദ്ധിശക്തി ഓർമ്മശക്തി ക്രീഡാസാമർത്ഥ്യം മുതലായവയെ വർദ്ധിപ്പിക്കയും ചെയ്യും.

മദനമോദകം.

നെയ്യിൽ പാകമാക്കി പൊടിച്ചു ശുദ്ധിചെയ്ത കഞ്ചാവു് ഒരുഭാഗം ചുക്ക് മുളക് തിപ്പലി നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് കക്ടകശൃംഗി കൊട്ടം കൊത്തമ്പാലരി ഇന്തുപ്പ് കച്ചോലം താലീസപത്രി കുമിഴിൻകായ് നാഗപ്പൂവ് അയമോദകം കുറാശാണി ഓമം അതിമധുരം ഉലുവാ ജീരകം കരിംജീരകം ഇവ സമം ഇടിച്ചുപൊടിച്ച പൊടി ഒരുഭാഗം രണ്ടുഭാഗം പഞ്ചസാര എല്ലാംകൂടി ഒന്നിച്ചുചേർത്ത് നല്ലപോലെ അരച്ച് തേനും നെയ്യും ഏലത്തരി ഇലവർങ്ങ്ഗപ്പൂവ് പച്ചില ഇവ ഇടിച്ചുപൊടിച്ച് ശീലപ്പൊടിതട്ടിയെടുത്ത പൊടിയും പച്ചക്കർപ്പൂരവുംചേർത്തു മട്ടിച്ച് കുറേശ്ശ സേവിച്ചാൽ ഗ്രഹണി കാസം ശൂല ആമവാതം മുതലായവയെ ശമിപ്പിക്കയും അഗ്നിവൃദ്ധിയേയും കാമോദ്ദീപനത്തേയും ശുക്ലവൃദ്ധിയേയും സർവരോഗവിനാശനത്തേയും ചെയ്യുകയും ചെയ്യും. ദിവസംപ്രതി ഈ മോദകം സേവി

ക്കുന്നവക്ക് എത്ര സ്ത്രീകളോടും രമിക്കാം. ബലക്കുറവും ക്ഷീണവും ഉണ്ടാകുന്നതല്ല.

മേഥീമോദകം.

ചുക്ക മുളക് തിപ്പലി നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് മുത്തങ്ങാക്കിഴങ്ങ് ജീരകം കരിംജീരകം കൊത്തമ്പാലരി കുമിഴിൻകായ് പുഷ്കരമൂലം കക്കടകശൃംഗി കുറാശാണി ഓമം ഇന്തുപ്പ് വിഴാലരിക്കാമ്പ് താലീസപത്രി നാഗപ്പൂവ് കറുവപ്പട്ട ഏലത്തരി ജാതിക്ക ജാതിപത്രി ഇലവർങ്ങപ്പൂവ് മുരാമാഞ്ചി കർപ്പൂരം ചന്ദനം ഇവ സമം. ഇവയ്ക്കുസമം ഉലുവ. എല്ലാംകൂടി പൊടിച്ച് അമ്മിയിലിട്ട പഴയശക്കരയും ചേൎത്തു നല്ലപോലെ അരച്ച് നെയ്യും തേനും ചേൎത്തു മട്ടിച്ച് അഗ്നിബലത്തിന തക്കവണ്ണം കുറേശ്ശ സേവിച്ചാൽ എല്ലാ ഗ്രഹണികളും സർവ്വപ്രമേഹവും മൂത്രകൃഛ്റം അശ്മരി പാണ്ഡു കാസം രാജയക്ഷ്മാവ് കാമല മുതലായവയും ശമിക്കുകയും അഗ്നിദീപനത്തെ ഉണ്ടാക്കുകയും ആമദോഷത്തെ തീക്കയും സ്ത്രീകൾക്ക മുലയിൽ പാലുണ്ടാക്കുകയും മററും ചെയ്യും.

ബൃഹന്മേഥീമോദകം.

നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് കൊത്തമ്പാലരി മുത്തങ്ങാക്കിഴങ്ങ് ചുക്ക് നല്ലമുളക് തിപ്പലി കുമിഴിൻകായ് ഇന്തുപ്പ് കക്കടകശൃംഗി ജീരകംരണ്ടും പുഷ്കരമൂലം അയമോദകം നാഗപ്പൂവ് പച്ചില താലീസപത്രി വിളയുപ്പ് ജാതിക്ക ഇലവർങ്ഗം ഏലത്തരി കർപ്പൂരം ശുദ്ധിചെയ്ത കഞ്ചാവ് ഇലവർങ്ഗപ്പൂവ് ശതകുപ്പ മുരാമാഞ്ചി അതിമധുരം പച്ചമുകം ചെവിയം കാട്ടുശതകുപ്പ ദേവതാരം ഇവ സമം. ഇവയ്ക്കു സമം ഉലുവ എല്ലാംകൂടി ഇടിച്ചുപൊടിച്ച് ശീലപ്പൊടി തട്ടിയെടുത്ത് ആ പൊടിയിൽ രണ്ടിരട്ടി പഞ്ചസാരയുംചേൎത്ത് നല്ലപോലെ അരച്ചു തേനും നെയ്യുംകൂട്ടി മട്ടിച്ചു വച്ചിരുന്നു രാവിലെ കുറേശ്ശ സേവിച്ചാൽ ഗ്രഹണി മന്ദാഗ്നി ആമദോഷം ആമവാതം അർശസ്സ് പ്ലീഹ പാണ്ഡു പ്രമേഹം കാസം ശ്വാസം ഛർദ്ദി അതിസാരം അരുചി ഇവകൾ ശമിക്കും.

ജീരകാദിമോദകം.

ജീരകം ഇടിച്ചുപൊടിച്ച പൊടി പലം ൨. ശുദ്ധിചെയ്ത കഞ്ചാവ് വറുത്തുപൊടിച്ച പൊടി പലം ൨. ഇരുമ്പുഭസ്മം വങ്കഭസ്മം അഭ്രഭസ്മം ഇവ ഈരണ്ടുരുപാത്തുക്കാംവീതം കാട്ടുശതകുപ്പ താലീസപത്രി ജാതിക്ക ജാതിപത്രി കൊത്തമ്പാലരി നെല്ലിക്കാത്തോട് കടുക്കാത്തോട്ട താന്നിക്കാത്തോട്ട ഏലത്തരി ഇലവങ്ഗം

പച്ചില നാഗപ്പൂവ് ഇലവർങ്ഗപ്പൂവു ചന്ദനം രക്തചന്ദനം ജ ടാമാഞ്ചി മുന്തിരിങ്ങാപ്പഴം കച്ചോലം പൊൻകാരം കുന്തിരിക്കം അതിമധുരം കൂവപ്പൊടി തക്കോലം ഇരുവേലി വൻകുറുന്തോട്ടി ചുക്ക് മുളക് തിപ്പലി താതിരിപ്പൂവ് കൂവളക്കായ് നീർമരുതിൻ തൊലി ശതകുപ്പ ദേവതാരം കർപ്പൂരം താഴൽപ്പൂവ് ജീരകം ഇ ലവുംപശ കടുകുരോഹിണി പുഷ്കരമൂലം ഇവ രണ്ടുരുപാത്തുക്കം വീതം ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു രണ്ടിരട്ടി പഞ്ചസാരയും ചേൎത്തു അമ്മിയിലിട്ട തേനും നെയ്യുംചേൎത്തു മർദ്ദിച്ചു മോദകമു ണ്ടാക്കിവച്ചിരുന്നു കാലത്തു കാലത്തു കുറേശ്ശ സേവിച്ചു പുറകെ തണുത്തവെള്ളം കുടിച്ചാൽ സൎവ്വ ഗ്രഹണീരോഗങ്ങളും ആമദോ ഷവും പിത്തവും അഗ്നിമാന്ദ്യവും അതിസാരവും വിഷമജ്വരവും അമ്ലപിത്തവും ഉദരവും ശമിക്കും. ഉദരസംബന്ധമായ സൎവ്വരോ ഗങ്ങൾക്കും ഈ ഔഷധം വളരെ നല്ലതാകുന്നു.

ബൃഹൽജീരകാദിമോദകം.

ജീരകം കരിംജീരകം കൊട്ടം ചുക്ക് തിപ്പലി നല്ലമുളക് നെല്ലിക്കാത്തോട് കടുക്കാത്തോട താന്നിക്കാത്തോട് ഇലവർങ്ഗം പച്ചില നാഗപ്പൂവ് കൂവനൂറ് ഇലവങ്ഗപ്പൂവ് ഇന്തുപ്പ് ചന്ദ നം രക്തചന്ദനം കാകോളി ക്ഷീരകാകോളി ജാതിപത്രി ജാതിക്ക ഇരട്ടിമധുരം കാട്ടുചതകുപ്പ മാഞ്ചി മുത്തങ്ങാ ഇരുവേലി കച്ചോ ലം കൊത്തമ്പാലരി ദേവതാളി മുരാമാഞ്ചി കുരുവുകളഞ്ഞ മുന്തി രിങ്ങാപ്പഴം നാഗ്ഗണം ചതകുപ്പ പാതുമുകം ഉലുവാ ദേവതാരം ന റുംപശ (മീറ) കന്മദം അനന്തിപ്പലി കർപ്പൂരം കററാർവാഴ (താഴൽപ്പൂവ്) ശുദ്ധിചെയ്ത ലോഹം അഭ്രകം വങ്കം ഇവ സമം ഇവയിൽ രണ്ടിരട്ടി ജീരകം ഇവ വെവ്വേറെ പൊടിച്ചു എല്ലാംകൂ ടി ഒന്നിച്ചുചേൎത്ത് അവിയൻഇട്ട രണ്ടിരട്ടി പഞ്ചസാരയും ചേ ൎത്തരച്ചു തേനും നെയ്യുമൊഴിച്ചു മർദ്ദിച്ചു മോദകമുണ്ടാക്കി കുറേശ്ശ സേവിച്ചു പശുവിൻനെയ്യും പഞ്ചസാരയുംകൂട്ടി പുറകെ ഭക്ഷി ച്ചാൽ എല്ലാപ്രകാരത്തിലും ഉള്ള ഗ്രഹണീരോഗങ്ങളും അതിസാ രവും ആമദോഷങ്ങളും എട്ടുപ്രകാരത്തിൽ ഉള്ള ശൂലകളും വളരെ വളരെ പഴകിയ അശോരോഗങ്ങളും വയറുകടിയും രക്താതിസാ രവും ജീൎണ്ണജ്വരം സതതജ്വരം വിഷമജ്വരം മുതലായവയും സൂ തികാരോഗങ്ങളും വന്ധ്യതവും പ്രദരവും എന്നുവേണ്ട വാതസം ബന്ധമായും പിത്തസംബന്ധമായും ഉണ്ടാകുന്ന എല്ലാ രോഗ ങ്ങളും ഈ മോദകം ശമിപ്പിക്കും. ബലവും തേജസ്സും ഉണ്ടാക്കും; ജഠരാഗ്നിയെ വദ്ധിപ്പിക്കും.

### അഗ്നികുമാരമോദകം.

രാമച്ചം ഇരുവേലി മുത്തങ്ങാക്കിഴങ്ങു ഇലവർങ്ഗം പച്ചില നാഗപ്പൂവു ജീരകം കരിംജീരകം കക്കടകശൃംഗി കുമിഴിൻകായു പുഷ്കരമൂലം കച്ചോലക്കിഴങ്ങു് ചുക്കു് മുളകു് തിപ്പലി ഇളയക്കുവളക്കായ് കൊത്തമ്പാലരി ജാതിക്ക ഇലവങ്ഗപ്പൂവു് കർപ്പൂരം ശുദ്ധിചെയ്ത കാന്തഭസ്മം ലോഹഭസ്മം ചേലേയം കൂവനൂറു് ഏലത്തരി ജടാമാഞ്ചി ചിററരത്ത തകരയരി മുക്കുററി (തൊട്ടാവാടി) ആനക്കുറുന്തോട്ടി ശുദ്ധിചെയ്ത അഭ്രകം വങ്കം മുരാമാഞ്ചി ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയാക്കി ആ പൊടിക്കുതുല്യം ഉലുവാപ്പൊടിയും അതിൽ പകുതി ശുദ്ധിചെയ്ത കഞ്ചാവിൻെറ പൊടിയുംചേത്തു അമ്മിയിൽ ഇട്ടു രണ്ടിരട്ടി പഞ്ചസാരയുംകൂട്ടി നല്ലതുപോലെ അരച്ചു് തേനമൊഴിച്ചു മർദ്ദിച്ചു മോദകംഉണ്ടാക്കിവച്ചിരുന്നു രണ്ടുതുപാത്തുക്കത്തിൽ കവിയാതെ അഗ്നിബലത്തിനു തക്കവണ്ണം സേവിച്ചു് പുറകെ തണുത്ത വെള്ളമോ ആട്ടിൻപാലോ ഉപയോഗിച്ചാൽ അതിഭയങ്കരമായ ഗ്രഹണിയും ശ്വാസകാസങ്ങളും ആമവാതവും അഗ്നിമാന്ദ്യവും ജീർണ്ണജ്വരം വിഷമജ്വരം മുതലായ ജ്വരങ്ങളും ആനാഹം ശൂല യകൃദ്രോഗം ഉദരം പ്ലീഹ ഇവകളും കുഷ്ഠങ്ങൾ പതിനെട്ടും ഗുല്മരോഗങ്ങളും ഉദാവർത്തവും അശോരോഗങ്ങളും മററും ശമിക്കും.

### അഗ്നികുമാരരസം.

ശുദ്ധിചെയ്ത രസം ഗന്ധകം പാഷാണം പൊൻകാരം ലോഹഭസ്മം അയമോദകം ചുക്കു് മുളകു് തിപ്പലി കറുപ്പു് ഇവ സമം. എല്ലാത്തിനും തുല്യം അഭ്രകഭസ്മം ഇവയെല്ലാംകൂടി ഒന്നിച്ചുചേത്തു കുഴിയമ്മിയിൽഇട്ടു പൊടിച്ചു് കൊട്ടവേലിക്കഷായനീരൊഴിച്ചു് ഒരുയാമം അരച്ചു് നല്ലമുളകുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി സൂക്ഷിച്ചുവച്ചിരുന്നു് ഓരോനേരം ഓരോ ഗുളികവീതം തേനിൽ സേവിച്ചാൽ ഗ്രഹണിയും അജീർണ്ണവും തീച്ച്യയായും ശമിക്കും.

### ഗ്രഹണീകപാടരസം.

ശുദ്ധിചെയ്ത രസം ഗന്ധകം ജാതിക്കാ ഇലവർങ്ഗപ്പട്ട ഇവ അരേരക്കുതുപാത്തുക്കംവീതം ഒന്നിച്ചുചേത്തു പൊടിച്ചു കുഴിയമ്മിയിൽഇട്ടു് തൊഴുകണ്ണി (ചെമ്പൂഞെരിഞ്ഞിൽ) കൂവളം ചിരവപ്പൂപ്പു് ഇവയുടെ ഇല ഓരോ പലംവീതം കൊണ്ടുവന്നു പ്രത്യേകം പ്രത്യേകം ഇടിച്ചുപിഴിഞ്ഞ നീരിൽ ഓരോ യാമംവീതം പ്രത്യേകം പ്രത്യേകം അരച്ചു നല്ല വെയിലത്തുവച്ചു വററിച്ചു ഈരണ്ടു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി ഉണക്കി ഓരോനേരം

ഓരോ ഗുളികവീതം തേനിൽ സേവിച്ചാൽ അതിഭയങ്കരമായ ഗ്രഹണീരോഗവും പാണ്ഡു അതിസാരം ശോഫം ജ്വരം മുതലായവയും ശമിക്കും.

### സംഗ്രഹഗ്രഹണീകപാടം

ശുദ്ധിചെയ്ത മുത്ത് സ്വർണ്ണം രസം ഗന്ധകം പൊൻകാരം അഭ്രകം കവടി പാഷാണം ഇവ ഓരോ ത്രപാത്തുക്കംവീതം. ശംഖുഭസ്മം ൨ ത്രപാത്തുക്കം. എല്ലാംകൂടി കുഴിയമ്മിയിലിട്ട അതിവിടയക്കഷായമൊഴിച്ചു നല്ലപോലെ അരച്ചു ഉരുളഉരുട്ടി തുണിയിൽ കെട്ടി കുടത്തിൽവച്ചു പകൽ മുഴുവൻ പചിച്ച് ഉമ്മത്തിലച്ചാററിലും കൊട്ടവേലിക്കഷായത്തിലും നിലപ്പനക്കിഴങ്ങിൻനീരിലും ലോഹപാത്രത്തിൽവച്ചു ഭാവനചെയ്ത് ഈരണ്ടു കുന്നിപ്രമാണം ഗുളികയുരുട്ടി ഉണക്കി വച്ചിരുന്ന് ഓരോ ഗുളികവീതം സേവിച്ചാൽ എല്ലാവിധ ഗ്രഹണികളും ശമിക്കും. വാതാധികമായ ഗ്രഹണിക്ക് ഈ ഔഷധം നെയ്യും നല്ലമുളകിന്റെ പൊടിയുംകൂട്ടിയും പിത്താധിക്യത്തിങ്കൽ തേനും തിപ്പലിയും കൂട്ടിയും കഫാധിക്യത്തിങ്കൽ കഞ്ചാവിൻ കഷായവും ചുക്കു മുളകു തിപ്പലി ഇവയുടെ പൊടി കൂട്ടിയും നെയ്യുംചേർത്തും സേവിക്കണം. ക്ഷയം ജ്വരം അർശസ്സ് അഗ്നിമാന്ദ്യം അരുചി പീനസം പ്രമേഹം കൃശരോഗം ധാതുക്ഷീണം മുതലായവയ്ക്കും ഈ ഔഷധം വളരെ നല്ലതാണ്.

### ജാതീഫലാദ്യവടി.

ജാതിക്ക പൊൻകാരം ശുദ്ധിചെയ്ത അഭ്രകം ഉമ്മത്തിൻകുരു ഇവ സമം പൊടിച്ചു അമ്മിയിലിട്ട് ആ പൊടിയിൽ രണ്ടിരട്ടി കറുപ്പുംചേർത്തു ചെറുകച്ചോലത്തിന്റെ ഇലയിടിച്ചുപിഴിഞ്ഞ നീരൊഴിച്ചരച്ച് ചണംപയററിൻപ്രമാണം ഗുളികകളുരുട്ടി നിഴലുണക്കി വച്ചിരുന്ന് ഓരോ ഗുളികവീതം ഓരോനേരം തേനിൽ സേവിച്ചാൽ അതിഭയങ്കരമായ ഗ്രഹണിയും ശമിക്കും. അതിസാരം രക്താതിസാരം ആമശൂല പക്വാതിസാരം അർശസ്സ് മുതലായവകളും ശമിക്കും.

### ഗ്രഹണീശാർദ്ദൂലവടിക.

ജാതിക്ക ഇലവങ്ഗപ്പൂവു അയമോദകം കൊട്ടം പൊൻകാരം വിളയുപ്പു കറുവപ്പട്ട ഏലത്തരി ശുദ്ധിചെയ്ത ഉമ്മത്തിൻകുരു കറുപ്പു ഇവ ഓരോ ത്രപാത്തുക്കംവീതം കുഴിയമ്മിയിലിട്ട പ്രസാരണിനീരൊഴിച്ചു നല്ലപോലെ അരച്ചു വടികകളാക്കിവച്ചിരുന്ന സേവിച്ചാൽ ഗ്രഹണിയും എല്ലാ അതിസാരങ്ങളും പ്രവാഹികയും ശമിക്കും.

### ഗ്രഹണീഗജേന്ദ്രവടിക.

ശുദ്ധിചെയ്ത രസം ഗന്ധകം ലോഹചൂൎണ്ണം ശംഖ് പൊൻകാരം കായം കൎച്ചോലം താലീസപത്രി മുത്തങ്ങാക്കിഴങ്ങ് കൊത്തമ്പാലരി ജീരകം ഇന്തുപ്പു താതിരിപ്പൂവ് അതിവിടയം ചുക്കു പുകയിറ കടുക്ക ശുദ്ധിചെയ്ത ചേക്കുരു ഇലവൎങ്ങപ്പട്ട ജാതിക്ക ഇലവൎങ്ങപ്പൂവു കറുവപ്പട്ട ഏലക്കാ ഇരുവേലി കൂവളക്കായ് ഉലുവാ ഇവ സമം പൊടിച്ച് അമ്മിയിലിട്ടു കഞ്ചാവിൻെറ നീരൊഴിച്ചരച്ചു ഈരണ്ടു കുന്നിപ്രമാണം വടികയാക്കി ഓരോ വടികവീതം ആട്ടിൻപാലിൽ സേവിച്ചാൽ എല്ലാവിധ ഗ്രഹണികളും ജ്വരാതിസാരവും ശൂലവും ഗുല്മവും അമ്ലപിത്തവും കാമലയും ഹലീമകവും കണ്ഡുകുഷ്ഠം വിസൎപ്പം ഗുദഭ്രംശം കൃമി മുതലായവകളും ശമിക്കും.

### ശ്രീവിശ്വനാഥവടിക.

അരത്തുപാത്തുക്കം രസം അരിക്കാടിയിലും കൊട്ടവേലിക്കിഴങ്ങിൻകഷായത്തിലും ത്രിഫലക്കഷായത്തിലും ഡോളായന്ത്രത്തിലാക്കി പചിച്ചു ശുദ്ധിചെയ്തു എടുത്ത് അതിനോടു കയ്യോന്നിനീരിൽ ശുദ്ധിചെയ്ത കാൽത്തുപാത്തുക്കം ഗന്ധകവുംചേൎത്തു രണ്ടും കൂടി ഒന്നിച്ചു കുഴിയമ്മിയിലിട്ടു കരിനൊച്ചിയില ചെറിയ ബ്രഹ്മി (കരിന്താളി) വെളുത്തപൂവുള്ള ശംഖുപുഷ്പം പാടക്കിഴങ്ങു വേനപ്പച്ച കയ്യോന്നി മഞ്ഞക്കയ്യോന്നി (ആനക്കയ്യോന്നി) മുഞ്ഞ കഞ്ചാവു മലംതിപ്പലി ഇവയുടെ രസം ഒഴിച്ചു വെവ്വേറെ അരച്ചു കടുകുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി ഓരോ ഗുളികവീതം ഊറലെടുത്ത തൈരിൽ സേവിച്ചാൽ അതിഭയങ്കരമായ ഗ്രഹണീരോഗവും ആമവാതവും അഗ്നിമാന്ദ്യവും ജ്വരവും പ്ലീഹയും ഉദരവും വാതശ്ലേഷ്മവികാരങ്ങളും ശ്ലേഷ്മരോഗങ്ങളും മററും ശമിക്കും.

### അഭ്രവടിക.

ശുദ്ധിചെയ്ത രസം ഗന്ധകം ഇവ ഈരണ്ടുതുപാത്തുക്കംവീതം ഒന്നിച്ചുചേൎത്ത് അമ്മിയിലിട്ടരച്ചു ചെളിപ്പരുവമാക്കി അതിനോടു അഭ്രചൂൎണ്ണം നല്ലമുളകുപൊടി അതിൽ പകുതി പൊൻകാരം ഇവചേൎത്തു കയ്യോന്നിനീരു ആനക്കയ്യോന്നിനീര് കരിനൊച്ചിയിലനീര് കൊട്ടവേലിക്കഷായം വേനപ്പച്ചനീരു മുഞ്ഞയിലനീരു ചെറിയ ബ്രഹ്മിനീരു കഞ്ചാവിൻനീരു വെളുത്തപൂവുള്ള ശംഖുപുഷ്പത്തിലനീരു ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ഒഴിച്ചരച്ച് വെയിലത്തുവച്ചുണക്കി കടലയ്ക്കാപ്രമാണം ഗുളികയുരുട്ടി സൂക്ഷിച്ചുവച്ചിരുന്ന് ഓരോ ഗുളികവീതം ഊറൽ വാൎത്തുകളഞ്ഞ തൈരിൽ സേവിച്ചാൽ അതിഭയങ്കരമായ അതിസാരവും കാസ

ശ്വാസങ്ങളും ക്ഷയവും ജ്വരവും സൂതികാരോഗങ്ങളും മററു ഭയങ്കരങ്ങളായ രോഗങ്ങളും ശമിക്കയും അഗ്നിദീപനവും ആയുസ്സിന്നു ബലവും സൌന്ദൎയ്യവും പുഷ്ടിയും ഉണ്ടാകയും ചെയ്യും.

### പീയൂഷവല്ലീരസം.

ശുദ്ധിചെയ്ത രസം ഗന്ധകം അഭ്രകം വെള്ളി ലോഹം പൊൻകാരം രസാഞ്ജനം മാക്കീരക്കല്ല് ഇവ അരത്തുപ്പാത്തുക്കം വീതം ഇലവർങ്ഗം ചന്ദനം മുത്തങ്ങാക്കിഴങ്ങ് പാടത്താളിക്കിഴങ്ങു ജീരകം കൊത്തമ്പാലരി തൊട്ടാവാടി അതിവിടയം പാച്ചോററി കുടകപ്പാലവേരിലെ തൊലി കുടകപ്പാലയരി ഇലവർങ്ഗപ്പട്ട ജാതിക്കാ ചുക്ക് വേപ്പിൻപട്ട ശുദ്ധിചെയ്ത ഉമ്മത്തിൻകുരുവു മാതളത്തില കുറുന്തോട്ടി താതിരിപ്പൂവ് കൊട്ടം ഇവ അരത്തുപ്പാത്തുക്കം വീതം എല്ലാംകൂടി ഇടിച്ചുപൊടിച്ച് അമ്മിയിലിട്ടു കയ്യോന്നിനീരൊഴിച്ചു നല്ലപോലെ അരച്ച് ആട്ടിൻപാലൊഴിച്ച് മട്ടിച്ച് ചണംപയറുപ്രമാണം ഗുളികയുരുട്ടി ഊറൽ എടുത്തുകളഞ്ഞ തൈരിലോ കൂവളക്കഷായനീരിൽ ശക്കരക്കൂട്ടിയോ സേവിച്ചാൽ അതിഭയങ്കരമായ ഗ്രഹണിയും അതിസാരവും ജ്വരവും രക്താതിസാരവും ആമശൂലയും ആമദോഷങ്ങളും ദാഹരോഗവും ഏല്ലാസം അരുചി ഛർദ്ദി ഗുദഭ്രംശം പകപാപകപാതിസാരം വയറുകടി അസൃഗ്ദരം കാമല പാണ്ഡു പ്രമേഹം മുതലായവയും ശമിക്കും.

### ശ്രീനൃപതിവല്ലഭം.

ജാതിക്കാ ഇലവർങ്ഗപ്പൂവു മുത്തങ്ങാക്കിഴങ്ങു കറുവപ്പട്ട ഏലത്തരി പൊൻകാരം കായം ജീരകം ഇലവർങ്ഗപ്പട്ട കുറാശാണി ഓമം ചുക്ക് ഇന്തുപ്പ് ശുദ്ധിചെയ്ത ലോഹഭസ്മം അഭ്രകം രസം ഗന്ധകം താമ്രഭസ്മം ഇവ ഓരോ പലംവീതം. നല്ലമുളകുപൊടി രണ്ടുപലം. എല്ലാംകൂടി അമ്മിയിലിട്ടു നെല്ലിക്കാനീരും ആട്ടിൻപാലുമൊഴിച്ചരച്ച് ന കുന്നിയിടവീതം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്ന് ഓരോ ഗുളിക ഓരോനേരം ഊറൽവാൎത്ത തൈരിൽ സേവിച്ചാൽ അതിഭയങ്കരമായ ഗ്രഹണീരോഗവും അഗ്നിമാന്ദ്യവും എല്ലാ ആമദോഷങ്ങളും വിഷൂചികയും പ്ലീഹയും ഗുല്മവും ഉദരവും അഷ്ഠീലയും യകൃത്‌രോഗവും പാണ്ഡുവും കാമലയും ഹൃദയശൂലയും പൃഷ്ഠശൂലയും പാൎശ്വശൂലയും കടീശൂലയും കുക്ഷിശൂലയും മററുശൂലകളും ആനാഹവും കാസശ്വാസവും ആമവാതവും ശ്ലീപദവും ശോഫവും അർബ്ബുദവും ഗളഗണ്ഡവും ഗണ്ഡമാലയും അമ്ലപിത്തവും ഗർദ്ദഭിയും കൃമിയും കുഷ്ഠവും ദദ്രുരോഗവും വാതരക്തവും ഭഗന്ദരവും ഉപദംശവും അതിസാരവും അൎശ്ശസ്സും പ്രമേഹവും അശ്മരിയും മൂത്രകൃച്ഛ്റവും മൂത്രാഘാതവും ജ്വരങ്ങളും പാ

ണ്ഡുരോഗങ്ങളും തന്ദ്രിയും ആലസ്യവും ഭ്രമവും ക്ലമവും ദാഹവും
വിദ്രധിയും ഹിക്കയും ജഡതയും മൂകതയും സ്വരഭേദവും വൃദ്ധി
യും വിസൎപ്പവും ഊരുസ്തംഭവും രക്തപിത്തവും ഗുദഭ്രംശവും അ
രുചിയും ദാഹവും കൎണ്ണനാസാമുഖദന്തരോഗങ്ങളും പീനസവും
ശീതപിത്തവും സ്ഥാവരാദിവിഷങ്ങളും എന്നുവേണ്ട വാതപി
ത്തകഫോത്ഭവങ്ങളും സന്നിപാതജങ്ങളും ആയ എല്ലാവിധ രോ
ഗങ്ങളും അതിവേഗത്തിൽ ശമിക്കയും ബലവും പുഷ്ടിയും വീൎയ്യ
വും ആയുസ്സും ഉണ്ടാകയും ചെയ്യും.

### അജാജ്യാദിചൂൎണ്ണം.

അയമോദകം പലം ൨. ചവക്കാരം പലം ൧. മുത്തങ്ങാ പ
ലം ൨ കറുപ്പുപലം ൨. എതിക്കിൻവേരു് ഉണക്കിയിടിച്ചുപൊടി
ച്ചു പൊടി പലം ൪. എല്ലാംകൂടി ഒന്നിച്ചുചേൎത്തു് കുഴിയമ്മി
യിൽ ഇട്ടു് അരച്ചു തേനുംകൂട്ടി മൎദ്ദിച്ചു് കുറേശ്ശ സേവിച്ചാൽ അ
തിഭയങ്കരമായ ഗ്രഹണിയും അതിസാരവും വയറുകടിയും ജ്വരാ
തിസാരവും വിഷൂചികയും മററും ശമിക്കും.

### സ്വല്പഗ്രഹണീകപാടരസം.

ശുദ്ധിചെയ്ത ചായില്യം ഗന്ധകം പാഷാണം കൂവനൂറ് ക
വടിഭസ്മം ഇവ സമം അമ്മിയിൽഇട്ടു് ആട്ടിൻപാലൊഴിച്ചു് അര
ച്ചു ഈരണ്ടു കടുകിടവീതം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്നു
ഓരോ ഗുളികവീതം ഊറൽവാൎത്ത തയിരിലൊ തേനിലോ സേ
വിച്ചാൽ ഗ്രഹണിയും അതിസാരവും രക്താതിസാരവും ശ
മിക്കും.

### ഗ്രഹണികേസരി.

ശുദ്ധിചെയ്ത രസം ഗന്ധകം അഭ്രഭസ്മം ലോഹസിന്ദൂരം
ജാതിക്കാ ചായില്യം അതിവിടയം പാഷാണം ചുക്കു് നല്ലമുളകു്
താതിരിപ്പൂവു് കടുക്കാത്തോടു് വിളാൎപഴത്തിൻതോടു് മുത്തങ്ങാ
ക്കിഴങ്ങു് അയമോദകം കൊടുവേലിക്കിഴങ്ങു് മാതളപ്പഴത്തിൻ
തോടു് പൊരിച്ച വെൺകാരം കുടകപ്പാലയരി ഉമ്മത്തരി കഴററി
പ്പരിപ്പു് ഇലവിൻപശ കൂവളക്കായ് തിപ്പലി ഇവ ഓരോ വരാ
ഹൻ ഇടവീതം ഒന്നിച്ചുചേൎത്തു് പൊടിക്കേണ്ടവയെ പൊടിച്ചു്
എല്ലാംകൂടി കുഴിയമ്മിയിൽ ഇട്ടു് അതിനോടുകൂടെ എട്ടുവരാ
ഹൻ തൂക്കം അവീയനുംചേൎത്തു് ഉമ്മത്തിലച്ചാററിൽ നാലുയാമം
അരച്ചു് ഉഴുന്നുപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി വച്ചിരു
ന്നു് ഓരോ നേരം ഓരോ ഗുളികവീതം തേനിലോനെയ്യിലോ
സേവിച്ചാൽ അഞ്ചുദിവസത്തിനകം എത്ര ഭയങ്കരമായ ഗ്രഹണി
യായിരുന്നാലും അതു ഗുണമാകും. ഇതുപോലെ ഗ്രഹണിക്കു കൈ

കണ്ട മരുന്ന മററൊന്നുംതന്നെയില്ല. ഈ ഗുളിക സേവിക്ക മ്പോൾ ബാർളി അരിയിട്ടു് പാൽകുറുക്കി കുടിക്കകയാണു് നല്ല തു്. ക്ഷാരപദാൎത്ഥങ്ങൾ ഒന്നും ഉപയോഗിക്കരുതു്.

പഞ്ചലവണമെഴുകു്.

വെടിയുപ്പു് ഇന്തുപ്പു് കല്ലുപ്പു് വിളയുപ്പു് കറിയുപ്പു് ഇവ ഓരോ പലംവീതം ഒന്നിച്ചുചേൎത്തു് ഒരു കുഴിയമ്മിയിൽ ഇട്ടു് പി ന്നെ ഇടിച്ചു പിഴിഞ്ഞനീരു് മുരിങ്ങപ്പട്ട ഇടിച്ചുപിഴിഞ്ഞനീരു് കുപ്പമേനിനീരു് നൊച്ചിയിലനീരു് കററാർവാഴനീരു് ഇവകൾ ഓരോന്നും ഒഴിച്ചു ഈരണ്ടുയാമം വീതം അരച്ചു് എല്ലാംകൂടി ഒരു വില്ലയായിത്തട്ടി വെയിലത്തുവച്ചുണക്കി ചൂട്ടുപിടിച്ചതിന്റെ ശേ ഷം ഓട്ടിനകത്തുവച്ചു് ശീലമൺചെയ്തു പത്തുവറളികൊണ്ടുപുടം ഇടുക. ചിലപ്പോൾ ഉരുകിയും ഉരുകാതെയും ചുവന്നും ഇരിക്കും. അതിന്റെശേഷം എടുത്തു് വീണ്ടും കുഴിയമ്മിയിൽ ഇട്ടു് അതി ന്റെ നാലിൽ ഒരുഭാഗം പെരുങ്കായവുംചേൎത്തു് കുറേശ്ശ കുറേശ്ശ തേനൊഴിച്ചു് മെഴുകുപരുവമാകുന്നതുവരെ അരയ്ക്കുക. മെഴുകുപരു മാകുമ്പോൾ എടുത്തു സൂക്ഷിച്ചുവച്ചിരുന്നു ഓരോനേരം കാൽക്ക ഴഞ്ചുവീതം സേവിച്ചാൽ ഗ്രഹണിയും അതിഭയങ്കരമായ ശൂലക ളും ഗുന്മവും വാതരോഗങ്ങളും കുത്തൽ കുടച്ചിൽ കൊളുത്തൽ മുത ലായവകളും അണ്ഡവായുവും അമ്ലപിത്തവും ഛൎദ്ദിയും കുടൽവാത വും ദഹനക്കുറവും അരുചിയും ശമിക്കും. അഗ്നിദീപനം ഏററ വും ഉണ്ടാകും.

ഗ്രഹണീവാരണകല്പിതവം.

അഞ്ചിടങ്ങഴി പശുവിൻപാലിൽ പകുതി വെള്ളം ചേൎത്തു് അതിൽ അരിയും കമ്പും കളഞ്ഞു ശുദ്ധിചെയ്ത പത്തുപലം കഞ്ചാ വിട്ടു് അടുപ്പേൽവച്ചു് കുറുക്കിവററിച്ചു ഇരുനാഴിയാക്കി അതിൽ കിടന്ന കഞ്ചാവു് എടുത്തു വേറെ സൂക്ഷിച്ചു വച്ചുകൊള്ളുക. പാ ലിൽ ഉറ ഒഴിച്ചു വച്ചിരുന്നു തയിരായ ഉടൻ കലക്കി വെണ്ണയെടു ക്കണം. അതിന്റെശേഷം ആ മോരു ഒഴിച്ചു മുൻപിലത്തെ കഞ്ചാവു് വഴിപോലെ അരച്ചുരുട്ടി അതിനോടുകൂടെ അവിയൽ ചായില്യം ഇവ ഓരോ വരാഹനിടചേൎത്തു് എല്ലാംകൂടി നല്ലതു പോലെ അരച്ചു ൧൦ ഗുളികകളാക്കി ഉരുട്ടി പത്തു ജാതിക്കാ തുര ന്നു് ഓരോഗുളികവീതം ഓരോ ജാതിക്കായിൽ ചെലുത്തി തുരന്ന കഷണംകൊണ്ടുതന്നെ അടച്ചു ആ ജാതിക്കാ പത്തുംകൂടി ചുണ്ടും കാലും ചിറകും കുടലും കളഞ്ഞു ശുദ്ധിയാക്കിയ ഒരു പഴയ കരിം പിടക്കോഴിയുടെ ഉള്ളിൽ ആക്കി നല്ലതുപോലെ തുന്നിക്കെട്ടിഒരു ഇരുമ്പുപാത്രം അടുപ്പിൽവച്ചു് അതിൽ മുൻപറഞ്ഞ തയിരുകട

ഞ്ഞെടുത്ത വെണ്ണയുരുക്കിയ നെയ്യൊഴിച്ച് ആ നെയ്യിൽ കോഴിയെ ഇട്ട് നെയ്യു മുഴുവൻ വററി നല്ലതുപോലെ ചുവക്കുന്നതുവരെ തീയെരിച്ചു കോഴിയെ എടുത്ത് ഒരു കല്ലുരലിൽ ഇട്ടു നല്ലതുപോലെ ഇടിച്ച് എല്ലും മാംസവും എല്ലാം ഒന്നായിച്ചേൎന്നയുടൻ എടുത്തു കുഴിയമ്മിയിൽ ഇട്ട് മെഴുകുപതമാകുന്നതുവരെ അരയ്ക്കണം. അരയ്ക്കുമ്പോൾ പതമുണ്ടാകുന്നതിനായി ആവശ്യംപോലെ വേറെ പശുവിൻനെയ്യു ചേൎത്തുകൊള്ളാം. അങ്ങനെ അരച്ചു മെഴുകുപതമാക്കിയെടുത്തു വച്ചിരുന്ന് ഓരോനേരം കടലയ്ക്കാപ്രമാണം ദിവസം രണ്ടുതവണവീതം സേവിച്ചാൽ അതിഭയങ്കരമായ ഗ്രഹണിയും രക്തഭേദിയും വയറുകടിയും മററുമുള്ള സകല ഉദരാമയങ്ങളും ശമിക്കും. അഗ്നിദീപനം ഉണ്ടാകും.

### അജാഷ്ടകമാത്ര.

ജീരകം നല്ലമുളകു ചുക്ക് തിപ്പലി വെളുത്തുള്ളി പെരുംകായം ഇന്തുപ്പ് ശുദ്ധിചെയ്ത ഗന്ധകം ഇവ ഈരണ്ടുപലംവീതം. ഇവയിൽ ഇടിച്ചുപൊടിക്കേണ്ട മരുന്നുകളെ ഇടിച്ചുപൊടിച്ച് എല്ലാംകൂടി ഒന്നിച്ചുചേൎത്ത് കുഴിയമ്മിയിലിട്ട് ചെറുനാരങ്ങാനീരൊഴിച്ചു ൧ യാമമരച്ച് ചുണ്ടയ്ക്കാപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്ന് ഓരോനേരം ഓരോ ഗുളികവീതം തേനിൽ സേവിച്ചാൽ ഗ്രഹണി അഗ്നിമാന്ദ്യം പിത്തവായു സൂതകവായു ഉഷ്ണവായു ഗുന്മം ഉദരരോഗം വാന്തിഭേദി ഇവകൾ ശമിക്കും.

### ഹിംഗ്വഷ്ടകമാത്ര.

പെരുംകായം ഇന്തുപ്പ് തിപ്പലി ഇവ അയ്യഞ്ചുപലംവീതം. ജീരകം പലം ൨. കരിംജീരകം പലം ൩. മുളകു പലം ൪. ചുക്ക് പലം ൧. ഇവയെല്ലാംകൂടി ഉണക്കിയിടിച്ചു പൊടിച്ച് കുഴിയമ്മിയിലിട്ട് ചെറുനാരങ്ങാനീരൊഴിച്ചരച്ച് ചുണ്ടയ്ക്കാപ്രമാണം ഗുളികയുരുട്ടി തേനിൽ സേവിച്ചാൽ ഗ്രഹണി അഗ്നിമാന്ദ്യം ഗുന്മം മുതലായവ ശമിക്കും.

### ഭോജനകുഠാരിമാത്ര.

ചുക്ക് പെരുങ്കായം ഇവ ഓരോപലംവീതം. ഇഞ്ചി ഇന്തുപ്പ് ഇവ ഈരണ്ടുപലംവീതം. ജീരകം നല്ലമുളക് ഇവ മുമ്മൂന്നു പലംവീതം. ഇവയെ ഇടിച്ചുപൊടിച്ച് കുഴിയമ്മിയിലിട്ട് ചെറുനാരങ്ങാനീരൊഴിച്ചരച്ച് ചുണ്ടയ്ക്കാപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി തേനിൽ സേവിച്ചാൽ ഗ്രഹണി അഗ്നിമാന്ദ്യം ഗുന്മം വയററുവേദന പിത്തവായു സൂതികവായു മുതലായവ ശമിക്കും.

രാജഹംസപോടലീമാത്ര.

കവടിഭസ്മം ഒരുപലം ചുക്ക് നല്ലമുളക് തിപ്പലി ശുദ്ധിചെയ്ത പാഷാണം ഗന്ധകം രസം പൊരിച്ചവെൺകാരം ഇവഓരോ പലംവീതം. ഇവ ഇടിച്ചുപൊടിച്ച് എല്ലാംകൂടി ഒന്നിച്ചുചേൎത്തു കുഴിയമ്മിയിലിട്ട ചെറുനാരങ്ങാനീരൊഴിച്ചു നല്ലപോലെ അരച്ചു ഓരോ കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി നല്ലമുളകുപൊടിയും നെയ്യുംചേൎത്തു ഓരോ ഗുളികവീതം സേവിച്ചാൽ എല്ലാ ഗ്രഹണീരോഗങ്ങളും അതിവേഗത്തിൽ ശമിക്കും.

ലഘുശംഖുവടീമാത്ര.

പുളിയിലയും തൊലിയും പുളിയുടെ വേരുംകൂടി ചുട്ട ചാമ്പലാക്കി അ ചാമ്പൽ വെള്ളത്തിൽ കലക്കിയെടുത്ത ഉപ്പ് പലം ൫, കല്ലുപ്പ് ഇന്തുപ്പ് ചവുട്ടുപ്പ് വിളയുപ്പ് വെടിയുപ്പ് ഇവ ഓരോ പലംവീതം, ശംഖുഭസ്മം പലം ൫, ശുദ്ധിചെയ്ത രസം പലം വ, ഗന്ധകം പലം വ, പാഷാണം പലം അര. എല്ലാംകൂടി അമ്മിയിലിട്ട ചെറുനാരങ്ങാനീരൊഴിച്ചു നല്ലപോലെ അരച്ചു കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കിവച്ചിരുന്നു ഓരോ ഗുളികവീതം ചെറുതേനിൽ സേവിച്ചാൽ സൎവ്വ ഗ്രഹണിയും ഗുന്മവും അഗ്നിമാന്ദ്യവും അജീൎണ്ണവും വായുകോപവും ഉദരരോഗവും ശമിക്കും.

ഗ്രഹണീരോഗകുലാന്തകം.

മാതളത്തിന്റെ പിഞ്ചുകായ് ജാതിക്കാ ജാതിപത്രി കറുവപ്പട്ട കാന്തം കന്മദം ചായില്യം ഇവ ഇടിച്ചുപൊടിച്ചും ശുദ്ധിചെയ്തും ഒന്നിച്ചുചേൎത്തു കുഴിയമ്മിയിലിട്ട് അത്തിപ്പാലൊഴിച്ചു രണ്ടുയാമമരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോതവണ ഓരോ ഗുളികവീതം ദിവസം രണ്ടുതവണ തേനിൽ സേവിച്ചാൽ അതിഭയങ്കരമായ ഗ്രഹണിയും ശമിക്കും.

യോഗരാജഗുൽഗുലു.

ചുക്ക് തിപ്പലിമൂലം തിപ്പലി കാട്ടുമുളകിൻവേര് കൊടുവേലിക്കിഴങ്ങു പൊരിച്ചകായം അയമോദകം കടുക് ജീരകം കരിഞ്ജീരകം വാൽമുളക് കുടകപ്പാലയരി പാടത്താളിക്കിഴങ്ങ് വിഴാലരിക്കാമ്പ് അത്തിത്തിപ്പലി കടുകുരോഹിണി അതിവിടയം ചെറുതേക്ക് പെരുങ്കുരുമ്പ ഇവ മുക്കാൽകഴഞ്ചുവീതം. നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് ഇവ ഓരോന്നും പത്തു കഴഞ്ചുവീതം ശുദ്ധിചെയ്ത ഗുൽഗുലു കഴഞ്ചു നാല്പത്തഞ്ച് വെള്ളത്തീയം വെള്ളിനാകം ഇരുമ്പ് അഭ്രകം പുരാണകിട്ടം ഇവയുടെ

ഭസ്മം ഓരോപലംവീതം രസസിന്ദൂരം പലം ഒന്നു്. മേൽപ്പറഞ്ഞതിൽ ഗുൽഗുലുവരെയുള്ള മരുന്നുകൾ പൊടിച്ചു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു ശക്കരപ്പാവിന്റെ സമ്പ്രദായത്തിലാക്കി ഒരു പിണ്ഡമായെടുത്തു നൈപുരട്ടി പഴകിയ പാത്രത്തിൽ സൂക്ഷിച്ചുവച്ചിരുന്നു മുക്കാൽ കഴഞ്ചുവീതം സേവിച്ചാൽ ഗ്രഹണിയും വാതവും കുഷ്ഠവും അശ്ശസ്സും പ്രമേഹവും വാതരക്തവും നാഭിശൂലയും ഭഗന്ദരവും ഉദാവൎത്തവും ക്ഷയവും ഗുന്മവും അപസ്മാരവും അഗ്നിമാന്ദ്യവും ശ്വാസകാസങ്ങളും അരുചിയും മററും ശമിക്കും. ഇതു ത്രിദോഷത്തേയും ശമിപ്പിക്കുന്ന ഒരു രസായനമാണു്. മൈഥുനം ഭക്ഷണം പാനം ഇവയ്ക്കു വിരോധംകൂടാതെ സേവിക്കാം. ശുക്ല ദോഷമുള്ള പുരുഷന്മാൎക്കും രജോദോഷമുള്ള സ്ത്രീകൾക്കും വളരെ നല്ലതാണു്. വാതരോഗി ഈ മരുന്നുസേവിച്ചു പുറകേ ചിററരത്തക്കഷായവും പിത്തരോഗി കാകോളിക്കഷായവും കഫരോഗി കൊന്നവേർകഷായവും കുടിക്കണം. മരമഞ്ഞൾക്കഷായംകൊണ്ടു മേഹവും ഗോമൂത്രംകൊണ്ടു പാണ്ഡുരോഗവും തേൻ അനുപാനമായി സേവിച്ചാൽ കുഷ്ഠരോഗവും അമൃതുകഷായംകൊണ്ടു വാതരക്തവും തിപ്പലിക്കഷായംകൊണ്ടു വീക്കം കുത്തിനോവു് ഇവയും തമിഴാമക്കഷായംകൊണ്ടു സകല ഉദരരോഗങ്ങളും ത്രിഫലക്കഷായംകൊണ്ടു നേത്രരോഗങ്ങളും പാതിരിവേർ കഷായംകൊണ്ടു് എലിവിഷവും ശമിക്കും.

## വിലചതൈലം.

കൂവളത്തിൻവേരു് തുലാം അര, ദശമൂലം തുലാം അര ഇവ ഒന്നിച്ചുചേൎത്തു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴി ഇഞ്ചിനീരും ഇടങ്ങഴി കാടിയും ഇടങ്ങഴി നല്ലെണ്ണയും ഇടങ്ങഴി പാലുംചേൎത്തു് താതിരിപ്പൂവു് കൂവളത്തിൻവേരു് കൊട്ടം ഇലവിൻപശ കച്ചോലം ചിററരത്ത തമിഴാമവേരു് ചുക്കു് മുളകു് തിപ്പലി തിപ്പലിമൂലം കൊടുവേലിക്കിഴങ്ങു് ആനത്തിപ്പലി ദേവതാരം വയമ്പു് കടുകരോഹിണി ഇലവർങം അയമോദകം ഇടവകം ജീവകം അടപതിയൻ കാകോളി ക്ഷീരകാകോളി മേദ മഹാമേദ കാട്ടുഴുന്നു് കാട്ടുപയറു് ഇരട്ടിമധുരം ഇവ അരരെശ്ശുപലംവീതം അരച്ചു കല്ക്കംകലക്കി മന്ദാഗ്നിയിൽ പാകപ്പെടുത്തി അരിച്ചുതേച്ചാൽ വിവിധപ്രകാരത്തിൽ ഉള്ള ഗ്രഹണീരോഗങ്ങളേയും അശ്ശസ്സുകളേയും കഫംകൊണ്ടും വാതംകൊണ്ടും ഉണ്ടാകുന്ന ശോഫത്തേയും ജ്വരത്തേയും കാസം ശ്വാസം ഗുന്മം പാണ്ഡു ശൂല സൂതികാരോഗം മൂഢഗർഭം

മൂഢവാതം ശിരോരോഗം സ്ത്രീകൾക്കുണ്ടാകുന്ന പലവക രോഗങ്ങൾ രജോദോഷം ശുക്ലദോഷം മുതലായവയേയും ശമിപ്പിക്കും.

ബൃഹൽഗ്രഹണിമിഹിരതൈലം.

കുടകപ്പാലവേരിന്മേൽതൊലി പലം പത്തു. കൊത്തമ്പാലരി പലം പത്തു് ഇവ വെവ്വേറെ പതിനാറിടങ്ങഴിവീതം വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി രണ്ടുംകൂടി ഒന്നിച്ചുചേർത്തു അതിൽ ഇടങ്ങഴി എണ്ണയും നാലിടങ്ങഴി മോരുംചേർത്തു കൊത്തമ്പാലരി താതിരിപ്പൂവു് പാച്ചോററിത്തൊലി തൊട്ടാവാടി അതിവിടയം കടുക്കാ ഇലവർങം ഇരുവേലി ചിറവപ്പൂപ്പു് രസാഞ്ജനം നാഗപ്പൂവു് പതുമുകം ചിററമൃതു് കുടകപ്പാലയരി ഞൊഴൽപ്പൂവു് കടുകുരോഹിണി താമരയല്ലി നകരം അമരവേരു് കയ്യോന്നി ആനക്കയ്യോന്നി തമിഴാമ മാവിൻപട്ട ഞാവൽപട്ട കടമ്പിൻപട്ട ഇവ ഈരണ്ടുരുപാത്തുക്കംവീതം അരച്ചുകലക്കി മന്ദാഗ്നികൊണ്ടു എണ്ണ പാകമാക്കി അരിച്ചുതേച്ചാൽ ഗ്രഹണി നീരു് (ശോഥം) ജ്വരനര അതിസാരം വയറുകടി ജ്വരം ദാഹം ശ്വാസം കാസം ഇക്കിൾ ഛർദ്ദി ഭ്രമം കോഷ്ഠരോഗങ്ങൾ മുതലായവ ശമിക്കും.

## അർശോരോഗ നിദാനം.

വാതാർശ്ശസ്സ് പിത്താർശ്ശസ്സ് കഫാർശ്ശസ്സ് ദ്വന്ദ്വാർശ്ശസ്സ് ത്രിദോഷാർശ്ശസ്സ് രക്താർശ്ശസ്സ് സഹജാർശ്ശസ്സ് ഇങ്ങനെ ഏഴുപ്രകാരത്തിൽ അർശ്ശസ്സുണ്ടു്. അർശ്ശസ്സുകളുടെ ഉത്ഭവം ഗുദത്തിൽഉള്ള പ്രവാഹിണി വിസർജ്ജിനി സംവരണി എന്നീ മൂന്നുവലികളിലും ആണു്. ഗുദമെന്നതു് സ്ഥൂലാന്ത്രത്തിൻെറ അധോഭാഗം. ഗുദത്തിനു് അവരവരുടെ വിരല്ക്കു അഞ്ചുവിരൽ നീളംഉണ്ടു്. അതിൽ അകത്തു പ്രവാഹിണിയും മദ്ധ്യത്തിൽ വിസർജ്ജിനിയും പുറത്തു സംവരണിയും സ്ഥിതിചെയ്യുന്നു. വാതാദിദോഷങ്ങൾ ത്വക്മാംസം മേദസ്സ് രക്തം ഇവയെ ഏററവും ദൂഷിപ്പിച്ചു് ഗുദം മൂക്കു് കണ്ണു മുതലായ സ്ഥാനങ്ങളിൽ പലപ്രകാരത്തിൽ ഉള്ള മാംസാങ്കുരങ്ങളെ ഉത്ഭവിപ്പിക്കുന്നതിനെയാണു് അർശ്ശസ്സെന്നു പറയപ്പെടുന്നതു്.

മൂലരോഗത്തിൻെറ പൂർവ്വരൂപങ്ങൾ.

അഗ്നിമാന്ദ്യം മലബന്ധം തുടയിലേയും കണങ്കാലിലേയും മാംസങ്ങൾക്കു അധികംവേദന ശ്രമം ശരീരം നാൾക്കുനാൾ മെലിയുക കണ്ണിരുട്ടിയടയ്ക്കുക ഇളപ്പു് വയറിളകിപ്പോവുകയൊ അല്ലെങ്കിൽ തീരെ മലം പോകാതെയിരിക്കുകയൊ ചെയ്ക ആസനത്തിൽ വലിയ വേദന കൂടക്കൂടെ അപാനവായു പറിയുക ആ വാ

യു എപ്പോഴും നാഭിക്കു കീഴ്പയററിൽ ശബ്ദത്തോടുകൂടെ സഞ്ചരിക്കു ക മലം കുറേശ്ശ കുറേശ്ശ വേദനയോടുകൂടി പോവുക അടിവയററിൽ ശബ്ദത്തോടുകൂടി നോവുണ്ടാക്കി സഞ്ചരിക്കുക വളരെ പ്രയാസപ്പെട്ടാൽ നോവോടുകൂടെ മലം കുറേശ്ശയായി പോകുക അടിവയറു് കുടൽ ഇവയിൽ എരപ്പു് ക്ഷീണം ഏക്കം ചിലപ്പോൾ പുളിച്ചുതികട്ടൽ നീരിറക്കം മനസ്സറിയാതെ മലം കുറേശ്ശ പോകുക ഒരു സംഗതിയിലും മനസ്സ ഗമിക്കാതിരിക്ക ശിരസ്സിലും മുതുകിലും മാറിലും കുത്തും വേദനയും ഉണ്ടായിരിക്ക ശരീരത്തിനു നിറം മാററം ഇന്ദ്രിയങ്ങൾക്കു ശക്തിയില്ലാതാകുക ബലക്കുറവു കോപം മനോദുഃഖം ഇവകളാകുന്നു. കൂടാതെ ഗ്രഹണി പാണ്ഡു ഉദരം ഇവയുടെ പൂൎവ്വരൂപങ്ങളും അൎശസ്സിനുണ്ടായിരിക്കും.

### വാതാൎശസ്സുണ്ടാകുന്നതിനുള്ള കാരണങ്ങൾ.

ചവൎപ്പു് എരിപ്പു് കയ്പു് ഈ രസങ്ങൾ അധികമുള്ളതും രൂക്ഷങ്ങളുമായ പദാൎത്ഥങ്ങളെ ഭക്ഷിക്കുക അല്പഭക്ഷണംചെയ്ക തീക്ഷ്ണമദ്യസേവനം അതിമൈഥുനം ഉപവാസം അനൂപദേശവാസം ഹേമന്തം ശിശിരം ഈ മാസങ്ങളിൽ ദേഹായാസകരങ്ങളായ കൎമ്മങ്ങൾചെയ്ക കാററും വെയിലും അധികമായേൽക്ക മുതലായവകൊണ്ടും ശോകംകൊണ്ടും വാതാൎശസ്സുണ്ടാകും.

### വാതാൎശോലക്ഷണം

വാതാൎശസ്സ വാടിട്ടും പ്രാണികൾ അരിച്ചുനടക്കുന്നോ എന്നു തോന്നിക്കുന്നതായിട്ടും വാടീട്ടും കറുത്തിട്ടും അല്ലെങ്കിൽ ചുവന്നിട്ടും സ്തംഭിച്ചിട്ടും സമങ്ങളല്ലാതെയും പരുപരുപ്പോടും കഠിനതയോടുംകൂടിയും ഒന്നിനോടൊന്നു സാമ്യമില്ലാതെയും വളഞ്ഞിട്ടും പുകഞ്ഞിട്ടും തലകൾ നറുങ്ങിയിട്ടും മുള്ള കൂൎമ്മയായും മുഖം വിരിഞ്ഞും കുത്തലോടും തീ പൊള്ളിയതുപോലെ എരിച്ചിലോടും കൂടിയിരിക്കും. കോവൽപ്പഴം ലന്തപ്പഴം ഈന്തപ്പഴം പരുത്തിക്കുരു കടമ്പിൻപൂവു് കടുകു് ഇവകളുടെ വലിപ്പത്തിലും നിറത്തിലും മൂലക്കുരുക്കൾ ഉണ്ടാകും. ശിരസ്സു് വിലാപ്പുറം തോൾ ഇടുപ്പു തുടെടി ഈ സ്ഥാനങ്ങളിൽ അധികം വേദനയുണ്ടാകും. തുമ്മുക തികട്ടുക വയറു് സ്തംഭിക്കുക നെഞ്ചിൽ പിടുത്തം ഉണ്ടാക അരുചി ചുമ ശ്വാസം ജഠരാഗ്നിക്കു വിഷമത ചെവിമൂളൽ തലതിരിച്ചിൽ ഇവകളെക്കൊണ്ടു വാതാൎശോരോഗി ഏററവും പരവശനാകും. മലം ഉറച്ചിട്ടും അല്പമായിട്ടും മുക്കലോടും വേദനയോടും നുരയോടുംകൂടി തടഞ്ഞുതടഞ്ഞു പോകും. തോൽ നഖം മലം മൂത്രം കണ്ണുകൾ മുഖം ഇവ കറുത്തിരിക്കും. കാലപ്പഴക്കംകൊണ്ടു

ഈ രോഗം ഗുന്മം പ്ലീഹ ഉദരം അഷ്ഠീല ഇവകളെ ഉണ്ടാക്കുകയും ചെയ്യും.

പിത്താശ്സ്സുണ്ടാകുവാനുള്ള കാരണങ്ങൾ.

എരിവും പുളിപ്പും ഉപ്പുരസവും ഉഷ്ണവുമുള്ള ഭക്ഷണസാധനങ്ങളെ ഭക്ഷിക്കുക അതിവ്യായാമംചെയ്ക ഏററവും തീകൊള്ളുക ഏററവും വെയിൽകൊള്ളുക മരുഭൂമിയിൽ സഞ്ചരിക്കുക ശരത്ത് ഗ്രീഷ്മം ഈ കാലങ്ങളിൽ സഞ്ചരിക്ക കോപിക്ക അധികമായി മദ്യപാനംചെയ്ക അന്യസമ്പത്തിലുള്ള ദ്വേഷം ഉൾപ്പുഴുക്കുണ്ടാക്കുന്നതും തീക്ഷ്ണതയുള്ളതും ഉഷ്ണിച്ചതുമായ ഔഷധസേവ മുതലായവകൊണ്ടു പിത്താശ്സ്സുണ്ടാകുന്നു.

പിത്താശോലക്ഷണം.

പിത്താശ്സ്സുമൂലമുണ്ടാകുന്ന അങ്കുരങ്ങൾ നീലിച്ചോ ചുവന്നോ മഞ്ഞളിച്ചോ കറുത്തോ നേത്തായ രക്തത്തിൻെറ ഒഴുക്കോടുകൂടി ദുഗ്ഗന്ധങ്ങളായിട്ടും കൃശങ്ങളായിട്ടും മൃദുക്കളായിട്ടും അയഞ്ഞിട്ടും കിളിനാക്കുപോലെയോ യകൃൽക്കഷണംപോലെയോ അട്ടയുടെ മുഖംപോലെയോ ചൂടോടുകൂടിയിരിക്കും. ഉഷ്ണം പഴുപ്പ് ജ്വരം വിയപ്പ് തണ്ണീർദാഹം അലസ്യം അരുചി ചുഴൽച്ച ഇവയുണ്ടായിരിക്കും. അയഞ്ഞു നീലിച്ച് ഉഷ്ണമായി മഞ്ഞളിച്ചു ചുവന്നു ദഹിക്കാതെ മലംപോകും. മുളകളുടെ മദ്ധ്യം യവംപോലെ തടിച്ചിരിക്കും. തൊലി നഖം മൂത്രം മലം കണ്ണ് മുഖം ഇവകൾ പച്ചിലവണ്ണത്തിലോ അല്പമായി മഞ്ഞളിച്ചോ പച്ചളിച്ചിട്ടോ ഇരിക്കും.

കഫാശ്സ്സുണ്ടാകാനുള്ള കാരണങ്ങൾ.

മധുരവും സ്നിഗ്ദ്ധതയും ശൈത്യവും ലവണരസവും പുളിരസവും ഗുരുത്വവും ഉള്ള പദാത്ഥങ്ങളെ അധികമായി ഭക്ഷിക്ക ദേഹായാസകരങ്ങളായ പ്രവൃത്തികൾ ചെയ്ക പകലുറങ്ങുക മൃദുവായ കിടക്കയിൽ ദിവസവും കിടക്കുക അതിമൃദുവായ ആസനത്തിൽ ദിവസവും ഇരിക്കുക കിഴക്കൻകാററുകൊള്ളുക തണുപ്പുള്ള ദേശത്തും കാലത്തും സഞ്ചരിക്കുക മുതലായവകൊണ്ടു കഫാശ്സ്സുണ്ടാകുന്നു.

കഫാശോലക്ഷണം.

കഫംകൊണ്ടുണ്ടാകുന്ന അശ്സ്സുകൾ ചുവടു തടിച്ചതും കൊഴുത്തതും വേദന കുറഞ്ഞതും വെളുത്തതും മേൽപ്പോട്ടുയന്നതും മിനുമിനുത്തതും സ്തംഭിച്ചതും വൃത്താകൃതിയിലുള്ളതും ഘനത്തതും ഉറച്ചതും പഴുപ്പോടുകൂടിയതും നിശ്ചലങ്ങളായിട്ടുള്ളതും കൊഴുത്തതും ചൊറിച്ചിലോടുകൂടിയതും തൊട്ടുകൊണ്ടിരുന്നാൽ സുഖം

തോന്നുന്നതും മുളംകൂമ്പു ചക്കപ്പൂഞ്ഞു പശുവിൻെറമുല ഇവയി ലൊന്നിൻെറ ആകൃതിപോലെയിരിക്കുന്നതും ആയിരിക്കും. ഒടി കൾ വീക്കുകയും ഗുദത്തിലും വസ്തിയിലും നാഭിയിലും വേദനയു ണ്ടാകയും ചെയ്യും. കാസം ശ്വാസം നെഞ്ഞുകലിപ്പു് വായിൽ വെള്ളംവരവു് അരുചി പീനസം പ്രമേഹം മൂത്രകൃച്ഛ്രം ശിരോ ജാഡ്യം ധാതുപുഷ്ടിക്കുറവു് അഗ്നിമാന്ദ്യം ഛർദ്ദി ആമദോഷം ഇവയെ ഉണ്ടാക്കും. പനിപോലെയും കഫത്തോടും മുക്കലോ ടുംകൂടിയും വളരെ മലം പോകും. തൊലി നഖം മൂത്രം മലം മുത ലായവ വെളുത്തിട്ടും മിനുത്തിട്ടും ഇരിക്കും. അർശസ്സു പൊട്ടുക യില്ല.

ദ്വന്ദ്വാശ്സ്സ്.

ഏതെങ്കിലും രണ്ടുദോഷം കോപിച്ചുണ്ടാകുന്ന അർശസ്സാ കുന്നു ദ്വന്ദാർശസ്സ് എന്നു പറയുന്നതു്. അതിനു കോപിച്ച രണ്ടു ദോഷങ്ങളുടേയും ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

ത്രിദോഷാർശസ്സ്.

മൂന്നുദോഷങ്ങളും കോപിച്ചുണ്ടാകുന്നതാകുന്നു ത്രിദോഷാശ് സ്സ്. വാതാശ്സ്സ പിത്താശ്സ്സ കഫാശ്സ്സ് ഇവയുടെ മിശ്രമായ ഹേതുക്കൾകൊണ്ടു് ത്രിദോഷാശ്സ്സുണ്ടാകുന്നു. മൂന്നുദോഷങ്ങളു ടേയും മിശ്രമായ ലക്ഷണം അതിന്നുണ്ടായിരിക്കയും ചെയ്യും.

സഹജാർശസ്സ്.

ഇതു് പരമ്പരയായി ഉണ്ടാകുന്ന അശ്സ്സാകുന്നു. അതിനു് ത്രിദോഷാശ്സ്സിൻെറ ലക്ഷണങ്ങൾ ഉണ്ടായിരിക്കും. മൂള കഠി നമായി കാണ്മാൻ പാടില്ലാതെ ഉള്ളിലോട്ടു് മുഖത്തോടുകൂടിയ തായും വെളുത്ത നിറത്തോടുകൂടിയും അധികോപദ്രവത്തെ ചെയ്യു ന്നതായുമിരിക്കും.

രക്താശ്ശോലക്ഷണം.

രക്തംകൊണ്ടുണ്ടാകുന്ന അശ്സ്സ് പിത്താശ്സ്സിനു തുല്യമായി പേരാലിൻവേട്ടപോലെയും കുന്നിക്കുരുപോലെയും പവിഴം പോലെയും ഇരിക്കും. വരണ്ടിരിക്കുന്ന മലം ഞെരുങ്ങിപ്പുറപ്പെട്ട പ്പോൾ അശ്സ്സുകളിൽനിന്നു ഏററവും ദൂഷിച്ചതും ഉഷ്ണിച്ചതുമാ യ രക്തം പുറപ്പെടും. അങ്ങനെ രക്തം വളരെ പോകുമ്പോൾ ആ രോഗി തവളയുടെ ആകൃതിയിലായി തീരുകയും രക്തക്ഷയം മൂലമുണ്ടാകാവുന്ന മററു രോഗങ്ങളാൽ പീഡിക്കപ്പെടുകയും വർണ്ണം ബലം ഉത്സാഹം ഇവ കുറയുകയും ഓജസ്സും ഇന്ദ്രിയങ്ങളുടെ ബ ലവും ക്ഷയിക്കുകയും മലം കറുത്തിട്ടും ഉറച്ചിട്ടും രൂക്ഷമായി പോ കയും അധോവായു പോകാതെ ഇരിക്കുകയും ചെയ്യും.

### സാദ്ധ്യാസാദ്ധ്യലക്ഷണം.

സംവരണിയിൽ ഏകദോഷംകൊണ്ടുണ്ടായതും ഒരു വഷം തികയാത്തതുമായ അർശസ്സുകൾ സുഖസാദ്ധ്യവും രണ്ടു ദോഷങ്ങളുടെ കോപംകൊണ്ടുണ്ടാകുന്ന അർശസ്സുകൾ കൃഛ്റസാദ്ധ്യവും മൂന്നു ദോഷങ്ങളുടേയും കോപംകൊണ്ടുണ്ടായവ യാപ്യവും വിസജ്ജിനിയിൽ ഏകദോഷകോപംകൊണ്ടുണ്ടായതു കൃഛ്റസാദ്ധ്യവും രണ്ടുദോഷം കോപിച്ചുണ്ടായി ഒരു വഷം ചെന്നതു യാപ്യവും ത്രിദോഷകോപംകൊണ്ടുണ്ടായതു അസാദ്ധ്യവും ൩-ാമത്തെ വലിയായ പ്രവാഹണിയിൽ ഏകദോഷംകൊണ്ടുണ്ടായതു യാപ്യവും ദ്വന്ദ്വദോഷജമായും ത്രിദോഷജമായും ഉണ്ടാകുന്നതു അസാദ്ധ്യവും ആകുന്നു. സഹജാർശസ്സുകളും അസാദ്ധ്യങ്ങൾതന്നെ. ആയുസ്സ് വൈദ്യൻ പരിചാരകൻ മുതലായ ചികിത്സാസമ്പത്തുകളും അഗ്നിബലവും ഉണ്ടെങ്കിൽ യാപ്യങ്ങളായും വരാം. അശോരോഗിക്ക് കൈകളിലും കാലുകളിലും മുഖത്തും നാഭിയിലും ഗുദത്തിലും വൃഷണത്തിലും വീക്കവും ഹൃദയത്തിലും വാരിപ്പുറങ്ങളിലും വേദനയും ഉണ്ടെങ്കിൽ അതു് അസാദ്ധ്യമാകുന്നു. ഹൃദയത്തിലും വാരിപ്പുറങ്ങളിലും കുത്തിനോവും ബോധക്ഷയവും ഛദ്ദിയും ശരീരത്തിനു വേദനയും പനിയും ഗുദത്തിൽ പഴുപ്പും തണ്ണീർദാഹം അരുചി വേദന ഇവകൊണ്ടു പാരവശ്യവും അധികമായ രക്തമൊഴുക്കം വീക്കവും അതിസാരവുമുള്ള അശോരോഗി മരിക്കും.

ലിംഗം കണ്ണ് മൂക്ക് ചെവി നാഭി മുതലായവയിലും ദോഷങ്ങളുടെ അവസ്ഥപോലെ അശസ്സുണ്ടാകും. ആ അശസ്സുകൾ ഞാഞ്ഞൂലിന്റെ മുഖംപോലെയും പശയോടുകൂടിയും മൃദുക്കളായും ഇരിക്കും.

### ചമ്മകീലത്തി (താമരമുള്ളി)ന്റെ ലക്ഷണം.

സവ്വശരീരങ്ങളിലും സഞ്ചരിക്കുന്ന വ്യാനനെന്നവായു കഫത്തെ സ്വീകരിച്ചു തൊലിപ്പുറത്തു ആണിപോലെയും ഉറപ്പോടും പരുപരുപ്പോടും കൂടിയതായ ഒരുതരം അർശസ്സിനെ ഉണ്ടാക്കുന്നതിനെയാണു ചമ്മകീലം (താമരമുള്ള്) എന്നു പറയുന്നതു്. കുത്തിനോവും കഠിനതയും ഉണ്ടെങ്കിൽ അതു വാതജമെന്നും കറുത്തോ ചുവന്നോ ആണെങ്കിൽ പിത്തജമെന്നും ശരീരത്തിന്റെനിറംപോലെയുള്ള നിറത്തോടുകൂടി ഇരിക്കുകയാണെങ്കിൽ കഫജമെന്നും അറിയേണ്ടതാകുന്നു.

### അശോചികിത്സ.

അശസ്സ് അതിസാരം ഗ്രഹണി ഇവകൾ ഒന്നിനൊന്നു കാരണമായിരിക്കും. ഈ മൂന്നു രോഗങ്ങൾക്കും പ്രധാനമായി നോക്കാ

നുള്ളതു് അഗ്നിബലമാകുന്നു. അഗ്നിക്കു ബലം കുറയുമ്പോൾ രോഗക്കൂടുതലും അഗ്നിക്കു് ബലമുണ്ടാകുമ്പോൾ രോഗശമനവുമുണ്ടാകുന്നു. ഈ മൂന്നു രോഗങ്ങൾക്കും അഗ്നിയെ പ്രത്യേകം സൂക്ഷിക്കണം. അശ്ശസ്സിനു് ഔഷധം ക്ഷാരം ശസ്ത്രം അഗ്നി എന്നു നാലു വിധത്തിൽ ചികിത്സകൾ ഉണ്ടു്. ഇവകളിൽ ദേഹത്തിന്റെ ബലാബലത്തെ അറിഞ്ഞു ദേഹത്തിനു തക്കപോലെ ഏതെങ്കിലും ഒരു ക്രിയ ആചരിക്കണം. അശ്ശസ്സിനു് ഔഷധചികിത്സ നല്ലതെന്നാണു് പൂവ്വാചാൎയ്യന്മാരുടെ അഭിപ്രായം. വാതാശ്ശസ്സിനു് സ്നേഹക്രിയ സേദക്രിയ മുതലായതും പിത്താർശസ്സിനു രേചനക്രിയയും കഫാർശസ്സിനു വമനക്രിയയും ചെയ്യാം. ദ്വന്ദ്വം സന്നിപാതം ഇവകൾമൂലമുണ്ടാകുന്ന അശ്ശസ്സിനു സകല ക്രിയകളും അതാതിന്റെ സ്ഥിതിക്കനുസരിച്ചു ചെയ്യണം. രക്തസന്നിപാതാശോവ്യാധികളിൽ രേചനാദിക്രിയകൾ ചെയ്യാം. അർശസ്സിനു ശമനോപായമായി നാലുക്രിയകൾ ഉള്ളതിൽ ആദ്യമായി ചെയ്യേണ്ടതു് ഔഷധപ്രയോഗമാണു്. വായുവിനു അനുകൂലവും അഗ്നിബലത്തെ ഉണ്ടാക്കുന്നതുമായ എല്ലാവിധ അന്നപാനങ്ങളും ഔഷധങ്ങളും ഉപയോഗിക്കാം.

### വാതാശ്ശസ്സിന്നു്.

### മരിചാദിചൂൎണ്ണം.

നല്ലമുളകു് തിപ്പലി കൊട്ടം ഇന്തുപ്പു് ജീരകം ചുക്കു് വയമ്പു് പെരുംകായം വിഴാലരിക്കാമ്പു് കടുക്കാത്തോടു് കൊടുവേലിക്കിഴങ്ങു് അയമോദകം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിവച്ചിരുന്നു പൊടിയിൽ രണ്ടിരട്ടി ശക്കരയും ചേൎത്തു് സേവിച്ചു പുറകെ ചൂടുവെള്ളം കുടിച്ചാൽ വാതാശ്ശസ്സും മററു സകലവിധത്തിലുള്ള അശ്ശസ്സുകളും ശമിക്കും.

### പിത്താർശസ്സിന്നു്.

### ദൂർദ്ദരാദിചൂൎണ്ണം.

ശുദ്ധിചെയ്ത ഉമ്മത്തിൻകുരു തിപ്പലി ചുക്കു് കടുക്കാത്തോടു് ഇരുവേലി ഇവ സമം പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് എട്ടെട്ടു കുന്നിയിടവീതം നെയ്യിൽ കുഴച്ചു സേവിച്ചാൽ പിത്താർശസ്സു ശമിക്കും.

### അപാമാൎഗ്ഗബീജാദിചൂൎണ്ണം.

കടലാടിയരി കൊടുവേലിക്കിഴങ്ങു് ചുക്കു് കടുക്കാത്തോടു മുത്തങ്ങാക്കിഴങ്ങു കിരിയാത്തു ഇവ സമം പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു കുറേശ്ശ ശക്കരയിൽ കുഴച്ചു സേവിച്ചു പുറകേ മോരു കുടിച്ചാൽ അർശസ്സും വീക്കവും ശമിക്കും.

വ്യോഷാദിചൂർണ്ണം.

ചുക്ക് നല്ലമുളക് തിപ്പലി ശുദ്ധിചെയ്ത ചേർക്കുരുവ് വിഴാല രിക്കാമ്പ് എള്ള് കടുക്കാത്തോട ഇവസമം പൊടിച്ചു ശീലപ്പൊടിതട്ടി ശർക്കരയിൽ കുഴച്ചു സേവിച്ചാൽ അർശസ്സ് വീക്കം കുഷ്ഠരോഗം മലബന്ധം അഗ്നിമാന്ദ്യം കൃമിരോഗം പാണ്ഡുരോഗം ഇവ ശമിക്കും.

വിജയാചൂർണ്ണം.

കടുക്കാത്തോട് നെല്ലിക്കാത്തോട് താന്നിക്കാത്തോട് ചുക്ക തിപ്പലി നല്ലമുളക ഇലവർങ്ഗം പച്ചില ചിറേറലം കായം വയമ്പ് പാടക്കിഴങ്ങ് ചവക്കാരം തുവച്ചിലക്കാരം മഞ്ഞൾ മരമഞ്ഞൾ ചെവിയം കടുകരോഹിണി കുടകപ്പാലയരി കുടകപ്പാല വേരിൻതൊലി ഇന്തുപ്പു വിളയുപ്പ് പൊടിയുപ്പ് തുവർച്ചിലയുപ്പ് കടലുപ്പു തിപ്പലിമൂലം കൂവളക്കായ് അയമോദകം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി ചൂടുവെള്ളത്തിലോ ആവണക്കെണ്ണയിലോ കുറേശ്ശ കലക്കി കുടിച്ചാൽ അർശസ്സ കാസശ്വാസം ശോഫം ഭഗന്ദരം ഹൃദയശൂല പാർശ്വശൂല വാതഗുന്മം ഉദരം പ്രമേഹം പാണ്ഡു കാമല ആമവാതം ഉദാവർത്തം അണ്ഡവാതം കൃമിരോഗം ഇവകൾ ശമിക്കും.

ഹവുഷാദ്യംചൂർണ്ണം.

അടയ്ക്കാമണിയൻ നെല്ലിക്കാത്തോട് കടുക്കാത്തോട താന്നിക്കാത്തോട ബ്രഹ്മി തിപ്പലി മലഎരുമ ത്രികോല്പക്കൊന്ന ചമ്മലന്ത കടുകരോഹിണി വയമ്പ് അമരിവേര് ഇന്തുപ്പ് തിപ്പലി കടലുപ്പ് ഇവ സമം പൊടിച്ചു ശീലപ്പൊടിതട്ടി ചൂടുവെള്ളത്തിലോ ഗോമൂത്രത്തിലൊ താളിമാതളരസത്തിലോ ത്രിഫലക്കഷായത്തിലോ മാംസരസത്തിലോ രോഗസ്ഥിതിയനുസരിച്ചു കുറേശ്ശ കലക്കി സേവിച്ചാൽ അർശസ്സ അജീർണ്ണം പ്ലീഹ ഗുന്മം വീക്കം വിഷമാഗ്നി ഹലീമകം കാമല പാണ്ഡു കുഷ്ഠം ആധ്മാനം ഉദരം ഇവ ശമിക്കും.

ദുസ്പർശാദികഷായം.

കൊട്ടത്തുവവേര് കൂവളത്തിൻവേര് അയമോദകം ചുക്ക് പാടക്കിഴങ്ങ് ഇവ ഒരു പണമിടവീതം ഒന്നിച്ചുചേർത്തു മുൻപറഞ്ഞപോലെ കഷായംവച്ചു ശക്കര അനുപാനംചേർത്തു സേവിച്ചാൽ അർശസ്സു ശമിക്കും.

ചന്ദനാദികഷായം

ചന്ദനം കിരിയാത്തു് കൊടിത്തുവവേര കുടകപ്പാലയരി

ഇവ മുമ്മൂന്നുകഴഞ്ചുവീതം കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ രക്താർശസ്സു ശമിക്കും.

ദാർവ്വ്യാദികഷായം.

മരമഞ്ഞൾത്തൊലി രാമച്ചം വേപ്പിൻതൊലി ഇവനന്നാലു കഴഞ്ചുവീതം കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ രക്താർശസ്സു ശമിക്കും.

വില്വാദികഷായം.

കൂവളത്തിൻവേരു് പാടക്കിഴങ്ങു് ഇവ ആറാറുകഴഞ്ചുവീതം കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ അർശസ്സു ശമിക്കും.

പൂതീകാദികഷായം.

ആവിത്തൊലി ചുക്കു് ഇന്തുപ്പു തിപ്പലി തമിഴാമവേര കട്ടക്ക കൊട്ടവേലിക്കിഴങ്ങു് ഇവ ഫ പണമിടവീതം ഒന്നിച്ചുചേർത്തു കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ അർശസ്സു ശമിക്കയും ജഠരാഗ്നി വർദ്ധിക്കയും ചെയ്യും.

ജീരകാദികഷായം.

ജീരകം പാടക്കിഴങ്ങു ഇവ ആറാറുകഴഞ്ചുവീതം കഷായംവച്ചു് ശക്കര അനുപാനമായി സേവിച്ചാൽ അർശസ്സ് ശമിക്കും.

പാഠാദികഷായം.

പാടക്കിഴങ്ങു് ചുക്കു് കൂവളത്തിൻവേരു് ഇവ നന്നാലുകഴഞ്ചുവീതം കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ ജഠരാഗ്നി ശമിക്കും.

മറെറാരു പാഠാദി.

പാടക്കിഴങ്ങു് ചുക്കു് കൊട്ടത്തുവവേരു് ഇവ നന്നാലുകഴഞ്ചുവീതം കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ അർശസ്സു ശമിക്കും.

മറെറാരു പാഠാദി.

പാടക്കിഴങ്ങു് ജീരകം കൊടിത്തുവവേരു് ഇവ നന്നാലു കഴഞ്ചുവീതം കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ അർശസ്സു ശമിക്കും.

മൃണാളാദികഷായം.

താമരവളയം താമരയല്ലി ചന്ദനം രാമച്ചം ആടലോടകവേരു് ശതാവരിക്കിഴങ്ങു് കുടകപ്പാലയരി മുത്തങ്ങാക്കിഴങ്ങു് ഇവ ഒന്നരക്കഴഞ്ചുവീതം കഷായംവച്ചു ശക്കര അനുപാനമായി സേവിച്ചാൽ രക്താർശസ്സു ശമിക്കും.

അപാമാൎഗ്ഗബീജാദികല്ക്കം.

കാടിനീരിൽ കടലാടിയരി അരച്ചുകലക്കി സേവിച്ചാൽ രക്താൎശസ്സ ശമിക്കും.

മലബന്ധത്തിനു്.

ചുക്കും അയമോദകവുംകൂടി മോരിൽ കലക്കികുടിച്ചാൽ മലബന്ധം ശമിക്കും.

ത്രിഫല അരച്ചുകലക്കി മോരിൽ സേവിച്ചാലും കടുക്ക അരച്ചുകലക്കി മോരിൽ സേവിച്ചാലും അൎശസ്സുസംബന്ധിച്ച മലബന്ധം ശമിക്കും.

ചിത്രകാദികല്ക്കം.

കൊട്ടുവേലി അടയ്ക്കാമണിയൻ പെരുംകായം ഇവ അരച്ചുകലക്കി മോരിൽ കുടിച്ചാൽ അൎശസ്സ ശമിക്കും.

പഞ്ചകോലകല്ക്കം.

തിപ്പലി തിപ്പലിമൂലം ചെവിയം കൊട്ടുവേലി ചുക്കു് ഇവ മോരിലരച്ചുകലക്കി സേവിച്ചാൽ അൎശസ്സ ശമിക്കും.

അരലുത്വഗാദി.

പലകപ്പയ്യാനി കൊട്ടുവേലി കുടകപ്പാലയരി അവിത്തൊലി ഇന്തുപ്പു് ചുക്കു് ഇവ അരച്ചു തൈരിൽ കലക്കി സേവിച്ചാൽ അൎശസ്സ ശമിക്കും.

അൎശോവായുവിന്റെ അനുകൂലത്തിനു്.

കടുക്കാത്തോടും തിപ്പലിയും സമം നെയ്യിൽ വറുത്തുപൊടിച്ചു ശൎക്കരയിൽ ചേൎത്തു സേവിച്ചാലും ത്രികോല്പക്കൊന്നയും നാഗന്തിയും മേൽപ്രകാരം സേവിച്ചാലും അൎശോവായു അനുകൂലമാകും.

തിലാദിമോദകം.

എള്ളു് ശുദ്ധിചെയ്ത ചേൎക്കുരു കടുക്ക ശൎക്കര ഇവ സമം അരച്ചു മോദകമാക്കി സേവിച്ചാൽ അൎശസ്സു് ശ്വാസം ചുമ പ്ലീഹ പാണ്ഡു ജ്വരം ഇവ ശമിക്കും.

മരിചാദിമോദകം.

നല്ലമുളകു് ഒരുഭാഗം ചുക്കു് രണ്ടുഭാഗം കൊട്ടുവേലിക്കിഴങ്ങു് ൪ ഭാഗം കാട്ടുചേന എട്ടുഭാഗം ഇവയോടു് സമം ശൎക്കര ചേൎത്തു മോദകമാക്കി സേവിച്ചാൽ അതിഭയങ്കരമായ അൎശസ്സു് ശമിക്കും.

സമശൎക്കരചൂൎണ്ണം.

ചുക്ക ഭാഗം ൭. തിപ്പലി ഭാഗം ൬. നല്ലമുളകു് ഭാഗം ൫ നാഗപ്പൂവു് ഭാഗം ൪. പച്ചില ഭാഗം ൩. ഇലവൎങ്ഗം ഭാഗം

൨. ഏലത്തരി ഭാഗം ൧. ഇവ പൊടിച്ചു സമം ശക്കരയുമൊഴിച്ചരച്ചു ഗുളികയാക്കി സേവിച്ചാൽ അതിഭയങ്കരമായ അർശസ്സും ശമിക്കും.

ബൃഹൽസൂരണമോദകം.

കാട്ടുചേന പലം ൧൬. കൊടുവേലിക്കിഴങ്ങ് ഭാഗം ൮. ചുക്ക ഭാഗം ൪. നല്ലമുളക ഭാഗം ൨. കടുക്കാത്തോട് നെല്ലിക്കാത്തോട് താന്നിക്കാത്തോട് തിപ്പലി തിപ്പലിമൂലം താലീസപത്രി ചേക്കുരുവ് വിഴാലരി ഇവ നന്നാലുഭാഗം നിലപ്പനക്കിഴങ്ങ് ഭാഗം ൮. മറിക്കുന്നി (പൊത്തിക്കീര)യില ഭാഗം ൧൬. ഇലവർങ്ങം ഏലത്തരി ഇവ ഓരോഭാഗം, ശക്കര ഭാഗം ൧൬ന്നെ. മരുന്നുകൾ എല്ലാം ഇടിച്ചുപൊടിച്ചു പൊടിയാക്കി ശക്കരയും ചേൎത്തു മോദകമുണ്ടാക്കി കുറേശ്ശ സേവിച്ചാൽ ശസ്ത്രക്രിയയാകട്ടെ ക്ഷാരക്രിയയാകട്ടെ യാതൊന്നും ചെയ്യാതെ അർശോരോഗം ശമിക്കും. അർശസ്സിനു ഇതുപോലെ ഫലംചെയ്യുന്ന ഔഷധങ്ങൾ ചുരുക്കം. ശ്വായഥു ശ്ലീപദം ഹൃദ്രോഗം ഗ്രഹണി ഇക്കിൾ കാസം ശ്വാസം പ്രമേഹം പ്ലീഹ മുതലായ രോഗങ്ങളേയും ശമിപ്പിക്കും. ജരാനരകളെ നീക്കും. ബലത്തേയും ബുദ്ധിയേയും ഓജസ്സിനേയും വദ്ധിപ്പിക്കും.

പ്രാണദം മോദകം.

ചുക്ക് മൂന്നുപലം മുളക് നാലുപലം തിപ്പലി രണ്ടുപലം അത്തിത്തിപ്പലിവേര് ഒരുപലം താലീസപത്രി ഒരുപലം നാഗപ്പൂവ് അരപ്പലം തിപ്പലിമൂലം രണ്ടുപലം പച്ചില ഒന്നരക്കഴഞ്ച് ചിറേറലത്തരി മൂന്നുകഴഞ്ച് ഇലവർങ്ങത്തൊലി ഒന്നരക്കഴഞ്ച് രാമച്ചം ഒന്നരക്കഴഞ്ച് ഇവ ഒന്നിച്ചുചേൎത്തു പൊടിച്ചു മുപ്പതുപലം ശക്കരയുംകൂട്ടി അരച്ചു മുമ്മൂന്നുകഴഞ്ചു തൂക്കംവരുന്ന ഗുളികകളാക്കിയുരുട്ടി ഓരോ ഗുളികവീതം സേവിച്ചു മീതെ വാതകഫാധിക്യത്തിൽ മദ്യവും വാതാധിക്യത്തിൽ മാംസരസവും കഫാധിക്യത്തിൽ മുല്ഗയൂഷവും പിത്താധിക്യത്തിലും വാതപിത്താധിക്യത്തിലും പാലും വാതകഫാധിക്യത്തിൽ ചൂടുവെള്ളവും കുടിച്ചാൽ സഹജമായൊ രക്തത്തോടുകൂടിയൊ വാതപിത്തകഫോത്ഥമായോ സന്നിപാതോത്ഭവമായോ ഉള്ള സമസ്ത അർശസ്സുകളും ശമിക്കും. പാനാത്യയം മൂത്രകൃച്ഛ്റം വാതരോഗം ഗളഗ്രഹം വിഷമജ്വരം അഗ്നിമാന്ദ്യം പാണ്ഡുരോഗം ക്രമി ഹൃദ്രോഗം ഗുല്മം ശൂല ശ്വാസകാസം ഇവകളും ശമിക്കും. മലബന്ധമുണ്ടെങ്കിൽ ചുക്കിനു പകരം കടുക്കാത്തോടും പിത്തജമായ അശ്സ്സിങ്കൽ പൊടിയിൽ നാലിരട്ടി പഞ്ചസാരയും മാററി ചേൎത്തുവേണം ഈ മോദകം

ഉണ്ടാക്കിക്കൊള്ളേണ്ടതു്. അല്പപിത്തം അഗ്നിമാന്ദ്യം ഗുദജമായ രോഗങ്ങൾ അവയുടെ ആരംഭത്തിൽ ഈ ഔഷധം വളരെവളരെ ഫലം ചെയ്യുന്നതാണു്. കഫാധികമായ രോഗത്തിനു് അനുപാനദ്രവം ഒരു പലവും വാതാധിക്യത്തിങ്കൽ രണ്ടുപലവും പിത്താധിക്യത്തിങ്കൽ മൂന്നുപലവും ഉപയോഗിക്കണം.

കങ്കായനമോദകം.

കടുക്കാത്തോട്ട പലം അഞ്ചു് അയമോദകം പലം ഒന്നു് നല്ലമുളക പലം ഒന്നു് തിപ്പലി പലം രണ്ടു് തിപ്പലിമൂലം പലം മൂന്നു് ചെവിയം പലം നാലു് കൊടുവേലിക്കിഴങ്ങു് പലം അഞ്ചു് ചുക്ക കഴഞ്ചു് ആറു് ചവക്കാരം പലം രണ്ടു് ശുദ്ധിചെയ്ത ചേക്കുരു പലം എട്ടു് കാട്ടുചേന പലം പതിനാറു് ഇവയെല്ലാം ഒന്നിച്ചുചേൎത്തു പൊടിച്ചു് പൊടിയിൽ രണ്ടിരട്ടി ശൎക്കരയും ചേൎത്തു് അരച്ചു് മുമ്മൂന്നുകഴഞ്ചുവീതം മോദകങ്ങളായി ഉരുട്ടി ഓരോ തവണ ഓരോ മോദകം രാവിലെ സേവിച്ചാൽ ശസ്ത്രം ക്ഷാരം അഗ്നി ഇവകളുടെ പ്രയോഗംകൂടാതെതന്നെ ഏതുപ്രകാരത്തിലുള്ള ഭയങ്കരമായ അർശോരോഗങ്ങളേയും ശമിപ്പിക്കും. അഗ്നിബലമുണ്ടാവുകയും ഗ്രഹണിരോഗവും പാണ്ഡുരോഗവും ശമിക്കുകയും ചെയ്യും. ഔഷധം സേവിച്ചതിന്റെശേഷം മോരോ വെള്ളമോ കുടിക്കണം.

ലവണോത്തമാദ്യംചൂൎണ്ണം.

ഇന്തുപ്പു് കൊടുവേലിക്കിഴങ്ങു് കുടകപ്പാലയരി ആവിത്തൊലി വലിയവേപ്പു് ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി വച്ചിരുന്നു മുമ്മൂന്നുകഴഞ്ചു് എടുത്തു് ആറാറുകഴഞ്ചു് ശൎക്കരയിൽ കുഴച്ചു സേവിച്ചാൽ ഏതുപ്രകാരത്തിലുള്ള അർശോരോഗവും ഉടൻ ശമിക്കും.

ചതുസ്സമമോദകം.

ചുക്കു് ശുദ്ധിചെയ്ത ചേരിൻകുരുവു് മറിക്കുന്നി (പൊത്തിക്കീര) ഇവസമം ഇടിച്ചുപൊടിച്ചു് പൊടിയാക്കി ശീലപ്പൊടി തട്ടിയെടുത്തുവച്ചിരുന്നു മുമ്മൂന്നുകഴഞ്ചുവീതം എടുത്തു് ഇരട്ടി ശൎക്കരയിൽ കുഴച്ചുസേവിച്ചാൽ ഏതുപ്രകാരത്തിൽ ഉള്ള അർശോരോഗവും ശമിക്കും.

ത്രിഫലാഗുൽഗുലു.

കടുക്കാത്തോട്ടപലം ഒന്നു് നെല്ലിക്കാത്തോട്ടപലം ഒന്നു് താന്നിക്കാത്തോട്ടപലം ഒന്നു് തിപ്പലിപലം ഒന്നു് ഗുൽഗുലു പലം അഞ്ചു് ഇവയെല്ലാംചേൎത്തു് മുമ്മൂന്നുകഴഞ്ചുവീതം ഗുളികകളാക്കി സേവിച്ചാൽ അൎശോരോഗം ഏതുപ്രകാരത്തിൽ ഉള്ളതും ശമിക്കും.

ത്രിഫലാദിവടകം.

കടുക്കാത്തോട്ട് നെല്ലിക്കാത്തോട്ട് താന്നിക്കാത്തോട്ട് ചുക്ക് മുളക് തിപ്പലി കാട്ടുമുളകിൻവേര് തിപ്പലിമൂലം കൊടുവേലിക്കിഴങ്ങ് ദേവതാരം ശുദ്ധിചെയ്ത മാക്കീരക്കല്ല് ഇലവർങ്ഗം മരമഞ്ഞൾ മുത്തങ്ങാക്കിഴങ്ങ് വിഴാലരിക്കാമ്പ് ഇവ മുമ്മൂന്ന കഴഞ്ചുവീതം ശുദ്ധിചെയ്ത പുരാണകിട്ടം കഴഞ്ച് തൊണ്ണൂറ് ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്ത് പൊടിച്ച് പൊടിയിൽ എട്ടിരട്ടി ഗോമൂത്രത്തിലിട്ട് അടുപ്പേൽവച്ച് വററിച്ചു വടകമാക്കി എടുത്ത് കുറേശ്ശ സേവിപ്പിക്കുകയും അനുപാനമായി ഗോമൂത്രം കുടിപ്പിക്കുകയും ചെയ്താൽ അർശോരോഗംമൂലം ഉണ്ടാകുന്ന വിളൎച്ച കാമല പാണ്ഡു മേഹം വീക്കം കുഷ്ഠം കഫരോഗം ഊരുസ്തംഭം അജീർണ്ണം പ്ലീഹ മുതലായതുകൾ ശമിക്കും.

സൂരണാദിവടിക.

കാട്ടുചേന പലം പതിനാറ് മറിക്കുന്നി (പൊത്തിക്കീര)പലം പതിനാറ് നിലപ്പനക്കിഴങ്ങ് പലം എട്ട് കൊടുവേലിക്കിഴങ്ങ് പലം എട്ട് കടുക്കാത്തോട്ട് നെല്ലിക്കാത്തോട്ട് താന്നിക്കാത്തോട്ട് വിഴാലരിക്കാമ്പ് ചുക്ക് തിപ്പലി ശുദ്ധിചെയ്ത ചേക്കുരുവ് തിപ്പലിമൂലം താലീസപത്രം ഇവ ഓരോന്നും നന്നാലുപലം വീതം. എല്ലാംകൂടി ഒന്നിച്ചുചേർത്തു പൊടിച്ചു പൊടിയിൽ ഇരട്ടി ശർക്കരയും ചേർത്ത് വടകമാക്കി ഉപയോഗിച്ചാൽ ഏതുപ്രകാരത്തിൽ ഉള്ള അർശോരോഗങ്ങളേയും ശമിപ്പിക്കും. ജഠരാഗ്നിയെ അത്യധികം വൎദ്ധിപ്പിക്കും. വാതഗ്രഹണി കഫഗ്രഹണി ശ്വാസം കാസം ക്ഷയം പ്ലീഹരോഗം പെരുക്കാൽവീക്കം ഇക്കിൾ മേഹം ഭഗന്ദരം നര ജര ഇവയെ ശമിപ്പിക്കും. ശുക്ലം ബലം ഓൎമ്മ ഇവയെ ഉണ്ടാക്കും.

ഭല്ലാതകഗുഡം.

ശുദ്ധിചെയ്ത രണ്ടായിരം ചേക്കുരുവ് പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് നാലിടങ്ങഴിയാക്കി അരിച്ചെടുത്ത് അതിൽ ശുദ്ധിചെയ്ത അഞ്ഞൂറു ചേക്കുരുവ് രണ്ടായി പിളൎന്നിട്ട് ഒരുതുലാം ശർക്കരയും ചേർത്ത് പാകമാകുമ്പോൾ കടുക്കാത്തോട്ട് നെല്ലിക്കാത്തോട്ട് താന്നിക്കാത്തോട്ട് ചുക്ക് മുളക് തിപ്പലി കുറാശാണി ഓമം മുത്തങ്ങാ ഇന്തുപ്പ് ഇലവർങ്ഗം ഏലത്തരി പച്ചില നാഗപ്പൂവ് ഇവ മുമ്മൂന്ന കഴഞ്ചുവീതം ഒന്നിച്ചുചേർത്ത് പൊടിച്ചു ശീലപ്പൊടി തട്ടിയ പൊടി വിതറിയിളക്കി യോജിപ്പിച്ചു വാങ്ങി ആറിയതിന്റെശേഷം മറെറാരു പാത്രത്തിൽ ആക്കി സൂക്ഷിച്ചു വച്ചിരുന്ന് അഗ്നിബലംപോലെ കുറേശ്ശ രാവിലെ സേ

വിച്ചാൽ അർശസ്സ് കഷ്ടം കാമല മേഹം ഗ്രഹണി ഗുല്മം പാണ്ഡു പ്ലീഹ മഹോദരം ചുമ കൃമി ഭഗന്ദരം ഇവ ശമിക്കും. അർശോവികാരങ്ങൾക്ക് ഇതു് ഏററവും ശ്രേഷ്ഠമായ ഒരു ദിവ്യൌഷധമാണു്.

മറെറാരു ഗുഡഭല്ലാതകം.

കുമിഴിവേരു കൂവളവേരു പാതിരിവേരു പയ്യാഴാന്തവേരു മുഞ്ഞവേരു ഓരിലവേരു മൂവിലവേരു ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ടവേരു ഞെരിഞ്ഞിൽ ചിററമൃതു് ചെറുതേക്ക് വലിയ ഞെരിഞ്ഞിൽ കൊടുവേലിക്കിഴങ്ങു കച്ചോലക്കിഴങ്ങു് ഇവ ഓരോ പലംവീതം, ശുദ്ധിചെയ്ത ചേരിൻകുരു എണ്ണം ആയിരം എല്ലാം കൂടി പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഒരുതുലാം ശക്കരയൊഴിച്ചു ലേഹ്യപാകമാക്കി അതിൽ നാഴി തേനും നാഴി ആവണക്കെണ്ണയും നാഴി ചെറുതിപ്പലിപ്പൊടിയും നാഴി ഇലവങ്ഗപ്പൊടിയും നാഴി ഏലത്തരി പൊടിച്ചതും നാഴി നല്ലമുളകു പൊടിച്ചതുംചേൎത്തു് ഇളക്കി യോജിപ്പിച്ചു വാങ്ങി ആറിയതിൻെറശേഷം മറെറാരു പാത്രത്തിലാക്കി സൂക്ഷിച്ചു വച്ചിരുന്നു കാലത്തു കാലത്തു കുറേശ്ശ സേവിച്ചാൽ അതിഭയങ്കരമായ അർശോരോഗവും കാസരോഗവും ഉദാവൎത്തവും പാണ്ഡുവും ശോഭവും ശമിക്കും.

ഭല്ലാതകലേഹ്യം.

കൊടുവേലിക്കിഴങ്ങു കടുക്കാത്തോടു നെല്ലിക്കാത്തോടു താന്നിക്കാത്തോടു മുത്തങ്ങാക്കിഴങ്ങു തിപ്പലിമൂലം ചെവിയം അമൃതു് ആനത്തിപ്പലി കടലാടിയരി മഞ്ഞപ്പാവുള്ള കുറുന്തോട്ടിവേരു ചെറുതുളസി ചേക്കുരു ശുദ്ധിചെയ്തു രണ്ടായി പിളൎന്നതു് ആയിരം. ഇവ നന്നാലുപലംവീതം പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി അരിച്ചെടുത്തു അതിൽ ഒരു തുലാം ശക്കരയൊഴിച്ചു പാകമാക്കി അരത്തുലാം ഉരുക്കഭസ്മവും ഇരുനാഴി നെയ്യും ചുക്കു മുളകു തിപ്പലി കൊടുവേലിക്കിഴങ്ങു കടുക്കാത്തോടു നെല്ലിക്കാത്തോടു് ഇന്തുപ്പു് വിളയുപ്പു പൊടിയുപ്പു തുവച്ചിലയുപ്പു വിഴാലരിക്കാമ്പു് ഇവ ഓരോപലംവീതം ഒന്നിച്ചുചേത്തു് പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും നാഴി മറിക്കുന്നി (പൊത്തിക്കിര) ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും നാഴി നിലപ്പനക്കിഴങ്ങു് ഉണക്കി ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്ത പൊടിയും എട്ടുപലം കാട്ടുചേന ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും ചേൎത്തു് ഇളക്കിവാങ്ങി അതിൽ ഇരുനാഴി തേനൊഴിച്ചു യോജി

ഷ്പിച്ചു മറെറാരു പാത്രത്തിൽ ആക്കി അടച്ചു സൂക്ഷിച്ചു വച്ചിരു ന്നു കുറേശ്ശ സേവിച്ചാൽ സകല അർശസ്സുകളും ഗ്രഹണീദോഷ ങ്ങളും പാണ്ഡുരോഗവും അരുചിയും കൃമി ഗുല്മം അശ്മരി പ്രമേ ഹം ശൂല ഇവകളും ശമിക്കും. ജഠരാനരകൾ മാറുകയും ബുദ്ധിയും ബലവും ശുക്ലവൃദ്ധിയും ഓജസ്സും തേജസ്സും ഉണ്ടാവുകയും ചെയ്യും.

കുടജലേഹം.

ഒരുതുലാം കുടകപ്പാലവേരിൻതൊലി ചതച്ചു പതിനാറിട ങ്ങഴി വെള്ളത്തിൽ കഷായംവച്ചു എട്ടൊന്നാക്കി ശേഷിപ്പിച്ചു ആ കഷായവെള്ളം മുണ്ടിൽ അരിച്ചെടുത്തു് അതിൽ മുപ്പതുപലം ശക്കര കലക്കി ഇരുനാഴി നെയ്യുംചേത്തു് അടുപ്പേൽവച്ചു മൃദുവാ യി തീയെരിച്ചു ലേഹ്യപാകമാകുമ്പോറം അതിൽ ശുദ്ധിചെയ്ത ചേക്കുരുവു വിഴാലരിക്കാമ്പു ചുക്കു നല്ലമുളകു തിപ്പലി നെല്ലിക്കാ ത്തോടു കടുക്കാത്തോടു താന്നിക്കാത്തോടു ശുദ്ധിചെയ്ത രസാഞ്ജ നം കൊടുവേലിക്കിഴങ്ങു കുടകപ്പാലയരി വയമ്പു് അതിവിടയം കൂവളക്കായുടെ മജ്ജ ഇവ ഓരോപലംവീതം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി വിതറി നല്ലതുപോലെ ഇള ക്കി യോജിപ്പിച്ചു വാങ്ങി ആറിയതിൻെറശേഷം ഇരുനാഴി തേ നും ഒഴിച്ചിളക്കി മറെറാരു പാത്രത്തിൽ ആക്കി സൂക്ഷിച്ചു വച്ചി രുന്നു കുറേശ്ശ സേവിച്ചാൽ രക്താർശസ്സ് വാതാർശസ്സ് കഫാശ സ്സ് പിത്താർശസ്സ് സന്നിപാതാർശസ്സ് അർശോസംബന്ധ മായ മററുള്ള രോഗങ്ങറം അമ്ലപിത്തം അതിസാരം പാണ്ഡുരോ ഗം അരുചി ഗ്രഹണി ദേഹംവറച്ച വീക്കം കാമല ഇവകളെ ശമിപ്പിക്കും. ലേഹ്യം തിന്നുന്നതിനു പുറമെ നെയ്യോ തേനോ മോരോ വെള്ളമോ പാലോ എന്തെങ്കിലും രോഗത്തിൻേറയും ശ രീരത്തിൻേറയും കാലത്തിൻേറയും അവസ്ഥയനുസരിച്ചു് ഉപയോ ഗിക്കണം.

ദന്ത്യരിഷ്ടം.

കടുക്കാത്തോടു് നെല്ലിക്കാത്തോടു് താന്നിക്കാത്തോടു കൂവള ത്തിൻവേരു കുമിഴിവേരു പാതിരിവേരു പയ്യാഴാന്തവേരു് മുഞ്ഞ വേരു് ഓരിലവേരു മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരി ഞെരിഞ്ഞിൽ കൊടുവേലിക്കിഴങ്ങു ചെറിയനാഗദന്തിവേരു ഇവ ഓരോ പലംവീതം എല്ലാംകൂടി ഒന്നിച്ചുചേത്തു പതിനാറിടങ്ങ ഴിവെള്ളത്തിൽ കഷായംവച്ചു നാലിൽ ഒന്നാക്കി ശേഷിപ്പിച്ചു അരിച്ചെടുത്തു് ആ കഷായനീരിൽ ഒരുതുലാം ശക്കര കലക്കി നെയ്പുരട്ടി മയക്കിയ പാത്രത്തിലാക്കി ഒരുമാസം അടച്ചു സൂ ക്ഷിച്ചതിൻെറശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ സകല അ

ശോരോഗങ്ങളും ശമിക്കും. കൃമിരോഗം ഉദാവൎത്തം ഗ്രഹണി പാണ്ഡു മുതലായവയും ശമിക്കും. താതിരിപ്പൂവോ പാച്ചോററിപ്പൂവോകൂടി പാത്രത്തിൽ ഇടണം.

### അഭയാരിഷ്ടം.

കടുക്കാത്തോട്ടപലം എട്ട് നെല്ലിക്കാത്തോട്ട പലം പതിനാറ് വിളാർമരത്തിൻപഴം പലം പത്തു് വെളുത്ത വെള്ളരിക്കാ പലംഅഞ്ചു് വിഴാലരിക്കാമ്പു തിപ്പലി പാച്ചോററിത്തൊലി നല്ലമുളക ഏലാവാലുകം ഇവ ഈരണ്ടുപലംവീതം. ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു് അറുപത്തിനാലിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു പതിനാറിടങ്ങഴിയാക്കി അരിച്ചെടുത്തു അതിൽ ഇരുനൂറുപലം ശൎക്കരകലക്കി നെയ്യുപുരട്ടി മയക്കിയ മൺപാത്രത്തിൽ ആക്കി എട്ടെട്ടു പലം താതിരപ്പൂവും പാച്ചോററിപ്പൂവുംഇട്ടു് നല്ലതുപോലെ അടച്ചു ബന്ധിച്ചു് ഒരുമാസം വച്ചിരുന്നതിന്റെ ശേഷം എടുത്തു് അഗ്നിബലത്തിനു തക്കവണ്ണം കുറേശ്ശ സേവിച്ചാൽ എല്ലാപ്രകാരത്തിലുമുള്ള അശോരോഗങ്ങളും ഗ്രഹണി പാണ്ഡു ഹൃദ്രോഗം പ്ലീഹ ഗുല്മം ഉദരം ശോഫം അരുചി ഇവകളും ശമിക്കും. അഗ്നിബലവും പുഷ്ടിയും തേജസ്സും ഉണ്ടാകും. കാമല ശ്വിത്രം കൃമി ഗ്രന്ഥി അർബുദം വ്യംഗം രാജയക്ഷ്മാവു് ജ്വരം ഇവകൾക്കും വളരെ വളരെ നല്ലതാകുന്നു.

### മറെറാരു അഭയാരിഷ്ടം.

കടുക്കാത്തോട്ട തുലാം ൧ മുന്തിരിങ്ങാപ്പഴം തുലാം ½ വിഴാലരിക്കാമ്പു പലം ൧൦ ഇരിപ്പപ്പൂവു പലം ൧൦ ഇവയെല്ലാം ഒന്നിച്ചുചേൎത്തു് ൩൨ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഒരുതുലാം ശൎക്കര കലക്കി ഞെരിഞ്ഞിൽ ത്രികോല്പക്കൊന്ന കൊത്തമ്പാലരി താതിരിപ്പൂവു് വെളുത്ത വെള്ളരിക്കുരുവു അത്തിത്തിപ്പലിവേരു കണ്ടിവെണ്ണ ചുക്കു നാഗദന്തിയരി ഇലവിൻപശ ഇവ പ്രത്യേകം ഈരണ്ടു പലംവീതം എടുത്തുപൊടിച്ചു പൊടിയും ചേൎത്തു് എല്ലാംകൂടി നെയ്യുപുരട്ടി മയക്കിയ മൺപാത്രത്തിൽ ആക്കി നല്ലതുപോലെ വായടച്ചുകെട്ടി ശീലമൺചെയ്തു് ഒരുമാസം ഭൂമിയിൽ കുഴിച്ചിട്ടിരുന്നതിന്റെ ശേഷം എടുത്തു് അരിച്ചു കുപ്പികളിലൊ മററു പാത്രത്തിലൊ ആക്കിവച്ചിരുന്നു് അഗ്നിബലത്തിനും രോഗബലത്തിനും തക്കവണ്ണം സേവിച്ചാൽ ഏതു പ്രകാരത്തിൽ ഉള്ള അശോരോഗങ്ങളും അതിവേഗത്തിൽ ശമിക്കും. അഗ്നിവൎദ്ധിക്കും. മലമൂത്രങ്ങളുടെ തടവിനെ തീൎക്കും. എട്ടുവക ഉദരരോഗങ്ങൾക്കും നല്ലതാണു്.

ദ്രാക്ഷാരിഷ്ടം.

ഒരുതുലാം കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം അറുപത്തിനാലിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് പതിനാറിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു നെയ്യുപുരട്ടി മയക്കിയ ഒരു മൺപാത്രത്തിൽ ഒഴിച്ചു് അതിൽ അരത്തുലാം തേനും ഒരുതുലാം കൽക്കണ്ടുപൊടിച്ചതുംചേർത്തു് ഇരുപത്തുപലം കാട്ടത്തിപ്പൂവും ഒന്നേകാൽപലംവീതം തക്കോലം ഇലവർങ്ഗപ്പൂവു ജാതിക്കാ നല്ലമുളകു ഇലവർങ്ഗപ്പട്ട കറുവാപ്പട്ട നാഗപ്പൂവു തിപ്പലി കൊട്ടവേലിക്കിഴങ്ങു ചെവിയം തിപ്പലിമൂലം വാൽമുളകു ഇവ ഇടിച്ചുപൊടിച്ചിട്ടു വാമൂടി നല്ലതുപോലെ കെട്ടി മുപ്പതുദിവസം സൂക്ഷിച്ചുവച്ചിരുന്നതിൻെറശേഷം എടുത്തു് അരിച്ചൊഴിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ അശ്ശോരോഗങ്ങളും അഗ്നിമാന്ദ്യവും ഗുല്മരോഗവും മലബന്ധവും മഹോദരവും ക്രമിരോഗവും വ്രണങ്ങളും നേത്രരോഗവും ശിരോരോഗവും കണ്ഠമാലയും ആമജ്വരവും കാമലയും പാണ്ഡുവും മററും തീച്ചയായും ശമിക്കും.

ഫലാരിഷ്ടം.

കടുക്കാത്തോടു നെല്ലിക്കാത്തോടു് ഇവ പതിനാറുപലംവീതം ചെറിയ കാട്ടുവെള്ളരി ബ്ളാമ്പഴം പാടത്താളിക്കിഴങ്ങു കൊട്ടവേലിക്കിഴങ്ങു ഇവ ഈരണ്ടുപലം. ഇവ എല്ലാംകൂടി ഒന്നിച്ചുചേർത്തു മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു നെയ്യ് പുരട്ടി മയക്കിയ ഒരു മൺപാത്രത്തിൽ ഒഴിച്ചു് ഒരുതുലാം ശക്കരയുംവീഴ്ത്തി നല്ലതുപോലെ അടച്ചുകെട്ടി പതിനഞ്ചുദിവസം സൂക്ഷിച്ചു വച്ചിരുന്നതിൻെറശേഷം എടുത്തു് കുറേശ്ശ സേവിച്ചാൽ അശ്സ്സ് ഹൃദയരോഗം പാണ്ഡു പ്ലീഹ കാമല വിഷമജ്വരം മലബന്ധം അശ്മരി മൂത്രകൃഛ്ര്ം അഗ്നിമാന്ദ്യം കാസം ശ്വാസം ഗുന്മം ഉദാവത്തം മുതലായവ ശമിക്കും. ജഠരാഗ്നി വദ്ധിക്കും.

ദ്വിതീയഫലാരിഷ്ടം.

കൊട്ടത്തുവവേര കൊട്ടവേലിക്കിഴങ്ങു് ആടലോടകവേര ഇവ എന്ന പലംവീതം, കടുക്കാത്തോട്ട നെല്ലിക്കാത്തോട്ട പാടത്താളിക്കിഴങ്ങു് ചുക്ക ഇവ ഈരണ്ടുപലംവീതം. എല്ലാംകൂടി ഒന്നിച്ചുചേർത്തു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു നെയ്യ് പുരട്ടി മയങ്ങിയ ഒരു മൺപാത്രത്തിൽ ഒഴിച്ചു് ഒരുതുലാം ശക്കരയും വീഴ്ത്തി അതിൽ തിപ്പലി ചെവിയം ഞാഴൽപ്പൂവു് ഇവ ഓരോപലം പൊടിച്ചുചേർത്തു തേൻ നെയ് ഇവ നാഴിശ്ശ ഒഴിച്ചു് നല്ലതുപോലെ അടച്ചുകെട്ടി പതി

നഞ്ചുദിവസം സൂക്ഷിച്ചുവച്ചിരുന്നതിൻെറ ശേഷം എടുത്തു് അഗ്നിബലത്തിനു തക്കവണ്ണം സേവിച്ചാൽ അശ്സ്സ് ഗ്രഹണിദോഷം ഉദാവൎത്തം അരോചകം മുതലായവ ശമിക്കും.

ലേപനങ്ങൾ.

പുങ്കിൻതൊലി കടുകു പേച്ചുരത്തളിര് ഇവ ചതുരക്കള്ളിപ്പാലും എരിക്കിൻപാലും ആട്ടിൻമൂത്രവും ഒഴിച്ചരച്ചു ലേപനം ചെയ്താൽ അശ്സ്സ ശമിക്കും.

മറെറാന്നു്.

ഇന്തുപ്പ് ദേവതാളി പുങ്കിൻകുരുവ് ഇവ സമം ആട്ടിൻമൂത്രത്തിൽ അരച്ചുവച്ചുകെട്ടിയാൽ അശ്സ്സ ശമിക്കും.

മറെറാന്നു്.

തിപ്പലി നെന്മേനിവാകക്കുരുവ് ഇവ എരിക്കിൻപാലൊഴിച്ചും ഇന്തുപ്പ് ചതുരക്കള്ളിപ്പാൽ ഒഴിച്ചും മരമഞ്ഞൾ ശുദ്ധിചെയ്ത ചേരിൻകുരുവ് മേത്തോന്നിക്കിഴങ്ങു കുന്നിക്കുരുവ് ഇവ ഗോമൂത്രത്തിൽ അരച്ചും ലേപനംചെയ്താൽ അശ്സ്സ ശമിക്കും.

മറെറാന്നു്.

കാട്ടുപീച്ചലിൻെറ അരി ആട്ടിൻമൂത്രത്തിൽ അരച്ചുവെച്ചുകെട്ടിയാൽ രക്താർശസ്സ ശമിക്കും.

മറെറാന്നു്.

കാട്ടുപീച്ചലിൻ ഇലയും മഞ്ഞളുംകൂടി അരച്ചു ലേപനംചെയ്താൽ അശ്സ്സ ശമിക്കും.

മറെറാന്നു്.

കാട്ടുപീച്ചലിൻെറ ഇല ഇന്തുപ്പു മഞ്ഞപ്പൊടി ഇവ കള്ളിപ്പാലും ഗോമൂത്രവും ഒഴിച്ചരച്ചു ലേപനംചെയ്താൽ അശ്സ്സശമിക്കും.

മറെറാന്നു്.

കോഴിക്കാഷ്ഠം എരിക്കിൻപാൽ കുന്നിക്കുരുവ് കള്ളിച്ചാറ് മേത്തോന്നിക്കിഴങ്ങ് പേച്ചുരത്തളിര് പുങ്കിൻതൊലി ആവിത്തളിര് ഇവ സമം ആട്ടിൻമൂത്രത്തിൽ അരച്ചു തേച്ചാൽ അശ്സ്സ ശമിക്കും.

മറെറാന്നു്.

മഞ്ഞൾപ്പൊടി ചലതവണ കള്ളിപ്പാലിൽ ഭാവനചെയ്തു വച്ചുകെട്ടിയാൽ അശ്സ്സ ശമിക്കും.

മറെറാന്നു്.

കാട്ടുപീച്ചലിൻെറ അരി ഇടിച്ചു പൊടിച്ചപൊടി ശക്കര നല്ലപാകത്തിനു പാവാക്കിയതിൽ ധാരാളമായി ചേറിവൎത്തി (തിരി)പോലെ തെറുത്തു ഗുദദ്വാരത്തിൽവച്ചാൽ അശ്സ്സ ശമിക്കും.

### ലിംഗാശ്സ്സിന്ന ലേപനം.

കാട്ടുപീച്ചലിൻെറ അരിയും കടുക്കാത്തോടും മഞ്ഞൾ കടൽനര ഇവയും സമം ആട്ടിൻമൂത്രത്തിൽ അരച്ചു ലേപനം ചെയ്താൽ ലിംഗാശ്സ്സ് ശമിക്കും.

### മറെറാന്നു്.

കടലാടിയുടെ വേരു ചുട്ടെടുത്ത ക്ഷാരവും ശുദ്ധിചെയ്ത അരിതാലവുംകൂടി ആട്ടിൻമൂത്രത്തിൽ അരച്ചു ലേപനം ചെയ്താൽ ലിംഗാർശസ്സ ശമിക്കും.

### രക്താശ്സ്സിന്ന മറെറാരു ലേപനം.

നെന്മേനിവാകക്കുരുവു് ചവക്കാരം തുവച്ചിലക്കാരം മേത്തോന്നി ഇന്തുപ്പു് വയമ്പു് ഇവ സമം കള്ളിപ്പാലിൽ ഒഴിച്ചരച്ചു പശുവിൻപിത്തത്തിൽ ഭാവനചെയ്തു് ഏഴുദിവസം രാത്രിയിൽ വച്ചുകെട്ടിയാൽ രക്താർശസ്സ ശമിക്കും.

### ചവ്യാദിഘൃതം

ചെവിയം ചുക്കു് മുളകു് തിപ്പലി പാടത്താളിക്കിഴങ്ങു് ചവക്കാരം കൊത്തമ്പാലരി അയമോദകം തിപ്പലിമൂലം ഇന്തുപ്പു് വിളയുപ്പു് കൊടുവേലിക്കിഴങ്ങു് കൂവളത്തിൻവേരു് കടുക്കാത്തോടു് ഇവ അരച്ചുകലക്കി നെയ്യിൽ നാലിരട്ടി തൈരുംചേൎത്തു കാച്ചിയരിച്ചു സേവിച്ചാൽ അശ്സ്സ ഗുദഭ്രംശം (മൂലം പുറത്തിറങ്ങുന്നതു്) പ്രവാഹിക മൂത്രകൃഛ്റം മുതലായവ ശമിക്കും.

### ശുണ്ഠീഘൃതം.

മുപ്പതുപലം ചുക്കു് പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചെടുത്തു് അതിൽ ചുക്കുതന്നെ കല്ക്കം അരച്ചു കലക്കി നെയ്യും ചേൎത്തു കാച്ചി അരിച്ചു സേവിച്ചാൽ അശ്സ്സ് ശ്വാസകാസം പ്ലീഹ പാണ്ഡു വിഷമജ്വരം ദാഹം അരുചി ഇവ ശമിക്കും. വസ്തികുക്ഷിഗതങ്ങളായ സവ്വരോഗങ്ങൾക്കും ഈ ശുണ്ഠീഘൃതം വിശേഷപ്പെട്ടതാകുന്നു.

### ലഘുചവ്യാദി ഘൃതം.

ചെവിയം പാടത്താളിക്കിഴങ്ങു് കുടകപ്പാലയരി അയമോദകം ഇന്തുപ്പു് വിളയുപ്പു് ഉവരുപ്പു് കടലുപ്പു് തുവച്ചിലയുപ്പു് ഇവ അരച്ചുകലക്കി നെയ്യു കാച്ചി സേവിച്ചാൽ അശ്സ്സും ഗ്രഹണിയും ശമിക്കുകയും അഗ്നിവദ്ധനയും രുചിയും ഉണ്ടാവുകയും ചെയ്യും.

### ഹ്രീബേരാദി ഘൃതം.

ഇരുവേലി കരിങ്കൂവളക്കിഴങ്ങു പാച്ചോററിത്തൊലി മുക്കററി ചെവിയം രക്തചന്ദനം പാടത്താളിക്കിഴങ്ങു് അതിവിടയം കൂവളക്കായ് താതിരിപ്പൂവു ദേവതാരം മരമഞ്ഞൾ ഇലവർങ്ങപ്പട്ട ചുക്കു്

മാഞ്ചി മുത്തങ്ങാക്കിഴങ്ങ് ചവക്കാരം കൊടുവേലിക്കിഴങ്ങ് ഇവ അരച്ചുകലക്കി നെയ്യും നെയ്യിൽ നാലിരട്ടി പുളിയാരലില ഇടിച്ചുപിഴഞ്ഞ നീരും ചേൎത്തു കാച്ചിയരിച്ചു സേവിച്ചാൽ അൎശസ്സ് അതിസാരം ഗ്രഹണി പാണ്ഡുരോഗം ജ്വരം അരുചി മൂത്രകൃഛ്റം ഗുദഭ്രംശം വസ്തിശൂല ആനാഹം രക്തംപോക്ക് പ്രവാഹിക വയറുകടി ശൂല മുതലായതുകൾ ശമിക്കും.

## പിപ്പല്യാദിതൈലം.

തിപ്പലി ഇരട്ടിമധുരം കൂവളക്കായ് ശതാവരിക്കിഴങ്ങ് മലങ്കാരക്കാ വയമ്പ് കൊട്ടം കച്ചോലം പുഷ്കരമൂലം കൊടുവേലിക്കിഴങ്ങ് ദേവതാരം ഇവ അരച്ചുകലക്കി എണ്ണയിൽ രണ്ടിരട്ടിപ്പാലും ചേൎത്തു കാച്ചിഅരിച്ചു തേച്ചാൽ അൎശസ്സ് മൂഢവാതം മൂലം പുറത്തിറങ്ങുന്നതു് ശൂല മൂത്രകൃഛ്റം പ്രവാഹിക വയറുകടി അരക്കെട്ട് തുട പൃഷ്ഠം മുതലായ അവയവങ്ങളിൽ ഉണ്ടാകുന്ന ബലക്കുറവു മുതലായവ ശമിക്കും.

## അൎശസ്സിനുപദേശം.

ദേവതാളിക്കഷായത്തിൽ ശൌചം ചെയ്താൽ അതിഭയങ്കരമായ അൎശസ്സു ശമിക്കും.

## അശഃകുഠാരരസം.

ശുദ്ധിചെയ്ത രസം ഭാഗം ഒന്ന് ഗന്ധകം ഭാഗം രണ്ടു് ലോഹഭസ്മം ഭാഗം ആറു് അഭ്രകം ഭാഗം ആറു് കൂവളക്കായ് കൊടുവേലിക്കിഴങ്ങ് ഇലവർങം ചുക്ക് മുളക് തിപ്പലി ഇവ ഓരോ ഭാഗംവീതം പൊരിച്ച പൊൻകാരം ചവക്കാരം ഇന്തുപ്പ് ഇവ അയ്യഞ്ചുഭാഗംവീതം ഗോമൂത്രം ഭാഗം മുപ്പത്തിരണ്ടു കള്ളിപ്പാലു ഭാഗം മുപ്പത്തിരണ്ടു ഗോമൂത്രവും കള്ളിപ്പാലുംകൂടി ഒന്നിച്ചുചേൎത്തു ഇരുമ്പുപാത്രത്തിൽ ഒഴിച്ചു് അടുപ്പേൽവച്ചു മരുന്നുകളിൽ ഇടിച്ചു പൊടിക്കേണ്ടവയെ ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു എല്ലാംകൂടി ഒന്നിച്ചുചേൎത്തു് അതിൽ ഇട്ടു നല്ലതുപോലെ പചിച്ചുവാങ്ങി അമ്മിയിൽ ഇട്ടരച്ചു് ഈരണ്ടു മാഷപ്രമാണം ഗുളികകളാക്കി ഉരുട്ടി നിഴലുണക്കിവച്ചിരുന്നു ഓരോ ഗുളികവീതം തേനിൽ സേവിച്ചാൽ എല്ലാ പ്രകാരത്തിൽ ഉള്ള അശോരോഗങ്ങളും ഗ്രഹണിയും ശമിക്കും.

## നിത്യോദിതരസം.

രസഭസ്മം അഭ്രഭസ്മം ലോഹഭസ്മം ചെമ്പുഭസ്മം ശുദ്ധിചെയ്ത പാഷാണം ഗന്ധകം ഇവ എല്ലാത്തിനും സമം ശുദ്ധിചെയ്ത ചേരിൻകുരുവു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി ഔഷധങ്ങൾ എല്ലാംകൂടി ഒന്നിച്ചുചേൎത്തു് അമ്മിയിൽ

ഇട്ടു കാട്ടുചേന ഇടിച്ചുപിഴിഞ്ഞ നീരിൽ മൂന്നുദിവസം നല്ലതു പോലെ അരച്ച് ഉഴുന്നുപ്രമാണം ഗുളികകളായി ഉരുട്ടി നിഴലുണക്കി എടുത്തു സൂക്ഷിച്ചുവച്ചിരുന്നു ഓരോനേരം ഓരോ ഗുളികവീതം നെയ്യിൽ സേവിച്ചാൽ സകലപ്രകാരത്തിൽ ഉള്ള അർശോരോഗങ്ങളും അതിവേഗത്തിൽ ശമിക്കും.

### മൂലംകടച്ചിലിനു്.

കാട്ടുപ്പയിലയിട്ടു് വെള്ളം തിളപ്പിച്ചതോ ചുവന്നയുള്ളി അരിഞ്ഞു കിഴികെട്ടി എണ്ണയിൽ മൂപ്പിച്ചതോകൊണ്ടു് ഗുദത്തെ സ്വേദിപ്പിച്ചാൽ മൂലംകടച്ചിൽ ശമിക്കും.

### രക്തമൂലത്തിനു്.

പടികാരം വെള്ളത്തിലിട്ടു് അലിയിപ്പിച്ചു് അതിൽ തുണിമുക്കി ജ്വരമില്ലാത്തപ്പോൾ ഗുദത്തിൽ വച്ചുകെട്ടിയാൽ രക്തം നില്ക്കും.

### അഗ്നിമാന്ദ്യനിദാനം

മന്ദാഗ്നി തീക്ഷ്ണാഗ്നി വിഷമാഗ്നി സമാഗ്നി ഇങ്ങനെ ജഠരാഗ്നി നാലുവിധത്തിൽ ഉണ്ടു്. ഈ അവസ്ഥാഭേദം ദോഷങ്ങളുടെ ആധിക്യംമൂലമായി ഉണ്ടാകുന്നതാണു്. കഫാധിക്യം മൂലം മന്ദാഗ്നിയും പിത്താധിക്യംമൂലം തീക്ഷ്ണാഗ്നിയും വാതാധിക്യംകൊണ്ടു വിഷമാഗ്നിയും ഉണ്ടാകുന്നു. ദോഷങ്ങളുടെ സാമ്യാവസ്ഥയിൽ അഗ്നിയും സമമായിരിക്കും.

വിഷമാഗ്നി എൺപതു വാതവികാരങ്ങളിൽ ചിലതിനെയും സാമാന്യമായി ജ്വരാതിസാരാദികളേയും ഉണ്ടാക്കുന്നു. തീക്ഷ്ണാഗ്നി നാല്പതു പിത്തവികാരങ്ങളിൽ ഏതിനെയെങ്കിലും ഉണ്ടാക്കുകയും ചൂടു മുതലായവയെ വൎദ്ധിപ്പിക്കുകയുംചെയ്യും. മന്ദാഗ്നി കഫവികാരങ്ങളിൽ ആലസ്യംമുതലായി ചിലതിനെയുണ്ടാക്കും.

### അഗ്നിലക്ഷണം.

സമാഗ്നി ഉചിതമായ മാത്രാനിയമംവച്ചു കഴിക്കുന്ന ആഹാരത്തെ നല്ലപോലെ ദഹിപ്പിക്കും. മന്ദാഗ്നിമാത്ര എത്രകുറച്ചു ഭക്ഷിച്ചാലും നല്ലതുപോലെ ദഹിപ്പിക്കുകയില്ല. വിഷമാഗ്നി ചിലപ്പോൾ ദഹിപ്പിക്കുകയും ചിലപ്പോൾ ദഹിപ്പിക്കാതെ ഇരിക്കുകയും ചെയ്യും. തീക്ഷ്ണാഗ്നി അതിമാത്രയായി ഭക്ഷിച്ചാലും ഇല്ലെങ്കിലും ശരിയായി പചിക്കും. ഗുരുദ്രവ്യങ്ങളെപ്പോലും അതിമാത്രയായി ഭക്ഷിച്ചാൽ ദഹിപ്പിക്കുന്ന അഗ്നിയുടെ പേരു് അത്യഗ്നിയെന്നാണു്.

ചികിത്സ.

വാതഹരങ്ങളായ ഔഷധങ്ങൾ പ്രയോഗിച്ചു വിഷമാഗ്നിയേയും പിത്തശമനങ്ങളായ ഔഷധങ്ങൾ പ്രയോഗിച്ചു് തീക്ഷ്ണാഗ്നിയേയും കഫശോധനകൊണ്ടു് മന്ദാഗ്നിയേയും ശമിപ്പിച്ചു സമാഗ്നിയാക്കണം.

കടുതിക്തകഷായപ്രയോഗങ്ങൾകൊണ്ടു് മന്ദാഗ്നി വദ്ധിക്കും തൈരു് പാലു് പായസം ഇവകൾ ഉപയോഗിച്ചാൽ തീക്ഷ്ണാഗ്നി സമാഗ്നിയാകും. ഉപ്പു് പുളി സ്നേഹമയങ്ങൾ ഇവകൊണ്ടു് വിഷമാഗ്നിയും സമാഗ്നിയാകും.

അഗ്നിദോഷാന്തകചൂർണ്ണം.

കൊടുവേലിക്കിഴങ്ങു് തുവച്ചിലയുപ്പു് ചുക്കു് തിപ്പലി നല്ലമുളകു് ഇന്തുപ്പു് അയമോദകം പെരുംകായം കടുക്കാത്തോടു് താന്നിക്കാത്തോടു് ഇവ ഓരോപലംവീതം ഇടിച്ചുപൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്തു ശക്കരയിൽ കുഴച്ചു സേവിച്ചാൽ ജഠരാഗ്നിസംബന്ധമായ സവ്വദോഷങ്ങളും ശമിക്കും.

സൈന്ധവാദിചൂർണ്ണം.

ഇന്തുപ്പു് കടുക്കാത്തോടു് തിപ്പലി കൊടുവേലിക്കിഴങ്ങു് ഇവ സമം ഇടിച്ചുപൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്തു് ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ അഗ്നിമാന്ദ്യം ശമിക്കും.

ഹിംഗ്വഷ്ടകചൂർണ്ണം.

ചുക്കു് നല്ലമുളകു് തിപ്പലി അയമോദകം ഇന്തുപ്പു് കരിംജീരകം ജീരകം ഇവ സമം ഇതിൽ എട്ടിരട്ടി കായം. കായം ഒഴിച്ചുള്ള മരുന്നുകൾ എല്ലാം ഉണക്കി ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടി കായംപൊരിച്ചു പൊടിച്ചതും ചേർത്തു നെയ്യിൽകുഴച്ചു് ഒരു ഉരുളച്ചോർ ഉണ്ടതിനുശേഷം സേവിച്ചു പുറകെ ഊണകഴിച്ചാൽ അഗ്നിമാന്ദ്യം ശമിക്കും.

വിഡ്ലവണാദി.

വിളയുപ്പു് തുവർച്ചിലയുപ്പു് കുറാശാണി ഓമം കരിംജീരകം ജീരകം കടുക്കാത്തോടു് ചുക്കു മുളകു തിപ്പലി കൊടുവേലിക്കിഴങ്ങു് പിണറിൻപുളി അയമോദകം കൊത്തമ്പാലരി മരപ്പുളി ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയാക്കി സേവിച്ചാൽ എത്ര ഭയങ്കരമായ അഗ്നിമാന്ദ്യവും നിശ്ചയമായും ശമിച്ചുപോകും.

അഗ്നിമുഖചൂർണ്ണം.

പെരുംകായം ഭാഗം ഒന്നു് വയമ്പുഭാഗംരണ്ടു് തിപ്പലിഭാഗം മൂന്നു ചുക്കുഭാഗം നാലു് കുറാശാണി ഓമം ഭാഗം അഞ്ചു് കടുക്കാത്തോടുഭാഗം ആറു് കൊടുവേലിക്കിഴങ്ങു് ഭാഗംഏഴു് കൊട്ടംഭാഗം

എട്ടു് ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു് ശീല പ്പൊടിതട്ടി വച്ചിരുന്നു തൈരിലൊ മോരിലൊ കള്ളിലൊ ചൂടു വെള്ളത്തിലൊ കുറേശ്ശ കലക്കിസേവിച്ചാൽ അഗ്നിമാന്ദ്യം അജീ ൎണ്ണം ഉദാവൎത്തം പീനസം മുതലായവ ശമിക്കും. ദീപനത്തെ ഉണ്ടാക്കുകയും അൎശസ്സിനെ നശിപ്പിക്കുകയും ശൂല ഗുന്മൻ ചുമ ശ്വാസവികാരം ക്ഷയം ഇവയെ ഇല്ലാതാക്കുകയും ചെയ്യും.

ബൃഹദഗ്നിമുഖചൂൎണ്ണം.

തുവൎച്ചിലക്കാരം ചവക്കാരം പാടത്താളിക്കിഴങ്ങു് പുങ്കിൻ തൊലി ഇന്തുപ്പു് തുവൎച്ചിലയുപ്പു് വിളയുപ്പു് ഉവരുപ്പു് കടലുപ്പു ഏലത്തരി പച്ചില ചെറുതേക്കു് വിഴാലരിക്കാമ്പു് പെരുംകായം പുഷ്കരമൂലം കച്ചോലം മരമഞ്ഞൾതൊലി ത്രികോല്പക്കൊന്ന മുത്തങ്ങാക്കിഴങ്ങു് വയമ്പു് കുടകപ്പാലയരി നെല്ലിക്കാത്തോടു് ജീ രകം മരപ്പുളി അത്തിത്തിപ്പലി കരിംജീരകം പിണറിൻപുളി പുളി യാരൽ താളിമാതളത്തോടു് ചുക്കു മുളകു് തിപ്പലി ശുദ്ധിചെയ്ത ചേരിൻകുരുവു് അയമോദകം കുറാശാണി ഓമം ദേവതാരം കടു ക്കാത്തോടു് അതിവിടയം നാല്ക്കോല്പക്കൊന്ന അടയ്ക്കാമണിയൻ കൊന്നത്തൊലി എള്ളിൻകച്ചിചുട്ട ക്ഷാരം മുഷ്കകവൃക്ഷംചുട്ട ക്ഷാരം മുരിങ്ങയരിചുട്ട ക്ഷാരം വയൽചുള്ളിചുട്ട ക്ഷാരം ചമത ത്തൊലിചുട്ട ക്ഷാരം പഴപ്പിച്ചു പശുവിൻമൂത്രത്തിൽ പലതവണ മുക്കി ശുദ്ധിയാക്കിയ പുരാണകിട്ടം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് അമ്മിമേൽ ഇട്ടു താളിമാതളപ്പഴത്തി ൻെറനീരിൽ മൂന്നുദിവസവും ചുത്തപ്പുളിയിൽ മൂന്നുദിവസവും ഇഞ്ചിനീരിൽ മൂന്നുദിവസവും ഭാവനചെയ്തുണക്കിപ്പൊടിച്ചു സൂ ക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ജഠരാഗ്നിയെ വൎദ്ധിപ്പിക്കു മെന്നുമാത്രമല്ല സാക്ഷാൽ അഗ്നിക്കുതുല്യം ജഠരാഗ്നിക്കു ദഹനശ ക്തിയെ നിശ്ചയമായും കൊടുക്കും. ഇതു് എല്ലാരോഗങ്ങൾക്കും വളരെപ്പററിയതാണു്. അജീൎണ്ണം ഗുല്മം പ്ലീഹരോഗം മൂലവ്യാ ധി മഹോദരം അന്ത്രവൃദ്ധി അഷ്ഠീല വാതരക്തം ഈ രോഗങ്ങ ളെ എത്ര വൎദ്ധിച്ചതായാലും ശമിപ്പിക്കും. നശിച്ചുപോയ ജഠരാ ഗ്നി തീൎച്ചയായും ഉണ്ടാകും.

ബഡവാനലചൂൎണ്ണം.

ഇന്തുപ്പുഭാഗം ഒന്നു് തിപ്പലിമൂലം ഭാഗം രണ്ടു് തിപ്പലിഭാ ഗം മൂന്നു് കാട്ടുതിപ്പലിവേർഭാഗം നാലു് കൊടുവേലിക്കിഴങ്ങു് ഭാ ഗം അഞ്ചു് ചുക്കുഭാഗം അറു് കടുക്കാഭാഗം ഏഴു് ഇവയെല്ലാംകൂ ടി ഒന്നിച്ചുചേൎത്തുണക്കിപ്പൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്തു ഓ

രോനേരം മുമ്മൂന്നുകഴഞ്ചു് പൊടിവീതം സേവിച്ചാൽ അഗ്നിദീപനം ഉണ്ടാകും.

### ഡാഡിമാഷ്ടകചൂർണ്ണം.

താളിമാതളക്കാ പലം രണ്ടു കല്ക്കണ്ടപ്പലം എട്ടു് ഏലം ഇലവർങ്ഗം പച്ചില ഇവ ഓരോപലം ചുക്കു് മുളകു് തിപ്പലി ഇവ മുമ്മൂന്നുപലം ഇവ ഒന്നായിക്കൂട്ടി ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തുവച്ചിരുന്നു ന--ന്ന കഴഞ്ചുവീതം സേവിച്ചാൽ അഗ്നിദീപനവും രുചിയും ഉണ്ടാകും.

### ലവങ്ഗാദ്യം മോദകം.

ഇലവങ്ഗപ്പൂവു് തിപ്പലി ചുക്കു് നല്ലമുളകു് ജീരകം കരിംജീരകം നാഗപ്പൂവു് തകരം ഏലത്തരി ജാതിക്കാ കൂവനൂറു് കുമിഴിൻവേരു് കറുവാപ്പട്ട താമരയരി ചന്ദനം തക്കോലം അകിൽ രാമച്ചം ശുദ്ധിചെയ്ത അഭ്രം കർപ്പൂരം ജാതിപത്രി മുത്തങ്ങാക്കിഴങ്ങു മാഞ്ചി യവം കൊത്തമ്പാലരി ചതകുപ്പ ഇവ സമം ഇവയെല്ലാററിനും തുല്യം ഇലവർങ്ഗത്തൊലി എല്ലാംകൂടി ഒന്നിച്ചുചേർത്തുണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തുവച്ചിരുന്നു മുമ്മൂന്നുകഴഞ്ചു പൊടിവീതം എടുത്തു് പൊടിയിൽ ഇരട്ടിശക്കരയുംചേർത്തു് സേവിച്ചാൽ അഗ്നിമാന്ദ്യം ഉടനെ ശമിക്കും. രുചിയെ ഉണ്ടാക്കും. സർവ്വരോഗങ്ങൾക്കും ഈ മരുന്നു് വളരെ വളരെ നല്ലതാണു്. ജഠരാഗ്നിവർദ്ധിക്കാൻ ഇതൊരു സിദ്ധൌഷധമാണു്. അതിഭയങ്കരമായ അമ്ലപിത്തം അജീർണ്ണം കാമല പാണ്ഡുരോഗം മുതലായവയെ അതിവേഗത്തിൽ ശമിപ്പിക്കും. ബലം പുഷ്ടി ഇവയെ ഉണ്ടാക്കും. ശുക്ലവർദ്ധനയ്ക്കു് ഇതു ഏററവും നല്ലതാണു്. എല്ലാവിധ ഗ്രഹണികളേയും അതിസാരങ്ങളേയും വയറുകടിയേയും ശമിപ്പിക്കും.

### അഗ്നിഘൃതം.

തിപ്പലി തിപ്പലിമൂലം കൊടുവേലിക്കിഴങ്ങു് അത്തിത്തിപ്പലി കായം അത്തിത്തിപ്പലിവേരു് അയമോദകം തുവർച്ചിലയുപ്പു് ഇന്തുപ്പു വിളയുപ്പു് ഉവരുപ്പു് കടലുപ്പു് തുവച്ചിലക്കാരം ചവക്കാരം അടയ്ക്കാമണിയൻ ഇവ ഓരോന്നും അരരശ്ശപലം വീതം നെയ്യു് ഇടങ്ങഴി ഒന്നു് മരുന്നുകൾ എല്ലാം നെയ്യിൽ അരച്ചുകലക്കി തൈരു് കാടി ഇഞ്ചിനീരു് ചുത്തപ്പുളി ഇവ ഓരോന്നും ഇടങ്ങഴി വീതം ചേർത്തു് കാച്ചി അരിച്ചു് സേവിച്ചാൽ അഗ്നിമാന്ദ്യം ശമിക്കും. അർശസ്സു് ഗുല്മം ഉദരം ഗ്രന്ഥി അർബ്ബുദം അപചി ചുമ കഫം മേദസ്സു് വാതവികാരം ഗ്രഹണി വീക്കം ഭഗന്ദരം വസ്തിയിലും ഉദരത്തിലും ഉണ്ടാകുന്ന അന്യരോഗങ്ങൾ ഇവ ശമിക്കും.

### അജീർണ്ണനിദാനം.

ആമം വിദഗ്ദ്ധം വിഷ്ടബ്ധം ഇങ്ങനെ അജീർണ്ണം മൂന്നുപ്രകാരത്തിൽ ഉണ്ടു്. കഫകോപംകൊണ്ടുണ്ടാകുന്ന അജീർണ്ണം ആമവും പിത്തകോപംകൊണ്ടുണ്ടാകുന്ന അജീർണ്ണം വിദഗ്ദ്ധവും വാതകോപംകൊണ്ടുണ്ടാകുന്ന അജീർണ്ണം വിഷ്ടബ്ധവും ആകുന്നു. ഇതു കൂടാതെ ആഹാരരസത്തിങ്കൽ ജനിക്കുന്നതായി രസശേഷം എന്ന പേരോടുകൂടെ നാലാമതായിട്ടും ഒരു അജീർണ്ണം ഉണ്ടു്. അതിന്റെ ലക്ഷണം ഭക്ഷിച്ച ആഹാരം മുഴുവൻ ദഹിക്കുകയും ഏമ്പക്കംവിട്ടാൽ ശുദ്ധിയുണ്ടായിരിക്കയും ചെയ്താലും ഭക്ഷണത്തിൽ ആഗ്രഹം ഇല്ലാതിരിക്കയും നെഞ്ചിനു് ഗുരുത്വംതോന്നുകയോ കലിക്കുകയോ ചെയ്യുകയും കൂടക്കൂടെ തുപ്പുകയും മററും ആകുന്നു. ഇങ്ങനെ സംഭവിക്കുന്നതു ആഹാരംമാത്രം ദഹിക്കുകയും ആഹാരരസം ദഹിക്കാതിരിക്കുകയും ചെയ്യുന്നതുകൊണ്ടാണു്. വയർവീക്കുക മുതലായ ഉപദ്രവങ്ങളോടുകൂടെ ഒരു പകലും ഒരു രാത്രിയുംകൊണ്ടു മാത്രം ആഹാരം ദഹിക്കുന്നതായി അഞ്ചാമതൊരു അജീർണ്ണവും വയർവീക്കുക മുതലായ ഉപദ്രവങ്ങളോടുകൂടാതെ ഒരു പകൽകൊണ്ടു മാത്രം ആഹാരം ദഹിക്കുന്നതായി ആറാമതൊരു അജീർണ്ണവും ഇങ്ങനെ അജീർണ്ണം ആറുപ്രകാരത്തിൽ ഉണ്ടെന്നും അഭിപ്രായമുണ്ടു്.

"ഭക്ഷണം കഴിച്ചയുടൻ ആറടി നടക്കുകയും മനസ്സിന്നു സന്തോഷത്തെ കൊടുക്കുന്ന ശബ്ദരൂപരസസ്പർശഗന്ധങ്ങളെ സേവിക്കുകയും ഇടത്തുവശം ചരിഞ്ഞു കിടക്കുകയും ചെയ്താൽ ആഹാരം ദഹിക്കു"മെന്നാണു് സുശ്രുതവാക്യം.

### അജീർണ്ണത്തിന്നുള്ള കാരണങ്ങൾ.

അധികം വെള്ളംകുടിക്കുക സമയംതെററി ആഹാരം കഴിക്കുക മലമൂത്രാദിവേഗങ്ങളെ തടുക്കുക പകലുറങ്ങുക മുതലായവയെ ചെയ്താലും പത്ഥ്യവും സ്നിഗ്ദ്ധവും ചൂടു മുതലായ ഗുണങ്ങളോടുകൂടിയതുമായ അന്നംതന്നെ ആയിരുന്നാലും സമയംതെററി ഭക്ഷിച്ചാലും ദഹിക്കുന്നതല്ല.

### ആമാജീർണ്ണലക്ഷണം.

തേട്ടൽ ശരീരത്തിനു് കനം കവിൾ ?ടങ്ങളിലും കണ്ണിന്റെ പോളകളിലും വീക്കം ഏമ്പക്കം അപ്പോൾ ഭക്ഷിച്ചതുപോലെ തോന്നുക മുതലായവ ആമാജീർണ്ണത്തിന്റെ ലക്ഷണങ്ങളാകുന്നു.

### വിദഗ്ദ്ധാജീർണ്ണലക്ഷണം.

തലതിരിച്ചിൽ തണ്ണീർദ്ദാഹം ഇന്ദ്രിയങ്ങൾക്കു് ക്ഷീണം പിത്തകോപംകൊണ്ടു പലപ്രകാരത്തിൽ വേദന പുളിച്ചുതികട്ടൽ

പുകഞ്ഞുതികട്ടൽ വിയൎപ്പ് ഉഷ്ണം മുതലായവ വിദഗ്ധാജീൎണ്ണലക്ഷണങ്ങളാകുന്നു.

വിഷ്ടബ്ധാജീൎണ്ണലക്ഷണം.

വയറുവേദന വയറുവിൎപ്പു് വായുവിന്റെ പലപ്രകാരത്തിൽ ഉള്ള ഉപദ്രവം മലം അധോവായു ഇവകൾക്കു തടസ്സം മന്ദത ശരീരം നോവുക മോഹം മുതലായവ വിഷ്ടബ്ധാജീൎണ്ണലക്ഷണങ്ങൾ ആണ്.

രസശേഷാജീൎണ്ണലക്ഷണം.

അന്നദ്വേഷം ഹൃദയാശുദ്ധി ശരീരത്തിന്നു് ചലനം തോന്നുക മുതലായവ രസശേഷാജീൎണ്ണലക്ഷണങ്ങൾ ആണ്.

അജീൎണ്ണോപദ്രവങ്ങൾ.

ഇന്ദ്രിയങ്ങൾക്കു ക്ഷീണം പേപറച്ചിൽ വായിൽവെള്ളം കൂടക്കൂടെ ഇരച്ചുവരുക തലതിരിച്ചിൽ മുതലായവ അജീൎണ്ണോപദ്രവങ്ങൾ ആണ്. അജീൎണ്ണം വൎദ്ധിച്ചാൽ മരണം സംഭവിക്കും. അജീൎണ്ണം അനേക രോഗങ്ങൾക്കു കാരണമായിത്തീരും.

അജീൎണ്ണചികിത്സ

അജീൎണ്ണം ഉണ്ടാകുന്നതു് ആഹാരവൈഷമ്യംകൊണ്ടാണ്. ആഹാരംതന്നെ സുഖകാരണമെന്നു് വിചാരിച്ചു് പശുക്കളെപ്പോലെ സമയനിയമം ഇല്ലാതെ അധികം ഭക്ഷിക്കുന്നവൎക്കാണ് അനേക മഹാരോഗങ്ങൾക്കു മൂലമായിരിക്കുന്ന അജീൎണ്ണം ഉണ്ടാകുന്നതു്.

ആമാജീൎണ്ണത്തിന്നു് ആദ്യമേ വമനക്രിയയും വിദഗ്ധാജീൎണ്ണത്തിന്നു ലംഘനവും വിഷ്ടബ്ധാജീൎണ്ണത്തിന്നു് സ്വേദനവും നല്ലതാകുന്നു.

വചാദിതോയം.

വയമ്പു് അരച്ചു ചൂടുള്ള വെള്ളത്തിൽ കലക്കി സമം ഇന്തുപ്പുംചേൎത്തു് കുടിച്ചാൽ ആമാജീൎണ്ണം ശമിക്കും.

ശുണ്ഠ്യാദിതോയം.

സമം ചുക്കും കൊത്തമ്പാലരിയും കൂടി ചതച്ചു് നല്ല ചൂടുവെള്ളത്തിൽ ഇട്ടു് നല്ലതുപോലെ അടച്ചു കുറേനേരം വച്ചിരുന്നതിന്റെശേഷം വെള്ളം തെളിച്ചെടുത്തു് ഇന്തുപ്പും ചേൎത്തു് കുടിച്ചാൽ ആമാജീൎണ്ണം ശമിക്കും.

ഹരീതക്യാദി.

കടുക്കാത്തോടു് ചുക്കു് ഇന്തുപ്പു് താളിമാതളക്കായു് തിപ്പലി ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് സമം ശ

ക്കരയിൽ കുഴച്ചു സേവിച്ചാൽ അജീർണ്ണവും ആമദോഷവും മലബന്ധവും ഗുദാമയങ്ങളും ശമിക്കും.

വ്യോഷാദി.

ചുക്ക് നല്ലമുളക തിപ്പലി നാഗദന്തിവേരു് ത്രികോൽപ്പക്കൊന്ന കൊടുവേലിക്കിഴങ്ങു് തിപ്പലിമൂലം ഇവ സമം പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് സമം ശക്കരയും ചേത്തു് കാലത്തു കാലത്തു സേവിച്ചാൽ അഗ്നിയെ വദ്ധിപ്പിക്കുകയും ബലത്തേയും വണ്ണത്തേയും പ്രകാശത്തേയും ഉണ്ടാക്കുകയും ചെയ്യും. ശോഥം ഉദാവത്തം പ്ലീഹ ശൂല പാണ്ഡു ഇവകൾക്കും കൊള്ളാം.

ദഹനാദി.

കൊടുവേലിക്കിഴങ്ങു അയമോദകം ഇന്തുപ്പു ചുക്ക് നല്ലമുളക ഇവ സമം ഇടിച്ചു പൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു് നല്ലപുളിച്ച മോരിൽ മുമ്മൂന്നു് കഴഞ്ചുവീതം കലക്കി സേവിച്ചാൽ അജീർണ്ണരോഗം ശമിക്കും.

പത്ഥ്യാദിചൂർണ്ണം.

കടുക്കാത്തോടു തിപ്പലി തുവച്ഛിലയുപ്പു് ഇവ സമം ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് മോരിലോ ചൂടുവെള്ളത്തിലോ മുമ്മൂന്നു കഴഞ്ചുവീതം കലക്കി സേവിച്ചാൽ അജീർണ്ണം ശമിക്കും. നാലുവിധത്തിൽ ഉള്ള അജീർണ്ണങ്ങൾക്കും മന്ദാഗ്നിക്കും അരുചിക്കും ആധ്മാനത്തിനും വാതഗുന്മത്തിനും ശൂലയ്ക്കും ഈ പൊടി നല്ലതാണു്.

ഹിംഗ്വാദിചൂർണ്ണം.

പെരുംകായം ത്രപാത്തുക്കം രണ്ടു് വിളയുപ്പു് ത്രപാത്തുക്കം നാലു് നല്ലമുളക ഇന്തുപ്പു് ചുക്ക് തിപ്പലി കുറാശാണി ഓമംജീരകം അയമോദകം വെളുത്തജീരകം താന്നിക്കാത്തോടു് കടുക്കാത്തോടു് ഇവ എട്ടെട്ടു ത്രപാത്തുക്കം വീതം. ഇവ ഒന്നിച്ചു് ചേത്തു ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു സമം ശക്കരയും ചേത്തു് സേവിച്ചാൽ അജീർണ്ണം ശമിക്കും.

സാമുദ്രാദ്യംചൂർണ്ണം.

കടലുപ്പു് തുവച്ഛിലയുപ്പു് ഇന്തുപ്പു് ചവക്കാരം കുറാശാണി ഓമം അയമോദകം കടുക്കാത്തോടു് തിപ്പലി ചുക്ക് പെരുങ്കായം വിഴാലരിക്കാമ്പു് ഇവ സമം ഇടിച്ചു് പൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു് വച്ചിരുന്നു മുമ്മൂന്നു കഴഞ്ചു പൊടിവീതം അഞ്ചുരുള ചോറുണ്ടതിന്റെശേഷം നെയ്യിൽ കുഴച്ചുപയോഗിച്ചിട്ടു് ഊണു കഴിച്ചാൽ അജീർണ്ണവാതം ഗുദഗുന്മവാതം വാതപ്രമേഹം വിഷമ

വാതം വിഷൂചിക കാമല പാണ്ഡു ശ്വാസം കാസം മുതലായവ ശമിക്കും.

വ്യോഷാദ്യം ചൂൎണ്ണം.

ചുക്ക് നല്ലമുളക തിപ്പലി ഏലത്തരി പെരുംകായം ചെറുതേക്ക് വിളയുപ്പു ചവൎക്കാരം പാടക്കിഴങ്ങ് കുറാശാണി ഓമം പുളിംതൊലി ചുട്ട ഭസ്മം ചെവിയം കൊട്ടവേലിക്കിഴങ്ങ് വെളുത്ത ജീരകം ഇലവങ്ഗം അടവിക്കച്ചോലം തിപ്പലിമൂലം അയമോദകം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തുവച്ചിരുന്നു മുമ്മൂന്നുകഴഞ്ചുവീതം നെയ്യിൽ കുഴച്ചു സേവിച്ചാൽ അജീൎണ്ണം ശമിക്കുകയും അഗ്നി വൎദ്ധിക്കുകയും ചെയ്യും.

വിഡംഗാദിചൂൎണ്ണം.

വിഴാലരിക്കാമ്പ് ശുദ്ധിചെയ്ത ചേരിൻകുരുവു കൊട്ടവേലിക്കിഴങ്ങു കടുക്കാത്തോട്ട ചുക്ക് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു പൊടിക്കുസമം ശൎക്കരയും നെയ്യുംകൂട്ടി സേവിച്ചാൽ അഗ്നി വൎദ്ധിക്കും.

സ്വൎണ്ണാനന്ദചൂൎണ്ണം.

തൊലികളഞ്ഞുണക്കിയ ഇഞ്ചി പലം നാലു് അതിമധുരം പലം മൂന്നു് തിപ്പലി പലം രണ്ടര ഇവ ഒന്നിച്ചുചേൎത്തു് ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു മുമ്മൂന്നു കഴഞ്ചുവീതം കല്ക്കണ്ടുംചേൎത്തു സേവിച്ചാൽ അജീൎണ്ണം അഗ്നിമാന്ദ്യം വയററുവേദന ഗുന്മം മലബന്ധം മുതലായവ ശമിക്കും.

ഭൈരവചൂൎണ്ണം.

ഇന്തുപ്പു പലം ഒന്നു് ജീരകം പലം രണ്ടു് കുറാശാണി ഓമം പലം മൂന്നു് ചുക്ക് പലം നാലു് തിപ്പലി പലം അഞ്ചു് കടുക്കാത്തോട്ട് പലം ഇരുപതു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു സമം പഞ്ചസാരയുംചേൎത്തു സേവിച്ചാൽ അഗ്നിമാന്ദ്യം അജീൎണ്ണം വയററുവേദന ഗുന്മം മലബന്ധം മുതലായവ ശമിക്കും.

ഷൺമുഖചൂൎണ്ണം.

നല്ലമുളക് തിപ്പലി ജീരകം ഇന്തുപ്പ് ഇവ പ്രത്യേകം പ്രത്യേകം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി ഓരോപലംവീതം പെരുംകായം പൊരിച്ചു പൊടിച്ചപൊടി പലം അരയ്ക്കാലു് കറിവേപ്പില ഉണക്കിയിടിച്ചു പൊടിച്ചപൊടി പലം അര ഇവ എല്ലാംകൂടി ഒന്നിച്ചുചേൎത്തു മൎദ്ദിച്ചു ഓരോ വരാഹനിടവീതം ആദ്യം ഉണ്ണുന്ന ചോററിൽവിതറി നെയ്യും ഒഴിച്ചു ഒരു ഉരുളയായി ഉരുട്ടി ഊണുകഴിച്ചതിൻെറ ശേഷം മൃഷ്ടാന്നഭക്ഷണം

കഴിച്ചാൽ അജീൎണ്ണമുണ്ടാവുകയില്ലെന്നു മാത്രമല്ല അഗ്നിദീപനം ഉണ്ടാവുകയും വയററുവേദന ഗുന്മം അരുചി അഗ്നിമാന്ദ്യം മുതലായവ ശമിക്കുകയും ചെയ്യും.

### രാജലവണചൂൎണ്ണം.

ശുദ്ധിചെയ്ത കാന്തം കറിയുപ്പ് വെടിയുപ്പ് വിളയുപ്പ് പൊരിച്ച പെരുംകായം ഇവ ഈരണ്ടു പലംവീതം എല്ലാംകൂടി ഒന്നിച്ചുചേൎത്തു പൊടിച്ച് ഒന്നര ഇടങ്ങഴി പശുവിൻപാലിൽ ഇട്ടു നല്ലതുപോലെ പചിച്ചു കരിയുന്നതിനു മുമ്പായി വാങ്ങിവെയിലത്തുവച്ചുണക്കി നല്ലതുപോലെ പൊടിച്ച് കുറേശ്ശ ചൂടുവെള്ളത്തിൽ സേവിച്ചാൽ അജീൎണ്ണം വയററുവേദന ഗുന്മം മുതലായവ ശമിക്കും.

### ലവണചൂൎണ്ണം.

ഉവരുപ്പ് കറിയുപ്പ് ഇവ ഈരണ്ടു ഭാഗംവീതം വെടിയുപ്പ് ഭാഗം ഒന്നു് ഇവ ഓരോന്നും വെവ്വേറെ കലക്കി വച്ചിരുന്നു് പിറേറദിവസം കാലത്തെ തെളിച്ചെടുത്തു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു്, അതിൽ ഒരുഭാഗം കായം പൊരിച്ചതും പൊടിച്ചിട്ടു അടുപ്പേൽവച്ചു് തിളപ്പിച്ചു വററിച്ചു അമ്മിയിൽ ഇട്ടു് നല്ലതുപോലെ പൊടിച്ചു സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ ചൂടുവെള്ളത്തിൽ കാലത്തുകാലത്തു സേവിച്ചാൽ അഗ്നിദീപനം ഉണ്ടാവുകയും അജീൎണ്ണം ശമിക്കുകയും വയററുവേദന ഗുന്മം മുതലായവ തീരുകയുംചെയ്യും

### വാതാജീൎണ്ണത്തിനു സുകുമാരമോദകം.

തിപ്പലി തിപ്പലിമൂലം ചുക്കു് നല്ലമുളകു് കട്ടക്കാത്തോട്ടു നെല്ലിക്കാത്തോട്ടു് കൊട്ടവേലിക്കിഴങ്ങു ശുദ്ധിചെയ്ത അഭ്രകം (മുത്തങ്ങാക്കിഴങ്ങു്) ചിററമൃതു് കടുകരോഹിണി ഇവ ഓരോന്നും ഈരണ്ടു രൂപാത്തൂക്കംവീതം എല്ലാംകൂടി ഒന്നിച്ചുചേൎത്തുണക്കി ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് മൂന്നു പലം ശൎക്കരയും മൂന്നു പലം തേനും ചേൎത്തു് മോദകമരച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ വാതാജീൎണ്ണത്തേയും വിഷ്ടബ്ധത്തേയും ഉദാവൎത്തത്തേയും ശമിപ്പിക്കും സൎവ്വാജീൎണ്ണങ്ങൾക്കും ഈ മോദകം വളരെ വളരെ നല്ലതാണു്.

### ഹരീതകീപ്രയോഗം.

നൂറു മുഴുവൻകടുക്ക മോരിൽ പുഴുങ്ങി കുരുവെട്ടുത്തുകളഞ്ഞതിനുശേഷം തിപ്പലി തിപ്പലിമൂലം ചെവിയം കൊട്ടവേലി ചുക്കു നല്ലമുളകു് ഇന്തുപ്പ് തുവർച്ചിലയുപ്പ് വിളയുപ്പ് വെടിയുപ്പ് കടലുപ്പ് കുറാശാണി ഓമം അയമോദകം ചവക്കാരം തുവ

ച്ചിലക്കാരം പൊൻകാരം കായം ഗ്രാമ്പൂവു് ഇവ നന്നാലുരുപാ
ത്തൂക്കംവീതം ഒന്നിച്ചുചേൎത്തു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി
യെടുത്ത പൊടി പുളിയൻചീരനീരിലും ചെറുനാരങ്ങാനീരിലും
മുമ്മൂന്നുദിവസം പ്രത്യേകം പ്രത്യേകം ഭാവനചെയ്തു് ഓരോ കടു
ക്കായുടെ ഉള്ളിയാക്കി സൂക്ഷിച്ചു് ഓരോരോനേരം ഓരോ കടുക്കാവീ
തം സേവിച്ചാൽ ഏതുവിധത്തിൽ ഉള്ള അജീൎണ്ണവും ശമിക്കും.
അഗ്നിമാന്ദ്യം വിഷൂചിക ഗുന്മം ശൂല മുതലായവകൾക്കും വള
രെ വളരെ നല്ലതാണു്.

വിഷ്ടംഭത്തിനു ത്രിവൃതാദിമോദകം.

ത്രികോൽപ്പക്കൊന്ന തിപ്പലിമൂലം തിപ്പലി കൊട്ടവേലിക്കി
ഴങ്ങു് ഇവ ഓരോപലംവീതം ഇവയ്ക്കു് എല്ലാത്തിനും സമം അമ്മു
തും ചുക്കും ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തുണക്കി പൊടിച്ചു ശീ
ലപ്പൊടി തട്ടിയെടുത്തു് അമ്മിയിൽ ഇട്ടു് സമം ശൎക്കരയൊഴിച്ചു്
അരച്ചു മോദകമാക്കി വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ അഗ്നി വ
ൎദ്ധിക്കുകയും അജീൎണ്ണരോഗത്തെ ശമിപ്പിക്കുകയും ചെയ്യും.

അഗ്നിമുഖലവണം.

കൊട്ടവേലിക്കിഴങ്ങു് നെല്ലിക്കാത്തോടു് കടുക്കാത്തോടു്
നാഗദന്തിവേരു് ത്രികോൽപ്പക്കൊന്ന പുഷ്കരമൂലം ഇവ സമം
ഒന്നിച്ചുചേൎത്തുണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് ആ
പൊടിക്കു തുല്യം ഇന്തുപ്പുപൊടിച്ച പൊടിയുംചേൎത്തു് ചതുരക്ക
ള്ളിപാൽ ഒഴിച്ചു ഭാവനചെയ്തു് ചതുരക്കള്ളിയുടെ തണ്ടുതുരന്നു
അതിനകത്താക്കി ശീലമൺചെയ്തു അടുപ്പിലിട്ടു നല്ലതുപോലെ
പഴുപ്പിച്ചുവാങ്ങി തണ്ടിനകത്തു നിന്നും പൊടിയെടുത്തു വച്ചിരു
ന്നു കുറേശ്ശ ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ ജഠരാഗ്നിയെ
വൎദ്ധിപ്പിക്കുകയും അജീൎണ്ണത്തെ ശമിപ്പിക്കുകയും യകൃത്തു് പ്ലീഹ ഉ
ദരം ആനാഹം ഗുന്മം അൎശസ്സു് പാൎശ്വശൂല മുതലായവയെ
ശമിപ്പിക്കുകയും ചെയ്യും.

വിഷ്ടംഭത്തിനു ശാൎദ്ദൂലകാഞ്ജികം.

തിപ്പലി ചുക്കു് ദേവതാരം കൊട്ടവേലിക്കിഴങ്ങു് ചെവിയം
ഇളയകൂവളക്കായുടെ മജ്ജ അയമോദകം കടുക്കാത്തോടു് ചുക്കു്
കുറാശാണി ഓമം കൊത്തമ്പാലരി നല്ലമുളകു് ജീരകം പെരും
കായം ഇവസമം ഒന്നിച്ചുചേൎത്തരച്ചുകലക്കി കാടിവച്ചു വെൺക
ടുകെണ്ണയും ചേൎത്തു സേവിച്ചാൽ ജഠരാഗ്നി വൎദ്ധിക്കുകയും കാസം
ശ്വാസം അതിസാരം പാണ്ഡു കാമല ആമം ഗുന്മം വാതശൂല
അൎശസ്സു് ശ്വയഥു മുതലായവ ശമിക്കുകയും ചെയ്യും.

### സൈന്ധവാദ്യം ചൂർണ്ണം.

ഇന്തുപ്പ് കൊടുവേലിക്കിഴങ്ങ് കടുക്കാത്തോട് ഇലവങ്ഗപ്പൂവ് നല്ലമുളക് തിപ്പലി പൊൻകാരം ചുക്ക് ചെവിയം കുറാശാണിഓമം ശതകുപ്പ വയമ്പ് ഇവസമം ഇടിച്ചുപൊടിച്ചു പൊടിയാക്കി ശീലപ്പൊടി തട്ടിയെടുത്ത് ഇരുപത്തിഒന്നുദിവസം ചെറുനാരങ്ങാനീരിൽ ഭാവനചെയ്ത് കുറേശ്ശ ചൂടുവെള്ളത്തിലോ മോരിലോ തയിരുറലിലോ കാടിയിലോ സേവിച്ചാൽ അഗ്നിദീപനം ഉണ്ടാവുകയും അജീർണ്ണരോഗം ശമിക്കുകയും ചെയ്യും.

### ലവണഭസ്മം.

ഇന്തുപ്പ് പൊടിയുപ്പ് വെങ്കാരം ചീനക്കാരം ഇവ ഓരോ പലംവീതം കർപ്പൂരശിലാജിത്ത് പലം നാലു് ഇവ വെവ്വേറെ ശുദ്ധിചെയ്തു എല്ലാംകൂടി ഒന്നിച്ചുചേർത്തു കുപ്പമേനിച്ചാറൊഴിച്ചു ഒരുദിവസം അരച്ച് വില്ലയാക്കി ഒരു ചെറിയ കലശത്തിൽവച്ച് വായ്മൂടി ഏഴ്ശീലമൺചെയ്ത് ഗജപുടം ഇട്ടാൽ ഭസ്മമാകും. ഈ ഭസ്മത്തിൽ രണ്ടുമൂന്നു പണമിടവീതം തേനിൽ സേവിച്ചാൽ അജീർണ്ണം വായു മന്ദാഗ്നി ഗുന്മം മുതലായ രോഗങ്ങൾ തീരും.

### ഉപദേശങ്ങൾ

ഒരുപലം ഗ്രാമ്പൂവ് മുലപ്പാലിൽ ഇട്ട് രാത്രിമുഴുവൻ വച്ചിരുന്ന് കാലത്തെ എടുത്തു ഗ്രാമ്പൂവരച്ചു മുലപ്പാലിൽ കലക്കി അടുപ്പേൽവച്ചു വററിച്ചു കുറുക്കിയിറക്കി കാൽപലം തേനുംചേർത്തിളക്കി മററൊരുപാത്രത്തിൽ ആക്കി സൂക്ഷിച്ചു വച്ചിരുന്നു കടലയോളം പ്രമാണം സേവിച്ചാൽ ദീപനവും രക്തവൃദ്ധിയും ഉണ്ടാകും.

ഒരുപലം ഓമം ഒരുദിവസം മുഴുവൻ മോരിൽ ഇട്ടിരുന്നതിൻെറ പിറേറദിവസം എടുത്തു വെയിലത്തുവച്ചുണക്കി രണ്ടുപലം ചെറുനാരങ്ങാനീരും അരപ്പലം ഇന്തുപ്പും കൂടിച്ചേർത്ത് അതിൽ രണ്ടുദിവസം മുഴുവൻ മുൻപറഞ്ഞ ഓമം ഇട്ടു വച്ചിരുന്നതിൻെറ ശേഷം എടുത്തുപൊടിച്ച് കുറേശ്ശ സേവിച്ചാൽ അജീർണ്ണം അഗ്നിമാന്ദ്യം വയററുവേദന ഗുന്മം മുതലായവ ശമിക്കും.

ഒരുപലം ജീരകം ബ്രഹ്മിനീരിലും കയ്യോന്നിനീരിലും പൊന്നാംകാണിനീരിലും പുളിയാരൽനീരിലും ഇഞ്ചിനീരിലും ചെറുനാരങ്ങാനീരിലും വെവ്വേറെ ഓരോദിവസം ഇട്ടുവച്ചിരുന്നതിൻെറശേഷം എടുത്തുണക്കി പൊടിച്ചു ശീലപ്പൊടി തട്ടിവച്ചിരുന്ന് കാലത്തുകാലത്തു മുമ്മൂന്നുകഴഞ്ചുവീതം സേവിച്ചാൽ അഗ്നിമന്ദ്യം പിത്തവായു ഉഷ്ണാധിക്യം മലബന്ധം മുതലായവ ശമിക്കുകയും രക്തവൃദ്ധിയും ധാതുപുഷ്ടിയും ഉണ്ടാവുകയും ചെയ്യും.

രണ്ടുപലം നല്ലമുളക് നാലുപലം കയ്യോന്നിനീരിൽ ഇട്ടു

വേകിച്ചു് നീരുവററുമ്പോൾ രണ്ടുപലം ചെറുനാരങ്ങാനീരിൽ ഒരുപലം ഇന്തുപ്പു കലക്കി ഒഴിച്ചു് വീണ്ടും പചിച്ചു വററിച്ചു് നിഴലത്തുണക്കി സൂക്ഷിച്ചുവച്ചിരുന്നു് പ്രതിദിവസം അഞ്ചു മുള കിൽ കുറയാതെയും പത്തുമുളകിൽ കൂടാതെയും സേവിച്ചാൽ അ ഗ്നിമാന്ദ്യവും ഉഷ്ണവായുവും ശമിക്കുകയും രക്തവൃദ്ധിയുണ്ടാവുകയും ചെയ്യും.

### അന്നഭേദിസിന്ദൂരം.

പത്തുവരാഹൻതൂക്കം അന്നഭേദിയെടുത്തു് ഒരുദിവസംമുഴു വൻ പുളിച്ച കാടിയിൽ പൊടിച്ചു ഇട്ടുവച്ചിരുന്നതിൻെറശേഷം ഊററിഎടുത്തു് കുഴിയമ്മിയിൽ ഇട്ടു് അഞ്ചു ചെറുനാരങ്ങയുടെ നീരൊഴിച്ചരച്ചു വില്ലകളാക്കി ഉണക്കി ചട്ടിയിൽവച്ചു മേൽച്ച ട്ടികൊണ്ടു മൂടി നല്ലതുപോലെ ശീലമൺചെയ്തു പത്തുവറളിയിൽ പുടമിട്ടെടുത്തു കുറേശ്ശ തേനിൽ സേവിച്ചാൽ അഗ്നിമാന്ദ്യവും മേഹവായുവും ശമിക്കും.

### കടുക്കാലേഹ്യം.

ഇരുപത്തിനാലു പലം കടുക്കാത്തോടു് ഇരുപത്തിനാലിട ങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാ ഇടങ്ങഴിയാക്കി അതിൽ ത്രികോൽപ്പക്കൊന്ന നല്ലമുളകു് ഓമം തിപ്പലി ചുക്കു് ഇവ ഓ രോന്നും കാൽപ്പലംവീതം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെ ടുത്ത പൊടിയും ശക്കരയും നാലുപലം ഇഞ്ചി ഇടിച്ചുപിഴിഞ്ഞു കട്ടുകളഞ്ഞ നീരും ഉരിയ പശുവിൻനെയ്യും ചേത്തു ലേഹ്യപാ കമാക്കി സൂക്ഷിച്ചുവച്ചിരുന്നു പുന്നയ്ക്കാപ്രമാണം സേവിച്ചാൽ അ ഗ്നിമാന്ദ്യവും ശൂലയും വായുവും വയർവീപ്പും അജീൎണ്ണവും ചുമ യും മററും ശമിക്കും.

### ഇഞ്ചിച്ചൂൎണ്ണം.

ഇഞ്ചി തൊലികളഞ്ഞു നെയ്യിൽ വറുത്തു് അരച്ചുണക്കി പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി പലം പത്തു്. ഈ പൊടിയോടുകൂടെ ചുക്കു് തിപ്പലി നല്ലമുളകു് ഏലം ഗ്രാമ്പൂവു് അയമോദകം ജീരകം വാലുഴവം ജാതിക്കാ തിപ്പലിമൂലം അതിമ ധുരം കുറാശാണി ഓമം അമുക്കുരം കശകശ ഇലവർങ്ങപ്പട്ട കൊ ത്തമ്പാലരി പേരീത്തൻപഴം കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം ഇ വ കാൽപലംവീതം ഒന്നിച്ചു ചേത്തുണക്കി ഇടിച്ചുപൊടിച്ച പൊടിയും പത്തുപലം പഞ്ചസാരയുംചേത്തു നല്ലതുപോലെ നേമ്മിച്ചു ദൃഢമായ പാത്രത്തിൽ സൂക്ഷിച്ചുവച്ചിരുന്നു ദിവസം പ്രതി കാലത്തും വയ്യിട്ടും മുമ്മൂന്നുകഴഞ്ചുവീതം സേവിച്ചാൽ അ ഗ്നിദീപനം ഉണ്ടാവുകയും അജീൎണ്ണം ശമിക്കുകയും ക്രമമായി അ ന്നന്നുള്ള മലം അന്നന്നുതന്നെ പോവുകയുംചെയ്യും.

## ചിത്രകഗുഡം.

നൂറുപലം കൊടുവേലിക്കിഴങ്ങ് പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കിയതും കുമ്പിൾവേരു കൂവളത്തിൻവേരു് പാതിരിവേരു് പയ്യാഴാന്തവേരു് മുഞ്ഞവേരു് ഓരിലവേരു് മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരിവേരു് ഞെരിഞ്ഞിൽ ഇവ ഓരോന്നും പത്തുപ്പത്തുപലംവീതം ഒന്നിച്ചുചേത്തു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കിയതുംകൂടി ഒന്നിച്ചുചേത്തു അതിൽ നൂറുപലം അമൃതു് ഇടിച്ചുപിഴിഞ്ഞനീരും ഒഴിച്ചു നൂറുപലം ശക്കരയും കലക്കി ലേഹ്യപാകമാക്കി നാലിടങ്ങഴി കടുക്കാപ്പൊടി വിതറിയിളക്കി യോജിപ്പിച്ചുവാങ്ങി സൂക്ഷിച്ചുവച്ചിരുന്നു പിറേറദിവസം കാലത്തെ അതിൽ ഇടങ്ങഴി തേനുമൊഴിച്ചു ഏലം ഇലവർങ്ഗം പച്ചില ചുക്കു് മുളകു് തിപ്പലി ഇവ ഓരോന്നും ഈരണ്ടുപലംവീതം ഒന്നിച്ചുചേത്തും അരപ്പലം ചവക്കാരവുംകൂടി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും വിതറി നല്ലതുപോലെ ഇളക്കി എല്ലാംകൂടി യോജിപ്പിച്ചു മറെറാരു പാത്രത്തിലാക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ അജീർണ്ണരോഗം തീച്ചയായും ശമിക്കും. ജഠരാഗ്നി വദ്ധിക്കുന്നതിനു് ഇതുപോലെ മറെറാരു ഔഷധവും പറവുന്നതല്ല. ചുമ ശ്വാസവികാരം ക്ഷയം കൃമി ഗുന്മൻ ഉദരം അർശസ്സു് ശൂല അന്ത്രവൃദ്ധി പീനസം ഇവയ്ക്കും വളരെവളരെ നല്ലതാണു്. ഈ മരുന്നു് സേവിക്കുന്നവക്കു് ഒരിക്കലും അഗ്നിമാന്ദ്യം ഉണ്ടാവുകയില്ല. എന്തുതന്നെ ഭക്ഷിച്ചാലും തീച്ചയായിട്ടും ദഹിക്കും.

## സഞ്ജീവിനി ഗുഡിക.

വിഴാലരിക്കാമ്പു് ചുക്കു് തിപ്പലി കടുക്കാത്തോടു് കൊടുവേലിക്കിഴങ്ങു് താന്നിക്കാത്തോടു് വയമ്പു് ചുക്കു് തിപ്പലി കടുക്കാത്തോടു് കൊടുവേലിക്കിഴങ്ങു് താന്നിക്കാത്തോടു് വയമ്പു് ചിററമൃതു് തേൻകുരുവു ശുദ്ധിചെയ്തതു് ശുദ്ധിചെയ്ത വത്സനാഭി ഇവ സമം വെവ്വേറെ പൊടിച്ചു് അമ്മിയിലിട്ടു ഗോമൂത്രം ഒഴിച്ചരച്ചു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി സൂക്ഷിച്ചുവച്ചിരുന്നു് ഓരോനേരം ഓരോ ഗുളികവീതം ഇഞ്ചിച്ചാറിൽ സേവിച്ചാൽ അജീർണ്ണവും ഈരണ്ടു ഗുളികവീതം സേവിച്ചാൽ വിഷൂചികയും മുമ്മൂന്നു ഗുളികവീതം സേവിച്ചാൽ സപ്പവിഷവും നന്നാലു ഗുളികവീതം സേവിച്ചാൽ സന്നിപാതവും ശമിക്കും.

## ധനഞ്ജയവടി.

ജീരകം കൊടുവേലിക്കിഴങ്ങു് ചെവിയം തുവച്ചിലയപ്പു്

വയമ്പു് ഇലവങ്ഗപ്പട്ട ഏലം കൎപ്പൂരം അടയ്ക്കാമണിയൻ അയമോദകം നാകപ്പൂവു് ഇവ ഓരോന്നും ഈരണ്ടു ത്രപാത്തുക്കംവീതം ചതകുപ്പ ഒരുത്രപാത്തുക്കം കുറാശാണി ഓമം തിപ്പലിമൂലം തുവച്ഛിലക്കാരം കടുക്കാത്തോട്ട ജാതിക്ക ഗ്രാമ്പൂവു് ഇവ നന്നാലു ത്രപാത്തുക്കംവീതം കൊത്തമ്പാലരി നാഗദന്തിവേരു് ഇവ ആറാറു ത്രപാത്തുക്കംവീതം തിപ്പലി പലം ഒന്നു് പൊടിയുപ്പു് പലം ഒന്നു് നല്ലമുളകു് ത്രപാത്തുക്കം പതിന്നാലു് ത്രികോല്പക്കൊന്ന പലം രണ്ടു് കടലുപ്പു് ഇന്തുപ്പു് ചുക്കു് ഇവ ഇരുപത്തു ത്രപാത്തുക്കംവീതം പിണംപുളി റാത്തൽ ഒന്നു് പഴംപുളി റാത്തൽ അര ഇവ ഓരോന്നും പ്രത്യേകംപ്രത്യേകം ഇടിച്ചുപൊടിച്ചു നല്ലതുപോലെ ശീലപ്പൊടി തട്ടിയെടുത്തതും പുളികൾ പ്രത്യേകം അരച്ചുണക്കിയതും തമ്മിൽചേൎത്തു കുഴിയമ്മിയിൽ ഇട്ടു ഇരുനാഴി പുളിക്കീരയുടെ നീരോ ഇരുനാഴി ചുണ്ണാമ്പുളിയോ ഒഴിച്ചരച്ചു വടകങ്ങളാക്കി സേവിച്ചാൽ ജഠരാഗ്നി നല്ലതുപോലെ വൎദ്ധിക്കുകയും രുചിയും വിശപ്പും ഉണ്ടാവുകയും അജീൎണ്ണം ശൂല മലബന്ധം ആധ്മാനം ഗ്രഹണി ഇവകളുടെ ഉന്മൂലനാശം വരികയും ചെയ്യും.

ശംഖവടി.

പുളിംതൊലി അരയാൽത്തൊലി കള്ളിക്കഴുത്തു് കടലാടി എരിക്കിൻകഴുത്തു് ഇവ ചുട്ടു കലക്കിയെടുത്ത ക്ഷാരങ്ങൾ ഇന്തുപ്പു് തുവച്ഛിലയുപ്പു് പൊടിയുപ്പ കടലുപ്പു് വിളയുപ്പു് ഇവ എല്ലാം കൂടി രണ്ടുപലം. ശുദ്ധിചെയ്ത പാഷാണം ത്രപാത്തുക്കം ഒ ശുദ്ധിചെയ്ത രസം ത്രപാത്തുക്കം രണ്ടു് ശുദ്ധിചെയ്ത ഗന്ധകം ത്രപാത്തുക്കം രണ്ടു് പൊൻകാരം ത്രപാത്തുക്കം രണ്ടു് കായം ത്രപാത്തുക്കം നാലു് തിപ്പലിപ്പൊടി ത്രപാത്തുക്കം നാലു് ചുക്കുപൊടി ത്രപാത്തുക്കം നാലു് നല്ലമുളകു ത്രപാത്തുക്കം നാലു് ജീരകം ത്രപാത്തുക്കം നാലു് ശംഖഭസ്മം ത്രപാത്തുക്കം നാലു് നെല്ലിക്കാത്തോട്ട കടുക്കാത്തോട്ട താന്നിക്കാത്തോട്ടു് ഇവയുടെപൊടി ഈരണ്ടു ത്രപാത്തുക്കം ഇലവങ്ഗപ്പൊടി ത്രപാത്തുക്കംനാലു് ഇവയെല്ലാം കൂടി ഒന്നിച്ചുചേൎത്തു അമ്മിയിൽ ഇട്ടു ചെറുനാരങ്ങാനീരൊഴിച്ചു ഏഴുദിവസം നല്ലതുപോലെ അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്നു് ഓരോ ഗുളികവീതം ഇഞ്ചിനീരിൽ സേവിച്ചാൽ ദീപനപാചനങ്ങൾഉണ്ടാവുകയും സൎവരോഗങ്ങളും ശമിക്കുകയുംചെയ്യും. വിശേഷിച്ചും അജീൎണ്ണരോഗത്തിനു് ഇതൊരു സിദ്ധൌഷധമാണു്. വിഷൂചിക ശൂല ആനാഹം മുതലായ രോഗങ്ങളേയും ഈ ശംഖവടിക ശമിപ്പിക്കും.

## അമൃതവടി.

ശുദ്ധിചെയ്ത വത്സനാഭി കഴഞ്ചു രണ്ടു് കവടിഭസ്മം കഴഞ്ചു് അഞ്ചു് നല്ലമുളകുപൊടി കഴഞ്ചു് ഒമ്പതു് ഇവയെല്ലാം കൂടി ഒന്നിച്ചുചേൎത്തു് അമ്മിയിൽഇട്ടു ചെറുനാരങ്ങാനീരൊഴിച്ചു് അരച്ചെടുത്തുവച്ചിരുന്നു ഉഴുന്നുപ്രമാണം ഉരുട്ടിസ്സേവിച്ചാൽ കഫപിത്തജമായ അഗ്നിമാന്ദ്യം ശമിക്കും.

## ശ്രീരാമബാണരസം.

ശുദ്ധിചെയ്ത രസം ത്രുപാത്തുക്കം ൧. ശുദ്ധിചെയ്ത വത്സനാഭി ത്രുപാത്തുക്കം ൧ ഇലവങ്ഗപ്പൊടി ത്രുപാത്തുക്കം ൧ ശുദ്ധിചെയ്ത ഗന്ധകം ത്രുപാത്തുക്കം ൧ നല്ലമുളകുപൊടി ത്രുപാത്തുക്കം ൨ ജാതിക്കാപ്പൊടി ത്രുപാത്തുക്കം അര എല്ലാംകൂടി അമ്മിയിലിട്ടു് പുളിയിലനീരൊഴിച്ചരച്ചു വച്ചിരുന്നു് ഉഴുന്നുപ്രമാണം ഒരുനേരം അനുപാനയുക്തമായി സേവിച്ചാൽ അജീൎണ്ണം ശമിക്കുകയും ജഠരാഗ്നിദീപനം ഉണ്ടാവുകയും ഗ്രഹണി അതിസാരം ആമവാതം ഇവ ശമിക്കയുംചെയ്യും. അഗ്നിമാന്ദ്യമാകുന്ന രാവണനു് ഈ രസം രാമബാണമാകുന്നു.

## അഗ്നിതുണ്ഡീവടി.

ശുദ്ധിചെയ്ത രസം വത്സനാഭി ഗന്ധകം അയമോദകം കടുക്കാത്തോടു് താന്നിക്കാത്തോടു് നെല്ലിക്കാത്തോടു് തുവച്ചിലക്കാരം ചവക്കാരം കൊടുവേലിക്കിഴങ്ങു് ഇന്തുപ്പു് ജീരകം തുവച്ചിലയുപ്പു് വിഴാലരിക്കാമ്പു് കടലുപ്പു് പൊൻകാരം ഇവ ഓരോ ത്രുപാത്തുക്കംവീതം വിഷമുഷ്ടി (വെളുത്ത കാക്കക്കൊടി) ഉണക്കിപ്പൊടിച്ച പൊടി ത്രുപാത്തുക്കം പതിനാറു് എല്ലാംകൂടി കുഴിയമ്മിയിൽ ഇട്ടു പൊടിച്ചു ചെറുനാരങ്ങാ നീരൊഴിച്ചരച്ചു നല്ല മുളകുപ്രമാണം ഗുളികകൾ ഉരുട്ടി ഓരോ ഗുളികവീതം സേവിച്ചാൽ അഗ്നിമാന്ദ്യം ഉടനടി ശമിക്കും.

## ക്ഷുധാസാഗരരസം.

ചുക്കു് നല്ലമുളകു് തിപ്പലി കടുക്കാത്തോടു് താന്നിക്കാത്തോടു നെല്ലിക്കാത്തോടു് ഇന്തുപ്പു് തുവച്ചിലയുപ്പു് പൊടിയുപ്പു് കടലുപ്പു് വിളയുപ്പു് തുവച്ചിലക്കാരം ചവക്കാരം പൊൻകാരം ശുദ്ധിചെയ്ത രസം ഗന്ധകം ഇവ ഓരോ ത്രുപാത്തുക്കം വത്സനാഭി രണ്ടുത്രുപാത്തുക്കം ഇലവങ്ഗം ത്രുപാത്തുക്കം ൫ ഇവയിൽ ഇടിച്ചു പൊടിക്കേണ്ടവയെ ഇടിച്ചുപൊടിച്ചു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു കുഴിയമ്മിയിൽഇട്ടു ചെറുനാരങ്ങാനീരൊഴിച്ചരച്ചു കുന്നിപ്രമാണം ഉരുട്ടി ഉണക്കിവച്ചിരുന്നു ഓരോനേരം ഓരോന്നുവീതം

ഇഞ്ചിനീരിൽ സേവിച്ചാൽ അജീൎണ്ണരോഗം ശമിക്കുകയും ഏററവും അഗ്നി വൎദ്ധിക്കുകയും ചെയ്യും.

ലവംഗാദിവടി.

ഇലവംഗം ചുക്കു നല്ലമുളകു പൊരിച്ചപൊൻകാരം ഇവ പൊടിച്ചു കുഴിയമ്മിയിൽ ഇട്ടു കടലാടിനീരും കൊട്ടവേലിക്കഷായവും ഒഴിച്ചരച്ചു കുന്നിപ്രമാണം ഉരുട്ടി ഉണക്കിവച്ചിരുന്നു ഓരോന്നുവീതം ഇഞ്ചിനീരിൽ സേവിച്ചാൽ അജീൎണ്ണരോഗം ശമിക്കുകയും അഗ്നിദീപനം ഉണ്ടാവുകയും ചെയ്യും.

അജീൎണ്ണകണ്ടകരസം.

ശുദ്ധിചെയ്ത രസം വത്സനാഭി ഗന്ധകം ഇവ ഓരോത്രുപാത്തുക്കം നല്ലമുളകു മൂന്നുത്രുപാത്തുക്കം ഇവ പ്രത്യേകം പ്രത്യേകം പൊടിച്ചു കുഴിയമ്മിയിൽ ഇട്ടു കണ്ടകാരിക്കഷായത്തിൽ ഇരുപത്തുദിവസം അരച്ചു് കുന്നിപ്രമാണം ഉരുട്ടി ഉണക്കി സൂക്ഷിച്ചുവച്ചിരുന്നു സേവിച്ചാൽ അജീൎണ്ണം ശമിക്കും. അഗ്നിദീപനമുണ്ടാകും.

മഹോദധി.

ശുദ്ധിചെയ്ത വത്സനാഭി ത്രുപാത്തുക്കം ഒന്നു് രസം ത്രുപാത്തുക്കം ഒന്നു് ജാതിക്കാ ത്രുപാത്തുക്കം രണ്ടു് പൊൻകാരം ത്രുപാത്തുക്കം രണ്ടു് തിപ്പലി ത്രുപാത്തുക്കംമൂന്നു് ചുക്കു് ത്രുപാത്തുക്കം ആറു് കവടിഭസ്മം ത്രുപാത്തുക്കം ആറു് ഗ്രാമ്പൂവു ത്രുപാത്തുക്കം അഞ്ചു് ഇവ പ്രത്യേകം പ്രത്യേകം പൊടിച്ചു കുഴിയമ്മിയിൽ ഇട്ടു നല്ലതുപോലെ അരച്ചു സൂക്ഷിച്ചുവച്ചിരുന്നു കുന്നിപ്രമാണം സേവിച്ചാൽ നശിച്ചുപോയ ജഠരാഗ്നിയെ ദീപിപ്പിക്കുകയും അജീൎണ്ണരോഗത്തെ ശമിപ്പിക്കുകയുംചെയ്യും.

അഗ്നികുമാരരസം.

ശുദ്ധിചെയ്ത രസം ഗന്ധകം പൊൻകാരം ഇവ ഓരോ ത്രുപാത്തുക്കംവീതം ശുദ്ധിചെയ്ത വത്സനാഭി ത്രുപാത്തുക്കം മൂന്നു് കവടിഭസ്മം ശംഖുഭസ്മം ഇവ ഈരണ്ടു ത്രുപാത്തുക്കംവീതം നല്ലമുളകു് ത്രുപാത്തുക്കം എട്ടു് ഇവ പ്രത്യേകം പ്രത്യേകം പൊടിച്ചു എല്ലാംകൂടി കുഴിയമ്മിയിൽഇട്ടു് അരച്ചു കുന്നിപ്രമാണംവീതം സേവിച്ചാൽ അജീൎണ്ണം വിഷൂചി അഗ്നിദോഷം ഗ്രഹണി അതിസാരം മുതലായവകൾ ശമിക്കും.

ഹുതാശനരസം.

ശുദ്ധിചെയ്ത ഗന്ധകം പൊൻകാരം ഇവ ഓരോത്രുപാത്തുക്കംവീതം ശുദ്ധിചെയ്ത വത്സനാഭി മൂന്നുത്രുപാത്തുക്കം നല്ലമുളകു് എട്ടു ത്രുപാത്തുക്കം ഇവ പ്രത്യേകം പ്രത്യേകം പൊടിച്ചു എല്ലാം

കൂടി കുഴിയമ്മിയിൽ ഇട്ടു പഴുത്ത ചെറുനാരങ്ങാനീരൊഴിച്ചു് ഒരു ദിവസം മുഴുവൻ നല്ലതുപോലെ അരച്ചു് ഉഴുന്നുപ്രമാണം ഉരുട്ടി നിഴലിലുണക്കി വച്ചിരുന്നു് ഇഞ്ചിച്ചാറിൽ ഓരോ ഗുളികവീതം സേവിച്ചാൽ അജീർണ്ണം അരുചി ശൂല ഗുന്മം വിഷൂചി അഗ്നിമാന്ദ്യം സന്നിപാതം ശോഥം ജാഡ്യം ശിരോരോഗം മുതലായവ ശമിക്കും.

മഹാശംഖവടി.

തിപ്പലിമൂലം കൊട്ടുവേലിക്കിഴങ്ങു് നാഗദന്തിവേരു് ശുദ്ധിചെയ്തരസം ഗന്ധകം തിപ്പലി ചവക്കാരം തുവച്ചിലക്കാരം പൊങ്കാരം ഇന്തുപ്പു് തുവച്ചിലയുപ്പു് വിളയുപ്പു് പൊടിയുപ്പു് കടലുപ്പു് നല്ലമുളകു് ചുക്കു് ശുദ്ധിചെയ്ത പാഷാണം അയമോദകം അമ്ലുകായം പുളിന്തോടുചുട്ടു കലക്കിയെടുത്ത ക്ഷാരം ഇവ ഓരോരുപാത്തുക്കംവീതം ശംഖുഭസ്മം രണ്ടുരുപാത്തുക്കം ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം പൊടിച്ചു് എല്ലാംകൂടി അമ്മിയിൽഇട്ടു ചെറുനാരങ്ങാനീരൊഴിച്ചു നല്ലതുപോലെ അരച്ചു ലന്തക്കുരുപ്രമാണം ഉരുട്ടി പുളിയുള്ള താളിമാതളപ്പഴച്ചാററിലൊ വടുകപ്പുളിച്ചിനാരങ്ങായുടെ നീരിലോ ഓരോന്നുവീതം സേവിച്ചു പുറമെ ഓരോ തൈത്തുറലോ മദ്യമോ കാടിയോ ചൂടുവെള്ളമോ മുയൽ മാൻ ഇവയുടെ മാംസരസമോ സേവിച്ചാൽ മന്ദാഗ്നിയെ ബഡവാഗ്നിക്കു സമം ദീപിപ്പിക്കുകയും അർശസ്സ് ഗ്രഹണി കുഷ്ഠം മേഹം ഭഗന്ദരം പ്ലീഹ അശ്മരി ശ്വാസം കാസം ഉദരം കൃമി ഹൃദ്രോഗം പാണ്ഡുരോഗം എന്നുവേണ്ട വയററിനകത്തുള്ള സകല രോഗങ്ങളേയും ശമിപ്പിക്കുകയും ചെയ്യും.

അഗ്നിരസം.

നല്ലമുളകു് വയമ്പു് കൊട്ടം ഇവ അരരെരു ത്രുപാത്തുക്കം വീതം ശുദ്ധിചെയ്ത വത്സനാഭി ത്രുപാത്തുക്കം ഗൻ ഇവ പ്രത്യേകം പ്രത്യേകം പൊടിച്ചു് എല്ലാംകൂടി അമ്മിയിൽഇട്ടു് ഇഞ്ചിനീരൊഴിച്ചു നല്ലതുപോലെ അരച്ചു് ഉഴുന്നുപ്രമാണം ഉരുട്ടി ഓരോ എണ്ണംവീതം സേവിച്ചാൽ എല്ലാവിധത്തിൽ ഉള്ള അജീർണ്ണത്തെയും ശമിപ്പിക്കും.

ടംകനാദിവടി.

പൊങ്കാരം ചുക്കു് ശുദ്ധിചെയ്ത ഗന്ധകം രസം വത്സനാഭി നല്ലമുളകു് ഇവ ഓരോരുപാത്തുക്കംവീതം പ്രത്യേകം പ്രത്യേകം പൊടിച്ചു എല്ലാംകൂടി അമ്മിയിൽഇട്ടു ആയിനിത്തൊലിയിട്ടുവച്ച കഷായനീരൊഴിച്ചു നല്ലതുപോലെ അരച്ചു ചണംപയറു പ്രമാ

നം ഗുളികയുരുട്ടിവച്ചിരുന്നു് ഓരോ ഗുളികവീതം സേവിച്ചാൽ അജീൎണ്ണരോഗത്തേയും അഗ്ന്യമാന്ദ്യത്തേയും ശമിപ്പിക്കും.

മുസ്താദ്യവടി.

മുത്തങ്ങാക്കിഴങ്ങുപൊടി പലം രണ്ടു് തിപ്പലി കർപ്പൂരം കായം ഇവ ഓരോ പലംവീതം ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു് അമ്മിയിൽ ഇട്ടു നല്ലതുപോലെ മർദ്ദിച്ചു് ഈരണ്ടു ആവരക്കുരുപ്രമാണം ഉരുട്ടിവച്ചിരുന്നു് ഓരോനേരം ഓരോ എണ്ണംവീതം ഉപയോഗിച്ചാൽ അജീൎണ്ണം അതിസാരം അതിഭയങ്കരമായ വിഷൂചി അരുചി അഗ്നിമാന്ദ്യം അതിഭയങ്കരമായ ഗ്രഹണി അഞ്ചുപ്രകാരത്തിൽ ഉള്ള കാസങ്ങൾ മുതലായവയെ തീൎച്ചയായിട്ടും ശമിപ്പിക്കും.

മുസ്തകാരിഷ്ടം.

രണ്ടുതുലാം മുത്തങ്ങാക്കിഴങ്ങു് ൧൨൮ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു മൺപാത്രത്തിൽ ആക്കി അതിൽ മൂന്നുതുലാം ശൎക്കര കലക്കി അതിൽ ൧൬ പലം പാച്ചോററിപ്പൂവും ഈരണ്ടു പലംവീതം അയമോദകം ചുക്കു് നല്ലമുളകു് കരയാമ്പൂവു് ഉലുവ കൊട്ടവേലിക്കിഴങ്ങുണങ്ങിയതു് ജീരകം ഇവ ചതച്ചിട്ടു പാത്രത്തിൻെറ വാ നല്ലതുപോലെ അടച്ചു ശീലമൺചെയ്തു ഒരുമാസക്കാലം ഭൂമിയിൽ കുഴിച്ചിട്ടിരുന്നതിൻെറ ശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ അജീൎണ്ണം അഗ്നിമാന്ദ്യം അതിഭയങ്കരമായ വിഷൂചി ഗ്രഹണി മുതലായവ തീൎച്ചയായും ശമിക്കും.

പഞ്ചമൂലാദിഘൃതം.

ഓരിലവേരു മൂവിലവേരു ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ കടുക്കാത്തോട്ട ചുക്കു് നല്ലമുളകു തിപ്പലി തിപ്പലിമൂലം ഇന്തുപ്പു് ചിററരത്ത ചവൎക്കാരം തുവൎച്ചിലക്കാരം ജീരകം വിഴാലരിക്കാമ്പു് കച്ചോലക്കിഴങ്ങു് ഇവ സമം കഷായംവച്ചു് നാലൊന്നാക്കി നെയ്യും നെയ്യുസമം മാതളനാരങ്ങാനീരു ഇഞ്ചിനീരു് മോരുററൽ മദ്യം കാടിവെള്ളം കഞ്ഞിവെള്ളം ഇവയും ചേൎത്തു് മേൽപ്പറഞ്ഞ മരുന്നുകൾതന്നെ അരച്ചു കല്ക്കം കലക്കി കാച്ചി അരിച്ചു അഗ്നിബലത്തിനു തക്കവണ്ണം സേവിച്ചാൽ അജീൎണ്ണരോഗം ശമിക്കുകയും അഗ്നിദീപനമുണ്ടാവുകയും ചെയ്യും. ഗുല്മം ശൂല ഉദരരോഗം ശ്വാസം കുര വാതരോഗം കഫരോഗം മുതലായവ ശമിക്കുകയും ചെയ്യും.

ദശമൂലഘൃതം.

നല്ലമുളകു് തിപ്പലിമൂലം ചുക്കു് തിപ്പലി ശുദ്ധിചെയ്ത ചേരിൻകുരു" കുറാശാണി ഓമം വിഴാലരിക്കാമ്പു് അത്തിത്തിപ്പലി

കായം തുവച്ഛിലയുപ്പ് ജീരകം പൊടിയുപ്പ് കടലുപ്പ് കൊത്ത മ്പാലരി ഇന്തുപ്പ് ചവക്ഷാരം കൊടുവേലിക്കിഴങ്ങു് വയമ്പു് ഇവ പ്രത്യേകം പ്രത്യേകം അരേരശ്ശപലംവീതം കഷായംവച്ചു നാലൊന്നാക്കി കഷായനീരിൽ ഇടങ്ങഴി നെയ്യും നെയ്ക്കു് എട്ടിരട്ടി ദശമൂലകഷായവും പാലും പ്രത്യേകം പ്രത്യേകം ചേർത്തു് ആദ്യം പറഞ്ഞ മരുന്നുകൾ അരച്ചു കല്ക്കംകലക്കി കാച്ചി അഗ്നിബലത്തിനു തക്കവണ്ണം കുറേശ്ശ സേവിച്ചാൽ അജീർണ്ണരോഗം അഗ്നിമാന്ദ്യം ഗ്രഹണി വിഷ്ടംഭം ആമം ബലഹാനി പ്ലീഹ കാസശ്വാസം ക്ഷയം ദുർനാമരോഗം ഭഗന്ദരം കണ്ഠരോഗം വാതരോഗം കൃമിരോഗം മുതലായവ ശമിക്കും.

### വിഷൂചികാനിദാനം.

അജീർണ്ണത്തിൽനിന്നും വിഷൂചിക അലസകം വിലംബിക ഇങ്ങനെ മൂന്നു രോഗങ്ങൾ ഉണ്ടാകുന്നുണ്ടു്. അതിൽ വാതം കോപിച്ചു് എല്ലാ അവയവങ്ങളിലും സൂചികൾകൊണ്ടു് കുത്തുന്നതുപോലെയുള്ള വേദനയുണ്ടാക്കുന്നതിനു് വിഷൂചികയെന്നു പറയുന്നു. വായു കോപിച്ചെന്നുമാത്രം പറഞ്ഞതുകൊണ്ടു് ഈ രോഗത്തിനു് വാതസംബന്ധം മാത്രമേ ഉള്ളു എന്നു വിചാരിച്ചു പോകരുതു്. അതിനു മൂന്നു ദോഷങ്ങളുടേയും സംബന്ധം ഉണ്ടു്. വാതം തുടങ്ങിയ മൂന്നു ദോഷങ്ങളും കോപിച്ചാണു് വിഷൂചിക ഉണ്ടാകുന്നതെങ്കിലും അതു വാതാധികമായിട്ടും പിത്താധികമായിട്ടും കഫാധികമായിട്ടും ആണു് ഉണ്ടാകാറുള്ളതു്.

ഭക്ഷണം ക്രമമായി ചെയ്യുന്നവക്കും വൈദ്യശാസ്ത്രത്തിൽ ബോധമുള്ളവക്കും വിഷൂചികയുണ്ടാകുന്നതല്ല. ഭക്ഷിക്കത്തക്കതിന്നതെന്നും ഭക്ഷിക്കാൻ പാടില്ലാത്തതു് ഇന്നതെന്നും അറിയാൻ പാടില്ലാത്തവക്കും ഇന്ദ്രിയനിഗ്രഹം ഇല്ലാത്തവക്കും പശുക്കളെപ്പോലെ ഒരു കണക്കും ഇല്ലാതെ ഭക്ഷിക്കുന്നവക്കും മാത്രമേ വിഷൂചിക ഉണ്ടാകൂ.

### വിഷൂചികയുടെ ലക്ഷണം.

ഇന്ദ്രിയക്ഷീണം അതിസാരം ഛർദ്ദി തണ്ണീർദാഹം വയറുനോവു് തലതിരിച്ചിൽ ഉരുണ്ടുകയറക്കം കോട്ടുവായിടീൽ ദാഹം ശരീരത്തിൻെറ നിറത്തിനു മാററം വിറയൽ നെഞ്ചുവേദന തലവേദന മുതലായവ വിഷൂചികയുടെ ലക്ഷണങ്ങൾ ആകുന്നു.

### അലസകത്തിൻെറ ലക്ഷണം.

വയർവീപ്പു് ഓമ്മകേടു് ദീനസ്വരം പുറപ്പെടുവിക്കുക അജീർണ്ണംകൊണ്ടു് വായു അധോഭാഗത്തിങ്കൽ തടഞ്ഞു നാഭിയിൽനിന്നും കഴുത്തുവരെ ഓടുക വായുവിൻേറയും മലത്തിൻേറയും ഗതി

ക്ക മുടക്കം ഉണ്ടാവുക തണ്ണീർദാഹം എന്നിവകളും ഇവകൾ അലസകത്തിൻെറ ലക്ഷണങ്ങൾ ആകുന്നു.

വിലംബികയുടെ ലക്ഷണങ്ങൾ.

വിലംബികയെന്നു പറയുന്നതു് ഭക്ഷിച്ച ഭക്ഷണസാധനം കഫവായുക്കളാൽ ദൂഷിച്ചിട്ടു് മേല്പോട്ടും കീഴ്പോട്ടും പോകാതെ ആമാശയത്തിൽതന്നെ അധികനേരം കിടക്കുന്നതിനെയാകുന്നു. ഈ രോഗം അത്യന്തം പ്രയത്നസാദ്ധ്യമായതത്രേ. അലസകത്തിനും വിലംബികയ്ക്കും തമ്മിലുള്ള പ്രധാന വ്യത്യാസം അലസകത്തിനു ദുസ്സഹമായ വേദനയുണ്ടാകുമെന്നുള്ളതും വിലംബികയ്ക്കു വേദനയുണ്ടാകത്തില്ലെന്നുള്ളതും ആണു്.

ആമം എവിടെ കിടക്കുന്നുവോ അവിടെ കൂടുതലായി വേദന ഉണ്ടാകും. മററുസ്ഥലങ്ങളിൽ അല്പമായി മാത്രം വേദനയുണ്ടായിരിക്കും. ഇങ്ങനെ വേദനയുണ്ടാകുന്നതു വികാരസമൂഹംകൊണ്ടും ആ വികാരം ആമം ഉണ്ടായിരിക്കുമ്പോൾ ശരീരത്തിൽ വ്യാപിച്ചിരിക്കുന്ന ദോഷത്തിങ്കൽ നിന്നുണ്ടായിരിക്കുന്നവയും ആമത്തിൻെറ ലക്ഷണങ്ങളോടു കൂടിയതും ആകുന്നു.

വിഷൂചികയുടേയും അലസകത്തിൻേറയും അസാദ്ധ്യലക്ഷണം.

പല്ലും ചുണ്ടും നഖങ്ങളും കറുക്കുക. അല്പമായ ബോധംമാത്രം ഉണ്ടായിരിക്കുക ഛർദ്ദികൊണ്ടു വലിയ ഉപദ്രവം ഉണ്ടായിരിക്കുക. കണ്ണുകൾ താണും ഒച്ച അടച്ചും ഇരിക്കുക. സന്ധികൾ അയഞ്ഞു ബലമില്ലാതെ ആവുക മുതലായവ വിഷൂചികയുടേയും അലസകത്തിൻേറയും അസാദ്ധ്യലക്ഷണങ്ങൾ ആകുന്നു. വിലംബികാരോഗി രക്ഷപ്പെടുന്ന കാര്യം പ്രയാസമാണു്.

വിഷൂചികാചികിത്സ.

അപാമാർഗ്ഗാദി.

കടലാടിചുട്ട ഭസ്മം വെള്ളത്തിൽ കലക്കി കുടിച്ചാൽ വിഷൂചികയും ശൂലയും ശമിക്കും.

കാരവേല്ലാദി.

പാവൽചുട്ട ഭസ്മം വെള്ളത്തിൽ കലക്കി എണ്ണയും ചേർത്തു് സേവിച്ചാൽ വിഷൂചിക ശമിക്കും.

ബാലമൂലാദി.

ഇരുവേലിക്കഷായത്തിൽ തിപ്പലിപ്പൊടി കലക്കി സേവിച്ചാൽ വിഷൂചിക ശമിക്കുകയും ജഠരാഗ്നി വർദ്ധിക്കുകയും ചെയ്യും.

വിലപനാഗരാദി.

ഇളയ കൂവളക്കായും ചുക്കുംകൂടി സമമായി ചേർത്ത കഷായം

വച്ച് കർപ്പൂരം അനുപാനമായി ചേർത്തുകൊടുത്താൽ വിഷൂചിക ശമിക്കും. ഛർദ്ദിക്ക് ഈ കഷായം വളരെ നല്ലതാണ്. കുമിഴിൻകായൊ വേരോ കൂടി ചേർത്ത് ഈ കഷായം ഉണ്ടാക്കി സേവിപ്പിച്ചാൽ കൂടുതൽ ഗുണം ചെയ്യും.

ബാലമൂത്രപാനീയം.

ആൺകുട്ടിയുടെ മൂത്രം നല്ലതുപോലെ തിളപ്പിച്ചാററി അതിൽ കർപ്പൂരവും തിപ്പലിപ്പൊടിയുംചേർത്ത് കൊടുത്താൽ വിഷൂചിക ശമിക്കും.

വ്യോഷാദിവടിക.

ചുക്ക് മുളക് തിപ്പലി പുങ്കിൻകുരു മഞ്ഞൾ മരമഞ്ഞൾ തൊലി താളിമാതളത്തിൻവേരു് ഇവസമം പച്ചവെള്ളത്തിൽ അരച്ചു ഗുളികയാക്കി നിഴലുണക്കി വച്ചിരുന്നു് കണ്ണിൽ അഞ്ജനം എഴുതിയാൽ വിഷൂചിക ശമിക്കും.

കരഞ്ജാദികഷായം.

പുങ്കിൻതൊലി വേപ്പിൻതൊലി കടലാടി അമൃതു് നിർമരുതു് കുടകപ്പാലയരി ഇവ സമം കഷായംവച്ചു കർപ്പൂരം അനുപാനമായി കൊടുത്താൽ വിഷൂചികയും ഛർദ്ദിയും ശമിക്കും.

ലവങ്ഗാദിചൂർണ്ണം.

ഇലവങ്ഗപ്പൂവ് പലം കാലു് ഏലത്തരി ജാതിക്ക ഇവ അരയ്ക്കാൽ പലംവീതം അവിയൻ കുന്നിയിട ഏഴ് ഇവ സമം പൊടിച്ചു കുന്നിയിടവീതം ചൂടുവെള്ളത്തിൽ സേവിച്ചാൽ വിഷൂചിക ശൂല അതിസാരം ഛർദ്ദി ഇവകൾ ശമിക്കും.

പത്ഥ്യാദിചൂർണ്ണം.

കടുക്കാത്തോടു് വയമ്പു് പെരുംകായം കുടകപ്പാലയരി കയ്യോന്നി തുവച്ചിലയുപ്പു് അതിവിടയം ഇവസമം പൊടിച്ചു കുറേശ്ശ ചൂടുവെള്ളത്തിൽ സേവിച്ചാൽ വിഷൂചിക അജീർണ്ണം ശൂല ഛർദ്ദി ഇവ ശമിക്കും.

കടുത്രയരസം.

ചുക്ക് നല്ലമുളകു് തിപ്പലി ജീരകം പെരുങ്കായം ഇന്തുപ്പു് വെളുത്തുള്ളി ശുദ്ധിചെയ്ത ഗന്ധകം ഇവ സമം പൊടിച്ചു കുഴിയമ്മിയിൽ ഇട്ടു് വേപ്പിലനീരൊഴിച്ചരച്ചു കുറേശ്ശ സേവിച്ചാൽ വിഷൂചിക ഗ്രഹണി ഛർദ്ദി ഇവ ശമിക്കും.

വിഷൂചികയ്ക്കു സിദ്ധൌഷധം.

വലിയ കടലാടിയില നല്ലമുളകു് ഇവ ഉണക്കി ഇടിച്ചുപൊടിച്ചു് കുതിരയുടെ വായിലെ നുരയൊഴിച്ചരച്ചു ഗുളികയാക്കി നി

ഴലുണക്കിവച്ചിരുന്നു് അഞ്ജനമെഴുതിയാൽ അതിഭയങ്കരമായ വിഷൂചികയും ശമിക്കും.

### വിഷഭേദിമാത്ര.

ശുദ്ധിചെയ്ത ചായില്യം പലം ൬ അവിയൻ പലം ൬ പച്ചമുത്തങ്ങാക്കിഴങ്ങു പലം ൬ ജാതിക്കാ പലം ൬ കുടകപ്പാലയരി പലം ൬ കർപ്പൂരം പലം ൬ ഇവ പ്രത്യേകം പ്രത്യേകം പൊടിച്ചു കുഴിയമ്മിയിലിട്ടു കഞ്ചാവുകഷായം ഒഴിച്ചു നാലുയാമം അരച്ചു് മെഴുകുപതം ആകുമ്പോൾ തുവരപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്നു് ഈരണ്ടു മണിക്കൂർ ഇടവിട്ടു് ഇതിൽ ഓരോ ഗുളികവീതം തേനിൽ കൊടുത്തുവന്നാൽ വാന്തിഭേദി അജീർണ്ണഭേദി മുതലായതുകൾ ഉടൻ ശമിക്കും. ഭേദിനിന്നാൽ പിന്നീടു് ഗുളിക കൊടുക്കരുതു്.

### രാജഗുളിക.

ചുക്കു പലം ഒന്നു് ശുദ്ധിചെയ്ത ഗന്ധകം പലം അര ഇന്തുപ്പു് പലം അര ഇവ ഒന്നിച്ചുചേർത്തു് ഇടിച്ചുപൊടിച്ചു് അമ്മിയിലിട്ടു് വട്ടകപ്പുളിനാരങ്ങായുടെ നീരൊഴിച്ചരച്ചു് കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്നു് ഓരോ ഗുളികവീതം കർപ്പൂരവുംചേർത്തു സേവിച്ചാൽ വിഷൂചിക ശമിക്കും.

### നാഗരാദിഗുളിക.

ചുക്കു പലം ൨ ഇന്തുപ്പു് പലം രണ്ടു് ശുദ്ധിചെയ്ത ഗന്ധകം പലംഒന്നു് കർപ്പൂരം പലം ഒന്നു് എല്ലാംകൂടി അമ്മിയിലിട്ടുപൊടിച്ചു് വട്ടകപ്പുളിനാരങ്ങാ നീരൊഴിച്ചു് ഏഴുദിവസം അരച്ചു് ഉപാത്തുക്കം പ്രമാണം ഗുളികയുരുട്ടി വച്ചിരുന്നു് തേനിൽ ഓരോ ഗുളികവീതം സേവിച്ചാൽ വിഷൂചികയും അജീർണ്ണവും ശൂലയും മന്ദാഗ്നിയും ഛർദ്ദിയും ശമിക്കും.

### ഫലത്രികാദിവടിക.

നെല്ലിക്കാത്തോടു കടുക്കാത്തോടു ചുക്കു താന്നിക്കാത്തോടു മുളകു് തിപ്പലി പൂങ്കരി മഞ്ഞൾ മരമഞ്ഞൾത്തൊലി ഇവ സമം ഇടിച്ചുപൊടിച്ചു് കുഴിയമ്മിയിലിട്ടു താളിമാതളനീരോ ചെറുനാരങ്ങാനീരോ ഒഴിച്ചരച്ചു് അഞ്ജനമെഴുതിയാൽ വിഷൂചിക ശമിക്കും.

### മാതുളംഗാഞ്ജനം.

താളിമാതളത്തരി ജടാമാഞ്ചി ചുക്കു് മുളകു് തിപ്പലി മഞ്ഞൾ പുങ്കരി ഇവ ഇടിച്ചുപൊടിച്ചു് കുഴിയമ്മിയിൽ ഇട്ടു് കാടി ഒഴിച്ചു് നല്ലതുപോലെ അരച്ചു് കണ്ണിൽ അഞ്ജനമെഴുതിയാൽ വിഷൂചിക ശമിക്കും.

### വിഷൂചികാരസം.

ഗ്രാമ്പൂവു് അവിയൻ ശുദ്ധിചെയ്ത ഗന്ധകം കർപ്പൂരം ഇല്ലവിൻപശ ഇവ സമം ചെറുനാരങ്ങാനീരൊഴിച്ചരച്ചു് സേവിച്ചാൽ വിഷൂചിക ശമിക്കും.

### വിഷൂചികയ്ക്കു ദാഹത്തിനു്.

ഗ്രാമ്പൂവിട്ടു വെള്ളംകുറുക്കി തണുപ്പിച്ചോ ജാതിക്കാ ഇട്ടു് വെള്ളം കുറുക്കി തണുപ്പിച്ചോ സേവിപ്പിക്കണം.

### ഉരുണ്ടു കയറുന്നതിനു പുരട്ടാൻ തൈലം.

### ലവങ്ഗാദിതൈലം.

ഇലവങ്ഗപ്പട്ട ഏലത്തരി ചിററരത്ത അകിൽ മുരിങ്ങവേരിൻതൊലി കൊട്ടം വയമ്പു് ശതാവരിക്കിഴങ്ങു് ഇവ സമം അരച്ചു് നല്ലെണ്ണയിൽ കലക്കി കാച്ചിയരിച്ചു പുരട്ടിയാൽ വിഷൂചിക ശമിക്കും.

മേൽപ്പറഞ്ഞ മരുന്നുകൾ ഇടിച്ചുപൊടിച്ചു ചെറുനാരങ്ങാനീരൊഴിച്ചരച്ചു് പുരട്ടിയാലും ഉരുണ്ടുകയററം ശമിക്കും.

### അക്കാദിതൈലം.

എരുക്കിലനീരു് ഉമ്മത്തിലനീരു് കള്ളിച്ചാറു് മുരുക്കിൻപട്ടനീരു് കാടി ഇവ ഇടങ്ങഴിവീതം. എണ്ണ ഇടങ്ങഴി ഌ എണ്ണയും നീരുവകകളുംകൂടി ഒന്നിച്ചുചേർത്തു് കൊട്ടം ഇന്തുപ്പു് ഇവ ഈരണ്ടുപലംവീതം കല്ക്കവും ചേർത്തു കാച്ചിത്തേച്ചാൽ വിഷൂചിക പക്ഷവാതം കഴപ്പു ഉരുണ്ടുകയററം മുതലായവ ശമിക്കും.

### മുസ്തകാരിഷ്ടം.

രണ്ടുതുലാം മുത്തങ്ങാക്കിഴങ്ങു് അറുപത്തിനാലിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ മൂന്നുതുലാം ശക്കരയൊഴിച്ചു് പതിനാറുപലം താതിരിപ്പൂവും ഈരണ്ടുപലംവീതം അയമോദകം ചുക്ക നല്ലമുളകു് കരയാംപൂവു് ഉലുവാ കൊട്ടുവേലിക്കിഴങ്ങു ജീരകം ഇവ ഇടിച്ചുപൊടിച്ചു പൊടിയുംചേർത്തു ഒരുമാസം കുഴിച്ചുവച്ചിരുന്നതിൻെറശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ അതിഭയങ്കരമായ വിഷൂചികയും ഗ്രഹണിയും അഗ്നിമാന്ദ്യവും മററും തീച്ചയായും ശമിക്കും.

### കർപ്പൂരാസവം.

അറേകാലിടങ്ങഴി തെളിഞ്ഞ മദ്യത്തിൽ (ചെന്നെല്ലു്, നവര, മുതലായവകൊണ്ടുണ്ടാക്കിയതിൽ) എട്ടുപലം കർപ്പൂരവും ഓരോപലംവീതം ചിററേലം പേരേലം മുത്തങ്ങാക്കിഴങ്ങു് ചുക്ക അയമോദകം നല്ലമുളകു കാട്ടുമുളകിൻവേരു് ഇവ ഇടിച്ചു പൊടിയും ചേർത്തു ഒരു മൺപാത്രത്തിൽ ആക്കി ഒരുമാസക്കാലം കുഴി

ച്ചിട്ടിരുന്നതിൻെറശേഷം എടുത്തു് കുറേശ്ശ സേവിച്ചാൽ അതി കഠിനമായ വിഷൂചികയും അഗ്നിമാന്ദ്യവും ഛർദ്ദിയും മററു വികാരങ്ങളും ശമിക്കും.

മൃതസഞ്ജീവിനിരസം.

ശുദ്ധിചെയ്ത പൊൻകാരം മാക്കീരക്കല്ല് ചുക്ക രസം ഗന്ധകം വത്സനാഭി പാമ്പിൻവിഷം ഇവ സമം എല്ലാത്തിനും തുല്യം ശുദ്ധിചെയ്ത ചായില്യം ഇവ എല്ലാംകൂടി ഒന്നിച്ചുചേത്തു് അമ്മിയിൽ ഇട്ടു ചെറുനാരങ്ങാനീരൊഴിച്ചരച്ചു കടുകുപ്രമാണം ഗുളിക ഉരുട്ടി ഓരോ ഗുളികവീതം ഓരോനേരം കൊടുത്താൽ എത്ര അതിഭയങ്കരമായ വിഷൂചികയും ഉടനേ നില്ക്കും. തൈരൊഴിച്ചു ചോർ കൊടുക്കാം.

വിഷൂചികയ്ക്കുപദേശങ്ങൾ.

വർദ്ധിച്ച വിഷൂചികാവയററിളക്കത്തിന്നു്.

രസചൂർണ്ണവും അവിയനുംകൂടി മർദ്ദിച്ചു ചെറിയ മാത്രയിൽ കൊടുത്താൽ വയററിളക്കം നില്ക്കും.

വർദ്ധിച്ച ദാഹത്തിന്നു്.

കർപ്പൂരക്കട്ടയിട്ടു വാസനിപ്പിച്ച വെള്ളം കുറേശ്ശ കൊടുത്താൽ ദാഹം ശമിക്കും.

ഛർദ്ദിക്കു്.

കടുകുകൊണ്ടു പോട്ടീസ്സുണ്ടാക്കി മേൽവയററത്തിട്ടാൽ ഛർദ്ദി ശമിക്കുകയും വികാരങ്ങൾ നില്ക്കുകയും ചെയ്യും.

കായവും കർപ്പൂരവും തിപ്പലിപ്പൊടിയും സമം അരച്ചു ഈരണ്ടു കുന്നിപ്രമാണം ഓരോനേരം സേവിച്ചാലും ഛർദ്ദി ശമിക്കും. ഈ ഗുളിക കാടിയിൽ കലക്കിയോ ഇന്തുപ്പും കൂട്ടിയോ വേണം സേവിക്കേണ്ടതു്.

മൂത്രത്തടവിന്നു്.

ഓരിലത്താമരയില കുത്തിപ്പിഴിഞ്ഞ നീരു പഞ്ചസാരയും ചേത്തു കൊടുത്താൽ മൂത്രത്തടവു ശമിക്കും.

ക്രമിനിദാനം.

ബാഹ്യങ്ങളെന്നും ആഭ്യന്തരങ്ങളെന്നും ക്രമികൾ രണ്ടുപ്രകാരത്തിൽ ഉണ്ടു്. പുറത്തുപററുന്ന അഴുക്കു് കഫം രക്തം മലം ഇവയിൽനിന്നാണു് ക്രമികളുടെ ഉത്ഭവം. ഈ ഉൽപ്പത്തിക്രമം അനുസരിച്ചു് ക്രമികൾ നാലുതരത്തിൽ ആകുന്നു. ഇരുപതുവിധത്തിൽ ക്രമികൾ ഉണ്ടെന്നും പക്ഷം ഉണ്ടു്. എന്നാൽ അവ അതിസൂക്ഷ്മങ്ങളും സഹജങ്ങളും ആകയാൽ രോഗോൽപ്പാദകങ്ങൾ അല്ലെ

ന്നാണ് ചരകാചാര്യരുടെ അഭിപ്രായമെങ്കിലും അവയെല്ലാം ഒന്നുപോലെ ദോഷകോപംവഴിയായി ശൂലാദിരോഗങ്ങളെ ഉണ്ടാക്കുന്നതിനാൽ അവയും രോഗത്തിനു ഹേതുക്കളാണെന്നുള്ള അഭിപ്രായവും ഉണ്ട്. ബാഹ്യങ്ങളായ ക്രിമികളെ പേനെന്നും ഈറപ്പേനെന്നും പറയുന്നു. ഇവ വട്ടപ്പുണ്ണു് കുരു ചൊറിച്ചിൽ മുഴ മുതലായവയെ ഉണ്ടാക്കും.

### ആഭ്യന്തരക്രിമിയുണ്ടാകുന്നതിനുള്ള കാരണങ്ങൾ.

അജീർണ്ണം ഉണ്ടായിരിക്കുമ്പോൾ ഭക്ഷിക്കുക മധുരിച്ചതും പുളിച്ചതും ആയ പദാർത്ഥങ്ങളെ ദിവസംപ്രതിയും ഭക്ഷിക്കുക ദ്രവപദാർത്ഥങ്ങൾ ഭക്ഷിക്കുക മാവുകൊണ്ടുണ്ടാക്കിയ പദാർത്ഥങ്ങൾ ഭക്ഷിക്കുക ശർക്കര ഉപയോഗിക്കുക വ്യായാമം ചെയ്യായ്ക പകലുറങ്ങുക, ക്ഷീരമത്സ്യങ്ങൾപോലെ വിരുദ്ധങ്ങളായ ഭക്ഷണപദാർത്ഥങ്ങൾ ഭക്ഷിക്കുക മുതലായവ ക്രിമി വർദ്ധിക്കുന്നതിനുള്ള കാരണങ്ങൾ ആണ്.

### മലക്രിമി.

മലം വർദ്ധിക്കുന്ന ഉഴുന്ന് അപ്പം പുളി ലവണം ശർക്കര ഇലക്കറി ഇവ പതിവായി ഉപയോഗിച്ചാൽ മലക്രിമി വർദ്ധിക്കും.

### കഫക്രിമി.

കഫവർദ്ധനങ്ങളായ മാംസം മത്സ്യം ശർക്കര പാല് തൈരു കഞ്ഞി ഇവ അധികം ഉപയോഗിച്ചാൽ കഫക്രിമിയുണ്ടാകും.

### രക്തജക്രിമി.

ക്ഷീരവും മത്സ്യവുംപോലെ വിരുദ്ധങ്ങളായ പദാർത്ഥങ്ങൾ ഇലക്കറി അജീർണ്ണസാധനങ്ങൾ മുതലായവ ഉപയോഗിച്ചാൽ രക്തജക്രിമികൾ ഉണ്ടാകും.

### ക്രിമിയുപദ്രവലക്ഷണം.

ജ്വരം നിറംമാററം വയറുവേദന ഹൃദ്രോഗം ശരീരക്ഷീണം തലകറക്കം അന്നത്തിൽ വെറുപ്പ് അതിസാരം മുതലായവ അകത്തു ക്രിമിയുപദ്രവമുള്ളതിൻെറ ലക്ഷണങ്ങൾ ആകുന്നു

### കഫക്രിമിയുടെ ലക്ഷണം.

കഫക്രിമികൾ ഉണ്ടാകുന്നതു് ആമാശയത്തിൽ ആണ്. അവ വർദ്ധിച്ചാൽ ആമാശയത്തിൽ മാത്രമല്ല മേല്പോട്ടും കീഴ്പോട്ടും എല്ലാ ഭാഗങ്ങളിലും സഞ്ചരിക്കും. അവയിൽ ചിലതു വലിയ തോൽവാറുപോലെയും ചിലതു് ഞാഞ്ഞൂൽ (നൂലട്ടപോലെയും) ചിലതു ധാന്യാങ്കുരം (നെല്ലിൻെറ മുള)പോലെയും ചിലതു് മെലിഞ്ഞുനീണ്ടും ചിലതു അണുക്കളായും ചിലതു വെളുത്തിട്ടും ചിലതു് ചെമ്പിച്ചിട്ടും ഇരിക്കും. ഇവയ്ക്കു് "ആന്ത്രാദങ്ങൾ" "ഉ

രോമവേഷ്ടങ്ങൾ" "ഹൃദയാദങ്ങൾ" "മഹാഗുദങ്ങൾ""ചുരുക്കൾ" "ദർഭകുസുമങ്ങൾ" സുഗന്ധങ്ങൾ" ഇങ്ങനെ ഏഴുവിധത്തിൽ പേരുപറയപ്പെടുന്നു. പേരുകളിൽ ചിലതു് സാൎത്ഥങ്ങളും ചിലതു് നിരൎത്ഥങ്ങളുമാണു്.

ഈ ക്രമികൾ നെഞ്ഞുകലിപ്പു് വായിൽ വെള്ളംവരവു് ദഹനമില്ലായ്മ അരുചി ഇന്ദ്രിയസ്തംഭം ഛർദ്ദി ജ്വരം മേൽവയറുവീപ്പു് മെലിച്ചിൽ തുമ്മൽ പീനസം ഇവയുണ്ടാകും.

രക്തജങ്ങളായ ക്രമികളുടെ ലക്ഷണം.

രക്തജക്രമികളുടെ ഇരിപ്പിടം രക്തവാഹികളായ ഞരമ്പുകളാണു്. അവ അണുപ്രായങ്ങളും കാലില്ലാത്തവയും വട്ടമൊത്തിട്ടും ചെമ്പിച്ചിട്ടും ഇരിക്കും. കൃശതാംകൊണ്ടു കാണ്മാൻപാടില്ലാത്തവയായിട്ടും രക്തജക്രിമികൾ ഉണ്ടു്. കേശാദങ്ങൾ രോമവിധ്വംസങ്ങൾ രോമദീപങ്ങൾ ഉദുംബരങ്ങൾ സൌരസങ്ങൾ മാതൃക്കൾ എന്നിങ്ങനെ രക്തജക്രമികൾ ആറുപ്രകാരത്തിൽ ഉണ്ടു്. കുഷ്ഠരോഗത്തിനു കാരണം ഈ ക്രമികൾ ആകുന്നു.

മലക്രമിലക്ഷണം.

മലക്രമികൾ ഉണ്ടാകുന്നതു പക്വാശയത്തിൽ ആണു്. അവയുടെ ഗതി മിക്കവാറും കീഴ്പോട്ടായിരിക്കും. വൎദ്ധിച്ചാൽ ആമാശയത്തിലേക്കു തിരിയും. അപ്പോൾ തേട്ടലിന്നും മൂക്കിൽകൂടി വരുന്ന വായുവിന്നും മലഗന്ധം ഉണ്ടായിരിക്കും. ആ ക്രമികൾ വലിയതായും ഉരുണ്ടും നേൎത്തും തടിച്ചും കരുവാളിച്ചും മഞ്ഞളിച്ചും വെളുത്തും കറുത്തും ഇരിക്കും. അവ കകേരുകങ്ങൾ മകേരുകങ്ങൾ സൌസുരാദങ്ങൾ സശൂലങ്ങൾ ലേലിഹങ്ങൾ എന്നിങ്ങനെ അഞ്ചുവിധത്തിൽ ഉണ്ടു്. ഇവ മലത്തിനു് അയവു് വയററുവേദന മലബന്ധം മെലിച്ചിൽ പറുപറുപ്പു് പാണ്ഡുവൎണ്ണം രോമാഞ്ചം അഗ്നിമാന്ദ്യം ഗുദത്തിൽ ചൊറിച്ചിൽ ഗുദഭ്രംശം മുതലായവയെ ഉണ്ടാക്കും.

## ക്രമിചികിത്സ.

### ക്രമിശമനോപായങ്ങൾ.

വേപ്പിലുകുത്തിപ്പിഴിഞ്ഞനീരിൽ തേനൊഴിച്ചു മട്ടിച്ചു സേവിച്ചാൽ ക്രമികൾ തീൎന്നുപോകും. കച്ചോലത്തിന്റെനീരിൽ തേൻ ഒഴിച്ചു സേവിച്ചാലും ക്രമി (വിര)വികാരം ശമിക്കും. പത്തംഗരസത്തിൽ തേൻചേൎത്തു സേവിച്ചാലും ക്രമികൾ ശമിക്കും. പാരസീകദേശത്തിൽ ഉണ്ടാകുന്ന കുറാശാണി ഓമം ചൂടുവെള്ളത്തിൽ അരച്ചുകലക്കി സേവിച്ചു് പിറകേ ശൎക്കരയും കുടിച്ചാൽ കോഷ്ഠഗതമായ ക്രമികൾ ഉടനേ വീഴും. വിഴാലരിക്കാമ്പു് ഇടി

ച്ചുപൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്ത പൊടി തേനുംകൂട്ടി സേവിച്ചാൽ കൃമികൾ ശമിക്കും. മുരുക്കില ഇടിച്ചുപിഴിഞ്ഞനീരിൽ തേനും ഒഴിച്ചു സേവിച്ചാൽ കൃമി (വിര)വികാരം ഉടനേനില്ക്കും. തിങ്ങളുരിയുടെ കിഴങ്ങിന്റെ നീരു കുത്തിപ്പിഴിഞ്ഞെടുത്തുതേനും ചേൎത്തു സേവിച്ചാലും കൃമികൾ ശമിക്കും.

പലാശബീജരസം.

ചമതയരിയിട്ടുവച്ച കഷായത്തിൽ തേനൊഴിച്ചോ ചമതയരി ഇടിച്ചുപൊടിച്ച പൊടി തേനിൽ കുഴച്ചോ സേവിച്ചാൽ കൃമികൾ ശമിച്ചുപോകും.

കമ്പില്ലചൂൎണ്ണം.

അരക്കൂപ്പാത്തുക്കം കമ്പില്ലചൂൎണ്ണം തേനും ശൎക്കരയുംകൂട്ടി കുഴച്ചു സേവിച്ചാൽ വയററിനകത്തുള്ള മുഴുവൻ കൃമികളും വീണുപോകും.

കൈടജാദിചൂൎണ്ണം.

കുടകപ്പാലയരി വിഴാലരിക്കാമ്പു് ചമതയരി ഇവ സമം ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു കല്ക്കണ്ടം ചേൎത്തു കുറേശ്ശ സേവിച്ചാൽ കൃമികൾ വീണുപോകും.

വ്യോഷാദിചൂൎണ്ണം.

ചുക്കു് നല്ലമുളകു തിപ്പലി വിഴാലരിക്കാമ്പു് ഇവസമം ശീലപ്പൊടി തട്ടിയെടുത്തു കുറേശ്ശ പൊടി കഞ്ഞിവെള്ളത്തിൽ കലക്കി സേവിച്ചാൽ കൃമിയുപദ്രവം ശമിക്കുകയും അഗ്നി വൎദ്ധിക്കുകയും ചെയ്യും.

അശ്വശകൃച്ചൂൎണ്ണം.

കുതിരച്ചാണകം ഉണക്കി നല്ലതുപോലെ പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തതു തേനുംകൂട്ടി സേവിച്ചാൽ കൃമികൾ ശമിക്കും.

വൈഡാലചൂൎണ്ണം.

പൂച്ചക്കാഷ്ഠം മേൽപ്രകാരം സേവിച്ചാലും കൃമികൾ ശമിക്കും

കൃഷ്ണാദിചൂൎണ്ണം.

തിപ്പലി വിഴാലരിക്കാമ്പു ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു തേനുംകൂട്ടി സേവിച്ചാൽ കൃമിരോഗം ശമിക്കും.

രാമഠാദിചൂൎണ്ണം.

കായം വിഴാലരിക്കാമ്പു ഇന്തുപ്പു് കടുക്കാത്തോടു് കമ്പില്ലം തുവച്ചിലയുപ്പു് തിപ്പലി ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു വച്ചിരുന്നു കുറേശ്ശ എടുത്തു ചൂടുവെള്ളത്തിൽ

കലക്കി സേവിച്ചാൽ ഏതുപ്രകാരത്തിൽ ഉള്ള ക്രമികളും ഒഴിഞ്ഞു പോകും.

### ആഖുപർണ്ണ്യാദിചൂർണ്ണം.

എലിച്ചെവിയില ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിവച്ചിരുന്നു തേനിൽ കുഴച്ചു സേവിച്ചാൽ ക്രമികൾ (വിരകൾ) ശമിച്ചുപോകും.

### സുവർച്ചികാദിചൂർണ്ണം.

തുവർച്ചിലയുപ്പ് പെരുംകായം ജാതിപത്രി വിഴാലരിക്കാമ്പു കുങ്കുമപ്പൂവ് തിപ്പലി കൊടുവേലിക്കിഴങ്ങ് ചുക്ക കുറാശാണി ഓമം തിപ്പലിമൂലം പെരുമുത്തങ്ങാക്കിഴങ്ങ് ഇവ സമം ഇടിച്ചു പൊടിച്ച് ശീലപ്പൊടി തട്ടിയെടുത്തുവച്ചിരുന്നു കുറേശ്ശ മോരിൽ കലക്കി സേവിച്ചാൽ ക്രമികൾ ശമിച്ചുപോകും.

### ഖദിരാദിചൂർണ്ണം.

കരിങ്ങാലിക്കാതൽ കുടകപ്പാലയരി വേപ്പിൻതൊലി വയമ്പ് ചുക്ക് തിപ്പലി നല്ലമുളക കടുക്കാത്തോട് നെല്ലിക്കാത്തോട താന്നിക്കാത്തോട ത്രികോല്പക്കൊന്ന ഇവ സമം ഉണക്കി ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തുവച്ചിരുന്നു മൂന്നു കഴഞ്ചുവീതം പശുവിൻമൂത്രത്തിൽ കലക്കി സേവിച്ചാൽ ഏഴുദിവസംകൊണ്ടു വയററിനകത്തുള്ള ക്രമികൾ എല്ലാം തീർച്ചയായും ശമിച്ചു പോകും.

### നിംബാദിചൂർണ്ണം.

വേപ്പിൻതൊലി കുടകപ്പാലയരി വിഴാലരിക്കാമ്പു കായം ക്രമിശത്രു അയമോദകം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിവച്ചിരുന്നു ഓരോനേരം മുമ്മൂന്നുകഴഞ്ചുവീതം തേനിൽകുഴച്ചു സേവിച്ചാൽ ക്രമികൾ നശിച്ചുപോകും.

### പാരസീയാദിചൂർണ്ണം.

കുറാശാണി ഓമം മുത്തങ്ങാക്കിഴങ്ങു വിഴാലരിക്കാമ്പു കക്കടകശൃംഗി അതിവിടയം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു ഓരോനേരം മുമ്മൂന്നുകഴഞ്ചു പൊടിവീതം തേൻചേർത്തു സേവിച്ചാൽ കോഷ്ഠഗതമായ ക്രമികളെയും കാസം ജ്വരം ഭയങ്കരാതിസാരം ഛർദ്ദി മുതലായവയെയും ശമിപ്പിക്കും.

### മുസ്താദികഷായം.

മുത്തങ്ങാക്കിഴങ്ങ് എലിച്ചെവി കടുക്കാത്തോട താന്നിക്കാത്തോട നെല്ലിക്കാത്തോട ദേവതാരം മുരുങ്ങപ്പട്ടഇവ സമം കഷായംവച്ചു തിപ്പലിപ്പൊടിയും വിഴാലരിപ്പൊടിയും അനുപാനം ചേർത്തു കൊടുത്താൽ ക്രമികോപവും വിരയിളക്കവും ശമിക്കും.

ദാഡിമാദി കഷായം.

താളിമാതളത്തൊലി കഷായംവച്ചു നല്ലെണ്ണ അനുപാനമായി സേവിച്ചാൽ കൃമികൾ ഒഴിഞ്ഞുപോകും.

ത്രിവൃതാദികല്ക്കം.

ത്രികോല്പക്കൊന്ന ചമതയരി പാർസികുറാശാണി കമ്പില്ലം വിഴാലരിക്കാമ്പു ശക്കര ഇവ സമം അരച്ചു മോരിൽ കലക്കി സേവിച്ചാൽ കൃമികൾ നശിച്ചുപോകും:

ചിത്രകാദി ചൂർണ്ണം

കൊടുവേലിക്കിഴങ്ങു കടുക്കാത്തോട്ട് നെല്ലിക്കാത്തോട്ട് താന്നിക്കാത്തോട്ട മുത്തങ്ങാക്കിഴങ്ങ് വിഴാലരിക്കാമ്പ് ചുക്ക് മുളക് തിപ്പലി ഇവ സമം ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയിൽ ഒമ്പതുഭാഗം ഇരിമ്പിൻഭസ്മവും ചേർത്തു മട്ടിച്ചുവച്ചിരുന്നു കുറേശ്ശ തേനും നെയ്യുംചേർത്തു സേവിച്ചാൽ കൃമികൾ വീണുപോവുകയും ഉഗ്രമായ പാണ്ഡു ഹൃദ്രോഗം ഭഗന്ദരം വീക്കം കുഷ്ഠം ഉദരം അർശസ്സ് അഗ്നിമാന്ദ്യം രുചികേട് ഇവ ശമിക്കുകയും ചെയ്യും.

ഖർജ്ജൂരകഷായം.

ഈന്തപ്പനയോലകൊണ്ടു കഷായംവച്ചു രാത്രിയിൽ സൂക്ഷിച്ചുവച്ചിരുന്നതിൻെറശേഷം എടുത്തു കാലത്തെ തേനുംകൂട്ടി സേവിച്ചാൽ കൃമി (വിര) വികാരങ്ങൾ ശമിക്കും. (ഈന്തപ്പന കിട്ടാത്തപ്പോൾ കരിമ്പനയുടെ കുരുത്തോല നുറുക്കി കഷായംവച്ചും മേൽപ്രകാരം സേവിക്കാം.)

ക്രമുകാദി.

ഇളയ അടയ്ക്കാ ചെറുനാരങ്ങാനീരൊഴിച്ചരച്ചു സേവിച്ചാൽ കൃമി (വിര)കൾ വീണുപോകും.

തുംബീബീജചൂർണ്ണം.

പേച്ചുരയരി അരച്ചു മോരിൽ കലക്കി സേവിച്ചാൽ കൃമികൾ (വിരകൾ) നശിച്ചുപോകും.

നാളികേരജലം.

തേങ്ങാവെള്ളം തേനൊഴിച്ചു സേവിച്ചാൽ കൃമികൾ വീണുപോകും.

യവാനീലവണചൂർണ്ണം.

അയമോദകം ഇന്തുപ്പ് ഇവസമം പൊടിച്ചു ചൂടുവെള്ളത്തിലോ മോരിലോ തേനിലോ സേവിച്ചാൽ കൃമികൾ വീണുപോവുകയും ആമവാതം അജീർണ്ണം മുതലായവ ശമിക്കുകയും ചെയ്യും.

ഭൂനിംബാദിചൂർണ്ണം.

കിരിയാത്തു് വേപ്പില കുടകപ്പാലയരി വിഴാലരിക്കാമ്പു ചമതയരി ഇവ സമം ഇടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് ശക്കരയിൽ കുഴച്ചു സേവിച്ചാൽ മൂന്നുദിവസംകൊണ്ടു് ക്രമികൾ മുഴുവനും വീണുപോകും.

ഹരിദ്രാഖണ്ഡം.

വേപ്പിലനീരു് ഇടങ്ങഴി ഒന്നു് അതിൽ എട്ടുപലം പഞ്ചസാരയും നാഴി നെയ്യും ചേൎത്തു പാവാക്കി ഒരു റാത്തൽ മഞ്ഞൾപ്പൊടിയും ആറാറു കഴഞ്ചുവീതം കൊട്ടവേലിക്കിഴങ്ങു നെല്ലിക്കാത്തോട്ടു് കടുക്കാത്തോടു താന്നിക്കാത്തോട്ടു്മുത്തങ്ങാക്കിഴങ്ങു വിഴാലരിക്കാമ്പു് കരിംജീരകം കുറാശാണി അയമോദകം കടുക് കരിനൊച്ചിയില ജാതിക്കാ പാടത്താളിക്കിഴങ്ങു വിളയുപ്പു നറുനീണ്ടിക്കിഴങ്ങു് പാൽവള്ളിക്കിഴങ്ങു് ആടലോടകത്തിൻവേരു ചമതയരി ചുക്കു മുളകു തിപ്പലി ത്രികോല്പക്കൊന്ന നാഗദന്തിയരി അരേണുകം വേപ്പിൻതൊലി സോമവള്ളി ഇവ ഉണക്കിയിടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയുംചേൎത്തു ലേഹ്യമാക്കിയെടുത്തുവച്ചിരുന്നു് എട്ടുമാഷപ്രമാണംവീതം ഓരോ നേരം സേവിച്ചു തണുത്ത വെള്ളം മീതെ കുടിച്ചാൽ ഇരുപതുപ്രകാരത്തിലുള്ള ക്രമിരോഗങ്ങളും ശമിക്കും. ദുഷ്ടവ്രണങ്ങൾക്കും കുഷ്ഠരോഗത്തിനും നാഡീവ്രണത്തിനും ഭഗന്ദരത്തിനും ശീതപിത്തത്തിനും ദദ്രുകുഷ്ഠത്തിനും ചൎമ്മകുഷ്ഠത്തിനും അജീർണ്ണം കാമല ഗുല്മം വീക്കം ഇവകൾക്കും ഈ ലേഹ്യം വളരെവളരെ നല്ലതാണു്. വ്രണങ്ങൾ എല്ലാററിനും ഇതൊരു കൈകണ്ട ഔഷധം അത്രെ. ജ്വരാന്തരകളേയും സമസ്തവ്യാധികളേയും ഈ ലേഹ്യം ശമിപ്പിക്കും.

ഗൌരാദ്യംഘൃതം.

ഇടങ്ങഴി നെയ്യിൽ മഞ്ഞൾ മരമഞ്ഞൾ ഓരിലവേരു പെരുംകുരുമ്പവേരു് നറുനീണ്ടിക്കിഴങ്ങു് രക്തചന്ദനം വെൺചന്ദനം ചിററമൃതു് ഇരട്ടിമധുരം താമരയല്ലി പതുമുകം ആമ്പൽക്കിഴങ്ങു് രാമച്ചം മേദ മഹാമേദ നെല്ലിക്കാത്തോട്ടു് കടുക്കാത്തോട്ടു് താന്നിക്കാത്തോട്ടു് അരയാലിൻതൊലി പേരാലിൻതൊലി ഇത്തിത്തൊലി അത്തിത്തൊലി വാകത്തൊലി ഇവ മുമ്മൂന്നുകഴഞ്ചുവീതം അരച്ചുകലക്കി കാച്ചി സേവിച്ചാൽ ക്രമിയും ക്രമിയുപദ്രവംകൊണ്ടുണ്ടാകുന്ന വ്രണങ്ങൾ തൊലിയുടെ നിറംമാററങ്ങൾ ചൊറിചിരങ്ങുകൾ മുതലായവയും വിസൎപ്പം ലൂതം വിസ്ഫോടം വിഷം മുതലായവയും ശമിക്കും. ഈ നെയ്യു് എല്ലാപ്രകാരത്തിൽ ഉള്ള വിഷശമനത്തിനും വളരെ വളരെ നല്ലതാണു്.

### വിഡംഗഘൃതം.

നെല്ലിക്കാത്തോട്ട് ഇടങ്ങഴി ഒന്ന് കടുക്കാത്തോട്ട് ഇടങ്ങഴി ഒന്ന് താന്നിക്കാത്തോട്ട് ഇടങ്ങഴി ഒന്ന് വിഴാലരിക്കാമ്പ് ഇടങ്ങഴി ഒന്ന് ചുക്കു പലം പതിനാറ് ദശമൂലം പലം പതിനാറ് എല്ലാംകൂടി ഒന്നിച്ചുചേർത്തു കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ ഇടങ്ങഴി നെയ്യൊഴിച്ചു പതിനാറു പലം ഇന്തുപ്പും അരച്ചുകലക്കി കാച്ചിയരിച്ചു പഞ്ചസാരയും ചേർത്തു കടഞ്ഞെടുത്തു വച്ചിരുന്നു സേവിച്ചാൽ സർവ്വപ്രകാരത്തിലുമുള്ള കൃമിയുപദ്രവങ്ങളേയും ശമിപ്പിക്കും.

### വൃഷാദിഘൃതം.

ആടലോടകത്തിൻവേര് വേപ്പിൻതൊലി ചിററമൃത് ചെറുവഴുതിനവേര് ഇവ സമം കഷായംവച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ചതിൽ നെയ്യുചേർത്ത് ഈ മരുന്നുകൾതന്നെ അരച്ചു കല്ക്കംകലക്കി കാച്ചിയരിച്ചു സേവിച്ചാൽ കൃമിദോഷം വിഷമജ്വരം പാണ്ഡുരോഗം കുഷ്ഠം വിസർപ്പം അർശസ്സ് ഇവ ശമിക്കും.

### ഖദിരാരിഷ്ടം.

കരിങ്ങാലിക്കാതൽ അരത്തുലാം ദേവതാരം അരത്തുലാം കാർകോകിലരി പന്ത്രണ്ടുപലം മരമഞ്ഞൾത്തൊലി ഇരുപതുപലം ത്രിഫലത്തോടു പലം ഇരുപതു് ഇവ ഒന്നിച്ചുചേർത്ത് ആററിഇരുപത്തെട്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് പതിനാറിടങ്ങഴി ആക്കി അരിച്ചെടുത്ത് ആറിയതിൻെറശേഷം അതിൽ ഒരുതുലാം പഞ്ചസാരയും കലക്കി രണ്ടുതുലാം തേനുംചേർത്ത് ഇരുപതുപലം താതിരിപ്പൂവും ഓരോപലംവീതം തക്കോലം നാഗപ്പൂവ് ജാതിക്കാ ഗ്രാമ്പൂവ് ഏലത്തരി ഇലവങ്ഗപ്പട്ട പച്ചില ഇവയും നാലു പലം തിപ്പലിയും പൊടിച്ചുചേർത്തു പാത്രത്തിൻെറ വാ നല്ലതുപോലെ കൂട്ടിക്കെട്ടി ശീലമൺചെയ്ത് ഒരുമാസം കുഴിച്ചു വച്ചിരുന്നതിൻെറശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ കൃമിവർദ്ധനമൂലം ഉണ്ടായ സകല രോഗങ്ങളും മഹാകുഷ്ഠങ്ങളും ഹൃദ്രോഗം പാണ്ഡുരോഗം അർബ്ബുദം ഗുന്മം മുഴകൾ ചുമ ശ്വാസരോഗം പ്ലീഹോദരം മുതലായവയും ശമിക്കും.

### ദ്രാക്ഷാരിഷ്ടം.

അരത്തുലാം മുന്തിരിങ്ങാപ്പഴം മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി അരിച്ചെടുത്ത് ആറിയതിൻെറശേഷം അതിൽ രണ്ടുതുലാം ശക്കരയൊഴിച്ചു ഇലവർങ്ഗം ഏലത്തരി പച്ചില നാഗപ്പൂവു ഞാഴൽപ്പൂവു മുളകു തിപ്പലി വിഴാലരി ഇവ ഓരോപലംവീതം ഉണക്കിപ്പൊടിച്ചിട്ടു പാത്രത്തിൻെറ

വായ് നല്ലതുപോലെ മൂടിക്കെട്ടി ശീലമൺചെയ്ത് ഒരുമാസം സൂക്ഷിച്ചുവച്ചിരുന്നതിന്റെ ശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ കൃമിയുപദ്രവം മലബന്ധം കണ്ഠരോഗം ശ്വാസം കാസം ക്ഷയം ഉരഃക്ഷതം മുതലായവകൾ ശമിക്കും.

പാണ്ഡുരോഗനിദാനം.

പാണ്ഡുരോഗം, വാതം പിത്തം കഫം സന്നിപാതം ഇവ ഹേതുവായിട്ടും മണ്ണുതിന്നുക ഹേതുവായിട്ടും അഞ്ചുപ്രകാരത്തിൽ ഉണ്ട്.

പാണ്ഡുരോഗം എന്നു പറയുന്നതു് അതിവ്യായാമം ചെയ്ക അധികം ക്ഷാരവും പുളിയും ഉള്ള പദാൎത്ഥങ്ങൾ അധികമായി ഭക്ഷിക്കുക അധികമായി മദ്യപാനം ചെയ്യുക മണ്ണുതിന്നുക മുതലായ പ്രവൃത്തികൾ ചെയ്യുന്നവന്റെ വാതാദിദോഷങ്ങൾ കോപിച്ചു രക്തത്തെ ദൂഷിപ്പിച്ചു തൊലിക്കു വിളൎച്ചയുണ്ടാക്കുന്നതാകുന്നു.

പാണ്ഡുവിന്റെ പൂൎവ്വരൂപം.

തൊലി പൊട്ടുക കൂടക്കൂടെ തുപ്പുക ദേഹം തളരുക മണ്ണുതിന്നുക കണ്ണിന്റെ പോളകൾ വീങ്ങുക മലമൂത്രങ്ങൾ മഞ്ഞളിച്ചിരിക്കുക ദഹനമില്ലാതിരിക്കുക മുതലായവ പാണ്ഡുരോഗത്തിന്റെ പൂൎവ്വരൂപങ്ങൾ ആകുന്നു.

വാതപാണ്ഡുരോഗലക്ഷണം.

തൊലി മൂത്രം കണ്ണു മുതലായവകൾ രൂക്ഷമായും കറുത്തും ചുവന്നും ഇരിക്കുക ശരീരത്തിൽ കുത്തിനോവുക വിറയ്ക്കുക മലമൂത്രങ്ങൾ പോകാതെ ഇരിക്കുക തലകറക്കം വയററുവേദന മുതലായവ വാതപാണ്ഡുരോഗത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

പിത്തപാണ്ഡുരോഗലക്ഷണം.

മലവും മൂത്രവും കണ്ണും മഞ്ഞളിച്ചിരിക്കുക ചൂടും തണ്ണീർദാഹവും ജ്വരവും ഉണ്ടാവുക മലം അയഞ്ഞുപോവുക ശരീരം മഞ്ഞളിക്കുക മുതലായവ പിത്തപാണ്ഡു രോഗലക്ഷണങ്ങളാകുന്നു.

കഫപാണ്ഡുരോഗലക്ഷണം.

അടിക്കടി കഫം തുപ്പുക ശരീരത്തിൽ നീരുണ്ടായിരിക്കുക ക്ഷീണവും കനവും തോന്നുക തൊലിയും മൂത്രവും കണ്ണും മുഖവും വെളുത്തിരിക്കുക മടി മുതലായവ കഫപാണ്ഡുരോഗത്തിന്റെ ലക്ഷണങ്ങളാകുന്നു.

സന്നിപാതപാണ്ഡുരോഗലക്ഷണം.

സന്നിപാത പാണ്ഡുരോഗത്തിനു് വാത പിത്ത കഫ പാണ്ഡുരോഗങ്ങൾ മൂന്നിന്റെയും ലക്ഷണങ്ങൾ ഉണ്ടായിരിക്കുന്നതി

ന് പുറമേ പനി അരുചി നെഞ്ചുകലിപ്പ് ഛർദ്ദി ക്ഷീണം തളച്ച് ഇവകൾകൂടി ഉണ്ടായിരിക്കും. ക്ഷീണവും ചക്ഷുരാദി ഇന്ദ്രിയങ്ങൾക്ക ശക്തിക്ഷയവും ഉള്ള ഈ രോഗിയെ ഉപേക്ഷിക്കണം.

മൃത്തികാഭക്ഷ (മണ്ണുതിന്നുണ്ടാകുന്ന) പാണ്ഡുരോഗലക്ഷണം.

ചവർപ്പുമണ്ണ് വാതത്തേയും ഉവർമണ്ണ പിത്തത്തേയും മധുരമുള്ളമണ്ണ കഫത്തേയും കോപിപ്പിച്ചു രൂക്ഷതാംകൊണ്ടു് രസാദി ധാതുക്കളേയും അന്നത്തേയും രൂക്ഷങ്ങളാക്കി ജഠരാഗ്നിയിൽ ദഹിക്കാതെ നാഡികളിൽ ചെന്നുനിറഞ്ഞു് അവയിലുള്ള വായുസഞ്ചാരം തടഞ്ഞു് ഇന്ദ്രിയങ്ങളുടെ വിഷയ ഗ്രഹണശക്തിയേയും തേജസ്സിനേയും ബലത്തേയും ഓജസ്സിനേയും നശിപ്പിച്ച് അതിവേഗത്തിൽ ബലം വർണ്ണം അഗ്നി ഇവയെ ഇല്ലാതാക്കുന്ന പാണ്ഡുരോഗം ഉണ്ടാകുന്നു.

മണ്ണുതിന്നുണ്ടാകുന്ന പാണ്ഡുരോഗത്തിൽ രോഗിയുടെ കൺപോളകളും കവിൾത്തടവും പുരികവും കാലും പൊക്കിളും ലിംഗവും വീങ്ങിയിരിക്കുകയും കൃമികളോടും രക്തകഫങ്ങളോടുംകൂടി അയഞ്ഞ മലം പോവുകയും ചെയ്യും.

മേൽപ്പറഞ്ഞവ കൂടാതെ ആറാമതായി വിഷപാണ്ഡു എന്നൊരുവക രോഗംകൂടിയുണ്ടു്. അതിൻെറ ലക്ഷണങ്ങൾ:—

ശരീരവും നഖവും വെളുത്തിരിക്കുക ഞരമ്പുകൾ നോവുക ഉഷ്ണാധിക്യം ദാഹം അരുചി എപ്പോഴും ഛർദ്ദി ചുമ ശ്വാസവിഷമം വയറെരിച്ചിൽ അതിസാരം വലിയ ജ്വരം മാറിടത്തിനു കനം തോന്നിക്കുക ശരീരവീക്കം മുതലായവ വിഷപാണ്ഡുവിൻെറ ലക്ഷണങ്ങൾ ആകുന്നു.

അസാദ്ധ്യപാണ്ഡുരോഗങ്ങൾ.

വളരെ പഴകിയതും ശരീരം മുഴുവൻ നീരോടുകൂടിയതും നോക്കുന്നതെല്ലാം മഞ്ഞനിറത്തിൽ തോന്നിപ്പിക്കുന്നതും മലം ഉറച്ചും അല്പമായും പച്ചനിറമായും കഫത്തോടുകൂടിയും പോകുന്നതും ദേഹത്തിനു ക്ഷീണവും വളരെ വെളുപ്പും ഛർദ്ദിയും ഇന്ദ്രിയസാദവും ദാഹവും ഉണ്ടാകുന്നതും രക്തക്ഷയംകൊണ്ടു് അധികം വിളറിയതും പല്ലും നഖവും കണ്ണും വെളുത്തതും വെളുത്തസാധനത്തിൽതന്നെ നോട്ടത്തോടുകൂടിയതും കൈയ്കാൽ തല ഇവയിൽ വീക്കത്തോടും മദ്ധ്യദേഹത്തിന് ബലക്ഷയത്തോടും മദ്ധ്യദേഹത്തിൽ വീക്കം കൈയ്ക്കും കാലിനും ദൗർബ്ബല്യത ഇവയോടുകൂടിയതും ഗുദം ലിംഗം വൃഷണം ഇവകളിൽ വീക്കത്തോടും മേഹപ്പോക്കോടും അതിസാരത്തോടും ജ്വരത്തോടും കൂടിയതുമായ പാണ്ഡുരോഗങ്ങൾ അസാദ്ധ്യങ്ങളാകുന്നു.

### പാണ്ഡുരോഗചികിത്സ.

#### പുനൎന്നവാദികഷായം.

വെളുത്തതമിഴാമവേര് വേപ്പിൻതൊലി പടവലത്തണ്ട് ചുക്ക് കടുകുരോഹിണി അമൃത് മരമഞ്ഞൾ കടുക്കാ ഇവ സമം കഷായംവച്ച് ഗോമൂത്രം അനുപാനംചെയ്ത് സേവിച്ചാൽ പാണ്ഡു സൎവാംഗശോഫം ഉദരം ചുമ കാസം ശൂല ശ്വാസം മുതലായവ ശമിക്കും.

#### തിന്ത്രിണിപത്രാദികഷായം.

പുളിയില പഴയ ഉരുക്ക ഇവസമം കഷായംവച്ച് ഗോമൂത്രം അനുപാനമായി സേവിച്ചാൽ പാണ്ഡുരോഗം ശമിക്കും.

#### മറെറാരു തിന്ത്രിണിപത്രാദി.

പുളിയില പുരാണകിട്ടം ഇവസമം ഗോമൂത്രത്തിൽ കഷായം വച്ച് സേവിച്ചാൽ പാണ്ഡു ശമിക്കും.

#### അശ്വത്ഥവല്ക്കലാദികഷായം.

അരയാലിൻപട്ട ചുക്ക പുരാണകിട്ടം വെളുത്തതമിഴാമവേര് ഇവസമം ആട്ടുംമൂത്രത്തിൽ കഷായംവച്ച് സേവിച്ചാൽ പാണ്ഡു ശമിക്കും.

#### കഫയുക്തപാണ്ഡുരോഗത്തിനു ദശമൂലാദികഷായം.

ദശമൂലം ചുക്ക് ഇവ ഗോമൂത്രത്തിൽ കഷായംവച്ച് തേൻ ചേൎത്ത് സേവിച്ചാൽ കഫയുക്തമായ പാണ്ഡു ജ്വരം അതിസാരം ഗ്രഹണി വീക്കം ചുമ അരുചി കണ്ഠരോഗം ഹൃദ്രോഗം ഇവകൾ ശമിക്കും.

#### ഫലത്രികാദികഷായം.

ത്രിഫല അമൃത് ആടലോടകം കടുകുരോഹിണി കിരിയാത്തു വേപ്പിൻപട്ട ഇവ സമം കഷായംവച്ച് തേൻ അനുപാനമായി സേവിച്ചാൽ കാമലയോടുകൂടിയ പാണ്ഡുരോഗം ശമിക്കും.

#### വാശാദികഷായം.

ആടലോടകം അമൃത് വേപ്പിൻതൊലി കിരിയാത്തു കടുകുരോഹിണി ഇവസമം കഷായംവച്ച് തേൻ അനുപാനമായി സേവിച്ചാൽ പാണ്ഡു കാമല രക്തപിത്തം ഹലീമകം മുതലായവ ശമിക്കും.

#### കേസരാദികഷായം.

നാഗപ്പൂവ് അതിമധുരം തിപ്പലി ഇവസമം കഷായംവച്ച് അതിൽ ഭാവനചെയ്ത മണ്ണു സേവിച്ചാൽ പാണ്ഡുരോഗിയുടെ മണ്ണുതിന്നുന്നതിലുള്ള ആഗ്രഹം ശമിക്കും.

### ത്രിവൃച്ചൂർണ്ണം.

ശുദ്ധിചെയ്ത ത്രികോൽപ്പക്കൊന്ന ഇടിച്ചുപൊടിച്ചപൊടി നാലിരട്ടി പഞ്ചസാരയും ചേർത്തു കുറേശ്ശ സേവിച്ചാൽ പാണ്ഡുവും കാമലയും ശമിക്കും.

### ഏലാദിചൂർണ്ണം.

ഏലത്തരി ജടാമാഞ്ചി ഗ്രാമ്പൂവു് ചുക്കു് തിപ്പലി മുത്തങ്ങാക്കിഴങ്ങു പച്ചക്കർപ്പൂരം കൊത്തമ്പാലരി ഈത്തപ്പഴം ഇലവർങ്ഗം അതിമധുരം ഇരുവേലി രാമച്ചം താമരക്കിഴങ്ങു് മുന്തിരിങ്ങാപ്പഴം ചന്ദനം കൊട്ടം നാഗപ്പൂവു് കൂവനൂറു് ജാതിക്കാ ഞെരിഞ്ഞിൽ വെളുത്ത തമിഴാമവേരു് നിലപ്പനക്കിഴങ്ങു് കറുത്തനറുനീണ്ടിക്കിഴങ്ങു് അമുക്കുരം അമൃതു് ഇവ സമം വെവ്വേറെ ഉണക്കിപ്പൊടിച്ചു എല്ലാംകൂടി ഒന്നിച്ചുചേർത്തു പൊടിക്കുസമം പഞ്ചസാരയുംകൂട്ടി നല്ലതുപോലെ നേർമ്മിച്ചു പശുവിൻനെയ്യും ചേർത്തു കുറേശ്ശ സേവിച്ചാൽ പാണ്ഡുരോഗം ബലഹീനത ക്ഷതം ക്ഷയം പൈത്യരോഗങ്ങൾ ചുമ കാമല മൂത്രരോഗം സോമരോഗം ദാഹം ഉന്മാദം മദാത്യയം ഇവകൾ മുഴുവൻ ശമിക്കും.

### നവായസചൂർണ്ണം.

ചുക്കു് തിപ്പലി മുളകു് കടുക്കാത്തോടു് താന്നിക്കാത്തോടു് നെല്ലിക്കാത്തോടു് മുത്തങ്ങാക്കിഴങ്ങു് വിഴാലരിക്കാമ്പു് കൊടുവേലിക്കിഴങ്ങു് ഇവ സമം ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു സമം ലോഹചൂർണ്ണവും ചേർത്തു മർദ്ദിച്ചുവച്ചിരുന്നു കുറേശ്ശ എടുത്തു നെയ്യും തേനും ചേർത്തു സേവിച്ചാൽപാണ്ഡു ഹൃദ്രോഗം കുഷ്ഠം അർശസ്സു കാമല മുതലായതുകൾ ശമിക്കും.

### ലോഹചൂർണ്ണം.

ലോഹഭസ്മം ചുക്കു് മുളകു തിപ്പലി ലന്തക്കുരു എള്ളു് മാക്കിഭസ്മം ഇവസമം ഇവയിൽ ഉണക്കി ഇടിച്ചുപൊടിക്കേണ്ട മരുന്നുകൾ അപ്രകാരം ചെയ്തു് എല്ലാംകൂടി ഒന്നിച്ചുചേർത്തു് കുറേശ്ശ എടുത്തു തേനിലോ മോരിലോ സേവിച്ചാൽ അതിഭയങ്കരമായ പാണ്ഡുരോഗവും ശമിക്കും.

### അയോമലചൂർണ്ണം.

ഏഴുതവണ താന്നിക്കരികൊണ്ടു കൂട്ടിയ തീയിലിട്ടു പഴുപ്പിച്ചു ഗോമൂത്രത്തിൽ മുക്കിയ പുരാണകിട്ടം നല്ലതുപോലെ പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാൽ പാണ്ഡു ശമിക്കും. ഈ പുരാണകിട്ടം പൊടിച്ചു് ഗോമൂത്രം ചേർത്തു നല്ലതുപോലെ അരച്ചു മൂശയ്ക്കകത്താക്കി ഗജപുടം ഇട്ടാൽ ഭസ്മമായിരിക്കും. ആ ഭസ്മം തേനിലൊ മോരിലൊ സേവിച്ചാൽ ഇതിലും വിശേഷമായിരിക്കും.

### മഹാശ്വഗന്ധചൂർണ്ണം.

ഇലവർങ്ഗം പലം ൧. ചെറുനാഗപ്പൂ പലം ൨. ഏലത്തരി പലം ൪. ജീരകം പലം ൮. തിപ്പലി പലം ൧൬. ചുക്ക പലം ൩൨. അമുക്കരം പലം ൬൪. ഇവകൾ പ്രത്യേകം പ്രത്യേകം ഉണക്കിപ്പൊടിച്ച ശീലപ്പൊടിതട്ടിയെടുത്തു് എല്ലാംകൂടി ഒന്നിച്ചു കൂട്ടി പൊടിക്ക സമം ചീനക്കല്ക്കണ്ടും ചേൎത്തു് പാലിലോ നെയ്യിലോ സേവിച്ചാൽ പാണ്ഡുവും ഗുല്മവും അസ്ഥിജ്വരവും പ്രമേഹവും ശ്വാസകാസങ്ങളും മററും ശമിക്കുകയും രക്തവൃദ്ധിയും ദേഹബലവും ഉണ്ടാവുകയും ചെയ്യും.

### മൂൎവ്വാദ്യം ഘൃതം.

പെരുംകുരുമ്പവേര കട്ടുകുരോഹിണി മഞ്ഞൾ കൊട്ടത്തൂവവേര തിപ്പലി ചന്ദനം പൎപ്പടകപ്പുല്ല ത്രായമാണ കുടകപ്പാലയരി കിരിയാത്തു പടവലത്തണ്ടു മുത്തങ്ങാക്കിഴങ്ങു ദേവതാരം ഇവ ഈരണ്ടുരുപാത്തൂക്കംവീതം ഇടിച്ചുപൊടിച്ചു നാലിടങ്ങഴി പാലിൽ കലക്കി ഇടങ്ങഴി നെയ്യുംചേൎത്തു കാച്ചിയരിച്ചു സേവിച്ചാൽ പാണ്ഡുജ്വരം വിസ്ഫോടം ശോഫം അൎശസ്സ് രക്തപിത്തം മുതലായവകൾ ശമിക്കും.

### വ്യോഷാദ്യം ഘൃതം.

ചുക്കു് മുളകു് തിപ്പലി കൂവളത്തിൻവേരു് മഞ്ഞൾ മരമഞ്ഞൾതൊലി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് വെളുത്ത തമിഴാമ ചുവന്ന തമിഴാമ മുത്തങ്ങാക്കിഴങ്ങു് ഇരുമ്പുഭസ്മം പാടത്താളിക്കിഴങ്ങു് വിഴാലരിക്കാമ്പു ദേവതാരം തേക്കിടവേരു് ചെറുതേക്കു് ഇവ സമം ഇടിച്ചുപൊടിച്ചു നാലിടങ്ങഴി ശുദ്ധജലത്തിൽ കലക്കി ഇടങ്ങഴി നെയ്യുംചേൎത്തു് കാച്ചിയരിച്ചു സേവിച്ചാൽ പാണ്ഡുരോഗം ശമിക്കും.

### ചമ്പകാദിചൂൎണ്ണം.

ചമ്പകപ്പൂവു ചന്ദനം ഇരുവേലി പൎപ്പടകപ്പുല്ല രാമച്ചം പതുമുകം മഞ്ചട്ടി അതിവിടയം ഇലവിൻപശ ആടലോടകത്തിൻവേരു് കുടകപ്പാലയരി തിപ്പലി നാഗപ്പൂവു് താതിരിപ്പൂവു പാടത്താളിക്കിഴങ്ങു് മുത്തങ്ങാക്കിഴങ്ങു് ചുക്കു് കൂവളക്കായു് കരിംകൂവളക്കിഴങ്ങു താളിമാതളക്കായു് ഞാവൽക്കായു് ഇലവർങ്ഗപ്പട്ട ഇരുമ്പിൻഭസ്മം ഏലം ചന്ദനം രക്തചന്ദനം ഉഴുന്നു് ശുദ്ധിചെയ്ത രസാഞ്ജനം താലീസപത്രി ഇവ സമം വെവ്വേറെ പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു് ഒന്നിച്ചുചേൎത്തു് കുറേശ്ശ പൊടിയെടുത്തു അതിൽ നാലുമടങ്ങു ശക്കരയിൽ കുഴച്ചു് സേവിച്ചാൽ പാണ്ഡു

വും ഹാരിദ്രരോഗവും പ്രമേഹം രക്തപിത്തം കാസശ്വാസം ഇക്കിൾ മൂത്രകൃച്ഛ്റം മുതലായവകളും ശമിക്കും.

കാമദേവഘൃതം.

ഒരുതുലാം അമുക്കരവും അൻപതുപലം ഞെരിഞ്ഞിലും പതു പ്പുത്തുപലംവീതം കുറുന്തോട്ടി അമൃതു് ഓരില പാൽമുതക്കിൻകിഴങ്ങു് ശതാവരിക്കിഴങ്ങു് തഴുതാമ പേരാൽത്തൊലി ചുക്കു് കുമിഴിൻകായു് താമരയരി ഉഴുന്നിൻപരിപ്പു് ഇവയും ഒന്നിച്ചുചേത്തു അറുപത്തിനാലിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ച കഷായത്തിൽ കോവൽക്കിഴങ്ങു് ശതാവരിക്കിഴങ്ങു് അടപൊതിയൻകിഴങ്ങു് ജീവകം ഇടവകം കൊട്ടം പതുമുകം രക്തചന്ദനം പച്ചില തിപ്പലി മുന്തിരിങ്ങാപ്പഴം നായ്ക്കുരണപ്പരിപ്പു് കരിംകൂവളക്കിഴങ്ങു് നാഗപ്പൂവു് വെളുത്ത നറുനീണ്ടിക്കിഴങ്ങു് കറുത്ത നറുനീണ്ടിക്കിഴങ്ങു് കുറുന്തോട്ടിവേരു് ഇവ പ്രത്യേകം മുമ്മൂന്നുകഴഞ്ചുവീതം അരച്ചുകലക്കി നാലിടങ്ങഴി കരിമ്പിൻനീരും നാലിടങ്ങഴി പാലും ഇടങ്ങഴി നെയ്യുംചേത്തു കാച്ചി അരിച്ച രണ്ടു പലം പഞ്ചസാരയിട്ടു കടഞ്ഞുചേത്തു് കുറേശ്ശ സേവിച്ചാൽ പാണ്ഡു രക്തപിത്തം ഉരഃക്ഷതം ഹലീമകം നിറംമാററം ഒച്ചയടപ്പു് വാതരക്തം മൂത്രകൃച്ഛ്റം പാശ്വശൂല കാമല ശുക്ലക്ഷയം ഉരോദാഹം കാർശ്യം ഓജഃക്ഷയം മുതലായവ ശമിക്കും. ശുക്ലവൃദ്ധി ബലം ആയുസ്സ് സന്താനം മുതലായവ ഉണ്ടാകും.

ത്രിഫലാദിഘൃതം.

നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് മഞ്ഞൾ മരമഞ്ഞൾത്തൊലി അരേണുകം കറുത്ത നറുനീണ്ടിക്കിഴങ്ങു് വെളുത്ത നറുനീണ്ടിക്കിഴങ്ങു് കടുകുരോഹിണി കാട്ടുഴുന്നിൻവേരു് കാട്ടുപയററിൻവേരു് ദേവതാരം ഏലാവാലുകം തകരം കാട്ടുവെള്ളരി നാഗദന്തിവേരു് താളിമാതളക്കായു് നാഗപ്പൂവു് കരിംകൂവളക്കിഴങ്ങു് ഏലം മഞ്ചട്ടി വിഴാലരിക്കാമ്പു് കൊട്ടം പതുമുകം പിച്ചകപ്പൂവു് ചന്ദനം താലീസപത്രി ചെറുവഴുതിനവേരു് ഇവ ഈരണ്ടുതുപാത്തുക്കംവീതം നാലിടങ്ങഴി വെള്ളത്തിൽ ഈമരുന്നുകൾ അരച്ചുകലക്കി ഇടങ്ങഴി നെയ്യും ചേത്തു് കാച്ചി അരിച്ച സേവിച്ചാൽ പാണ്ഡു അപസ്മാരം ജ്വരം ക്ഷയം ഉന്മാദം വാതരക്തം കാസം പ്രതിശ്യായം മന്ദാഗ്നി പൃഷ്ഠശൂല തൃതീയകജ്വരം ചതുർത്ഥകജ്വരം മൂത്രകൃച്ഛ്റം വിസപ്പം ചൊറി വിഷങ്ങൾ പ്രമേഹം ഭൂതയക്ഷരാക്ഷസപീഡ മുതലായതുകൾ ശമിക്കും. സന്താനം ഉണ്ടാകും.

### മഹാതിക്തകഘൃതം.

ഏഴിലംപാലത്തൊലി അതിവിടയം കൊന്നത്തൊലി കടുകരോഹിണി പാടത്താളിക്കിഴങ്ങ് മുത്തങ്ങാക്കിഴങ്ങ് രാമച്ചം കടുക്കാത്തോട് താന്നിക്കാത്തോട് നെല്ലിക്കാത്തോട് പപ്പടകപ്പുല്ല് പടവലം വേപ്പിൻതൊലി മഞ്ചട്ടി തിപ്പലി പതുമുകം കച്ചോലം ചന്ദനം കൊത്തമ്പാലരി കൊടുത്തൂവവേര് ചെറിയ കാട്ടുവെള്ളരി വലിയ കാട്ടുവെള്ളരി മരമഞ്ഞൾത്തൊലി മഞ്ഞൾ ചിറ്റമൃതു കറുത്ത നറുനീണ്ടിക്കിഴങ്ങ് വെളുത്ത നറുനീണ്ടിക്കിഴങ്ങ് പെരുംകുരുമ്പവേര് ആടലോടകവേര് ശതാവരിക്കിഴങ്ങ് ത്രായമാണ കുടകപ്പാലയരി അതിമധുരം കിരിയാത്തു് ഇവ ക ത്രുപാത്തുക്കം വീതം എട്ടിടങ്ങഴിവെള്ളത്തിൽ അരച്ചുകലക്കി ഇടങ്ങഴി നെയ്യും നാലിടങ്ങഴി നെല്ലിക്കാനീരും ചേർത്തു് കാച്ചിയരിച്ചു് സേവിച്ചാൽ പാണ്ഡുവും രക്തവാതവും കുഷ്ഠവും രക്തപിത്തവും രക്താർശസ്സും ഹൃദ്രോഗവും ഗുന്മവും വിസൎപ്പവും പ്രദരവും ഗണ്ഡമാലയും ക്ഷുദ്രരോഗങ്ങളും ജ്വരരോഗങ്ങളും മറ്റും ശമിക്കും.

### വൃഷാദ്യംഘൃതം.

ആടലോടകത്തിൻവേര് വേപ്പിൻതൊലി ചിറ്റമൃതു് കണ്ടകാരിച്ചുണ്ട പടവലം ഇവ സമം കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു ഇടങ്ങഴി നെയ്യുംചേർത്തു മേൽപ്പറഞ്ഞ മരുന്നുകൾ തന്നെ അരച്ചു കല്ക്കവും കലക്കി കാച്ചിയരിച്ചു സേവിച്ചാൽ പാണ്ഡുരോഗവും വിഷമജ്വരങ്ങളും കുഷ്ഠവും കൃമിയും അർശസ്സും മറ്റും ശമിക്കും.

### കടുകാദ്യംഘൃതം.

പേച്ചുരക്കാ കടുകരോഹിണി മുത്തങ്ങാക്കിഴങ്ങു മഞ്ഞൾ മരമഞ്ഞൾത്തൊലി കുടകപ്പാലയരി പടവലം ചന്ദനം പെരുംകുരുമ്പവേര് ത്രായമാണ കൊടുത്തൂവവേര് തിപ്പലി പപ്പടകപ്പുല്ല് വേപ്പിൻതൊലി കിരിയാത്തു ദേവതാരം ഇവ ഈരണ്ടുത്രുപാത്തുക്കംവീതം നാലിടങ്ങഴി പാലിൽ അരച്ചുകലക്കി കാച്ചിയരിച്ചു് സേവിച്ചാൽ പാണ്ഡു രക്തപിത്തം ജ്വരം ചുട്ടുനീറക്കം ശ്വയഥു ഭഗന്ദരം അർശസ്സ് അസൃഗ്ദരം വിസ്ഫോടകം മുതലായ രോഗങ്ങൾ ശമിക്കും.

### ദന്തീഘൃതം.

നാലുപലം നാഗദന്തിവേരുകൊണ്ടു വച്ച കഷായത്തിൽ നാഗദന്തിയും കൂവളക്കായും അരച്ചു കല്ക്കം കലക്കി ഇടങ്ങഴി നെയ്യുംചേർത്തു കാച്ചിയരിച്ചു് സേവിച്ചാൽ പാണ്ഡുവും ശൂലവും ശമിക്കും.

ദ്രാക്ഷാഘൃതം.

ഇടങ്ങഴി പഴയ നെയ്യിൽ കുരുവുകളഞ്ഞ ഇടങ്ങഴി മുന്തിരിങ്ങാപ്പഴം അരച്ചുകലക്കി ഇടങ്ങഴി പാലുംചേർത്തു കാച്ചിയരിച്ചു സേവിച്ചാൽ പാണ്ഡുവും കാമലയും ഗുല്മവും മേഹവും ഉദരവും മററും ശമിക്കും.

വജ്രവടകമണ്ഡൂരം (ഹംസമണ്ഡൂരം.)

തിപ്പലി തിപ്പലിമൂലം ചെവിയം കൊട്ടവേലിക്കിഴങ്ങു ചുക്ക നല്ലമുളക് ദേവതാരം നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് വിഴാലരിക്കാമ്പു മുത്തങ്ങാക്കിഴങ്ങ് ഇവ മുമ്മൂന്നുപലം വീതം ഒന്നിച്ചുചേർത്ത് ഇടിച്ചു പൊടിയാക്കി ശീലപ്പൊടിതട്ടിയെടുത്ത് അതിനോടുകൂടെ ആറുപലം ശുദ്ധിചെയ്ത ഇരുമ്പിൻകിട്ട (മണ്ഡൂര)വും ചേർത്ത് ഇരുമ്പുപാത്രത്തിൽ ആക്കി അതിൽ എട്ടുഗുണം ഗോമൂത്രം ഒഴിച്ചു വററിച്ച് അക്ഷപ്രമാണം വടകങ്ങൾ ഉരുട്ടി ഉണക്കി സൂക്ഷിച്ചുവച്ചിരുന്നു മോരിൽ ഓരോ വടകംവീതം സേവിച്ച് പുറകെ മോരുകുടിച്ചാൽ പാണ്ഡു മന്ദാഗ്നി അരുചി അർശസ്സ് ഗ്രഹണി ഊരുസ്തംഭം കൃമി പ്ലീഹോദരം ഗളരോഗം മുതലായവ ശമിക്കും.

പുനർന്നവാദിമണ്ഡൂരം.

വെളുത്ത തമിഴാമവേര് ത്രികോൽപ്പക്കൊന്ന ചുക്ക തിപ്പലി നല്ലമുളക വിഴാലരിക്കാമ്പ് ദേവതാരം കൊട്ടവേലിക്കിഴങ്ങു പുഷ്കരമൂലം നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട മഞ്ഞൾ മരമഞ്ഞൾത്തൊലി നാഗദന്തിവേര് ചെവിയം തിപ്പലിമൂലം മുത്തങ്ങ കുടകപ്പാലയരി കടുകുരോഹിണി ഇവ സമം. ഇവയിൽ ഇരട്ടി ശുദ്ധിചെയ്ത ഇരുമ്പിൻകിട്ടം എല്ലാംകൂടി ഒന്നിച്ചുചേർത്ത് ഇരുമ്പുപാത്രത്തിൽ ഇട്ട് എട്ടുഗുണം പശുവിൻമൂത്രം ഒഴിച്ചു നല്ലതുപോലെ ഇളക്കിവററിച്ചു വാങ്ങി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ പാണ്ഡു ശോഫം ഉദരം ആനാഹം ശൂല അർശസ്സ കൃമി ഗുല്മം മുതലായ രോഗങ്ങൾ ശമിക്കും.

നാരായണമണ്ഡൂരം.

ചുക്ക മുളക തിപ്പലി തുണിയാങ്കം ചെവിയം തിപ്പലിമൂലം ചെറുതേക്ക ആനത്തിപ്പലി അയമോദകം കുറാശാണി ഓമം വയമ്പു നെല്ലിക്കാത്തോട് കടുക്കാത്തോട മഞ്ഞൾ മരമഞ്ഞൾത്തൊലി നാഗദന്തിവേര കടുകുരോഹിണി പിരണ്ട വെളുത്തുള്ളി നല്ലമുളക പാടത്താളിക്കിഴങ്ങു വേള തമിഴാമ ശുദ്ധിചെയ്ത നേർവാളം പടവലം പെരുംകുരമ്പവേര കിരിയാത്തു പുടകന്ദം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടിയുംപൊ

ടിക്കസമം ശുദ്ധിചെയ്ത പുരാണകിട്ടത്തിൻെറ പൊടിയും ചേൎത്തു് ഇരുമ്പുപാത്രത്തിൽ ആക്കി കയ്യോന്നിനീരും താളിമാതളപ്പൂഴം മഞ്ഞൾ ഇഞ്ചി ചെറുപുള്ളടി തുളസി ചെറുതുളസി മാവിൻപട്ട നെല്ലിക്കാ ഇവയുടെ രസം പ്രത്യേകം പ്രത്യേകം എടുത്തു് ഓരോന്നായി ഒഴിച്ചു വററിച്ചു് ഒടുവിൽ ഗോമൂത്രം ഒഴിച്ചു വററിച്ചു് ഓരോ പുളിയരിപ്രമാണം വടകങ്ങൾ ഉണ്ടാക്കിവച്ചിരുന്നു മോരിലോ ചൂട്ടവെള്ളത്തിലോ സേവിച്ചാൽ പാണ്ഡു കാമല വീക്കം അരുചി അഗ്നിമാന്ദ്യം ഗുന്മം ഹൃദ്രോഗം മലബന്ധം ക്ഷയം ശ്വാസകാസം മുതലായവ ശമിക്കും.

കിരാതാദിമണ്ഡൂരം.

കിരിയാത്തു് ദേവതാരം മരമഞ്ഞൾ മുത്തങ്ങാക്കിഴങ്ങു് അമൃതു് കടുകുരോഹിണി പടവലം കൊടുത്തുവവേരു് പപ്പടകപ്പല്ലു് വേപ്പിൻപട്ട ചുക്കു് തിപ്പലി നല്ലമുളകു് കൊടുവേലിക്കിഴങ്ങു് നെല്ലിക്കാത്തോട്ടു് കടുക്കാത്തോട്ടു് തന്നിക്കാത്തോട്ടു് വിഴാലരിക്കാമ്പു് ഇവ സമം ഇടിച്ചുപൊടിച്ചു് പൊടിയാക്കി ശീലപ്പൊടി തട്ടിയെടുത്തു് സമം പുരാണകിട്ടഭസ്മമോ ലോഹഭസ്മമോ ചേൎത്തു് നെയ്യും തേനും പ്രത്യേകം പ്രത്യേകം ഒഴിച്ചു് നല്ലതുപോലെ അരച്ചു ഗുളികയുരുട്ടി അനുപാനയുക്തമായി ഓരോ ഗുളികവീതം സേവിച്ചാൽ പാണ്ഡു ഹലീമകം വീക്കം പ്രമേഹം ഗ്രഹണി ശ്വാസകാസം രക്തപിത്തം മൂലവ്യാധി ഊരുസ്തംഭം ആമവാതം വ്രണം ഗുന്മം കഫരോഗങ്ങൾ വിദ്രധി ചിത്രകുഷ്ഠം ഇവകൾ ശമിക്കും.

മമണ്ഡൂരലവണം.

പുരാണകിട്ടം തന്നിവിറകുകൊണ്ടു് കത്തിച്ച തീയ്യിൽ പലതവണ പഴുപ്പിച്ചു് ഗോമൂത്രത്തിൽ മുക്കി ശുദ്ധിയാക്കിയതിൻെറ ശേഷം സമം ഇന്തുപ്പും ചേൎത്തു് ഇരുമ്പുപാത്രത്തിൽ അടുപ്പേൽ വച്ചു് എട്ടിരട്ടി ഗോമൂത്രം ഒഴിച്ചു താന്നിവിറകുകൊണ്ടുതന്നെ പുകയാതെ തീയെരിച്ചു വററിച്ചെടുത്തു വച്ചിരുന്നു് കുറേശ്ശ മോരിലൊ തേനിലൊ സേവിച്ചാൽ അതിഭയങ്കരമായ പാണ്ഡുരോഗം തീർച്ചയായും ശമിക്കും.

മധുമണ്ഡൂരം.

ഇടങ്ങഴി ശുദ്ധിചെയ്ത പുരാണകിട്ടചൂൎണ്ണം ത്രിഫലക്കഷായത്തിൽ ഒരുയാമം അരച്ചു ചട്ടിയിലാക്കി ശീലമൺചെയ്തു് രണ്ടുയാമം പുടം ഇടണം. ഇങ്ങനെ ഇരുപത്തിഒന്നുതവണ പുടം ഇട്ടതിൻെറ ശേഷം ആ മണ്ഡൂരം എടുത്തു് പശുവിൻമൂത്രം കററാർവാഴനീരു് ചുക്കുകഷായം പഞ്ചാമൃതം അമൃതിൻനീരു് ശതാവരിനീരു് ഞെരിഞ്ഞിൽകഷായം ഇവ ഒഴിച്ചു പ്രത്യേകം - പ്രത്യേകം

അരച്ച് ഇരുപത്തിഎട്ട് തവണ പിന്നേയും പുടം ഇട്ട് ആ ഭസ്മം എടുത്തുവച്ചിരുന്ന് തിപ്പലിപ്പൊടിയും തേനും അനുപാനമായിച്ചേർത്ത് സേവിച്ചാൽ അതിഭയങ്കരമായ പാണ്ഡുരോഗവും ഉടനെ ശമിക്കും. അനുപാനം മാററിമാററി കൊടുത്താൽ ഈ മണ്ഡൂരംകൊണ്ട് സകലരോഗങ്ങളും ശമിക്കും.

മണ്ഡൂരവടകം.

ചുക്ക നല്ലമുളക തിപ്പലി നെല്ലിക്കാത്തോട് കടുക്കാത്തോട താന്നിക്കാത്തോട് വിഴാലരിക്കാമ്പ് ചെവിയം കൊടുവേലിക്കിഴങ്ങ് മരമഞ്ഞൾത്തൊലി മാക്കീരഭസ്മം തിപ്പലിമൂലം ദേവതാരം ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം ഈരണ്ടുപലംവീതം ഒന്നിച്ചു ചേർത്ത ഇടിച്ച് പൊടിയാക്കി ശീലപ്പൊടിതട്ടിയെടുത്ത് ആപൊടി വേറെവച്ചുകൊണ്ടും അതിൽ ഇരട്ടി ശുദ്ധിചെയ്ത പുരാണകിട്ടത്തിന്റെ പൊടി ഇരുമ്പുപാത്രത്തിൽ ആക്കി അടുപ്പേൽവച്ചു ആ പൊടിയിൽ എട്ടിരട്ടി ഗോമൂത്രം ഒഴിച്ചു നല്ലപോലെ വററിച്ച് അതിൽ വേറെവെച്ചിരിക്കുന്ന പൊടിയും ചേർത്ത ഇളക്കിവാങ്ങിഅത്തിക്കാപ്രമാണംഉരുട്ടി നിഴലത്തുണക്കിവച്ചിരുന്ന ഓരോ വടകം വീതം മോരിൽ സേവിച്ചാൽ പാണ്ഡു കുഷ്ഠം ശോഫം ഊരുസ്തംഭം അർശസ്സ് കാമല മേഹം മുതലായ പലരോഗങ്ങളും ശമിക്കും.

ചന്ദനാദിവടകം.

ചന്ദനം തിപ്പലിമൂലം വിഴാലരിക്കാമ്പ് താമരയല്ലി മഞ്ചട്ടി എരട്ടിമധുരം പാച്ചോററിത്തൊലി ചെവിയം കൊടുവേലിക്കിഴങ്ങ് നറുനീണ്ടിക്കിഴങ്ങ് മഞ്ഞൾ മരമഞ്ഞൾതൊലി കൾക്കടകശൃംഗി വാകത്തൊലി കടുകുരോഹിണി നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട നല്ലമുളക് കൊത്തമ്പാലരി അതിവിടയം ജാതിക്കായ് ഇന്തുപ്പ് ഉപ്പുതാളി അയമോദകം തക്കോലം തിപ്പലിമൂലം തകരം ഇരുവേലി കുംകുമപ്പൂവു നാഗപ്പൂവു പച്ചടകപ്പുല്ല് കുടകപ്പാലയരി ചുക്ക് ഞെരിഞ്ഞിൽ അങ്കോലത്തിൻവേര് രാമച്ചം ചരളം ദേവതാരം താളിമാതളക്കായ് പിച്ചകപ്പൂവു അമുക്കരം കൂവനൂറ് ഏലത്തരി ആനത്തിപ്പലി വെളുത്തതമിഴാമവേര് ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയാക്കി പൊടിക്കസമം പുരാണകിട്ടം എട്ടിരട്ടി ഗോമൂത്രത്തിൽവററിച്ച് ഭസ്മമാക്കിയതും ചേർത്ത് മൂന്നിരട്ടി ശർക്കര ഒഴിച്ചു നല്ലതുപോലെ അരച്ചു മുമ്മൂന്ന കുന്നിപ്രമാണം വടകങ്ങളാക്കി ഉണക്കി സൂക്ഷിച്ചു വച്ചിരുന്ന് ഓരോ ഗുളികവീതം മോരിലോ തേനിലോ സേവിച്ചാൽ പാണ്ഡുവാതകോപം പിത്തകോപം ഗുന്മരോഗം ഉദരരോഗം ആനാഹരോഗം പലപ്രകാരത്തിൽഉള്ള വാതവ്യാധികൾ മുതലായവ ശമിക്കും.

ചന്ദ്രസൂര്യാത്മകരസം.

ശുദ്ധിചെയ്ത രസം ഗന്ധകം ഇരുമ്പുപൊടി അഭ്രകം ഇവ ഓരോ പലംവീതം ശുദ്ധിചെയ്ത ശംഖം പൊരിച്ച പൊൻകാരം കവടി ഇവ അരരെശ്ശ പലംവീതം. വയൽച്ചുള്ളിവിത്ത് ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയതുപലം ഒന്ന് എല്ലാംകൂടി ഒന്നിച്ചു ചേർത്ത് ചൂട്ടപിടിപ്പിച്ചു കുഴിയമ്മിയിൽ ഇട്ട് പടോലം പർപ്പടകപ്പുല്ല് ചെറുതേക്ക് പാൽമുതക്ക് ചിററമൃത് മഞ്ഞക്കുറുന്തോട്ടി ആടലോടകം മണത്തക്കാളി ചെറിയ കാട്ടുവെള്ളരി തമിഴാമ കയ്യോന്നി ശതകുപ്പ കരിംജീരകം തുമ്പ ഇവ പ്രത്യേകം പ്രത്യേകം നന്നാലുപലംവീതം ഇടിച്ചുപിഴിഞ്ഞ നീരിൽ പ്രത്യേകം പ്രത്യേകം അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം ആട്ടിൻപാലിൽ സേവിച്ചാൽ പാണ്ഡു ഹലീമകം കാമല ജീർണ്ണജ്വരം വിഷമജ്വരം രക്തപിത്തം അരുചി ശൂല പ്ലീഹോദരം ആനാഹം അംമ്ലപിത്തം ഗുന്മം വിദ്രധി ശോഫം മന്ദാഗ്നി കാസം ശ്വാസം ഇക്കിൾ ഛർദ്ദി ഭ്രമം ഭഗന്ദരം ഉപദംശം കുഷ്ഠം ചൊറി ചിരങ്ങ് വ്രണം മുതലായവ ശമിക്കും. രോഗവ്യത്യാസം അനുസരിച്ച് ഈ ഗുളിക മദ്യം കഞ്ഞിത്തെളി പയററിൻരസം അമൃതുകഷായം ത്രിഫലക്കഷായം ആടലോടകക്കഷായം ഇവയിലും സേവിക്കാം.

പാണ്ഡുപഞ്ചാനനരസം.

ഇരുമ്പുപൊടി അഭ്രകം ചെമ്പുപൊടി ഇവ ഓരോപലം വീതം ചുക്ക് നല്ലമുളക് തിപ്പലി നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് നാഗദന്തിവേര് ചെവിയം കരിംജീരകം കൊടുവേലിക്കിഴങ്ങ് മഞ്ഞൾ മരമഞ്ഞൾത്തൊലി ത്രികോല്പക്കൊന്ന ആനമോദകം കുടകപ്പാലയരി കടുകുരോഹിണി ദേവതാരം വയമ്പ് മുത്തങ്ങാക്കിഴങ്ങ് ഇവ ഈരണ്ടുതുപാത്തുക്കംവീതം ഇടിച്ചുപൊടിച്ചു പൊടിയാക്കി ആ പൊടിയിൽ ഇരട്ടി പുരാണകിട്ടം എട്ടുഗുണം ഗോമൂത്രത്തിൽ പചിച്ചു പൊടിയാക്കിയതും തമ്മിൽ ചേർത്തു ചൂടുവെള്ളത്തിൽ കുറേശ്ശകുറേശ്ശ കാലത്തുകാലത്തു സേവിച്ചാൽ പാണ്ഡു ശോഫം ഹലീമകം ഊരുസ്തംഭം മുതലായവ ശമിക്കും.

പാണ്ഡുസൂദനരസം.

ശുദ്ധിചെയ്ത രസം ഗന്ധകം താമ്രഭസ്മം ശുദ്ധിചെയ്ത നേവാളക്കുരു ഗുൽഗുലു ഇവ സമം പൊടിച്ച് അമ്മിയിൽ ഇട്ട് നെയ്യൊഴിച്ചു നല്ലതുപോലെ അരച്ച് ഗുളികയാക്കി ഓരോ ഗുളിക വീതം തേനിൽ സേവിച്ചാൽ പാണ്ഡുരോഗം ശമിക്കും. ഈ ഗുളിക സേവിക്കുമ്പോൾ പച്ചവെള്ളം കുടിക്കുകയും പുളി ഉപയോഗിക്കുകയും ചെയ്യരുത്.

### ആനന്ദോദയരസം.

ശുദ്ധിചെയ്ത രസം ഗന്ധകം ഇരുമ്പുപൊടി വത്സനാഭി ഇവ ഓരോ ത്രപാത്തുക്കം വീതം നല്ലമുളകു് ത്രപാത്തുക്കം എട്ടു് പൊരിച്ച പൊൻകാരം ത്രപാത്തുക്കം നാലു് ഇവ എല്ലാം കൂടി പൊടിച്ചു ചൂട്ടപിടിപ്പിച്ചു് കുഴിയമ്മിയിൽ ഇട്ടു കയ്യോന്നിനീരും പുളിയുള്ള താളിമാതളപ്പഴത്തിന്റെ രസവും ഒഴിച്ചു് ഏഴുതവണ അരച്ചു് ഈരണ്ടു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം വെററിലച്ചാററിൽ സേവിച്ചാൽ പാണ്ഡു മന്ദാഗ്നി ഗ്രഹണി ജ്വരം അരുചി വാതകോപം ശ്ലേഷ്മകോപം മുതലായവ ശമിക്കും.

### നവരസാദിഗുളിക.

കൊടുവേലിക്കിഴങ്ങു് നെല്ലിക്കാത്തോട്ട കടുക്കാത്തോടു് താന്നിക്കാത്തോടു് മുത്തങ്ങാക്കിഴങ്ങു് വിഴാലരിക്കാമ്പു് ചുക്കു് നല്ലമുളകു് തിപ്പലി ഇവ ഈരണ്ടു ത്രപാത്തുക്കംവീതം ഒന്നിച്ചുചേത്തു് ഇടിച്ചു പൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്തു് ആ പൊടിക്കുസമം ലോഹഭസ്മവുംകൂട്ടി നെയ്യും തേനും ചേത്ത ലേഹ്യമാക്കിയോ ശക്കര ഒഴിച്ചു് അരച്ചു ഗുളികയാക്കിയോ സേവിച്ചു് പുറകെ മോരോ ഗോമൂത്രമോ അനുപാനമായി ഉപയോഗിച്ചാൽ പാണ്ഡുവും ഹൃദ്രോഗവും ഭഗന്ദരവും ശോഫവും കുഷ്ഠവും ഉദരവും അശ്സ്സും മന്ദാഗ്നിയും അരുചിയും കൃമിയും ശമിക്കും.

### സുവണ്ണസിന്ദൂരം.

ശുദ്ധിചെയ്ത തങ്കം വരാഹനിട അഞ്ചു് ശുദ്ധിചെയ്ത രസം പലം നാലു് ശുദ്ധിചെയ്ത ഗന്ധകം സേർ ഒന്നു്. എല്ലാംകൂടി ഒന്നിച്ചു ചേത്തു് കുഴിയമ്മിയിൽ ഇട്ടു് പതിനഞ്ചുനാഴികനേരം ചെമ്പരത്തിപ്പൂവിന്റെ രസത്തിലും ഒരു ദിവസം കററാർവാഴനീരിലും അരച്ചു നിഴലുണക്കി കാശിക്കുപ്പിയിൽ ആക്കി വാമൂടി ഏഴു ശീലമൺചെയ്തുണക്കി ഒരു പാത്രത്തിൽ അഞ്ചുവിരൽക്കിട മണൽ ഇട്ടു് അതിന്റെ മുകളിൽ കുപ്പിവച്ചു് മണലിട്ടു് കുപ്പിയുടെ കഴുത്തുവരെയും മൂടി ദീപാഗ്നിയായി രണ്ടുയാമവും കമലാഗ്നിയായി രണ്ടുയാമവും തീയെരിച്ചു് ആററി ഉടച്ചുനോക്കുമ്പോൾ സിന്ദൂരമായിരിക്കും. അതിൽനിന്നും കാൽ കുന്നിയിടവീതം എടുത്തു് അനുപാനയുക്തമായി സേവിച്ചാൽ പാണ്ഡുവും പിത്തരോഗങ്ങൾ സകലതും പ്രമേഹവും ചുമയും കാസവും ശ്വാസവും സന്നിയും മഹോദരങ്ങളും ക്ഷയങ്ങളും ഗുന്മരോഗങ്ങളും അർശോരോഗങ്ങളും വാതരോഗങ്ങളും ഗ്രഹണിരോഗങ്ങളും രക്തംപോക്കു ശൂലയും കുഷ്ഠവും ഗ്രന്ഥിയും എന്നുവേണ്ട സവ്വ രോഗങ്ങളും ശമിക്കും.

### നാരായണമണ്ഡൂരസിന്ദൂരം.

ശുദ്ധിചെയ്ത ഉരുക്കുപൊടി ഇരുമ്പിൻകിട്ടം കാന്തം ശംഖം കടൽനുര ഗന്ധകം കന്നാരം വെങ്കാരം നവസാരം ഇവ ഓരോ പലംവീതം ഒന്നിച്ചുചേർത്തു കുഴിയമ്മിയിൽ ഇട്ടു നല്ലതുപോലെ പൊടിച്ചു കററാർവാഴനീരൊഴിച്ച് ഒരുദിവസം മുഴുവൻ നല്ലതുപോലെ അരച്ചു സൂക്ഷ്മപുടം ഇട്ടാൽ സിന്ദൂരം ആകും. അതിൽ ഓരോ പണമിടവീതം അനുപാനയുക്തമായി സേവിച്ചാൽ പാണ്ഡു അഗ്നിമാന്ദ്യം വായുക്ഷോഭം ശോഫംമുതലായ രോഗങ്ങൾ ശമിക്കുകയും രക്തവൃദ്ധിയുണ്ടാവുകയുംചെയ്യും.

### ത്രിലോകസിന്ദൂരം.

കാന്തം പുരാണകിട്ടം ഇരുമ്പുപൊടി ഇവകൾ ശുദ്ധിചെയ്തതു വകയ്ക്കു് മുമ്മൂന്നു പലംവീതം ഒന്നിച്ചുചേർത്ത് പൊടിച്ചു കുഴിയമ്മിയിൽ ഇട്ട് ആവരച്ചാററിലും കയ്യോന്നിനീരിലും ചെറുനാരങ്ങാനീരിലും പ്രത്യേകം പ്രത്യേകം ഓരോ യാമംവീതം അരച്ച് പ്രത്യേകം പ്രത്യേകം അയ്യഞ്ചു വരാഹപുടംവീതം ഇട്ടാൽ സിന്ദൂരമാകും. അതിൽ ഓരോ പണമിടവീതം അനുപാനയുക്തമായി സേവിച്ചാൽ പാണ്ഡുരോഗവും ശോഫവും ശമിക്കുകയും രക്തവൃദ്ധി ഉണ്ടാവുകയും ചെയ്യും.

### അയസ്കാന്തസിന്ദൂരം.

ഇരുമ്പ് സേർ ഒന്ന് കാന്തം സേർ ഒന്ന് ഇവ അരംകൊണ്ട് രാവിപ്പൊടിയാക്കി ശുദ്ധിചെയ്ത് അതിനോടുകൂടെ ശുദ്ധിചെയ്തഗന്ധകവും ചായില്യവും ഈരണ്ടു സേർവീതവും ശുദ്ധിചെയ്തരസം വെൺകാരം ഇവ ഈരണ്ടു പലംവീതവും വ വരാഹനിടമുപ്പും ഒന്നിച്ചുചേർത്തു പൊടിച്ചു:കുഴിയമ്മിയിൽ ഇട്ടു ചെറുനാരങ്ങാനീരും കയ്യോന്നിനീരും പ്രത്യേകം പ്രത്യേകം ഒഴിച്ചു നന്നാലുയാമംവീതം അരച്ച് വില്ലയാക്കി ഉണക്കി ചട്ടിയിൽവച്ചു മേൽച്ചട്ടികൊണ്ടു മൂടി ശീലമൺചെയ്തു വരാഹപുടം ഇട്ടാൽ സിന്ദൂരമാകും. അതിൽ ഓരോ പണമിടവീതം അനുപാനയുക്തമായി സേവിച്ചാൽ പാണ്ഡു അഞ്ചും ഗ്രഹണി പതിനൊന്നും പിത്തം നാല്പതും വാതം എൺപതും അഗ്നിമാന്ദ്യവും മററും ശമിക്കുകയും ധാതുപുഷ്ടിയുണ്ടാവുകയും ശരീരത്തിന്റെ വിളർച്ച ഇല്ലാതാവുകയും ചെയ്യും.

### ശുദ്ധമണ്ഡൂരസിന്ദൂരം.

രണ്ടുപലം മണ്ഡൂരം (ഇരിമ്പിൻകിട്ടം) ശുദ്ധിചെയ്ത് കുഴിയമ്മിയിൽ ഇട്ട് നല്ലതുപോലെ പൊടിച്ചു കറുത്ത കൊടിത്തൂവയുടെ നീരൊഴിച്ചു ഏഴുദിവസം അരച്ചു വില്ലയാക്കി ഉണക്കി

ചട്ടിയിൽവച്ചു മേൽച്ചട്ടികൊണ്ടു മൂടി ശീലമൺചെയ്തു നല്ലതു പോലെ ഉണക്കി മുപ്പതു വറളികൊണ്ടു പുടമിടണം. വീണ്ടും വീണ്ടും മേൽപ്പറഞ്ഞ നീരൊഴിച്ചരച്ച് ഇങ്ങനെ പതിനഞ്ചു പുടം ഇട്ടാൽ സിന്ദൂരമാകും. ഈ സിന്ദൂരത്തിൽനിന്നു ഒന്നര കുന്നിയിട വീതം തേനിലൊ നെയ്യിലോ സേവിച്ചാൽ പാണ്ഡുവും ശ്വാസകാസവും മററും ശമിക്കും. ഈ മരുന്ന് സേവിക്കുമ്പോൾ പുളിയാധികം ഉപയോഗിക്കരുത്.

### മഹാമണ്ഡൂരസിന്ദൂരം.

പത്തുപലം ശുദ്ധിചെയ്ത ഇരുമ്പിൻകിട്ടം കുഴിയമ്മിയിൽ ഇട്ടു് കയ്യോന്നിനീരു് ആനക്കയ്യോന്നി (മഞ്ഞപ്പൂവുള്ള കയ്യോന്നി)നീരു് ബ്രഹ്മദണ്ഡിനീരു് മഞ്ഞൾനീരു് വേലിപ്പരുത്തിനീരു് കററാർവാഴനീരു് ആലിൻെറ വേരിടിച്ചു പിഴിഞ്ഞനീരു് കരുവേലപ്പട്ടക്കഷായം ഞാവൽപ്പട്ടക്കഷായം പുളിയിലനീരു് ചെറുനാരങ്ങാനീരു് മരക്കൊടി വെററിലച്ചാറു് ബ്രഹ്മിനീരു് പേക്കയ്യോന്നിനീരു് നീർമുള്ളിനീരു് ഇവ ഓരോന്നിലും പ്രത്യേകം പ്രത്യേകം പ്രത്യേകം നന്നാലുയാമംവീതം അരച്ചു് കാലണത്തുട്ടുകളുടെ വലിപ്പത്തിൽ വില്ലകളാക്കിയുണക്കി ചട്ടിയിൽവച്ചു മേൽച്ചട്ടികൊണ്ടു മൂടി പതിനഞ്ചുപുടം അറുപതുവീതം വറളിയുപയോഗിച്ചു ചെയ്താൽ നല്ല സിന്ദൂരം ആകും. ഓരോ പുടം ചെയ്യുമ്പോഴും മേല്പറഞ്ഞ ഓരോ നീരിലും പ്രത്യേകം പ്രത്യേകം നന്നാലുയാമംവീതം അരയ്ക്കണം. ഈ സിന്ദൂരം ഒന്നുമുതൽ ഒന്നര കുന്നിയിടവരെ ഓരോനേരം തേനിലൊ മററു തക്ക അനുപാനങ്ങളിലൊ സേവിച്ചാൽ പാണ്ഡുവും ശോഫവുംമററും ശമിക്കുകയും രക്തവൃദ്ധിയുണ്ടാവുകയും ചെയ്യും.

### കാന്തസിന്ദൂരം.

രാവിപ്പൊടിച്ചു ശുദ്ധിചെയ്ത കാന്തത്തെ കുഴിയമ്മിയിൽ ഇട്ടു വെളുത്ത എരിക്കിൻപൂവിൻെറ നീരൊഴിച്ചു നാലുയാമം അരച്ചു് തുട്ടുകാശിൻെറ അളവിൽ വില്ലകളാക്കി ഉണക്കി ചട്ടിയിൽ വച്ചു മേൽച്ചട്ടികൊണ്ടു മൂടി ഇരുപത്തിഅഞ്ചു വറളിവീതം ഉപയോഗിച്ചു മൂന്നുപുടം ഇട്ടാൽ നല്ല നിറമുള്ള സിന്ദൂരം ആകും. ഈ സിന്ദൂരം ഒരു കുന്നിയിടമുതൽ രണ്ടു കുന്നിയിടവരെ തേനിൽ സേവിച്ചാൽ പാണ്ഡു ശീതജ്വരം കൈകാൽവീക്കം മുതലായവ ശമിക്കും.

### അയോവീരസിന്ദൂരം.

ശുദ്ധിചെയ്ത ഇരുമ്പുപൊടി പലം അഞ്ചു് രസം പലം അഞ്ചു് ചവ്വിരം പലം അഞ്ചു് നവസാരം പലം അഞ്ചു് ഇവ

എല്ലാംകൂടി കുഴിയമ്മിയിൽ ഇട്ടു് ദിവസംപ്രതി ഈരണ്ടു യാമത്തിൽ കുറയാതെ മൂന്നു വാരംവരെ അരച്ചു് ഒരു മൺപാത്രം അടുപ്പത്തുവച്ചു് അതിൽ മരുന്നു് ഇട്ടു് ചെറുകെ തീയെരിച്ചു വറുത്താൽ അതിൽനിന്നും മേഘംപോലെ പുകയുണ്ടായി പുറപ്പെടും. ഈ പുക ശരീരത്തിൽ തട്ടാതെ കാററുവാക്കിനു പുക പോകത്തക്കവണ്ണം നിന്നുകൊണ്ടുവേണം വറുക്കേണ്ടതു്. കുറെ കഴിയുമ്പോൾ പുകയുടെ കറുത്തനിറംമാറി വെളുത്തനിറമാകും. വെളുത്ത പുക വന്നുകഴിഞ്ഞാൽ ഉടനെ സിന്ദൂരം താളിമാതളപ്പൂവിൻെറ നിറത്തിലാകും. അതിൻെറശേഷം വാങ്ങി ആററി എടുത്തു കുപ്പിക്കകത്താക്കി സൂക്ഷിച്ചുവച്ചിരുന്നു് രണ്ടുമുതൽ നാലു അരിയിടവരെ ദിവസംപ്രതി ഈരണ്ടുനേരം തേനിലൊ നെയ്യിലൊ മററു യുക്തമായ അനുപാനങ്ങളിലൊ സേവിച്ചാൽ വിഷം പാണ്ഡു പക്ഷാഘാതം ജ്വരം വായുക്ഷോഭം മേഹം മുതലായവ ശമിക്കും. (കറുത്തപുക നിന്നു് വെളുത്ത പുകയുണ്ടായി അധികം സമയം ചെല്ലുന്നതിനു മുമ്പായി വാങ്ങി മറെറാരുപാത്രത്തിൽ ഇട്ടു് ആററിക്കൊള്ളണം. കാലതാമസം നേരിട്ടാൽ സിന്ദൂരത്തിൻെറ നിറം മങ്ങുകയും ഗുണം പൊയ്പോവുകയും ചെയ്യും.)

### സപ്തരസസിന്ദൂരം.

ശുദ്ധിചെയ്ത വീരം പലം ഒന്നു് രസകർപ്പൂരം പലം ഒന്നു് ചായില്യം പലം ഒന്നു് താളകം പലം ഒന്നു് ഗന്ധകം പലം ഒന്നു് രസം പലം ഒന്നു് ഇരിമ്പുപൊടി പലം ഒന്നു് ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്തു് കുഴിയമ്മിയിൽ ഇട്ടു് വെളുത്ത കാട്ടാവണക്കിൻപാലിൽ നാലുയാമം അരച്ചു് തുട്ടുകാശിൻെറ വലിപ്പം വില്ലുകളാക്കി ഉണക്കി ചട്ടിയിൽവച്ചു് മേൽച്ചട്ടികൊണ്ടു മൂടി ശീലമൺചെയ്തു് ഉണക്കി കുഴിതോണ്ടി അതിൽവച്ചു് ഒരു ചുമടു് ഉണങ്ങിയ പൊന്നാമരയില അടിയിലും മുകളിലുമായിട്ടു പുടംവച്ചു് ആറി എടുത്താൽ നല്ല സിന്ദൂരമായിരിക്കും. ഈ സിന്ദൂരം അരക്കുന്നിയിടമുതൽ ഒരു കുന്നിയിടവരെ പ്രതിദിവസം ഈരണ്ടു നേരം നെയ്യിലൊ തേനിലൊ സേവിച്ചാൽ പിത്തപാണ്ഡു പാർശ്വവായു പക്ഷവാതം സന്നികൾ ശൂല ജ്വരം ഗുന്മം മുതലായ രോഗങ്ങൾ ശമിക്കും.

### അന്നഭേദി സിന്ദൂരം.

മേൽത്തോൽ ചീവി എടുത്ത കററാർവാഴ പലം നാല്പതു് അതിനോടുകൂടെ പതിനെട്ടുപലം കല്ലും കരടും മററും കളഞ്ഞ കൽച്ചുണ്ണാമ്പുചേർത്തു് ഒരു മൺപാത്രത്തിൽ ഇട്ടു് അടച്ചുവച്ചിരു

ന്ന രണ്ടുമൂന്നു ദിവസം കഴിഞ്ഞതിൻെറശേഷം മത്തുകൊണ്ടു കട ഞ്ഞു് തെളിയാൻവച്ചിരുന്നു് തെളിയുമ്പോൾ തെളിനീർ മുഴുവൻ ഊററി എടുത്തു് ഒരു കുപ്പിയിൽ ആക്കി വച്ചുകൊള്ളണം. അതി ൻെറശേഷം ഒരു പുതിയ മൺചട്ടി അടുപ്പേൽ വച്ചു് അതിൽ പ ത്തുപലം അന്നഭേദിയിട്ടു കമലാഗ്നിയായിത്തീയെരിച്ചു കുപ്പിയിൽ നിന്നും ഉരിയനീരെടുത്തു മറെറാരുപാത്രത്തിലാക്കി കുറേശ്ശ കുറേ ശ്ശയായി ആ നീരു് അടുപ്പേൽ ഇരിക്കുന്ന അന്നഭേദിയിൽ ഒഴിച്ചി ളക്കണം. ആ നീരു മുഴുവനും അന്നഭേദിയിൽ ഒഴിച്ചു പിടിപ്പി ച്ചതിൻെറശേഷം അടുപ്പേൽനിന്നും വാങ്ങി ആററി അതുകൊള്ളു ന്നതക്കവണ്ണം ഉള്ള ഒരു ചട്ടിയിൽ ആക്കി മേൽച്ചട്ടികൊണ്ടു മൂടി ശീലമൺചെയ്തു നല്ലതുപോലെ ഉണക്കി മുപ്പതു വറളികൊണ്ടു പുടം ഇട്ടാൽ സിന്ദൂരമാകും. ആ സിന്ദൂരം കുഴിയമ്മിയിൽ ഇട്ടു് കു പ്പിയിൽ ഇരിക്കുന്ന ബാക്കി നീരൊഴിച്ചു നല്ലതുപോലെ അരച്ചു വില്ലയാക്കി ഉണക്കി ചട്ടിയിൽആക്കി മേൽച്ചട്ടികൊണ്ടു മൂടി ശീ ലമൺചെയ്തു പിന്നേയും ഒരുപുടംകൂടി ഇട്ടാൽ താളിമാതളപ്പൂവി നേക്കാൾ നിറമുള്ള ഒന്നാന്തരം സിന്ദൂരമാകും. ഈ സിന്ദൂരം ദി വസം രണ്ടു തവണവീതം ഉഷ്ണശരീരികൾ നെയ്യിലും തണുത്തശ രീരപ്രകൃതിയോടുകൂടിയവർ തേനിലും ഓരോ കുന്നിപ്രമാണം സേ വിച്ചാൽ പാണ്ഡു ശീതഭേദി (വയറുകടി) ജ്വരം ശോഫം മുത ലായവകൾ ശമിക്കും.

### ദശമുഖോദയാഗ്നിസിന്ദൂരം.

ശുദ്ധിചെയ്ത രസം പലം ഒന്നു് ഗന്ധകം പലം രണ്ടു് കാ ന്തം രാകിയപൊടി പലം നാലു് ഉരുക്കുരാകിയ പൊടി പലം നാലു് ഇവ ഓരോന്നും കുഴിയമ്മിയിൽ വെവ്വേറെയിട്ടു കററാർവാ ഴനീരൊഴിച്ചു മൂന്നുദിവസം അരച്ചു ഏഴോ എട്ടോ വില്ലകളായി തട്ടി വെയിലത്തുവച്ചുണക്കി ആലില ഉണക്കി ഇടിച്ചുപൊടിവിത റിയ ചട്ടിയിൽ വില്ലകൾവച്ചു് മുകളിലും ആലില ഉണക്കിപ്പൊ ടിച്ച പൊടിയിട്ടു് മേൽച്ചട്ടികൊണ്ടു മൂടി ശീലമൺചെയ്തു് ഉണ ക്കി അടുപ്പേൽവച്ചു് പന്ത്രണ്ടുമണിക്കൂർ നേരം നല്ല തീയെരിച്ചു വാങ്ങി ഒരുദിവസം വച്ചിരുന്നു് ആറിയതിൻെറശേഷം എടുത്തു നോക്കിയാൽ നല്ല സിന്ദൂരമായിരിക്കും. ഈ സിന്ദൂരത്തിൽ ഓ രോ പണമിടവീതം കാലത്തും വൈകുന്നേരവും മുക്കാൽക്കഴഞ്ചു ചുക്കപൊടിയും തേനുമോ ചുക്കപൊടിയും നെയ്യുമോ ചേർത്തു സേവിച്ചാൽ പാണ്ഡു മഹോദരം കാമല ശോഫം മററു പിത്ത വികാരങ്ങൾ മുതലായവ ശമിക്കും. ഈ മരുന്നു സേവിക്കുമ്പോൾ അധികം പുളിയും മധുരവും ഉപയോഗിക്കരുതു്.

### അശ്വഗന്ധലേഹ്യം.

അമുക്കരം പലം ഇരുപത്ത് ജീരകം മുന്തിരിങ്ങാപ്പഴം ഈത്തപ്പഴം രക്തചന്ദനം ജാതിക്കാ മുത്തങ്ങാക്കിഴങ്ങ് കട്ടക്കാത്തൊട്ട് കൂവനൂറ് ചുക്ക് നല്ലമുളക് തിപ്പലി രാമച്ചം ഗ്രാമ്പൂവ് ചെവിയം കൊട്ടവേലിക്കിഴങ്ങ് ഇലവങ്ങപ്പട്ട ഏലം നാഗപ്പൂവ് പച്ചില ഇവ കാൽപലംവീതം. ഇവ ഇടിച്ചുപൊടിച്ചുശീലപ്പൊടി തട്ടിയെടുത്ത് ഒരു പാത്രത്തിൽ രണ്ടേകാൽ റാത്തൽ ശക്കരയും ഇടങ്ങഴി പാലുംകൂടി ഒഴിച്ച് അടുപ്പേൽവെച്ചു പാവാക്കി (നൂലാകുമ്പോൾ) കുറേശ്ശയായി പൊടി വിതറി ഇളക്കിവാങ്ങി ആറിയതിന്റെശേഷം ഇരുനാഴി നെയ്യും നാഴിതേനുമൊഴിച്ചു നല്ലതുപോലെ മട്ടിച്ച് കുറേശ്ശ സേവിച്ചാൽ പാണ്ഡു കാമല ക്ഷയം കാസം ശോഫം മുതലായവ ശമിക്കും.

### ചിഞ്ചാദിലേഹ്യം.

പുളിയില പലം നൂറ് ശുദ്ധിചെയ്ത പുരാണകിട്ടം പലം അമ്പത് കൊട്ടവേലിക്കിഴങ്ങു പലം ൨൫ ഇഞ്ചി പലം പന്ത്രണ്ടര വെളുത്തതമിഴാമവേര് പലം ആറേകാൽ ദേവതാരം പലംആറേകാല് ചെവിയം പലം നാല് തിപ്പലിമൂലം പലം നാല് ദശമൂലം പലം നാല് ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്തു മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവെച്ച് എട്ടിടങ്ങഴിയാക്കി പിഴിഞ്ഞരിച്ച് അതിൽ നൂറുപലം പഴയ പതിയൻശക്കര കലക്കി ലേഹ്യപാകമാക്കി അതിൽ കൊത്തമ്പാലരി അയമോദകം കുറാശാണിഓമം പേരേലം ചുക്ക് നല്ലമുളക് തിപ്പലി ഏലം ഇലവർങ്ഗം പച്ചില വിഴാലരിക്കാമ്പ് ഇവ ഓരോ പലംവീതം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും മൂന്നുപലം ഇരുമ്പുഭസ്മവും രണ്ടുപലം മണ്ഡൂരഭസ്മവും ചേർത്തു വാങ്ങി ആറിയതിന്റെശേഷം ഇരുനാഴി തേനുംചേർത്തു നല്ലതുപോലെ മട്ടിച്ച് മറെറാരു പാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കാൽപലംവീതം സേവിച്ചാൽ പാണ്ഡു വീക്കം കാസശ്വാസം ക്ഷയം പീനസം പാർശ്വശൂല പ്രമേഹം ഗുല്മം ഹൃദയരോഗം ഇവകൾ ശമിക്കും.

### ലഘുചിഞ്ചാദി ലേഹ്യം.

പുളിയില പലം നൂറ് ഇരിമ്പുപൊടി പലം അമ്പത് ഇവ മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിടങ്ങഴിയാക്കി പിഴിഞ്ഞരിച്ച് അതിൽ ഇരുപത്തിയഞ്ചുപലം പഴയ പതിയൻശക്കര കലക്കി ഇരുനാഴിവീതം വെളുത്ത തമിഴാമ ഇടിച്ചുപിഴിഞ്ഞ നീരും ഇഞ്ചി ഇടിച്ചുപിഴിഞ്ഞ നീരും ചേർത്തു പാവാക്കി ചുക്ക് നല്ലമുളക് തിപ്പലി ജീരകം ഇവ പ്രത്യേകം പ്രത്യേകം

നന്നാലുപലംവീതം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും നാലുപലം ലോഹഭസ്മവും വിതറി ശരിപ്പെടുത്തി വാങ്ങി ഒരു ഭരണിക്കകത്താക്കി പതിനഞ്ചുദിവസം ധാന്യപുടം ചെയ്തതിന്റെശേഷം കുറേശ്ശ സേവിച്ചാല്‍ പാണ്ഡു, വീക്കം ഗ്രഹണി മേഹം പ്ലീഹ ഇവകള്‍ ശമിക്കും.

ത്രിഫലാദിലേഹ്യം.

കടുക്കാത്തോട്ടു് താന്നിക്കാത്തോട്ടു് നെല്ലിക്കാത്തോട്ടു് ചുക്കു നല്ലമുളകു തിപ്പലി കൊട്ടവേലിക്കിഴങ്ങു് വിഴാലരിക്കാമ്പു് ഇവ ഓരോ ഭാഗംവീതം. കന്മദം വെള്ളിഭസ്മം മണ്ഡൂരഭസ്മം ഇവ പ്രത്യേകം പ്രത്യേകം അയ്യഞ്ചുഭാഗംവീതം. ലോഹഭസ്മം മാക്കീരഭസ്മം ഇവ പ്രത്യേകം പ്രത്യേകം അയ്യഞ്ചുഭാഗംവീതം. ഭസ്മങ്ങള്‍ ഒഴിച്ചുള്ളവ നല്ലതുപോലെ ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു് ആ പൊടിയും ഭസ്മങ്ങളും എട്ടുഭാഗം പഞ്ചസാരയും ഒന്നിച്ചുചേര്‍ത്തു് ഇരുമ്പുപാത്രത്തിലിട്ടു് എല്ലാററിനും സമം തേനും ഒഴിച്ചു മട്ടിച്ചു് ഓരോനേരം അലിന്‍കായളവുവീതം സേവിച്ചാല്‍ പാണ്ഡു, വിഷം കാസം ക്ഷയരോഗം വിഷമജ്വരം കുഷ്ഠം ജ്വരം മേഹം ശ്വാസം വീക്കം അരുചി അപസ്മാരം കാമല മൂലവ്യാധി ഇവകള്‍ ശമിക്കും.

ആമലക്യാവലേഹം

നെല്ലിക്കാനീരു ഇടങ്ങഴി പതിനാറു്. അതില്‍ അരത്തുലാം പതിയന്‍ശക്കര കലക്കി പാവാക്കി ഇടങ്ങഴി തിപ്പലിപ്പൊടിയും രണ്ടുപലം അതിമധുരപ്പൊടിയും ഇടങ്ങഴി കുരുകളഞ്ഞ ഈത്തപ്പഴവും ഇടങ്ങഴി കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴവും അഞ്ചുപലം ഇഞ്ചിയും രണ്ടുപലം കൂവനൂറുംകൂടി ചേര്‍ത്തു ലേഹ്യമാക്കി വാങ്ങി ഇടങ്ങഴി തേനൊഴിച്ചു മട്ടിച്ചു മറെറാരുപാത്രത്തില്‍ ആക്കി സൂക്ഷിച്ചുവച്ചിരുന്നു് ഓരോനേരം ഓരോപലം വീതം സേവിച്ചാല്‍ പാണ്ഡു കാമല ഹലീമകം നീരിളക്കം അതിസാരം മുതലായവ ശമിക്കും.

ബീജകാരിഷ്ടം.

താളിമാതളത്തിന്റെ അല്ലി പലം പതിനാറു് നെല്ലിക്കാത്തോട്ടു് കടുക്കാത്തോട്ടു് താന്നിക്കാത്തോട്ടു് ഇവ പലം ഇരുപതു് മുന്തിരിങ്ങാപ്പഴം പലം അഞ്ചു് കോലരക്കു പലം ഏഴു് ഇവയെല്ലാംകൂടി ഒന്നിച്ചുചേര്‍ത്തു പതിനാറിടങ്ങഴി വെള്ളത്തില്‍ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതില്‍ ഒരു തുലാം പതിയന്‍ശക്കര ഒഴിച്ചു് ഇടങ്ങഴി തേനും ചേര്‍ത്തു് ഈരണ്ടു ത്രപാത്തുക്കംവീതം ചുക്കു് നല്ലമുളകു് തിപ്പലി നാഗഗുണം രാമച്ചം കളി

പ്പാക്ക് ഏലാവാലുകം ഇരിപ്പക്കാതൽ കൊട്ടം ഇവ ഇടിച്ചുപൊടി ച്ചുപൊടിയുംചേൎത്തു നെല്ലിന്റെ ഇടയിൽ പത്തുദിവസം വച്ചി രുന്നതിന്റെശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ പാണ്ഡു കാ മല മൂത്രകൃഛ്റം അശ്മരി മേഹം സന്നിപാതം മുതലായവ ശമിക്കും.

ധാത്ര്യരിഷ്ടം.

രണ്ടായിരം നെല്ലിക്കാ ആട്ടി അതിന്റെ നീരെടുത്തു നീരി ന്റെ എട്ടിൽ ഒരു ഭാഗം തേനും ഉരിയ തിപ്പലിപ്പൊടിയും അര ത്തുലാം പതിയൻശക്കരയും അതിൽചേൎത്തു നെയ്യുപുരട്ടി മയക്കി യ മൺപാത്രത്തിൽ ആക്കി പതിനഞ്ചുദിവസം കുഴിച്ചുവച്ചിരുന്ന തിന്റെശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ പാണ്ഡു കാമല ഹൃദ്രോഗം വാതം അസൃഗ്ദരം വിഷമജ്വരം കാസം ഹിക്ക അരു ചി ശ്വാസം മുതലായവ ശമിക്കും.

പൎപ്പടാദ്യരിഷ്ടം.

ഒരു തുലാം പൎപ്പടകപ്പുല്ല് അറുപത്തിനാലിടങ്ങഴി വെള്ള ത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു അതിൽഇരു നൂറുപലം പതിയൻശക്കര കലക്കി പതിനാറുപലം താതിരിപ്പൂ വും ഓരോപലം ചിററമൃതു് മുത്തങ്ങാക്കിഴങ്ങു് മരമഞ്ഞൾ ദേവ താരം കണ്ടകാരിച്ചുണ്ട കൊട്ടത്തൂവവേരു് ചെവിയം കൊടുവേലി ക്കിഴങ്ങു് ചുക്കു് നല്ലമുളകു് തിപ്പലി കൃമിശത്രു ഇവയും പൊടി ച്ചിട്ടു് എല്ലാംകൂടി നെയ്യുപുരട്ടി മയക്കിയ ഒരു മൺപാത്രത്തിൽ ആക്കി ഒരു മാസം കുഴിച്ചിട്ടിരുന്നതിന്റെശേഷം എടുത്തു് കു റേശ്ശ സേവിച്ചാൽ പാണ്ഡു ഗുന്മം ഉദരം അഷ്ഠീല കാമല ഹലീ മകം പ്ലീഹ യകൃദ്രോഗം ശോഫം വിഷമജ്വരം മുതലായവ ശമിക്കും.

---

## കാമലചികിത്സ.

പാണ്ഡുചികിത്സയിൽ പറഞ്ഞ യോഗങ്ങളിൽ പലതും കാ മലയ്ക്കു വളരെ നല്ലതാണു്. കാമലാശമനങ്ങളായി മേല്പറഞ്ഞി ട്ടുള്ള എല്ലാ യോഗങ്ങളും ഉപയോഗിക്കണം.

ത്രിഫലാദിരസം.

പ്രതിദിവസം കാലത്തു കാലത്തു് നെല്ലിക്കാത്തോട്ട കടുക്കാ ത്തോട്ടു് താന്നിക്കാത്തോട്ട ഇവയുടെ രസമോ ചിററമൃതിന്റെ രസമോ മരമഞ്ഞൾക്കഷായമോ വേപ്പിൻപട്ടക്കഷായമോ തേ നും ചേൎത്തു സേവിച്ചാൽ കാമല ശമിക്കും.

കാമലയ്ക്കു് അഞ്ജനം.

തുമ്പപ്പൂവു് പിഴിഞ്ഞു് കണ്ണിൽ അഞ്ജനം എഴുതിയാൽ കാമല ശമിക്കും.

മറെറാരു അഞ്ജനം.

മരമഞ്ഞൾത്തൊലി ശുദ്ധിചെയ്ത കാവിമണ്ണു് നെല്ലിക്കാത്തോടു് ഇവ നല്ലതുപോലെ പൊടിച്ചു അമ്മിയിൽ ഇട്ടു തേൻ ഒഴിച്ചു് അരച്ചു കണ്ണിൽ എഴുതിയാൽ കാമല ശമിക്കും.

കാമലയ്ക്കു് നസ്യത്തിനു്.

കുരുട്ടുപാവലിൻെറ കിഴങ്ങോ കാട്ടുപീച്ചലിൻെറയോ വരിപ്പീച്ചലിൻെറയോ അരിയോ കുത്തിപ്പിഴിഞ്ഞനീരു് നസ്യംചെയ്താൽ കാമല ശമിക്കും.

ത്രിഭണ്ഡ്യാദി.

ത്രികോല്പക്കൊന്നയുടെ പൊടിയൊ ചെറിയ കാട്ടുവെള്ളരി (പേക്കമ്മട്ടി)യോ ചുക്കപൊടിയോ ശക്കരയിൽ കുഴച്ചു സേവിച്ചാൽ കാമല ശമിക്കും.

ലോഹചൂർണ്ണാദി.

ശുദ്ധിചെയ്ത ലോഹചൂർണ്ണം മഞ്ഞൾ മരമഞ്ഞൾത്തൊലി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് കടുകുരോഹിണി ഇവ സമം ഇടിച്ചുപൊടിച്ചു തേനും നെയ്യുംകൂട്ടി കുഴച്ചു സേവിച്ചാൽ കാമല ശമിക്കും.

കാമലയ്ക്കു് വിരേചിപ്പിക്കാൻ.

നാഗദന്തിവേരു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തപൊടി സമം ശക്കരയിൽ കുഴച്ചു സേവിച്ചാൽ വിരേചിക്കുകയും കാമല ശമിക്കുകയും ചെയ്യും.

ദാർവ്യാദി.

മരമഞ്ഞൾത്തൊലി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് ചുക്കു് നല്ലമുളകു് തിപ്പലി വിഴാലരിക്കാമ്പു് ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയും ലോഹഭസ്മവുംകൂടി തേനും നെയ്യും ചേർത്തു് കുഴച്ചു കുറേശ്ശ സേവിച്ചാൽ കാമല ശമിക്കും.

ധാത്ര്യാവലേഹം.

സമം നെല്ലിക്കാനീരും ശക്കരയുംകൂടി ഒന്നിച്ചുചേർത്തു പാവാക്കി ലോഹചൂർണ്ണം ചുക്കു് നല്ലമുളകു് തിപ്പലി മഞ്ഞൾ ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി വിതറിയിളക്കിവാങ്ങി നെയ്യും തേനും ചേർത്തു നല്ലതുപോലെ മട്ടിച്ചു മറെറാരു പാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശസേവിച്ചാൽ കാമല ശമിക്കും.

ഏലാദി.

ഏലത്തരി ജീരകം കീഴാനെല്ലി ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു സമം പഞ്ചസാരയും പാലുംചേൎത്തു കലക്കി സേവിച്ചാൽ കാമല ശമിക്കും.

വിശാലാരസം.

കാട്ടുവെള്ളരി (പേക്കുമ്മട്ടി)യുടെ ഏഴ് ഇല തൊട്ടരിയാടാതെ കൊണ്ടുവന്നു കുത്തിപ്പിഴിഞ്ഞു പാലിൽ കുടിച്ചാൽ കാമല ശമിക്കും.

ഹരിദ്രാദിഘൃതം.

മരമഞ്ഞൾ നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് വേപ്പിൻപട്ട കുറുന്തോട്ടിവേര് ഇരിപ്പക്കാതൽ ഇവ സമം അരച്ചു കലക്കി നെയ്യുസമം പാലും ചേൎത്തു കാച്ചി അരിച്ചു സേവിച്ചാൽ കാമല ശമിക്കും.

കാമലയ്ക്കു കഷായം.

(൧) ഇരട്ടിമധുരം ചിററമൃതു് വേപ്പിൻപട്ട ആടലോടകവേര തേററാംപരൽ ഇരുവേലി ഇവ സമം കഷായംവച്ചു് നെയ്യും തേനും അനുപാനമായി സേവിച്ചാൽ കാമല ശമിക്കും.

(൨) ത്രിഫലക്കഷായമോ അമൃതുകഷായമോ മരമഞ്ഞൾകഷായമോ വേപ്പിൻപട്ടക്കഷായമോ കാലത്തുകാലത്തു തേൻ അനുപാനമായി സേവിച്ചാൽ കാമല ശമിക്കും.

(൩) നെല്ലിക്കാത്തോട്ട കടുക്കാത്തോട്ട് താന്നിക്കാത്തോട്ട വേപ്പിൻതൊലി കിരിയാത്തു് ആടലോടകത്തിൻ വേര ചിററമൃതു് ഇവ സമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ കാമല ശമിക്കും.

ഗുഡൂചീകല്കം.

അമൃതിന്റെ ഇല അരച്ചു മോരിൽ കലക്കി സേവിച്ചാൽ കാമല ശമിക്കും.

സൌഭാഗ്യശുണ്ഠി.

തൊലികളഞ്ഞ ചുക്ക പലം അമ്പതു്. ഇതിനെ ചെറിയ ചെറിയ കഷണങ്ങളായി നുറുക്കി അവയെ കയ്യോന്നിനീര കീഴാനെല്ലിനീര വെളുത്ത തമിഴാമയിലനീര പിരണ്ടനീര കൊടുത്തുവയിലനീര കണ്ടകാരിനീര ഇഞ്ചിനീര് ആടലോടകത്തിലനീര ഇവകളിൽ പ്രത്യേകം പ്രത്യേകം ഓരോദിവസം (രാത്രിയും പകലും) ഭാവനചെയ്തു് അതായതു രാത്രി മുഴുവൻ ഓരോന്നിന്റെ ഇടിച്ചുപിഴിഞ്ഞ നീരിൽ ഇട്ടിരുന്നു പിറേറദിവസം വെയിലത്തു വച്ചുണക്കിയും ഇടിച്ചുപൊടിച്ച പൊടിയും വിഴാലരിക്കാമ്പു്

സൌരാഷ്ട്രമുകുളം ചെവിയം തിപ്പലി കാട്ടുമുളകിൻവേരു് ഗ്രാമ്പൂവു് നാഗപ്പൂവു് ഇന്തുപ്പു് കുറാശാണി ഓമം ചവക്കാരം വെൺകാരം രക്തചന്ദനം|അകിൽ കറുത്ത അകിൽ കന്മദം കൊത്തമ്പാലരി വയമ്പു കച്ചോലക്കിഴങ്ങു നല്ലമുളകു അയമോദകം കരഞ്ജീരകം തിപ്പലിമൂലം വിളയുപ്പു് താലീസപത്രി ചെറുതേക്കു ജാതിക്കാ തക്കോലം കൊട്ടുവേലിക്കിഴങ്ങു് ജാതിപത്രി പഞ്ചമൻ പഴക്ക ഇവ പ്രത്യേകം പ്രത്യേകം ഇടിച്ചുപൊടിച്ചു പൊടി ഓരോപലം വീതവും ഒന്നിച്ചുചേൎത്തു പതിനാറിടങ്ങഴി പാലിൽ നൂറുപലം ശക്കരകലക്കി പാവാകുമ്പോൾ ടി പൊടി കുറേശ്ശ വിതറി ഇളക്കി അഞ്ഞാഴി പശുവിൻനെയ്യുംചേൎത്തു വാങ്ങി ആറുമ്പോൾ മറെറാരു പാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശസേവിച്ചാൽ കാമല പാണ്ഡു സൂതികാരോഗം ക്ഷയരോഗം പിത്തരോഗം ഗ്രന്ഥി വിസ്ഫോടം ശൂല കാസശ്വാസം ജ്വരം അരുചി ഹൃദയവേദന യോനിശ്ശൂല പൃഷ്ഠവാതം കമ്പവാതം സന്ധിവാതം കുക്ഷിശ്ശൂല ഹൃദയശ്ശൂല അംഗമദ്ദം ശിരോവാതം അപാനവായു ചുട്ടുനീറക്കം രക്തസ്രാവം ശുക്ലസ്രാവം സന്നിപാതം ഗുന്മരോഗങ്ങൾ വിദ്രധികൾ സൂതികാജ്വരം അന്നദ്വേഷം നേത്രതാപം പീനസം തലച്ചുററു് ധാതുഗതജ്വരം പുരാണജ്വരം ശീതജ്വരം മുഖരോഗം നാനാപ്രകാരത്തിലും ഉണ്ടാകുന്ന വ്രണങ്ങൾ അജീൎണ്ണം അതിസാരം ശുക്ലക്ഷയം ഗഭസ്രാവം കണ്ഠശോഷം മലബന്ധം വയറിരപ്പു് മുതലായ അനവധി രോഗങ്ങൾ ശമിക്കും.

## സിദ്ധപഞ്ചഗവ്യഘൃതം.

ദശമൂലം ത്രിഫല മഞ്ഞൾരണ്ടും കുടകപ്പാലയരി കടലാടിയില അമരിയില കടുകുരോഹിണി പുഷ്കരമൂലം കൊട്ടത്തൂവ ഇവ ഈരണ്ടുപലംവീതം. ചെറുതേക്കു പാടത്താളിക്കിഴങ്ങു ത്രികടുകു് ത്രികോൽപ്പക്കൊന്ന കിരിയാത്തു കൊട്ടുവേലിക്കിഴങ്ങു് കറുത്തനറുനീണ്ടിക്കിഴങ്ങു വെളുത്ത നറുനീണ്ടിക്കിഴങ്ങു് കുടകപ്പാലയരി വയമ്പു് ഇവ അരയ്ക്കാൽപലംവീതം എല്ലാംകൂടി ഒന്നിച്ചുചേൎത്തു കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴി പശുവിൻചാണകനീരും ഇടങ്ങഴി പുളിച്ച തൈരും ഇടങ്ങഴി ഗോമൂത്രവും ഇടങ്ങഴി പാലും ഇടങ്ങഴി നെയ്യുംചേൎത്തു മേൽപ്പറഞ്ഞ മരുന്നുകൾതന്നെ കല്ക്കംചേൎത്തു കാച്ചി അരിച്ചു സേവിച്ചാൽ കാമല പാണ്ഡു അപസ്മാരം ഉന്മാദം (ഭ്രാന്തു്) വീക്കം മഹോദരം ഗുന്മം അർശസ്സു് ജ്വരം ഭൂതപീഡ രാക്ഷസപീഡ ഗ്രഹചാരദോഷം മുതലായവ ശമിക്കും.

### നീലിന്യാദിഘൃതം.

അമരി നെല്ലിക്കാത്തോട് മരമഞ്ഞൾ കുറുന്തോട്ടി കടുക രോഹിണി വിഴാലരിക്കാമ്പ് കണ്ടകാരി ഇവ ഓരോപലംവീതം ഒന്നിച്ചുചേർത്ത് കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു അതിൽ ഇടങ്ങഴി തൈരുറലും ഇടങ്ങഴി നെയ്യും ഒരുപലം കള്ളിപ്പാലും ഒരുപലം ഇന്തുപ്പുംചേർത്ത് കാച്ചിഅരിച്ചു കുറേശ്ശ സേവിച്ചു പുറകെ കാടി അന്നത്തി ചെറുചൂടോടെ കുടിച്ചാൽ മലമിളകിപ്പോവുകയും കാമല പാണ്ഡു വീക്കം ജ്വരം പ്ലീഹരോഗം ഉന്മാദം മുതലായവ ശമിക്കുകയും ചെയ്യും. ഒരു മുറയ്ക്കു മൂന്നോ അഞ്ചോ നേരത്തിൽ കൂടുതൽ സേവിക്കേണ്ടതില്ല.

### സന്താനദീപികാലേഹ്യം.

ശതാവരിക്കിഴങ്ങ് നിലപ്പനക്കിഴങ്ങ് നെയ്ക്കുമ്പളങ്ങാ നെല്ലിക്ക ഇവയുടെ നീര് ഇരുനാഴിവീതം അമുക്കരക്കഷായം ഇടങ്ങഴി അര ആറുപലം ഉഴന്ന് ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് ഉരിയയാക്കി പിഴിഞ്ഞരിച്ചു കഷായം ആറുപലം നായിക്കുരണവിത്ത് മേൽപ്രകാരം കഷായംവച്ച് പിഴിഞ്ഞരിച്ചു കഷായം നൂറ് പേയൻവാഴപ്പഴം തൊലിച്ചു ഒരു പാത്രത്തിൽ ഇട്ട് അതിൽ രണ്ടുപലം പഞ്ചസാരചേർത്ത് നല്ലതുപോലെ പിശകി ഒരുദിവസം രാത്രിമുഴുവൻ അടച്ചുമൂടി വച്ചിരുന്ന് പിറേറന്ന് രാവിലെ വീണ്ടും പിശകിപ്പിഴിഞ്ഞെടുത്ത രസം ഇവയിൽ പേയൻപഴച്ചാറൊഴിച്ചുള്ളതെല്ലാം ഒന്നിച്ചുചേർത്ത് അടുപ്പേൽവച്ച് ൧൦ പലം പഞ്ചസാര കലക്കി പാവാകുമ്പോൾ ഏലത്തരി ഇലവങ്ഗം ഗ്രാമ്പൂവ് അതിമധുരം മുന്തിരിങ്ങാപ്പഴം ഇരിപ്പപ്പൂവ് അമുക്കരം ഓരിലത്താമര വയൽച്ചുള്ളിവിത്ത് കുടകപ്പാലയരി അമൃതിൻനൂറ് ഇവയുടെ പൊടി രണ്ടരപ്പലംവീതം തിപ്പലിപ്പൊടി പലം രണ്ട് ചുക്ക് പൊടി പലം രണ്ട് ഈ പൊടികൾ എല്ലാംകൂടി ഒന്നിച്ചുചേർത്ത പൊടിയിൽ പകുതിപ്പൊടിയെടുത്ത് കുറേശ്ശ വിതറിയിളക്കിയതിൻെറ ശേഷം പഴം പിഴിഞ്ഞെടുത്ത രസം ഒഴിച്ചിളക്കി വീണ്ടും ബാക്കിയിരുപ്പുള്ള പകുതിപ്പൊടി വിതറി നല്ലതുപോലെ ഇളക്കി നാഴി നെയ്യുചേർത്ത് വീണ്ടും ഇളക്കി വാങ്ങി മറെറാരുപാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്ന് കുറേശ്ശ ൧൦ ദിവസം സേവിച്ചാൽ കാമല പാണ്ഡു രക്തപിത്തം അസ്ഥിസ്രാവം രക്തസ്രാവം മൂത്രകൃഛ്റം ചുമ മുതലായ രോഗങ്ങൾ ശമിക്കുകയും ധാതുപുഷ്ടി സന്താനവൃദ്ധി രക്തപുഷ്ടി തേജസ്സ് മുതലായവ ഉണ്ടാവുകയും ചെയ്യും.

കുംഭകാമലയ്ക്കു്.

കന്മദം ഗോമൂത്രത്തിൽ അരച്ചു സേവിച്ചാൽ കുംഭകാമല ശമിക്കും.

ഹലീമകത്തിനു്.

നല്ലമുളകു ഇരുമ്പുഭസ്മം മുത്തങ്ങാപ്പൊടി ഇവ സമം കരിഞ്ഞാലിക്കഷായത്തിൽ കലക്കി സേവിച്ചാൽ ഹലീമകം ശമിക്കും.

തിലാദി.

എള്ളു് കുറുന്തോട്ടിവേരു് അതിമധുരം നെല്ലിക്കാത്തോടു കടുക്കാത്തോടു് താന്നിക്കാത്തോടു് മഞ്ഞൾ മരമഞ്ഞൾത്തൊലി ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടി പഞ്ചസാരയിൽ പാലൊഴിച്ചുടുപ്പേൽവച്ചു് പാവാക്കി പൊടി വിതറി ഇളക്കി വാങ്ങി നെയ്യും തേനും ചേൎത്തു് ലേഹ്യമാക്കി കുറേശ്ശ സേവിച്ചാൽ ഹലീമകം ശമിക്കും.

അമൃതലതാദിഘൃതം.

അമൃതു് ഇടിച്ചുപിഴിഞ്ഞ നീരിൽ അമൃതിന്റെ ഇലയരച്ചു കല്ക്കംകലക്കി നെയ്യും നെയ്യിൽ നാലുമടങ്ങു പാലുംചേൎത്തു് കാച്ചിയരിച്ചു സേവിച്ചാൽ ഹലീമകം ശമിക്കും.

അഷ്ടാദശാംഗലേഹം.

കിരിയാത്തു ദേവതാരം മരമഞ്ഞൾത്തൊലി മുത്തങ്ങാക്കിഴങ്ങു ചിററമൃതു് കടുകുരോഹിണി പടോലം കൊട്ടത്തൂവവേരു് പുഷ്ടകപ്പുല്ലു് വേപ്പിൻതൊലി ചുക്കു നല്ലമുളകു തിപ്പലി കൊടുവേലിക്കിഴങ്ങു് നെല്ലിക്കാത്തോടു കടുക്കാത്തോടു് താന്നിക്കാത്തോടു വിഴാലരിക്കാമ്പു് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തപൊടിക്കു സമം ലോഹഭസ്മവും ചേൎത്തു് കുഴിയമ്മിയിൽ ഇട്ടു നെയ്യും തേനും ഒഴിച്ചു നല്ലതുപോലെ അരച്ചു കുഴമ്പാക്കി വടിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ഹലീമകവും കാമലയും പാണ്ഡുവും ശമിക്കും.

ചന്ദനാദിതൈലം.

ചന്ദനം ദേവതാരം മരമഞ്ഞൾ അതിമധുരം ഏലത്തരി രാമച്ചം ഇരുവേലി കച്ചോലക്കിഴങ്ങു കന്മദം പതുമുകം മുത്തങ്ങാക്കിഴങ്ങു നാഗപ്പൂവു തക്കോലം ജടാമാഞ്ചി കടുക്കാത്തോടു് ഇലവങ്ഗം കാട്ടുമുളകിൻവേരു കിരിയാത്തു നറുനീണ്ടിക്കിഴങ്ങു കടുകുരോഹിണി കാരകിൽ കടലാടി ഇവ സമം കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് ഇവതന്നെ കല്ക്കവും അരച്ചുകലക്കി എണ്ണയും എണ്ണയ്ക്കുസമം തൈരുറലും കോലരക്കിന്റെ ചായവും ചേൎത്തു കാച്ചിയരിച്ചു തേച്ചാൽ പാണ്ഡു കാമല ഹലീമകം ക്ഷ

യം ചുമ ഗ്രഹബാധ മന്ദജ്വരം അപസ്മാരം കുഷ്ഠം ചൊറി ചിര ങ്ങ് നീര് ഇവകൾ ശമിക്കും.

### പുനൎന്നവാദിതൈലം.

വെളുത്ത തമിഴാമവേര് കൊട്ടവേലിക്കിഴങ്ങ് ആവണ ക്കിൻവേര് നെല്ലിക്കാത്തോട് കടുക്കാത്തോട്ട താന്നിക്കാത്തോട്ട് മുരുങ്ങവേര് മുഞ്ഞവേര് നൊച്ചിവേര രാമച്ചം ഇവ നൂറുപലം വീതം പുങ്കിൻതൊലി പലം ഇരുനൂറ് എല്ലാംകൂടി ഒന്നിച്ചുചേ ൎത്തു അറുപത്തിനാലിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊ ന്നാക്കി അരിച്ചു അതിൽ ഒന്നരയിടങ്ങഴി എണ്ണയും നാലിടങ്ങഴി പാലുംചേൎത്തു തിപ്പലി കൊട്ടവേലിക്കിഴങ്ങു കുറാശാണിഓമം അ തിമധുരം തമിഴാമവേര് അമുക്കുരം കരിഞ്ഞാലിക്കാതൽ വയമ്പ് ചുക്ക് ഇന്തുപ്പ് ഗ്രാമ്പൂവ് ഏലത്തരി വങ്കഭസ്മം കസ്തൂരി കാ ന്തഭസ്മം ശുദ്ധിചെയ്ത ഗന്ധകം പുഷ്കരമൂലം ഇവയെല്ലാംകൂടി നാ ലുപലം അരച്ചുകലക്കി കാച്ചിയരിച്ചു സേവിച്ചാൽ പാണ്ഡുരോ ഗങ്ങൾ ക്ഷയം ശോഫം (നീര്) ഇവകൾ ശമിക്കും.

### മറെറാരു പുനൎന്നവാദിതൈലം.

നൂറുപലം തമിഴാമവേര് പതിനാറിടങ്ങഴിവെള്ളത്തിൽ ക ഷായംവച്ചു നാലൊന്നാക്കി അതിൽ ചുക്ക് മുളക് തിപ്പലി നെ ല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട്ട കൎക്കടകശൃംഗി കൊത്തമ്പാലരി കുമിഴിൻകായ് കച്ചോലം ദേവതാരം ഞാഴൽപ്പൂ വ് മരമഞ്ഞൾ അരേണുകം കൊട്ടം തമിഴാമവേര കുറാശാണി ഓമം കരിംജീരകം ഏലത്തരി ഇലവങ്ഗം പതുമുകം പച്ചില നാഗപ്പൂവ് ഇവ ഈരണ്ടു തൂപ്പാത്തുക്കംവീതം അരച്ചുകലക്കി ര ണ്ടിടങ്ങഴി എണ്ണയുംചേൎത്തു കാച്ചിയരിച്ചു തേച്ചാൽ കാമല പാ ണ്ഡു ഹലീമകം രക്തപിത്തം പ്രമേഹം കാസം ശ്വാസം ഭഗന്ദ രം ജീൎണ്ണജ്വരം പ്ലീഹ ഉദരം മുതലായവ ശമിക്കും.

### രക്തപിത്തനിദാനം.

അധികമായി വെയിൽകൊള്ളുക വ്യായാമംചെയ്യുക ദുഃഖി ക്കുക വഴിനടക്കുക മൈഥുനംചെയ്ക തീക്ഷ്ണമായും ഉഷ്ണമായും ഇരിക്കുന്ന പദാൎത്ഥങ്ങൾ ക്ഷാരദ്രവ്യങ്ങൾ ഉപ്പ് പുളി എരിവു ഈ രസങ്ങൾ വൎദ്ധിച്ച പദാൎത്ഥങ്ങളെ അധികം ഭക്ഷിക്കുക മുതലായ വകൊണ്ടു കോപിച്ചിരിക്കുന്ന പിത്തം ഗന്ധം വൎണ്ണം ഇവകൾ കൊണ്ടു തുല്യഗുണത്തോടുകൂടിയതായ രക്തത്തെ പൊടുന്നനവേ കോപിപ്പിച്ചു മേൽപ്പോട്ടോ കീഴ്പ്പോട്ടോ മേൽപ്പോട്ടും കീഴ്പ്പോ ട്ടുംകൂടിയോ സ്രവിപ്പിക്കുന്നതിനെ രക്തപിത്തമെന്നു പറയുന്നു.

മേൽപ്പോട്ടുപോകുന്നതു് വായ് മൂക്കു ചെവി കണ്ണ് ഇവയിൽക്കൂടിയും കീഴ്പോട്ടുപോകുന്നതു് ഗുദം യോനി ലിംഗം ഇവയിൽക്കൂടിയും ആകുന്നു. അധികം കോപിച്ചാൽ മേൽപ്പറഞ്ഞ എല്ലാ അവയവങ്ങളിൽക്കൂടിയും രോമകൂപങ്ങളിൽക്കൂടിയും രക്തം പോകും.

### രക്തപിത്തത്തിൻെറ പൂവ്വരൂപം.

തളച്ച തണുപ്പിൽ ആഗ്രഹം പുകഞ്ഞുതേട്ടൽ ഇരുമ്പിൻെറ വാടപോലെയുള്ള വാട ശ്വാസം ഇവകളാകുന്നു രക്തപിത്തപൂവ്വരൂപങ്ങൾ.

### രക്തപിത്തഭേദങ്ങൾ.

വാതരക്തപിത്തം പിത്തരക്തപിത്തം കഫരക്തപിത്തം വാതപിത്തരക്തപിത്തം വാതശ്ലേഷ്മരക്തപിത്തം ശ്ലേഷ്മപിത്തരക്തപിത്തം സന്നിപാതരക്തപിത്തം ഇങ്ങനെ ഏഴുപ്രകാരത്തിൽ ഉണ്ടാകും.

### വാതരക്തപിത്തലക്ഷണം.

രക്തം കറുത്തിട്ടും ചുവന്നിട്ടും നേത്തിട്ടും രൂക്ഷമായിട്ടും നരയോടുകൂടിയും പോകുന്നതു വാതരക്തപിത്തം. വാതകോപം അല്പവും പിത്തകോപം അധികവും ആകയാൽ ഇതു അസാദ്ധ്യം.

### പിത്തരക്തപിത്തം.

പടവലം മുതലായവകൊണ്ടുവച്ച കഷായംപോലെയും കറുത്തും ഗോമൂത്രംപോലെയും കറുപ്പുപോലെയും പുകയറപോലെയും അഞ്ജനക്കല്ലുപോലെയും രക്തംപോകുന്നതു് പിത്തരക്തപിത്തം.

### ശ്ലേഷ്മരക്തപിത്തം.

കൊഴുത്തും വെളുത്തും സ്നേഹമയമായും കഫത്തോടും പഴുപ്പോടുംകൂടിയും രക്തം പോകുന്നതു ശ്ലേഷ്മരക്തപിത്തം.

### സംസൃഷ്ടരക്തപിത്തലക്ഷണങ്ങൾ.

ഈരണ്ടു ദോഷം കോപിച്ചുണ്ടാകുന്ന രക്തപിത്തം കോപിക്കപ്പെട്ട ആ രണ്ടു ദോഷങ്ങളുടെയും ലക്ഷണങ്ങളോടുകൂടിയതായിരിക്കും. എങ്ങനെയെന്നാൽ പിത്തവും കഫവും ചേൎന്നുണ്ടാകുന്ന രക്തപിത്തത്തിൽ പൈത്തികരക്തപിത്തത്തിൻേറയും ശ്ലേഷ്മരക്തപിത്തത്തിൻേറയും ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

### സന്നിപാതരക്തപിത്തലക്ഷണം.

മൂന്നുദോഷങ്ങൾ ചേൎന്നുണ്ടാകുന്ന രക്തപിത്തത്തിങ്കൽ കഫരക്തപിത്തത്തിൻെറയും പൈത്തികരക്തപിത്തത്തിൻേറയും വാതരക്തപിത്തത്തിൻേറയും ലക്ഷണങ്ങൾ കൂട്ടായി ഉണ്ടായിരിക്കും.

രക്തപിത്തത്തിൻെറ ഗതിയനുസരിച്ചുള്ള ദോഷസംബന്ധം.

ഊൎദ്ധ്വഗതിയോടുകൂടിയ രക്തപിത്തം കഫസംബന്ധത്തോടും അധോമുഖഗതിയോടുകൂടിയ രക്തപിത്തം വാതസംബന്ധത്തോടും ഉഭയമുഖഗതിയോടുകൂടിയ രക്തപിത്തം വാതകഫസംബന്ധങ്ങളോടും കൂടിയതാകുന്നു.

സാദ്ധ്യാസാദ്ധ്യലക്ഷണം.

ഊൎദ്ധ്വഗതിയോടുകൂടിയ രക്തപിത്തം സാദ്ധ്യവും അധോമുഖഗതിയോടുകൂടിയ രക്തപിത്തം യാപ്യവും ഉഭയമുഖഗതിയോടുകൂടിയ രക്തപിത്തം അസാദ്ധ്യവും ആകുന്നു.

മേൽപ്പോട്ടുള്ള രക്തപിത്തം സാദ്ധ്യമെന്നു പറഞ്ഞതു് അതു കഫസംബന്ധത്തോടുകൂടിയതാകയാൽ പിത്തശമനചികിത്സയ്ക്കു സൗകൎയ്യമുള്ളതുകൊണ്ടും കീഴ്പ്പോട്ടുള്ള രക്തപിത്തം യാപ്യമെന്നു പറഞ്ഞതു് വാതസംബന്ധംകൂടിയുള്ളതിനാൽ വാതപിത്തശമനങ്ങൾക്കു് ഒന്നിച്ചുള്ള ക്രിയ അധികമില്ലാത്തതുകൊണ്ടും ഉഭയമുഖം അസാദ്ധ്യമായതു് ത്രിദോഷകോപശമനം ഒന്നിച്ചുവരുത്താൻ യാതൊരു ക്രിയയും ഔഷധവും ഇല്ലാത്തതുകൊണ്ടും ആകുന്നു.

കൂടാതെ സ്രവിക്കുന്ന രക്തം കടുംചുവപ്പായും കറുപ്പായും മഴവില്ലിൻെറ നിറംപോലെയുള്ള നിറത്തോടുകൂടിയതായും താമ്രവൎണ്ണമായും മഞ്ഞളിൻെറ നിറംപോലെയുള്ള നിറത്തോടുകൂടിയതായും പച്ചിലവൎണ്ണമായും കാണപ്പെട്ടാലും ദുൎഗ്ഗന്ധത്തോടുകൂടിയതായിരുന്നാലും ക്രമത്തിലധികംപോയാലും രോമദ്വാരം ചെവി വായ് കണ്ണു് ഹൃദയം ഇവകളിൽകൂടെ ഇടവിടാതെ പൊയ്ക്കൊണ്ടിരുന്നാലും സ്രവിക്കുന്ന രക്തം വസ്ത്രത്തിൽ വീണാൽ നനച്ചു എത്ര നല്ലതുപോലെ മർദ്ദിച്ചു പിഴിഞ്ഞാലും നിറം എളുപ്പം പോകാതിരുന്നാലും ശരീരവിളൎച്ച ജ്വരം ഛർദ്ദി കാസം നീരു് അതിസാരം ഈ രോഗങ്ങളോടുകൂടിയാലും ഏതുപ്രകാരത്തിൽ ഉള്ള രക്തപിത്തവും അസാദ്ധ്യമാകുന്നു. രക്തപിത്തമുള്ളവൻ നോക്കുന്ന പദാൎത്ഥങ്ങളും ആകാശവും രക്തവൎണ്ണമായിക്കണ്ടാൽ ആ രോഗിയും തികട്ടുമ്പോൾ രക്തംവരുന്ന രോഗിയും കണ്ണുകൾ രക്തംപോലെ ചുവന്നിരിക്കുന്ന രക്തപിത്തരോഗിയും രക്തം ഛർദ്ദിക്കുന്നവനും തീൎച്ചയായിട്ടും മരിച്ചുപോകും.

രക്തപിത്തോപദ്രവങ്ങൾ.

ബലഹാനി ശ്വാസം ചുമ പനി ഛർദ്ദി മദം ദേഹംവിളൎച്ച ശരീരത്തിനു ചൂടു് ഇന്ദ്രിയങ്ങൾക്കു തളൎച്ച ഊണുകഴിഞ്ഞതിൽ പിന്നെ വലിയ ദാഹം ധൈൎയ്യക്കുറവു് അത്യധികമായ ഹൃദയപീഡ തണ്ണീർദാഹം മലം അയഞ്ഞുപോവുക തലച്ചൂടു് തുപ്പലിനു

ദുൎഗ്ഗന്ധം അന്നദോഷം ദഹനക്കുറവു് മുതലായവകൾ രക്തപിത്തത്തിന്റെ ഉപദ്രവങ്ങൾ ആകുന്നു.

രക്തപിത്തചികിത്സ.

രക്തപിത്തം മേല്പോട്ടു സ്രവിക്കുകയാണെങ്കിൽ വയറിളക്കുകയും കീഴ്പോട്ടു സ്രവിക്കുകയാണെങ്കിൽ ഛൎദ്ദിപ്പിക്കുകയും ചെയ്യണം.

വിരേചനത്തിനു കഷായം.

കൊന്നത്തൊലി കൊത്തമ്പാലരി ഇവ സമം കഷായംവച്ചു ശൎക്കരയും തേനും അനുപാനമായി ചേൎത്തു കൊടുത്തോ ത്രികോല്പക്കൊന്നയും കടുക്കായും മേൽപ്രകാരം കഷായംവച്ചു അനുപാനവും ചേൎത്തു സേവിപ്പിച്ചോ വയറിളക്കണം. മേല്പറഞ്ഞ മരുന്നുകൾ എല്ലാംകൂടി ചേൎത്തു കഷായംവച്ചുകൊടുത്തും ഓരോന്നായി കഷായം വച്ചുകൊടുത്തും യുക്തംപോലെ വയറിളക്കാം.

വിരേചനത്തിനു മോദകം.

ത്രികോല്പക്കൊന്ന നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് കൊന്നത്തൊലി തിപ്പലി ഇവസമം ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി പൊടിയിൽ ഇരട്ടി ശൎക്കരയും, ആറിൽ ഒരുഭാഗം തേനും ചേൎത്തു നല്ലതുപോലെ മൎദ്ദിച്ചു മോദകമാക്കി സേവിച്ചാൽ വിരേചനമുണ്ടായി രക്തപിത്തം ജ്വരം ഇവ ശമിക്കും.

വിരേചനത്തിനു ദ്രാക്ഷാദി.

മുന്തിരിങ്ങാപ്പഴം ഇരിപ്പക്കാതൽ കുമിഴിവേരു് ഇവസമം കഷായംവച്ചു് പഞ്ചസാര അനുപാനമായി സേവിച്ചാൽ വയറിളവുകയും രക്തപിത്തം ശമിക്കുകയും ചെയ്യും.

വമനത്തിനു മുസ്താദി.

മുത്തങ്ങാക്കിഴങ്ങു് കുടകപ്പാലയരി അതിമധുരം മലങ്കാരക്കാ ഇവ സമം പാൽക്കഷായം വച്ചു തേൻ അനുപാനമായി കൊടുത്താൽ വമനമുണ്ടായി രക്തപിത്തം ശമിക്കും.

വമനത്തിനു യഷ്ട്യാദി.

അതിമധുരം ഇരിപ്പപ്പൂവു് ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് ശൎക്കരയിൽ കുഴച്ചു സേവിച്ചാൽ വമനമുണ്ടായി രക്തപിത്തം ശമിക്കും.

ശാലിപൎണ്യാദി.

ഓരിലവേരു് മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവസമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ അധോഗതമായ രക്തപിത്തം ശമിക്കും.

ബലഹീനന്മാക്കും ബാലന്മാക്കും ശരീരം മെലിഞ്ഞവക്കും വിരേചനക്രിയയും വമനക്രിയയും ചെയ്യരുതു്. ശമനക്രിയയേ ചെയ്യാവൂ.

തക്കോലകല്കം.

തക്കോലം അരച്ചു കാച്ചിത്തണുത്ത പശുവിൻപാലിൽ കലക്കി പഞ്ചസാരയും ചേൎത്തു സേവിച്ചാൽ ഊൎദ്ധ്വഗതമായ രക്തപിത്തം ശമിക്കും.

ദാഹത്തിന്നു്.

ഇരുവേലി രാമച്ചം രക്തചന്ദനം മുത്തങ്ങാ ഇവ സമം കഷായംവച്ചു് സേവിച്ചാൽ ദാഹവും രക്തപിത്തവും ശമിക്കും.

ഗോക്ഷുരാദികഷായം.

ഞെരിഞ്ഞിൽ മുന്തിരിങ്ങാപ്പഴം കുറുന്തോട്ടിവേരു് അതിമധുരം ഇരിപ്പപ്പൂവു് ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും.

ദ്രാക്ഷാകഷായം.

മുന്തിരിങ്ങാപ്പഴം മാത്രം കുരുവും ഞെട്ടും കളഞ്ഞു കഷായം വച്ചു് പഞ്ചസാര അനുപാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും.

ബലാനാഗരകഷായം.

കുറുന്തോട്ടിവേരു് ചുക്കു് ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും.

ശ്വദംഷ്ട്രാദി.

വലിയ ഞെരിഞ്ഞിൽ ശതാവരി ഇവ സമം ഇട്ടു പാൽ കുറുക്കി പഞ്ചസാര അനുപാനവും ചേൎത്തു സേവിച്ചാൽ രക്തപിത്തം ശമിക്കും.

കുങ്കുമകല്കം.

കുങ്കുമം ആട്ടിൻപാലിൽ അരച്ചു കുടിച്ചാൽ രക്തപിത്തം ശമിക്കും.

മധൂകാദി.

ഇരിപ്പപ്പൂവും അതിമധുരവുംകൂടി പാൽക്കഷായംവച്ചു തേനും പഞ്ചസാരയും അനുപാനംചേൎത്തു കൊടുത്താൽ രക്തപിത്തം ശമിക്കും.

ലാക്ഷാകല്കം.

കോലരക്ക പൊടിച്ചു് ഒരു രാത്രി മുഴുവൻ പാലിൽ ഇട്ടുവച്ചിരുന്ന പിറ്റേദിവസം രാവിലെ എടുത്തു നല്ലതുപോലെ അരച്ചു തേനുംചേൎത്തു കൊടുത്താൽ രക്തപിത്തം ശമിക്കും.

കാന്താഞ്ജനകല്ക്കം.

ഞാഴൽപ്പൂവും നീർമരുതിൻവേരുംകൂടി അരച്ചു പാലിൽ കലക്കി കുടിക്കുകയൊ പാൽക്കഷായംവച്ചു് സേവിക്കുകയൊ ചെയ്താൽ രക്തപിത്തം ശമിക്കും.

മധുകത്രിഫലാഞ്ജനകല്ക്കം.

ഇരട്ടിമധുരം നെല്ലിക്കാത്തോട്ട് കടുക്കാത്തോട്ട് താന്നിക്കാത്തോട്ട് നീർമരുതു് ഇവ പാലിൽ അരച്ചു് ഒരുദിവസം രാത്രിമുഴുവൻ ഇരുമ്പുപാത്രത്തിൽ വച്ചിരുന്നു് പിറേറദിവസം നെയ്യുംപഞ്ചസാരയും തേനുംകൂട്ടി മർദ്ദിച്ചു സേവിച്ചാൽ രക്തപിത്തം ശമിക്കും.

വൃഷപത്രകല്ക്കം.

ആടലോടകത്തിന്റെ ഇല ഇടിച്ചുപിഴിഞ്ഞ നീരിൽ സമം തേനും പഞ്ചസാരയും ചേർത്തു സേവിച്ചാൽ അതിഭയങ്കരമായിരിക്കുന്ന രക്തപിത്തവും ശമിക്കും.

ആടരൂഷകാദി.

ആടലോടകക്കഷായത്തിൽ ശുദ്ധിചെയ്ത തുവരിമണ്ണും രസാഞ്ജനവും ഞാഴൽപ്പൂവുംകൂടി അരച്ചുകലക്കി തേനുംചേർത്തു സേവിച്ചാൽ രക്തപിത്തം ശമിക്കും.

വാസാദി.

ആടലോടകക്കഷായത്തിൽ കരിംകൂവളക്കിഴങ്ങ് ശുദ്ധിചെയ്ത തുവരിമണ്ണ് ഞാഴൽപ്പൂവ് പാച്ചോററിപ്പൂവ് ശുദ്ധിചെയ്ത രസാഞ്ജനം താമരയല്ലി ഇവ അരച്ചുകലക്കി പഞ്ചസാരയും തേനുംചേർത്തു് സേവിച്ചാൽ രക്തപിത്തം ശമിക്കും.

ആടരൂഷകാദികഷായം.

ആടലോടകവേര് മരമഞ്ഞൾ കടുക്കാത്തോട്ട് ഇവ സമം കഷായംവച്ചു് പഞ്ചസാരയും തേനും അനുപാനമായി സേവിച്ചാൽ രക്തപിത്തവും കാസശ്വാസവും ശമിക്കും.

മുദ്ഗാദികഷായം.

ചെറുപയറ് മലര് യവം തിപ്പലി രാമച്ചം മുത്തങ്ങാക്കിഴങ്ങ് ചന്ദനം ഇവ സമം ചതച്ചു് ഒരുദിവസം രാത്രി മുഴുവൻ ഇടങ്ങഴി കുറുന്തോട്ടിക്കഷായത്തിൽ ഇട്ടു വച്ചിരുന്നതിന്റെ ശേഷം രാവിലെ അടുപ്പേൽവച്ചു നാഴിയാക്കി തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും.

ഹ്രീബേരാദി.

ഇരുവേലി കൊത്തമ്പാലരി ചുക്ക് ചന്ദനം അതിമധുരം ആടലോടകവേര് രാമച്ചം ഇവ സമം കഷായംവച്ചു് തേനും പഞ്ച

സാരയും അനുപാനമായി സേവിച്ചാൽ രക്തപിത്തം ജ്വരം ദാഹം ചുട്ടുനീറക്കം മുതലായവ ശമിക്കും.

ഉശീരാദികഷായം.

രാമച്ചം ചന്ദനം പാടത്താളിക്കിഴങ്ങു മുന്തിരിങ്ങാപ്പഴം ഇരട്ടിമധുരം തിപ്പലി ഇവ സമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും.

അമൃതാദികഷായം.

ചിററമൃതു് ഇരട്ടിമധുരം ഈത്തപ്പഴം ആനത്തിപ്പലി ഇവ സമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും.

ചന്ദനാദികഷായം.

രക്തചന്ദനം കുടകപ്പാലയരി പാടത്താളിക്കിഴങ്ങു കടുകുരോഹിണി കൊട്ടത്തുവവേരു് ചിററമൃതു ഏലാവാലുകം പാച്ചോററിപ്പൂവു ഇവ സമം കഷായംവച്ചു തേനും തിപ്പലിപ്പൊടിയും അനുപാനമായി സേവിച്ചാൽ കഫത്തോടുകൂടിയ രക്തപിത്തവും ദാഹം ജ്വരം കാസം മുതലായവകളും ശമിക്കും.

ശതാവര്യാദികഷായം.

ശതാവരിക്കിഴങ്ങു കുറുന്തോട്ടിവേരു ചിററരത്ത കുമിഴിവേരു ചിററീന്തൽ (പരുഷകം) ഇവ സമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും.

ത്രിഫലാദികഷായം.

കടുക്കാത്തോടു് താന്നിക്കാത്തോടു് നെല്ലിക്കാത്തോടു് കൊന്നത്തൊലി ഇവ സമം കഷായംവച്ചു് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ ഏററവും ദാഹത്തോടും പിത്തശ്ശൂലയോടും കൂടിയതായ രക്തപിത്തം ശമിക്കും.

പക്വോദുംബരാദി.

അത്തിപ്പഴം കുമിഴിൻകായു് കടുക്കാത്തോടു് ഈത്തപ്പഴം വലിയ മുന്തിരിങ്ങാപ്പഴം ഇവ സമം തേനൊഴിച്ചരച്ചു കുഴമ്പാക്കി സേവിച്ചാൽ രക്തപിത്തം ശമിക്കും.

പഥ്യാദി.

ആടലോടകത്തിൻെറ രസത്തിൽ ഏഴുതവണ ഭാവനചെയ്ത കടുക്കാത്തോടും തിപ്പലിയും കൂടി തേനിൽ അരച്ചു കുഴമ്പാക്കി സേവിച്ചാൽ രക്തപിത്തം ശമിക്കും.

ഉശീരാദി.

രാമച്ചം പീതചന്ദനം പാച്ചോററിപ്പൂവു പത്തുമുകം താഴൽപ്പൂവു കുമിഴിൻകായു് ശുദ്ധിചെയ്ത ശംഖു് കാവിമണ്ണു് ഇവ സമം

അരിക്കാടിയിൽഅരച്ചു പഞ്ചസാരയുംചേൎത്തു സേവിച്ചാൽ രക്തപിത്തം തമകശ്വാസം തണ്ണീർദാഹം ചുട്ടുനീറക്കം മുതലായവ ശമിക്കും.

പലാശകല്ക്കം.

ചമതപ്പൂവു പശുവിൻചാണകനീരിലൊ കുതിരച്ചാണകനീരിലൊ അരച്ചുകലക്കി തേനും പഞ്ചസാരയും നെയ്യും ചേൎത്തു സേവിച്ചാൽ രക്തപിത്തം ശമിക്കും.

പാരാവതശകൃത്തു്.

പ്രാവിന്റെ കാഷ്ഠം അരിക്കാടിയിൽ കലക്കിത്തെളിച്ചു് തേൻ ചേൎത്തു സേവിച്ചാൽ രക്തപിത്തം ശമിക്കും.

പാരാവതരക്തം.

പ്രാവിന്റെ ചോര തേൻ അനുപാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും (അധികം രക്തം പോകുന്ന അവസരത്തിൽ കൊടുത്താൽ മതിയാകും.)

ഖദിരാദി.

കരിങ്ങാലി ഞാഴൽ മലയകത്തി കൊന്ന ഇവയുടെ പൂവു് ഉണക്കിപ്പൊടിച്ചു വച്ചിരുന്നു തേനിൽ കുഴച്ചുസേവിച്ചാൽ രക്തപിത്തം ശമിക്കും.

അശ്വത്ഥപത്രാദി.

അരയാലിന്റെ തളിരും അതിൽ ആറിരട്ടി തക്കോലവും കൂട്ടി രണ്ടിരട്ടി തേനിൽ അരച്ചുകലക്കി സേവിച്ചാൽ രക്തപിത്തം ശമിക്കും. അരയാലിന്റെ പഴുത്ത കാ ചേൎത്തു ഇപ്രകാരം ചെയ്താൽ കൂടുതൽ ഗുണം കിട്ടും.

മാതുലുംഗകല്ക്കം.

താളിമാതളത്തിന്റെ വേരോ പൂവോ അരിക്കാടിയിൽ അരച്ചു കലക്കി സേവിച്ചാൽ രക്തപിത്തം ശമിക്കും.

നാസികയിൽ കൂടി രക്തംപോകുന്നതിനു്.

അത്തിപ്പഴം അരച്ചു ശൎക്കരയിൽ കലക്കി തേനും കൂട്ടി സേവിക്കുകയോ മുന്തിരിങ്ങാരസവും നെയ്യും പാലും പഞ്ചസാരയും തേനുംകൂട്ടി സേവിക്കുകയോ താളിമാതളപ്പൂവോ കറുക ഇടിച്ചു പിഴിഞ്ഞ നീരോ കൊണ്ടു നസ്യമൊ കടുക്കായും താളിമാതളപ്പൂവും കോലരക്കിന്റെ ചായത്തിൽ അരച്ചുകലക്കി അവകൊണ്ടു നസ്യമോ തലയിൽ നെല്ലിക്കാത്തളം നെയ്യിൽ വറുത്തരച്ചു പൊത്തുകയോ ചെയ്യണം.

തണ്ഡുലീയകവാസ്തുകബീജകല്ക്കം.

ചെറുചീരഅരിയൊ ചീരഅരിയൊ ഇടിച്ചുപൊടിച്ചു ശീ

ലപ്പൊടിതട്ടി തേനിൽ കുഴച്ചു സേവിച്ചാൽ തീച്ചയായും രക്ത പിത്തം ശമിക്കും.

വൃഷാദികാകല്കം.

അരത്രപ്പാത്തുക്കം കരിംജീരകം പൊടിച്ചു രണ്ടിരട്ടി പഞ്ച സാരയും ചേൎത്തു സേവിച്ചാൽ പുകഞ്ഞുതികട്ടലോടും ശ്വാസ ത്തിൽ ലോഹഗന്ധത്തോടും കൂടിയ രക്തപിത്തം ശമിക്കും.

ധാന്യകാദികഷായം.

കൊത്തമ്പാലരി നെല്ലിക്കാത്തോട്ട് ആടലോടകവേര് മു ന്തിരിങ്ങാപ്പഴം പപ്പടകപ്പുല്ല് ഇവസമം കഷായംവച്ചു തേനും പഞ്ചസാരയും അനുപാനംചേൎത്ത് സേവിച്ചാൽ രക്തപിത്തം ശമിക്കും.

ഉല്പലാദികഷായം.

കരിങ്കുവളക്കിഴങ്ങ് രാമച്ചം ഇരുവേലി രക്തചന്ദനം കൊ ത്തമ്പാലരി അതിമധുരം ചിററമൃത് ത്രികോല്പക്കൊന്ന ഇവ സമം കഷായം വച്ച് തേനും ശൎക്കരയും അനുപാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും.

പത്മാദികഷായം.

താമരയല്ലി ആമ്പലിന്റെയല്ലി ഓരില ഞാഴൽപ്പൂവ് ഇവ സമം കഷായം വച്ചു സേവിച്ചാൽ രക്തപിത്തം ശമിക്കും.

ഉല്പലാദി.

കരിങ്കുവളം ആമ്പൽ താമര വെള്ളാമ്പൽ ചെങ്ങഴനീർക്കി ഴങ്ങ് ഇരട്ടിമധുരം ഇവ തേനിൽ അരച്ചു സേവിച്ചാൽ രക്തപി ത്തം ശമിക്കും.

ഗുളൂച്യാദികഷായം.

ചിററമൃത് കൊത്തമ്പാലരി രാമച്ചം ചുക്ക് ഇരുവേലി പപ്പ ടകപ്പുല്ല് കുവളത്തിൻവേര് അതിവിടയം പാടത്താളിക്കിഴങ്ങ് രക്തചന്ദനം ആടലോടകത്തിൻവേര് കിരിയാത്ത് മുത്തങ്ങാ കട കപ്പാലയരി ഇവ സമം കഷായംവച്ച് തണുപ്പിച്ച് തേൻ അനു പാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും.

മധൂകപുഷ്പാദി.

ഇരിപ്പപ്പൂവ് ഇരട്ടിമധുരം ചന്ദനം ചിററീന്തൽ (പത്രുഷ കം) താമരവളയം താമരപ്പൂവ് പാച്ചോററിപ്പൂവ് കുമിഴിൻകാ യ് നാഗപ്പൂവ് നെല്ലിക്കാത്തോട്ട് കടുക്കാത്തോട്ട് താന്നിക്കാ ത്തോട്ട് നറുനീണ്ടിക്കിഴങ്ങ് മുന്തിരിങ്ങാപ്പഴം മലര് ഇവസമം ചതച്ചു ചൂടുവെള്ളത്തിൽ ഇട്ട് അടച്ചുവച്ച് രസം ഇറങ്ങിയതി

ന്റെശേഷം എടുത്തു് പഞ്ചസാരയും തേനുംചേർത്തുസേവിച്ചാൽ രക്തപിത്തം വാതപിത്തജ്വരം മുതലായവ ശമിക്കും.

### ആമ്രാദി.

മാവിൻപട്ട ഞാവൽപ്പട്ട നീർമരുതിൻതൊലി ഇവ സമം ഇടിച്ചുപൊടിച്ചു ചൂടുവെള്ളത്തിൽ രാത്രി മുഴുവൻ ഇട്ടുവച്ചിരുന്നതിന്റെശേഷം കാലത്തെ എടുത്തരിച്ചു പഞ്ചസാരയും തേനും കൂട്ടി സേവിച്ചാൽ രക്തപിത്തം ശമിക്കും.

### ജീവനീയഗണം.

കാകോളി ക്ഷീരകാകോളി ജീവകം ഇടവകം മേദ മഹാമേദ അടപതിയൻകിഴങ്ങു് ഇരട്ടിമധുരം കാട്ടുഴുന്നു കാട്ടുപയറു് ഇവ സമം കഷായംവച്ചു തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ രക്തപിത്തം ശമിക്കും.

### ചന്ദനാദിചൂർണ്ണം.

രക്തചന്ദനം ഇരുവേലി പാച്ചോററിത്തൊലി രാമച്ചം താമരയല്ലി നാഗപ്പൂവു് ഇളയകൂവളക്കായ് മുത്തങ്ങാ പഞ്ചസാര മഞ്ഞനിറമുള്ള രാമച്ചം പാടത്താളിക്കിഴങ്ങു് കുടകപ്പാലയരി കരിംകൂവളക്കിഴങ്ങു് ചുക്കു് അതിവിടയം താതിരിപ്പൂവു് ശുദ്ധിചെയ്ത രസാഞ്ജനം മാങ്ങയണ്ടിപ്പരിപ്പു് ഞാവൽപ്പഴത്തിന്റെപരിപ്പു് ഇലവിൻപശ ആമ്പൽക്കിഴങ്ങു് മുക്കുററി ഏലത്തരി താളിമാതളത്തൊലി ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു അരിക്കാടിയിൽ കുഴച്ചു തേനുംചേർത്തു സേവിച്ചാൽ രക്തപിത്തം ഛർദ്ദി അതിസാരം ഗർഭസ്രാവം സ്ത്രീകൾക്കുള്ള രക്തംപോക്കു് അശർസ്സു് മൂർച്ഛ മദം തണ്ണീർദാഹം മുതലായവ ശമിക്കും.

### ഉശീരാദിചൂർണ്ണം (ദാഹതൃഷ്ണാദികൾക്കു്)

രാമച്ചം തകരം ചുക്കു് തക്കോലം ചന്ദനം രക്തചന്ദനം ഇലവങ്ഗം തിപ്പലിമൂലം തിപ്പലി ഏലം നാഗപ്പൂവു് മുത്തങ്ങാക്കിഴങ്ങു് ഇരട്ടിമധുരം കർപ്പൂരം കൂവനൂറു പച്ചില കാരകിൽ ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി പൊടിയിൽ എട്ടിരട്ടി പഞ്ചസാരയുംകൂട്ടി സേവിച്ചാൽ തണ്ണീർദാഹത്തോടും ചുട്ടുനീറക്കത്തോടുംകൂടിയ രക്തപിത്തം തീച്ചയായിട്ടും ശമിക്കും.

### കർപ്പൂരാദിചൂർണ്ണം.

കർപ്പൂരം ഭാഗം ഒന്നു തക്കോലം ഭാഗം രണ്ടു ജാതിക്ക ഭാഗം മൂന്നു് ജാതിപത്തിരി ഭാഗം നാലു ഗ്രാംപൂവു ഭാഗം അഞ്ചു് നല്ലമുളകു ഭാഗം ആറു് തിപ്പലി ഭാഗം ഏഴു് ചുക്കു ഭാഗം എട്ടു് ഇവ ഒന്നിച്ചുചേർത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു പൊടിക്കുസമം പഞ്ചസാരയുംചേർത്തു സേവിച്ചാൽ രക്തപിത്തം പീ

നസം ശ്വാസം ചുമ അരുചി ഹൃദ്രോഗം മുതലായവ ശമിക്കും.

ഏലാദിഗുഡിക.

ഏലം പച്ചില ഇലവങ്ഗം ഇവ ഓരോ ത്രപാത്തുക്കം തി
പ്പലി അരപ്പലം മുന്തിരിങ്ങാപ്പഴം ഇരട്ടിമധുരം ഈന്തപ്പഴം ഇവ
ഓരോപലം വീതം. ഇവ ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി
യെടുത്തു കുഴിയമ്മിയിൽ ഇട്ടു തേനൊഴിച്ചരച്ചു ഗുളികയാക്കി സൂ
ക്ഷിച്ചുവച്ചിരുന്നു സേവിച്ചാൽ രക്തപിത്തം കാസം ശ്വാസം അ
രുചി ഛർദ്ദി മൂർച്ഛ ഇക്കിൾ മദം ഭ്രമം ഉരഃക്ഷതം ക്ഷയം സ്വരഭ്രം
ശം പ്ലീഹ ആഢ്യവാതം രക്തംതുപ്പുക രണ്ടു വിലാപ്പുറങ്ങളിലും
ഉള്ള വേദന തണ്ണീർദാഹം ജ്വരം മുതലായവ ശമിക്കും.

ഖർജ്ജൂരാദി രസായനം.

പത്തിടങ്ങഴി പാലിൽ പത്തുറാത്തൽ ശക്കര കലക്കി അടു
പ്പേൽവച്ചു പാവാക്കി അതിൽ അഞ്ചുറാത്തൽ കുരുവുകളഞ്ഞ
ഒന്നാംതരം ഈത്തപ്പഴവും വകയ്ക്കു ഈരണ്ടു പലംവീതം നറുനീണ്ടി
ക്കിഴങ്ങു കുടകപ്പാലവേരു ചുക്കു മുളകു തിപ്പലി ഏലം ഇലവർങം
പച്ചില ജടാമാഞ്ചി നെല്ലിക്കാത്തോടു് കടുക്കാത്തോടു താന്നിക്കാ
ത്തോടു കൊത്തമല്ലി ശതാവരി കച്ചോലം കാട്ടുമുളകിൻവേരു
മുത്തങ്ങാക്കിഴങ്ങു രക്തചന്ദനം കാരകിൽ ചെറുതേക്കു തക്കോലം
കുടകപ്പാലയരി ഗ്രമ്പൂവു് കരിംജീരകം ഇരുവേലി രാമച്ചം കൊ
ട്ടം വിളാംപഴം മുന്തിരിങ്ങാപ്പഴം കുങ്കുമപ്പൂവു് പരുത്തിക്കുരുവു്
ജാതിക്കാ ജാതിപത്രി ഇവയുടെ പൊടിയും ചേത്തു വാങ്ങി അ
ററി രണ്ടര ഇടങ്ങഴി തേനും ചേത്തു നല്ലതുപോലെ മട്ടിച്ചു മറെറാ
രു പാത്രത്തിൽ ആക്കി ധാന്യപുടംചെയ്തു കുറേശ്ശ മൂന്നുമാസമൊ
അല്ലാത്തപക്ഷം ആറുമാസമൊ ഇടവിടാതെ സേവിച്ചാൽ രക്ത
പിത്തം അമ്ലപിത്തം ശിരോഭ്രമണപിത്തം പീഡകപിത്തം
സ്ഫോടകപിത്തം ഭ്രാന്തു ജ്വരം ക്ഷയം ഉന്മാദം അഗ്നിമാന്ദ്യം
ഉന്മാദശൂല ക്ഷീണം അജീർണ്ണം അരുചി ചുട്ടുനീറക്കം തണ്ണീർദാ
ഹം കണ്ഠശോഷം എന്നു വേണ്ട പിത്തസംബന്ധമായ സകല
രോഗങ്ങളും തീച്ചയായിട്ടും ശമിക്കും.

ദൂർവ്വാദ്യംഘൃതം.

കറുക ആമ്പൽപ്പൂവിന്റെ അല്ലി മഞ്ചട്ടി ഏലാവാലുകം പ
ഞ്ചസാര വെളുത്തചന്ദനം രാമച്ചം മുത്തങ്ങാക്കിഴങ്ങു രക്തചന്ദ
നം പത്തുമുകം ഇവ ഈരണ്ടു ത്രപാത്തുക്കം അരച്ചു നാലിടങ്ങഴി
കാടിവെള്ളത്തിൽ കലക്കി നാലിടങ്ങഴി ആട്ടിൻപാലും ചേത്തു
ഇടങ്ങഴി ആട്ടിൻനെയ്യും ഒഴിച്ചു കാച്ചി അരിച്ചു സേവിക്കുകയും
നസ്യം ചെയ്യുകയും ചെവിയിലും കണ്ണിലും നിത്തുകയും ചെ

യ്താൽ വായിലും മൂക്കിലും ചെവിയിലും കണ്ണിലും മററുംകൂടി സ്രവിക്കുന്ന രക്തപിത്തം ശമിക്കും. ഗുദത്തിലൊ ലിംഗത്തിലൊ യോനിയിലൊക്കൂടി രക്തം സ്രവിച്ചാൽ ഈ നെയ്യുകൊണ്ടു വസ്തികമ്മം ആചരിക്കുകയും രോമകൂപങ്ങളിൽകൂടി രക്തം സ്രവിച്ചാൽ ശരീരത്തിൽ തേയ്ക്കുകയും ചെയ്യണം. ഈ ഘൃതം ഏതുപ്രകാരത്തിലുള്ള രക്തപിത്തത്തിനും വളരെ വളരെ പററുന്നതാകുന്നു.

ശതാവരിഘൃതം.

ശതാവരിക്കിഴങ്ങിൻനീരു് ഇടങ്ങഴിരണ്ടു് പാൽ ഇടങ്ങഴിരണ്ടു് നെയ്യ് ഇടങ്ങഴി ഒന്നു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു ഒരു പാത്രത്തിലാക്കി അടുപ്പേൽവച്ചു ജീവകം ഇടവകം മേദ മഹാമേദ കാകോളി ക്ഷീരകാകോളി മുന്തിരിങ്ങാപ്പഴം അതിമധുരം കാട്ടുഴുന്നു് കാട്ടുപയറു് പാൽമുതക്കിൻകിഴങ്ങു് രക്തചന്ദനം ഇവ ഇടിച്ചുപൊടിച്ചു കലക്കി നെയ്യു കാച്ചി അരിച്ചു പഞ്ചസാരയും തേനും ചേൎത്തു് കടഞ്ഞു സേവിച്ചാൽ രക്തപിത്തം വാതരക്തം ശ്വാസം ക്ഷയം അംസദാഹം ശിരോദാഹം പിത്തജ്വരം യോനിശൂല ചുട്ടുനീറക്കം മൂത്രദോഷം ഇവയെ ശമിപ്പിക്കും. ബലത്തേയും അഗ്നിയേയും വൎദ്ധിപ്പിക്കും. നിറത്തെ നന്നാക്കും.

വാസാദിഘൃതം.

ആടലോടകത്തിന്റെ വേരും ഇലയും പൂവുംകൂടി കഷായം വച്ചു് ആ കഷായനീരിൽ ആടലോടകത്തിന്റെ പൂവു കല്ക്കംകലക്കി നെയ്യും ചേൎത്തു കാച്ചി അരിച്ചു സേവിച്ചാൽ രക്തപിത്തം ശമിക്കും.

**കൂശ്മാണ്ഡകരസായനം.**

പഴയ കുമ്പളങ്ങാ തൊലിയും കുരുവും കളഞ്ഞു തിരുമ്മിയെടുത്ത രസം ഇടങ്ങഴി നാലു്. പഴയ ശക്കര റാത്തൽ എട്ടു് കുമ്പളങ്ങാനീരിൽ ശക്കരകലക്കി അടുപ്പേൽവച്ചു പാകമാകുമ്പോൾ രസം എടുത്ത കുമ്പളങ്ങയുടെ കുസനം ചുവക്കെ നെയ്യിൽ വറുത്തതും വകയ്ക്കു് ഓരോപലംവീതം ഏലത്തരി ഇലവൎങം നല്ലമുളകു് ആശാളി ചുക്കു പച്ചില തിപ്പലി ഇവയുടെ പൊടിയും ഒരു റാത്തൽ പഞ്ചസാരയും നാഴിനെയ്യും ചേൎത്തു് പാകമാക്കി വാങ്ങി മറെറാരു പാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ രക്തപിത്തവും കാസശ്വാസവും യക്ഷ്മാവു പതിനൊന്നും അരോചകവും അർശസ്സും ശമിക്കും.

വാസാഖണ്ഡം.

നൂറുപലം ആടലോടകത്തിൻവേരു് അമ്പതിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ അ

അറുപത്തിനാലുപലം കടുക്കാപ്പൊടിയും ആറുപലം കല്ക്കണ്ടും
രണ്ടുപലം തിപ്പലിപ്പൊടിയും ഇരുനാഴി തേനും ഓരോപലംവീ
തം ഏലം ഇലവർങ്ഗം പച്ചില നാഗപ്പൂവ് ഇവയുടെ പൊടിയും
ചേൎത്തു പാകമാക്കി വാങ്ങി മറെറാരു പാത്രത്തിൽ ആക്കി കുറേശ്ശ
സേവിച്ചാൽ രക്തപിത്തം ക്ഷതം ക്ഷയം കാസശ്വാസം രാജയ
ക്ഷ്മാവ് ഇവ ശമിക്കും.

### വാസാകൂശ്മാണ്ഡഖണ്ഡം.

തൊലിയും കുരുവുംകളഞ്ഞു് നെയ്യിൽ പൂവകെ വറുത്തെടു
ത്ത കുമ്പളങ്ങാ പലം ഇരുപത്തിയഞ്ചു്. നൈ ഇടങ്ങഴി ഒന്നു്
കല്ക്കണ്ടു പലം നൂറു് ആടലോടകവേരു പലം അറുപത്തിനാലു്
മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിടങ്ങഴിയാ
ക്കി അതിൽ കല്ക്കണ്ടു കലക്കി പാവാകുമ്പോൾ നെയ്യിൽ വറു
ത്തെടുത്ത കുമ്പളങ്ങായും നെയ്യും വകയ്ക്കു് ഈരണ്ടുരുപാത്തുക്കം
വീതം മുത്തങ്ങാ നെല്ലിക്കാത്തോടു കടുക്കാത്തോടു ചെറുതേക്കു പേ
രേലം ഇലവങ്ഗം പച്ചില ഇവയും ഓരോ പലംവീതം ചിററലം
ചുക്കു കൊത്തമ്പാലരി നല്ലമുളകു് ഇവയും നാഴി തിപ്പലിപ്പൊടി
യും ചേൎത്തു പാകമാക്കി വാങ്ങി നാഴി തേൻചേൎത്തു മറെറാരു പാ
ത്രത്തിലാക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ രക്തപി
ത്തം കാസശ്വാസം ക്ഷയം ഇക്കിൾ ഹലീമകം അമ്ലപിത്തം പീ
നസം മുതലായവ ശമിക്കും.

### കൂശ്മാണ്ഡഖണ്ഡം.

തൊലിയും കുരുവും കളഞ്ഞ പഴയ കുമ്പളങ്ങാ തിരുങ്ങി
അല്പം ജലം ഒഴിച്ചു് അടുപ്പേൽവച്ചു് ചൂടാക്കി മുണ്ടിനകത്തിട്ടു്
നല്ലതുപോലെ പിഴിഞ്ഞു നീരു മുഴുവൻ കളഞ്ഞ നൂറുപലം കുമ്പ
ളങ്ങാകപ്രസനം നല്ല കട്ടിയുള്ള ചെമ്പുപാത്രത്തിൽ ഇട്ടു് അതിൽ
ഇടങ്ങഴി നെയ്യൊഴിച്ചു മൂപ്പിച്ചു കുമ്പളങ്ങാ തേനിന്റെ നിറമാ
കുമ്പോൾ അതിൽ നൂറുപലം ചീനക്കല്ക്കണ്ടം ഈരണ്ടുപലം വീ
തം തിപ്പലിപ്പൊടിയും ചുക്കുപൊടിയും ജീരകപ്പൊടിയും അരരെ
ശ്ശപ്പലംവീതം ഇലവർങ്ഗം ഏലം പച്ചില നല്ലമുളകു കൊത്തമ്പാ
ലരി ഇവയുടെ പൊടിയും ചേൎത്തു ലേഹ്യമാക്കി വാങ്ങി ഇരുനാ
ഴി തേനും അരറാത്തൽ പഞ്ചസാരയും കാൽറാത്തൽ കുരുവുകള
ഞ്ഞ മുന്തിരിങ്ങാപ്പഴവും ഒരു പലം ഗ്രാമ്പൂവും രണ്ടുരുപാത്തുക്കം
പച്ചക്കർപ്പൂരവും ചേൎത്തു മറെറാരു പാത്രത്തിൽ ആക്കി സൂക്ഷിച്ചു
വച്ചിരുന്നു അഗ്നിബലത്തിനു തക്കവണ്ണം സേവിച്ചാൽ രക്തപി
ത്തം ക്ഷയം ഉരഃക്ഷതം കാസശ്വാസം ഛർദ്ദി തണ്ണീർദാഹം ജ്വ
രം മുതലായ രോഗങ്ങൾ ശമിക്കും. ബലവും വീൎയ്യവും വൎദ്ധിക്കു

കയും വർണ്ണപ്രസാദം ഉണ്ടാവുകയും ശരീരം പോഷിക്കുകയും നെഞ്ചുക്കണ്ടാവുകയും ഒച്ച തെളിയുകയും ചെയ്യും.

മറെറാരുവിധത്തിൽ കൂശ്മാണ്ഡാവലേഹം.

നല്ലതുപോലെ വിളഞ്ഞ പഴയ വലിയ കുമ്പളങ്ങാ തൊലിയും അരിയുംകളഞ്ഞു നൂറുപലം ശേഖരിച്ചു ചെറിയചെറിയ കഷണങ്ങളായി നറുക്കി പന്ത്രണ്ടര ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച് പകുതി വെള്ളം വററുമ്പോൾ വാങ്ങി അരിച്ചു കുമ്പളങ്ങാക്കഷണങ്ങൾ നല്ലതുപോലെ പിഴിഞ്ഞു് കഷായം എടുത്തു സൂക്ഷിച്ചുവച്ചുംവച്ച് പിഴിഞ്ഞ കുമ്പളങ്ങാക്കഷണങ്ങൾ എടുത്തു വീണ്ടും നല്ലതുപോലെ പിഴിഞ്ഞു വെയിലത്തുവച്ചു കുറഞ്ഞൊന്നുണക്കിയതിൻെറ ശേഷം ചെമ്പുപാത്രത്തിൽ ഇടങ്ങഴിനെയ്യൊഴിച്ച് അതിൽ കുമ്പളങ്ങാക്കഷണങ്ങൾ ഇട്ട് തേനിൻെറ നിറം വരുന്നതുവരെയും മൂപ്പിച്ചു മുമ്പേ സൂക്ഷിച്ചുവച്ചിട്ടുള്ള കമ്പളങ്ങാക്കഷായം ഒഴിച്ചു നൂറുപലം പഞ്ചസാരയും കലക്കി പാവാകുമ്പോൾ ഈരണ്ടുപലംവീതം ചുക്കപ്പൊടിയും തിപ്പലിപ്പൊടിയും ജീരകപ്പൊടിയും അരരെശ്ശ പലംവീതം കൊത്തമ്പാലരി പച്ചില ഏലം ഇലവർങ്ഗം നല്ലമുളകു ഇവയുടെ പൊടിയും ചേർത്തു ലേഹ്യമാക്കി വാങ്ങി ആറുമ്പോൾ ഇരുനാഴി തേനും ചേർത്തു മറെറാരുപാത്രത്തിൽ സൂക്ഷിച്ചു വച്ചിരുന്നു അഗ്നിബലംപോലെ സേവിച്ചാൽ രക്തപിത്തം പിത്തജ്വരം തണ്ണീർദ്ദാഹം ചുട്ടുനീറക്കം പ്രദരം മെലിവു് ഛർദ്ദി കാസം ശ്വാസം ഹൃദ്രോഗം സ്വരഭേദം ഉരഃക്ഷതം ക്ഷയം മുതലായവ ശമിക്കയും വീര്യവും ബലവും ശരീരപുഷ്ടിയും സൌഭാഗ്യവും വദ്ധിക്കുകയും ചെയ്യും.

ബൃഹൽകൂശ്മാണ്ഡാവലേഹം.

തൊലിയും കുരുവും കളഞ്ഞു കൊച്ചു തുണ്ടുകളായി നറുക്കിയ നൂറുപലം കുമ്പളങ്ങാ പന്ത്രണ്ടര ഇടങ്ങഴി പശുവിൻപാലിൽ ഇട്ടു നല്ലതുപോലെ വേകിച്ചു ഒന്നരത്തുലാം പഞ്ചസാരകലക്കി പാവാകുമ്പോൾ ഇടങ്ങഴി നെയ്യും നാഴി തേങ്ങാനെയ്യും രണ്ടു പലം മുരളിൻപഴവും (ചാരംപരിപ്പും) രണ്ടുപലം മുന്തിരിങ്ങാപ്പഴവും ചേർത്തു ലേഹ്യപാകമാക്കി ഒന്നേകാൽ തൃപാത്തുക്കം ചതകുപ്പയും രണ്ടരതൃപാത്തുക്കംവീതം കൂവനൂറും അയമോദകം വയൽച്ചുള്ളിവിത്തു ഞെരിഞ്ഞിൽ കടുക്കാ നായിക്കുരുണവിത്തു് ഇലവങ്ഗപ്പട്ട ഇവയുടെ പൊടിയും കൊത്തമ്പാലരി തിപ്പലി മുത്തങ്ങാക്കിഴങ്ങു് അമുക്കുരം ശതാവരിക്കിഴങ്ങു് നിലംപനക്കിഴങ്ങു് ആനക്കുറുന്തോട്ടിവേരു് ഇരുവേലി പച്ചില കച്ചോലം ജാതിക്കാ ഗ്രാമ്പൂവു ചിറെറലം പേരേലം വൻകൊട്ട (ചിരവപ്പുപ്പ)ക്കിഴ

ണ്ടു് പർപ്പടകപ്പുല്ലു് ഇവയുടെ പൊടി ഓരോ പലംവീതവും രക്ത ചന്ദനം ചുക്കു് നെല്ലിക്കാത്തോടു് നീർമുത്തങ്ങാ ഇവയുടെ പൊടി പത്തുപ്പത്തുരുപാത്തുക്കം വീതവും രണ്ടുപലം രാമച്ചത്തിന്റെ പൊടിയും ചേർത്തു വാങ്ങി ഇരുനാഴി തേനൊഴിച്ചു മർദ്ദിച്ചു മറെറാരു പാത്രത്തിൽ ആക്കി അഗ്നിബലത്തിനു തക്കവണ്ണം ഓരോ പലത്തിൽ കുറയാതെ സേവിച്ചാൽ രക്തപിത്തം ശീതപിത്തം അമ്ലപിത്തം അരുചി അഗ്നിമാന്ദ്യം ചുട്ടുനീറക്കം തണ്ണീർദാഹം പ്രദരം രക്താർശസ്സു് ഛർദ്ദി പാണ്ഡുരോഗം കാമല ഉപദംശം വിസർപ്പം ജീർണ്ണജ്വരം വിഷമജ്വരം മുതലായവ ശമിക്കും.

### ഖണ്ഡകൂശ്മാണ്ഡകം.

തൊലിയും കുരുവുംകളഞ്ഞ പഴയ കുമ്പളങ്ങായുടെ പന്ത്രണ്ടരയിടങ്ങഴി നീരെടുത്തു് അതിൽ പന്ത്രണ്ടരയിടങ്ങഴി പാലും ചേർത്തു കുറുക്കിവററിച്ചു കുഴമ്പാക്കി എട്ടുപലം നെല്ലിക്കാപ്പൊടിയും ചേർത്തു് ഇളക്കിവാങ്ങി സൂക്ഷിച്ചുവച്ചിരുന്നു് അരപ്പലം എടുത്തു് ഓരോനേരം സേവിച്ചാൽ രക്തപിത്തം അമ്ലപിത്തം ചുട്ടുനീറക്കം തണ്ണീർദാഹം കാമല മുതലായവ ശമിക്കും.

### ആമലകഖണ്ഡകൂശ്മാണ്ഡകം.

പതിനാറിടങ്ങഴി ആടലോടകക്കഷായത്തിൽ നൂറുപലം കല്ക്കണ്ടുകലക്കി പന്ത്രണ്ടരയിടങ്ങഴി കുമ്പളങ്ങാനീരും രണ്ടിടങ്ങഴി നെല്ലിക്കാനീരും ചേർത്തു കുറുക്കിപ്പററിച്ചു പാവാക്കി അതിൽ നീരെടുത്ത കുമ്പളങ്ങാക്കഷണങ്ങൾ ഇടങ്ങഴി നെയ്യിൽ ഇട്ടു് തേൻ നിറമാകുന്നതുവരെ മൂപ്പിച്ചു കഷണങ്ങളും നെയ്യും ഈരണ്ടുരുപാത്തുക്കംവീതം കടുക്കാത്തോടു് നെല്ലിക്കാത്തോടു് മുത്തങ്ങാക്കിഴങ്ങു ചെറുതേക്കു് ഏലം ഇലവർങ്ഗം പച്ചില ഇവയുടെ പൊടിയും ഓരോപലം താലീസപത്രി ചുക്കു് കൊത്തമ്പാലരി നല്ലമുളകു് ഇവയുടെ പൊടിയും നാഴി തിപ്പലിപ്പൊടിയും ചേർത്തു പാകമാക്കി വാങ്ങി ഇരുനാഴി തേനുംചേർത്തു മർദ്ദിച്ചു മറെറാരുപാത്രത്തിൽ ആക്കിവച്ചിരുന്നു് അഗ്നിബലത്തിനുതക്കവണ്ണം സേവിച്ചാൽ രക്തപിത്തം ശ്വാസകാസം ജ്വരം ഇക്കിൾ ഹലീമകം ഹൃദ്രോഗം അമ്ലപിത്തം പീനസം മുതലായവ ശമിക്കും.

### സമശക്കരലൌഹം.

ഇരുമ്പുഭസ്മം ഒരുഭാഗം അതിൽ ഇരട്ടിനെയ്യു് നെയ്യുസമം പാലു് കാൽഭാഗം വിഴാലരിപ്പൊടി ഒരുഭാഗംപഞ്ചസാര പഞ്ചസാരയ്ക്കുതുല്യം തേനു് തേൻ ഒഴിച്ചുള്ളതെല്ലാം നല്ല ചെമ്പുപാത്രത്തിൽ ഒഴിച്ചു് അടുപ്പേൽവച്ചു മന്ദാഗ്നികൊണ്ടു പാകപ്പെടുത്തി വാങ്ങി തേനുംചേർത്തു മറെറാരു പാത്രത്തിലാക്കി മാഷപ്രമാണം

സേവിച്ചു പുറകേ നാളികേരജലം കുടിച്ചാൽ രക്തപിത്തം അമ്ലപിത്തം ഉരഃക്ഷതം ക്ഷയം മുതലായവയെ ശമിപ്പിക്കുകയും പുഷ്ടിയേയും കാന്തിയേയും ആയുസ്സിനേയും വീര്യത്തേയും വർദ്ധിപ്പിക്കുകയും ചെയ്യും.

ശതമൂല്യാദിലെഹ്യം.

ശതാവരിക്കിഴങ്ങു് പഞ്ചസാര കൊത്തമ്പാലരി നാഗപ്പൂവു് ചന്ദനം നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് ചുക്കു് നല്ലമുളകു് തിപ്പലി ഏലം ഇലവർങ്ഗം പച്ചില ഇരുമ്പുഭസ്മം ഇവ ഒന്നിച്ചുചേർത്തു് പാലുമൊഴിച്ചു് പാകപ്പെടുത്തി മാഷപ്രമാണം സേവിച്ചാൽ രക്തപിത്തം തണ്ണീർദാഹം ചുട്ടുനീറ്റം ജ്വരം ഛർദ്ദി മുതലായവ ശമിക്കും.

രക്തപിത്താന്തകലെഹ്യം.

നെല്ലിക്കാപ്പൊടി തിപ്പലിപ്പൊടി ഇരുമ്പുഭസ്മം പഞ്ചസാര ഇവ ഓരോ ത്രുപാത്തുക്കം ഒന്നിച്ചുചേർത്തു് പാകമാക്കി മാഷപ്രമാണം സേവിച്ചാൽ രക്തപിത്തം ശമിക്കും.

ഖണ്ഡകാദ്യം ലെഹ്യം.

ശതാവരിക്കിഴങ്ങു് ചിററമൃതു് ആടലോടകവേരു് ശ്രാവണി കുറുന്തോട്ടിവേരു് നിലപ്പനക്കിഴങ്ങു് കരിങ്ങാലിക്കാതൽ നെല്ലിക്കാത്തോടു് കടുക്കാത്തോടു് ചെറുതേക്കു് പുഷ്കരമൂലം ഇവ പ്രത്യേകം പ്രത്യേകം അയ്യഞ്ചുപലം വീതം ഒന്നിച്ചുചേർത്തു് പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു രണ്ടിടങ്ങഴിയാക്കി അതിൽ സ്വർണ്ണമാക്ഷീരമോ കന്മദമോ ചേർത്തു് നീററിയ ഇരുമ്പുഭസ്മം പലം പന്ത്രണ്ടു് കല്ക്കണ്ടു റാത്തൽ രണ്ടു് നെയ്യിടങ്ങഴി ഒന്നു എല്ലാം കൂടി ഒന്നിച്ചുചേർത്തു് നല്ല ചെമ്പുപാത്രത്തിൽ ആക്കി അടുപ്പേൽവച്ചു് പാകപ്പെടുത്തി ഓരോ പലംവീതം കന്മദം ഇലവങ്ഗം കർക്കടകശൃംഗി വിഴാലരിക്കാമ്പു് തിപ്പലി ചുക്കു് ജാതിക്ക ഇവയുടെ പൊടിയും നന്നാലു ത്രുപാത്തുക്കം വീതം കടുക്കാത്തോടു് നെല്ലിക്കാത്തോടു് താന്നിക്കാത്തോടു് കൊത്തമ്പാലരി പച്ചില നല്ലമുളകു് നാഗപ്പൂവു് ഇവയുടെ പൊടിയുംചേർത്തു് ഇളക്കി പാകപ്പെടുത്തി വാങ്ങി നെയ്യുപുരട്ടി മയക്കിയ മൺപാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു് കാലത്തു കാലത്തു് ഈരണ്ടു ത്രുപാത്തുക്കം വീതം സേവിച്ചു അനുപാനമായി പശുവിൻപാൽ കുടിക്കുകയും പുറകേ മാംസരസം പാലു് സ്നിഗ്ദ്ധങ്ങളും ബൃംഹണങ്ങളുമായ മററു സാധനങ്ങൾ മാംസം മുതലായവ ഉപയോഗിക്കുകയും ചെയ്താൽ രക്തപിത്തം ക്ഷയം കാസം പംക്തിശൂല വാതരക്തം പ്രമേഹം ശീതപിത്തം ഛർദ്ദി ക്ലമം ശ്വയഥു പാണ്ഡു കുഷ്ഠം പ്ലീ

ഹോദരം ആനാഹം ശ്രോണിതസ്രാവം അമ്ലപിത്തം മുതലായവ ശമിക്കും. ഈ ലേഹ്യം ചക്ഷുഷ്യവും ബൃംഹണവും വൃഷ്യവും മംഗല്യപ്രദവും പ്രീതിവർദ്ധനകരവും ആകുന്നു.

തീക്ഷ്ണാദിവടിക.

കപ്പർദ്ദിതുത്ഥം അഭ്രകം രസം ഇവകളുടെ ഭസ്മം അരേരക്ക്രുപാത്തുക്കംവീതം ഇരുമ്പുഭസ്മം ഒരുക്രുപാത്തുക്കം സ്വർണ്ണഭസ്മം കാൽക്രുപാത്തുക്കം എല്ലാംകൂടി ഒന്നിച്ചുചേർത്തു കോലരക്കു കഷായം ഒഴിച്ചു ഏഴുതവണ അരച്ചു് ഈരണ്ടു കുന്നിയിടവീതം ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിച്ചുവച്ചിരുന്നു് ഓരോ ഗുളികവീതം കോലരക്കകഷായത്തിൽ അരച്ചു സേവിച്ചാൽ രക്തപിത്തം ക്ഷയം കാസം രാജയക്ഷ്മാവു് ശ്വാസം ജ്വരം മുതലായവ ശമിക്കും.

സുധാനിധിരസം.

ശുദ്ധിചെയ്ത ഗന്ധകം രസം മാക്കീരക്കല്ലു് ഇരുമ്പുപൊടി ഇവ സമം ഒന്നിച്ചുചേർത്തു് കുഴിയമ്മിയിൽ ഇട്ടു് ത്രിഫലക്കഷായം ഒഴിച്ചു നല്ലതുപോലെ അരച്ചു് മൂശയിലാക്കി ഭൂധരയന്ത്രത്തിൽവച്ചു് പുടംചെയ്തെടുത്തു് കുന്നിപ്രമാണംവീതം ത്രിഫലക്കഷായത്തിൽ കുടിക്കുകയും ഇരുമ്പുപാത്രത്തിൽ കാച്ചിയ പാലു് രാത്രിയിൽ സേവിക്കുകയും ചെയ്താൽ രക്തപിത്തം ശമിക്കും.

രക്തപിത്തകുലഖണ്ഡനരസം.

രസം ഗന്ധകം പവിഴം സ്വർണ്ണമാക്കീരം കാരീയം വെള്ളീയം ഇവയുടെ ഭസ്മം ഇവ സമം ഒന്നിച്ചുചേർത്തു് കുഴിയമ്മിയിൽ ഇട്ടു് രക്തചന്ദനം താമരപ്പൂവു് പിച്ചകമൊട്ടു് ആടലോടകത്തില കൊത്തമ്പാലരി വാഴക്കിഴങ്ങു് ശതാവരിക്കിഴങ്ങു് ഇലവിൻപട്ട അരയാൽപ്പട്ട പേരാൽപ്പട്ട അമൃതു് ഇവയുടെ കഷായത്തിൽ പ്രത്യേകം പ്രത്യേകം മുമ്മൂന്നു തവണവീതം അരച്ചു ചിമിഴിനകത്താക്കി സൂക്ഷിച്ചുവച്ചിരുന്നു് ഈരണ്ടു കുന്നിയിടവീതം ആടലോടകത്തിലയുടെ നീരിൽ കലക്കി തേനുംചേർത്തു കൊടുത്താൽ അതിഭയങ്കരമായ രക്തപിത്തവും ശമിക്കും. രക്തപിത്തത്തിനു് ഇത്രമാത്രം ഫലപ്രദമായ മററൊരു ഔഷധം ഇല്ല.

ഹ്രീബേരാദ്യംതൈലം.

ഇരുവേലി രാമച്ചം പതുമുകം മഞ്ഞരാമച്ചം പച്ചില നാഗപ്പൂവു് കൂവളത്തിൻവേരു് പെരുമുത്തങ്ങ കച്ചോലക്കിഴങ്ങു് രക്തചന്ദനം പാടത്താളിക്കിഴങ്ങു് കുടകപ്പാലയരി കുടകപ്പാലവേരിലെത്തൊലി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു ചുക്കു് താന്നിയുടെ തൊലി മാഞ്ചായക്കി ഞാവൽപ്പുരിപ്പു് ചുവന്ന അമ്പൽക്കിഴങ്ങു് ഇവ ഈരണ്ടു ക്രുപാത്തുക്കംവീതം അരച്ചു് ഇട

ങ്ങഴി എണ്ണയിൽ കലക്കി നാഴിടങ്ങഴി കോലരക്കിന്റെ ചായവും ഇടങ്ങഴി പാലും ചേർത്ത് കാച്ചിഅരിച്ചു സേവിച്ചാൽ ഏതുപ്രകാരത്തിൽ ഉള്ള രക്തപിത്തവും അഞ്ചുവിധത്തിലുള്ള കാസവും ശ്വാസവും ഉരഃക്ഷതവും മററും ശമിക്കും. ബലവും നിറവും ഉണ്ടാകും.

ദൂർവ്വാതൈലം.

ഇടങ്ങഴി എണ്ണയിൽ ഇരട്ടി പാലും പാലിൽ ഇരട്ടി കോലരക്കിന്റെ ചായവും ചായത്തിൽ ഇരട്ടി കറുക ഇടിച്ചുപിഴിഞ്ഞ നീരും ചേർത്ത് അതിമധുരം മഞ്ചട്ടി കോലരക്ക് കരിമ്പിൻനീര് രക്തചന്ദനം നറുനീണ്ടിക്കിഴങ്ങ് മുത്തങ്ങാക്കിഴങ്ങ് മരമഞ്ഞൾ ഇവ സമം കല്ക്കം അരച്ചുകലക്കി കാച്ചി തേച്ചാൽ രക്തപിത്തം ശമിക്കും.

തങ്കസിന്ദൂരം.

രണ്ടരവരാഹൻ ഇട തങ്കത്തകിടു പൊന്നാമരയിലച്ചാററിൽ രണ്ടുമൂന്നുദിവസം നല്ലതുപോലെ അരച്ച് വില്ലയാക്കി ഉണക്കി ചട്ടിയിൽവച്ച് മേൽച്ചട്ടികൊണ്ടുമൂടി ശീലമൺചെയ്ത് ആറു വറളികൊണ്ടു് പുടമിട്ടാൽ സിന്ദൂരമാകും. നല്ല നിറം കിട്ടിയില്ലെങ്കിൽ വീണ്ടും ഒരുതവണകൂടി അരച്ച് മേൽപ്രകാരം പുടം ഇട്ടാൽ നല്ല നിറവും കിട്ടും. ഈ സിന്ദൂരം ഓരോതവണ ഈരണ്ടു് അരിയിടവീതം തേനിൽ സേവിച്ചാൽ രക്തപിത്തം ശമിക്കുകയും രക്തവൃദ്ധിയുണ്ടാവുകയും ചെയ്യും.

ശതാവരിതൈലം.

ശതാവരിവേര് കുറുന്തോട്ടിവേര് ആനക്കുറുന്തോട്ടിവേര് ഓരിലവേര് മൂവിലവേര് വെളുത്താവണക്കിൻവേര് അമുക്കുരം വലിയ ഞെരിഞ്ഞിൽ കൂവളത്തിൻവേര് കുരുവിക്കരിമ്പിൻവേര് മഞ്ഞക്കുറുഞ്ഞിവേര് ഇവ അരരെഴു പലം ഒന്നിച്ചു കഷായംവച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ ഇടങ്ങഴി എണ്ണയും ഇടങ്ങഴി പാലും ഇടങ്ങഴി ശതാവരിനീരും ഇടങ്ങഴി പച്ചവെള്ളവും ചേർത്ത് ശതാവരി ദേവതാരം മാഞ്ചി തകരം രക്തചന്ദനം ചതകുപ്പ കുറുന്തോട്ടിവേര് കൊട്ടം ഏലം ചേലേയം ആമ്പൽക്കിഴങ്ങ് ഋദ്ധി വൃദ്ധി മേദ മഹാമേദ ഇരട്ടിമധുരം കാകോളി ക്ഷീരകാകോളി ജീവകം ഇടവകം ഇവ ഈരണ്ടുതുപാത്തുക്കംവീതം അരച്ചുകലക്കി എണ്ണകാച്ചി തേച്ചാൽ രക്തപിത്തം ആധ്മാനം അസൃഗ്ദരം അർദ്ദിതം വാതരോഗം പിത്തരോഗം വാതരക്തം ചുട്ടുനീറ്റം ശോഷം പ്ലീഹ ഗൃധ്രസി മേഹം ദണ്ഡാപതാനകം

പാണ്ഡു കാമല ശിരശ്ശൂല അംഗശൂല യോനിശൂല മുതലായവ ശമിക്കുകയും പുത്രോൽപ്പത്തി ഉണ്ടാവുകയും ചെയ്യും.

ദ്രാക്ഷാഹരീതകി.

മരമഞ്ഞൾത്തൊലി കടുക്കാത്തോട് മുന്തിരിങ്ങാപ്പഴം ഇവ സമം ഇവയിൽ ഇരട്ടി ത്രികോൽപ്പക്കൊന്ന ഇവ എല്ലാംകൂടി ഇടിച്ചുപൊടിച്ചു കുഴിയമ്മിയിൽ ഇട്ടു ശക്കര ഒഴിച്ചരച്ചു നന്നാലുരുപാത്തുക്കം ഗുളികകളാക്കിയുരുട്ടി സൂക്ഷിച്ചുവച്ചിരുന്ന് ഓരോനേരം ഓരോ ഗുളികവീതം സേവിച്ചാൽ രക്തപിത്തം ചൊറി ഗുന്മം കുഷ്ഠം മററു പിത്താപദ്രവങ്ങൾ അരുചി ജീണ്ണജ്വരം മുതലായവ ശമിക്കും.

എല്ലാവിധ പിത്തരോഗങ്ങൾക്കും പററുന്ന
സിദ്ധൌഷധങ്ങൾ.

പിത്തവ്യാധി ഇരുപത്തിനാലിനും ഏലാദിചൂണ്ണം.

ഏലത്തരി ഉറുപാത്തുക്കം ഒന്ന് ഇലവങ്ഗം ഉറുപാത്തുക്കം രണ്ടു് മുത്തങ്ങാക്കിഴങ്ങു് ഉറുപാത്തുക്കം മൂന്ന് നീർമുത്തങ്ങ ഉറുപാത്തുക്കം നാലു് കല്ലൂർവഞ്ചി ഉറുപാത്തുക്കം അഞ്ചു് ശുദ്ധിചെയ്ത കല്പൂരശിലാജിത്തു ഉറുപാത്തുക്കം ആറു് തക്കോലം ഉറുപാത്തുക്കം ഏഴ് ചന്ദനം ഉറുപാത്തുക്കം എട്ടു് ജീരകം ഉറുപാത്തുക്കം ഒമ്പതു് മഞ്ഞൾ ഉറുപാത്തുക്കം പത്തു് നെല്ലിക്കാത്തോടു് ഉറുപാത്തുക്കം പതിനൊന്നു് ശതാവരിക്കിഴങ്ങു് ഉറുപാത്തുക്കം പന്ത്രണ്ടു് പൊന്നാമരയരി ഉറുപാത്തുക്കം പതിമ്മൂന്ന് ഇവയെല്ലാം ഒന്നിച്ചുചേത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു് അതിനുസമം അമൃതിൻനൂറും എല്ലാററിനും സമം ശക്കരയുംചേത്തു ദിവസം ഒന്നുക്ക ഈരണ്ടു തവണവീതം സേവിച്ചാൽ സകല പിത്തരോഗങ്ങളും പ്രമേഹം ഗ്രഹണി അതിസാരം സോമരോഗം ബഹുമൂത്രം രക്തസ്രാവം മുതലായവയും ശമിക്കും.

ഭൃംഗരാജചൂണ്ണം.

ഇരുന്നാഴി കയ്യോന്നിനീരൊഴിച്ചു് ഒരുകൈ നല്ലമുളകരച്ചുണക്കി അതിനോടുകൂടെ കടുക്കാത്തോടു തിപ്പലി ചെറുതേക്കു് ഇന്തുപ്പു് പുഷ്കരമൂലം ഇവ പ്രത്യേകം പ്രത്യേകം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടി കാൽപ്പലംവീതം ചേത്തു് കുറേശ്ശ തേനിൽ കുഴച്ചു സേവിച്ചാൽ പിത്തം ശമിക്കും.

മഹാകുമാരി തൈലം.

ഇടങ്കഴി കററാർവാഴനീരും ശതാവരിക്കിഴങ്ങു് പച്ചനെല്ലിക്കാ കൈതപ്പൂവു് (പൂക്കൈതമുല)കോവൽഇല കദളിവാഴമാണം സഹദേവി മുത്തങ്ങാക്കിഴങ്ങു് ഇവ പ്രത്യേകം പ്രത്യേകം ഇടിച്ചു

പിഴിഞ്ഞ നീർ ഇരുനാഴിസ്സുവീതവും രക്തചന്ദനം താഴംപൂവ് അതിമധുരം നറുനീണ്ടി രാമച്ചം ഇരുവേലി ഇലവങ്ഗപട്ട കച്ചോലക്കിഴങ്ങു ചമ്പകമൊട്ട് താമരവളയം വലിയ മുത്തങ്ങാക്കിഴങ്ങ് മഞ്ഞരാമച്ചം ഇവ ഈരണ്ടുപലം ഒന്നിച്ചുചേൎത്തു നാലിരട്ടി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച കഷായനീരും ഒന്നിച്ചുചേൎത്ത് അതിൽ ഇടങ്ങഴി നല്ലെണ്ണയും ഇടങ്ങഴി പശുവിൻപാലും വീഴ്ത്തി മഞ്ചെട്ടി രാമച്ചം ഇരുവേലി നറുനീണ്ടിക്കിഴങ്ങ് ജീരകം കരിംജീരകം ഏലത്തരി ഗ്രാമ്പൂവ് ഇലവൎങ്ഗപ്പട്ട ജടാമാഞ്ചി (ശ്രാവണി) കടുകരോഹിണി പുഷ്കരമൂലം അതിമധുരം മഞ്ഞരാമച്ചം ചെമ്പകമൊട്ട് ജാതിക്കാ തക്കോലം നാഗപ്പൂവ് രക്തചന്ദനം താമരയല്ലി തിപ്പലിമൂലം തകരം വെൺചന്ദനം ശതാവരിക്കിഴങ്ങ് കച്ചോലക്കിഴങ്ങ് കസ്തൂരി മഞ്ഞൾ പിച്ചകമൊട്ട് ഇലിപ്പപ്പൂവ് താമരവളയം മുന്തിരിങ്ങാപ്പഴം കരിംകൂവളക്കിഴങ്ങു ദേവതാരം കുങ്കമപ്പൂവ് നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് അമൃതു ഉലുവാ ഇവ പ്രത്യേകം പ്രത്യേകം അരയ്ക്കാൽത്തൂപാത്തൂക്കം അരച്ചു കല്ക്കം കലക്കി കാച്ചി അരിച്ചു കസ്തൂരിയും പച്ചക്കൎപ്പൂരവുംചേൎത്തു പാത്രപാകംചെയ്തു തേച്ചാൽ എല്ലാവിധ പിത്തരോഗങ്ങളും ശരീരം ചുട്ടുനീറുന്നതും കണ്ണെരിച്ചിലും ഊൎദ്ധ്വവാതവും മററും ശമിക്കും.

### മഹാശതാവരീതൈലം.

ശതാവരിക്കിഴങ്ങിൻ രസം ഇടങ്ങഴിരണ്ട്. നെല്ലിക്കാനീര് ഇടങ്ങഴി രണ്ട് ബ്രഹ്മി പൊന്നാംകാണി ഇവയുടെ നീര ഇരുനാഴിസ്സുവീതം വരളിച്ചീര കോവ കററാവാഴ കരിങ്കൂവളക്കിഴങ്ങു വെള്ളരിയില മുരിട്ട കാട്ടുപീച്ചിൽ താളിമാതളപ്പഴം ചെറുനാരങ്ങാ കദളിവാഴമാണം വലിയ പൂയണിക്കാ അമൃത് സഹദേവി കീഴാനെല്ലി വെററില താമരക്കിഴങ്ങ് ഇവയുടെ രസവും ചെറുപയറ് രാമച്ചം ഇരുവേലി ഇവയുടെ കഷായവും ഇരുനാഴിസ്സുവീതം വററാത്തൽ ചന്ദനം നരം ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചകഷായം ഇടങ്ങഴി ൧൬ കരിക്കിൻവെള്ളം ഇടങ്ങഴി ൧൬ മുലപ്പാൽ ഇടങ്ങഴി ൨ പശുവിൻപാൽ ഇടങ്ങഴി ൨ തൈരുറൽ ഇടങ്ങഴി ൨ നല്ലെണ്ണഇടങ്ങഴി ൨. എല്ലാംകൂടി ഒന്നിച്ചുചേൎത്തു കൊട്ടം ചുക്കു തിപ്പലി നല്ലമുളക് മുത്തങ്ങാക്കിഴങ്ങ് കുങ്കമപ്പൂവ് നാഗപ്പൂ താമരയല്ലി ജടാമാഞ്ചി തക്കോലം ചന്ദനം ഇവ ഓരോ പലംവീതം അരച്ചു കല്ക്കം കലക്കി കാച്ചി അരിച്ചുതേച്ചാൽ എല്ലാപ്രകാരത്തിൽ ഉള്ള പിത്തരോഗങ്ങളും സൎവാംഗം ഉള്ള ചുട്ടുനീറക്കവും എരിച്ചിലും ചൂടും ഭ്രമവും അസ്ഥിഗത

മായ ജ്വരവും മററു പലപ്രകാരത്തിൽഉള്ള ജ്വരങ്ങളും വാതവും തൊണ്ണൂററിആറു നേത്രരോഗവും ഇരുപതു പ്രകാരത്തിൽ ഉള്ള പ്രമേഹരോഗങ്ങളും ശമിക്കും.

ആമലകതൈലം.

നെല്ലിക്കാനീരു് ഇടങ്ങഴി ൧ നല്ലെണ്ണ ഇടങ്ങഴി ൧ പശുവിൻപാൽ ഇടങ്ങഴി ൧ എല്ലാംകൂടി ഒന്നിച്ചുചേർത്തു ഏലക്കാ ഇലവങ്ഗപ്പട്ട നാഗപ്പൂവു് കൊട്ടം അതിമധുരം ശതാവരിക്കിഴങ്ങു ഇരുവേലി ഇവ ഓരോപലം കല്ക്കമരച്ചു കലക്കി എണ്ണകാച്ചി തേച്ചാൽ സകല പിത്തരോഗങ്ങളും ശമിക്കും.

കേതകിതൈലം.

പൂക്കൈതവേരിട്ടുവച്ച കഷായം ഇടങ്ങഴി ൩ എണ്ണ ഇടങ്ങഴി ൧ പാൽ ഇടങ്ങഴി ൧ എല്ലാംകൂടി ഒന്നിച്ചുചേർത്തു ചന്ദനം ഇരട്ടിമധുരം കൊട്ടം അമുക്കുരം ദേവതാരം രാമച്ചം ചെങ്ങഴനീക്കിഴങ്ങു് മാഞ്ചി പച്ചില അകിൽ വററുമഞ്ഞൾ കുറുന്തോട്ടിവേരു് ഇരുവേലി നാഗപ്പൂവു് ചോനകപ്പുല്ലു് മഞ്ചട്ടി നറുനീണ്ടിക്കിഴങ്ങു് തകരം കസ്തൂരി (വെരുകിൻചട്ടം) ചതകുപ്പ അരേണകം ചിറേറലം മുത്തങ്ങാക്കിഴങ്ങു്ഇലവർങ്ഗപ്പട്ട കച്ചോലം ചെറുതേക്കു് ഇവ സമം അരച്ചു കല്ക്കമായി കലക്കി കാച്ചിഅരിച്ചു തേച്ചാൽ എല്ലാവിധ പിത്തരോഗങ്ങളും ജ്വരവും ചുട്ടനീറക്കവും ശോണിതവുംമററും ശമിക്കും.

ബൃഹൽഭൃംഗാമലകതൈലം.

കയ്യോന്നിനീരു് നെല്ലിക്കാനീരു് കററാർവാഴനീരു് ചെറുനാരങ്ങാനീരു് ഇവ സമം തൈരുറൽ രണ്ടിരട്ടി എല്ലാംകൂടി ഒന്നിച്ചുചേർത്തു കടുകുരോഹിണി അതിമധുരം കൊട്ടം ഇരുവേലി ചന്ദനം ആമ്പൽക്കിഴങ്ങു് മുത്തങ്ങാക്കിഴങ്ങു് ജീരകം ഇവ കല്ക്കം അരച്ചുകലക്കി കാച്ചിത്തേച്ചാൽ സകല പിത്തരോഗങ്ങളും കഫരോഗങ്ങളും ശിരോരോഗങ്ങളും നേത്രരോഗങ്ങളും കണ്ണരോഗങ്ങളും അപസ്മാരം ഉന്മാദം മുതലായവയും ശമിക്കുകയും തലമുടി കറുക്കുകയും ശരീരത്തിന്ന പ്രകാശം ഉണ്ടാവുകയുംമററും ചെയ്യും.

മഹാചിഞ്ചാദിലേഹ്യം.

മുററിയ പുളിയില പലം നൂറു് ശുദ്ധിചെയ്ത ഇരുമ്പുപൊടി പലം അൻപതു് കൊടുവേലിക്കിഴങ്ങു പലം ഇരുപത്തിഅഞ്ചു് ശുദ്ധിചെയ്ത പുരാണകിട്ടം പലം പന്ത്രണ്ടര ഇഞ്ചി നൊച്ചിവേരു് പാതിരിവേരു് കൂവളത്തിൻവേരു് ആടലോടകവേരു് ദേവതാരം വെളുത്ത തമിഴാമവേരു് മാവിലിംകംപട്ട ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട സഹദേവി നിലപ്പുയണി നറുനീണ്ടി

മൂശ്ശുമുശിട്ട കടലാടിവേരു് കരിങ്ങാലിക്കാതൽ മുഞ്ഞവേരു് അമുക്കരം നറുനീണ്ടിക്കിഴങ്ങു് ഓരിലവേരു് മൂവിലവേരു് കൃഷ്ണതുളസി കല്ലൂർവഞ്ചി മുരിക്കിൻതൊലി ഞെരിഞ്ഞിൽ വ്ളാംകായ് പാടത്താളിക്കിഴങ്ങു് വേപ്പിൻപട്ട വാകപ്പട്ട വേള തുളുവേള കയ്യോന്നി കീഴാനെല്ലി നാഗദന്തി വിഷ്ണുക്രാന്തി അടയ്ക്കാമണിയൻ കൊന്നത്തൊലി ചിററമൃതു് കാരത്തൊലി ചുക്കു് തിപ്പലി നല്ലമുളകു് നെല്ലിക്കാത്തോട്ട കടുക്കാത്തോട്ടു് താന്നിക്കാത്തോട്ട ചെവിയം തിപ്പലിമൂലം അറബിക്കുന്തിരിക്കം അയമോദകം വിഴാലരിക്കാമ്പു് അതിമധുരം കരിംജീരകം ഇരുവേലി ഏലം ചന്ദനം മഞ്ചട്ടി ഇലവങ്ഗപ്പട്ട മുത്തങ്ങാക്കിഴങ്ങു് ഇവയെല്ലാംകൂടി നൂറു പലം നൂറു ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു പന്ത്രണ്ടര ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ നൂറുപലം പഴയ ശക്കരയും ഇരുനാഴി താളിമാതളപ്പഴത്തിൻെറ രസവും ഇരുനാഴി കയ്യോന്നിച്ചാറും ഇരുനാഴി ഇഞ്ചിനീരുംചേൎത്തു ലേഹ്യപാകമാക്കി ചുക്കു് മുളകു തിപ്പലി താലീസപത്രി ഇലവങ്ഗപ്പട്ട പച്ചില ഏലം നാഗപ്പൂവു് വിഴാലരിക്കാമ്പു് തിപ്പലി കൊടുവേലിക്കിഴങ്ങു് തിപ്പലിമൂലം തകരം കുടകപ്പാലയരി കൂവനൂറു് കൊത്തമ്പാലരി ജീരകം അയമോദകം കുറാശാണി കാട്ടുമുളകു് ജാതിക്കാ ജാതിപത്രി ഗ്രാമ്പൂവു് ജടാമാഞ്ചി ഇലിപ്പപ്പൂവു് ചെറുതേക്കു് വാൽമുളകു് കരിംജീരകം അറബിക്കുന്തിരിക്കം മുത്തങ്ങാക്കിഴങ്ങു് ഇരുവേലി മരമഞ്ഞൾ കുങ്കുമപ്പൂവു് താതിരിപ്പൂവു് അതിവിടയം തക്കോലം വെൺകാരം കടുക്കാപ്പൂ കൊട്ടം ഇവയുടെ പൊടി പ്രത്യേകം പ്രത്യേകം ഈരണ്ടുപലംവീതം വിതറി നല്ലതുപോലെ ഇളക്കിച്ചേൎത്തുവാങ്ങി ആറുമ്പോൾ അതിൽ ആറര ഇടങ്ങഴി തേനും ഈരണ്ടുപലംവീതം ഇരുമ്പു് അയസ്കാന്തം പുരാണകിട്ടം ഇവയുടെ ഭസ്മവുംചേൎത്തു നല്ലതുപോലെ മർദ്ദിച്ചു നെയ്പുരട്ടി മയക്കിയ ഭരണിയിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ സകല പിത്തകോപങ്ങളും ശോഫം കാമല പാണ്ഡു കുംഭകാമല കാസം ക്ഷയം കൃമി ജ്വരം ശൂലകൾ മലബന്ധം വായുകോപം മൂത്രകൃച്ഛ്റം പ്രമേഹം അഗ്നിമാന്ദ്യം അരുചി കുക്ഷിശൂല ഉദരം രക്തപിത്തം ഛർദ്ദി മുതലായവയും ശമിക്കും.

### ശതാവരീരസായനം.

ശതാവരിക്കിഴങ്ങിൻനീരു് നിലപ്പനയണിക്കാനീരു് കരുമ്പിൻനീരു് കീഴാനെല്ലിച്ചാറു് നിലപ്പനക്കിഴങ്ങിൻചാറു മുരുക്കിൻപട്ടനീരു് കൊട്ടത്തുവനീരു് നെല്ലിക്കാനീരു് തേങ്ങാപ്പാലു് പശുവിൻപാലു് തുളസിയിലനീരു് പേയൻവാഴപ്പഴം പഞ്ചസാര

യും ചെയ്തു പിശകി വച്ചിരുന്നു് ഊററി എടുത്ത രസം ഇവ പ്ര ത്യേകം പ്രത്യേകം ഇടങ്ങഴിവീതം എല്ലാംകൂടി ഒന്നിച്ചുചേർത്തു് അതിൽ നാലുറാത്തൽ പതിയൻശക്കര കലക്കി ഇരുപത്തുപലം നെയ്യും ചേർത്തു് ലേഹ്യമാകുമ്പോൾ ഏലം ഇലവങ്ങ്ഗം പച്ചില കൂവനൂറു് മുന്തിരിങ്ങാപ്പഴം അമുക്കുരം കൊത്തമല്ലി കുടകപ്പാലവേരിലെ തൊലി അതിമധുരം ഇലിപ്പപ്പൂവു് കടുക്കാപ്പു് ജാതിപത്രി പൊന്നാമരവരി ജീരകം കരിംജീരകം ചുക്കു് മുളകു് തിപ്പലി ഇരുപ്പു് പെരുംകായം അയമോദകം ജീവകം ഇടവകം കാകോളി ക്ഷീരകാകോളി മേദ മഹാമേദ ഋദ്ധി വൃദ്ധി പെരുംകുരുമ്പവേരു് കോലരക്കു് താമരക്കിഴങ്ങു് രാമച്ചം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടിവിതറി ലേഹ്യമാക്കി വാങ്ങി ആറുമ്പോൾ ഇരുനാഴി തേനുംചേർത്തു് മറെറാരു പാത്രത്തിൽ ആക്കി ധാന്യപുടം ചെയ്തു സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ സകലപ്രകാരത്തിൽ ഉള്ള പിത്തരോഗങ്ങളും ശമിക്കുകയും ധാതുവൃദ്ധിയുണ്ടാവുകയും സംയോഗശക്തി വദ്ധിക്കുകയും മററും ചെയ്യും.

### രാജയക്ഷ്മക്ഷതക്ഷീണനിദാനം.

#### രാജയക്ഷ്മാവുണ്ടാകുന്നതിനുള്ള കാരണങ്ങൾ.

അതിയായ മൈഥുനംചെയ്തു ശുക്ലത്തിനു് ക്ഷയം സംഭവിക്കുക ദേഹംകൊണ്ടോ വാക്കുകൊണ്ടോ മനസ്സുകൊണ്ടോ അതാതിൻെറ ബലത്തിനു തക്കവണ്ണമല്ലാതെയുള്ള പ്രവൃത്തിചെയ്യുക മലമൂത്രാദിവേഗങ്ങളെ തടുക്കുക അന്നപാനങ്ങൾ നിയമംപോലെ ഉപയോഗിക്കാതിരിക്കുകയും വിപരീതമായി ഉപയോഗിക്കുകയും ചെയ്തു ശരീരത്തിൽ ഓജസ്സും സ്നിഗ്ദ്ധതയും ഇല്ലാതാവുക വ്രണമുണ്ടായി അധികംനാൾ ശമിക്കാതിരിക്കുക ഇടവിടാതെ ദുഃഖവും വഴിനടയും ജ്വരവും ഉണ്ടായിരിക്കുക മുതലായവകൊണ്ടും ദോഷങ്ങൾ കോപിച്ചു ദേഹത്തെ ക്ഷയിപ്പിച്ചു രാജയക്ഷ്മാവിനെ ഉണ്ടാക്കുന്നു. ഈ രോഗത്തിനു് വാതപിത്തകോപങ്ങളെക്കാൾ കഫകോപം കൂടിയിരിക്കും.

മേൽപ്പറഞ്ഞ കാരണങ്ങൾകൊണ്ടു കോപിക്കുകയും സ്വസ്ഥാനത്തിങ്കൽനിന്നും ഇളകുകയും ചെയ്ത ദോഷങ്ങൾ കഫപ്രധാനങ്ങളായിട്ടു് രസത്തെ വഹിക്കുന്ന സ്രോതസ്സുകളുടെ വഴികൾ തടുക്കുന്നു. അതുകൊണ്ടു് ആ രസം ഹൃദയത്തിൽതന്നെ നിന്നു ദുഷിച്ചു മുഖത്തിൽകൂടെ വെളിയിലേക്കു പുറപ്പെടുന്നു. അതു് എങ്ങനെയെന്നാൽ രസവാഹികളായ സ്രോതസ്സുകൾക്കു തടവു സം

ഭവിക്കുമ്പോൾ രസം സ്വസ്ഥാനത്തുനിന്നും ഉരുകി മേൽപോട്ടു കാസവേഗത്തോടുകൂടെ പലരൂപമായി വെളിയിൽ വരുന്നു. മേൽപ്രകാരം രസത്തിനു ക്ഷയം വരുമ്പോൾ രക്തത്തിനും രക്തത്തിനു ക്ഷയം വരുമ്പോൾ മാംസത്തിനും ക്ഷയം വരുന്നു. തന്മൂലം ക്രമേണ മററുള്ള ധാതുക്കൾക്കും ക്ഷയം സംഭവിക്കും. ഇപ്രകാരം ഉണ്ടാകുന്ന ക്ഷയത്തിനു് അനുലോമക്ഷയമെന്നും അതിമൈഥുനം ഹേതുവായിട്ടു ശുക്ലവും ശുക്ലക്ഷയംമൂലം മജ്ജയും മജ്ജയുടെ ക്ഷയംകൊണ്ടു് അസ്ഥിയും ഇങ്ങനെ മേല്പോട്ടു രസധാതുവരെ ഓരോ ധാതുക്കളും ക്ഷയിക്കുന്നതിനു് പ്രതിലോമക്ഷയമെന്നും പേരുകൾ പറയപ്പെടുന്നു. നല്ലതുപോലെ പഴുപ്പിച്ച ഇരുമ്പു തറയിൽ വച്ചാൽ ആ തറ എങ്ങിനെ ഉണങ്ങുമോ അതുപോലെ ശുക്ലക്ഷയംമൂലം വാതം കോപിച്ചു് ശുക്ലത്തിന്റെ സമീപത്തിൽ സ്ഥിതിചെയ്യുന്ന മജ്ജയേയും ഇങ്ങനെ ക്രമേണ മററു ധാതുക്കളേയും ഉണക്കുന്നു. മുമ്പും പിമ്പും അനവധി രോഗപരിവാരങ്ങളോടുകൂടിയ രോഗരാജാവാകയാൽ രാജയക്ഷ്മാവെന്നും ശരീരത്തേയും ഔഷധങ്ങളേയും ക്ഷയിപ്പിക്കുന്നതുകൊണ്ടും ദേഹൌഷധക്ഷയത്തിൽ സംഭവിക്കുന്നതുകൊണ്ടും ക്ഷയമെന്നും രസാദിധാതുക്കളെ ശോഷിപ്പിക്കുന്നതുകൊണ്ടു ശോഷം എന്നും എല്ലാരോഗങ്ങളിൽവച്ചും ഈ രോഗം ഏററവും പ്രകാശിക്കുന്നതാകയാൽ രോഗരാട്ടെന്നും ഇതിനു് പേരുകൾ പറയപ്പെടുന്നു.

### രാജയക്ഷ്മാവിന്റെ പൂർവ്വരൂപങ്ങൾ.

ശ്വാസം ദേഹംകഴപ്പു് പീനസോപദ്രവം കഫംതുപ്പുക അണ്ണാക്കുണങ്ങുക വായിൽ വെള്ളം ഇരച്ചുവരുക ഛർദ്ദിക്കുക ജഠരാഗ്നി മന്ദിക്കുക അസംബന്ധപ്രലാപം മൂക്കടപ്പു് ചുമ അതിനിദ്ര കണ്ണുകൾ വെളുക്കുക സ്ത്രീസംയോഗത്തിലും മാംസഭക്ഷണത്തിലും ആഗ്രഹം ജനിക്കുക കാക്ക കിളി മുള്ളൻ മയിൽ കഴുകൻ കുരങ്ങു് ഓന്തു് മുതലായ ജന്തുക്കൾ ഉപദ്രവിക്കുന്നതായോ കടിച്ചുവലിക്കുന്നതായോ സ്വപ്നംകാണുക സ്വപ്നത്തിൽ വററ്റ നദികൾ ഉണങ്ങിയ വൃക്ഷങ്ങൾ മുതലായവയെ കാണുകയും വൃക്ഷങ്ങൾ കാററുകൊണ്ടു വീഴുന്നു എന്നും പുകയുന്നു എന്നും കാട്ടുതീപിടിപെട്ടു ദഹിക്കുന്നു എന്നും അന്നപാനങ്ങളിൽ ഈച്ച തൃണം തലനാരു് മുതലായവ വീണു എന്നും തോന്നുക ഇവയാകുന്നു.

### രാജയക്ഷ്മാലക്ഷണം.

കൈകാലുകളിൽ ചൂടുണ്ടായിരിക്കുക ചുട്ടുനീറുക വിലാപ്പുറങ്ങളിലും തോളുകളിലും വേദന ജ്വരം ഒച്ചയടപ്പു് കഫവും രക്ത

വും ഛർദ്ദിക്കുക ക്ഷുദ്രൻ എന്ന ശ്വാസോപദ്രവം ചുമ തലയ്ക്കു ഘനം മുതലായവയുണ്ടാവുക ഇവയാകുന്നു.

ഏകാദശരൂപം.

ത്രിദോഷജമായിരിക്കുന്ന രാജയക്ഷ്മാവിന്ന് ഏകാദശരൂപങ്ങൾ വ്യാധിയുടെ പ്രഭാവം ഹേതുവായിട്ടുണ്ടാകുന്നു. വാതംകൊണ്ടുണ്ടാകുന്ന രാജയക്ഷ്മാവിന്ന് ഒച്ചയടയ്ക്കുകയും ശിരസ്സിലും ചുമലിലും പാർശ്വഭാഗങ്ങളിലും വേദനയുണ്ടാവുകയും ചെയ്യുന്നു. പിത്തംകൊണ്ടുണ്ടാകുന്ന രാജയക്ഷ്മാവിന്ന് ജ്വരവും ദാഹവും അതിസാരവും രക്തഛർദ്ദിയും ഉണ്ടാകുന്നു. കഫംകൊണ്ടുണ്ടാകുന്നതിൽ തലയ്ക്കു ഭാരവും അന്നത്തിൽ വെറുപ്പും ചുമയും ഒച്ചയടപ്പും കാണും. ഇവയിൽ പിത്തകഫസ്ഥാനത്തിന്ന് മേലായി വായു സഞ്ചരിച്ചു പീനസം ചുമ ഇരപ്പ് ചുമലുകളിൽവേദന (തലവേദന) തൊണ്ടയിൽ കുറുകുറുപ്പ് അരുചി ഇങ്ങനെ ആറു രൂപങ്ങളെ ജനിപ്പിക്കുന്നതിന്ന് ഊർദ്ധ്വഗതദോഷമെന്നും നാഭിസ്ഥാനത്തിന്ന് കീഴിൽ വായു സഞ്ചരിച്ച് കൂടക്കൂടെ അതിസാരം വായുണക്ക് എന്നീ രണ്ടു രൂപങ്ങളെ ജനിപ്പിക്കുന്നതിന്ന് അധോഗതദോഷമെന്നും വയററിനുള്ളിൽ വായു സഞ്ചരിച്ച് ഛർദ്ദി എന്ന ഒരു രൂപത്തെ ജനിപ്പിക്കുന്നതിന്ന് കോഷ്ഠഗതദോഷമെന്നും രണ്ടുവശവും വിലാപ്പുറങ്ങളിൽ കുറക്കെ വായു സഞ്ചരിച്ച് ആ സ്ഥലങ്ങളിൽ വേദന എന്ന ഒരു രൂപത്തെ ജനിപ്പിക്കുന്നതിന്ന് തിര്യക്ഗതദോഷമെന്നും സകല ഞരമ്പുകളിലും വായു സഞ്ചരിച്ച് ജ്വരം എന്ന ഒരു രൂപത്തെ ജനിപ്പിക്കുന്നതിന്ന് സന്ധിഗതദോഷമെന്നും പേരാകുന്നു. മേൽപ്പറഞ്ഞ ഏകാദശ (പതിനൊന്ന്) രൂപങ്ങളും പൂർണ്ണമാകുമ്പോൾ കണ്ഠത്തിലും മാറ്റിലും ശരീരത്തിലും വേദനയും അഗ്നിമാന്ദ്യവും വായിൽ ദുർഗ്ഗന്ധവുംമററും ഉണ്ടാകുന്നു.

ത്രിദോഷക്ഷയരോഗം.

അഗ്നിമാന്ദ്യംകൊണ്ട് ശ്ലേഷ്മവൃദ്ധിക്കു ഹേതുവായ വാതാദിദോഷങ്ങൾ വദ്ധിച്ചു ഞരമ്പുകളുടെ ദ്വാരങ്ങൾഅടച്ചും സപ്തധാതുക്കളിലും ഉള്ള ഉഷ്ണത്തെ ലഘുപ്പെടുത്തിയും അവകളിൽ ഒന്നായ രസധാതുവിനെ മാത്രം ഏററവും ഉണക്കി ശോഷിപ്പിക്കുന്നു. അങ്ങനെ ശോഷിച്ച രസധാതു മാംസധാതുവിൽ പ്രവേശിക്കാതെ തന്റെ സ്ഥാനത്തിൽ ഇരുന്നുകൊണ്ട് മററുള്ള ധാതുക്കളാൽ ഉണ്ടാക്കപ്പെടുന്ന ഉപദ്രവങ്ങൾ എല്ലാം ഉണ്ടാക്കി രക്തത്തെ മേല്പോട്ടു ഗമിപ്പിക്കും. അപ്പോൾ വാതാദിമൂന്നു ക്ഷയരോഗങ്ങൾക്കും ഉള്ള ദുർഗ്ഗുണങ്ങൾ എല്ലാം ഏകകാലത്തിൽ ഉണ്ടാകും. ഇവ കൂ

ടാതെ അന്നപാനാദികളെക്കൊണ്ടുണ്ടാകുന്ന രസം മുമ്പെ ക്ഷയി ച്ച രസധാതുവിൽ ചെന്നു് ആ ധാതുവിനെ പോഷിപ്പിക്കുന്നതല്ലയോ എന്നു് ചോദിച്ചാൽ ഒരിക്കലും അപ്രകാരം ചെയ്യുന്നതല്ല. എന്തുകൊണ്ടെന്നാൽ നിത്യവും ഭുജിക്കുന്ന അന്നത്തെ ദഹിപ്പിക്കുന്നതു് യാതൊന്നോ അതു് അന്നത്തെ ദഹിപ്പിക്കുമ്പോൾ തന്നെ ആ അന്നത്താൽ ഉണ്ടാകുന്ന രസത്തേയും വയററിൽ വച്ചുതന്നെ ദഹിപ്പിച്ചുകളയുന്നതിനാൽ ആ രസം മലരൂപത്തെ പ്രാപിച്ചു് മലത്താൽ മറയ്ക്കപ്പെട്ടു് ധാതുവൃദ്ധിയേയും രക്തവൃദ്ധിയേയും നശിപ്പിച്ചു മാംസധാതുവിനു് ബലം കൊടുക്കാതെ ശരീരത്തെ ശുഷ്കിപ്പിക്കുന്ന ക്രിയയിൽ അതിശുഷ്കാന്തിയോടുകൂടെ പ്രവർത്തിക്കുന്നു.

സാദ്ധ്യാസാദ്ധ്യലക്ഷണം.

മേൽപറഞ്ഞ സ്വരഭേദാദി പതിനൊന്നു രൂപങ്ങളോടൊ ചുമ അതിസാരം പാർശ്വഭാഗങ്ങളിൽ വേദന ഛർദ്ദിയടപ്പു് അരുചി ജ്വരം ഈവക ആറു രൂപങ്ങളോടൊ ചുമ ശ്വാസം രക്തവികാരം ഈ വക മൂന്നു രൂപങ്ങളോടൊ കൂടിയ രാജയക്ഷ്മാരോഗിയെ വൈദ്യൻ ഉപേക്ഷിക്കണം. തികഞ്ഞ രോഗിക്കു മാത്രമേ ഏകാദശരൂപങ്ങൾ ഉണ്ടായിരിക്കുകയുള്ളൂ. മേല്പറഞ്ഞ ലക്ഷണങ്ങൾ മുഴുവനുമൊ അതല്ല അതിൽ പകുതിയൊ മൂന്നിൽ ഒരുഭാഗമോ ഉള്ള രോഗിയെ മാംസബലങ്ങൾക്കു് ക്ഷയമുള്ളവനായിട്ടു കണ്ടാൽ ഉപേക്ഷിക്കേണ്ടതാകുന്നു. പൂർണ്ണരോഗത്തിൻെറ ലക്ഷണങ്ങൾ ഉണ്ടായാലും മാംസബലങ്ങൾക്കു ക്ഷയമില്ലെങ്കിൽ ആ രോഗിയെ ചികിത്സിക്കാം. വാതവ്യാധി അപസ്മാരം കുഷ്ഠം പുരാണജ്വരം ഗുന്മം മധുമേഹം രാജയക്ഷ്മാവു് ഈവക രോഗങ്ങൾ ഉള്ളവക്കു് രോഗലക്ഷണങ്ങൾ എല്ലാം ഇല്ലെങ്കിലും മാംസബലങ്ങൾക്കു ക്ഷയമുണ്ടെന്നു കണ്ടാൽ ചികിത്സിക്കരുതാത്തതാകുന്നു. എത്ര വളരെ ഭക്ഷിച്ചാലും ദിവസംപ്രതി ക്ഷീണിച്ചു ക്ഷീണിച്ചുവരുന്ന രോഗിയെ ചികിത്സിച്ചാൽ യാതൊരു ഫലവും ഉണ്ടാകുന്നതല്ല. അതിസാരത്താൽ പീഡിതനായ രോഗിയേയും ഉപേക്ഷിക്കണം. എന്തുകൊണ്ടെന്നാൽ ഭക്ഷിക്കുന്ന ഭക്ഷണപദാർത്ഥങ്ങൾ ജഠരാഗ്നിയാൽ ജഠരത്തിങ്കൽതന്നെ പചിക്കപ്പെട്ടിട്ടു് മിക്കവാറും മലമൂത്രങ്ങളായി തീരുന്നതുകൊണ്ടു് അയതു് ധാതുപുഷ്ടിക്കുപകാരപ്പെടുന്നില്ല. പിന്നെയൊ ആ രോഗി ജീവിക്കുന്നതു മലത്തിൻെറ ബലം ഒന്നുകൊണ്ടു മാത്രമാകുന്നു. വൃഷണത്തിലും വയററത്തും നീരുള്ള രോഗിയേയും ഉപേക്ഷിക്കണം. വൃഷണത്തിൽ ഉണ്ടാകുന്ന നീരിൻെറ ശമനൌഷധം വിരേചനവും അതു വിരുദ്ധവും അയതുകൊണ്ടാണു് അണ്ഡകോശത്തിൽ നീരുള്ള രോഗിയെ ഉപേ

ക്ഷിക്കണം എന്നു പറഞ്ഞതു്. ജ്വരമില്ലാതിരിക്കുകയും ബലവും ഔഷധത്തിൻെറ ബലം സഹിക്കാൻ ശക്തിയും ഇന്ദ്രിയനിഗ്രഹവും അഗ്നിദീപ്തിയും ഉണ്ടായിരിക്കുകയും ശരീരം മെലിയാതിരിക്കുകയും ചെയ്യുന്ന രോഗിയെ ചികിത്സിച്ചാൽ പ്രയോജനമുണ്ടാകും. കണ്ണുകൾക്കു വെളുപ്പും അന്നത്തിൽ വെറുപ്പും ഊർദ്ധ്വശ്വാസം ഹേതുവായിട്ടു പീഡയും അതികഷ്ടമായ മൂത്രപ്പോക്കും ഉള്ള രോഗി മരിക്കും. അതിമൈഥുനം മുതലായവകൊണ്ടു് ധാതുക്കൾക്കു ശോഷം ഭവിക്കുകയും തന്മൂലം രാജയക്ഷ്മാവുണ്ടാകുന്നു എന്നും ആണല്ലൊ മുകളിൽ പറഞ്ഞിരിക്കുന്നതു്. എന്നാൽ ശോഷത്തിനു കാരണങ്ങളും ലക്ഷണങ്ങളും വേറേയും ഉണ്ടു്. അവ വ്യവായശോഷി ശോകശോഷി ജരാശോഷി വ്യായാമശോഷി അദ്ധ്വപ്രശോഷി വ്രണശോഷി ഉരഃക്ഷതശോഷി ഇങ്ങനെ പലവിധമാകുന്നു.

### വ്യവായശോഷിലക്ഷണം.

അതിമൈഥുനംകൊണ്ടു ശോഷിക്കുന്നവനെ വ്യവായശോഷി എന്നു പറയുന്നു. ശുക്ലക്ഷയംമൂലം ലിംഗത്തിനും വൃഷണത്തിനും വേദനയുണ്ടാക മൈഥുനത്തിങ്കൽ ശക്തിയില്ലാതെയിരിക്കുക. മൈഥുനത്തിൽ വളരെനേരം കഴിഞ്ഞിട്ടു് ഇന്ദ്രിയസ്ഖലനമുണ്ടാക ശുക്ലമൊ രക്തമൊ സ്രവിക്കുക ശരീരം വെള്ളായ്ക്കുക മുതലായവ വ്യവായശോഷിയുടെ ലക്ഷണങ്ങൾ ആകുന്നു. വ്യവായശോഷിയുടെ ധാതുക്കൾ മേൽപോട്ടു മേൽപ്പോട്ടു് ക്ഷയിക്കും.

### ശോകശോഷിലക്ഷണം.

ദുഃഖംകൊണ്ടു ശോഷിക്കുന്നവനാകുന്നു ശോകശോഷി. അവൻെറ ലക്ഷണങ്ങൾ വ്യവായശോഷിയുടെ മിക്ക ലക്ഷണങ്ങളും കൂട്ടതലായി കൈകാലുകൾ സ്വസ്ഥാനങ്ങളിൽനിന്നും വേർപെട്ടുപോകുന്നതായി തോന്നുകയും ചെയ്യും.

### ജരാശോഷിലക്ഷണം.

ജരാശോഷി എന്നു പറയുന്നതു വാർദ്ധക്യംകൊണ്ടു ശോഷിക്കുന്നവനെയാകുന്നു. ശരീരം മെലിയുക വീര്യത്തിനും ബുദ്ധിക്കും ബലത്തിനും ഇന്ദ്രിയങ്ങൾക്കും മന്ദത ഭവിക്കുക വിറയ്ക്കുക അരുചിയുണ്ടാക ഉടഞ്ഞ ഓട്ടുപാത്രത്തിൽ വടി മുതലായവകൊണ്ടു് അടിക്കുമ്പോൾ ഉണ്ടാകുന്ന നാദംപോലെയുള്ള ഒച്ചയോട്ടുകൂടെയിരിക്കുക കഫത്തെ തുപ്പിക്കളയാനായി എത്ര പ്രയത്നപ്പെട്ടു കാറി ശ്രമിച്ചു തുപ്പിയാലും കഫം പോകാതെയിരിക്കുക ശരീരത്തിനു ഭാരം തോന്നുക ശ്രദ്ധക്കുറവു് വായ് മൂക്കു് കണ്ണു് ഇവകളിൽകൂടി എ

പ്പോഴും നീരൊഴുക്കുക മലം വറണ്ടിട്ടും തേജസ്സുരുക്ഷമായിട്ടും ഇരിക്കുക മുതലായവ ജരാശോഷിലക്ഷണങ്ങളാകുന്നു.

### അദ്ധ്വപ്രശോഷിലക്ഷണം.

അദ്ധ്വപ്രശോഷി എന്നു പറയുന്നതു് അധികം വഴിനടക്കുക ഹേതുവായിട്ടു് ക്ഷീണിച്ചവനെയാണു്. അവൻെറ ശരീരം തന്നത്താനെ പതിച്ചുപോകുന്നു. അവൻ വറുത്ത പദാൎത്ഥംപോലെ പരുഷമായിരിക്കുന്ന കാന്തിയോടുകൂടിയവനായിട്ടും ശരീരത്തിലൊ അവയവങ്ങളിലൊ തൊട്ടാൽ അറിയാൻ പാടില്ലാത്തവനായിട്ടും ഉണങ്ങിയ മൂത്രാശയം അണ്ണാക്കു മുഖം ഇവകളോടുകൂടിയവനായിട്ടും ഭവിക്കുന്നു.

### വ്യായാമശോഷിലക്ഷണം.

വ്യായാമശോഷി എന്നു പറയുന്നതു അതിവ്യായാമംകൊണ്ടു ശോഷിക്കുന്നവനെയാണു്. അവൻ അദ്ധ്വപ്രശോഷിയുടെ സൎവ്വ ലക്ഷണങ്ങളോടും കൂടുതലായി ക്ഷീണം മുതലായ ഉപദ്രവങ്ങളും ക്ഷതം ഒഴിച്ചു ഉരഃക്ഷതരോഗിക്കുള്ള മററുപദ്രവങ്ങളും ഉള്ളവനായിരിക്കും. ചുമടുചുമക്കുക പഠിക്കുകയൊ പാടുകയൊ ചെയ്ക വേഗം നടക്കുക ഇത്യാദി പ്രവൃത്തികൾമൂലം ഉണ്ടാകുന്ന ശോഷത്തോടുകൂടിയവൎക്കും അദ്ധ്വപ്രശോഷിയുടെ ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

### വ്രണശോഷിലക്ഷണം.

രക്തക്ഷയംകൊണ്ടും വ്രണത്തിൻെറ വേദനകൊണ്ടും ഭക്ഷണംകഴിക്കാത്തതിനാലും വ്രണമുള്ളവനുണ്ടാകുന്ന ശോഷം അസാദ്ധ്യമാകുന്നു.

## രാജയക്ഷ്മചികിത്സ.

### ദശമൂലാദികഷായം.

കൂവളവേരു കുമ്പിൾവേരു പാതിരിവേരു പയ്യാഴാന്തവേരു മുഞ്ഞവേരു ഓരിലവേരു മൂവിലവേരു ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ കുറുന്തോട്ടിവേരു ചിററരത്ത പുഷ്കരമൂലം ദേവതാരം ചുക്കു ഇവ സമം കഷായംവച്ചു തേനിൽ അനുപാനമായി സേവിച്ചാൽ ക്ഷയവും പാൎശ്വശൂലയും ശിരോവേദനയും ഉരഃക്ഷതവും കാസവും മററും ശമിക്കും.

### ധാന്യകാദികഷായം.

കൊത്തമ്പാലരി തിപ്പലി ചുക്കു കൂവളത്തിൻവേരു കുമിഴിവേരു പലകപ്പയ്യാനിവേരു പാതിരിവേരു മുഞ്ഞവേരു ഓരിലവേരു മൂവിലവേരു ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ സമം കഷായംവച്ചു തേൻ അനുപാനമായി സേവി

ച്ചാൽ ക്ഷയവും ജ്വരവും പാർശ്വശൂലയും ശ്വാസവും പീനസവും മററും ശമിക്കും.

കകുഭത്വഗാദി.

നീർമരുതിൻതൊലി ആനക്കുറുന്തോട്ടിവേര നായിക്കുരണയരി ഇവ സമം ഉണക്കിപ്പൊടിച്ചു തേനും നെയ്യും പഞ്ചസാരയുംചേർത്തു സേവിച്ചാൽ രാജയക്ഷ്മാവും കാസവും ശമിക്കും. മേല്പറഞ്ഞ മരുന്നുകൾ സമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാലും രാജയക്ഷ്മാവും കാസശ്വാസവും ചുമയും മററും ശമിക്കും.

അശ്വഗന്ധാദിപാൽകഷായം.

അമുക്കുരം അമൃതു് ശതാവരി ദശമൂലം പുഷ്കരമൂലം ആനക്കുറുന്തോട്ടിവേര ഇവ സമം ഒന്നിച്ചുചേർത്തു ആട്ടിൻപാലുകൊണ്ടുകഷായം ചമച്ചു തിപ്പലിപ്പൊടി അനുപാനമായി ചേർത്തു സേവിച്ചാൽ രാജയക്ഷ്മാവു ശമിക്കും.

വാസാസ്വരസം.

ആടലോടകത്തില കുത്തിപ്പിഴിഞ്ഞെടുത്ത നീരിൽ സമം തേൻചേർത്തു സേവിച്ചാൽ ക്ഷയം രക്തപിത്തം ചുമ കാമല കഫപിത്തം മുതലായവ ശമിക്കും. ആടലോടകത്തിൻെറ ഇല പുടപാകംചെയ്തു നീരെടുത്തു് അറിയതിൻെറ ശേഷം തേൻചേർത്തു കൊടുത്താലും ക്ഷയവും മററും ശമിക്കും.

വാസകകചാഥം.

പന്ത്രണ്ടുകഴഞ്ചു് ആടലോടകത്തിൻെറ വേരിലെത്തൊലിയെടുത്തു കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ക്ഷയം ജ്വരം രക്തപിത്തം മുതലായവ ശമിക്കും.

ധാന്യകാദി ഹിമം.

കൊത്തമ്പാലരി നെല്ലിക്കാത്തോടു് ആടലോടകം മുന്തിരിങ്ങാപ്പഴം പർപ്പടകപ്പുല്ലു് ഇവയെല്ലാംകൂടി ഒരുപലം ഒന്നിച്ചുചേർത്തു് ഇടിച്ചുപൊടിച്ചു നാഴൂരിവെള്ളത്തിൽ രാത്രിമുഴുവൻ ഇട്ടുവച്ചിരുന്ന പിറേറന്നു രാവിലെ എടുത്തു സേവിച്ചാൽ ക്ഷയവും ജ്വരവും രക്തപിത്തവും തണ്ണീർദാഹവും ദേഹം വറൾച്ചയും ചൂട്ടും മററും ശമിക്കും.

കൃഷ്ണാദി.

ചെറുതിപ്പലി കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം ഇവ സമം പഞ്ചസാരയും തേനും ആട്ടിൻനെയ്യും ചേർത്തു സേവിച്ചാൽ ക്ഷയം ശമിക്കും.

### അശ്വഗന്ധാദി.

അമുക്കുരം ചെറുതിപ്പലി ഇവ സമം ഇടിച്ചുപൊടിച്ചു പൊടി ആട്ടിൻ നെയ്യ് തേൻ പഞ്ചസാര ഇവയിൽ കുഴച്ചു സേവിച്ചാൽ ക്ഷയം ശമിക്കും.

### നവനീതം.

ക്ഷയരോഗി ദിവസംപ്രതി തേനും പഞ്ചസാരയും ചേർത്ത് ആട്ടിൻവെണ്ണയോ ഇല്ലാത്തപ്പോൾ പശുവിൻവെണ്ണയോ സേവിച്ചാൽ ക്ഷയം ശമിക്കും. പുറകെ വലിയ ഉറക്കം ഇട്ടു കുറുക്കിയ ആട്ടിൻപാൽ പഞ്ചസാരചേർത്തു കുടിക്കണം.

### ലാക്ഷാകല്കം.

കുമ്പളങ്ങായുടെ നീരിൽ ആറുകഴഞ്ചു കോലരക്കിന്റെപൊടിയിട്ടു വച്ചിരുന്നു കുതിർന്നതിന്റെ ശേഷം അരച്ചുകലക്കി കുടിച്ചാൽ ക്ഷയം ഉരഃക്ഷതം രക്തക്ഷയം ഇവ ശമിക്കും.

### ഷഡംഗയൂഷം.

തിപ്പലി യവം മുതിര ചുക്ക താളിമാതളപ്പഴം നെല്ലിക്കാത്തോട് ഇവ സമം. ഇവയെല്ലാംകൂടിയതിൽ ഇരട്ടി ആട്ടിൻമാംസം. എല്ലാംകൂടി ചേർന്നതിന്റെ എട്ടിരട്ടി വെള്ളത്തിൽ നല്ലതുപോലെ വേകിച്ചു രസമെടുത്തു നെയ്യുംകൂടി ചേർത്തുസേവിച്ചാൽ ക്ഷയവും പീനസവും ശമിക്കും. (കുറേശ്ശ മുന്തിരിങ്ങാമദ്യംകൂടി അനുപാനമായി ചേർത്ത് ഈ യൂഷം സേവിക്കുന്നതു് വളരെ വളരെ നല്ലതാണ്.)

### അഷ്ടവർഗ്ഗചൂർണ്ണം.

മേദ മഹാമേദ കാകോളി ക്ഷീരകാകോളി ജീവകം ഇടവകം ഋദ്ധി വൃദ്ധി ഇവ സമമോ ഇവയ്ക്കു പകരം വിധിച്ചിട്ടുള്ള മരുന്നുകളോ ഒന്നിച്ചുചേർത്ത് ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു ആട്ടിൻനെയ് പഞ്ചസാര തേൻ ഇവയിൽ കുഴച്ചു സേവിച്ചാൽ ക്ഷയം ശമിക്കും.

### കട്ഫലാദിചൂർണ്ണം.

കുമിഴി പുഷ്കരമൂലം കർക്കടകശൃംഗി മുത്തങ്ങാക്കിഴങ്ങ് ചുക്ക നല്ലമുളക തിപ്പലി കച്ചോലക്കിഴങ്ങ് ഇവ സമം പ്രത്യേകം പ്രത്യേകം ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു തൂക്കി ഒന്നിച്ചുചേർത്തു ഇഞ്ചിനീരും തേനും ചേർത്തു സേവിച്ചാൽ ക്ഷയം കഫകോപം വയററുവേദന അരുചി ഛർദ്ദി ചുമ ശ്വാസം ജ്വരം മുതലായവ ശമിക്കും.

### കപിത്ഥാഷ്ടകചൂർണ്ണം.

വിളാർമരത്തിൻകായ് ഭാഗം എട്ടു പഞ്ചസാര ഭാഗം ആറു

താളിമാതളപ്പഴം മരപ്പുളി കൂവളത്തിന്റെ ഇളയകായ് താതിരി പ്പൂവ് അയമോദകം തിപ്പലി ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം മുമ്മൂന്നുഭാഗംവീതം. നല്ലമുളക ജീരകം കൊത്തമ്പാലരി വയമ്പ് ഇരുവേലി തുവച്ചിലക്കാരം കുറാശാണി ഏലം ഇലവർങ്ങം പച്ചില നാഗപ്പൂവ് കൊട്ടവേലിക്കിഴങ്ങ് ചുക്ക് ഇവ ഓരോ ഭാഗംവീതം ഇവ പ്രത്യേകം പ്രത്യേകം പൊടിച്ചു ശീലപ്പൊടിതട്ടി ത്തുക്കിയെടുത്ത് എല്ലാംകൂടി ഒന്നിച്ചുചേർത്തു തേനിൽ കുഴച്ചു സേവിച്ചാൽ ക്ഷയവും കണ്ഠരോഗവും അതിസാരവും ഗുന്മവും ഗ്രഹണിയും മററും ശമിക്കും.

## ലവങ്ഗാദിചൂർണ്ണം.

ഗ്രാംപൂവ് കർപ്പൂരം ഏലത്തരി ഇലവർങ്ങത്തൊലി നാഗപ്പൂവ് ജാതിക്കാ രാമച്ചം ചുക്ക കരിംജീരകം കറുത്ത അകിൽ കൂവനൂറ് മാഞ്ചി കരിംകൂവളക്കിഴങ്ങു തിപ്പലി ചന്ദനം ഇരുവേലി തകരം തക്കോലം ഇവ സമം ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത് പൊടിയിൽ നേർപകുതി പഞ്ചസാരയും ചേർത്ത് കുറേശ്ശ സേവിച്ചാൽ യക്ഷ്മാവു ഉരഃക്ഷതം ചുമ ഇക്കിൾ പീനസം തമകശ്വാസം കണ്ഠരോഗം ഹൃദ്രോഗം അതിസാരം പ്രമേഹം ഗുല്മം ഗ്രഹണി മുതലായവ ശമിക്കും.

## സിതോപലാദിചൂർണ്ണം.

പഞ്ചസാരപലം ൧൬ കൂവനൂറ് പലം ൮ തിപ്പലിപലം ൪ ഏലം പലം ൨ ഇലവങ്ഗം പലം ൧ ഇവ പ്രത്യേകം പ്രത്യേകം ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടി എല്ലാംകൂടി ഒന്നിച്ചുചേർത്ത് തേനും നെയ്യും ചേർത്തരച്ചു കുറേശ്ശ കുറേശ്ശ സേവിച്ചാൽ ക്ഷയം കാസശ്വാസം കൈകാൽശരീരം മുതലായവ ചുട്ടുനീറക്കം അഗ്നിമാന്ദ്യം പാർശ്വശൂല ജ്വരം അരുചി ഊർദ്ധ്വഗതമായ രക്തപിത്തം സുപ്തജിഹ്വാത്വം മുതലായവ ശമിക്കും.

## കർപ്പൂരാദ്യം ചൂർണ്ണം.

കർപ്പൂരം ഇലവങ്ഗം തക്കോലം ജാതിക്കാ പച്ചില ഇവ സമം ഗ്രാംപൂവു മാഞ്ചി നല്ലമുളക് തിപ്പലി ചുക്ക് ഇവ ക്രമേണ ഓരോ ഭാഗം കൂട്ടതൽവീതം എല്ലാംകൂടി ഒന്നിച്ചുചേർത്ത് ശീലപ്പൊടി തട്ടിയെടുത്തു പൊടിക്കുസമം പഞ്ചസാരയും ചേർത്ത് കുറേശ്ശ സേവിച്ചാൽ ക്ഷയം ദാഹം കാസം പീനസം ഒച്ചയടപ്പ് ശ്വാസം ഛർദ്ദി കണ്ഠരോഗം അരുചി ഭക്തരോധം മുതലായവ ശമിക്കും.

## ഏലാദിചൂർണ്ണം.

ഏലം പച്ചില നാഗപ്പൂവ് ഇലവങ്ഗം ഇവ സമം ഇവയു

ടെ ഇരട്ടി ഈത്തപ്പഴം മുന്തിരിങ്ങാപ്പഴം അതിമധുരം പഞ്ചസാര തിപ്പലി ഇവ നാലിരട്ടി മരുന്നുകൾ പ്രത്യേകം പ്രത്യേകം ഇടിച്ചു പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു കുഴിയമ്മിയിൽ ഇട്ടു് തേൻ ഒഴിച്ചു നല്ലതുപോലെ അരച്ചു വടിച്ചു് എടുത്തു് ഒരു പാത്രത്തിൽ ആക്കി വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ രാജയക്ഷ്മാവു തീർച്ചയായും ശമിക്കും.

അശ്വഗന്ധാദിചൂൎണ്ണം.

അമുക്കരം പലം പത്തു് ചുക്ക പലം അഞ്ചു് തിപ്പലി പലം രണ്ടര നല്ലമുളകു് പലം ഒന്നേകാൽ ഇലവങ്ഗം പച്ചില ചിററേലം നാഗപ്പൂവു് പേരേലം ചെറുതേക്കു് താലീസപത്രി കച്ചോലം അയമോദകം ചെറുകുമിഴി മാഞ്ചി തക്കോലം മുത്തങ്ങാക്കിഴങ്ങു് ചിററരത്ത കടുകുരോഹിണി അടപതിയൻകിഴങ്ങു് കൊട്ടം ഇവ ഈരണ്ടു രുപാത്തുക്കംവീതം ഇവ എല്ലാംകൂടി ഒന്നിച്ചുചേൎത്തുണക്കി ശീലപ്പൊടിതട്ടിയെടുത്തു പൊടിക്കുസമം പഞ്ചസാരയുംചേൎത്തു നേൎമ്മിച്ചു് കാലത്തുകാലത്തു് ചൂടുവെള്ളത്തിൽ കുറേശ്ശ പൊടികലക്കി സേവിച്ചാൽ സകല ക്ഷയരോഗങ്ങളും ശമിക്കും. ഈ പൊടി വാതക്ഷയത്തിനും പിത്തക്ഷയത്തിനും പശുവിൻനെയ്യുചേൎത്തും ശ്ലേഷ്മക്ഷയത്തിൽ തേൻചേൎത്തും പ്രമേഹരോഗി വെണ്ണയിൽ കുഴച്ചും ശിരക്കമ്പമോ പിത്തരോഗമോ ഉള്ളവർ പശുവിൻപാലിൽ കലക്കിയും സേവിക്കുന്നതു് വളരെ വളരെ നല്ലതാണു്. ഈ പൊടി സേവിച്ചാൽ ഉരഃക്ഷതം ക്ഷീണം അഗ്നിമാന്ദ്യം കുക്ഷിശൂല ഉദരം മുതലായ രോഗങ്ങളും അനുപാനമാററംകൊണ്ടു് മററനവധി രോഗങ്ങളും ശമിക്കും. വിശേഷിച്ചും ബലം വൎദ്ധിക്കുകയും മേദസ്സു ക്ഷയിക്കുകയും തേജസ്സുണ്ടാവുകയും ചെയ്യും.

ദ്രാക്ഷാദിചൂൎണ്ണം.

മുന്തിരിങ്ങാപ്പഴം കോലരക്കു് വെള്ളത്താമ്പൽക്കിഴങ്ങു് ഈത്തപ്പഴം നറുനീണ്ടിക്കിഴങ്ങു് കൂവനൂറു് ഇരുവേലി നെല്ലിക്കാത്തോടു് മുത്തങ്ങാക്കിഴങ്ങു് ചന്ദനം തകരം തക്കോലം ജാതിക്കാ ഇലവങ്ഗം ഏലത്തരി പച്ചില നാഗപ്പൂവു കൊത്തമ്പാലരി ഇവ സമം ഒന്നിച്ചുചേൎത്തുണക്കിപ്പൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്തു് സമം പഞ്ചസാരയും ചേൎത്തു നേൎമ്മിച്ചു കുറേശ്ശ സേവിച്ചാൽ ക്ഷയം പിത്തം ചുട്ടുനീറക്കം മോഹാലസ്യം അരുചി ഛൎദ്ദി പാണ്ഡു കാമല രക്തപിത്തം ഉദരം ജ്വരം രക്തപ്രമേഹം യോനിദോഷം രക്താൎശസ്സു് മദം വൃദ്ധി വിദ്രധി മുതലായവ ശമിക്കും. ബലത്തേയും കാന്തിയേയും ആയുസ്സിനേയും വൎദ്ധിപ്പിക്കും.

ഈ പൊടി കുഴിയമ്മിയിൽ ഇട്ടു തേനും നെയ്യും ഒഴിച്ചരച്ചു ലേഹ്യമാക്കിയും സേവിക്കാം. മരുന്നു സേവിച്ചതിൻെറശേഷം പാൽ കുടിക്കുകയും യവം ഗോതമ്പ് മലർപ്പൊടി ഇവകൊണ്ടു ണ്ടാക്കിയ ഭക്ഷണസാധനങ്ങൾ ഭക്ഷിക്കുകയും മാംസരസം സേവിക്കുകയും ചെയ്യുന്നതു് വളരെ വളരെ നല്ലതാണു്.

### ത്രികടുകാദിചൂർണ്ണം.

ചുക്കു തിപ്പലി നല്ലമുളകു് കടുക്കാത്തോടു് താന്നിക്കാത്തോട് നെല്ലിക്കാത്തോടു് ഏലത്തരി ജാതിക്കാ ഇലവങ്ഗം ഇവ സമം ഒന്നിച്ചുചേർത്തുണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു് ആ പൊടിക്കു സമം ഇരുമ്പുഭസ്മവുംചേർത്തു് തേനിൽ കുറേശ്ശ കുറേശ്ശ കുഴച്ചു സേവിച്ചാൽ രാജയക്ഷ്മാപ്പ് കാസശ്വാസം മേഹം പാണ്ഡു ഭഗന്ദരം ജ്വരം മന്ദാഗ്നി വീക്കം ഗ്രഹണി ഇവകൾ ശമിക്കും.

### രാസ്നാദിചൂർണ്ണം.

ചിററരത്ത പച്ചക്കർപ്പൂരം താലീസപത്രി മഞ്ചട്ടി കന്മദം ചുക്കു് തിപ്പലി നല്ലമുളകു് കടുക്കാത്തോടു താന്നിക്കാത്തോടു നെല്ലിക്കാത്തോടു മുത്തങ്ങാക്കിഴങ്ങു വിഴാലരിക്കാമ്പ് കൊടുവേലിക്കിഴങ്ങു് ഇവ സമം ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു് പൊടിക്കു തുല്യം ഇരുമ്പുഭസ്മവുംചേർത്തു് തേനും നെയ്യും ഒന്നിച്ചുചേർത്തു് അതിൽ കുറേശ്ശ കുഴച്ചു സേവിച്ചാൽ ക്ഷയം ചുമ ജ്വരം മുതലായവ ശമിക്കുകയും ബലവും കാന്തിയും പുഷ്ടിയും ഉണ്ടാവുകയും ചെയ്യും.

### മാക്കവാദിചൂർണ്ണം.

കയ്യോന്നി സമൂലം നെല്ലിക്കാത്തോടു് സ്വർണ്ണമാക്കീരഭസ്മം വെളുത്ത തമിഴാമവേരു് മലർപ്പൊടി കൂവനൂറു് കാട്ടുഴുന്നു് ആടലോടകം ചെറിയ കൊടുത്തൂവവേരു് ഇവ സമം ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടിയും ചിററരത്ത ഏലത്തരി പച്ചില നല്ലമുളകു് താലീസപത്രി തിപ്പലി ഇവ സമം മുൻപറഞ്ഞ പൊടിക്കു പകുതി വരത്തക്കവണ്ണം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും ഇതിൽ പകുതി കന്മദഭസ്മവും അത്രയും കല്ലൂർവഞ്ചിപ്പൊടിയും ഒന്നിച്ചുചേർത്തു് എല്ലാററിനും സമം എള്ളു തൊലികളഞ്ഞു ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തതും ചേർത്തു് ഇവയെല്ലാററിനും സമം പഞ്ചസാരകൂട്ടി നേർമ്മിച്ചു കുറേശ്ശ പൊടി എടുത്തു നെയ്യിൽ കുഴച്ചു സേവിച്ചു് പുറകേ പാൽ കാച്ചിക്കുടിച്ചാൽ രാജയക്ഷ്മാവു് കാമല മൂലവ്യാ

ധി അശ്മരി മൂത്രകൃഛ്റം മുതലായ മഹാരോഗങ്ങൾ ശമിക്കുക യും ബലവും വീൎയ്യവും വൎദ്ധിക്കുകയും ചെയ്യും.

താപ്യാദിചൂൎണ്ണം.

സ്വൎണ്ണമാക്ഷീരഭസ്മം കന്മദഭസ്മം വെള്ളിഭസ്മം ഇരിമ്പിൻ കിട്ടഭസ്മം ഇവ അയ്യഞ്ചുപലം. കൊട്ടുവേലിക്കിഴങ്ങ് നെല്ലിക്കാത്തോട്ട് കടുക്കാത്തോട്ട് താന്നിക്കാത്തോട്ട് ചുക്ക് നല്ലമുളക തിപ്പലി വിഴാലരിക്കാമ്പ് ഇവ ഓരോപലം ഒന്നിച്ചുചേൎത്ത് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി പഞ്ചസാര പലം ൨ എല്ലാംകൂടി ഒന്നിച്ചുചേൎത്ത് തേനൊഴിച്ചു നല്ലതുപോലെ അരച്ചെടുത്തു സൂക്ഷിച്ചുവച്ചിരുന്ന് കുറേശ്ശ സേവിച്ചാൽ രാജയക്ഷ്മാവ് കാസശ്വാസം വിഷമജ്വരം കുഷ്ഠം പാണ്ഡു, അജരകം പ്രമേഹം ശോഫം അരുചി അപസ്മാരം കാമല അൎശ്ശസ്സ് മുതലായവ ശമിക്കും.

ജാതിഫലാദിചൂൎണ്ണം.

ജാതിക്കാ വിഴാലരിക്കാമ്പു കൊട്ടുവേലിക്കിഴങ്ങു തകരം എള്ള് താലീസപത്രി ചന്ദനം ചുക്കു ഇലവങ്ഗം ചിററേലം പച്ചക്കർപ്പൂരം കടുക്കാത്തോട്ട് നെല്ലിക്കാത്തോട്ട നല്ലമുളക് തിപ്പലി കൂവനൂറ് ഇവ പ്രത്യേകം പ്രത്യേകം അറാറുരുപാത്തൂക്കംവീതം പേരേലം ഗ്രാമ്പൂവ് പച്ചില നാഗപ്പൂവ് ഇവ ഓരോപലം കഞ്ചാവിന്നി പലം ൧ എല്ലാം പ്രത്യേകം പ്രത്യേകം ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത് എല്ലാംകൂടി ഒന്നിച്ചുചേൎത്ത് അതിന്ന സമം പഞ്ചസാരയുംകൂട്ടി അമ്മിയിൽഇട്ടു നല്ലതുപോലെ അരച്ചു നല്ല പാത്രത്തിൽ സൂക്ഷിച്ചുവച്ചിരുന്ന കുറേശ്ശ സേവിച്ചാൽ രാജയക്ഷ്മാവ് കാസശ്വാസം ചുമ ഗ്രഹണി അരുചി പീനസം അഗ്നിമാന്ദ്യം മുതലായവ തീൎച്ചയായും ശമിക്കും.

മൃഗാങ്കചൂൎണ്ണം.

ശുദ്ധിചെയ്ത മുത്ത് ശംഖം പവിഴം വെളുത്തിയം ഇവ സമം വേപ്പിൻപട്ടക്കഷായത്തിൽ നല്ലതുപോലെ അരച്ചു ഗജപുടം ചെയ്തെടുത്ത് അതിന്ന സമം കൂവനൂറും അതിന്റെ പതിനാറിൽ ഒരുഭാഗം ശുദ്ധിചെയ്ത ചായില്യവും ചേൎത്ത് നല്ലതുപോലെ പൊടിച്ചു ഈരണ്ടു കുന്നിപ്രമാണം പൊടി തിപ്പലിയും തേനും ചേൎത്തു സേവിച്ചാൽ കൃഛ്റസാദ്ധ്യങ്ങളായ ക്ഷയം കാസം രാജയക്ഷ്മാവ് ശ്വാസം സ്വരഭേദം ജ്വരം പ്രമേഹം മുതലായവകൾ ശമിക്കും.

മഹാശ്വഗന്ധചൂൎണ്ണം.

ഇലവങ്ഗം പലം ൧ ചെറിയ നാഗപ്പൂവു പലം ൨ ഏല

ത്തരി പലം ൧ ജീരകം പലം ൨ തിപ്പലി പലം ൫ ചുക്ക് പലം ൩൨ ശുദ്ധിചെയ്ത അമുക്കരം പലം ൩൧ ഇവ ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് പൊടിക്കു സമം ചീനക്കല്ക്കണ്ടിൻപൊടിയും ചേൎത്തു കുറേശ്ശ ആട്ടിൻപാലിലൊ നെയ്യിലൊ കുഴച്ചു സേവിച്ചാൽ രാജയക്ഷ്മാവു് ശ്വാസകാസം പാണ്ഡു ഗുല്മം അസ്ഥിജ്വരം മുതലായ മഹാവ്യാധികൾ ശമിക്കും.

ബൃഹന്നവായസചൂൎണ്ണം.

ചുക്ക് മുളക് തിപ്പലി നെല്ലിക്കാത്തോടു കടുക്കാത്തോടു് താന്നിക്കാത്തോടു് ജാതിക്കാ ഇലവങ്ഗം ഇവ ഒന്നേഅരയ്ക്കാൽ പലം ഒന്നിച്ചുചേൎത്തുണക്കി ശീലപ്പൊടി തട്ടിയെടുത്ത പൊടിയും സമം ഇരുമ്പുഭസ്മവും കൂടി കുഴിയമ്മിയിൽഇട്ടു് തേൻ ഒഴിച്ചു നല്ലതുപോലെ അരച്ചു് കുഴമ്പാക്കി ഒരു പാത്രത്തിൽ സൂക്ഷിച്ചു വച്ചിരുന്നു് കുറേശ്ശ സേവിച്ചാൽ ക്ഷയം കാസം ശ്വാസം പാണ്ഡു ജ്വരം ഭഗന്ദരം മന്ദാഗ്നി ശോഫം ഗ്രഹണി മുതലായ രോഗങ്ങൾ ശമിക്കും.

ചതുൎദ്ദശാംഗലെഹം.

ചിററരത്ത പച്ചക്കൎപ്പൂരം താലീസപത്രി ചെറിയബ്രഹ്മി കന്മദം ചുക്ക് നല്ലമുളക് തിപ്പലി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് മുത്തങ്ങാക്കിഴങ്ങു് വിഴാലരിക്കാമ്പു് കൊടുവേലിക്കിഴങ്ങു് ഇവ സമം ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയിൽ പതിനാലിരട്ടി ഇരുമ്പുഭസ്മവും ചേൎത്തു കുഴിയമ്മിയിൽ ഇട്ടു തേനും നെയ്യും ഒഴിച്ചരച്ചു ലേഹ്യപാകമാക്കിവടിച്ചു് നല്ല പാത്രത്തിൽ സൂക്ഷിച്ചുവച്ചിരുന്നു് കുറേശ്ശ സേവിച്ചാൽ രാജയക്ഷ്മാവു് കാസം ശ്വാസം ക്ഷയം പാണ്ഡു മുതലായവയെ ശമിപ്പിക്കും; പുഷ്ടിയേയും കാന്തിയേയും ഉണ്ടാക്കും

വാസാവലേഹ്യം.

ഒരുതുലാം ആടലോടകവേരുകൊണ്ടുവന്നു് അമ്പതിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ നൂറുപലം കല്ക്കണ്ടുപൊടിയിട്ടു പാവാക്കി നാലിടങ്ങഴി കടുക്കാത്തോടുണക്കിപ്പൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്ത പൊടിയും രണ്ടുപലം തിപ്പലിപ്പൊടിയും ഓരോപലം ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവു് ഇവയുടെ പൊടിയുംചേൎത്തു ലേഹ്യമാക്കി വാങ്ങി ഇരുനാഴി തേനുംചേൎത്തു് ഇളക്കി മറെറാരു പാത്രത്തിൽ ആക്കിവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ക്ഷയം ഉരഃക്ഷതം രക്തപിത്തം കാസം ശ്വാസം രാജയക്ഷ്മാവു മുതലായ ഭയങ്കരരോഗങ്ങൾ ശമിക്കും.

മറെറാരു വാസാവലേഹ്യം.

ഒരിടങ്ങഴി ആടലോടകവേരിലെത്തൊലിയും പൂവുംകൂടി ഇടിച്ചുപിഴിഞ്ഞ നീരിൽ പഞ്ചസാര കലക്കിപ്പാവാക്കി അത്രയും സ്വർണ്ണമാക്കീരഭസ്മവും രണ്ടുപലം തിപ്പലിപ്പൊടിയുംചേർത്തു ലേഹ്യമാക്കിവാങ്ങി ഇരുനാഴി തേനൊഴിച്ചിളക്കി മറെറാരു പാത്രത്തിൽ ആക്കിവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ രാജയക്ഷ്മാവു് അശ്സ്സു് പാശ്വശൂല ഹൃദയശൂല ജ്വരം മുതലായവ ശമിക്കും.

ച്യവനപ്രാശം.

കൂവളത്തിൻവേരു മുഞ്ഞവേരു് പലകപ്പയ്യാനിവേരു് കുമിഴിവേരു് പാതിരിവേരു് കുറുന്തോട്ടിവേരു് ഓരിലവേരു് മൂവിലവേരു് കാട്ടുഴുന്നിൻവേരു് കാട്ടുപയററിൻവേരു് തിപ്പലി തിപ്പലിമൂലം അത്തിത്തിപ്പലി നായ്ക്കുരണ ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട കക്കടകശൃംഗി മുന്തിരിങ്ങാപ്പഴം അടപതിയൻകിഴങ്ങു പുഷ്കരമൂലം അകിൽ കടുക്കാത്തോടു് ഋദ്ധി ജീവകം ഇടവകം കച്ചോലക്കിഴങ്ങു് മുത്തങ്ങാക്കിഴങ്ങു് തമിഴാമവേരു് മേദ ചിറെറലം ആമ്പൽക്കിഴങ്ങു് ചന്ദനം പാൽമുതക്കു് ആടലോടകം കാകോളി ക്ഷീരകാകോളി കാക്കത്തൊണ്ടി (ഒരുതരം കാട്ടുകോവ) ഇവ പ്രത്യേകം ഓരോപലംവീതം. നെല്ലിക്കാ അഞ്ഞൂറു് ഇവയെല്ലാംകൂടി മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ച നീരിൽ കുരുവും നാരുംകളഞ്ഞ അഞ്ഞൂറു നെല്ലിക്കാ നാഴൂരി നെയ്യൊഴിച്ചു തേനിൻെറ നിറത്തിൽ വറട്ടിയെടുത്തതും ചേർത്തു് അതിൽ അരത്തുലാം കല്ക്കണ്ടുചേർത്തു പാവാക്കിവാങ്ങി ആറിയതിൻെറശേഷം നാഴൂരിതേനും നാലുപലം കൂവനൂറും രണ്ടുപലം തിപ്പലിപ്പൊടിയും ഒരുപലം ഇലവർങ്ഗം ഏലത്തരി പച്ചില നാഗപ്പൂവു് ഇവയുടെ പൊടിയുംചേർത്തു നല്ലതുപോലെ ഇളക്കി യോജിപ്പിച്ചു മറെറാരു പാത്രത്തിൽ ആക്കിവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ രാജയക്ഷ്മാവു് ക്ഷയം കാസം ശ്വാസം സ്വരഃക്ഷയം ഉരഃക്ഷയം ഹൃദ്രോഗം വാതരക്തം തണ്ണീർദ്ദാഹം മൂത്രാശയം ശുക്ലം ഇവയെ സംബന്ധിച്ച രോഗങ്ങൾ മുതലായവ ശമിക്കും. അഗ്നിബലത്തെ ചെയ്യും. ക്ഷീണിച്ചവക്കും മുറിവുള്ളവക്കും വൃദ്ധന്മാക്കും ബാലന്മാക്കും ഒന്നുപോലെ ശരീരം പോഷിപ്പിക്കുന്നതിനു് ഇത്ര നല്ലമരുന്നു് മറെറാന്നുമില്ല. ധാരണാശക്തിയേയും ഓമ്മയേയും ഇന്ദ്രിയപുഷ്ടിയേയും ആരോഗ്യത്തേയും ഉണ്ടാക്കും. ഭോഗശക്തിയെ വദ്ധിപ്പിക്കും. നിറവും കാന്തിയും ഓജസ്സും ആയുസ്സും ഉണ്ടാക്കും വായുവിൻെറ ഗതിയെ ശരിയാക്കും. സൌന്ദര്യം വളരെക്കാലം നിലനിത്തും.

അജപഞ്ചകഘൃതം.

ആട്ടിൻകാഷ്ഠത്തിന്റെ രസം ആട്ടിൻമൂത്രം ആട്ടിൻപാല് ആട്ടിൻതൈര് ആട്ടിൻനെയ്യ് ഇവ ഈരണ്ടു ഇടങ്ങഴിവീതം ഒന്നിച്ചുചേർത്തു് ഇരുനാഴി ചവക്ഷാരവുംചേർത്തു കാച്ചിയരിച്ചു സേവിച്ചാൽ രാജയക്ഷ്മാവു ക്ഷയം കാസശ്വാസം മുതലായവ ശമിക്കും.

ജീവന്ത്യാദ്യംഘൃതം.

അടപതിയൻകിഴങ്ങ് ഇരട്ടിമധുരം മുന്തിരിങ്ങാപ്പഴം കുടക പ്പാലയരി കച്ചോലം പുഷ്കരമൂലം കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ കുറുന്തോട്ടിവേര് കരിംകൂവളക്കിഴങ്ങ് നെല്ലിക്കാത്തോട് ത്രായ മാണ കൊട്ടത്തൂവവേര് ഇവ സമം നെയ്യിൽ ഇടിച്ചുപൊടിച്ചു ചേർത്തു നെയ്യുകാച്ചി സേവിച്ചാൽ ഏകാദശരൂപത്തോടുകൂടിയ രാജയക്ഷ്മാവു് ശമിക്കും.

രക്തഛർദ്ദിക്കു്.

കോലരക്കിന്റെ ചായത്തിൽ തേനൊഴിച്ചു സേവിച്ചാൽ രക്തം ഛർദ്ദിക്കുന്നതു ശമിക്കും. അതിമധുരവും ചന്ദനവുംകൂടി ഇട്ടു പാൽകുറുക്കി കുടിച്ചാലും ടി മരുന്നുകൾ രണ്ടുംകൂടി പാലിൽ അര ച്ചുകലക്കി കുടിച്ചാലും രക്തം ഛർദ്ദിക്കുന്നതു ശമിക്കും.

ബൃഹദ്വാസാവലേഹ്യം.

ആടലോടകം ചെറുവഴുതിന ചെറുതേക്ക് ഇവ ഓരോന്നും ഇരുപത്തിഅഞ്ചുപലംവീതം ഒന്നിച്ചുചേർത്തു് പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ച നീരിൽ രണ്ടിടങ്ങഴി കല്ക്കണ്ടു പൊടിയിട്ടു പാവാക്കി അതിൽ നാഴി അടയ്ക്കാമണിയൻ ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തപൊടിയും ഒരുപലം അഭ്രകഭസ്മവും നാലുപലം തിപ്പലിപ്പൊടിയും ഈരണ്ടു ത്രപാത്തുക്കം വീതം കൊട്ടം താലീസപത്രി നല്ലമുളക് ഇലവങ്ഗം മുരാമാഞ്ചി ഇരുവേലി ഗ്രാമ്പൂ നാഗപ്പൂ കറുവാപ്പട്ട ചെറുതേക്ക് ഇരുവേലി മുത്തങ്ങാക്കിഴങ്ങ് ഇവയുടെ പൊടിയും ഇരുനാഴി തേനും ചേർത്തു് ഇളക്കിയോജിപ്പിച്ചു കുറേശ്ശ സേവിച്ചാൽ അത്യുഗ്രമായ രാജയക്ഷ്മാവും അഞ്ചുവിധത്തിൽ ഉള്ള കാസരോഗവും രക്തപിത്തം ക്ഷയം ശ്വാസം ഉരഃക്ഷതം ജ്വരം പ്ലീഹ ഇവയും ബാലന്മാർക്കും വൃദ്ധന്മാർക്കും യുവാക്കന്മാർക്കും ഉണ്ടാകുന്ന പാർശ്വശൂല ഹൃദയശൂല അമ്ലപിത്തം ഛർദ്ദി ഇവകളും തീർച്ചയായും ശമിക്കും.

യക്ഷ്മാരിലെഹം.

കടുക്കാത്തോടു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത

പൊടിയും ശുദ്ധിചെയ്ത കന്മദവും സ്വൎണ്ണമാക്ഷികഭസ്മവുംകൂടി സമം കുഴിയമ്മിയിൽ ഇട്ടു് തേനും നെയ്യും ഒഴിച്ചു നല്ലതുപോലെ അരച്ചു വടിച്ചു വേറൊരുപാത്രത്തിൽ ആക്കി വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ അത്യുഗ്രമായ രാജയക്ഷ്മാവും ശമിക്കും

### വ്യോഷാദിയോഗം.

ചുക്കു് മുളകു തിപ്പലി ശതാവരിക്കിഴങ്ങു നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് കുറുന്തോട്ടിവേരു് ആനക്കുറുന്തോട്ടിവേരു് ഇവ സമം ഒന്നിച്ചുചേൎത്തു് ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിക്കുസമം ഇരുമ്പിൻഭസ്മവും ചേൎത്തു കുഴിയമ്മിയിൽ ഇട്ടു് നെയ്യും തേനും ഒഴിച്ചു നല്ലതുപോലെ അരച്ചു മറെറാരുപാത്രത്തിൽ ആക്കിവച്ചിരുന്നു സേവിച്ചാൽ രാജയക്ഷ്മാവു് ഉരഃക്ഷതം കണ്ഠരോഗം കാസശ്വാസം മുതലായവ ഉടനടി ശമിക്കും.

### യക്ഷ്മാന്തകലേഹം.

ചിററരത്ത താലീസപത്രി പച്ചക്കൎപ്പൂരം ചെറിയബ്രഹ്മി കന്മദം (ശുദ്ധിചെയ്ത മനയോലയും) ആകാം നെല്ലിക്കാത്തോടു കടുക്കാത്തോടു് താന്നിക്കാത്തോടു ചുക്കു് മുളകു് തിപ്പലി ഏലം ഇലവങ്ഗം പച്ചില ഇവ ഉണക്കി ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു് കുഴിയമ്മിയിൽ ഇട്ടു് തേനും നെയ്യും ഒഴിച്ചരച്ചു മറെറാരു പാത്രത്തിൽ ആക്കിവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ എല്ലാഉപദ്രവങ്ങളോടുകൂടിയതും വൈദ്യന്മാർ ഉപേക്ഷിച്ചതും ആയ രാജയക്ഷ്മാവും കാസശ്വാസങ്ങളും സ്വരസാദവും ക്ഷയകാസവും ക്ഷതക്ഷയവും ശമിക്കുകയും ബലം പുഷ്ടി വൎണ്ണം ഇവകളെ കൊടുക്കുകയും ചെയ്യും.

### ഛാഗല്യാദ്യംഘൃതം

ഓരോതുലാം വെള്ളാട്ടിൻ മാംസവും ആടലോടകവും അമുക്കുരവും മുപ്പത്തിരണ്ടിടങ്ങഴിവീതം വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു് അതിൽ രണ്ടിടങ്ങഴിനെയ്യും നെയ്യുസമം ആട്ടിൻപാലുംചേൎത്തു മേദ മഹാമേദ കാകോളി ക്ഷീരകാകോളി ജീവകം ഇടവകം ഋദ്ധി വൃദ്ധി കുമിഴിവേരു കൂവളവേരു പലകപ്പയ്യാനിവേരു പാതിരിവേരു മുഞ്ഞവേരു് ഏലത്തരി ഇലവങ്ഗം പച്ചില നാഗപ്പൂവു ശതാവരിക്കിഴങ്ങു് ചുക്കു നല്ലമുളകു തിപ്പലി കടുക്കാത്തോടു നെല്ലിക്കാത്തോടു് താന്നിക്കാത്തോടു് ഇരട്ടിമധുരം പാൽമുതക്കു് വയമ്പു് ശംഖുപുഷ്പത്തിൻെറവേരു് സാലാമിസ്രി നിലപ്പനക്കിഴങ്ങു് അത്തിത്തിപ്പലിവേരു നായിക്കുരണയരി അയമോദകം കരിങ്ങാലി

ക്കാതൽ ജീരകം ചിററേലം ഉലുവാ ചെറുതേക്ക് ഇവ പ്രത്യേകം പ്രത്യേകം ആറാറുകഴഞ്ചുവീതം എടുത്ത് എല്ലാംകൂടി ഒന്നിച്ചുചേ ൎത്ത് അരച്ചുകലക്കി നെയ്യ് കാച്ചിഅരിച്ചു വച്ചിരുന്നു സേവി ച്ചാൽ അത്യുഗ്രമായ രാജയക്ഷ്മാവും ഉരഃക്ഷതവും ശ്വാസകാസങ്ങ ളും സർവ്വപ്രകാരത്തിലുള്ള ചുമകളും സ്വരഭേദം ക്ഷയം ധ്വജഭംഗം ജ്വരം പ്രമേഹം മൂത്രകൃഛ്റം രക്തപിത്തം അരോചകം മുതലാ യ അനവധി രോഗങ്ങളും ശമിക്കും.

## ബലാഗർഭഘൃതം.

കൂവളത്തിൻവേര് കുമിഴിവേര് പാതിരിവേര് പലകപ്പ യ്യാനിവേര് മുഞ്ഞവേര് ഓരിലവേര് മൂവിലവേര് ചെറുവഴു തിനവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ അയ്യഞ്ചുപലം വീതം ഒന്നിച്ചുചേൎത്തു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവ ച്ചു രണ്ടരയിടങ്ങഴിയാക്കി അതിൽ ഒരിടങ്ങഴി ആട്ടിൻമാംസരസ വും ഒരിടങ്ങഴി ആട്ടിൻപാലും ഒരിടങ്ങഴി നെയ്യുംചേൎത്തു കുറുന്തോ ട്ടിവേർ അരച്ചു കല്ക്കംകലക്കി കാച്ചിസേവിച്ചാൽ രാജയക്ഷ്മാവും ക്ഷയവും ക്ഷതവും ശൂലയും കാസവും മററും എത്രയും വേഗ ത്തിൽ ശമിക്കും.

## ക്ഷയകേസരി.

ചുക്ക് നല്ലമുളക് തിപ്പലി നെല്ലിക്കാത്തോട് കടുക്കാത്തോ ട് താന്നിക്കാത്തോട് ഏലത്തരി ജാതിക്ക ഇലവങ്ഗം ഇവ ഓ രോ ഉറുപ്പികത്തൂക്കംവീതം ഇരുമ്പുഭസ്മം ഒമ്പതുറുപ്പികത്തൂക്കം മരുന്നു കൾ ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത് അ മ്മിയിൽ ഇട്ട് ഇരുമ്പുഭസ്മവുംചേൎത്ത് ആട്ടിൻപാലും ശൎക്കരയും തേനും ഒഴിച്ചു നല്ലതുപോലെ അരച്ചു മറെറാരു പാത്രത്തിൽ ആക്കിവച്ചിരുന്ന് ഈരണ്ടു കുന്നിയിടവീതം സേവിച്ചാൽ ക്ഷയ രോഗങ്ങൾ സർവ്വവും ശമിക്കും. (തേൻ അനുപാനമായും സേ വിക്കാം.)

## ശതപുഷ്പഘൃതം.

ചതകുപ്പ തകരം കൊട്ടം ഇരട്ടിമധുരം ദേവതാരം ഇവ നെ യ്യിൽ അരച്ചുതേച്ചാൽ പൃഷ്ഠം പാൎശ്വഭാഗം തോൾമുതലായ സ്ഥാ നങ്ങളിൽ ഉള്ള വേദന ശമിക്കും.

## കകുഭാദി.

അനവധിതവണ ആടലോടകത്തിലനീരിൽ ഭാവനചെയ്തു ണക്കിയ നീർമരുതിൻപട്ട ഇടിച്ചുപൊടിച്ച പൊടിയും സമം ശ ൎക്കരയുംകൂടി കുഴിയമ്മിയിൽ ഇട്ട് നെയ്യും തേനുമൊഴിച്ചു നല്ലതു

പോലെ അരച്ച് മററൊരു പാത്രത്തിൽ ആക്കി വച്ചിരുന്നു കുറേ ശ്ശ സേവിച്ചാൽ ക്ഷയവും കാസവും രക്തപിത്തവും ശമിക്കും.

### ഏലാമന്ഥം.

ഏലത്തരി അയമോദകം നെല്ലിക്കാത്തോട്ട കടുക്കാത്തോട്ട താന്നിക്കാത്തോട്ട കരിഞ്ഞാലിപ്പശ വേങ്ങപ്പശ മരുതിൻപശ വിഴാലരിക്കാമ്പു ശുദ്ധിചെയ്ത ചേരിൻകുരുവ് കൊടുവേലിക്കിഴങ്ങ് ചുക്ക് തിപ്പലി നല്ലമുളക് മുത്തങ്ങാക്കിഴങ്ങു ശുദ്ധിചെയ്തതുവരി മണ്ണ് ഇവ സമം കഷായംവച്ചു നാലിൽ ഒരുഭാഗം ശേഷിക്കുമ്പോൾ വാങ്ങി പിഴിഞ്ഞരിച്ച് അതിൽ ഇടങ്ങഴി നെയ്യൊഴിച്ചു മുൻപറഞ്ഞ മരുന്നുകൾ കല്ക്കമായി അരച്ചുകലക്കി കാച്ചിഅരിച്ചു അതിൽ മുപ്പതുപലം പഞ്ചസാരയും ആറുപലം കൂവനൂറും രണ്ടിടങ്ങഴി തേനുംചേത്ത് കടഞ്ഞു മററൊരു പാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്ന് ഓരോപലംവീതം കാലത്തുകാലത്തു സേവിച്ച് അനുപാനമായി ആട്ടിൻപാൽ കുറുക്കി കുടിച്ചാൽ രാജയക്ഷ്മാവു് പാണ്ഡു ഭഗന്ദരം ശ്വാസം കാസം സ്വരഭേദം ഹൃദയരോഗം പ്ലീഹരോഗം ഗ്രഹണി മുതലായവ ശമിക്കും. കണ്ണിനും ആയുസ്സിനും വളരെ വളരെ നല്ലതാണു്.

### സൎപ്പിർഗ്ഗുഡം.

കുറുന്തോട്ടിവേര് പാൽമുതക്കിൻകിഴങ്ങ് വലിയ ഉഴരകം (ഉഴപ്പൻ) ഓരിലവേരു മൂവിലവേര് ചെറുവഴുതിനവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ തമിഴാമ അരയാൽമൊട്ട് പേരാൽമൊട്ട് കല്ലാൽമൊട്ട് അത്തിമൊട്ട് ഇത്തിമൊട്ട് ഇവ ഓരോപലംവീതം. മരുന്നുകൾ എല്ലാംകൂടി ഒന്നിച്ചുചേത്തു മരുന്നിന്റെ എട്ടിരട്ടിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ രണ്ടിരട്ടി വെള്ളാട്ടിൻപാലും കഷായത്തിനു സമം ആട്ടിൻമാംസരസവും അത്രയും പാൽ മുതക്കിടിച്ചുപിഴിഞ്ഞ നീരുംചേത്ത് അതിൽ നാലിടങ്ങഴി നെയ്യൊഴിച്ച് അടപതിയൻ കിഴങ്ങ് കാകോളി ക്ഷീരകാകോളി മേദ മഹാമേദ കാട്ടുപയറ് കാട്ടുഴുന്ന് ജീവകം ഇടവകം ഇവ ഈരണ്ടുതുപാത്തുക്കംവീതം അരച്ചുകലക്കി കാച്ചിഅരിച്ചു അതിൽ ഗോതമ്പുറവയും തിപ്പലിപ്പൊടിയും കൂവനൂറും അടപതിയൻനൂറും മുപ്പത്തിരണ്ടുപലം പഞ്ചസാരയും തേനും കുടകപ്പാലയരി പൊടിച്ചതുംചേത്തു കടഞ്ഞു സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ച് പുറകേ പാലൊ മദ്യമൊ ഉപയോഗിച്ചാൽ ക്ഷയം കാസം ശോഷം ക്ഷതം ക്ഷീണം ശ്രമം രക്തംതുപ്പുക പീനസം ഉരഃക്ഷതം പാർശ്വശൂലം ശിരശ്ശൂലം സ്വരഭേദം വൎണ്ണഭേദം മുതലായവ ശമിക്കും.

### ബലാദ്യംഘൃതം.

കുറുന്തോട്ടിവേര് വലിയഞെരിഞ്ഞിൽ ചെറുവഴുതിനവേര് ഓരിലവേര കണ്ടകാരിച്ചുണ്ട. മൂവിലവേര് വേപ്പിൻപട്ട പ ഷ്പ്പടകപ്പുല്ല് മുത്തങ്ങാക്കിഴങ്ങ് ത്രായമാണ കൊട്ടത്തൂവവേര് ഇവ സമം കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ നെയ്യും നെയ്യുസമം നെല്ലിക്കാനീരും കച്ചോലക്കിഴങ്ങിടിച്ചുപിഴിഞ്ഞ നീരുംചേർത്തു മുന്തിരിങ്ങാപ്പഴം പുഷ്കരമൂലം മേദ നെല്ലിക്കാത്തോട് ഇവസമം അരച്ചു കല്ക്കംകലക്കി നെയ്യിൽ ഇരട്ടിപാലുംചേർത്തു കാച്ചി അരിച്ചു സേവിച്ചാൽ ക്ഷയവും സകല ജ്വരങ്ങളും കാസശ്വാസവും പാർശ്വശൂല ശിരശ്ശൂല മുതലായതും ശമിക്കും.

### പരാശരഘൃതം.

ഇരട്ടിമധുരം കുറുന്തോട്ടിവേര് ചിററമൃത് ഓരിലവേര് മൂവിലവേര് ഞെരിഞ്ഞിൽ കണ്ടകാരിച്ചുണ്ട ചെറുവഴുതിന ഇവ പന്ത്രണ്ടുപലംവീതം ഒന്നിച്ചുചേർത്തു മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ നെയ്യും നെയ്യുസമം പാലും നെല്ലിക്കാനീരും കരിമ്പിൻനീരും നിലപ്പനക്കിഴങ്ങിൻനീരും ചേർത്തു മുന്തിരിങ്ങാപ്പഴം താലീസപത്രി കടുക്കാത്തോട് ജീവനീയഗണം ഇവ കല്ക്കം അരച്ചുകലക്കി കാച്ചി സേവിച്ചാൽ അതിഭയങ്കരമായ രാജയക്ഷ്മാവും പാണ്ഡുരോഗവും ഹലീമകവും രക്തപിത്തവും ശമിക്കും. ലേപനംചെയ്താൽ വ്രണങ്ങൾ ശുദ്ധിയാവുകയും ഉണങ്ങുകയും ചെയ്യും.

### ക്ഷയഹരകൂശ്മാണ്ഡഘൃതം.

കുമ്പളങ്ങാനീര് ഇടങ്ങഴി ഒന്ന്. നെല്ലിക്കാനീര് ഇടങ്ങഴി ഒന്ന്. ആടലോടകത്തിലനീര് ഇടങ്ങഴി ഒന്ന്. ശതാവരിനീര് ഇടങ്ങഴി ഒന്ന്. നിലപ്പനക്കിഴങ്ങിൻനീര് ഇടങ്ങഴി ഒന്ന്. കരിമ്പിൻനീര് ഇടങ്ങഴി ഒന്ന്. പാൽ ഇടങ്ങഴി ഒന്ന്. ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്ത് അതിൽ ഇടങ്ങഴി നെയ്യൊഴിച്ച് ചുക്ക് മുളക് തിപ്പലി ജാതിക്കാ കൂവനൂറ് അതിമധുരം കരിഞ്ജീരകം ഏലത്തരി ഇലവങ്ഗത്തൊലി ഗ്രാംപൂവ് ജടാമാഞ്ചി കൊട്ടം മുത്തങ്ങാക്കിഴങ്ങ് രക്തചന്ദനം കുടകപ്പാലയരി രാമച്ചം ഇരുവേലി ചിററരത്ത ചതകുപ്പ കുറുന്തോട്ടിവേര് ആനക്കുറുന്തോട്ടിവേര് ഊരകത്തിൻവേര് ഇവസമം പൊടിച്ചുകലക്കി കാച്ചിയരിച്ച് ഇരുനാഴി തേനും ഒഴിച്ചു സൂക്ഷിച്ചു വച്ചിരുന്ന ദിവസംപ്രതിയും സേവിച്ചാൽ ക്ഷയം കാസം ചുമ ജ്വരം രക്തപിത്തം മൂത്രാഘാതം ബഹുമൂത്രം ഹൃദ്രോഗം രക്തഗുന്മൻ യോനിദോഷം രജോദോഷം മുത

ലായവ ശമിക്കും, ദേഹപുഷ്ടിയും വീൎയ്യവൃദ്ധിയും കാന്തിയും ആയുസ്സും ഉണ്ടാകും.

### അശ്വഗന്ധാദിഘൃതം.

അമുക്കുരം തുലാം ഒന്നു്. കുറുന്തോട്ടിവേരു് ഞെരിഞ്ഞിൽ തമിഴാമ ഇവ പത്തുപലംവീതം. ശതാവരിക്കിഴങ്ങു് ആനക്കുറുന്തോട്ടി അമൃതു് ഗോതമ്പു് ഉഴുന്നു് ഇരട്ടിമധുരം ഇവ അയ്യഞ്ചു പലംവീതം. എല്ലാംകൂടി ഒന്നിച്ചുചേൎത്തു മുപ്പത്തിആറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് ആറിൽ ഒന്നാക്കി രണ്ടിടങ്ങഴി നെയ്യും ഇരട്ടി പാലുംചേൎത്തു് ഏലം ഇലവങ്ഗം പച്ചില ചുക്കു് മുളകു് തിപ്പലി അരത്ത ഇരട്ടിമധുരം പടച്ചുണ്ട രാമച്ചം പാൽമുതക്കു് അയമോദകം ജീരകം മുന്തിരിങ്ങാപ്പഴം മഞ്ചട്ടിപ്പൊടി ഇരുവേലി ഇന്തുപ്പു് ഗോതമ്പു് ഇവ അരപ്പലംവീതം പൊടിച്ചു കലക്കി കാച്ചി അരിച്ചു ശക്കര ഒഴിച്ചു കടഞ്ഞു പതിനൊന്നുദിവസം വിത്തിനടിയിൽ സൂക്ഷിച്ചുവച്ചിരുന്നു് എടുത്തു കുറേശ്ശ സേവിച്ചാൽ ക്ഷതം വാതശോണിതം രക്തപിത്തം ശോഷം മുതലായവ ശമിക്കും.

### ബർബ്ബൂലാദിലേഹ്യം.

വെൾവേലംപട്ട ആടലോടകത്തിൻവേരു് ഇളയമുള്ളങ്കി നൊച്ചിവേരു് മുഞ്ഞവേരു് ശതാവരിക്കിഴങ്ങു് ഇവ ഇരുപതുപലംവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു് എട്ടിലൊന്നാക്കി അരിച്ചെടുത്തു് അതിൽ കരിവേലത്തിൻഇല ആടലോടകത്തിൻ ഇല ചെറുവഴുതിനയില വേള മുഞ്ഞയില ശതാവരി കയ്യോന്നി ബ്രഹ്മി തമിഴാമയില പാവൽഇല ഇവ പ്രത്യേകംപ്രത്യേകം ഇടിച്ചുപിഴിഞ്ഞ നീരു് ഓരോ ഇടങ്ങഴിവീതം ചേൎത്തു ശക്കരയും കലക്കി അടുപ്പേൽവച്ചു പാവാകുമ്പോൾ അതിൽ ചവക്കാരം തുവച്ചിലക്കാരം വെൺകാരം ചുക്കു് മുളകു് തിപ്പലി ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവു് ചിററരത്ത നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോട്ട ദേവതാരം കൊടുവേലിക്കിഴങ്ങു്മഞ്ഞൾചെറുതേക്ക വയമ്പു കടുകു കയ്യോന്നി മരമഞ്ഞൾ അതിവിടയം തിപ്പലിമൂലം താളിമാതളത്തോടു് ഇന്തുപ്പു് തുവച്ചിലയുപ്പു് വിളയുപ്പു് ഉവരുപ്പു് കടലുപ്പു് ഇവ പ്രത്യേകംപ്രത്യേകം കാൽപലംവീതം ഒന്നിച്ചുചേൎത്തു് ഇടിച്ചുപൊടിച്ചു പൊടിയാക്കി ശീലപ്പൊടിതട്ടിയെടുത്തു ശക്കരപ്പാവിൽ വിതറിയിളക്കി യോജിപ്പിച്ചു മറെറാരു പാത്രത്തിൽ ആക്കി തേനൊഴിച്ചു ധാന്യപുടം ചെയ്തെടുത്തു സൂക്ഷിച്ചുവച്ചിരുന്നു് കുറേശ്ശ സേവിച്ചാൽ മഹാഭയങ്കരമായ ക്ഷയരോഗവും പഞ്ചവിധകാസങ്ങളും ശ്വാസരോഗവും കഫരോഗ

ങ്ങളും ചുട്ടുനീറക്കവും ഛർദ്ദിയും പാണ്ഡുവും പ്രമേഹവും മഹോദരവും അമ്ലപിത്തവും മററും ശമിക്കും.

കുങ്കുമാദിഘൃതം.

ഇരട്ടിമധുരം ക്ഷീരകാകോളി (അമുക്കരം) കണ്ടകാരി കൂവളത്തിൻവേരു് കുമ്പിൾവേരു് പാതിരിവേരു് പയ്യാഴാന്തവേരു മുഞ്ഞവേരു ഓരിലവേരു മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ എല്ലാംകൂടി ഒരു തുലാം. ഒന്നിച്ചു ചേത്തു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ നാലിടങ്ങഴി നെയ്യൊഴിച്ചു ജീവകം ഇടവകം മേദ മഹാമേദ കാകോളി ക്ഷീരകാകോളി ഇരട്ടിമധുരം കാട്ടുഴുന്നു് കാട്ടുപയറു് അടപതിയൻകിഴങ്ങു് മുത്തങ്ങാക്കിഴങ്ങു് ഇലവങ്ഗം കുങ്കുമം വയമ്പു് കരിങ്കൂവളക്കിഴങ്ങു് കുറുന്തോട്ടിവേരു് ചുക്കു് പന്നിക്കിഴങ്ങു് ഓരില അരേണുകം ചിററമൃതു് ഞാഴൽപ്പൂവു് ഏലാവാലുകം ചിറേറലം പേരേലം കൂവനൂറു് നെല്ലിക്കാത്തോടു് പിച്ചകപ്പൂവു് അടയ്ക്കാമണിയൻ ചെവിയം താലീസപത്രി നാഗപ്പൂവു് അമുക്കരം ജീരകം കുറാശാണിഓമം ഇവ ഈരണ്ടുത്രപാത്തുക്കം ഒന്നിച്ചുചേത്തു പൊടിച്ചുകലക്കി അരിച്ചു സൂക്ഷിച്ചുവച്ചിരുന്നു സേവിച്ചാൽ അത്യുഗ്രമായ രാജയക്ഷ്മാവും കാസശ്വാസങ്ങളും ക്ഷയവും ജ്വരവും രക്തപിത്തവും പ്രമേഹവും മററും തീച്ചയായിട്ടും ശമിക്കും.

കോലാദ്യംഘൃതം.

തിപ്പലിയും കോലരക്കുംകൂടിയിട്ടുവച്ച കഷായത്തിൽ നെയ്യും നെയ്യിൽ എട്ടിരട്ടി വെള്ളാട്ടിൻപാലും ചേത്തു് അതിൽ വിഴാലരിക്കാമ്പു മരമഞ്ഞൾത്തൊലി മുന്തിരിങ്ങാപ്പഴം മലയുകപ്പഴം (അക്രോഡു) ഈത്തപ്പഴം വലിയമുന്തിരി (കറുത്ത മുന്തിരിങ്ങാപ്പഴം" ഇരട്ടിമധുരം ചിററീന്തൽ തിപ്പലി ഇവ സമം പൊടിച്ചു കലക്കി അരിച്ചു മറെറാരുപാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ക്ഷയവും കാസശ്വാസങ്ങളും ജ്വരവും ശമിക്കും.

ഖണ്ഡപിപ്പലി അവലേഹം.

ഒരിടങ്ങഴി ചെറുതിപ്പലി നാലിടങ്ങഴിപ്പാലിൽ നല്ലതുപോലെ വേകിച്ചു് അതിൽ നാഴി നെയ്യും നാലിടങ്ങഴി കല്ക്കണ്ടപ്പൊടിയുംചേത്തു ലേഹ്യപാകമാക്കി കരയാമ്പൂവു് ഏലം ഇലവർങ്ഗം പച്ചില നാഗപ്പൂവു ചുക്കു് നല്ലമുളകു് കപ്പൂരം തിപ്പലിമൂലം ഇരട്ടിമധുരം കുങ്കുമപ്പൂവു് ജാതിക്കാ ഇവ ഈരണ്ടുത്രപാത്തുക്കം ഒന്നിച്ചുചേത്തു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി

യുംചേൎത്തു നല്ലതുപോലെ ഇളക്കി നാഴിത്തേനുംചേൎത്തു മറെറാരു പാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ക്ഷയം കാസം ശ്വാസം പ്രമേഹം തണ്ണീർദ്ദാഹം കാമല പാണ്ഡു പ്ലീഹ അജീർണ്ണം ജ്വരം അമ്ലപിത്തം മന്ദാഗ്നി കൃശത മുതലായവയെ ശമിപ്പിക്കും. ദീപനത്തേയും പാചനത്തേയും ചെയ്യും. ബലത്തേയും ശുക്ലത്തേയും വൎദ്ധിപ്പിക്കും. ശിശുക്കൾക്കും സ്ത്രീകൾക്കും വൃദ്ധന്മാൎക്കും ഉപയോഗിക്കാം.

## മുയൽനെയ്യ്.

കാലും കയ്യും തലയും കുടലും തോലും പോക്കി എല്ലോടുകൂടെ നാല്പതുപലം മുയൽമാംസം കല്ലുരലിൽഇട്ടു നല്ലതുപോലെ ഇടിച്ചു ഒരു മൺപാത്രത്തിൽ ഇട്ടു് ആറിടങ്ങഴിവെള്ളം ഒഴിച്ചു് ഒരിടങ്ങഴിയാക്കി പിഴിഞ്ഞ രസവും കുമിഴിവേരു മുഞ്ഞവേരു വാകപ്പട്ട ഞെരിഞ്ഞിൽ നീർമുള്ളിയരി തുത്തുവേള അമുക്കുരം കണ്ടകാരിച്ചുണ്ട ഓരിലവേരു മൂവിലവേരു കൂവളത്തിൻവേരു തിപ്പലി നല്ലമുളകു മഞ്ഞൾ ദേവതാരം കുറുന്തോട്ടിവേരു ആനക്കുറുന്തോട്ടിവേരു പേരരത്ത താലീസപത്രി പാൽമുതക്കിൻകിഴങ്ങു് അടപതിയൻകിഴങ്ങു കാട്ടുഴുന്നു കാട്ടുപയറു ഇവ ഓരോപലം നല്ലതുപോലെ ഇടിച്ചു എട്ടിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചതും രണ്ടിടങ്ങഴി ആടലോടകത്തില ഇടിച്ചുപിഴിഞ്ഞനീരും ഒന്നിച്ചുചേൎത്തു് അതിൽ ഇടങ്ങഴി നെയ്യൊഴിച്ചു തിപ്പലി തിപ്പലിമൂലം ചുക്കു് കൎക്കടകശൃംഗി കൊട്ടുവേലിക്കിഴങ്ങു് ചെറുതേക്കു്കുറാശാണിഓമം ചെവിയം കരിംജീരകം ജീരകം ഗ്രാമ്പൂ ജടാമാഞ്ചി കടുകുരോഹിണി നല്ലമുളകു് കൊട്ടം ഇന്തുപ്പു് വാലുഴവം മുന്തിരിങ്ങാപ്പഴം ഏലത്തരി അതിവിടയം ചിററരത്ത ആനത്തിപ്പലി ഇവ കാൽകാൽപലം വീതം ഒന്നിച്ചുചേൎത്തു് അമ്മിയിൽ ഇട്ടു ഇടിച്ചുപൊടിച്ചു വെള്ളാട്ടിൻപാലൊഴിച്ചു അരച്ചുകലക്കി അതും രണ്ടിടങ്ങഴി വെള്ളാട്ടിൻപാലും ചേൎത്തു് കാച്ചിഅരിച്ചു സൂക്ഷിച്ചുവച്ചിരുന്നു ഒരുനേരം ഒരുകഴഞ്ചു നെയ്യിൽ അരക്കഴഞ്ചുതേനും തിപ്പലിപ്പൊടിയും ചേൎത്തു സേവിച്ചാൽ ക്ഷയവും കാസവും ശ്വാസവും കഫകോപവും ശമിക്കും.

## പിപ്പല്യാദി രസായനം.

തിപ്പലി പലം പതിനാറു് നല്ലമുളകു പലം നാലു് ചെറുതേക്കു പലം നാലു് ചുക്കു പലം നാലു് ജീരകം പലം നാലു് കൊട്ടുവേലിക്കിഴങ്ങു് പലം രണ്ടു് കയ്യോന്നി ഉണക്കി ഇടിച്ചുപൊടിച്ച പൊടി പലം രണ്ടു് മരമഞ്ഞൾതൊലി പലം രണ്ടു് ചെവിയംപലം രണ്ടു് തിപ്പലിമൂലം പലം രണ്ടു് പഞ്ചസാര പലം എട്ടു,

തേൻ പലം മുപ്പത്തിരണ്ടു് ഇവകൊണ്ടു രസായനമുണ്ടാക്കി ധാന്യപുടംചെയ്തു് എടുത്തു കുറേശ്ശ സേവിച്ചാൽ ക്ഷയം കാസം ശ്വാസം അഗ്നിമാന്ദ്യം പാണ്ഡു അരുചി ദുഃസ്വപ്നം വിഷപീഡ മുതലായവ ശമിക്കും.

### ഹസ്തികർണ്ണീരസായനം.

ഇരുനൂറുപലം മാറാമ്പിൻകിഴങ്ങു കഷായംവച്ചു എട്ടിലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴി പാലും നാല്പതു പലം പഞ്ചസാരയും ഇടങ്ങഴി തെങ്ങുറലും നാലിടങ്ങഴി നെയ്യും ചുക്ക് തിപ്പലി നല്ലമുളക് കടുക്കാത്തോടു നെല്ലിക്കാത്തോട് താന്നിക്കാത്തോട് ഗ്രാമ്പൂ ഇലവർങ്ഗം നാഗപ്പൂ ചിറേറലം ഇരുവേലി അമുക്കുരം വിഴാലരിക്കാമ്പു് പേരരലം മുത്തങ്ങാക്കിഴങ്ങു മുശ്ശുമുശിട്ട കടുകുരോഹിണി അതിമധുരം ത്രികോൽപ്പക്കൊന്നവേരു് കുടകപ്പാലവേരിൻമേൽതൊലി കൊത്തമ്പാലരി ഇവ സമം ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിപലം പന്ത്രണ്ടും ഒന്നിച്ചുചേർത്തു രസായനമുണ്ടാക്കി ധാന്യപുടംചെയ്തു കുറേശ്ശ ഒരു മണ്ഡലം കാലത്തുകാലത്തു സേവിച്ചാൽ ക്ഷയം പഴകിയ ജ്വരം അരുചി തലവേദന മുഖരോഗം ഗളരോഗം തൊണ്ടയിൽ ഉണ്ടാകുന്ന വ്യാധികൾ സൂതികാരോഗങ്ങൾ നിദ്രാഭംഗം ഇന്ദ്രിയനഷ്ടം ഇവകൾ ശമിക്കും

### അശ്വഗന്ധരസായനം.

ഇരുപതുപലം ശീലപ്പൊടി തട്ടിയെടുത്ത അമുക്കുരപ്പൊടി രണ്ടിടങ്ങഴി പശുവിൻപാലിലൊ വെള്ളാട്ടിൻപാലിലൊ കലക്കി അതിൽ ഇടങ്ങഴി പശുവിൻനെയ്യോ വെള്ളാട്ടിൻനെയ്യോ ഒഴിച്ചു് ഇടങ്ങഴി ആടലോടകത്തിൻമൊട്ടും പൂവുംകൂടി വണ്ടുകെട്ടി വാട്ടിപ്പിഴിഞ്ഞെടുത്തനീരും ഇരുപതുപലം പഞ്ചസാരയും ചേർത്തു് മൃദുവായി തീയെരിച്ചു പാകമാക്കി ഏലത്തരി ഗ്രാമ്പൂവു് ഇലവർങ്ഗപ്പട്ട നാഗപ്പൂവു കൊത്തമ്പാലരി ചന്ദനം ജാതിക്കാ കച്ചോലം കൂവനൂറു് ചുക്കു മുളകു തിപ്പലി രാമച്ചം കറുവാപ്പട്ട തിപ്പലിമൂലം കൊടുവേലിക്കിഴങ്ങു് ഇവ കാൽപലംവീതം ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും പൊടിയിൽ പകുതി കുരുവുകളഞ്ഞ ഈത്തപ്പഴം അരച്ചുണക്കിയതും അതിൽ പകുതി മുന്തിരിങ്ങ കുരുവുകളഞ്ഞരച്ചുണക്കിപ്പൊടിച്ചതും ചേർത്തു വാങ്ങി ഇരുനാഴി തേൻ ഒഴിച്ചു മർദ്ദിച്ചു മറെറാരു പാത്രത്തിൽ ആക്കി പതിനഞ്ചുദിവസം ധാന്യപുടം ചെയ്തതിൻെറശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ ക്ഷയം കാസം ശ്വാസം രക്തപിത്തം അമ്ലപിത്തം കാമല പാണ്ഡു, അസ്ഥിഗതജ്വരം പുരാണജ്വരം

ഇവകളെ ശമിപ്പിക്കുകയും അഗ്നിദീപനത്തേയും ബലത്തേയും ഓജസ്സിനേയും ഉണ്ടാക്കുകയും ചെയ്യും.

### ദ്രാക്ഷാരിഷ്ടം.

അരത്തുലാം മുന്തിരിങ്ങാപ്പഴം മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു് നാലൊന്നാക്കി അരിച്ചെടുത്തു് ആറിയതിന്റെശേഷം അതിൽ രണ്ടുതുലാം ശക്കരയും ഇലവങ്ഗത്തൊലി ഏലത്തരി പച്ചില നാഗപ്പൂവു് ഞാഴൽപൂവു് നല്ലമുളകു് തിപ്പലി വിഴാലരിക്കാമ്പു് ഇവ ഓരോപലംവീതം ഉണക്കിപ്പൊടിച്ചുചേൎത്തു് നെയ്യുപിരട്ടി മയക്കിയ മൺപാത്രത്തിലാക്കി കടഞ്ഞുചേൎത്തു ഒരുമാസം വച്ചിരുന്നതിന്റെശേഷം എടുത്തു കുറേശ്ശസേവിച്ചാൽ ക്ഷയം കാസം ഉരഃക്ഷതം ശ്വാസം കണ്ഠരോഗം മുതലായവശമിക്കുകയും മലം ഇളകിപ്പോവുകയും ബലം വൎദ്ധിക്കുകയും ചെയ്യും.

### ഖർജ്ജൂരാസവം.

കുരുവുകളഞ്ഞ അഞ്ചിടങ്ങഴി ഈത്തപ്പഴം പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു മൺപാത്രത്തിൽ ആക്കി അതിൽ രണ്ടുതുലാം ശക്കരയും അടയ്ക്കാമണിയൻ താതിരി ഇവസമം പൊടിച്ചതും ചേൎത്തു വാ നല്ലതുപോലെ അടച്ചുമൂടി പതിന്നാലുദിവസം ഭൂമിക്കടിയിൽ കുഴിച്ചുവച്ചിരുന്നതിന്റെ ശേഷം എടുത്തു് കുറേശ്ശ സേവിച്ചാൽ ക്ഷയം ശോഫം പ്രമേഹം പാണ്ഡു കാമല ഗ്രഹണി ഗുന്മം അർശസ്സ് മുതലായവ ശമിക്കും.

### കുസുമേശ്വരരസം.

ശുദ്ധിചെയ്ത രസം ഗന്ധകം അഭ്രം ഇവ ഓരോ ത്രപാത്തുക്കംവീതം, എല്ലാററിനുംപകുതി ശുദ്ധിചെയ്ത ചായില്യം നാലുതുപാത്തുക്കം ശുദ്ധിചെയ്ത മനയോല എല്ലാംകൂടി കൂടിയതിന്റെ പകുതി ഇരുമ്പുഭസ്മവുംചേൎത്തു കുഴിയമ്മിയിൽ ഇട്ടു് ശതാവരിയുടെ നീരൊഴിച്ചു പതിന്നാലുതവണ അരച്ചുരുട്ടി എടുത്തു സൂക്ഷിച്ചുവച്ചിരുന്നു് ഓരോ ഗുളികവീതം ഓരോനേരം പഞ്ചസാരയും നല്ലമുളകുപൊടിയും ചേൎത്തു കാലത്തുകാലത്തു സേവിച്ചാൽ അതിഭയങ്കരമായ രാജയക്ഷ്മാവും മററു വാതപിത്തകഫാമയങ്ങളും ജ്വരരോഗങ്ങളും ശമിക്കും. ജരാനരയെ ഇല്ലാതാക്കുകയും ബലം ആയുസ്സ് ഐശ്വൎയ്യം മുതലായവയെ വൎദ്ധിപ്പിക്കുകയും ചെയ്യും.

### പഞ്ചാമൃതരസം.

സുവൎണ്ണഭസ്മം ഒരുഭാഗം വെള്ളിഭസ്മം രണ്ടുഭാഗം രസഭസ്മം മൂന്നുഭാഗം അഭ്രകഭസ്മംനാലുഭാഗം ഇവയും ചുക്കു് നല്ലമുളകു് തിപ്പലി നെല്ലിക്കാത്തോട്ട കടുക്കാത്തോട്ട താന്നിക്കാത്തോട്ട ഏലത്ത

ന്തി കുമിഴിക്കാ മുത്തങ്ങാ വിഴാലരി ഇലവങ്ഗം പച്ചില ഇവ ഓ രോഭാഗംവീതം ഒന്നിച്ചുചേൎത്തു പൊടിച്ചുപൊടിയുംകൂട്ടി കുഴിയമ്മിയിൽഇട്ടു് നൊച്ചിയിലനീരിലും ദശമൂലക്കഷായത്തിലും കൊട്ടവേലിക്കഷായത്തിലും മഞ്ഞൾ ഇടിച്ചുപിഴിഞ്ഞനീരിലും ചുക്കുകഷായത്തിലും ഇഞ്ചിനീരിലും ഭാവനചെയ്തു് ചെറിയചെറിയ ഗുളികകളായി ഉരുട്ടിഉണക്കിവച്ചിരുന്നു് ഓരോ ഗുളികവീതം അനുപാനയുക്തമായി സേവിച്ചാൽ സൎവരോഗങ്ങളേയും ജയിക്കും. വിശേഷിച്ചും ക്ഷയരോഗത്തിനു് ഈ പഞ്ചാമൃതരസം ഏററവും കൈകണ്ട ദിവ്യൌഷധമാണു്. അതിഭയങ്കരമായ കാസശ്വാസം വിദ്രധി ഗുന്മൻ ശൂല ഹൃദ്രോഗം മുതലായവയെ ഉടനടി ശമിപ്പിക്കും.

## മൃഗാങ്കചൂൎണ്ണം.

ശുദ്ധിചെയ്ത മുത്തു് ശംഖ് പവിഴം വങ്കം ഇവസമം പൊടിച്ചു കുഴിയമ്മിയിലിട്ടു് വേപ്പിൻതോൽക്കഷായം ഒഴിച്ചു നല്ലതുപോലെ അരച്ചു് ഗജപുടമിട്ടെടുത്തു് അതിനുസമം കൂവനൂറും പതിനാറിൽ ഒരുഭാഗം രസഭസ്മവുംചേൎത്തു് നല്ലതുപോലെ പൊടിച്ചു് ഈരണ്ടുകുന്നിയിടവീതം തിപ്പലിപ്പൊടിയും തേനുംകൂട്ടി സേവിച്ചാൽ ക്ഷയം കാസം യക്ഷ്മാവു് ശ്വാസം സ്വരഭേദം ജ്വരം മേഹം മുതലായ രോഗങ്ങൾ ശമിക്കും.

## മൃഗാങ്കവടിക.

ശുദ്ധിചെയ്ത രസം ഗന്ധകം ഇരുമ്പുഭസ്മം അഭ്രകഭസ്മം പൊൻകാരം ചുക്ക് മുളകു തിപ്പലി കടുക്കാ നെല്ലിക്കാ താന്നിക്കചെവിയം താലീസപത്രി തിപ്പലി ചെന്താമരപ്പൂവു് കോലരക്ക് ഇവ സമം ഒന്നിച്ചുചേൎത്തു കുഴിയമ്മിയിൽ ഇട്ടു് ആടലോടകത്തിന്റെ നീരൊഴിച്ചരച്ചു് ഈരണ്ടു കുന്നിപ്രമാണംവീതം ഗുളികയുരുട്ടി നിഴലുണക്കിവച്ചിരുന്നു് ചെന്താമരപ്പൂവിന്റെ നീരിലൊ ആടലോടകക്കഷായത്തിലൊ തിപ്പലിക്കഷായത്തിലൊ അത്തിപ്പഴത്തിന്റെ ചാറിലൊ ഓരോനേരം ഓരോ ഗുളികവീതം സേവിച്ചാൽ വാതജമായും പിത്തജമായും കഫജമായും സന്നിപാതജമായും വാതശ്ലേഷ്മോത്ഭവമായും പിത്തശ്ലേഷ്മോത്ഭവമായും ഇരിക്കുന്ന രാജയക്ഷ്മാവും കാസവും ശ്വാസോപദ്രവസഹിതമായും അല്ലാതെയും ഉള്ള ജ്വരങ്ങളും രക്തം തുപ്പുന്നതും ദാഹവും ചൂട്ടും മേഹവും ഭ്രമവും ഛൎദ്ദിയും പ്ലീഹ ഗുന്മോദരാനാഹങ്ങളും കൃമിരോഗവും ചൊറിയും മററനവധി രോഗങ്ങളും ശമിക്കും.

## രാജമൃഗാങ്കരസം.

രസഭസ്മം മൂന്നുഭാഗം സ്വൎണ്ണഭസ്മം ഒരുഭാഗം ചെമ്പുഭസ്മം

ഒരുഭാഗം ശുദ്ധിചെയ്ത മനശ്ശില അരിതാലം ഗന്ധകം ഇവ ഈര
ണ്ടുഭാഗംവീതം ഇവ എല്ലാംകൂടി ഒന്നിച്ചുചേൎത്തു് മട്ടിച്ചു വലിയ
കവടിക്കകത്താക്കി പൊൻകാരം ആട്ടിൻപാലൊഴിച്ചരച്ചു കവടി
യുടെ മുഖം പൊതിഞ്ഞു ശീലമൺചെയ്ത മൺപാത്രത്തിൽവച്ചു്
ഗജപുടം ഇട്ടെടുത്തു് ആറിയതിന്റെശേഷം എടുത്തു പൊടിച്ചു
നന്നാലു കുന്നിയിടവീതം ഓരോരുനേരം പത്തുപ്പത്തു തിപ്പലിയും കു
രുമുളകുംകൂട്ടി പൊടിച്ച പൊടിയും തേനും നെയ്യുമൊഴിച്ചു കുഴ
ച്ചു സേവിച്ചാൽ സൎവ്വപ്രകാരത്തിലുള്ള ക്ഷയരോഗവും ശമിക്കും.

### രത്നഗൎഭപോട്ടലീരസം.

രസഭസ്മം വജ്രം (പൊടി വൈരം) സ്വൎണ്ണം വെള്ളിനാഗം
ഇരുമ്പു് ചെമ്പു് മുത്തു് സുവൎണ്ണമാക്ഷീരക്കല്ലു് പവിഴം ശംഖു്
ഇവയുടെ ഭസ്മം എല്ലാംകൂടി ഒന്നിച്ചുചേൎത്തു ഏഴുദിവസം ഇഞ്ചി
നീരിൽ അരച്ചു വലിയ കവടിക്കകത്താക്കി എരിക്കിൻപാലൊഴി
ച്ചരച്ച പൊൻകാരംകൊണ്ടു കവടിയുടെ വാമൂടി ശീലമൺചെയ്ത
മൺപാത്രത്തിൽ ആക്കി ഗജപുടംചെയ്തെടുത്തു് ആറിയതിന്റെ
ശേഷം കുഴിയമ്മിയിൽഇട്ടു് പൊടിച്ചു ഏഴേഴുതവണവീതം നൊ
ച്ചിയിലനീരിലും ഇഞ്ചിനീരിലും ഇരുപത്തുതവണ കൊട്ടവേലിക്ക
ഷായത്തിലും ഭാവനചെയ്തുണക്കി നന്നാലു കുന്നിയിടവീതം തിപ്പ
ലിപ്പൊടിയും തേനും നെയ്യും കുരുമുളകും ചേൎത്തു സേവിച്ചാൽ
സാദ്ധ്യവും അസാദ്ധ്യവും ആയ സകല ക്ഷയരോഗങ്ങളേയും നി
സ്സംശയമായും ശമിപ്പിക്കും. എല്ലാ കാസങ്ങളും ശ്വാസരോഗങ്ങ
ളും ഭയങ്കരമായ ജ്വരവ്യാധിയും അതിസാരവും തീൎച്ചയായും ശമി
ക്കുമെന്നുള്ളതിനു യാതൊരു സന്ദേഹവും ഇല്ല. വാതം അശ്മരി
കുഷ്ഠം മേഹം ഉദരം ഭഗന്ദരം അൎശസ്സ് ഗ്രഹണി മുതലായമഹാ
രോഗങ്ങൾക്കും ഇതൊരു കൈകണ്ട മരുന്നാണു്.

### ചൂഡാമണിരസം.

രസസിന്ദൂരം ഒരു രൂപാത്തൂക്കം സ്വൎണ്ണഭസ്മം അരരൂപാത്തൂ
ക്കം ശുദ്ധിചെയ്ത ഗന്ധകം ഒരുരൂപാത്തൂക്കം മുത്തു പവിഴം വങ്കം
ഇവകളുടെ ഭസ്മം അരരൂപാത്തൂക്കംവീതം എല്ലാംകൂടി ഒന്നിച്ചു
ചേൎത്തു കൊട്ടവേലിക്കഷായംകൊണ്ടും കററാർവാഴനീരൊഴിച്ചും
ഓരോയാമവും ആട്ടിൻപാൽ ഒഴിച്ചു മൂന്നുയാമവും അരച്ചു് ഉരുള
കളാക്കി ഉരുട്ടി മൺപാത്രത്തിൽ ആക്കി ശീലമൺചെയ്തു ഗജപു
ടമിട്ടെടുത്തു് ആററി കുഴിയമ്മിയിൽ ഇട്ടു നല്ലതുപോലെ പൊടി
ച്ചു ഈരണ്ടു കുന്നിയിടവീതം തേനിൽ സേവിച്ചു ആട്ടിൻനെയ്യും

ശക്കരയും തേനുംകൂടി ചേൎത്തു് മർദ്ദിച്ചതും അനുപാനമായി സേവിച്ചാൽ അതിഭയങ്കരമായ ക്ഷയരോഗങ്ങളും ശമിക്കും.

ചന്ദനാദ്യംതൈലം.

ചന്ദനം ഇരുവേലി അസുരനഖം കൊട്ടം ഇരട്ടിമധുരം കന്മദം പത്തുമുകം മഞ്ചട്ടി ചരളം ദേവതാരം കരച്ചാലക്കിഴങ്ങു് നാന്മുകപ്പുല്ലു് താമരയല്ലി പച്ചില ചിറേറലം മുരാമാഞ്ചി ജടാമാഞ്ചി തക്കോലം ഞാഴൽപ്പൂവു് മുത്തങ്ങാ മഞ്ഞൾ മരമഞ്ഞൾ നറുനീണ്ടിക്കിഴങ്ങു് പാൽവള്ളിക്കിഴങ്ങു് പെരുംകുരുമ്പവേരു് ഇലവങ്ഗം അകിൽ കുംകുമപ്പൂവു ഗ്രാംപൂവു് അരേണുകം പവിഴക്കൊടി ഇവ സമം അരച്ചുകല്ക്കി എണ്ണയിൽ നാലിരട്ടി തയിരുറലും എണ്ണയ്ക്കു സമം കോലരക്കിൻരസവും ചേൎത്തു് കാച്ചിയരിച്ചു തേച്ചാൽ രാജയക്ഷ്മാവിനെ ശമിപ്പിക്കുകയും ഗ്രഹപീഡയെ ഒഴിക്കുകയും ബലത്തെ വൎദ്ധിപ്പിക്കുകയും അപസ്മാരം ജ്വരം ഉന്മാദം പാപം അലക്ഷ്മി ഇവയെ ഇല്ലാതാക്കുകയും ആയുസ്സിനേയും പുഷ്ടിയേയും ഉണ്ടാക്കുകയും ചെയ്യും. ഈ തൈലം വശ്യവും ശ്രേഷ്ഠവും ആകുന്നു.

മഹാചന്ദനാദി തൈലം.

രക്തചന്ദനം ഓരില മൂവില കണ്ടകാരി ചെറുവഴുതിന ഞെരിഞ്ഞിൽ കാട്ടുപയറു് പാൽമുതക്കിൻകിഴങ്ങു് അമുക്കുരം കാട്ടുഴുന്നിൻവേരു് നെന്മേനിവാകപ്പട്ട താമരയല്ലി ചരളം നാഗപ്പൂവു് പ്രസാരണി പെരുംകുരുമ്പവേരു് ഞാഴൽപ്പൂവു് കരിംകൂവളക്കിഴങ്ങു് ഇരുവേലി കുറുന്തോട്ടിവേരു ആനക്കുറുന്തോട്ടിവേരു താമരവളയം അതിവിടയം താമരക്കിഴങ്ങു് ഇവയെല്ലാംകൂടി അമ്പതുപലം വെള്ളുള്ളൻ പലം അമ്പതു്. ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ നാലിടങ്ങഴി എണ്ണയും നാലിടങ്ങഴി ആട്ടിൻപാലും നാലിടങ്ങഴി ശതാവരിനീരും നാലിടങ്ങഴി കോലരക്കിൻെറ ചായവും നാലിടങ്ങഴി തയിരുറലും നാലിടങ്ങഴി കാടിനീരും നാലിടങ്ങഴി ആട്ടിൻമാംസരസവും നാലിടങ്ങഴി മുയൽമാംസരസവും നാലിടങ്ങഴി മാൻമാംസരസവും ചേൎത്തു് ചന്ദനം അകിൽ തക്കോലം നാഗ്ഗണം മുരാമാഞ്ചി നാഗപ്പൂവു് പച്ചില ഇലവർങം താമരവളയം മഞ്ഞൾ മരമഞ്ഞൾ വെളുത്തനറുനീണ്ടിക്കിഴങ്ങു കറുത്തനറുനീണ്ടിക്കിഴങ്ങു് ചെന്താമരപ്പൂവു് തകരം കൊട്ടം നെല്ലിക്കാത്തോട്ട കടുക്കാത്തോടു് താന്നിക്കാത്തോട്ട ചിററീന്തൽ(പരുഷകം)പെരുങ്കുരുമ്പവേരു കരിങ്കുറച്ചാലം പവിഴക്കൊടി ദേവതാരം ചരളം പത്തുമുകം രാമച്ചം താതിരിപ്പൂവു് ഇളയകൂവള

ക്ക രസാഞ്ജനം മുത്തങ്ങാക്കിഴങ്ങു കുന്മദം ഇരുവേലി വയമ്പു് മഞ്ചട്ടിപ്പൊടി പാച്ചോററിപ്പൂവു് കാട്ടുശതകുപ്പ അടപതിയൻകിഴങ്ങു് ഞാഴൽപ്പൂവു് കച്ചോലം കുംകുമപ്പൂവു് വെരുകിൻചട്ടം താമരയല്ലി ചിററരത്ത ജാതിപത്രി ചുക്ക കൊത്തമ്പാലരി ഇവ അരേരശ്ശപലംവീതം കല്ക്കം അരച്ചുകലക്കി കാച്ചി വാസനദ്രവ്യങ്ങൾ ചേൎത്തു വാസനിപ്പിച്ചു് സുഗന്ധദ്രവ്യങ്ങൾ ഇട്ടു പുകച്ച പാത്രത്തിൽ ആക്കിവച്ചിരുന്നു തേച്ചാൽ സൎവക്ഷയങ്ങളും ശമിക്കും. ഈ എണ്ണ വാതപിത്തഹരവും പുഷ്ടിയും ബലവും ശുക്ലവും ഓജസ്സും ആയുസ്സും വൎദ്ധിപ്പിക്കുന്നതും രക്തപിത്തം ഉരഃക്ഷതം ഇവകളെ ഇല്ലാതാക്കുന്നതും ഏററവും ധാതുപുഷ്ടിയുണ്ടാക്കുന്നതും ക്ഷീണം തളൎച്ച ഇവകളെ ശമിപ്പിക്കുന്നതും ആകുന്നു. അത്യധ്വാനം ചെയ്യുന്നവർ ഈ എണ്ണ തേച്ചു കുളിച്ചാൽ ക്ഷീണിക്കുകയില്ല. അതിസ്ത്രീസംഗം ചെയ്യുന്നവൎക്കും ഈ എണ്ണ വളരെ വളരെ നല്ലതാണു്.

### ചന്ദനബലാലാക്ഷാദിതൈലം.

രക്തചന്ദനം കുറുന്തോട്ടിവേര കോലരക്ക രാമച്ചം ഇവ പതിനാറുപലംവീതം ഒന്നിച്ചുചേൎത്തു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു രണ്ടിടങ്ങഴി എണ്ണയുംചേൎത്തു ചന്ദനം രാമച്ചം ഇരട്ടിമധുരം ചതകുപ്പ കടുകുരോഹിണി ദേവതാരം മഞ്ഞൾ കൊട്ടം മഞ്ചട്ടി അകിൽ ഇരുവേലി അമുക്കുരം കുറുന്തോട്ടിവേരു് മരമഞ്ഞൾ പെരുംകുരുമ്പവേര മുത്തങ്ങാക്കിഴങ്ങു് ശതാവരിക്കിഴങ്ങു് ഏലം ഇലവങ്ഗം നാഗപ്പൂവു് കുംകുമപ്പൂവു് ചിററരത്ത കോലരക്കു് പേരേലം ചെമ്പകപ്പൂവു് പീതചന്ദനം നറുനിണ്ടിക്കിഴങ്ങു് കച്ചോലം അടവിക്കച്ചോലം ഇവ സമം കല്ക്കമരച്ചു കലക്കി നാലിടങ്ങഴി പാലും ചേൎത്തു് കാച്ചിഅരിച്ചു് തേച്ചാൽ സപ്തധാതുക്കളെ വൎദ്ധിപ്പിക്കും. അതിഭയങ്കരമായ ക്ഷയത്തേയും കാസശ്വാസങ്ങളേയും ശമിപ്പിക്കും. ഛൎദ്ദി അസൃഗ്ദരം രക്തപിത്തം പിത്തംകൊണ്ടും കഫംകൊണ്ടും ഉണ്ടാകുന്ന മററു രോഗങ്ങൾ ചൊറി ചിരങ്ങു് വിസ്ഫോടം ശിരോരോഗം കണ്ണുപുകച്ചിൽ ശരീരം ചുടീൽ മുതലായവയ്ക്കു ഈ തൈലം വളരെ വളരെ നല്ലതാണു്. വാതരോഗികൾക്കും ക്ഷീണന്മാൎക്കും ശുക്ലം ക്ഷയിച്ചവൎക്കും വൃദ്ധന്മാൎക്കും ബാലന്മാൎക്കും യുവാക്കൾക്കും ഈ എണ്ണ ഗുണം ചെയ്യും. ശോഫം കാമല പാണ്ഡു ഇവയ്ക്കും ഇതൊരു കൈകണ്ട എണ്ണയാണു്. ജ്വരത്തിനു് ഏററവും നല്ലതാണു്. ഈ എണ്ണ തേച്ചാൽ കാന്തിയുണ്ടാവുകയും ക്ഷീണവും ചുട്ടും മാറുകയും ചെയ്യും.

### അശ്വഗന്ധാദിതൈലം.

അമുക്കരം കുറുന്തോട്ടിവേര കോലരക്ക് ഇവ പതിനാറുപലം വീതം ഒന്നിച്ചുചേൎത്ത് പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ അരയിടങ്ങഴി എണ്ണയും ആറിടങ്ങഴി തയിരുറവ്വുംചേൎത്ത് അമുക്കരം മഞ്ഞൾ മരമഞ്ഞൾ അരേണകം കൊട്ടം മുത്തങ്ങാക്കിഴങ്ങ് ചന്ദനം കടുകരോഹിണി ശതാവരിക്കിഴങ്ങ് കോലരക്ക് പെരുംകുരുമ്പവേര് ദേവതാരം മഞ്ചട്ടി ഇരട്ടിമധുരം നറുനീണ്ടിക്കിഴങ്ങ് രാമച്ചം ഇവസമം കല്ക്കമരച്ചുകലക്കി കാച്ചിയരിച്ചു തേച്ചാൽ ക്ഷയവും സൎവ്വജ്വരങ്ങളും ശോഫവും കാസശ്വാസങ്ങളും ശമിക്കും. ശരീരത്തെ തടിപ്പിക്കുകയും ധാതുക്കളെ വൎദ്ധിപ്പിക്കുകയും ചെയ്യും.

### ജയലക്ഷ്മീവിലാസതൈലം.

ഏലം ചന്ദനം ചിററരത്ത കോലരക്ക് നാഗ്ഗണം കൎപ്പൂരം തക്കോലം മുത്തങ്ങാക്കിഴങ്ങ് ഇരുവേലി ഇലവങ്ഗം ദേവതാരം കറുത്ത അകിൽ തകരം ജടാമാഞ്ചി കൊട്ടം ഇവ അരച്ചുകലക്കി എണ്ണയ്ക്കു സമം കോലരക്കിൻ ചായവുംചേൎത്തു മൂന്നിൽ അധികം തവണ ആവൎത്തിച്ച എണ്ണ തേച്ചാൽ ക്ഷയരോഗം ശമിക്കും. ഈ എണ്ണ വളരെ വളരെ ശ്രീയെ കൊടുക്കുന്നതും സകലരോഗങ്ങളേയും ജയിക്കുന്നതും ആകുന്നു.

### കാസനിദാനം.

പുകയൊ പൊടിയൊ വായിൽക്കൂടിയോ മൂക്കിൽക്കൂടിയോ പ്രവേശിക്കുക അതിവ്യായാമം ചെയ്യുക രൂക്ഷാന്നം ഭക്ഷിക്കുക അതിവേഗത്തിൽ ഭക്ഷിച്ച ഭക്ഷണപദാൎത്ഥങ്ങൾ വഴിതെററി ചെല്ലുക മലമൂത്രങ്ങൾ തുമ്മൽ മുതലായ വേഗങ്ങളെ തടുക്കുക മുതലായവകൊണ്ട് പ്രാണവായു അത്യധികം ദൂഷിച്ച് ഉദാനവായുവിൻെറ സഹായത്തോടും പിത്തകഫങ്ങളോടുംകൂടി വായിൽക്കൂടി ഉടഞ്ഞ ഓട്ടുപാത്രത്തിൻെറ ശബ്ദംപോലെ ഇരിക്കുന്ന ഒച്ചയോടുകൂടെ പുറപ്പെടുന്നതിനെ കാസം (ചുമ) എന്നു പറയുന്നു. ഇതു വാതം കഫം പിത്തം ക്ഷതം ക്ഷയം ഇവ അഞ്ചുകൊണ്ടും ഉണ്ടാകുന്നതാകയാൽ കാസം അഞ്ചുവിധത്തിൽ ആകുന്നു. ചികിത്സിക്കാഞ്ഞാൽ എല്ലാക്കാസവും വൎദ്ധിച്ചു ക്ഷയത്തിനു കാരണമായിത്തീരും. ഇവയിൽ വാതകാസത്തിനെക്കാൾ പിത്തകാസവും പിത്തകാസത്തിനെക്കാൾ കഫകാസവും കഫകാസത്തിനെക്കാൾ ക്ഷതകാസവും ക്ഷതകാസത്തിനെക്കാൾ ക്ഷയകാസവും ബലമേറിയതാകുന്നു.

### ചുമയുടെ പൂർവ്വരൂപം.

തൊണ്ടയിലും വായിലും നെല്ലിന്റെ ഓകകൾ നിറഞ്ഞിരിക്കുന്നതുപോലെ തോന്നുക ചൊറിച്ചിൽ ഉണ്ടാവുക ആഹാരത്തിന്ന തടസ്സം ഉണ്ടാവുക മുതലായവയാകുന്നു.

### വാതകാസലക്ഷണം.

ഹൃദയം ശംഖ് തല ഉദരം പാർശ്വഭാഗങ്ങൾ ഇവിടങ്ങളിൽ വേദനയുണ്ടാവുക മുഖം ഉണങ്ങുക ശക്തിയും ഓജസ്സും കുറയുക ഒച്ച അടയ്ക്കുക വേദനയോടുകൂടെ വേഗംവേഗം ചുമയ്ക്കുക വളരെ പ്രയാസപ്പെട്ട് ഉണങ്ങിയ കഫം തുപ്പുക മുതലായവ വാതകാസലക്ഷണങ്ങളാകുന്നു.

### പിത്തകാസലക്ഷണം.

നെഞ്ചിൽ ചൂടുണ്ടായിരിക്കുക പനിയുണ്ടായിരിക്കുക വായ്യുണങ്ങുക വാ കയ്ക്കുക തണ്ണീർദാഹവും ഛർദ്ദിയും ഉണ്ടായിരിക്കുക എരിവുരസത്തോടുകൂടിയും മഞ്ഞളിച്ചും ഛർദ്ദിക്കുക ശരീരം വിളറുക മുതലായവ പിത്തകാസത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

### കഫകാസലക്ഷണം.

വായിൽ കഫം തേച്ചതുപോലെ തോന്നുക ശരീരം വിളറുക സഹിക്കാൻപാടില്ലാത്ത തലനോവുണ്ടായിരിക്കുക കഫാധിക്യം അരുചി ശരീരത്തിന്ന ഭാരംതോന്നുക ഏററവും കൊഴുത്ത കഫം ചുമച്ചുതുപ്പുക ചൊറിച്ചിൽ ഉണ്ടായിരിക്കുക മുതലായവ കഫകാസലക്ഷണങ്ങളാകുന്നു.

### ക്ഷതകാസം ഉണ്ടാകുന്നതിന്നുള്ള കാരണങ്ങൾ.

അതിമൈഥുനംചെയ്യുക ചുമട് ഏറ്റുക്കുക അധികം വഴിനടക്കുക യുദ്ധംചെയ്യുക കുതിര ആന മുതലായവ ഓടുമ്പോൾ പിടിച്ചുനിർത്തുക മുതലായവകൊണ്ട് നെഞ്ചിന്റെ ഉള്ളിൽ മുറിവുണ്ടാകുമ്പോൾ വാതം കോപിച്ചു ക്ഷതകാസം ഉണ്ടാക്കുന്നു.

### ക്ഷതകാസലക്ഷണം.

ക്ഷതകാസരോഗി ചുമച്ചുതുപ്പുന്ന കഫം ഉണങ്ങിയതും രക്തത്തോടുകൂടിയതും ആയിരിക്കും. തൊണ്ടവേദനയും നെഞ്ചു പിളുക്കുന്നുവോ എന്നും തിക്ഷ്ണങ്ങളായ സൂചികൾകൊണ്ടു കുത്തുന്നുവോ എന്നും തോന്നുംപ്രകാരം നെഞ്ചുവേദനയും ഉണ്ടായിരിക്കും. സ്പർശിക്കുമ്പോഴും സഹിക്കാൻപാടില്ലാത്ത വേദന തോന്നും. സന്ധികൾ പിളരുന്നുവോ എന്ന് തോന്നുകയും പനിയും ശ്വാസവും അരക്കെട്ടിലും മുതുകത്തും വേദനയും തണ്ണീർദാഹവും

ച്ചയടപ്പും മാടപ്രാവിന്റെ ശബ്ദംപോലെയുള്ള ശബ്ദവും ഉണ്ടായിരിക്കയും ചെയ്യും.

വിശപ്പും ദഹനവും തേജസ്സും ബലവും വർണ്ണപ്രസാദവും ഇല്ലാതാകും. രക്തം ഛർദ്ദിക്കുകയും മൂത്രത്തിൽക്കൂടി രക്തംപോവുകയും ചെയ്യും.

ക്ഷയകാസം ഉണ്ടാകുന്നതിനുള്ള കാരണങ്ങൾ.

ഭയയോടെ ദുഃഖത്തോടെ കൂടിയവൻ അധികമായി ഭക്ഷിക്കുകയോ അല്പവും ഭക്ഷിക്കാതെ ഇരിക്കുകയോ ഭക്ഷിച്ച് പരിചയിച്ചിട്ടില്ലാത്ത പദാർത്ഥങ്ങളെ ഭക്ഷിക്കുകയോ ചെയ്യുമ്പോൾ അവന്റെ ജഠരാഗ്നിക്കു മന്ദത ഭവിക്കുകയും തന്മൂലം വാതാദിദോഷങ്ങൾ കോപിച്ചു ദേഹം ക്ഷയിപ്പിക്കുന്ന ക്ഷയകാസം ഉണ്ടാകുകയും ചെയ്യുന്നു.

ക്ഷയകാസലക്ഷണം.

ശരീരത്തിൽ വേദന പനി ദാഹം മോഹം ശോഷം ബലക്കുറവു മാംസക്ഷയം പ്രാണബലക്ഷയം രക്തവും ചലവുംകൂടി ചുമച്ചുതുപ്പുക മുതലായവ ക്ഷയകാസലക്ഷണങ്ങളാകുന്നു.

സാദ്ധ്യാസാദ്ധ്യലക്ഷണം.

ക്ഷീണിച്ചവർക്കും വയോധിക്യത്തോടുകൂടിയവർക്കും ക്ഷയകാസം വന്നാൽ ഒരിക്കലും ശമിക്കുകയില്ല. ബലവാന്മാർക്ക് സാദ്ധ്യമായിട്ടും യാപ്യമായിട്ടും ഇരിക്കും. ക്ഷതകാസവും അതുപോലെ തന്നെ. ഇവ രണ്ടും ബലശാലികൾക്കു പിടിപെട്ടയുടൻ ചികിത്സിച്ചാൽ അധികവും ശമിക്കുകതന്നെ ചെയ്യും. വൈദ്യാദി ചതുഷ്ടയസമ്പന്നനായ രോഗിക്കേ ശമിക്കുകയുള്ളു. വൃദ്ധന്മാർക്ക് എല്ലാക്കാസങ്ങളും ധാതുക്ഷയം ഹേതുവായിട്ടുണ്ടാകുന്നതാകയാൽ യാപ്യമാകുന്നു. വാതപിത്തകഫങ്ങളിൽ ഓരോന്നു് കോപിച്ചുണ്ടാകുന്ന കാസങ്ങൾ ചികിത്സകൊണ്ടു ശമിക്കുന്നതാണു്. മററുള്ളവ യാപ്യം (പ്രയത്നസാദ്ധ്യം) ആകുന്നു.

(ചുമ) കാസചികിത്സ.

പഞ്ചമൂലകഷായം.

ഓരിലവേരു മൂവിലവേരു ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ഇവ സമം കഷായംവച്ച് തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ വാതകാസം ശമിക്കും.

ദശമൂലാദികഷായം.

കൂവളത്തിൻവേരു മുഞ്ഞവേരു കുമ്പിൾവേരു പലകപ്പയ്യാനിവേരു പാതിരിവേരു് ഓരിലവേരു് മൂവിലവേരു് ചെറുവഴുതിനവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചുക്കു് മുളകു് തിപ്പലി

ഇവ സമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ വാതകാസം ശമിക്കും.

ബലാദികഷായം.

കുറുന്തോട്ടിവേരു കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു ആടലോടകവേരു് മുന്തിരിങ്ങാപ്പഴം ഇവസമം പാല്ക്കഷായംവച്ചു തേനും പഞ്ചസാരയും ചേർത്തു് സേവിച്ചാൽ പിത്തകാസം ശമിക്കും.

സിംഹ്യാദികഷായം.

ആടലോടകത്തിൻവേരു് അമൃതു് കണ്ടകാരിച്ചുണ്ട ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ പിത്തകഫജനിതങ്ങളായ കാസരോഗങ്ങൾ ശമിക്കും.

ശട്യാദികഷായം.

കച്ചോലക്കിഴങ്ങു് ഇരുവേലി ചെറുവഴുതിനവേരു് ചുക്കു് ഇവസമം കഷായംവച്ചു് പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്തകാസം ശമിക്കും.

മറെറാരു ശട്യാദികഷായം.

കച്ചോലക്കിഴങ്ങു് കൂവളത്തിൻവേരു് മുഞ്ഞവേരു് കുമ്പിൾവേരു് പാതിരിവേരു് പലകപ്പയ്യാനിവേരു് ഓരിലവേരു മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ തിപ്പലി മുന്തിരിങ്ങാപ്പഴം ഇവ സമം പാൽക്കഷായംവച്ചു പഞ്ചസാരയും തേനുംകൂട്ടി സേവിച്ചാൽ പിത്തകാസങ്ങൾ എല്ലാംശമിക്കും.

കണ്ടകാര്യ്യാദികഷായം.

കണ്ടകാരി ചെറുവഴുതിനവേരു് മുന്തിരിങ്ങാപ്പഴം ആടലോടകവേരു് കച്ചോലക്കിഴങ്ങു് ഇരുവേലി ചുക്കു് തിപ്പലി ഇവ സമം കഷായംവച്ചു പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്തകാസം ശമിക്കും.

ശരാദിപഞ്ചമൂലകഷായം.

ദൎഭവേരു കുരവിക്കരുമ്പു(കുശ) വേരു കരിമ്പിൻവേരു് അമ(അംപൊട്ടൽ)വേരു വരിനെല്ലിൻവേരു തിപ്പലി മുന്തിരിങ്ങാപ്പഴം ഇവ സമം പാൽക്കഷായംവച്ചു സേവിച്ചാൽ കാസം ശമിക്കും.

പൌഷ്കരാദികഷായം.

പുഷ്കരമൂലം കുമിഴിൻവേരു് ചെറുതേക്കു് തിപ്പലി ചുക്കു് ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ കഫകാസം ശമിക്കും.

പിപ്പല്യാദികഷായം.

തിപ്പലി കുമിഴിൻകാ ചുക്കു് കക്കടകശൃംഗി ചെറുതേക്കു് നല്ലമുളക അയമോദകം കണ്ടകാരി നൊച്ചിവേരു കുറാശാണി ഓമം

കൊട്ടവേലിക്കിഴങ്ങു് ആടലോടകവേരു് ഇവ സമം കഷായം വച്ചു തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ കഫകാസം ശമിക്കും.

നവാംഗയൂഷം.

ചെറുപയറു നെല്ലിക്കാത്തോട്ടു യവം താളിമാതളപ്പഴം ലന്തക്കുരു ഞെരിഞ്ഞിൽ വേരു ചുക്കു തിപ്പലി മുതിര ഇവ സമം ഒന്നിച്ചുചേർത്തു യൂഷമുണ്ടാക്കിയുപയോഗിച്ചാൽ കഫകാസം ശമിക്കും.

കൾഫലാദികഷായം.

കുമിഴിൻകായു് നാന്മുകപ്പുല്ലു ചെറുതേക്കു് മുത്തങ്ങാക്കിഴങ്ങു കൊത്തമ്പാലരി വയമ്പു കടുക്കാത്തോട്ടു ചുക്കു പർപ്പടകപ്പുല്ലു് കർക്കടശൃംഗി ദേവതാരം ഇവ സമം കഷായംവച്ചു് തേനും കായവും അനുപാനമായി സേവിച്ചാൽ വാതകഫകാസവും കണ്ഠരോഗവും മുഖശൂലയും ഇക്കിളും ശ്വാസവികാരവും ജ്വരവും ശമിക്കും.

സിംഹാസ്യാദികഷായം.

ആടലോടകവേരു ചിററമൃതു കണ്ടകാരിച്ചുണ്ട ഇവ സമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്തകഫകാസവും ശ്വാസവും ക്ഷയവും ജ്വരവും ശമിക്കും.

ഇക്ഷ്വാദികഷായം.

കുരുവിക്കരിമ്പു് (കുശ) വയൽച്ചുള്ളി പതുമുകം താമരവളയം കരിങ്കുവളക്കിഴങ്ങു് ചന്ദനം ഇവ സമം പാൽക്കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ ക്ഷതകാസം ശമിക്കും.

കുലത്ഥാദികഷായം.

മുതിര കണ്ടകാരി ചുക്കു ചെറുതേക്കു ഇവ സമം കഷായം വച്ചു തേൻ അനുപാനമായി സേവിച്ചാൽ എല്ലാവിധ കാസങ്ങളും ശമിക്കും.

വാശാദികഷായം.

ആടലോടകത്തിൻവേരു് മരമഞ്ഞൾ കൊത്തമ്പാലരി അമൃതു് ചെറുതേക്കു തിപ്പലി പുഷ്കരമൂലം കണ്ടകാരിച്ചുണ്ട ഇവ സമം കഷായംവച്ചു നല്ലമുളകുപൊടി അനുപാനമായി സേവിച്ചാൽ സർവ്വപ്രകാരത്തിൽ ഉള്ള കാസങ്ങളും ശമിക്കും.

നിദിഗ്ദ്ധികാദികഷായം.

പുത്തരിച്ചുണ്ടവേരു് അമൃതു് ചുക്കു് ഇവ സമം കഷായംവച്ചു തിപ്പലിപ്പൊടി അനുപാനമായി സേവിക്കുക. കാസം ശ്വാസം അർദ്ദിതം പീനസം അരുചി ശൂല ജീർണ്ണജ്വരം ഇവ ശമിക്കും.

വാസാദികഷായം.

ആടലോടകത്തിൻവേരു ചുക്കു് അമൃതു് മരമഞ്ഞൾ രക്തച

ന്ദനം കൊട്ടവേലിക്കിഴങ്ങ് കിരിയാത്തു കടുകുരോഹിണി പടവലം ത്രിഫലത്തോട്ട മുത്തങ്ങാക്കിഴങ്ങ് യവം കുടകപ്പാലയരി കുടകപ്പാലവേരിന്മേൽതൊലി ഇവ സമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ കാസവും ശ്വാസവും പീനസവും ഉരഃക്ഷതവും നേത്രരോഗങ്ങളും ശമിക്കും.

ക്ഷുദ്രാദികഷായം.

കണ്ടകാരിച്ചുണ്ട പഴമുതിര ആടലോടകവേര ചുക്ക് ഇവസമം കഷായംവച്ചു പുഷ്കരമൂലം പൊടിച്ചു കഷായത്തിൽകലക്കി സേവിച്ചാൽ കാസവും ശ്വാസവും ശമിക്കും.

വാസാസ്വരസം.

ആടലോടകത്തില കുത്തിപ്പിഴിഞ്ഞ നീരിൽ തേൻ ചേൎത്തു സേവിച്ചാൽ കാസം ശമിക്കും.

ആർദ്രകസ്വരസം.

ഇഞ്ചി കുത്തിപ്പിഴിഞ്ഞ നീരിൽ സമം തേനും ചേൎത്തു സേവിച്ചാൽ കാസം ശമിക്കും.

ക്ഷുദ്രാപഞ്ചാംഗപുടപാകം.

പുത്തരിച്ചുണ്ടയുടെയൊ കണ്ടകാരിച്ചുണ്ടയുടെയൊ വേരും തൊലിയും ഇലയും പൂവും കായും പുടപാകം ചെയ്തു നീരെടുത്തു് ആ നിരിൽ തിപ്പലിപ്പൊടിചേൎത്തു സേവിക്കുക; കാസം ശമിക്കും.

വൃഷപത്രപുടപാകം.

ആടലോടകത്തില പുടപാകംചെയ്തു നീരെടുത്തു തേനും ചേൎത്തു സേവിച്ചാൽ കാസം ശ്വാസം രക്തപിത്തം ക്ഷയം ജ്വരം ഇവകൾ ശമിക്കും.

വിഭീതകഫലപുടപാകം.

താന്നിക്കാ പുടപാകംചെയ്തു് അതിന്റെ തോട്ട ഭക്ഷിച്ചാൽ കാസം ശ്വാസം പീനസം ഒച്ചയടപ്പ് ഇവകൾ ശമിക്കും.

കട്ഫലാദിചൂർണ്ണം.

കുമിഴിൻവേര പുഷ്കരമൂലം കൎക്കടകശൃംഗി മുത്തങ്ങാക്കിഴങ്ങ് ചുക്ക മുളക് തിപ്പലി കച്ചോലക്കിഴങ്ങ് ഇവ സമം പൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു് ഇഞ്ചിനീരും തേനും സമം ചേൎത്തു കുഴച്ചു സേവിക്കുക; കാസശ്വാസവും ക്ഷയവും ഛൎദ്ദിയും അരുചിയും വയററുവേദനയും കഫകോപവും ശമിക്കും.

മറെറാരു കട്ഫലാദിചൂർണ്ണം.

കുമിഴിൻവേര് പുഷ്കരമൂലം തിപ്പലി കൎക്കടകശൃംഗി ഇവ സമം ഒന്നിച്ചുചേൎത്തു് ശീലപ്പൊടിതട്ടിയെടുത്തു തേനുംചേൎത്തു് സേവിച്ചാൽ ശ്വാസം കാസം ജ്വരം ഇവ ശമിക്കും.

### ശൃംഗാദിചൂർണ്ണം.

കർക്കടകശൃംഗി അതിവിടയം തിപ്പലി ഇവസമം പൊടിച്ച് തേനുംകൂട്ടി സേവിച്ചാൽ കാസശ്വാസവും ഛർദ്ദിയും ശമിക്കും.

### യവക്ഷാരാദിചൂർണ്ണം.

ചവക്കാരം അതിവിടയം കർക്കടകശൃംഗി തിപ്പലി പുഷ്കരമൂലം ഇവ സമം പൊടിച്ച് ശീലപ്പൊടിതട്ടിയെടുത്തു സമം തേനും കൂട്ടി സേവിച്ചാൽ കാസശ്വാസം ശമിക്കും.

### ദാഡിമാഷ്ടകചൂർണ്ണം.

താളിമാതളത്തിന്റെ തോട്ട് എട്ടുപലം തിപ്പലി തിപ്പലിമൂലം അയമോദകം മുളക് കൊത്തമ്പാലരി ജീരകം ചുക്ക് ഇവ ഓരോ പലംവീതം കൂവനൂറുകഴഞ്ചു മൂന്ന് ഇലവങ്ഗം പച്ചില ഏലത്തരി നാഗകേസരം ഇവ പ്രത്യേകം ഒന്നരക്കഴഞ്ചുവീതം എല്ലാംകൂടി ഒന്നിച്ചുചേർത്ത് ഇടിച്ചുപൊടിച്ച് ശീലപ്പൊടി തട്ടി എട്ടുപലം പഞ്ചസാരയും ചേർത്തു കുറേശ്ശ സേവിച്ചാൽ കാസശ്വാസം ചുമ പീനസം അഗ്നിമാന്ദ്യം ക്ഷയം ഗുന്മം ഗ്രഹണി മുതലായവ ശമിക്കും.

### സിതോപലാദിചൂർണ്ണം.

കൂവനൂറുകഴഞ്ചു് ഇരുപത്തിമൂന്നു തിപ്പലികഴഞ്ചു പന്ത്രണ്ട് ഏലത്തരി കഴഞ്ചു് ആറു് ഇലവങ്ഗം കഴഞ്ചു് മൂന്ന് എല്ലാംകൂടി ഒന്നിച്ചുചേർത്തു പൊടിച്ചു ശീലപ്പൊടി തട്ടിഎടുത്ത് നാൽപ്പത്തിഎട്ടുകഴഞ്ചു കല്ക്കണ്ടുംചേർത്തു നേർമ്മിച്ചു നെയ്യും തേനുംകൂട്ടി കുഴച്ചു് കുറേശ്ശ സേവിച്ചാൽ ശ്വാസം കാസം ക്ഷയം അഗ്നിമാന്ദ്യം പാർശ്വഭാഗങ്ങളിലെ വേദന അരുചി ജ്വരം ഊർദ്ധ്വഗതമായ രക്തപിത്തം മുതലായവ ശമിക്കും.

### മുസ്താദിചൂർണ്ണം.

മുത്തങ്ങാക്കിഴങ്ങു തിപ്പലി ഇവ സമംപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു കുറേശ്ശ തേനിൽകുഴച്ചു സേവിക്കുക. ശ്ലേഷ്മകാസം ശമിക്കും.

### കട്ഫലാദിചൂർണ്ണം.

ചുക്കു മുളക് തിപ്പലി കൊടുവേലിക്കിഴങ്ങു് ദേവതാരം ചിററരത്ത വിഴാലരിക്കാമ്പു് കടുക്കാത്തോട്ട് നെല്ലിക്കാത്തോട്ട് താന്നിക്കാത്തോട്ട് അമൃതിൻനൂറ് ഇവ സമം പൊടിച്ചു പൊടിക്കു സമം പഞ്ചസാരയുംകൂട്ടി കുറേശ്ശ സേവിക്കുക. കാസം ശമിക്കും.

### ഇലവങ്ഗാദിചൂർണ്ണം.

ഇലവങ്ഗം ജാതിക്കാ തിപ്പലി ഇവ ഓരോപലംവീതം താന്നിക്കാ മൂന്നുപലം നല്ലമുളക് രണ്ടുപലം ചുക്ക് നാലുപലം ഇവ

ഒന്നിച്ചുചേർത്തു പൊടിച്ചു പൊടിക്കു സമം പഞ്ചസാരയുംകൂട്ടി കുറേശ്ശ സേവിച്ചാൽ കാസം ശ്വാസം ജ്വരം അരുചി പ്രമേഹം ഗുന്മം അഗ്നിമാന്ദ്യം ഗ്രഹണി മുതലായവ ശമിക്കും.

### പിപ്പല്യാദിചൂർണ്ണം.

തിപ്പലി തിപ്പലിമൂലം ചുക്കു് താന്നിക്കാ ഇവ സമം പൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്തു തേനിൽ കുഴച്ചു് കുറേശ്ശ സേവിച്ചാൽ സന്നിപാതകാസങ്ങറം ശമിക്കും.

### കർപ്പൂരാദിചൂർണ്ണം.

പച്ചക്കർപ്പൂരം ഇരുവേലി തക്കോലം ജാതിക്കാ ജാതിപത്രി ഇവ സമം നാഗപ്പൂ ഇവയ്ക്കു സമം നല്ലമുളകു് ഇവയിൽ ഇരട്ടി തിപ്പലി മൂന്നുഭാഗം ചുക്കു് നാലുഭാഗം പുഷ്കരമൂലം അഞ്ചുഭാഗം എല്ലാംകൂടി ഒന്നിച്ചുചേർത്തു പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു സമം പഞ്ചസാരയുംകൂട്ടി നേർമ്മിച്ചു കുറേശ്ശ സേവിച്ചാൽ കാസം ശ്വാസം ജ്വരം ക്ഷയം ഛർദ്ദി മുതലായവ ശമിക്കും.

### പാരദാദിചൂർണ്ണം.

ശുദ്ധിചെയ്ത രസം ശുദ്ധിചെയ്ത ഗന്ധകം ലോഹഭസ്മം പൊൻകാരം ചിററരത്ത വിഴാലരിക്കാമ്പു് നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് ദേവതാരം ചുക്കു് മുളകു് തിപ്പലി ചിററമൃതിൻനൂറു് പത്തുമുകം ശുദ്ധിചെയ്ത പാഷാണം ഇവ സമം പൊടിച്ചു തേനിൽകൂട്ടി സേവിച്ചാൽ എത്ര ഭയങ്കരമായ കാസവും നിശ്ചയമായും ശമിക്കും.

### ഭാർങ്ങ്യാദി.

ചെറുതേക്കു് മുന്തിരിങ്ങാപ്പഴം കച്ചോലം കർക്കടകശൃംഗി തിപ്പലി ചുക്കു് ഇവ സമം പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തുവച്ചിരുന്നു സമം ശർക്കരയും കടുകെണ്ണയുംകൂട്ടി കുഴച്ചു സേവിച്ചാൽ വാതകാസം ശമിക്കും.

### വിശ്വാദി.

ചുക്കു കൊടുത്തൂവവേരു് കർക്കടകശൃംഗി മുന്തിരിങ്ങാപ്പഴം കച്ചോലം ഇവ സമം ഇടിച്ചുപൊടിച്ചു് പഞ്ചസാരയും കടുകെണ്ണയുംകൂട്ടി മർദ്ദിച്ചു് സേവിച്ചാൽ വാതകാസം ശമിക്കും.

### ദ്രാക്ഷാദി.

മുന്തിരിങ്ങാപ്പഴം ഇരട്ടിമധുരം ഈത്തപ്പഴം തിപ്പലി നല്ലമുളകു് ഇവ സമം പൊടിച്ചു് തേനും നെയ്യുമൊഴിച്ചരച്ചു കുറേശ്ശ സേവിച്ചാൽ പിത്തകാസം ശമിക്കും.

### ഖർജ്ജൂരാദി.

ഈത്തപ്പഴം തിപ്പലി മുന്തിരിങ്ങാപ്പഴം മലരു് ഇവ സമം

പൊടിച്ചു സമം പഞ്ചസാരയുംകൂട്ടി നേർമ്മിച്ചു നെയ്യും തേനും ഒഴിച്ചു നല്ലതുപോലെ അരച്ചു കുറേശ്ശ സേവിച്ചാൽ പിത്തകാസം ശമിക്കും.

മരിചാദിചൂർണ്ണം.

നല്ലമുളകുപൊടി രണ്ടുത്രുപാത്തുക്കം തിപ്പലിപ്പൊടി ഒരുത്രുപാത്തുക്കം താളിമാതളക്കാ പൊടിച്ചതു് എട്ടുത്രുപാത്തുക്കം ചവക്കാരം ഒരു ത്രുപാത്തുക്കം പഴയശക്കര പതിനാറുത്രുപാത്തുക്കം എല്ലാംകൂടി ഒന്നിച്ചുചേർത്തു മട്ടിച്ചു കുറേശ്ശ സേവിച്ചാൽ അത്യന്തം അസാദ്ധ്യമായ കാസരോഗവും നിശ്ചയമായും ശമിക്കും.

സമശക്കരചൂർണ്ണം.

ഇലവർങം ജാതിക്കാ തിപ്പലി ഇവയുടെ പൊടി ഈരണ്ടുത്രുപാത്തുക്കംവീതം നല്ലമുളകുപൊടി നാലുത്രുപാത്തുക്കം ചുക്കപൊടിച്ചതു നാലുത്രുപാത്തുക്കം ഇവ എല്ലാത്തിനും സമം പഞ്ചസാര എല്ലാംകൂടി ഒന്നിച്ചുചേർത്തു നല്ലതുപോലെ മട്ടിച്ചു കുറേശ്ശ സേവിച്ചാൽ അതിഭയങ്കരമായ കാസം ജ്വരം അരുചി മേഹം ഗുന്മം ശ്വാസം അഗ്നിമാന്ദ്യം ഗ്രഹണി മുതലായവ ശമിക്കും.

ബൃഹൽത്താലീസാദ്യചൂർണ്ണം.

താലീസപത്രി ചുക്കു് നല്ലമുളകു് തിപ്പലി ഏലത്തരി കടുക്കാത്തോടു് കൂവന്നൂറു് ഇവ സമം ചുക്കു് ഇരട്ടി എല്ലാംകൂടി ഒന്നിച്ചുചേർത്തു പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു സമം തേനംകൂട്ടി കുറേശ്ശ സേവിച്ചാൽ കാസം ശ്വാസം രക്തപിത്തം കണ്ഠരോഗം മുതലായവ ശമിക്കും.

ബൃഹൽശൃംഗ്യാദിചൂർണ്ണം.

കക്കടകശൃംഗി ചുക്കു് മുളകു് തിപ്പലി നെല്ലിക്കാത്തോട കടുക്കാത്തോടു് താന്നിക്കാത്തോടു് കണ്ടകാരി ചെറുതേക്ക പുഷ്കരമൂലം ജടാമാഞ്ചി ഉപ്പുകൾ അഞ്ചും എല്ലാംകൂടി ഒന്നിച്ചുചേർത്തു നല്ലതുപോലെ പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു കുറേശ്ശ ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ കാസം ശ്വാസം ഇക്കിൾ ഊൎദ്ധ്വവാതം അരുചി പീനസം മുതലായവ ശമിക്കും.

അപരാജിതലേഹം.

കച്ചോലം കക്കടകശൃംഗി തിപ്പലി ചെറുതേക്ക മുത്തങ്ങാക്കിഴങ്ങു് കൊട്ടന്നുവവേരു് പഴയശക്കര ഇവ സമം. ഇവയിൽ ശക്കരയൊഴിച്ചുള്ള മരുന്നുകൾ എല്ലാം ഒന്നിച്ചുചേർത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു ശക്കരയും ശക്കരയ്ക്കുസമം എണ്ണയുംചേർത്തു കുഴിയമ്മിയിൽ ഇട്ടു നല്ലതുപോലെ അരച്ചു ലേഹ്യമാക്കി കുറേശ്ശ സേവിച്ചാൽ വാതകാസം തീച്ചയായും ശമിക്കും.

ഭാർങ്ഗ്യാദിലേഹം.

ചെറുതേക്ക മുന്തിരിങ്ങാപ്പഴം കച്ചോലക്കിഴങ്ങ് കക്കടകശൃംഗി തിപ്പലി ചുക്ക് ഇവ സമം പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു കുഴിയമ്മിയിൽ ഇട്ടു് സമം ശക്കരയും എണ്ണയുംകൂടി ഒഴിച്ചരച്ചു ലേഹമാക്കി കുറേശ്ശ സേവിച്ചാൽ വാതകാസം ശമിക്കും.

വിശ്വാദിലേഹം.

ചുക്ക് ചെറുതേക്ക് തിപ്പലി കുമിഴിൻവേരു് ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയാക്കി ശീലപ്പൊടിതട്ടിയെടുത്തു കുഴിയമ്മിയിൽ ഇട്ടു് സമം പഞ്ചസാരയും എണ്ണയുംചേത്തു നല്ലതുപോലെ അരച്ചു ലേഹമാക്കി കുറേശ്ശ സേവിച്ചാൽ അതിഭയങ്കരമായ കാസരോഗവും ശമിക്കും.

ഖർജ്ജൂരാദിലേഹം.

ഈത്തപ്പഴം തിപ്പലി മുന്തിരിങ്ങാപ്പഴം മലർപ്പൊടി പഞ്ചസാര ഇവ സമം നല്ലതുപോലെ അരച്ചു സമം തേനും നെയ്യും കൂട്ടി മർദ്ദിച്ചു കുറേശ്ശ സേവിച്ചാൽ പിത്തകാസം ശമിക്കും.

ദ്രാക്ഷാമലകാദിലേഹം.

മുന്തിരിങ്ങാപ്പഴം നെല്ലിക്കാത്തോടു് ഈത്തപ്പഴം തിപ്പലി നല്ലമുളകു് ഇവ സമം നല്ലതുപോലെ അരച്ചു് അതിനു തുല്യം നെയ്യും തേനുംകൂടി മർദ്ദിച്ചു കുറേശ്ശ സേവിച്ചാൽ പിത്തകാസം ശമിക്കും.

ശഠ്യാദി.

കച്ചോലക്കിഴങ്ങ് അതിവിടയം മുത്തങ്ങാക്കിഴങ്ങ് കക്കടകശൃംഗി കടുക്കാത്തോടു് ഇഞ്ചി ഇവ സമം പൊടിച്ചു നല്ലതുപോലെ അരച്ചു കായവും ഇന്തുപ്പും ചേത്തു മോരൊഴിച്ചു മർദ്ദിച്ചു് കുറേശ്ശ കുറേശ്ശ സേവിച്ചാൽ ശ്ലേഷ്മകാസം ശമിക്കും.

മധുകാദിലേഹം.

ഇരട്ടിമധുരം തിപ്പലി മുന്തിരിങ്ങാപ്പഴം കക്കടകശൃംഗി ശതാവരി ഇവ സമം ഇവയിൽ ഇരട്ടി കൂവനൂറു് എല്ലാത്തിലും നാലിരട്ടി പഞ്ചസാര എല്ലാംകൂടി ഒന്നിച്ചുചേത്തു നെയ്യുംതേനുംകൂട്ടി അരച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ക്ഷതകാസം ശമിക്കും.

മഞ്ജിഷ്ഠാദിലേഹം.

മഞ്ചട്ടി പെരുംകുരുമ്പവേരു് തകരം കൊട്ടവേലിക്കിഴങ്ങ് പാടത്താളിക്കിഴങ്ങ് മരമഞ്ഞൾ ഇവ സമം പൊടിച്ചു ശക്കരയും നെയ്യും തേനും ഒഴിച്ചു നല്ലതുപോലെ അരച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ക്ഷതകാസം ശമിക്കും.

### കകുഭാദിലേഹം.

നീർമരുതിന്റെതൊലി ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു പലതവണ ആടലോടകത്തിലനീരിൽ ഭാവനചെയ്തതിന്റെശേഷം നെയ്യും തേനും കല്ക്കണ്ടുംകൂട്ടി നല്ലതുപോലെ അരച്ചു ലേഹ്യമാക്കി വടിച്ചെടുത്തു വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ക്ഷയകാസം അതിഭയങ്കരമായതും ഉടനടി ശമിക്കും. നെഞ്ചിനകത്തുണ്ടായിട്ടുള്ള മുറിവുകൾ തീരും. തിത്തിരിപ്പുള്ളിന്റെ മാംസം മേൽപ്രകാരം അരച്ചു് ആടലോടകത്തിലനീരിൽ ഭാവനചെയ്തു് നെയ്യും തേനും കല്ക്കണ്ടുംകൂട്ടി അരച്ചു സേവിച്ചാലും ക്ഷയകാസം നില്ക്കും.

### പിപ്പല്യാദ്യവലേഹം.

തിപ്പലി ഇരട്ടിമധുരം മുന്തിരിങ്ങാപ്പഴം നല്ലതുപോലെ പഴുത്ത ചെറുവഴുതിനക്കായ് ഇവ ഇടിച്ചുപൊടിച്ചു നല്ലതുപോലെ അരച്ചു നെയ്യും തേനുംകൂട്ടി മട്ടിച്ചു സേവിച്ചാൽ ക്ഷയകാസം ശമിക്കും.

### വാസാവലേഹം.

ആടലോടകത്തിൻവേരിലെ തൊലി പലം നാലു് നാലിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് ഇടങ്ങഴിയാക്കി അതിൽ ഒരു റാത്തൽ പഞ്ചസാര കലക്കി രണ്ടുപലം തിപ്പലിപ്പൊടിയുംചേർത്തു ലേഹ്യമാക്കിരണ്ടുപലം നെയ്യുമൊഴിച്ചു് ഇരുനാഴി തേനുംചേർത്തു നല്ല പാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു് കുറേശ്ശ സേവിച്ചാൽ അതിഭയങ്കരമായ കാസവും ശ്വാസവും രാജയക്ഷ്മാവും പാർശ്വശൂലയും രക്തപിത്തവും ജ്വരവും മററും ശമിക്കും.

### ചിത്രകാദിലേഹം.

കൊടുവേലിക്കിഴങ്ങു് തിപ്പലിമൂലം തിപ്പലി ചുക്കു് നല്ലമുളകു് മുത്തങ്ങാക്കിഴങ്ങു് കൊടുത്തൂവവേരു് കച്ചോലക്കിഴങ്ങു് പുഷ്കരമൂലം കടുക്കാത്തോടു തുളസി വയമ്പു് ചെറുതേക്കു് അമൃതു ചിററരത്ത കൎക്കടകശൃംഗി ഇവ പൊടിച്ചു ശൎക്കര പാവാക്കിയതിൽ വിതറി വാങ്ങിയാററി നാഴി നെയ്യും നാഴി തേനും നാലുപലം തിപ്പലിപ്പൊടിയും നാലുപലം കൂവനൂറും ചേർത്തു നല്ലപാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ കാസം നെഞ്ചുനോവു് ശ്വാസം ഗുന്മം മുതലായവ ശമിക്കും.

### ക്ഷുദ്രാവലേഹം.

കണ്ടകാരി തുലാം ഒന്നു് കടുക്കാനൂറു് ഇവ രണ്ടുംകൂടി ഒന്നിച്ചുചേർത്തു നന്നാ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു എട്ടിടങ്ങഴിയാക്കി അതിൽ ഒരു തുലാം പഴയ ശൎക്കരകലക്കി പാവാക്കി

കഷായത്തിൽ ഇട്ട കടുക്ക നൂറും കുരുവുകളഞ്ഞു് അയത്തും രണ്ടു പലംവീതം ത്രികടുകുപൊടിയും എലവംഗപ്പട്ട ഏലത്തരിപച്ചില നാഗപ്പൂവു് ഇവ വകയ്ക്കു ഓരോപലംവീതം പൊടിച്ചെട്ടുത്തപൊടിയും ചേൎത്തു ലേഹ്യമാക്കി അതിൽ ഇരുനാഴി തേനുംചേൎത്തു മൎദ്ദിച്ചു മറെറാരുപാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ കാസങ്ങൾ അഞ്ചും മററു കഫസംബന്ധമായ രോഗങ്ങളും നെഞ്ചുവേദനയും ക്ഷയവും ശമിക്കും.

### ലഘുക്ഷുദ്രാദിലേഹ്യം

അമ്പതുപലം കണ്ടകാരിച്ചുണ്ട പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിടങ്ങഴിയാക്കി അതിൽ രണ്ടിടങ്ങഴി ശക്കര കലക്കി പാവാക്കി തിപ്പലി തിപ്പലിമൂലം കടലാടിയരി ജീരകം ഇവ ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയ പൊടി വിതറിയിളക്കി വാങ്ങി ഇരുനാഴി തേനുംചേൎത്തു മറെറാരുപാത്രത്തിൽ ആക്കിവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ കാസം ശ്വാസം ഉരഃക്ഷതം അതിഭയങ്കരമായ കഫരക്തഛൎദ്ദി മുതലായവകൾ ശമിക്കും.

### കണ്ടകാൎയ്യാദിലേഹ്യം.

ഒരു തുലാം കണ്ടകാരിവേരു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിടങ്ങഴിയാക്കി അതിൽ ഇരുപതുപലം ശക്കര കലക്കി പാവാക്കി ചിററമൃതു് തിപ്പലിമൂലം കൊട്ടവേലിക്കിഴങ്ങു് മുത്തങ്ങാക്കിഴങ്ങു് കൎക്കടകശൃംഗി ചുക്കു മുളകു് തിപ്പലി കൊട്ടത്തൂവവേരു് ചെറുതേക്കു ചിററരത്ത കച്ചോലം ഇവ ഓരോപലം ഇടിച്ചുപൊടിച്ചു പൊടി വിതറി ഇരുനാഴിശ്ശ നെയ്യും എണ്ണയും ചേൎത്തു പാകപ്പെടുത്തി വാങ്ങി ആറിയതിന്റെശേഷം ഇരുനാഴി തേനൊഴിച്ചിളക്കി നാലുപലം കൂവനൂറും നാലുപലം തിപ്പലിപ്പൊടിയും ചേൎത്തു നല്ലതുപോലെ മൎദ്ദിച്ചു മറെറാരുപാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ കാസശ്വാസം ഇക്കിൾ മുതലായവ ശമിക്കും.

### ഖണ്ഡാമലകലേഹ്യം.

അമ്പതുപലം നെല്ലിക്കാത്തോട്ട പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലിടങ്ങഴിയാക്കി അതിൽ പതിനാറുപലം കല്ക്കണ്ട കലക്കി പാവാക്കി രണ്ടുപലം ഈത്തപ്പഴവും രണ്ടുപലം മുന്തിരിങ്ങാപ്പഴവും അരച്ചുതും ഒരുപലം ചുക്കപൊടിയും ഒരു പലം തിപ്പലിപ്പൊടിയും ഒന്നരപ്പലം നല്ലമുളകുപൊടിയും ഒന്നരശ്ശ പലംവീതം ജാതിക്കാ ജാതിപത്തിരി അയമോദകം ജീരകം കരിംജീരകം താലീസപത്രി ഇവകളുടെ പൊടിയും വിതറിയിളക്കി ലേഹ്യമാക്കി വാങ്ങി ഇരുനാഴൂരി തേനുംചേൎത്തു മറെറാരു പാത്ര

ത്തിൽ ആക്കി വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ സകല കാസരോഗവും ശ്വാസരോഗവും ബുദ്ധിഭ്രമം പിത്തോപദ്രവം മുതലായവയും ശമിക്കും.

കാസഖണ്ഡനാവലേഹ്യം.

ആറേകാൽ ഇടങ്ങഴി ആട്ടിൻമൂത്രം ഒരു പാത്രത്തിൽ ഒഴിച്ച് അടുപ്പേൽവച്ചിളക്കി വററിച്ച് കുറുകി ശക്കരപോലെയാകുമ്പോൾ അതിൽ നൂറു താന്നിക്കായുടെ പൊടിയും ഒരുപലം തിപ്പലിപ്പൊടിയും ഒരുപലം ലോഹഭസ്മവും രണ്ടുപലംകണ്ടകാരിപ്പൊടിയും ചേത്തു ലേഹ്യപാകമാക്കി വാങ്ങി തേനും കദളിപ്പഴത്തിൻെറ രസവും ചേത്തിളക്കി ഒരു പാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ സകല കാസങ്ങളും ശമിക്കും.

ആർദ്രകാദിലേഹ്യം.

മൂന്നേകാൽ ഇടങ്ങഴി ഇഞ്ചിനീരിൽ ആറുറാത്തൽ പഴയ പതിയൻശക്കര ഒഴിച്ചു പാവാക്കി അതിൽ കൊത്തമല്ലി അയമോദകം ലോഹഭസ്മം ജീരകം ഇലവങ്ഗം ഏലത്തരി ജാതിപത്തിരി കടുകുരോഹിണി ഇവയുടെ പൊടി അരേരെശ്ശപ്പലംവീതം വിതറി ഇളക്കിവാങ്ങി സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ കാസം അശ്ശസ്സ് പീനസം ജ്വരം വീക്കം ഗുന്മം ക്ഷയം മുതലായവ ശമിക്കും.

അഗസ്ത്യഹരീതകി.

കൂവളത്തിൻവേരു് കുമ്പിൾവേരു് പാതിരിവേരു് പയ്യാഴാന്തവേരു് മുഞ്ഞവേരു് ഓരിലവേരു് മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ നായിക്കുരുണ ശംഖുപുഷ്പം കച്ചോലം കുറുന്തോട്ടി ആനത്തിപ്പലി കടലാടി തിപ്പലിമൂലം കൊടുവേലിക്കിഴങ്ങു ചെറുതേക്ക് പുഷ്കരമൂലം ഇവ ഈരണ്ടുപലം വീതം യവം നാലിടങ്ങഴി കടുക്കാ നൂറു് എല്ലാംകൂടി ഒന്നിച്ചു ചേത്തു് ഇരുപതിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് യവം നല്ലതുപോലെ വേകുമ്പോൾ പിഴിഞ്ഞരിച്ചു് ഒരുതുലാം ശക്കരകലക്കി പാവാക്കി അതിൽ കഷായത്തിലിട്ടെടുത്ത നൂറു കടുക്കായും ഇരുന്നാഴി എണ്ണയും ഇരുന്നാഴി നെയ്യും ചേത്തു ലേഹ്യമാക്കി വാങ്ങി നാലുപലം തിപ്പലിപ്പൊടിയും ഇരുനാഴി തേനും ചേത്തു് ഇളക്കി മററൊരു പാത്രത്തിൽ ആക്കി വച്ചിരുന്നു സേവിച്ചാൽ ജരാനരയും അഞ്ചുപ്രകാരത്തിലുള്ള കാസവും ക്ഷയങ്ങളും ശ്വാസരോഗവും ഏങ്ങലും വിഷമജ്വരവും ഗ്രഹണിയും അർശസ്സും അരുചിയും മററും ശമിക്കും. ശരീരം നല്ലനിറത്തിൽ ആകുകയും ഓജസ്സും ബലവും ആയുസ്സും വദ്ധിക്കുകയും ചെയ്യും.

### ദശമൂലാദിഘൃതം.

കൂവളത്തിൻവേരു് കുമിഴിവേരു് പാതിരിവേരു് പയ്യാഴാന്തവേരു് മുഞ്ഞവേരു് ഓരിലവേരു് മൂവിലവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേരു് ഇവ സമം കഷായംവച്ച കഷായനീരു് ഇടങ്ങഴി നാലു് പത്തു കാടപ്പക്ഷിയുടെ മാംസം കഷായംവച്ച രസം ഇടങ്ങഴി ഒന്നു് നെയ്യു് ഇടങ്ങഴി ഒന്നു് എല്ലാം കൂടി ഒന്നിച്ചുചേത്തു ചെറുതേക്ക പൊടിച്ചു കല്ക്കംകലക്കി നെയ്യു കാച്ചി അരിച്ചു് അഗ്നിബലംപോലെ സേവിച്ചാൽ വാതകാസം എത്ര ഭയങ്കരമായതും ശമിക്കും.

### വ്യോഷാദിഘൃതം.

ചുക്കു് മുളകു് തിപ്പലി അയമോദകം കൊട്ടവേലിക്കിഴങ്ങു ജീരകം വയമ്പു് തിപ്പലിമൂലം ഇവസമം പൊടിച്ചു നെയ്യുസമം ആടലോടകത്തിന്റെ വേരിലെത്തൊലി ഇടിച്ചുപിഴിഞ്ഞ നീരിൽ കലക്കി അത്രയും നെയ്യും ചേത്തു കാച്ചിയരിച്ചു് തേനൊഴിച്ചു കടഞ്ഞുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ കഫസംബന്ധമായിട്ടുള്ള അതിഭയങ്കരമായ കാസവും തിച്ചയായും ശമിക്കും.

### നിർഗ്ഗുണ്ഡീഘൃതം.

നാലിടങ്ങഴി നൊച്ചിയില ഇടിച്ചുപിഴിഞ്ഞനീരിൽ ഇടങ്ങഴിനെയ്യൊഴിച്ചു തിപ്പലിമൂലം കൊട്ടവേലിക്കിഴങ്ങു് വിഴാലരിക്കാമ്പു് ഇലവങ്ഗം ഏലത്തരി പച്ചില നാഗപ്പൂവു് കടുകുരോഹിണി കൊട്ടം ഇവ പൊടിച്ചുകലക്കി കാച്ചിയരിച്ചു കുറേശ്ശ സേവിച്ചാൽ കാസശ്വാസങ്ങൾ ശമിക്കും.

### രാസ്നാദിഘൃതം.

ചിററരത്ത കൂവളത്തിൻവേരു് കുമ്പിൾവേരു് പാതിരിവേരു് പലകപ്പയ്യാനിവേരു മുഞ്ഞവേരു് ഓരിലവേരു് മൂവിലവേരു കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേരു ശതാവരിക്കിഴങ്ങു് പഴമുതിര ലന്തക്കുരുവു് യവം ഇവ പ്രത്യേകം ഓരോപലം വീതം പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതും അരത്തുലാം ആട്ടിൻമാംസം പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി നല്ലതുപോലെ പിഴിഞ്ഞരിച്ചു് അതും ഒന്നിച്ചുചേത്തു് അതിൽ നാലിടങ്ങഴി നെയ്യും നാലിടങ്ങഴി പശുവിൻപാലും ഒഴിച്ചു് അടപതിയൻ കാകോളി ക്ഷീരകാകോളി മേദ മഹാമേദ കാട്ടുഴുന്നു് കാട്ടുപയറു് ജീവകം ഇടവകം ഇരട്ടിമധുരം ഇവ പ്രത്യേകം ഓരോപലം വീതം അരച്ചുകലക്കി കാച്ചി അരിച്ചു സേവിക്കുകയും നസ്യം ചെയ്യുകയും മററും ചെയ്താൽ വാതകാസവും മററുപ്രകാരത്തിൽ

ഉള്ള കാസങ്ങളും ക്ഷയവും ശ്വാസോപദ്രവവും നെഞ്ചുവേദനയും പാർശ്വവേദനയും അരുചിയും പ്ലീഹരോഗവും മേൽപോട്ടുള്ള വായുവികാരവും മററും ശമിക്കും.

വാസിഷ്ഠരസായനം.

കൂവളത്തിൻവേരു് കുമ്പിഴിംവേരു് പലകപ്പയ്യാനിവേരു് മുഞ്ഞവേരു് പാതിരിവേരു് ഓരില മൂവില ചെറുവഴുതിനവേരു് ഞെരിഞ്ഞിൽ കണ്ടകാരിച്ചുണ്ട പെരുങ്കുരുമ്പവേരു് വററുമഞ്ഞൾ മരമഞ്ഞൾതൊലി തിപ്പലിമൂലം തിപ്പലി പാടത്താളിക്കിഴങ്ങു് അമുക്കരം കടലാടിവേരു് നായിക്കുരുണവേരു് അതിവിടയം ചിററമൃതു് ഇളയകൂവളക്കായ് ത്രികോല്പക്കൊന്ന നാഗദന്തിവേരു് കൊട്ടവേലിയുടെ ഇല അടപതിയൻകിഴങ്ങു് കുടകപ്പാലയരി മാഞ്ചി മാതളപ്പൂവു് മാതളക്കായ് വേങ്ങക്കാതൽ മുരളിൻകായ് ചേഴലയം ശുദ്ധിചെയ്ത ചേക്കുരുവു് വയ്യങ്കതവേരു് ശതാവരിക്കിഴങ്ങു് ആവിത്തൊലി കൊന്നവേരിന്മേൽതൊലി കാർകോകിലരി കരിംകുറുഞ്ഞിവേരു് മുരിങ്ങവേരിന്മേൽതൊലി വേപ്പിൻതൊലി വയൽച്ചുള്ളി ഇവ പ്രത്യേകം പ്രത്യേകം ഓരോ പലംവീതം കടുക്കാ എണ്ണം ആയിരത്തി ഒരുനൂറു് യവം ഇടങ്ങഴി എട്ടു് എല്ലാംകൂടി ഒന്നിച്ചുചേർത്തു തൂക്കി അതിൽ എട്ടിരട്ടി വെള്ളത്തിൽ കഷായം വച്ചു് യവം വേകുമ്പോൾ വാങ്ങി അരിച്ചു് ആ കഷായനീരെടുത്തു മറെറാരുപാത്രത്തിൽ ഒഴിച്ചു അടുപ്പേററി കഷായത്തിലിട്ട കടുക്കാകൾ പെറുക്കി എടുത്തു് അതും ഒരുതുലാം പഴയ ശർക്കരയും ഇടങ്ങഴി എണ്ണയും ഇടങ്ങഴി നെയ്യും ഇടങ്ങഴി പച്ചനെല്ലിക്കാനീരും ചേർത്തു മൃദുവായി തീയെരിച്ചു ചട്ടകത്തിൽ പൊതിയുന്ന പാകത്തിൽ വാങ്ങി ആറിയശേഷം രണ്ടിടങ്ങഴി തേനും നാഴി തിപ്പലിപ്പൊടിയും ഏലം ഇലവങ്ഗം പച്ചില ഇവ മുമ്മൂന്നുകഴഞ്ചുവീതം പൊടിച്ചതും ചേർത്തു് ഒരു പഴയ മൺകുടത്തിൽ ആക്കി നല്ലതുപോലെ വാ മൂടിക്കെട്ടി ഒരുമാസം വിത്തിനടിയിൽ കുഴിച്ചുവച്ചിരുന്നതിൻെറ ശേഷം എടുത്തു് ഓരോതവണ ഈരണ്ടു കടുക്കാവീതം സേവിച്ചാൽ കാസം ശ്വാസം ക്ഷയം മുതലായ സകലരോഗങ്ങളും ശമിക്കും. ബലവും പുഷ്ടിയും ഓജസ്സും ആയുസ്സും വർദ്ധിക്കും.

ത്ര്യൂഷണാദിഘൃതം.

ചുക്കു് മുളകു് തിപ്പലി നെല്ലിക്കാത്തോടു് കടുക്കാത്തോടു താന്നിക്കാത്തോടു് മുന്തിരിങ്ങാപ്പഴം കുമിഴിൻവേരു് ആടലോടകത്തിൻവേരിലെത്തൊലി പാടത്താളിക്കിഴങ്ങു് ദേവതാരം മുത്തങ്ങാക്കിഴങ്ങു നായിക്കുരുണവേരു് കൊട്ടവേലിക്കിഴങ്ങു് കച്ചോലം

കണ്ടകാരിച്ചുണ്ട നെല്ലിക്കാത്തോട്ട് മേദ വയമ്പ് ശതാവരി ഞെരിഞ്ഞിൽ പാൽമുതക്കിൻകിഴങ്ങ് ഇവ സമം അരച്ചുകലക്കി നെയ്യും നെയ്യിൽ നാലിരട്ടി പാലും ചേർത്തു കാച്ചിയരിച്ചു സേവിച്ചാൽ സകല കാസവും ജ്വരവും ഗുന്മവും അരുചിയും പ്ലീഹയും ശിരോവേദനയും പാർശ്വവേദനയും കാമലയും അർശസ്സും വാതകോപവും അഷ്ഠീലയും ഉരഃക്ഷതവും മെലിവും ക്ഷയവും ശമിക്കും.

### കണ്ടകാരീഘൃതം.

നാലിടങ്ങഴി കണ്ടകാരിച്ചുണ്ട സമൂലം ഇടിച്ചുപിഴിഞ്ഞനീരിൽ ഇടങ്ങഴി നെയ്യുംഒഴിച്ചു കുറുന്തോട്ടിവേര് ചുക്ക് നല്ലമുളക് തിപ്പലി വിഴാലരിക്കാമ്പു കച്ചോലക്കിഴങ്ങ് മാതളപ്പഴം തുവച്ചിലക്കാരം ചവക്കാരം ചുക്ക് നെല്ലിക്കാത്തോട്ട് പുഷ്കരമൂലം വെള്ളത്താമരത്താമരവേര് ചെറുവഴുതിനവേര് കടുക്കാത്തോട്ട് അയമോദകം കൊട്ടവേലിക്കിഴങ്ങ് മുന്തിരിങ്ങാപ്പഴം തിപ്പലിമൂലം ചുവന്നതമിഴാമരവേര് കൊട്ടത്തുവവേര് പിണംപുളി കക്കടകശൃംഗി കീഴാർനെല്ലി ചെറുതേക്ക് ചിററരത്ത ഞെരിഞ്ഞിൽ ഇവ സമം അരച്ചുകലക്കി നെയ് കാച്ചി സേവിച്ചാൽ സവ്കാസരോഗങ്ങളും ശ്വാസരോഗങ്ങളും ഇക്കിളും ക്ഷയവും ശ്വാസരോഗങ്ങളും മററും ശമിക്കും.

### ത്രിജാതഗുഡിക.

ഏലം ഇലവർംഗം പച്ചില ഇവ മൂന്നുംകൂടി ഒരുതുപാത്തുക്കം തിപ്പലി അരപ്പലം പഞ്ചസാര ഈത്തപ്പഴം മുന്തിരിങ്ങാപ്പഴം ഇരട്ടിമധുരം ഇവ ഓരോപലംവീതം എല്ലാംകൂടി ഒന്നിച്ചു ചേർത്തു നല്ലതുപോലെ പൊടിച്ചു തേനൊഴിച്ച് അരച്ചു ചെറിയ ഗുളികകളാക്കി ഉരുട്ടിവച്ചിരുന്ന് ഓരോനേരം ഓരോ ഗുളിക വീതം സേവിച്ചാൽ കാസശ്വാസം അരുചി പിത്തം ശോണിതം ഛർദ്ദി മൂർച്ഛ ഇക്കിൾ മദം ഭ്രമം ഉരഃക്ഷതം ക്ഷയം സ്വരഭേദം പ്ലീഹ ശോഷം രക്തംതുപ്പുക പാർശ്വശൂല ദാഹം ജ്വരം മുതലായവ ശമിക്കും.

### മരിചാദിഗുഡിക.

നല്ലമുളക് ഒരുതുപാത്തുക്കം തിപ്പലി ഒരുതുപാത്തുക്കം ചവക്കാരം അരതുപാത്തുക്കം താളിമാതളത്തോട്ട് രണ്ടുതുപാത്തുക്കം എല്ലാംകൂടി ഒന്നിച്ചുചേർത്തു നല്ലതുപോലെ പൊടിച്ചു എട്ടുതുപാത്തുക്കം പഴയശക്കര ഒഴിച്ച് നല്ലതുപോലെ അരച്ചു ചണംപയറുപ്രമാണം ഗുളികകളാക്കിയുരുട്ടി സൂക്ഷിച്ചു വച്ചിരുന്ന്

ഓരോരോനേരം ഓരോ ഗുളികവീതം വായിൽഇട്ടു് അലിയിച്ചിറക്കിയാൽ എല്ലാവിധ കാസരോഗങ്ങളും ശമിക്കും.

ലവങ്ഗാദിവടിക.

ഇലവർങ്ഗം നല്ലമുളകു താന്നിത്തൊലി ഇവ സമം. ഇവയ്ക്കു തുല്യം കരിങ്ങാലിക്കാതൽ എല്ലാംകൂടി ഒന്നിച്ചുചേൎത്തു ഇടിച്ചു പൊടിച്ചു ശീലപ്പൊടിതട്ടി കരിവേലപ്പട്ടക്കഷായം ഒഴിച്ചു നല്ലതുപോലെ അരച്ചു വടകങ്ങളാക്കി സേവിച്ചാൽ അതിഭയങ്കരമായ കാസരോഗങ്ങളും എത്രയും വേഗത്തിൽ ശമിക്കും.

ധനഞ്ജയാദിഗുഡിക.

നീർമരുതിൻപട്ട ഏലത്തരി ഇലവങ്ഗം പച്ചില തിപ്പലി ജടാമാഞ്ചി ത്രികടുകു് അമൃതു കൊട്ടുവേലി ത്രിഫല നല്ലമുളകു് (വിഴാലരിക്കാമ്പു്)കണ്ടകാരിച്ചുണ്ട ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് അമ്മിയിൽഇട്ടു ശൎക്കര ഒഴിച്ചരച്ചു വടകമാക്കി സേവിച്ചാൽ സകലപ്രകാരത്തിലും ഉള്ള കാസരോഗങ്ങളെ കാട്ടുതീ വനത്തെ എന്നപോലെ ഇല്ലാതെയാക്കും.

ഖദിരാദിഗുഡിക.

കരിങ്ങാലിക്കാതൽ പുഷ്കരമൂലം കൎക്കടകശൃംഗി കുമിഴിൻവേരു് ചെറുതേക്കു് അതിമധുരം കടുക്കാത്തോടു് ഇലവങ്ഗം ത്രികടുകു് അതിവിടയം അയമോദകം കൊട്ടത്തുവവേര അമൃതു് കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു് താന്നിക്കാത്തോടു് ഇവ ഈരണ്ടുറുപ്പാത്തുക്കംവീതം ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി കുഴിയമ്മിയിൽഇട്ടു് കരിങ്ങാലിക്കഷായം താളിമാതളക്കഷായം (താളിമാതളപ്പഴത്തിന്റെ രസം) കണ്ടകാരിക്കഷായം ഇഞ്ചിനീരു് കരിവേലപ്പട്ടക്കഷായം ആടലോടകം ഇടിച്ചുപിഴിഞ്ഞ നീരു് ഇവ ഓരോന്നും ഏഴേഴുതവണവീതം ഒഴിച്ചരച്ചു ഗുഡികയാക്കി സേവിച്ചാൽ അസാദ്ധ്യവും വളരെക്കാലമായിട്ടും മാറാത്തതും ആയ കാസവും ശ്വാസവും തീൎച്ചയായും ശമിക്കും.

താലിസാദ്യംമോദകം.

താലീസപത്രം ഒരുറുപ്പാത്തുക്കം നല്ലമുളകു് രണ്ടുറുപ്പാത്തുക്കം ചുക്കു് മൂന്നു റുപ്പാത്തുക്കം തിപ്പലി നാലു റുപ്പാത്തുക്കം കുവന്നൂറു് അഞ്ചുറുപ്പാത്തുക്കം ഇലവങ്ഗം ഏലത്തരി ഇവ അരേരുറുപ്പാത്തുക്കംവീതം എല്ലാംകൂടി ഒന്നിച്ചുചേൎത്തു് ഇടിച്ചുപൊടിച്ചു പൊടിയാക്കി നവ റുപ്പാത്തുക്കം പഞ്ചസാരകലക്കി ഒരു പാത്രത്തിൽ ഒഴിച്ചു പാകപ്പെടുത്തിയതിൽ മേൽപറഞ്ഞ പൊടിചേൎത്തു മോദകമുണ്ടാക്കി സേവിച്ചാൽ കാസശ്വാസം അരുചി ഇവകളെ ശമിപ്പിക്കുകയും ദീപനത്തെ ഉണ്ടാക്കുകയും ഹൃദ്രോഗം പാണ്ഡു

ഗ്രഹണി പ്ലീഹ ശോഥം ജ്വരം ഛർദ്ദി അതിസാരം ശൂല മൂഢ വാതം അനുലോമവാതം മുതലായവയെ തീൎക്കയും ചെയ്യും.

ഭുജംഗദഘനവടിക.

കറുപ്പു് ഇരട്ടിമധുരം മുത്തങ്ങാക്കിഴങ്ങു തിപ്പലി തിപ്പലിമൂലം ഇവ സമം ചങ്ങലംപരണ്ടയുടെ നീരൊഴിച്ചു് അരച്ചു് വടികയു ണ്ടാക്കി സേവിച്ചാൽ അതിഭയങ്കരമായ കാസശ്വാസരോഗവും ഉടനടി ശമിക്കും.

ശ്വാസകരസാദിവടിക.

ആടലോടകത്തിലനീര കുറുക്കി പറിച്ചു് ഉരുട്ടിയെടുക്കത്ത ക്കവണ്ണം ആക്കിയതു പലം ഒന്നു് എരിക്കിൻവേരിന്റെ തൊലിയു ണക്കി ഇടിച്ചുപൊടിച്ച പൊടി രണ്ടുരുപാത്തുക്കം അഖിയൻ രു പാത്തുക്കം രണ്ടു് പച്ചക്കർപ്പൂരം രുപാത്തുക്കം ഒന്നു് എല്ലാംകൂടി ഒന്നിച്ചുചേത്തരച്ചു വടികയുണ്ടാക്കി ഓരോനേരം ഈരണ്ടു കുന്നി പ്രമാണമോ മുമ്മൂന്നു കുന്നിപ്രമാണമോ ദേഹബലത്തിനു തക്കവ ണ്ണം തേനുംകൂട്ടി സേവിച്ചാൽ കാസശ്വാസവും ഉരഃക്ഷതവും രക്തപിത്തവും കണ്ഠരോഗവും രക്താതിസാരവും രാജയക്ഷ്മാവും രക്തപ്രദരവും ശോഥരോഗവും ഗ്രഹണിയും മററും തീൎച്ചയായും ശമിക്കും.

അയഃസിന്ദൂരം.

നല്ല ഇരുമ്പുരാകിയ പൊടി നല്ലെണ്ണ ഒഴിച്ചു വറുത്തു് എടു ത്തു് ചീവയ്ക്കാ അരച്ചുതേച്ചു കഴുകി എണ്ണമയം മുഴുവൻകളഞ്ഞു എടുത്ത മൂന്നുപലം പൊടി കുഴിയമ്മിയിൽ ഇട്ടു ചെറുനാരങ്ങാനീ രു ഗോമൂത്രം വെള്ളാട്ടിൻമൂത്രം സിംഹമൂത്രം ഇവ പ്രത്യേകം പ്ര ത്യേകം ഒഴിച്ചു നന്നാലുയാമംവീതം അരച്ചു നാലുകാശ്ശുതൂക്കിന്റെ അളവിൽ വില്ലകൾ ഉണ്ടാക്കി ഉണക്കി ചുവടുകനത്ത ഒരു മൺ പാത്രത്തിൽ ആലിൻവേടു ഇടിച്ചുപൊടിച്ച രണ്ടിടങ്ങഴി പൊടി യിട്ടു് അതിന്റെ മുകളിൽ വില്ലകൾവച്ചു് അതിന്റെ മുകളിലും മേൽപ്രകാരം ഇടിച്ചു പൊടിച്ച ആലിൻവേടിന്റെ പൊടിയിട്ടു മൂടി നല്ലതുപോലെ ഒതുക്കി അടുപ്പേററി നാലുയാമം നല്ലതുപോ ലെ തീയെരിച്ചു ഒരുദിവസം വച്ചിരുന്നു് ആറിയതിന്റെശേഷം വില്ലകൾ എടുത്തു മറിച്ചുവച്ചു വീണ്ടും അടുപ്പേററി നാലുയാമം തീയെരിച്ചു വാങ്ങി ആററി വില്ലകൾ എടുത്താൽ സിന്ദൂരമായിരി ക്കും. ഈ സിന്ദൂരം ഒന്നുമുതൽ ഒന്നരക്കുന്നിയിടവരെ ഓരോനേരം തേനിൽ കൊടുത്താൽ കാസവും ശ്വാസവും തീർച്ചയായിട്ടും

ശമിക്കുകയും രക്തവൃദ്ധിയും ബലവും ഓജസ്സും ആയുസ്സും വർദ്ധിക്കുകയും ചെയ്യും.

ചന്ദ്രാമൃതവടിക.

ത്രികടു ത്രിഫല തിപ്പലിമൂലം കൊത്തമ്പാലരി ജീരകം ഇന്തുപ്പ് ഇവ പ്രത്യേകംപ്രത്യേകം ഓരോ ത്രപാത്തുക്കംവീതം ഒന്നിച്ചു ചേർത്തു പൊടിച്ചു ആട്ടിൻപാൽ ഒഴിച്ചരച്ചുരുട്ടിയതും ശുദ്ധിചെയ്ത രസം ഗന്ധകം അയഃപൊടി ഇവ ഈരണ്ടുത്രപാത്തുക്കംവീതവും ശുദ്ധിചെയ്ത പൊൻകാരം എട്ടുത്രപാത്തുക്കവും നല്ലമുളകുപൊടി നാലുത്രപാത്തുക്കവും ഒന്നിച്ചുചേർത്തു ആട്ടിൻപാൽ ഒഴിച്ചു നല്ലതുപോലെ അരച്ചു കുന്നിപ്രമാണം വടികകൾ ഉണ്ടാക്കി നിഴലുണക്കി വച്ചിരുന്നു് കാലത്തു കാലത്തു് ഓരോ വടികവീതം ശരീരശുദ്ധിയോടും ഹൃദയശുദ്ധിയോടുംകൂടെ അമൃതേശ്വരിയെ ധ്യാനിച്ചു ചെന്താമരപ്പൂവിന്റെ രസത്തിലൊ കരിംകൂവളത്തിൻരസത്തിലൊ മുതിര പുഴുങ്ങിയ രസത്തിലൊ തിപ്പലിയും തേനുംകൂട്ടിയൊ ഇഞ്ചിനീരിലൊ സേവിച്ചാൽ അഞ്ചുപ്രകാരത്തിൽ ഉള്ള കാസരോഗങ്ങളും ജ്വരവും ചോരതുപ്പുന്നതും ഏതുപ്രകാരത്തിൽ ഉള്ള ദോഷങ്ങൾ കോപിച്ചുണ്ടാകുന്ന ശ്വാസരോഗങ്ങളും ചുട്ടുനീററലും ദാഹവും ഭ്രമവും മററും ശമിക്കും. അഗ്നിദീപനത്തെ ഉണ്ടാക്കുകയും ബലം വർണ്ണം പുഷ്ടി ഓജസ്സ് ഇവയെ വർദ്ധിപ്പിക്കുകയും പ്ലീഹ ഗുന്മം ഉദരാമയം ആനാഹം കൃമി ഹൃദ്രോഗം പാണ്ഡു ജീർണ്ണജ്വരം മുതലായവയെ പൊട്ടുന്നനവെ ഇല്ലാതാക്കുകയും മററും ചെയ്യും.

കാസസംഹാരഭൈരവരസം.

ശുദ്ധിചെയ്തരസം ഗന്ധകം ചെമ്പുപൊടി ശംഖുപൊടി പൊൻകാരം ഇരുമ്പുപൊടി നല്ലമുളകു് കൊട്ടം താലീസപത്രി ജാതിക്ക ഇലവങ്ഗം ഇവ ഈരണ്ടുത്രപാത്തുക്കംവീതം ഒന്നിച്ചു ചേർത്തു പൊടിച്ചു ബ്രഹ്മിനീരു കയ്യോന്നി കരിനൊച്ചി മണത്തക്കാളി തുമ്പ മുവില വേനപ്പച്ച ആടലോടകം ഇവയുടെ ഈരണ്ടു ത്രപാത്തുക്കം നീരും ചെറുതേക്ക് കടുക്കാ ഇവയുടെ ഈരണ്ടുത്രപാത്തുക്കം കഷായവും പ്രത്യേകം പ്രത്യേകം ഒഴിച്ചരച്ചു അഞ്ചു കുന്നിപ്രമാണം ഗുളികയുണ്ടാക്കി ഓരോ നേരം ഓരോ ഗുളികവീതം സേവിച്ചാൽ ഏതുപ്രകാരത്തിൽ ഉള്ള അതിഭയങ്കരങ്ങളായ കാസശ്വാസങ്ങളും യാതൊരു സംശയവും കൂടാതെ ഉടനടി ശമിക്കും. ഈ ഗുളിക ആടലോടകത്തിന്റെ വേരിലെത്തൊലിയും ചുക്കും കണ്ടകാരിച്ചുണ്ടയുംകൂടി ഇട്ടുവച്ച കഷായത്തിൽ അരച്ചു കുടിക്കണം.

### വിജയഭൈരവരസം.

ശുദ്ധിചെയ്തരസം ഗന്ധകം ഇരുമ്പുപൊടി വത്സനാഭി അഭ്രകം താളകം പൊൻകാരം അരേണുകം മുത്തങ്ങാക്കിഴങ്ങു് ഏലത്തരി തിപ്പലിമൂലം നാഗപ്പൂവു ത്രികടുക ത്രിഫല കൊടുവേലിക്കിഴങ്ങു ശുദ്ധിചെയ്തതു് നേർവാളക്കുരുവു് ഇവ ഓരോ ത്രപാത്തുക്കംവീതം പ്രത്യേകം പൊടിച്ചു ഒന്നിച്ചുചേൎത്തു കുഴിയമ്മിയിൽ ഇട്ടു പഴയ ശൎക്കരയൊഴിച്ചരച്ചു കുന്നിപ്രമാണം ഉരുട്ടി ഓരോ തവണ ഓരോ എണ്ണവീതം സേവിച്ചാൽ കാസം ശ്വാസം ക്ഷയം ഗുല്മം പ്രമേഹം വിഷമജ്വരം അജീൎണ്ണം ഗ്രഹണീദോഷം പാണ്ഡുരോഗം അപാനശൂല ഹൃദയശൂല വാതരോഗം ഗളഗ്രഹം മുതലായവ ശമിക്കും.

### ഭാഗോത്തരഗുഡിക.

ശുദ്ധിചെയ്തരസം ഭാഗം ഒന്നു് ഗന്ധകം ഭാഗം രണ്ടു് തിപ്പലിഭാഗം മൂന്നു് കടുക്കാത്തോടു ഭാഗം നാലു് താന്നിക്കാത്തോടു ഭാഗം അഞ്ചു് ആടലോടകത്തിന്റെവേരിലെത്തൊലി ഭാഗം ആറു് ചെറുതേക്ക ഭാഗം ഏഴു് ഇവ പ്രത്യേകം പ്രത്യേകം പൊടിച്ചു എല്ലാംകൂടി ഒന്നിച്ചുചേൎത്തു കുഴിയമ്മിയിൽ ഇട്ടു കരിവേലപ്പട്ടക്കഷായം ഒഴിച്ചു് ഇരുപത്തിഒന്നു ദിവസം അരച്ചു പൊടിയാക്കി തേനൊഴിച്ചു വീണ്ടും അരച്ചു ഗുളികയുരുട്ടത്തക്ക പ്രായത്തിൽ ആക്കി താന്നിക്കാപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചിരുന്നു് ഓരോ ഗുളികവീതം കാലത്തു കാലത്തു കണ്ടകാരിച്ചുണ്ടക്കഷായത്തിൽ സേവിച്ചാൽ അതിഭയങ്കരമായ കാസവും ശ്വാസവും ശമിക്കും.

### നാഗരസം.

ഇലവങ്ഗം ജാതിക്കാ ജാതിപത്തരി ആനത്തിപ്പലി തിപ്പലിമൂലം ഇവ ഈരണ്ടുത്രപാത്തുക്കംവീതം കസ്തൂരി കുങ്കമപ്പൂവു് ഇവ അരരശ്ശ ത്രപാത്തുക്കംവീതം ഇവ പ്രത്യേകം പ്രത്യേകം പൊടിച്ചു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു് ഇഞ്ചിനീരൊഴിച്ചരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം ഇഞ്ചിനീററിൽ സേവിച്ചാൽ അതിഭയങ്കരമായ കാസവും ശമിക്കും.

### കാസശ്വാസവിധ്വംസനരസം.

ശുദ്ധിചെയ്ത രസം ഭാഗം ഒന്നു് ശുദ്ധിചെയ്ത ഗന്ധകം ഭാഗം രണ്ടു് ചവക്കാരം ഭാഗം മൂന്നു് തുവച്ചിലക്കാരം നാലുഭാഗം നല്ലമുളകു് അഞ്ചുഭാഗം ഇവ പ്രത്യേകം പ്രത്യേകം പൊടിച്ചു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു് ഇഞ്ചിനീരൊഴിച്ചരച്ചു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി ഓരോനേരം ഓരോ ഗുളികവീ

തം ഇഞ്ചിനീരിൽ സേവിച്ചാൽ അഞ്ചുപ്രകാരത്തിൽ ഉള്ള കാസവും ശ്വാസവും മററും ശമിക്കും.

മനശ്ശിലാദിധൂമം.

മനയോല നല്ലമുളക് ജടാമാഞ്ചി മുത്തങ്ങാക്കിഴങ്ങ് ചെറുപ്പുന്നയരി (ഓടൽക്കുരു) ഇവസമം അരച്ചു പഴയതുണിയിൽ പുരട്ടി തിരിതെറുത്തു പുകപിടിച്ചാൽ എല്ലാവിധ കാസവും ശ്വാസവും ശമിക്കും.

ദന്തിധൂമം.

നാഗദന്തിയുടെ വേരിലെത്തൊലി ഉണക്കിപ്പൊടിച്ച് ആ പൊടികൊണ്ടു ചുരുട്ടുണ്ടാക്കി പുക പിടിച്ചാൽ കാസം ശമിക്കും.

നിർഗ്ഗുണ്ഡീധൂമം.

കരിനൊച്ചിയുടെ ഇല ഉണക്കിപ്പൊടിച്ച് അതുകൊണ്ടു ചുരുട്ടുണ്ടാക്കി പുകപിടിച്ചാൽ കാസവും ശ്വാസവും ശമിക്കും.

അപാമാർഗ്ഗധൂമം.

കടലാടിസമൂലം അരച്ചു ശീലയിൽ തടവിയുണക്കി തെറുത്തു പുകപിടിച്ചാൽ കാസവും ശ്വാസവും ശമിക്കും.

താളകധൂമം.

ശുദ്ധിചെയ്ത താളകം അരച്ചു ശീലയിൽ തടവി അതുകൊണ്ടു തിരിതെറുത്തു പുകപിടിച്ചാൽ കാസശ്വാസം ശമിക്കും. ശുദ്ധിചെയ്ത മനയോല മാത്രവും ഇപ്രകാരം ചെയ്തു പുകപിടിച്ചാൽ കാസശ്വാസം ശമിക്കും.

അർക്കമൂലാദിധൂമം.

എരിക്കിൻവേരിലെത്തൊലി ശുദ്ധിചെയ്ത മനയോല രണ്ടിനും തുല്യം ചുക്കും തിപ്പലിയും മുളകുംകൂടി ചേർത്തുപൊടിച്ചു അതുകൊണ്ടു തിരിതെറുത്തു പുകപിടിച്ചതിൻെറ ശേഷം താംബൂലം ധരിച്ചാൽ അതിഭയങ്കരതരമായ കാസവും ശ്വാസവും ഉടനെ ശമിക്കും.

ജാതിപത്രാദി ധൂമം.

ജാതിപത്തിരി മനയോല ചെഞ്ചല്യം ഇവ സമം ആട്ടിൻമൂത്രത്തിൽ അരച്ചു തുണിയിൽ തേച്ചു ഉണക്കി തെറുത്തു പുക പിടിച്ചാൽ കാസങ്ങൾ ശമിക്കും.

ഹരിദ്രാ ധൂമം.

മഞ്ഞൾ മരമഞ്ഞൾ മനയോല ഇവ സമം അരച്ചു തുണിയിൽ പുരട്ടി പുകപിടിച്ചാൽ കാസശ്വാസം ശമിക്കും.

ചന്ദനാദ്യം തൈലം.

ചന്ദനം അകിൽ താലീസപത്രി മഞ്ചട്ടി അസുരനഖം പതു

മുകം മുത്തങ്ങാ കച്ചോലക്കിഴങ്ങ് കോലരക്ക് വരട്ടുമഞ്ഞൾ രക്ത ചന്ദനം ഇവ ഓരോപലംവീതം അരച്ചു കൽക്കമുണ്ടാക്കി ചെറു തേക്ക് ആടലോടകത്തിൻവേരു കണ്ടകാരി കുറുന്തോട്ടിവേരു ചി റാമൃത് ഇവയെല്ലാംകൂടി നൂറുപലംഎടുത്തു് അറുപത്തിനാലിട ങ്ങഴി വെള്ളത്തിൽ കഷായംവച്ചു് പതിനാറിടങ്ങഴിയാക്കി അ തിൽ കലക്കി കാച്ചി അരിച്ചു് അഞ്ജനക്കല്ലും കുങ്കുമപ്പൂവും അസ്സര നഖവും ചന്ദനവും കർപ്പൂരവും ഏലത്തരിയും പൊടിച്ചു പാത്ര പാകംചെയ്തു തേച്ചാൽ എല്ലാപ്രകാരത്തിൽ ഉള്ള കാസവും രാജ യക്ഷ്മാവും വിഷദോഷവും ശമിക്കും. ബലം നിറം ജഠരാഗ്നി ഇവയെ വർദ്ധിപ്പിക്കും. പാപം അലക്ഷ്മി ഗ്രഹദോഷം ഇവകൾ ക്ക് ശാന്തിയെച്ചെയ്യും.

### വാസാചന്ദനാദിതൈലം.

നൂറുപലം ആടലോടകത്തിൻവേർ മുപ്പത്തിരണ്ടിടങ്ങഴി വെ ള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു അതും പ തിനാറുപലം കോലരക്കു മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷാ യംവച്ചു എട്ടിടങ്ങഴിയാക്കി അതും അരര ഇടങ്ങഴി തൈരുവെള്ളം ചന്ദനം അമൃത് ചെറുതേക്ക ദശമൂലങ്ങൾ കണ്ടകാരി ഇവയെ ല്ലാംകൂടി ഇരുപതുപലം ഇരുപത്തഞ്ചിടങ്ങഴി വെള്ളത്തിൽ ക ഷായംവച്ചു് അരേകാൽ ഇടങ്ങഴിയാക്കിയതും എല്ലാംകൂടി ഒന്നി ച്ചുചേർത്തു ചന്ദനം അരേണുകം നാന്മുകപ്പുല്ല് അമുക്കുരം പ്രസാ രണി ഏലത്തരി ഇലവങ്ഗത്തൊലി പച്ചില തിപ്പലിമൂലം നാ ഗപ്പൂവു മേദ മഹാമേദ ചുക്കു മുളകു തിപ്പലി ചിററരത്ത ഇരട്ടിമ ധുരം കല്പദം കച്ചോലക്കിഴങ്ങു കൊട്ടം .ദേവതാരം ഞാഴൽപ്പൂവു് താന്നിക്കാത്തോട്ട് ഇവ ഓരോന്നും ഓരോപലം വീതം ഒന്നിച്ചു ചേർത്തു അരച്ചുകലക്കി എട്ടിടങ്ങഴി എണ്ണയും ഒഴിച്ചു പാകപ്പെടു ത്തി കാച്ചി അരിച്ചു തേച്ചാൽ കാസം ജ്വരം രക്തപിത്തം പാ ണ്ഡുരോഗം ഹലീമകം കാമല ഉരഃക്ഷതം രാജയക്ഷ്മാവു ശ്വാസ രോഗങ്ങൾ ഇവയെ ശമിപ്പിക്കും. ബലത്തേയും കാന്തിയേയും ശരീരപുഷ്ടിയേയും ഉണ്ടാക്കും.

### വാസാരിഷ്ടം.

ആടലോടകത്തിന്റെ ഇല ഇടിച്ചുപിഴിഞ്ഞനീരും കിണികി ണിപ്പാല (നിലംപാല) കുത്തിപ്പിഴിഞ്ഞനീരും സമം ഒന്നിച്ചുചേ ർത്തു മയക്കിയ ഒരു മൺപാത്രത്തിൽ ആക്കി വായ് നല്ലതുപോലെ അടച്ചുകെട്ടി ശീലമൺചെയ്തു ഏഴുദിവസം കുഴിച്ചുവച്ചിരുന്നതി ന്റെ ശേഷം എടുത്തു് അരിച്ചു കുപ്പിയിലാക്കി സൂക്ഷിച്ചുവച്ചിരു ന്ന് ഓരോ നേരം ഓരോ മാഷം തൂക്കംവീതം സേവിച്ചാൽ

കാസശ്വാസം രക്തപിത്തം കണ്ഠരോഗം ഉരഃക്ഷതം മുതലായവയും മററു പലപ്രകാരത്തിൽ ഉള്ള രോഗങ്ങളും അതിവേഗത്തിൽ യാതൊരു സംശയവും ഇല്ലാതെ ശമിക്കും.

### കാസശ്വാസചികിത്സ.

#### അമൃതാദികഷായം.

അമൃതു് ചുക്കു് ചെറുതേക്കു് ചെറുവഴുതിനവേരു് മൂവില ഇവ സമം കഷായംവച്ചു തിപ്പലി അനുപാനമായി സേവിച്ചാൽ കാസശ്വാസം ശമിക്കും.

#### ഭാർങ്ഗ്യാദികഷായം.

ചെറുതേക്കു് ചുക്കു് ചെറുവഴുതിനവേരു് പഴമുതിര പുഷ്കരമൂലം ഇവ സമം കഷായംവച്ചു തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ കാസശ്വാസം ശമിക്കും.

#### ശൃംഗിവേരസ്വരസം.

ഇഞ്ചിനീരിൽ സമം തേൻചേർത്തു കുടിച്ചാൽ കാസശ്വാസം ശമിക്കും.

#### മധുഖണ്ഡചൂർണ്ണം.

നല്ലമുളകുപൊടി സമം തേനും കല്ക്കണ്ടുംകൂട്ടി സേവിച്ചാൽ കാസശ്വാസം ശമിക്കും.

#### കുലത്ഥാദിചൂർണ്ണം.

പഴമുതിര കണ്ടകാരിച്ചുണ്ട ചെറുതേക്കു് ചുക്കു് ജാതിക്ക ഇവ സമം പൊടിച്ചു ശീലപ്പൊടിതട്ടി ഇഞ്ചിയും തേനും കൂട്ടി സേവിച്ചാൽ കാസശ്വാസം ശമിക്കും.

#### കുനട്ട്യാദിലേഹ്യം.

കൊത്തമ്പാലരി ഇന്തുപ്പു് ത്രികടുകു് വിഴാലരിക്കാമ്പു് ചതുരക്കള്ളിവേരിലെത്തൊലി കായം ഇവ സമം ഇടിച്ചുപൊടിച്ചു നെയ്യും തേനും പഞ്ചസാരയുംകൂട്ടി ലേഹ്യമുണ്ടാക്കി സേവിച്ചാൽ കാസശ്വാസം ശമിക്കും.

### ഹിക്കാശ്വാസനിദാനം.

ഇക്കിളും ശ്വാസവും ഉണ്ടാകുന്നതിനുള്ള കാരണങ്ങൾ.

ഉൾപ്പുഴുക്കിനേയും മലബന്ധത്തേയും ഉണ്ടാക്കുന്നവയും ഗുരുത്വത്തോടും രൂക്ഷതയോടും കൂടിയതും കഫത്തെ വർദ്ധിപ്പിക്കുന്നതുമായ പദാർത്ഥങ്ങൾ ഭക്ഷിക്കുക ഏററവും തണുത്തവെള്ളം കുളിക്കുന്നതിനും കുടിക്കുന്നതിനും മററും ഉപയോഗിക്കുക പൊടിയും പുകയും ഏല്ക്കുക വെയിലും കാററും കൊള്ളുക അതിവ്യായാമം ചെയ്യുക വലിയ ഭാരം ചുമക്കുക ഏററവും വഴിനടക്കുക മലമൂത്രാദിവേ

ഗങ്ങളെ തടുക്കുക പട്ടിണികിടക്കുക മുതലായവ ഇക്കിളും ശ്വാസ വും ഉണ്ടാകുന്നതിന് കാരണങ്ങളായി ഭവിക്കുന്നു.

### സ്വരൂപവും നിരുക്തിയും.

മേല്പറഞ്ഞ കാരണങ്ങൾകൊണ്ട് പ്രാണവായു കോപിച്ച് ഉദാനവായുവിനോടുകൂടി യകൃത്ത് പ്ലീഹ അന്ത്രം ഇവയെ മുഖ ത്തിലേക്ക ഉയൎത്തിക്കൊണ്ടു വരുന്നുവോ എന്നു തോന്നുംവണ്ണം വീ ണ്ടും വീണ്ടും മേല്പോട്ടു ഗമിക്കുന്നു. അപ്പോൾ ശബ്ദവും ഉണ്ടാകുന്നു. അതാകുന്നു ഹിക്ക. അതിവേഗത്തിൽ പ്രാണനെ ഹനിക്കുന്നതു കൊണ്ട് ഇതിനെ ഇക്കിൾ എന്നു പറയുന്നു. വായു കഫത്തോടു കൂടി അന്നജ യമള ക്ഷുദ്ര ഗംഭീര മഹതി ഇങ്ങനെ അഞ്ച് ഇക്കി ളിനെ ഉണ്ടാക്കുന്നു.

### ഇക്കിളിൻെറ പൂൎവ്വരൂപങ്ങൾ.

കഴുത്തിനും നെഞ്ചിനും ഗുരുത്വംതോന്നുക വായിൽ ചവൎപ്പു രസം ഉണ്ടാകുക ദഹനക്കുറവുകൊണ്ട് വയററിൽ പൊട്ടുപൊട്ട് എന്ന ശബ്ദം ഉണ്ടാവുക മുതലായവ ഇക്കിളിൻെറ പൂൎവ്വരൂപങ്ങൾ ആകുന്നു.

### അന്നജാലക്ഷണം.

ഭൂരിശത്തിൽ ഭക്ഷിച്ച അന്നപാനങ്ങൾകൊണ്ട് പീഡിത നായ വായു മേൽപ്പോട്ടു ഗമിച്ചിട്ടുണ്ടാക്കുന്ന ഇക്കിൾ അന്നജയാ കുന്നു.

### യമളാലക്ഷണം.

ഭക്ഷിച്ച ആഹാരം ദഹിക്കാൻ തുടങ്ങുമ്പോൾ ഇടയ്ക്കിടെ രണ്ടോ മൂന്നോ ചേൎന്നിട്ടുണ്ടാകുന്ന ഇക്കിളിനു യമള എന്നു പറ യുന്നു. ഇതിനു വേശിനി എന്നും പരിണാമവതിയെന്നുംകൂടി പേ രുകൾ ഉണ്ട്. ഈ ഇക്കിൾ ഉണ്ടാകുമ്പോൾ ശിരസ്സിനും കഴുത്തി നും ഇളക്കം ഉണ്ടാകുന്നു.

### ക്ഷുദ്രാലക്ഷണം.

ദേഹശ്രമംകൊണ്ട് വായു കോപിച്ച് മന്ദമായ വേഗത്തോ ടുകൂടി വളരെ നേരംകൊണ്ട് കണ്ഠസന്ധിയുടെ മൂലത്തിൽനിന്നും ഉണ്ടാകുന്ന ഇക്കിളിനെ ക്ഷുദ്ര എന്നു പറയപ്പെടുന്നു. ഇതിനു വേ ദന കുറഞ്ഞിരിക്കും.

### ഗംഭീരാലക്ഷണം.

നാഭിയിൽനിന്നോ പക്വാശയത്തിൽനിന്നോ അതിഭയങ്കര മായ ശബ്ദത്തോടും തണ്ണീർദ്ദാഹം ജ്വരം മുതലായ ഉപദ്രവങ്ങ ളോടുംകൂടി ഉണ്ടാകുന്ന ഇക്കിളിനും ഗംഭീര എന്നുപേർ.

മഹതീലക്ഷണം.

മൂത്രാശയത്തേയും ഹൃദയത്തേയും ശിരസ്സിനേയും പീഡിപ്പിച്ചു സർവ്വശരീരങ്ങളേയും ഇളക്കി എല്ലായ്പ്പോഴും പുറപ്പെടുന്ന ഇക്കിളിനെ മഹതിയെന്നും പറയപ്പെടുന്നു. ദേഹംവളയുക കണ്ണു മേല്പോട്ടുപോവുക ദേഹം തളരുക ക്ഷീണം അന്നദ്വേഷം തുമ്മൽ ഇവ അധികമായുണ്ടാവുക ഈ ലക്ഷണങ്ങളോടുകൂടിയ ഗംഭീരയേയും മഹതിയേയും വർജ്ജിക്കണം. ഏററവും കൂടുതൽ ആമദോഷമുള്ളവനും ഭക്തരോധംകൊണ്ടു് മെലിഞ്ഞവനും വ്യാധികൊണ്ടു ക്ഷീണിച്ചവനും വൃദ്ധനും അതിമൈഥുനം ചെയ്യുന്നവനും ഉണ്ടാകുന്ന എല്ലാ ഇക്കിളുകളും അസാദ്ധ്യമാകുന്നു. അസംബന്ധവചനം വേദന മോഹം തണ്ണീർദാഹം ഇവകളോടുകൂടിയ ക്ഷുദ്രയും അന്നജയും അസാദ്ധ്യങ്ങളാകുന്നു.

സാദ്ധ്യലക്ഷണം.

ബലവും സന്തോഷത്തോടുകൂടിയ മനസ്സും ധാതുക്കൾക്കും ഇന്ദ്രിയങ്ങൾക്കും ഉറപ്പും ഉള്ളവൎക്കു യമിള സാദ്ധ്യവും അല്ലാത്തവൎക്കു അസാദ്ധ്യവും ആകുന്നു.

ശ്വാസരോഗങ്ങൾ.

മഹാൻ ഊൎദ്ധ്വൻ ഛിന്നൻ തമകൻ ക്ഷുദ്രൻ ഇങ്ങനെ ശ്വാസമാകുന്ന മഹാവ്യാധി അഞ്ചുപ്രകാരത്തിൽ ഉണ്ടു്. അതിൽ ക്ഷുദ്രൻ വാതാധികമായിട്ടും തമകൻ കഫംകൊണ്ടും ഛിന്നൻ കഫവാതാധിക്യംകൊണ്ടും മഹാനും ഊൎദ്ധ്വനും വാതംകൊണ്ടും ഉണ്ടാകുന്നു.

ശ്വാസത്തിൻെറ പൂൎവ്വരൂപം.

ഹൃദയത്തിൽ വേദന കുത്തിനോവു് വയർവീപ്പു് മലമൂത്രങ്ങളുടെ തടവു് അരുചി ശംഖങ്ങൾ പിളരുന്നുവോ എന്നുതോന്നുംവണ്ണം അതിവേദന മുതലായവ ശ്വാസത്തിൻെറ പൂൎവ്വരൂപങ്ങൾ ആകുന്നു.

ശ്വാസത്തിൻെറ സംപ്രാപ്തി.

സ്രോതസ്സുകളിൽ കഫം ദുഷിച്ചു് അടയുന്നതിനാൽ വായുഗതി മുടങ്ങി കഫത്തോടുകൂടി മേല്പോട്ടും വിലങ്ങത്തിലുമായി പിന്നേയും പിന്നേയും എപ്പോൾ ഗമിക്കുന്നുവോ അപ്പോൾ ശ്വാസങ്ങളെ ഉണ്ടാക്കുന്നു.

മഹാശ്വാസലക്ഷണം.

വായു എടുത്തു കുടയുന്നുവോ എന്നു തോന്നുംവണ്ണം പീഡയോടുകൂടിയിരിക്കുക പിടിച്ചു കെട്ടിയിട്ടിരിക്കുന്ന മദിച്ച കാളയെപ്പോലെ എപ്പോഴും വലുതായിരിക്കുന്ന ഒച്ചയോടുകൂടെ ശ്വാസം

വിടുക വിശേഷബുദ്ധിയും ജ്ഞാനവും നിശ്ശേഷമായി നശിക്കുക കണ്ണു ചുഴലുക കണ്ണിലും മുഖത്തും തീരെ പ്രകാശമില്ലാതെ ക്ഷീണിച്ചിരിക്കുക മലമൂത്രങ്ങൾക്കു തടസ്സം വാക്കുകൾ പുറപ്പെടാതാവുക മനസ്സിനു ക്ഷീണംനേരിടുക ശ്വാസംവിടുന്ന ഒച്ച വളരെ ദൂരംവരെ കേൾക്കുക കൈകൊണ്ടു മാറത്തു അടിക്കുക വയററിൽ പുളിപ്പു വർദ്ധിക്കുക കണ്ണും നെററി ശിരസ്സ് ഇവകളിൽ വേദന ദുഃഖം മുതലായവ മഹാൻ എന്ന ശ്വാസത്തിൻെറ ലക്ഷണങ്ങളാകുന്നു. ഈ ശ്വാസമുള്ളവൻ വേഗത്തിൽ മരിക്കും.

ഊർദ്ധ്വശ്വാസലക്ഷണം.

ദീർഘമായ ശ്വാസത്തെ മേൽപ്പോട്ടുവലിക്കുക ആ ശ്വാസത്തെ കീഴ്പ്പോട്ടു വിടുന്നതിനു സാധിക്കാതെ ഇരിക്കുക മുഖത്തിലും എല്ലാ സ്രോതസ്സുകളിലും കഫംനിറയുക വായുപീഡയോടുകൂടിയിരിക്കുക കൺമിഴികൾ മേൽപ്പോട്ടാക്കുകയും കണ്ണുരുട്ടുകയും ചെയ്തിട്ട് ചുററും ഭ്രമിച്ചുനോക്കുക മോഹിക്കുക കൂടക്കൂടെ പരവശതാവസ്ഥയെ പ്രാപിക്കുക വായ് വരൾച്ചയും അരുചിയും ഉണ്ടാവുക മുതലായവ ഊർദ്ധ്വശ്വാസ ലക്ഷണങ്ങളാകുന്നു. ഊർദ്ധ്വശ്വാസം കോപിക്കുമ്പോൾ അധോഭാഗത്തിലെ ശ്വാസത്തിനു തടസ്സം സംഭവിച്ചു ഹൃദയം സ്തംഭിക്കുന്നതുകൊണ്ടു് ഊർദ്ധ്വശ്വാസം മേൽഭാഗത്തിലും അധശ്ശ്വാസം അധോഭാഗത്തിലും തടഞ്ഞുനിന്നു പോകുന്നതുകൊണ്ടാണ് ഊർദ്ധ്വശ്വാസമുള്ളവൻ ദീർഘശ്വാസത്തെ മേൽപ്പോട്ടു വലിക്കുമെന്നും കീഴ്പ്പോട്ടു ശ്വാസംവിടാൻ സാധിക്കുന്നതല്ലെന്നും പറഞ്ഞതു്. ഊർദ്ധ്വശ്വാസമുള്ളവൻ മോഹിക്കുകയും തളരുകയും ചെയ്തതിൻെറശേഷം മരിക്കും.

ഛിന്നശ്വാസലക്ഷണം.

ഇടയിൽ മുറിഞ്ഞുള്ള ശ്വാസങ്ങളെ ശക്തിക്കുതക്കവണ്ണം വിടുക മർമ്മം മുറിഞ്ഞാലുണ്ടാകുന്ന വേദനപോലെയുള്ള വേദന ഉണ്ടാവുക ദുഃഖം പാരവശ്യം വയർവീർപ്പ് ഇന്ദ്രിയസാദം മൂത്രാശയത്തിനു ചൂട് ഇവകൾ ഉണ്ടായിരിക്കുക കണ്ണുകൾ ഭ്രമിക്കുകയും കണ്ണുനീർകൊണ്ടു നിറയുകയും ചെയ്യുക കൂടക്കൂടെ ശ്വാസംവിടുക ശരീരത്തിനും മനസ്സിനും ക്ഷീണം വർദ്ധിക്കുക കണ്ണുചുവക്കുക ചൈതന്യം നശിക്കുക മുഖംവാടുക കാന്തി ഇല്ലാതാവുക പേ പറയുക സന്ധിബന്ധങ്ങൾ വേർപെടുക മുതലായവ ഛിന്നൻ എന്ന ശ്വാസത്തിൻെറ ലക്ഷണങ്ങൾ ആകുന്നു. ഈ രോഗിയും ഉടനെ മരിക്കും.

തമകശ്വാസലക്ഷണം.

വായു വിപരീതമായി സ്രോതസ്സുകളിൽ സഞ്ചരിച്ചു കഴുത്തി

നേയും ശിരസ്സിനേയും ചുററിപ്പിടിച്ചു കഫത്തെ മേൽപ്പോട്ടാക്കി ആ കഫത്തിൻെറ തടസ്സം കൊണ്ടു പീനസവും ഘുറു ഘുറു എന്ന ശബ്ദത്തോടും അധികം വേഗത്തോടും കൂടിയതും പ്രാണവായുവിനെ തപിപ്പിക്കുന്നതും ആയ ശ്വാസത്തെ ഉണ്ടാക്കുക മുതലായവ തമകശ്വാസലക്ഷണങ്ങളാകുന്നു. ശ്വാസവേഗംകൊണ്ടു് രോഗി വളരെ വളരെ ക്ഷീണിക്കുകയും തണ്ണീർദാഹം ഉണ്ടാവുകയും ചേഷ്ടയില്ലാതെ ആവുകയും കൂടക്കൂടെ ചുമയ്ക്കുകയും അടിക്കടി മോഹിക്കുകയും ചുമച്ചാൽ കഫംപോകാത്തപ്പോൾ ഒക്കെയും വലിയപീഡയുണ്ടാവുകയും കഫം പോയാൽ രണ്ടുനാഴികനേരത്തേക്കു് സുഖം ഉണ്ടായിരിക്കുകയും ചെയ്യും. കഴുത്തിൽ ചൊറിച്ചിൽ ഉണ്ടായിരിക്കും. വളരെ വളരെ കഷ്ടപ്പെട്ടേ എന്തെങ്കിലും സംസാരിക്കാൻ സാധിക്കും. ഉറക്കം ഉണ്ടാവുകയില്ല. കിടന്നാൽ ശ്വാസംവിടുമ്പോൾ പീഡയുണ്ടാവുകയും അപ്പോൾ വായു രണ്ടു വിലാപ്പുറങ്ങളേയും വേദനപ്പെടുത്തുകയും ചെയ്യും. ഇരുന്നാൽ സുഖമുണ്ടായിരിക്കും. ഉഷ്ണത്തിൽ ആശയുണ്ടായിരിക്കും. കണ്ണുകൾ മേൽപ്പോട്ടുമിഴിക്കും; നെററി വിയർക്കും; ശരീരത്തിനു് വലിയ പീഡയുണ്ടായിരിക്കും. വായു് വറളും പിന്നെയും പിന്നെയും ശ്വാസം ഉണ്ടാവും ദേഹം വിറയ്ക്കും മഴക്കാറുള്ളപ്പോഴും മഴയുള്ളപ്പോഴും വർദ്ധിക്കും ജലോപചാരം കൊണ്ടും ശീതകാലത്തിലും കിഴക്കൻ കാററുതട്ടിയാലും കഫവൃദ്ധികരങ്ങളായ പദാൎത്ഥങ്ങളെ ഭക്ഷിച്ചാലും വർദ്ധിക്കും. ഇതു് പത്ഥ്യശീലനംകൊണ്ടു് അധികം ഉപദ്രവമില്ലാതെ നിൽക്കുമെന്നല്ലാതെ നിശ്ശേഷം ശമിക്കുകയില്ല. ആരംഭത്തിലേ വഴിപോലെ ചികിത്സിച്ചാൽ ചിലപ്പോൾ ശമിച്ചെന്നും വരാം. പനിയും മോഹാലസ്യവുംകൂടിയുണ്ടായാൽ തമകശ്വാസത്തിൻെറ അപ്പോഴത്തെപ്പേരു് പ്രതമകൻ എന്നാണു്. ഉദാവൎത്തംകൊണ്ടും പൊടിയേൽക്കുകകൊണ്ടും അജീൎണ്ണംകൊണ്ടും വാൎദ്ധക്യംകൊണ്ടും മലമൂത്രാദിവേഗങ്ങളെ തടുക്കുകകൊണ്ടും ഉണ്ടാകുന്ന ശ്വാസത്തിൻെറ പേർ സന്തകൻ എന്നാണു്. ആ രോഗമുള്ളവനു് ഇരുട്ടിൽ മുങ്ങിയിരിക്കുന്നതുപോലെ തോന്നും; മനസ്സു് തമോഗുണങ്ങളെക്കൊണ്ടു് നിറയുമ്പോൾ വർദ്ധിക്കുകയും ശീതദ്രവ്യോപചാരങ്ങളെക്കൊണ്ടു ശമിക്കുകയും ചെയ്യും.

### ക്ഷുദ്രശ്വാസലക്ഷണം.

രൂക്ഷങ്ങളായ അന്നപാനങ്ങൾ ഉപയോഗിക്കുക ദേഹായാസകരങ്ങളായ പ്രവൃത്തികൾ അധികമായി ചെയ്യുക മുതലായവ കൊണ്ടു ക്ഷുദ്രൻ എന്ന ശ്വാസം വായുവിനെ മേല്പോട്ടു് ഗമിപ്പിക്കും. വലിയ പീഡയും മററുപദ്രവങ്ങളും ഒന്നും ഉണ്ടായിരിക്കുക

യില്ല. അന്നപാനങ്ങളുടെ ഉചിതമായ ഗതിയെ തടുക്കുകയും വേദനയുണ്ടാക്കുകയും ഇന്ദ്രിയങ്ങളെ പീഡിപ്പിക്കുകയും മററുശ്വാസങ്ങളെപ്പോലെ ദുഃഖിപ്പിക്കുകയും മററും ചെയ്യുന്നതല്ല.

### സാദ്ധ്യാസാദ്ധ്യലക്ഷണം.

ശരീരബലമുള്ളവക്ക് ലക്ഷണങ്ങൾ എല്ലാം തികയാത്ത ഏതു ശ്വാസം വന്നാലും ജീവിക്കും. അവയിൽ ക്ഷുദ്രൻ ഏററവും സാദ്ധ്യവും തമകശ്വാസം കൃഛ്റസാദ്ധ്യവും മഹാൻ ഊൎദ്ധ്വൻ ഛിന്നൻ ഇവകൾ ലക്ഷണസംപൂൎണ്ണതയോടു് കൂടിയതാണെങ്കിൽ തീൎച്ചയായും അസാദ്ധ്യവും ആകുന്നു. ലക്ഷണപൂൎത്തിയോടുകൂടിയ തമകശ്വാസവും അസാദ്ധ്യമാകുന്നു.

### ഹിക്കാചികിത്സ.

### ദശമൂലകഷായം.

ദശമൂലകഷായം ഹിക്കാ ശ്വാസം ഇവകൾക്കു വളരെ വളരെ നല്ലതാണു്.

### രേണുകാദികഷായം.

അരേണുകം തിപ്പലി ഇവസമം കഷായംവച്ചു് കായം അരച്ചുകലക്കി സേവിക്കുക. ഇക്കിൾ അഞ്ചുപ്രകാരത്തിലുള്ളതും ഉടനെ ശമിക്കും.

### കുലത്ഥാദി കഷായം.

മുതിര യവം തിപ്പലി ഇരുവേലി ദശമൂലം കുറുന്തോട്ടി ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ ഇക്കിൾ അഞ്ചു പ്രകാരത്തിൽ ഉള്ളതും ഉടനെ ശമിക്കും. ശ്വാസകാസത്തിനും ഈ കഷായം വളരെ വളരെ നല്ലതാണു്.

### ധാത്ര്യാദികഷായം.

നെല്ലിക്കാത്തോടു് തിപ്പലി ചുക്കു് ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ ഇക്കിൾ അഞ്ചുപ്രകാരത്തിലുള്ളതും ഉടനെ ശമിക്കും.

### ചന്ദനകല്ക്കം.

വെളുത്തചന്ദനം അരച്ചു മുലപ്പാലിൽ കലക്കി സേവിച്ചാൽ ഇക്കിൾ ശമിക്കും.

### സൈന്ധവകല്ക്കം.

ചൂടുവെള്ളത്തിൽ ഇന്തുപ്പുകലക്കിക്കുടിച്ചാൽ ഇക്കിൾ ശമിക്കും.

### മധുകനാവനം.

അതിമധുരം അരച്ചു തേനിൽകലക്കി നസ്യം ചെയ്താൽ അഞ്ചു പ്രകാരത്തിൽ ഉള്ള ഇക്കിളും ശമിക്കും.

### പിപ്പലീനാവനം.

തിപ്പലി പഞ്ചസാരയിൽ അരച്ചുകലക്കി നസ്യം ചെയ്താൽ ഇക്കിൾ ശമിക്കും.

### ശുണ്ഠീനാവനം.

ശർക്കരയിൽ ചുക്കരച്ചു കലക്കി നസ്യം ചെയ്താൽ ഇക്കിൾ ശമിക്കും.

### ദശമൂലാദികഞ്ഞി.

ദശമൂലം കച്ചോലം ചിററരത്ത തിപ്പലി ചുക്ക പുഷ്കരമൂലം ഇവ സമം കഷായം വച്ചു് ആ കഷായത്തിൽ ചെറിയ അരിയിട്ടു കഞ്ഞിവച്ചു തേനുംകൂട്ടി കൊടുത്താൽ ഇക്കിളുകൾ ശമിക്കും.

### ശൃംഗ്യാദികഞ്ഞി.

കർക്കടകശൃംഗി നെല്ലിക്കാത്തോടു് ചെറുതേക്കു് അമൃതു് ചുക്കു് ഇവ സമം കഷായംവച്ചു് ആ കഷായത്തിൽ കഞ്ഞിവച്ചു് തേനുംകൂട്ടി കൊടുത്താൽ ഇക്കിൾ ശമിക്കും.

### ഹിംഗ്വാദികഞ്ഞി.

പുഷ്കരമൂലം കൊട്ടവേലി കച്ചോലം കർക്കടകശൃംഗി അയമോദകം ഇവ സമം കഷായംവച്ചു് ആ കഷായത്തിൽ കായവും ശുദ്ധിചെയ്ത തുവച്ചിലയുപ്പും പൊൻകാരവും ചേർത്തുകൊടുത്താൽ ഇക്കിളും ശ്വാസവും നില്ക്കും.

### മാതുലുംഗരസം.

താളിമാതളപ്പഴത്തിൻെറ നീരിൽ തുവച്ചിലക്കാരവും തേനും ചേർത്തു് സേവിച്ചാൽ ഇക്കിളുകൾ ശമിക്കും.

### ശുണ്ഠ്യാദി.

ചുക്കു് നെല്ലിക്കാത്തോടു് തിപ്പലി ഇവ സമം തേനിൽ അരച്ചു നക്കിയാൽ ഇക്കിൾ ശമിക്കും.

### കാസമർദ്ദകയൂഷം.

പൊന്നാവീരത്തിൻെറ ഇലകൊണ്ടു യൂഷം ഉണ്ടാക്കി സേവിച്ചാൽ ഇക്കിളും ശ്വാസവും ശമിക്കും.

### ശോഭാഞ്ജനയൂഷം.

മുരിങ്ങയിലകൊണ്ടു യൂഷം ഉണ്ടാക്കി സേവിച്ചാൽ ഇക്കിളും ശ്വാസവും ശമിക്കും.

### കാന്തഭസ്മം.

ദശമൂലകഷായത്തിൽ തേനും കാന്തഭസ്മവും ചേർത്തു കൊടുത്താൽ ഇക്കിളും ശ്വാസവും ശമിക്കും.

പാൽക്കഷായം.

ചുക്കിട്ട് ആട്ടിൻപാൽ കുറുക്കി സേവിച്ചാൽ ഇക്കിളും ശ്വാസവും ശമിക്കും.

ഫലാമ്ലരസം.

പിണംപുളിയുടേയൊ മരപ്പുളിയുടേയൊ നീരിൽ ഇന്തുപ്പും മലർപ്പൊടിയും ചേർത്തു സേവിച്ചാൽ ഇക്കിളും ശ്വാസരോഗവും ശമിക്കും.

ആമലകരസം.

നെല്ലിക്കാ ഇടിച്ചുപിഴിഞ്ഞ നീരിൽ തിപ്പലിപ്പൊടിയും തേനംചേർത്ത് സേവിച്ചാൽ ഇക്കിളും ശ്വാസവും ശമിക്കും.

ഗോശ്വശകൃദ്രസം.

പശുവിൻെറയും കുതിരയുടെയും ചാണകനീരിൽ തിപ്പലിമൂലവും അതിമധുരവും അരച്ചുകലക്കി ശക്കരയും തേനും നെയ്യും ചേർത്തു സേവിച്ചാൽ ഇക്കിളും ശ്വാസവും മററും ശമിക്കും.

ഖർജ്ജൂരാദിലേഹ്യം.

ഈത്തപ്പഴം തിപ്പലിപ്പൊടി മുന്തിരിങ്ങാപ്പഴം പഞ്ചസാര ഇവ സമം തേനിൽ അരച്ചു ലേഹ്യമാക്കി കുറേശ്ശ സേവിച്ചാൽ ഇക്കിളും ശ്വാസവും ശമിക്കും.

കാശമൂലകം.

കുശപ്പുല്ലിൻെറ വേരു് നല്ലതുപോലെ പൊടിച്ചു തേനിൽ സേവിച്ചാൽ ഇക്കിൾ ശമിക്കും.

മരിചാദി.

പഞ്ചസാര നല്ലമുളകുപൊടി ഇവ സമം തേനിൽ കുഴച്ചു് സേവിച്ചാൽ ഇക്കിൾ ശമിക്കും.

കദളീരസം.

കദളിവാഴമാണത്തിൻെറ നീരെടുത്തു് പഞ്ചസാരകലക്കി സേവിച്ചാൽ ഇക്കിൾ ശമിക്കും.

ശിഖിപുച്ഛാദി.

മയിൽപ്പീലി ചുട്ടഭസ്മം സമം തിപ്പലിപൊടിയും ചേർത്തു് തേനിൽ കുഴച്ചു് സേവിച്ചാൽ ഇക്കിൾ ശമിക്കും.

പൌഷ്കരാദികല്കം.

പുഷ്കരമൂലം ഇടിച്ചുപൊടിച്ചപൊടി ചവക്കാരം നല്ലമുളകുപൊടി ഇവ സമം ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ ഇക്കിൾ ശമിക്കും.

കലിംഗചൂർണ്ണം.

കുടകപ്പാലയരി പൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്തപൊടി തേനിൽ കുഴച്ചു സേവിച്ചാൽ ഇക്കിൾ ശമിക്കും.

കനകധൂമം.

ഉമ്മത്തിന്റെ ഇല പൂവ് കായ് മുതലായവ ഉണക്കിപ്പൊടിച്ചു പുകപിടിച്ചാൽ ശ്വാസവും ഇക്കിളും ശമിക്കും.

ഗോവിഷാണധൂമം.

പശുവിന്റെ കൊമ്പു ചീകിയ പൊടികൊണ്ടു ചുരുട്ടുണ്ടാക്കി പുകവലിച്ചാൽ ഇക്കിളും ശ്വാസവും ശമിക്കും.

കുഷ്ഠധൂമം.

കൊട്ടം പൊടിച്ചു ചുരുട്ടുണ്ടാക്കി പുകവലിച്ചാൽ ഇക്കിളും ശ്വാസവും ശമിക്കും.

കുശധൂമം.

കുശപ്പുല്ലു സമൂലം ഇടിച്ചുപൊടിച്ചു പൊടിയാക്കി ചുരുട്ടുണ്ടാക്കി പുകവലിച്ചാൽ ഇക്കിളും ശ്വാസവും ശമിക്കും.

ശൃംഗ്യാദിചൂൎണ്ണം.

കൎക്കടകശൃംഗി ചുക്ക് നല്ലമുളക് തിപ്പലി നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് കണ്ടകാരിച്ചുണ്ട ചെറുതേക്ക് പുഷ്കരമൂലം ജടാമാഞ്ചി ഉപ്പുകൾ അഞ്ചും ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു കുറേശ്ശ ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ ഇക്കിൾ ശ്വാസം ഊൎദ്ധ്വവാതം കാസം അരുചി പീനസം ഇവകൾ ശമിക്കും.

വിശ്വാദിചൂൎണ്ണം.

ചുക്ക് ശതകുപ്പ തിപ്പലി ഇവ സമം പ്പൊടിച്ച് ശീലപ്പൊടി തട്ടിയെടുത്തു സമം പഞ്ചസാരയും തേനുംകൂട്ടി കുറേശ്ശ സേവിച്ചാൽ ഇക്കിളും ശ്വാസവും മററും ശമിക്കും.

ഹരിദ്രാദിചൂൎണ്ണം.

മരമഞ്ഞൾ നല്ലമുളക് മുന്തിരിങ്ങാപ്പഴം ചിററരത്ത തിപ്പലി കച്ചോലം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത് എണ്ണയിൽകുഴച്ചു സേവിച്ചാൽ ഇക്കിൾ ശ്വാസം മുതലായവ ശമിക്കും.

കടുതൈലഗുഡമിശ്രം.

ശൎക്കരയിൽ കടുകെണ്ണയൊഴിച്ചു മൎദ്ദിച്ചു സേവിച്ചാൽ ശ്വാസരോഗം ശമിക്കും.

വില്വാദി.

കൂവളത്തില ആടലോടകത്തില മഞ്ഞക്കുറുന്തോട്ടിയില കരിംകൂവളക്കിഴങ്ങ് ഇവയുടെ നീരിൽ കടുകെണ്ണയൊഴിച്ചു മൎദ്ദിച്ച് ചെറുതേക്കിന്റെ പൊടി കലക്കി ശൎക്കരയുംചേൎത്തു സേവിച്ചാൽ ശ്വാസരോഗം എത്ര ഭയങ്കരമായതും ഉടനെ ശമിക്കും.

കൂശ്മാണ്ഡകചൂർണ്ണം.

കുമ്പളങ്ങാ ഉണക്കിപ്പൊടിച്ചു ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ ശ്വാസവും കാസവും ശമിക്കും.

കൃഷ്ണാദി.

തിപ്പലിപ്പൊടിയും ഇന്തുപ്പും സമംചേർത്ത് ഇഞ്ചിനീരിൽ കലക്കി കുടിച്ചാൽ ശ്വാസരോഗം ശമിക്കും.

മർക്കടീബീജചൂർണ്ണം.

നായിക്കരുണയരി ഇടിച്ചുപൊടിച്ചപൊടി നെയ്യിലും തേനിലും കുഴച്ചു സേവിച്ചാൽ ശ്വാസരോഗം ശമിക്കും.

ഭാർങ്ഗീഗുഡം.

ചെറുതേക്ക് പലം നൂറ് ദശമൂലം പലം നൂറ് കടുക്കാ എണ്ണം നൂറ് എല്ലാംകൂടി അമ്പതിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ ഒരുതുലാം ശർക്കര കലക്കി കഷായത്തിൽ ഇട്ട കടുക്കാകൾകൂടി എടുത്തുചേർത്ത് ലേഹ്യപാകമാകുമ്പോൾ ചുക്ക് മുളക് തിപ്പലി ഏലത്തരി ഇലവങ്ഗത്തൊലി പച്ചില ഇവ പ്രത്യേകം ഓരോ പലംവീതം ചവക്കാരം ആറുകഴഞ്ച് ഇവയെല്ലാം പൊടിച്ചു വിതറിയിളക്കി അറിയതിൻെറശേഷം ആറുപലം തേനും ചേർത്തു വാങ്ങി ഓരോ നേരം അരരപ്പലം ലേഹ്യവും ഓരോ കടുക്കായുംവീതം സേവിച്ചാൽ ഭയങ്കരമായ ശ്വാസരോഗവും ചുമകളും ശമിക്കും. ഒച്ച തെളിയുകയും നിറം പ്രകാശിക്കുകയുംചെയ്യും. അഗ്നി വർദ്ധിക്കും.

ശൃംഗീഗുഡഘൃതം.

ചെറുവഴുതിനവേര് കണ്ടകാരി ആടലോടകവേര് അമൃത് ഇവ പ്രത്യേകം അഞ്ചുപലംവീതം ശതാവരിക്കിഴങ്ങ് പതിനഞ്ചുപലം ചെറുതേക്ക് പത്തുപലം ഞെരിഞ്ഞിൽ തിപ്പലിമൂലം ഇവ പ്രത്യേകം ഓരോപലംവീതം പാതിരിവേർ മൂന്നുപലം എല്ലാംകൂടി നാലിരട്ടി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ നൂറുപലം ശർക്കരയും അഞ്ചുപലം നെയ്യും പത്തുപലം പാലുംചേർത്തു മൂന്നുകഴഞ്ചു കർക്കടകശൃംഗിയും ജാതിക്കാ പച്ചില ഇവ നാലരക്കഴഞ്ചുവീതവും ആറുകഴഞ്ചു ദ്രാമ്പൂവും ആറുകഴഞ്ചു കൂവനൂറും ഇലവങ്ഗത്തൊലി ഏലത്തരി ഇവ മുമ്മൂന്നുകഴഞ്ചും ആറുകഴഞ്ചു കൊട്ടവും പത്തരക്കഴഞ്ചു ചുക്കും ഒരുപലം തിപ്പലിയും നാലരക്കഴഞ്ചു താലീസപത്രിയും ഒന്നരക്കഴഞ്ചു ജാതിപത്രിയുംകൂടി ഒന്നിച്ചുചേർത്തു പൊടിച്ചു ശീലപ്പൊടി തട്ടി എടുത്തുചേർത്ത് ഇളക്കിവാങ്ങി ഒരുപലം തേനുംചേർത്തു മറെറാരുപാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്ന് ഓരോനേരം

മുമ്മൂന്ന കഴഞ്ചുവീതം എടുത്തു നല്ലമുളകുപൊടിയും വള്ളിപ്പൂച്ച (കാട്ടുപൂച്ച)യുടെ മാംസം അരച്ചുണക്കിയ പൊടിയുംചേൎത്തു സേവിച്ചാൽ അതിഭയങ്കരമായ ശ്വാസരോഗവും അഞ്ചുപ്രകാരത്തിൽ ഉള്ള ചുമകളും മററുപദ്രവങ്ങളോട്ടുകൂടിയ ഏതുവിധ കാസവും രക്തപിത്തം ക്ഷയം സ്വരഭംഗം അരുചി ഇവകളും ശമിക്കും.

കുലത്ഥഗുഡം.

മുതിര ദശമൂലം ചെറുതേക്ക് ഇവ നൂറുപലംവീതം എല്ലാംകൂടി ഒന്നിച്ചുചേൎത്തു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അരത്തുലാം ശൎക്കരയുംചേൎത്തു് പാവാക്കി കൂവനൂറു് പലം അറു് തിപ്പലി പലം പന്ത്രണ്ടു് ഇലവങ്ഗം പച്ചില ഏലം ഇവ ഈരണ്ടുപലം എല്ലാംകൂടി ഒന്നിച്ചുചേൎത്തു് ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടിവിതറി ഇളക്കിവാങ്ങി ഇരുനാഴി തേനുംചേൎത്തു മററൊരു പാത്രത്തിൽ ആക്കിവച്ചിരുന്നു് അഗ്നിബലത്തിനുതക്കവണ്ണം കുറേശ്ശ സേവിച്ചാൽ കാസം ശ്വാസം ജ്വരം ഇക്കിൾ മുതലായവ ശമിക്കും.

ശംഖമൂലരസം.

രസഭസ്മം അഭ്രകഭസ്മം സ്വൎണ്ണഭസ്മം ഇവസമം ഇവയ്ക്കുതുല്യംപൊടി വൈരഭസ്മം എല്ലാത്തിലും അഞ്ചിരട്ടി ശംഖഭസ്മം എല്ലാംകൂടി ഒന്നിച്ചുചേൎത്തു തേനൊഴിച്ചു് അരച്ചു ലേഹ്യമാക്കി നന്നാലുമാഷപ്രമാണംവീതം ഓരോനേരം സേവിച്ചാൽ അഞ്ചുപ്രകാരത്തിൽ ഉള്ള ഇക്കിളും ശമിക്കും.

ശ്വാസാരിലേഹം.

ലോഹഭസ്മം അറുകഴഞ്ചു് അഭ്രകഭസ്മം ഒന്നരക്കഴഞ്ചു് പഞ്ചസാര അറുകഴഞ്ചു് തേൻ അറുകഴഞ്ചു് ത്രിഫലത്തോട്ടു് ഇരട്ടിമധുരം മുന്തിരിങ്ങാപ്പഴം തിപ്പലി ലന്തക്കുരുവിന്റെ മജ്ജ കൂവനൂറു് താലീസപത്രി വിഴാലരിക്കാമ്പു് ഏലത്തരി പുഷ്കരമൂലം താമരയല്ലി ഇവ പ്രത്യേകം ഒന്നരക്കഴഞ്ചുവീതം ഇവയെല്ലാം ഒന്നിച്ചുചേൎത്തു ഇരുമ്പുകൊണ്ടുള്ള കുഴിയമ്മിയിൽ ഇട്ടു് നല്ലതുപോലെ അരച്ചു തേനിൽക്കുഴച്ചു കുറേശ്ശ സേവിക്കുക. അതിഭയങ്കരമായ ശ്വാസവും കാസവും ഇക്കിളും രക്തപിത്തവും മററും ഉടനടി ശമിക്കും.

പാരദാദിഗുളിക.

ശുദ്ധിചെയ്ത രസം ഗന്ധകം നാഗഭസ്മം താമ്രഭസ്മം ചുക്കു് മുളകു് തിപ്പലി കൊടുവേലിക്കിഴങ്ങു് ചെഞ്ചല്യം ഇവസമം പൊടിച്ചു വെററിലച്ചാററിലും ഇഞ്ചിനീരിലും പാതുപ്പത്തുതവണവീതം

അരച്ചു നല്ലമുളകുപ്രമാണം ഗുളികയുരുട്ടി ഓരോനേരം ഓരോ ഗുളികവീതം സേവിച്ചാൽ ശ്വാസം കാസം കഫരോഗം ആധ്മാനം ഇക്കിൾ മന്ദാഗ്നി മുതലായവ ശമിക്കും.

ലവംഗാദിമാത്ര.

ഇലവങ്ഗം ചുക്ക് തിപ്പലി നല്ലമുളക നാഗഭസ്മം കയ്യോന്നി കണ്ടകാരിച്ചുണ്ട താന്നിക്കാത്തോട് ഇവസമം ഒന്നിച്ചുചേത്തു് ഇടിച്ചുപൊടിച്ചു കററാർവാഴനീരിൽ നല്ലതുപോലെഅരച്ചു ഗുളികയുരുട്ടി വച്ചിരുന്നു് ഓരോ ഗുളികവീതം സേവിച്ചാൽ ശ്വാസരോഗം ശമിക്കും.

ത്രികടുകമാത്ര.

ചുക്ക് തിപ്പലി നല്ലമുളക് വെൺകാരം ഇവസമം പൊടിച്ചു വെററിലനീരിൽ അരച്ചു് ഓരോ ഗുളികവീതം ഓരോനേരം സേവിച്ചാൽ ശ്വാസവും കാസവും ഇക്കിളും ശമിക്കും.

ഫലത്രയമാത്ര.

ത്രിഫല ചുക്ക് ദേവതാരം തിപ്പലി ശുദ്ധിചെയ്ത വത്സനാഭി രാമച്ചം നല്ലമുളക ശുദ്ധിചെയ്ത ഉമ്മത്തരി ഇവ സമംപൊടിച്ചു് കുഴിയമ്മിയിൽഇട്ടു കയ്യോന്നിനീരിൽ മൂന്നുദിവസം അരച്ചു ഗുളികയുരുട്ടി സേവിച്ചാൽ ശ്വാസവും കാസവും ശമിക്കും.

ഹേമമാത്ര.

സ്വർണ്ണഭസ്മം മുത്തുഭസ്മം താമ്രഭസ്മം കാന്തഭസ്മം ഇവ സമം ഒന്നിച്ചുചേത്തു താളിമാതളപ്പഴത്തിന്റെ രസം ഒഴിച്ചു മർദ്ദിച്ചു തേനും തുവച്ചില ഉപ്പും ചേത്തു സേവിച്ചാൽ അതിഭയങ്കരമായ ഇക്കിൾ ശമിക്കും.

ശ്വാസഭൈരവരസം.

ശുദ്ധിചെയ്തരസം ഗന്ധകം വത്സനാഭി ചുക്ക് മുളക് തിപ്പലി ചെവിയം കൊടുവേലിക്കിഴങ്ങ് ഇവസമം ഒന്നിച്ചുചേത്തു ഇടിച്ചുപൊടിച്ചു് കുഴിയമ്മിയിൽ ഇട്ടു് ഇഞ്ചിനീരൊഴിച്ചു നല്ലതുപോലെ അരച്ചു ഗുളികയുരുട്ടി ഓരോനേരം ഓരോ ഗുളികവീതം സേവിച്ചാൽ ശ്വാസം കാസം സ്വരഭേദം ഇക്കിൾ മുതലായവ ശമിക്കും.

കോലമജ്ജാദി.

ലന്തക്കുരുവിന്റെ മജ്ജ ശുദ്ധിചെയ്ത സൌവീരാഞ്ജനം മലപ്പൊടി കടുകരോഹിണി ശുദ്ധിചെയ്ത സ്വർണ്ണമാക്കീരക്കല്ല് തിപ്പലി നെല്ലിക്കാത്തോട് പഞ്ചസാര ചുക്ക ശുദ്ധിചെയ്ത ധാതുകാസീസം വ്ളാർമരത്തിൻകായ് ഇവ സമം ഇടിച്ചുപൊടിച്ചു

തേനിൽ അരച്ചു കുറേശ്ശ സേവിച്ചാൽ അഞ്ചുപ്രകാരത്തിൽ ഉള്ള ഇക്കിളും ശമിക്കും.

ബൃഹച്ചന്ദനാദിതൈലം

ചന്ദനം ഇരുവേലി അസുരനഖം കൊട്ടം ഇരട്ടിമധുരം കല്ല ദം പതുമുകം മഞ്ചെട്ടി ചരളം ദേവതാരം കച്ചോലക്കിഴങ്ങ് ഏല ത്തരി പൂതവൃക്ഷം താമരയല്ലി പച്ചില ജടാമാഞ്ചി തക്കോലപ്പു ട്ടിൽ ത്താഴൽപ്പൂവ് മുത്തങ്ങാ വറട്ടുമഞ്ഞൾ നറുനീണ്ടിക്കിഴങ്ങ് ലതാകസ്തൂരി ഗ്രാമ്പൂവ് അകിൽ കുംകുമപ്പൂവ് ഇലവങ്ഗ ത്തൊലി അരേണുകം ഇവ സമം കല്ക്കമരച്ചു എണ്ണയിൽ കലക്കി എണ്ണയിൽ നാലിരട്ടി തയിർത്തുറലും എണ്ണയ്ക്കു സമം കോലരക്കും ചേർത്തു കാച്ചി തേച്ചാൽ ശ്വാസരോഗവും കാസരോഗവും ഗ്ര ഹപീഡ രക്തപിത്തം ക്ഷതം ക്ഷയം ക്ഷീണം മുതലായവയും ശമിക്കും.

കനകാസവം.

തണ്ടു് വേരു് ഇല പൂവു് കായു് ഇവകളോടുകൂടിയ നീല ഉമ്മം ഇടിച്ചു പൊടിച്ച പൊടി പലം നാലു്. ആടലോടകത്തി ൻെറ വേരിന്മേൽത്തൊലി ഇടിച്ചു പൊടിച്ചപൊടി പലംനാലു്. ഇരട്ടിമധുരം തിപ്പലി കണ്ടകാരി താമരയല്ലി ചുക്കു് ചെറുതേക്കു് താലീസപത്രി ഇവ സമം ഇടിച്ചുപൊടിച്ചപൊടി പലം രണ്ടു്. താതിരിപ്പൂവ് ഇടങ്ങഴി ഒന്നു്. കുരുവുകളഞ്ഞ മുന്തിരിങ്ങാപ്പഴം ഇരുപതു പലം. ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്തു മുപ്പത്തിരണ്ടി ടങ്ങഴി വെള്ളം ഒഴിച്ചു് ഒരുതുലാം പഞ്ചസാരയും അരത്തുലാം തേനും ചേർത്തു് എല്ലാംകൂടി യോജിപ്പിച്ചു് ഒരു പാത്രത്തിൽ ആ ക്കി വായടച്ചു ശീലമൺചെയ്തു് ഒരുമാസം കുഴിച്ചു വച്ചിരുന്നതി ൻെറശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ എല്ലാവിധ ശ്വാസ രോഗങ്ങളേയും ചുമയേയും രാജയക്ഷ്മാവു് ക്ഷതം ക്ഷീണത ജീ ർണ്ണജ്വരം രക്തപിത്തം മുതലായവയേയും ശമിപ്പിക്കും.

സ്വരഭേദനിദാനം.

സ്വരഭേദത്തിനുള്ള കാരണങ്ങൾ.

അത്യുച്ചത്തിലുള്ള സംഭാഷണം വിഷഭക്ഷണം ഉച്ചഘോഷ ത്തോടുകൂടി വേദശാസ്ത്രങ്ങൾ പാരായണം ചെയ്യുക മുതലായവ കൊണ്ടു് വാതാദിദോഷങ്ങൾ കോപിച്ചു് സ്വരത്തെ വഹിക്കുന്ന സ്രോതസ്സുകളിൽ പ്രവേശിച്ചു് സ്വരഭേദത്തെ ഉണ്ടാക്കുന്നു.

സ്വരഭേദസംഖ്യ.

വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാ

തംകൊണ്ടും മേദോവൃദ്ധികൊണ്ടും ക്ഷയംകൊണ്ടും സ്വരഭേദം ആറുപ്രകാരത്തിൽ ഉണ്ടാകാറുണ്ടു്.

### വാതസ്വരഭേദലക്ഷണം.

കണ്ണും മുഖവും മൂത്രവും മലവും കറുക്കുക സ്വരം ഭിന്നമായും കഴുതയുടേതുപോലെയും ഇരിക്കുക മന്ദമായിപ്പറയുക മുതലായവ വാതസ്വരഭേദത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

### പിത്തസ്വരഭേദലക്ഷണം.

കണ്ണും മുഖവും മൂത്രവും മലവും മഞ്ഞളിച്ചിരിക്കുക അണ്ണാക്കിൽ ചൂടുണ്ടായിരിക്കുക വാക്കു പറയുന്നതിനു വളരെ പ്രയാസം കാണുക മുതലായവ പിത്തസ്വരഭേദത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

### കഫസ്വരഭേദലക്ഷണം.

തൊണ്ടയിൽ എല്ലായ്പോഴും കഫത്തിന്റെ തടവുണ്ടായിരിക്കുക അല്പമായും മന്ദമായും സംസാരിക്കുക മുതലായവ കഫസ്വരഭേദലക്ഷണങ്ങൾ ആകുന്നു

### സന്നിപാതസ്വരഭേദലക്ഷണം.

വാതപിത്തകഫസ്വരഭേദങ്ങളുടെ പൂൎണ്ണലക്ഷണങ്ങളോടുകൂടിയ സ്വരഭേദം സന്നിപാതസ്വരഭേദമാകുന്നു.

### മേദസ്സ്വരഭേദലക്ഷണം.

ഒച്ച പുറത്തു പുറപ്പെടാതെ ഇരിക്കുക സംസാരിച്ചാൽ അക്ഷരങ്ങൾ തിരിഞ്ഞു വരാൻ സാധിക്കാതായിപ്പോവുക തൊണ്ടയിൽ കഫമോ മേദസ്സോ തേച്ചിരിക്കുന്നതുപോലെ തോന്നുക തണ്ണീർദ്ദാഹം ഉണ്ടാവുക മുതലായവ മേദസ്സ്വരഭേദത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

### ക്ഷയജസ്വരഭേദലക്ഷണം.

വാക്കു തടഞ്ഞു പുറപ്പെടുകയും ക്ഷയിക്കുകയും ചെയ്യുക ഓജഃക്ഷയംകൊണ്ടു് സംസാരിക്കുന്നതിനു നിവൃത്തിയില്ലാതാവുക മുതലായവ ക്ഷയജസ്വരഭേദത്തിന്റെ ലക്ഷണങ്ങൾ ആകുന്നു. (ക്ഷയജസ്വരഭേദം അസാദ്ധ്യം.)

### അസാദ്ധ്യലക്ഷണം.

ബലഹീനന്മാൎക്കും വൃദ്ധന്മാൎക്കും മാംസം ക്ഷയിച്ചവൎക്കും ഉണ്ടാകുന്ന സ്വരഭേദവും ജനനത്തിങ്കലെ ഉണ്ടാകുന്ന സ്വരഭേദവും മേദോവൃദ്ധികൊണ്ടുണ്ടാകുന്ന സ്വരഭേദവും സന്നിപാതോത്ഭവമായ സ്വരഭേദവും അസാദ്ധ്യങ്ങളാകുന്നു.

### സ്വരഭേദചികിത്സ.

#### ലവണതൈലം.

എണ്ണയിൽ ഇന്തുപ്പു കലക്കി കുടിച്ചാൽ വാതസ്വരഭേദം ശമിക്കും.

#### മാക്ഷികഘൃതം.

നെയ്യിൽ തേൻകലക്കികുടിച്ചാൽ പിത്തസ്വരഭേദം ശമിക്കും.

#### സക്ഷാരകടുകം.

കടുകെണ്ണയിൽ യവക്ഷാരം കലക്കിക്കുടിച്ചാൽ കഫസ്വരഭേദം ശമിക്കും.

#### ഘൃതമരിചകം.

ഊണു കഴിച്ചതിന്റെശേഷം നെയ്യിൽ നല്ലമുളകുപൊടി കലക്കി സേവിച്ചാൽ വാതസ്വരഭേദം ശമിക്കും.

#### കാസമർദ്ദഘൃതം.

പൊന്നാവരത്തിന്റെ ഇല ഇടിച്ചുപിഴിഞ്ഞനീരിൽ ചെറുതേക്കരച്ചു കല്ക്കംകലക്കി നെയ്യും ഒഴിച്ചു കാച്ചിസേവിച്ചാൽ വാതസ്വരഭേദം ശമിക്കും.

#### ബ്രഹ്മ്യാദി.

ബ്രഹ്മി ശ്രാവണി വയമ്പ് ചുക്ക് തിപ്പലി ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തപൊടി തേനിൽ കുഴച്ചു സേവിച്ചാൽ ഏഴു രാത്രികൊണ്ടു സ്വരഭേദം ശമിച്ചു കിങ്കിണിധ്വനിപോലെയുള്ള ഒച്ചയുണ്ടാകും.

#### യഷ്ടീമധുകഘൃതം.

ഇരട്ടിമധുരക്കഷായത്തിൽ ഇരട്ടിമധുരംതന്നെ അരച്ചു കൽക്കം കലക്കി നെയ്യും ഒഴിച്ചു കാച്ചി തേനും പഞ്ചസാരയും ചേൎത്തു കടഞ്ഞു സേവിച്ചാൽ പിത്തസ്വരഭേദം ശമിക്കും.

#### ശതാവൎയ്യാദി.

ശതാവരിപ്പൊടിയൊ കുറുന്തോട്ടിപ്പൊടിയൊ ശതാവരിപ്പൊടിയും മലർപ്പൊടിയും ഒന്നുപോലെ ചേൎത്തോ തേനിൽ കുഴച്ചു സേവിച്ചാൽ പിത്തസ്വരഭേദം ശമിക്കും.

#### പിപ്പല്യാദിചൂൎണ്ണം.

തിപ്പലി തിപ്പലിമൂലം നല്ലമുളക് ചുക്ക് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തപൊടി ഗോമൂത്രത്തിൽ കുഴച്ചു സേവിച്ചാൽ കഫസ്വരഭേദം ശമിക്കും.

#### അജമോദാദി.

അയമോദകം മഞ്ഞൾ നെല്ലിക്കാത്തോടു ചവക്കാരം കൊട്ട

വേലിക്കിഴങ്ങു് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തപൊടി നെയ്യും തേനുംകൂട്ടി കുഴച്ചു സേവിച്ചാൽ സന്നിപാതസ്വരഭേദം ശമിക്കും.

ഫലത്രികാദി.

ത്രിഫല ത്രികടുകു് ചവക്കാരം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു കുറേശ്ശ സേവിച്ചാൽ സ്വരഭംഗം ശമിക്കും.

ചവ്യാദിചൂൎണ്ണം.

അത്തിത്തിപ്പലിവേരു് പിണംപുളി ചുക്കു് മുളകു തിപ്പലി മരപ്പുളി താലീസപത്രി ജീരകം കൂവനൂറു കൊടുവേലിക്കിഴങ്ങു് ഏലം ഇലവങ്ഗത്തൊലി പച്ചില ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയാക്കി ശീലപ്പൊടിയെടുത്തു ശക്കരയിൽ കുഴച്ചു സേവിച്ചാൽ സ്വരഭംഗം ശമിക്കും.

സാരസ്വതഘൃതം.

ബ്രഹ്മി സമൂലം ഇടിച്ചുപിഴിഞ്ഞനീരു് ഇടങ്ങഴി എട്ടു് നെയ്യു് ഇടങ്ങഴി രണ്ടു് രണ്ടുംകൂടി ഒന്നിച്ചുചേൎത്തു വറട്ടുമഞ്ഞൾ പിച്ചകമൊട്ടു് കൊട്ടം ത്രികോൽപക്കൊന്ന കടുക്കാത്തോടു് ഇവ ഓരോപലംവീതം തിപ്പലി വിഴാലരിക്കാമ്പു് ഇന്തുപ്പു് പഞ്ചസാര വയമ്പു് ഇവ മുമ്മൂന്നുകഴഞ്ചുവീതം എല്ലാംകൂടി അരച്ചുകലക്കി നെയ്യുകാച്ചിസേവിച്ചാൽ സ്വരഭേദം ശമിക്കുകയും സ്വരംനല്ലതാകുകയും ബുദ്ധിയും ഓൎമ്മയും ഓജസ്സും ഉണ്ടാവുകയും കുഷ്ഠം അൎശസ്സ് ഗുന്മം കാസം മുതലായ രോഗങ്ങൾ ശമിക്കുകയും ചെയ്യും.

അരോചകനിദാനം.

അരോചകം വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും ശോകം ഭയം അതിലോഭം ക്രോധം മനസ്സിനു് ഇഷ്ടമല്ലാത്ത ഭക്ഷണം ഗന്ധം ഇവകൾകൊണ്ടും അരോചകമുണ്ടാകുന്നു. ശോകം മുതല്ലായവകൊണ്ടുണ്ടാകുന്ന അരോചകം ആഗന്തുകങ്ങൾ ആകുന്നു.

വാതംകൊണ്ടുണ്ടാകുന്ന അരോചകം.

വാതാരോചകത്തിനു പല്ലു പുളിക്കുകയും വായിൽ ചവൎപ്പുരസം തോന്നുകയും വായിൽ പുളിച്ചവെള്ളം വരികയും ചെയ്യും.

പിത്താരോചകം.

പിത്താരോചകത്തിനു വായ് കച്ചിട്ടും പുളിച്ചിട്ടും ഉഷ്ണിച്ചിട്ടും വിരസതയോടും ദുൎഗ്ഗന്ധത്തോടും കൂടിയിരിക്കും.

### കഫാരോചകം.

കഫാരോചകത്തിന്നു വായ്ക്ക് ഉപ്പുരസത്തോടുകൂടിയും മധുരിച്ചും പശയുള്ളതായും കനത്തിട്ടും തണുത്തിട്ടും അരുചിയോടും കഫത്തോടും കൂടിയിരിക്കും.

### ശോകാദ്യരോചകലക്ഷണം.

ശോകംകൊണ്ടും ഭയംകൊണ്ടും അധികം ലോഭംകൊണ്ടും കോപംകൊണ്ടും മൂക്കിനിഷ്ടമില്ലാത്തതും അശുദ്ധങ്ങളും ആയ പദാർത്ഥങ്ങളുടെ ഗന്ധംകൊണ്ടും ഉണ്ടാകുന്ന അരോചകത്തോടുകൂടിയവൻെറ വായിലെ രസത്തിന്നു യാതൊരു ഭേദവും ഉണ്ടാവുകയില്ല. ത്രിദോഷജമായ അരോചകത്തിന്ന് അരുചിയും മേല്പറഞ്ഞ എല്ലാ രസങ്ങളുമുണ്ടാകും. വാതംകൊണ്ടുള്ള അരോചകത്തിന്നു ഹൃദയത്തിൽ വേദനയും പിത്തംകൊണ്ടുള്ളതിന്നു തണ്ണീർദ്ദാഹം ചൂട്ട് ശോഷം ഇവകളും കഫംകൊണ്ടുണ്ടാകുന്നതിന്നു കഫം തുപ്പുകയും ത്രിദോഷജമായതിന്നു വലിയ വേദനയും ആഗന്തുകാരോചകത്തിന്നു മനോവ്യാകുലതയും മോഹവും ജഡതവും ഉണ്ടാകും.

### അരോചകത്തിൻെറ മൂന്നു നാമവ്യത്യാസവും ലക്ഷണങ്ങളും.

ഭക്ഷിക്കണമെന്നു താല്പൎയ്യമുള്ളപ്പോൾ വെറുക്കുന്നതിന്ന് അരോചകമെന്നും ആഗ്രഹിച്ച പദാർത്ഥങ്ങളെപ്പോലും ഭക്ഷിക്കാൻ നിവൃത്തിയില്ലാതെ വരുന്നതിന്നു അനന്നാഭിനന്ദനം എന്നും അന്നത്തിൻെറ ശ്രവണത്തിലും സ്മരണത്തിലും ദശനത്തിലും സ്പൎശനത്തിങ്കലും വെറുപ്പുണ്ടാകുന്നതിന്നു ഭക്തദേഷം എന്നും പറയപ്പെടുന്നു.

### അരോചകചികിത്സ.

വാതാരോചകത്തിന്നു വസ്തിക്രിയയും പിത്താരോചകത്തിന്നു വിരേചനക്രിയയുംകഫാരോചകത്തിന്ന്വമനക്രിയയും ചെയ്യണം.

### അജാജ്യാദി മുഖധാവനം.

അയമോദകം നല്ലമുളക് കൊട്ടം വിളയുപ്പ് തുവച്ചിലയുപ്പ് ഇരട്ടിമധുരം ഇവ സമം ഇടിച്ചുപൊടിച്ച പൊടിയിൽ അഞ്ചിൽ ഒരുഭാഗം പഞ്ചസാരയുംകൂട്ടി എണ്ണയിൽ കുഴച്ചു വായിൽ ധരിച്ചാൽ വാതംകൊണ്ടുള്ള അരോചകം ശമിക്കും.

### കരഞ്ജകാദിമുഖധാവനം.

ഉങ്ങിൻതൊലി വയ്യങ്കതത്തൊലി ഇവസമം ഇടിച്ചുപൊടിച്ച പൊടി പഞ്ചസാരയും ചേൎത്തു വായിൽ ധരിച്ചാൽ അരുചി ശമിക്കും.

### തൃൂഷണാദിമുഖധാവനം.

ചുക്ക് നല്ലമുളക് തിപ്പലി നെല്ലിക്കാത്തോട്ട് കടുക്കാത്തോട്ട്

താന്നിക്കാത്തോട്ട് മഞ്ഞൾ മരമഞ്ഞൾത്തൊലി ഇവ സമം ഇടിച്ചുപൊടിച്ച് സമം ചവക്കാരവും ചേർത്തു തേനിൽ കുഴച്ചു വായിൽ ധരിച്ചാൽ അരോചകം ശമിക്കും.

ഗണ്ഡൂഷം.

കാടിയിൽ ഉപ്പുകലക്കി കവിൾക്കൊണ്ടാൽ അരോചകം ശമിക്കും.

അമ്ലികാപാനകം.

ചെറുപയറിന്റെ രസത്തിൽ അണ്ടുപഴകിയ പുളികലക്കി കറുവാപ്പട്ടപ്പൊടിയും ഏലത്തരിപ്പൊടിയും നല്ലമുളകുപൊടിയും കലക്കി വായിൽകൊണ്ടാൽ അരുചിയും ഛർദ്ദിയും ശമിക്കും.

ലവങ്ഗാദിപാനകം.

ഇലവർങ്ഗം നല്ലമുളക് ഇവ സമം പൊടിച്ചു കാടിയിൽ കലക്കി വായിൽ കൊണ്ടാൽ അരുചി ശമിക്കും.

ജംബീരരസപാനകം.

വട്ടകപ്പുളിനാരങ്ങാനീരിൽ പഞ്ചസാരകലക്കി വായിൽകൊണ്ടാൽ അരുചി ശമിക്കും.

ധാന്യകാദി.

കൊത്തമ്പാലരി ഏലത്തരി പതുമുകം രാമച്ചം തിപ്പലി ചന്ദനം കരിംകൂവളക്കിഴങ്ങ് ഇവസമം ഇടിച്ചുപൊടിച്ച് എണ്ണയും തേനും കൂട്ടിക്കുഴച്ചു വായിൽ ധരിച്ചാൽ അരുചി ശമിക്കും.

ലോധ്രകാദി.

പാച്ചോററിത്തൊലി വാലുഴവം കടുക്കാത്തോട്ട് ചുക്ക് നല്ലമുളക് തിപ്പലി ചവക്കാരം ഇവസമം പൊടിച്ചു എണ്ണയിലും തേനിലും കുഴച്ചു വായിൽ ധരിച്ചാലും അരുചി ശമിക്കും.

ആർദ്രകാദി.

സമം ഇഞ്ചിനീരും മാതളനാരകപ്പഴത്തിന്റെ നീരുംകൂടി ഒന്നിച്ചുചേർത്ത് അതിൽ ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത അയമോദകപ്പൊടിയും പഞ്ചസാരയും തേനും എണ്ണയും ചേർത്ത് വായിൽക്കൊണ്ടാൽ അരോചകം ശമിക്കും.

വിഡംഗാദി.

ഒരുകഴഞ്ചു വിളയുപ്പ് നാലുകഴഞ്ചു തേനിൽ കലക്കി വായിൽ ധരിച്ചാൽ എത്രവലിയ അരുചിയും ശമിക്കും.

ത്ര്യൂഷണചൂർണ്ണം.

ചുക്ക് നല്ലമുളക് തിപ്പലി ഇവസമം ഇടിച്ചുപൊടിച്ച് ശീലപ്പൊടി തട്ടിയെടുത്തു വച്ചിരുന്ന് തേനിൽ കുഴച്ചു സേവിച്ചാൽ അരുചി ശമിക്കും; ദീപനവും ഉണ്ടാകും.

### ആമലക്യാദിചൂർണ്ണം.

നെല്ലിക്കാത്തോട്ട കൊടുവേലിക്കിഴങ്ങ് കടുക്കാത്തോട് ഇരുപ്പ് തിപ്പലി ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു് തേനിൽ കുഴച്ചു സേവിച്ചാൽ അരുചി ശമിക്കുകയും മലം ഇളകിപ്പോവുകയും ജ്വരം അഗ്നിമാന്ദ്യം മുതലായവയെ ഇല്ലാതാക്കുകയും ചെയ്യും.

### പഞ്ചകോലചൂർണ്ണം.

തിപ്പലി അത്തിത്തിപ്പലി തിപ്പലിമൂലം ചുക്ക് കൊടുവേലിക്കിഴങ്ങ് ഇവ സമം ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടിയെടുത്ത തേനിൽ കുഴച്ചു സേവിച്ചാൽ അരുചി വയറടപ്പ് പ്ലീഹ ഗുല്മം ശൂല കഫദോഷം ഉദരം മുതലായവ ശമിക്കും; അഗ്നിദീപനം ഉണ്ടാകും.

### ചതുർജ്ജാതചൂർണ്ണം.

ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവ് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു തേനിൽ കുഴച്ചു സേവിച്ചാൽ അരോചകം വിഷം കഫം മുതലായവയെ ശമിപ്പിക്കും.

### കർപ്പൂരാദ്യം ചൂർണ്ണം.

പച്ചക്കർപ്പൂരം ഇലവങ്ഗം തക്കോലം ജാതിപത്രി ജാതിക്കാ ഇവ ഓരോതുപാത്തുക്കം ഇലവങ്ഗപ്പൂവു രണ്ടുതുപാത്തുക്കം നാഗപ്പൂവു മൂന്നുതുപാത്തുക്കം നല്ലമുളക നാലുതുപാത്തുക്കം തിപ്പലി അഞ്ചുതുപാത്തുക്കം ചുക്ക് ആറു തുപാത്തുക്കം ഇവ ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി സമം പഞ്ചസാരയും ചേർത്തു കുറേശ്ശ സേവിച്ചാൽ അരുചി ശ്വാസം കാസം കണ്ഠരോഗം ഛർദ്ദി ഗുന്മം അശ്ശസ്സു മുതലായതുകൾ ശമിക്കും.

### യവാന്യാദിചൂർണ്ണം.

അയമോദകം ആണ്ടുപഴകിയ പുളി ചുക്ക് ആണ്ടുപഴകിയ പിണംപുളി താളിമാതളത്തോട് ലന്തപ്പതിപ്പ് മരപ്പുളി ഇവ ഈരണ്ടു തുപാത്തുക്കംവീതം കൊത്തമ്പാലരി തുവച്ചിലക്കാരം കുറാശാണി ഓമം ഇലവങ്ഗം ഇവ ഓരോ തുപാത്തുക്കംവീതം തിപ്പലി എണ്ണം നൂറ് നല്ലമുളക പലം രണ്ട് ഇവ ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടിയും നാലുപലം പഞ്ചസാരയും ഒന്നിച്ചുചേർത്തു കുറേശ്ശ സേവിച്ചാൽ അരുചിയെ ശമിപ്പിക്കുകയും നാക്കിനെ ശോധിപ്പിക്കുകയും ഹൃദയപീഡ പാർശ്വശൂല ആനാഹം കാസശ്വാസം ഗ്രഹണി അശ്ശസ്സ് മുതലായവ ഇല്ലാതാക്കുകയും ചെയ്യും.

### തിന്ത്രിണീപാനകം.

അഞ്ചുതുപാത്തുക്കം പഴയപുളിയും നാലുതുപാത്തുക്കം പഞ്ചസാരയും ഓരോ തുപാത്തുക്കം ഇഞ്ചിനീരും കൊത്തമ്പാലരിപ്പൊടിയും അരേരശ്ശ തുപാത്തുക്കംവീതം ഇലവങ്ഗം പച്ചില ഏലത്തരി നാഗപ്പൂവ് ഇവയുടെ പൊടിയും കൂടി ഇരുപത്തിആറു തുപാത്തുക്കം വെള്ളത്തിൽ കലക്കി പാനകം ഉണ്ടാക്കി പച്ചക്കർപ്പൂരംകൊണ്ടു വാസനിപ്പിച്ചു സേവിച്ചാൽ ഏതുപ്രകാരത്തിൽ ഉള്ള അരുചിയും ശമിക്കും.

### ആർദ്രകമാതുലുംഗാവലേഹം.

ഒരിടങ്ങഴി ഇഞ്ചിനീരിൽ ഇരുനാഴി ശക്കരയും നാഴി മാതളനാരങ്ങാനീരുംകൂടി കലക്കി അടുപ്പത്തുവച്ചു മന്ദാഗ്നികൊണ്ടു പാകപ്പെടുത്തി ഏലത്തരി ഇലവങ്ഗം പച്ചില ചുക്കു നല്ലമുളക് തിപ്പലി നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് കൊട്ടത്തുവ കൊട്ടവേലിക്കിഴങ്ങ് തിപ്പലിമൂലം കൊത്തമ്പാലരി ജീരകം കരിംജീരകം ഇവ ഈരണ്ടുതുപാത്തുക്കംവീതം ഒന്നിച്ചു ചേത്ത് ഇടിച്ചുപൊടിച്ച പൊടിവിതറി ഇളക്കി വാങ്ങിവച്ചു കുറേശ്ശ സേവിച്ചാൽ അരോചകവും ക്ഷയവും കാമലയും പാണ്ഡുവും ശോഫവും ശ്വാസവും കാസവും ആധ്മാനവും ഉദരവും ഗുന്മവും പ്ലീഹയും ശൂലയും മററും ശമിക്കും. അഗ്നിയെ വദ്ധിപ്പിക്കും.

### ഖണ്ഡാർദ്രകയോഗം.

തൊലിപോക്കി വട്ടം കണ്ടിച്ച ഇഞ്ചിപലം പതിനാറ് എട്ടുപലം നെയ്യിൽ ഇട്ട് മൂപ്പിച്ച പതിനാറുപലം പഞ്ചസാരയും പന്ത്രണ്ടുകഴഞ്ചു നല്ലമുളകുപൊടിയും എട്ടുകഴഞ്ചു തിപ്പലിപ്പൊടിയും എട്ടുകഴഞ്ചു തിപ്പലിമൂലം പൊടിച്ചതും അഞ്ചുകഴഞ്ചു ചുക്കു പൊടിച്ചതും അയ്യഞ്ചു കഴഞ്ചുവീതം ഏലത്തരി ജാതിക്കാ കൊട്ടവേലിക്കിഴങ്ങ് മുളനാമ്പ് ഇവ പൊടിച്ചതും ചേത്തിളക്കിവാങ്ങി ഒരു മണ്ഡലം വച്ചിരുന്ന് കുറേശ്ശ സേവിച്ചാൽ അരുചിയും മഹാപിത്തവും അമ്ലപിത്തവും മററുള്ള പിത്തവികാരങ്ങളും വാതരോഗവും മന്ദാഗ്നിയും മററും ഏത്രയും വേഗത്തിൽ ശമിക്കും.

### മാതുളുംഗാദിയോഗം.

താളിമാതളക്കായുടെ അരി ഇന്തുപ്പ് ജീരകം രണ്ടും ഇവ സമം അരച്ചു സേവിക്കുകയോ വായിൽ ധരിക്കുകയോ ചെയ്താൽ അരുചി ശമിക്കും.

### ശക്കരാദിയോഗം.

സമം മുന്തിരിങ്ങാപ്പഴവും ഈത്തപ്പഴവും പഞ്ചസാരയും കൂടി അമ്മിയിൽ ഇട്ട് താളിമാതളപ്പഴത്തിന്റെ നീരൊഴിച്ചു നല്ലതുപോലെ അരച്ചെടുത്തു കുറേശ്ശ സേവിച്ചാൽ എത്ര വലിയ അരുചിയും ശമിക്കും.

### ജീരകഘൃതം.

നെയ്യും നെയ്യുസമം താളിമാതളരസവുംചേർത്തു ജീരകവും കൊത്തമ്പാലരിയുംകൂടി കല്ക്കം അരച്ചുകലക്കി സേവിച്ചാൽ അരുചി ശമിക്കും.

### അരോചകാദിതക്രം.

തൈരിൽ ഇരട്ടി വെള്ളംചേർത്തു കലക്കി എടുത്ത നല്ലമോരിൽ കടുകും ജീരകവും നല്ല കായവും വറുത്തുപൊടിച്ച പൊടിയും ഇന്തുപ്പും ചുക്കുപൊടിയും ചെറുനാരങ്ങാനീരുംചേർത്ത് ഉപയോഗിച്ചാൽ അതിഭയങ്കരമായ അരുചിയും ഉടനെ മാറും.

### ഛർദ്ദിനിദാനം.

വാതാദിദോഷങ്ങൾ വെവ്വേറെ ദുഷിക്കുകകൊണ്ടും എല്ലാം കൂടി ചേർന്നു ദുഷിക്കുകകൊണ്ടും വെറുപ്പുള്ളതായ വസ്തുക്കളെ കാണുകയൊ അനുഭവിക്കുകയൊ ചെയ്യുകകൊണ്ടും ഛർദ്ദി അഞ്ചുപ്രകാരത്തിൽ ഉണ്ടാകുന്നു. ഏററവും ദ്രവങ്ങളായ പദാൎത്ഥങ്ങൾ ഭക്ഷിക്കുക ഏററവും സ്നിഗ്ദ്ധങ്ങളും മനസ്സിനനുകൂലമല്ലാത്തതുകളും ഏററവും പുളിയുള്ളതും ആയ പദാൎത്ഥങ്ങൾ ഭക്ഷിക്കുക അസമയത്തിങ്കൽ ഭക്ഷിക്കുക അതിമാത്രയായി ഭക്ഷിക്കുക ശീലിക്കാത്ത പദാൎത്ഥങ്ങളെ ഭക്ഷിക്കുക മുതലായ ഭക്ഷണദോഷങ്ങൾകൊണ്ടും മലമൂത്രാദി വേഗങ്ങളെ തടുക്കുകകൊണ്ടും അജീൎണ്ണംകൊണ്ടും ക്രിമിദോഷംകൊണ്ടും ഗർഭംകൊണ്ടും ബദ്ധപ്പെട്ടു ഭക്ഷിക്കുക ഹേതുവായിട്ടും വെറുപ്പുള്ള പദാൎത്ഥങ്ങളുടെ ദൎശനം അനുഭവം ഇവകൾകൊണ്ടും ഉള്ളിൽ ക്ലേശം ഉണ്ടാകുമ്പോൾ ഉദാനവായു വികൃതമായി ദോഷങ്ങളെ ഊൎദ്ധ്വഗതികളാക്കിച്ചെയ്യുമ്പോഴാണ് ഛർദ്ദി ഉണ്ടാകുന്നത്.

### ഛർദ്ദിയുടെ പൂൎവ്വരൂപം.

നെഞ്ചുകലിപ്പ് ഏമ്പക്കം ഇല്ലാതെ ഇരിക്കുക വായിൽ വെള്ളം ഊറുക വായിൽ അല്പമായ ഉപ്പുരസം തോന്നുക ഭക്ഷണത്തിൽ വലിയ വെറുപ്പ് ഇവകൾ ഛർദ്ദിയുടെ പൂൎവ്വരൂപങ്ങൾ ആകുന്നു.

### വാതച്ഛർദ്ദിയുടെ ലക്ഷണം.

ഹൃദയത്തിലും രണ്ടു വിലാപ്പുറങ്ങളിലും വേദന വാ വറൾച്ച തലനോവു് നാഭിയിൽ വേദന ചുമ ച്ചെയടപ്പു വയററിൽ കുത്തിനോവു് അധികമായ ഏമ്പക്കം ച്ചെ ഇവയോട്ടുകൂടിയും മുറിഞ്ഞു മുറിഞ്ഞും ചൂടോടും കഷായരസത്തോടും വലിയ വേഗത്തോടും കൂടി അല്പാല്പമായും ദുഃഖത്തോട്ടുകൂടിയും ഛർദ്ദിക്കുക മുതലായവ വാതച്ഛർദ്ദിയുടെ ലക്ഷണങ്ങൾ ആകുന്നു.

### പിത്തച്ഛർദ്ദി ലക്ഷണം.

ഇന്ദ്രിയസാദം തണ്ണീർദാഹം വാവറൾച്ച തലയും അണ്ണാക്കും കണ്ണും ചുട്ടുക കണ്ണിരുട്ടി അടയ്ക്കുകയും ഭ്രമിക്കുകയും ചെയ്ക മഞ്ഞളിച്ചും ഏററവും ചൂടോട്ടുകൂടിയും പച്ചിലനിറമായും കയ്പുരസത്തോട്ടുകൂടിയും കറുത്തിട്ടും ചുവന്നിട്ടും ദാഹത്തോട്ടുകൂടിയും ഛർദ്ദിക്കുക മുതലായവ പിത്തച്ഛർദ്ദിയുടെ ലക്ഷണങ്ങൾ ആകുന്നു.

### കഫച്ഛർദ്ദിലക്ഷണം.

മടി വായിൽ മധുരരസം തോന്നുക കഫം തുപ്പുക ഭക്ഷിച്ചതിൻെറ ശേഷം സന്തോഷം ഉറക്കം അരുചി ശരീരത്തിനു ഘനം സ്നിഗ്ദ്ധമായും കൊഴുപ്പോട്ടുകൂടിയും ഏററവും വെളുത്ത നിറത്തിലും ഛർദ്ദിക്കുക ഛർദ്ദിക്കുമ്പോൾ രോമാഞ്ചവും അല്പമായ വേദനയും ഉണ്ടാവുക മുതലായവ കഫച്ഛർദ്ദിയുടെ ലക്ഷണങ്ങൾ ആകുന്നു.

### സന്നിപാതച്ഛർദ്ദിലക്ഷണം.

വയററുവേദന അഗ്നിമാന്ദ്യം അരുചി ചൂടു് തണ്ണീർദ്ദാഹം ശ്വാസം മോഹം മുതലായതു പ്രബലമായിട്ടുണ്ടാവുക കൂടക്കൂടെ ഛർദ്ദിക്കുക ഛർദ്ദിക്കപ്പെട്ടതു ലവണരസത്തോട്ടുകൂടിയും പുളിച്ചിട്ടും നീലിച്ചിട്ടും കൊഴുത്തിട്ടും ഉഷ്ണത്തോടും രക്തത്തോട്ടുകൂടിയും ഇരിക്കുക മുതലായവ സന്നിപാതച്ഛർദ്ദിയുടെ ലക്ഷണങ്ങൾ ആകുന്നു.

### ആഗന്തുകച്ഛർദ്ദിലക്ഷണം.

വെറുപ്പുതോന്നത്തക്കതായ പദാൎത്ഥങ്ങൾ കാണുകയോ അനുഭവിക്കുകയോ ചെയ്യുന്നതുകൊണ്ടും അജീർണ്ണംകൊണ്ടും അപത്ഥ്യസേവകൊണ്ടും കൃമികൊണ്ടും ഉണ്ടാകുന്നതായ ആഗന്തുകച്ഛർദ്ദി വാതാദിദോഷങ്ങളിൽ ഏതു ദോഷം കോപിച്ചുണ്ടാകുന്നുവോ ആ ദോഷംകൊണ്ടുണ്ടാകുന്ന മുൻപറഞ്ഞ ലക്ഷണങ്ങളോട്ടുകൂടിയതായിരിക്കും.

### കൃമിച്ഛർദ്ദി ലക്ഷണം.

വയററിൽ അധികമായ വേദന നെഞ്ചുകലിപ്പു് ഹൃദ്രോഗലക്ഷണങ്ങൾ മുതലായവ കൃമിച്ഛർദ്ദിയുടെ ലക്ഷണങ്ങൾ ആകുന്നു.

സാദ്ധ്യാസാദ്ധ്യ ലക്ഷണം.

ക്ഷീണിച്ചവൎക്ക് കാസശ്വാസാദ്യുപദ്രവങ്ങളോടുകൂടെ എപ്പോഴുമുണ്ടാകുന്ന ഛൎദ്ദി അസാദ്ധ്യമാകുന്നു. ഛൎദ്ദിയിൽ രക്തവും പഴുപ്പും മയിൽപ്പീലിക്കണ്ണുപോലെയുള്ള കണ്ണുകളുംകൂടി ഉണ്ടായിരുന്നാൽ ആ ഛൎദ്ദി നിശ്ചയമായും അസ്യാദ്ധ്യമാകുന്നു. കാസാദ്യുപദ്രവങ്ങളോടുകൂടാത്ത ഛൎദ്ദി സാദ്ധ്യമാകയാൽ ചികിത്സിക്കണം. ചുമ ശ്വാസം പനി ഇക്കിൾ തണ്ണീൎദ്ദാഹം തലതിരിച്ചിൽ ഹൃദ്രോഗം കണ്ണിരുട്ടി അടയ്ക്കുക മുതലായവ അസാദ്ധ്യങ്ങളായ ഛൎദ്ദിയുടെ ലക്ഷണങ്ങൾ ആണു്.

ഛൎദ്ദിചികിത്സ.

ധാന്യകാദികഷായം.

കൊത്തമ്പാലരി ചുക്ക് ദശമൂലം ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ വാതച്ഛൎദ്ദി ശമിക്കും.

ശംഖപുഷ്പരസം.

ശംഖുപുഷ്പത്തിന്റെ നീരിൽ നല്ലമുളകുപൊടി ചേൎത്തു കൊടുത്താൽ ഛൎദ്ദി ശമിക്കും.

ലവണത്രയയോഗം.

ഇന്തുപ്പു് വിളയുപ്പു് തുവച്ചിലയുപ്പു് ഇവ സമം ചൂടു വെള്ളത്തിൽ കലക്കി കുടിച്ചാൽ വാതച്ഛൎദ്ദി ശമിക്കും.

സൈന്ധവാദിയോഗം.

ഇന്തുപ്പു നെയ്യിൽ ചാലിച്ചു സേവിച്ചാൽ വാതച്ഛൎദ്ദി ശമിക്കും.

ചന്ദനപാനകം.

രണ്ടു തുപാത്തുക്കം ചന്ദനം അരച്ചു നെല്ലിക്കാനീരിൽ കലക്കി സേവിച്ചാൽ പിത്തച്ഛൎദ്ദി ശമിക്കും.

ലാജാദിയൂഷം.

മലരു ചെറുകടലപ്പരിപ്പു് യവം ചെറുപയറിന്റെ പരിപ്പു് ഇവകൊണ്ടു കഞ്ഞിയുണ്ടാക്കി തേൻ ചേൎത്തു കുടിച്ചാൽ പിത്തച്ഛൎദ്ദി ശമിക്കും.

ചന്ദനാവലേഹം.

ചന്ദനം താമരവളയും ഇരുവേലി ചുക്ക് ആടലോടകം ഇവസമം കാടിയിൽ അരച്ചു തേൻകൂട്ടി സേവിച്ചാൽ പിത്തച്ഛൎദ്ദി ശമിക്കും.

ഉദീച്യാദി.

ഇരുവേലി ശുദ്ധിചെയ്ത കാവിമണ്ണു രാമച്ചം ഇവ കാടിയിൽ

അരച്ചു കലക്കി തേനും ചേർത്തോ നെല്ലിക്കാനീരിൽ അരച്ചുക ലക്കി തേനും ചേർത്തോ സേവിച്ചാൽ ഛർദ്ദി ശമിക്കും.

സിതാലാജയോഗം.

മലർപ്പൊടി സമം പഞ്ചസാരയും കൂട്ടി സേവിച്ചാൽ പി ത്തച്ഛർദ്ദി ശമിക്കും.

മുല്ഗകഷായം.

ചെറുപയററിൻെറ പരിപ്പു് മലർ ഇവ സമം കഷായംവ ച്ചു് തേനും പഞ്ചസാരയും ചേർത്തു് സേവിച്ചാൽ ഛർദ്ദി അതി സാരം ദാഹം ജ്വരം മുതലായവ ശമിക്കും.

പപ്പടക കഷായം.

പപ്പടകപ്പുല്ലുകൊണ്ടു കഷായം വച്ചു് തണുപ്പിച്ചു് തേൻ ചേർത്തു സേവിച്ചാൽ പിത്തംകൊണ്ടുള്ള ഛർദ്ദി ശമിക്കും.

ലാജസക്തവലേഹം.

മലർപ്പൊടിയും സമം പഞ്ചസാരയും തേനും നെയ്യുംകൂട്ടി ലേഹ്യമുണ്ടാക്കി സേവിച്ചാൽ പിത്തംകൊണ്ടുള്ളഛർദ്ദി ശമിക്കും.

ഗുഡൂച്യാദികഷായം.

ചിററമൃതു് ത്രിഫല വേപ്പിൻ തൊലി പടോലം ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ പിത്തം കൊണ്ടുള്ള ഛർദ്ദി ശമിക്കും.

വിഡംഗാദിചൂർണ്ണം.

വിഴാലരിക്കാമ്പു് ത്രിഫല ത്രികടുകം ഇവ സമം ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു തേനുംകൂട്ടി സേവിച്ചാൽ കഫച്ഛർദ്ദിശമിക്കും.

ജാംബവാദി യോഗം.

ഞാവൽക്കായ് ലന്തക്കുരുവു താളിമാതളപ്പഴം മുത്തങ്ങാക്കി ഴങ്ങു് കർക്കടകശൃംഗി കൊടിത്തൂവവേരു് ഇവ സമം ഇടിച്ചുപൊ ടിച്ചു ശീലപ്പൊടി തട്ടിയെടുത്തു തേനിൽ കുഴച്ചു കുറേശ്ശ സേവി ച്ചാൽ കഫച്ഛർദ്ദി ശമിക്കും.

ധാത്രീഫലാദി പാനകം.

ഒരുപലം നെല്ലിക്കാനീരിൽ ഒരുപലം കുരുവുകളഞ്ഞ മുന്തി രിങ്ങാപ്പഴം അരച്ചുകലക്കി സമം പഞ്ചസാരയും തേനും ചേർത്തു സേവിച്ചാൽ ത്രിദോഷജമായ ഛർദ്ദി ശമിക്കും.

ഏലാദിചൂർണ്ണം.

ഏലത്തരി ഗ്രാമ്പൂവു് നാഗപ്പൂവു് ലന്തക്കുരുവു മലരു് ഇരു വേലി ഞാഴൽപ്പൂവു മുത്തങ്ങാക്കിഴങ്ങു് ചന്ദനം തിപ്പലി ഇവ സ മം ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു സമം പഞ്ചസാ

രയും തേനും ചേർത്തു സേവിച്ചാൽ ത്രിദോഷജമായ ഛർദ്ദി ശമിക്കും.

വിലപാദികഷായം.

കൂവളത്തിൻവേരു് ചിററമൃതു് ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ ത്രിദോഷജമായ ഛർദ്ദി ശമിക്കും.

മനശ്ശിലാദിയോഗം.

ശുദ്ധിചെയ്ത മനയോല തിപ്പലി നല്ലമുളകു് ഇവ സമം പൊടിച്ചു വ്ളാംപഴത്തിന്റെ നീരിലൊ പുളിനീരിലൊ സേവിച്ചാൽ ത്രിദോഷജമായ ഛർദ്ദി ശമിക്കും.

അശ്വത്ഥവല്കലാദി.

ഉണങ്ങിയ അരയാലിൻതൊലി പച്ചവെള്ളത്തിൽ അരച്ചു കലക്കി പിഴിഞ്ഞരിച്ചെടുത്തു സേവിച്ചാൽ ഛർദ്ദി ശമിക്കും.

ലാജാദി.

മലരു് വ്ളാംപഴം തിപ്പലി നല്ലമുളകു് ഇവ സമം ഇടിച്ചു പൊടിച്ചു തേനും കൂട്ടി സേവിച്ചാൽ ഛർദ്ദി ശമിക്കും.

അഭയാദി.

കടുക്കാത്തോടു് ചുക്കു മുളകു് തിപ്പലി കൊത്തമ്പാലരി ജീരകം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് തേനുംചേർത്തു സേവിച്ചാൽ ഛർദ്ദി ശമിക്കും.

അമൃതാദി.

ചിററമൃതു് കടുക്കാത്തോടു് നല്ലമുളകു് തിപ്പലി ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് തേനുംകൂട്ടി സേവിച്ചാൽ ഛർദ്ദി ശമിക്കും.

ജംബൂപല്ലവാദി.

ഞാവൽത്തളിരു് മാവിൻതളിരു് ഇവ സമം കഷായംവച്ചു തേനും മലപ്പൊടിയും അനുപാനമായി സേവിച്ചാൽ ഛർദ്ദി ശമിക്കും.

മയൂരപക്ഷഭസ്മാവലേഹ്യം.

മയിൽപ്പീലി ചുട്ട ഭസ്മം സമം തേനിൽ ചാലിച്ചു സേവിച്ചാൽ ഛർദ്ദി ശമിക്കും.

കോലമജ്ജാദി.

വന്തക്കുരുവു് തിപ്പലി മയിൽപ്പീലി ചുട്ട ഭസ്മം പഞ്ചസാര ഇവ സമം തേനിൽ അരച്ചു സേവിച്ചാൽ ഛർദ്ദി ശമിക്കും.

ബീജപൂരാദി.

മാതളനാരകത്തിൻതളിരു് മാന്തളിരു് ഞാവൽത്തളിരു് ഇവ പ്രത്യേകംപ്രത്യേകം വാട്ടിപ്പിഴിഞ്ഞു തേനും ചേർത്തു് കൊടുത്താൽ ഛർദ്ദി ശമിക്കും.

പടോലാദിഘൃതം.

പടോലം ചുക്ക് ഇവ കല്ക്കം അരച്ചുകലക്കി നെയ്കാച്ചി സേവിച്ചാൽ ഛർദ്ദി ശമിക്കും.

ഹിങ്ഗ്വാദി.

നറുനീണ്ടിക്കഷായത്തിൽ കായം അരച്ചുകലക്കി സേവിച്ചാൽ ഛർദ്ദി ശമിക്കും.

പിപ്പല്യാദി.

തിപ്പലിപ്പൊടി വെണ്ണയും തേനുംകൂട്ടി സേവിച്ചാൽ ഛർദ്ദി ശമിക്കും.

കരഞ്ജാദി.

പുങ്കിലയും ഇന്തുപ്പും പുളിയുംകൂടി അരച്ചുകലക്കി പിഴിഞ്ഞു സേവിച്ചാൽ ഛർദ്ദി ശമിക്കും. പുങ്കരി തേനിൽ അരച്ചുസേവിച്ചാലും ഛർദ്ദി ശമിക്കും.

ശംഖപുഷ്പീരസം.

ശംഖുപുഷ്പത്തിന്റെ രസത്തിൽ ശുദ്ധിചെയ്ത പൊൻകാവിമണ്ണും പൊൻകാരവും നല്ലമുളകുംകൂടി അരച്ചുകലക്കി സേവിച്ചാൽ ഛർദ്ദി ശമിക്കും.

ജീരകാദി ധൂപം.

ജീരകം പൊടിച്ചു പട്ടവസ്ത്രത്തിൽ തിരിതെറുത്തു നെയ്യിൽ മുക്കിക്കത്തിച്ചു പുക വലിച്ചാൽ ഛർദ്ദി ശമിക്കും.

സൌവർച്ചലാദി.

തുവർച്ചിലയുപ്പ് അയമോദകം നല്ലമുളക് ഇവ സമം പൊടിച്ചു ശിലപ്പൊടി തട്ടിയെടുത്തു സമം പഞ്ചസാരയുംകൂട്ടി കുറേശ്ശ സേവിച്ചാൽ ഛർദ്ദി ശമിക്കും.

ആമ്രാസ്ഥ്യാദികഷായം.

മാങ്ങയണ്ടി ഇളയക്കുവളക്കാ ഇവ സമം കഷായംവെച്ച് തേൻ അനുപാനമായി സേവിച്ചാൽ ഛർദ്ദി ശമിക്കും.

മാക്ഷിക മലാദി ലേഹം.

തേനീച്ചമലം ചന്ദനം പഞ്ചസാര തേൻ ഇവകൊണ്ടു ലേഹ്യമുണ്ടാക്കി സേവിച്ചാൽ ഛർദ്ദി ശമിക്കും.

കാർപ്പാസാസ്ഥ്യാദി.

പരുത്തിക്കുരു ഏലത്തരി തിപ്പലി മലര് ഇവ സമം പൊടിച്ചു തേൻചേർത്തു സേവിച്ചാൽ ഛർദ്ദി ശമിക്കും.

വമനാമൃതയോഗം.

ശുദ്ധിചെയ്ത ഗന്ധകം താമരക്കുരുവ് അതിമധുരം കല്ക്കം രുദ്രാക്ഷം പൊൻകാരം കലമാൻകൊമ്പുചുട്ട ഭസ്മം ചന്ദനം കൂവ

നുറു് ഗോരോചന ഇവ സമം കൂവളത്തിൻവേരുകൊണ്ടു വച്ച കഷായത്തിൽ ഒരു യാമം അരച്ചു് ഈരണ്ടു കുന്നിപ്രമാണം ഗുളികകഠം ഉരുട്ടി നിഴലുണക്കി തേനിൽ അരച്ചു സേവിച്ചാൽ ഛർദ്ദി ശമിക്കും.

### വില്വാദിലേഹ്യം.

മുപ്പതുപലം കൂവളത്തിൻവേരു കഷായംവച്ചു് എട്ടിലൊന്നാക്കി ആ കഷായത്തിൽ മുപ്പതുപലം ശർക്കര കലക്കി പാവാക്കി മൂന്നുപലം ചുക്കുപൊടിയും നാലുപലം നല്ലമുളകുപൊടിയും ആറു പലം തിപ്പലിപ്പൊടിയും ഒരുപലം തിപ്പലിമൂലപ്പൊടിയും ഒരു പലം താലീസപത്രിപ്പൊടിയും അരപ്പലം നാഗപ്പൂവുപൊടിയും രണ്ടുപലം കാട്ടുതിപ്പലിവേരുണക്കിപ്പൊടിച്ചതും ഒരുപലം കൊടുവേലിക്കിഴങ്ങു് ഉണക്കിപ്പൊടിച്ചതും രണ്ടരക്കഴഞ്ചു പച്ചില പൊടിച്ചതും ഒന്നരക്കഴഞ്ചു് ഇലവങ്ഗത്തൊലി പൊടിച്ചതും ഒന്നരക്കഴഞ്ചു് ഏലത്തരി പൊടിച്ചതും നാലുപലം ജീരകപ്പൊടിയും ചേൎത്തു് ഇളക്കിവാങ്ങി ഒന്നരയിടങ്ങഴി തേനും ചേൎത്തു് മറെറാരു പാത്രത്തിലാക്കി വച്ചിരുന്നു് കുറേശ്ശ സേവിച്ചാൽ എല്ലാവിധത്തിലുള്ള ഛർദ്ദികളും ശമിക്കും. ഹൃദ്രോഗം കാമല ഗുന്മം മൂലവ്യാധി പാണ്ഡുരോഗം ഇവയ്ക്കും കൊള്ളാം.

### ജീരകാദിരസം.

അയമോദകം കൊത്തമ്പാലരി കടുക്കാത്തോടു് ഇവ സമം പൊടിച്ചു് തേനിൽ കുഴച്ചു രസഭസ്മവുംചേൎത്തു കൊടുത്താൽ അതി ഭയങ്കരമായ ഛർദ്ദിയും ഉടൻ ശമിക്കും.

### തൃഷ്ണാരോഗനിദാനം.

ഏതൊരുത്തൻ എപ്പോഴും വെള്ളം കുടിക്കുകയും തൃപ്തിയുണ്ടാകാതെ ഇരിക്കുകയും ചെയ്യുന്നുവോ അവനേയും കുടിച്ചാലും കുടിച്ചാലും പിന്നേയും പിന്നേയും ഏതൊരുത്തൻ വെള്ളം കുടിക്കണമെന്നു് ആഗ്രഹിക്കുന്നുവോ അവനേയും തൃഷ്ണാരോഗം ഉള്ളവൻ എന്നു പറയപ്പെടുന്നു.

### തൃഷ്ണയുടെ സംപ്രാപ്തി.

അണ്ണാക്കിലിരിക്കുന്ന പിത്തം വാതത്തോടുകൂടി കോപിച്ചു തൃഷ്ണയെ ഉണ്ടാക്കുന്നു. അതു് വാതാദിദോഷങ്ങളും ക്ഷതവും ആമവും (അജീൎണ്ണവും) രസാദിധാതുക്കളുടെ ക്ഷയവും ഭക്ഷണപദാൎത്ഥങ്ങളും നിമിത്തം ഉണ്ടാകുന്നതാകയാൽ ഏഴുവിധമെന്നു പറയപ്പെടുന്നു.

### വാതതൃഷ്ണാലക്ഷണം.

മുഖംവറ്റിച്ച ദീനത ശംഖങ്ങളിലും ശിരസ്സുകളിലും കുത്തിനോവു് രസവാഹികളായിരിക്കുന്ന സ്രോതസ്സുകൾക്കു തടവു് വായിൽ രസമില്ലായ്ക തണുത്ത വെള്ളം കുടിച്ചാൽ പിന്നെയും പിന്നെയും ദാഹിക്കുക നിദ്രാനാശം മുതലായതുകൾ വാതതൃഷ്ണയുടെ ലക്ഷണങ്ങളാകുന്നു.

### പിത്തതൃഷ്ണാലക്ഷണം.

മൂർച്ഛ അന്നത്തിൽ വെറുപ്പു് പ്രലാപം ദാഹം കണ്ണുചുവപ്പു് ദേഹം മെലിച്ചിൽ തണുത്ത പദാർത്ഥങ്ങളിൽ ആഗ്രഹം വായിൽ കയ്പുരസം സന്താപം മലമൂത്രാദികൾ മഞ്ഞളിച്ചിരിക്കുക മുതലായവ പിത്തതൃഷ്ണയുടെ ലക്ഷണങ്ങളാകുന്നു.

### കഫതൃഷ്ണാലക്ഷണം.

ഉറക്കം തലയ്ക്കു കനം വായിൽ മധുരരസം ശരീരം മെലിയുക അന്നദ്വേഷം കഫം തുപ്പുക അധികമായ ഉറക്കം മുതലായവ കഫതൃഷ്ണയുടെ ലക്ഷണങ്ങളാകുന്നു.

### ക്ഷതതൃഷ്ണാലക്ഷണം.

ശസ്ത്രംകൊണ്ടോ മറ്റോ മുറിഞ്ഞവനു് രക്തസ്രാവവും വേദനയും ഉണ്ടാകുമ്പോൾ ഉണ്ടാകുന്ന ദാഹത്തിനു് ക്ഷതതൃഷ്ണയെന്നു പറയപ്പെടുന്നു.

### ക്ഷയതൃഷ്ണാലക്ഷണം.

രസധാതുക്ഷയംകൊണ്ടുണ്ടാകുന്ന തൃഷ്ണയുടെ പേരു് ക്ഷയജ എന്നാണു്. രാവും പകലും കൂടക്കൂടെ വെള്ളം കുടിച്ചാലും ക്ഷയതൃഷ്ണ ഉള്ളവനു തൃപ്തിവരികയില്ല. ഇതിനു് രസധാതുക്ഷയത്തിങ്കൽ പറഞ്ഞ ലക്ഷണങ്ങളായ നെഞ്ചുവേദന വിറയൽ ദേഹം മെലിവു് തണ്ണീർദ്ദാഹം മുതലായവ ഉണ്ടായിരിക്കും. ഇതു് സന്നിപാതം കൊണ്ടുണ്ടാകുന്നതാണെന്നുള്ള അഭിപ്രായക്കാരും ഉണ്ടു്.

### ആമതൃഷ്ണാലക്ഷണം.

ഇതിനു് ത്രിദോഷത്തിന്റെ ലക്ഷണങ്ങളെല്ലാം ഉണ്ടായിരിക്കും; ഹൃദയവേദന കൂടക്കൂടെ തുപ്പുക തളച്ച് മുതലായവ ഇതിന്റെ പ്രത്യേക ലക്ഷണങ്ങളാണു്.

### അന്നതൃഷ്ണാലക്ഷണം.

അന്നതൃഷ്ണ ഉണ്ടാകുന്നതു് മയം പുളി ഉപ്പു് എരിവു് ഇവയുള്ള പദാർത്ഥങ്ങളേയും ഗുരുദ്രവ്യങ്ങളേയും ഭക്ഷിക്കുന്നതുകൊണ്ടും അതിമാത്രയായി ഭക്ഷിക്കുന്നതുകൊണ്ടും ആകുന്നു.

### ഉപസൎഗ്ഗതൃഷ്ണാലക്ഷണം.

പനി മേഹം ക്ഷയം ചുമ ശ്വാസം അതിസാരം മുതലായ

രോഗങ്ങൾ ഉള്ളവൎക്ക് ഉണ്ടാകുന്ന തൃഷ്ണയുടെ പേർ ഉപസൃഷ്ട തൃഷ്ണ എന്നാകുന്നു. വാക്കുകൾ വെളിയിൽ പുറപ്പെടായ്ക മോഹം തളൎച്ച വാ വറൾച്ച തൊണ്ടയും അണ്ണാക്കും മുഖവും ഉണങ്ങുക മുതലായവ അതിന്റെ ലക്ഷണങ്ങളും അതു് ദേഹത്തെ ശോഷിപ്പിക്കുന്നതുകൊണ്ടു് കഷ്ടസാദ്ധ്യവും ആകുന്നു.

അസാദ്ധ്യലക്ഷണം.

വാതജാതികളായ തൃഷ്ണകളും ഏററവും വൎദ്ധിച്ച തൃഷ്ണകളും ഛൎദ്ദിയുള്ളവൎക്കുണ്ടാകുന്ന തൃഷ്ണയും രോഗംകൊണ്ടു് ശരീരം മെലിഞ്ഞവൎക്കുണ്ടാകുന്ന തൃഷ്ണയും മുഖശോഷം മുതലായ ഉപദ്രവങ്ങളോടുകൂടിയ തൃഷ്ണയും അസാദ്ധ്യമാകുന്നു.

തൃഷ്ണാചികിത്സ.

ദധിശക്കരം.

തൈരിൽ ശൎക്കരചേൎത്തു കുടിച്ചാൽ വാതതൃഷ്ണ ശമിക്കും.

ഗുഡൂചീരസം.

അമൃതിന്റെ രസത്തിൽ പഞ്ചസാരചേൎത്തു കുടിച്ചാൽ പിത്തതൃഷ്ണ ശമിക്കും.

ഔദുംബരരസം.

അത്തിക്കായുടെ രസത്തിൽ പഞ്ചസാരചേൎത്തു സേവിച്ചാൽ പിത്തതൃഷ്ണ ശമിക്കും.

ശാരിബാദിഗണകഷായം.

നറുനീണ്ടിക്കിഴങ്ങു് പതുമുകം ചന്ദനം ഇരട്ടിമധുരം കുമിഴിൻവേരു് ഇരിപ്പപ്പൂവു് രാമച്ചം ഇവ സമം കഷായംവച്ചു തണുപ്പിച്ചു് തേനോ പഞ്ചസാരയോ അനുപാനംചേൎത്തു സേവിച്ചാൽ തൃഷ്ണ ശമിക്കും.

ലാജോദകം.

മലരിട്ടു കഷായംവച്ചു് തണുപ്പിച്ചു തേനും ശൎക്കരയും ചേൎത്തു കൊടുത്താൽ തൃഷ്ണ ശമിക്കും.

കാഷ്മരിശക്കരം.

കുമിഴിൻവേരുകൊണ്ടു കഷായംവച്ചു് പഞ്ചസാരചേൎത്തു കൊടുത്താൽ തൃഷ്ണ ശമിക്കും.

വില്വാദികഷായം.

ഇളയ കൂവളക്കായു് തുവരപ്പയറു് താതിരിപ്പൂവു് തിപ്പലി തിപ്പലിമൂലം ചെവിയം ചുക്കു് കൊടുവേലിക്കിഴങ്ങു് ദൎഭവേരു് ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ കഫതൃഷ്ണ ശമിക്കും.

നിംബപത്രരസം.

വേപ്പില ഇടിച്ചുപിഴിഞ്ഞ നീരിൽ തേൻചേൎത്തു സേവിച്ചാൽ ക്ഷയജതൃഷ്ണ ശമിക്കും.

മാംസോദകം.

വേലിയാട്ടിൻമാംസംകൊണ്ടു സൂപ്പുണ്ടാക്കി ഉപയോഗിച്ചാൽ ക്ഷയജതൃഷ്ണ ശമിക്കും.

മധൂദകം.

പച്ചവെള്ളത്തിൽ തേൻ ഒഴിച്ചു കുടിച്ചാൽ ക്ഷയജതൃഷ്ണ ശമിക്കും.

ഗോസ്തന്യാദി.

മുന്തിരിങ്ങായും ഇരട്ടിമധുരവും കരിമ്പിൻകഷണവുംകൂടി ചേൎത്തു പാൽക്കഷായം ഉണ്ടാക്കി തേൻചേൎത്തു സേവിച്ചാൽ അതിഭയങ്കരമായ തൃഷ്ണയും ഉടനടി ശമിക്കും.

ക്ഷീരാദി.

പാലും തേനും കരിമ്പിൻനീരുംകൂടി സമം ചേൎത്തു സേവിച്ചാൽ തൃഷ്ണ ശമിക്കും.

വൃക്ഷാമ്ലരസം.

മരപ്പുളിയോ പുളിയോ പച്ചവെള്ളത്തിൽ അരച്ചുകലക്കി അരിച്ചു വായിൽ കൊണ്ടാൽ തൃഷ്ണ ശമിക്കും.

ആമ്രാദി.

മാവിൻതളിരും ഞാവൽതളിരുംകൂടി ഇട്ടു കഷായംവച്ചു് തേൻ അനുപാനമായി സേവിച്ചാൽ തൃഷ്ണ ശമിക്കും. ഛൎദ്ദിക്കും വളരെ വളരെ നല്ലതാണു്.

വടശൃംഗാദി.

അരയാലിൻമൊട്ടു് പാച്ചോററിപ്പൂവു് താളിമാതളപ്പഴം ഇരട്ടിമധുരം ഇവ സമം കാടിയിൽ അരച്ചു തേനുംകൂട്ടി സേവിച്ചാൽ തൃഷ്ണയും ഛൎദ്ദിയും ശമിക്കും.

മാതുലുംഗകേസരം.

താളിമാതളപ്പഴത്തിന്റെ അല്ലി അരച്ചു തേനിൽ കുഴച്ചു സേവിക്കുകയോ വായിലുൾക്കൊള്ളുകയോ ചെയ്താൽ തൃഷ്ണ ശമിക്കും.

കശേരുകാദി.

മുത്തങ്ങാക്കിഴങ്ങു് വൻകൊട്ട താമരക്കുരുവു് താമരയല്ലി കരിമ്പു് ഇവ സമം കഷായംവച്ചു് പഞ്ചസാരയുംചേൎത്തു കുറേശ്ശെ സേവിച്ചാൽ ക്ഷതതൃഷ്ണയും പിത്തതൃഷ്ണയും ശമിക്കും.

തുളസീമഞ്ജര്യാദി.

തുളസിക്കതിരു് ചുക്കു തിപ്പലി മുന്തിരിങ്ങാ ഇലവങ്ഗം മര

ക്കൊടിവെററില പ്ലാശിൻതൊലി ചെറുവഴുതിനവേരു് കറുവാപ്പട്ട ഈത്തപ്പഴം ഇവ ഈരണ്ടു ത്രപാത്തുക്കംവീതം. പാച്ചോററിത്തൊലി ഒരു ത്രപാത്തുക്കം. എല്ലാംകൂടി ഒന്നിച്ചുചേൎത്തു കഷായംവച്ചു പഞ്ചസാര അന്നപാനമായി സേവിച്ചാൽ തൃഷ്ണയും ദാഹവും ക്ഷീണവും മററും ശമിക്കും.

ലഘുമധുകാദിഫാണ്ടം.

ഇരിപ്പപ്പൂവു് കുമിഴിൻവേരു് ചന്ദനം രാമച്ചം കൊത്തമ്പാലരി മുന്തിരിങ്ങാപ്പഴം ഇവകൊണ്ടു ഫാണ്ടകഷായം ഉണ്ടാക്കി തണുപ്പിച്ചു പഞ്ചസാരയുംചേൎത്തു കൊടുത്താൽ പിത്തതൃഷ്ണ ദാഹം മൂർഛ ഭ്രമം മുതലായവ ശമിക്കും.

ദാഡിമാദിലേപം.

താളിമാതളപ്പഴം വ്ളാംപഴം പാച്ചോററിത്തൊലി പാൽമുതക്കിൻകിഴങ്ങു് താമരയല്ലി നെല്ലിക്കാത്തോടു് ഇവ സമം കാടിയിൽ പുഴുങ്ങി അരച്ചു നീർവററിച്ചു തലയിൽ തളം ഇട്ടാൽ തൃഷ്ണ ശമിക്കും.

അരുണചന്ദനാദിലേപം

രക്തചന്ദനം വെൺചന്ദനം ഇരുവേലി രാമച്ചം പതുമുകം ഇവ സമം കാടിയിൽ അരച്ചു നീർവററിച്ചു തളം ഇട്ടാൽ തൃഷ്ണ തീൎച്ചയായും ശമിക്കും.

നീലാംബുജാദിഗുഡിക.

കരിംകൂവളക്കിഴങ്ങു് മുത്തങ്ങാക്കിഴങ്ങു് മലരു് ഇരിപ്പപ്പൂവു് ആലിൻമൊട്ടു് ഇവ തേനിൽ അരച്ചു ഗുളികകളാക്കി വായിൽ ധരിച്ചാൽ തൃഷ്ണ ശമിക്കും.

ഏലാദി.

ഏലം മലരു് ഇലവങ്ഗം ആനത്തിപ്പലി ലന്തക്കുരുവിന്റെ മജ്ജ മുത്തങ്ങാക്കിഴങ്ങു് ചന്ദനം ഇവ സമം തേനിൽ അരച്ചു സേവിച്ചാൽ തൃഷ്ണയും ഛൎദ്ദിയും ശമിക്കും.

ഛാഗമാംസരസം.

ആട്ടിൻമാംസംകൊണ്ടും സൂപ്പുണ്ടാക്കി നെയ്യും പഞ്ചസാരയും തേനും ചേൎത്തു സേവിച്ചാൽ ദാഹവും മൂർച്ഛയും ഛൎദ്ദിയും മദാത്യയവും ശമിക്കും.

മൂർച്ഛാഭ്രമനിദ്രാതന്ദ്രാസന്ന്യാസനിദാനം.

ക്ഷീണിച്ചവനും വൎദ്ധിച്ചിരിക്കുന്ന ദോഷങ്ങളോടു കൂടിയവനും വിരുദ്ധാഹാരങ്ങൾ ഉപയോഗിക്കുന്നവനും മലമൂത്രാദിവേഗങ്ങളെ തടുക്കുന്നവനും അടി ഇടി മുതലായവ കൊള്ളുന്നവനും സ

ത്വഗ്ഗുണമില്ലാത്തവനും ആകുന്നു മൂർച്ഛയുണ്ടാകുന്നതു്. വാതാദി ദോഷങ്ങൾ ഉണർച്ചയെ ഉണ്ടാക്കുന്ന സ്രോതസ്സുകളെ തടഞ്ഞിട്ടു് കരണങ്ങളെ പ്രാപിക്കുമ്പോൾ പിത്തം സ്വസ്ഥാനത്തിൽ നിന്നും കോപിച്ചു് മനുഷ്യരെ ചൈതന്യമില്ലാതാക്കി മോഹിപ്പിക്കുന്നതിനെയാണു് മൂർച്ഛയെന്നു പറയുന്നതു്. മനുഷ്യന്റെ സംജ്ഞയെ (ഉണർച്ചയെ) വഹിച്ചിരിക്കുന്ന സിരകളും നാഡികളും സ്രോതസ്സുകളും വാതാദിദോഷങ്ങളാൽ മറയ്ക്കപ്പെടുമ്പോൾ അജ്ഞാനംകൊണ്ടുള്ള തമോഗുണം വർദ്ധിക്കുകയും ഉടനെ അവന്റെ സുഖദുഃഖങ്ങളിൽ ഉള്ള ബോധം നശിക്കുകയും അപ്പോൾ അവൻ തടിപോലെ വീഴുകയും ചെയ്യുന്നു.

മൂർച്ഛാരോഗത്തിന്റെ സംഖ്യ.

പ്രത്യേകം പ്രത്യേകമുള്ള വാതാദിദോഷകോപങ്ങൾ ത്രിദോഷകോപം രക്തകോപം മദ്യപാനം വിഷം ഇവകൾമൂലം ഏഴുവിധത്തിൽ ഉണ്ടാകും.

പൂർവ്വരൂപം.

മൂർഛിക്കാൻ തുടങ്ങുമ്പോൾ ഹൃദയപീഡ മൂരിനിവരക്കം തളച്ച സംജ്ഞാനാശം മുതലായവ ഉണ്ടാകും.

വാതമൂർഛാലക്ഷണം.

ആകാശത്തെ നീലമോ ചെമപ്പോ കറുപ്പോ വർണ്ണത്തോടുകൂടി കണ്ടിട്ടു് മോഹിക്കുകയും അധികം താമസിക്കുന്നതിനു മുമ്പായി ബോധമുണ്ടാവുകയും ചെയ്യുന്നു. ശരീരം കഴപ്പും ഹൃദയപീഡയും ഉണ്ടാകും. ശരീരം മെലിഞ്ഞു് കരിവാളിച്ചോ ചെമന്നോ ഇരിക്കുകയും ചെയ്യും.

പിത്തമൂർഛാലക്ഷണം.

ആകാശം രക്തവർണ്ണമായോ പച്ചനിറമായോ മഞ്ഞൾനിറമായോ കാണുകയും മോഹിക്കുകയും ചെയ്യും. വിയർപ്പു് തണ്ണീർദാഹം സന്താപം ഇവയോടു കൂടിയവനായി മൂർഛയിൽനിന്നും വിരമിക്കും. കണ്ണുകൾ രക്തവർണ്ണത്തിലോ മഞ്ഞളിച്ചിട്ടോ ചുവന്നിട്ടോ ഇരിക്കുകയും മലം ഇളകിപ്പോവുകയും ദേഹം മഞ്ഞളിച്ചിട്ടിരിക്കുകയും ചെയ്യും.

കഫമൂർഛാലക്ഷണം.

ആകാശം മേഘവർണ്ണത്തിലോ ഇരുട്ടുകൊണ്ടോ മേഘംകൊണ്ടോ മറയ്ക്കപ്പെട്ടതായിട്ടു കണ്ടിട്ടു് മോഹിക്കും. വളരെ താമസിച്ചതിനുശേഷം ബോധം വീഴുകയും നനഞ്ഞ തോൽവച്ചു കെട്ടിയതുപോലെ ശരീരത്തിനു ഭാരം തോന്നുകയും വായിൽകൂടി വെള്ളംവരികയും നെഞ്ചുകലിക്കുകയും ചെയ്യും.

സന്നിപാതമൂർച്ഛാലക്ഷണം.

സന്നിപാതംകൊണ്ടുണ്ടാകുന്ന മൂർച്ഛയ്ക്കു ത്രിദോഷലക്ഷണങ്ങൾ എല്ലാം ഉണ്ടായിരിക്കും. അപസ്മാരം വന്നിരിക്കുമ്പോഎന്നുതോന്നും. ആയത്തു മനുഷ്യനെ ഉടനെ വീഴിക്കുകയും അപസ്മാരത്തിനെന്നപോലെ നര ഛർദ്ദിക്കുക പല്ലുകടിക്കുക കണ്ണുരുട്ടുക മുതലായ വികൃതചേഷ്ടകൾ കാണിക്കുകയും ചെയ്യും.

രക്തമൂർച്ഛാലക്ഷണം.

പിത്തമൂർച്ഛയ്ക്കുണ്ടായ ലക്ഷണങ്ങൾ മുഴുവൻ രക്തമൂർച്ഛയ്ക്കും ഉണ്ടാവും. വിശേഷാൽ ശരീരവും കണ്ണുകളും സ്തംഭിച്ചിരിക്കുകയും ശ്വാസം അസ്പഷ്ടമായിരിക്കുകയും ചെയ്യും.

മദ്യമൂർച്ഛാലക്ഷണം.

അതിൻെറ ലഹരി തീരുന്നതുവരെ പേ പറയുകയും ഓർമ്മയില്ലാതെ ഭ്രമിക്കുകയും മദ്യം ദഹിക്കുമ്പോൾ അവസാനിക്കുകയും ചെയ്യും.

വിഷമൂർച്ഛാലക്ഷണം.

ചുട്ടുനീറക്കം ഹൃദയചലനം വിറയൽ അതിനിദ്ര തണ്ണീർദാഹം കണ്ണ് ഇരുട്ടി അടയ്ക്കുക മുതലായവ ഉണ്ടായിരിക്കും.

ഭ്രമലക്ഷണം.

പിത്തവും തമോഗുണവും ചേൎന്ന് മൂർച്ഛയുണ്ടാക്കുന്നതുപോലെ രജോഗുണവും പിത്തവും വാതവും ചേൎന്ന് ഭ്രമത്തെ ഉണ്ടാക്കുന്നു. ദേഹം ചക്രംപോലെ ചുററുകയും ഭൂമിയിൽ വീഴുകയുംചെയ്യുന്ന രോഗമാണ് ഭ്രമം എന്നു പറയുന്നതു്.

തന്ദ്രാലക്ഷണം.

മേൽപ്രകാരം വാതവും കഫവും തമോഗുണവുംകൂടി തന്ദ്രിയെ ഉണ്ടാക്കുന്നു. ഉറങ്ങിയവരെപ്പോലെ ഇന്ദ്രിയങ്ങൾകൊണ്ടു് സ്വവിഷയങ്ങളെ ഗ്രഹിക്കുന്നതിനു ശക്തിയില്ലാതാകുക ശരീരത്തിനു ഗുരുത്വമുണ്ടാക മൂരി നിവരുക ദേഹം തളരുക മുതലായവ തന്ദ്രിയുടെ ലക്ഷണങ്ങളാണ്.

നിദ്രാലക്ഷണം.

എപ്പോൾ മനസ്സു ക്ഷീണിക്കുകയും ഇന്ദ്രിയങ്ങൾ ശ്രമത്തോടുകൂടി സ്വവിഷയങ്ങളിൽനിന്നു നിവൎത്തിക്കുകയും ചെയ്യുന്നുവോ അപ്പോൾ മനുഷ്യനു ഉറക്കം ഉണ്ടാകുന്നു.

സന്ന്യാസലക്ഷണം.

ഏററവും ബലത്തോടുകൂടിയ വാതപിത്തകഫങ്ങൾ ഒരുമിച്ചുകൂടി പ്രാണസ്ഥാനത്തെ ആശ്രയിച്ചു വാക്കിൻേറയും ദേഹത്തിൻേറയും മനസ്സിൻേറയും പ്രവൃത്തിയെ നശിപ്പിച്ചു ബലമില്ലാത്ത

വക്ക സന്ന്യാസം എന്നരോഗം ഉണ്ടാകുന്നു. അതു പിടിപെട്ടവൻ തടിപോലെ നിർവ്യാപാരനായി മൃതതുല്യനായിക്കിടക്കും. ഉടനെ ചികിത്സിച്ചില്ലെങ്കിൽ പൊട്ടന്നനവേ മരിക്കും. മദവും മൂർച്ഛയും വേഗങ്ങൾ ശമിച്ചാൽ തന്നത്താനെ ശമിക്കും.

## ചികിത്സ.

മധൂകപുഷ്പാദി.

ഇരിപ്പപ്പൂവു് ഇരട്ടിമധുരം ചന്ദനം ചിററീന്തൽ താമരവളയം താമരയല്ലി പാച്ചോററിത്തൊലി കുമിഴിൻവേരു് നാഗപ്പൂവു് ത്രിഫല നറുനീണ്ടിക്കിഴങ്ങു മുന്തിരിങ്ങാപ്പഴം മലരു് ഇവ എല്ലാം കൂടി സമം രണ്ടുപലം എടുത്തു് ഇടിച്ചുപൊടിച്ചു പൊടി ഒരു പുതിയ വസ്ത്രത്തിൽ ഇട്ടു നല്ലതുപോലെ ചൂടാക്കിയ നാഴി വെള്ളം ഒഴിച്ചു മറെറാരു പാത്രത്തിൽ പിഴിഞ്ഞെടുത്തു പഞ്ചസാരയും ചേർത്തു ആററി തേനം ചേർത്തു കൊടുത്താൽ എല്ലാവിധമൂർച്ഛയും മോഹാലസ്യവും മദവും തന്ദ്രിയും രക്തപിത്തവും തലതിരിച്ചിലും തണ്ണീർദാഹവും സർവ്വാംഗമുള്ള ചൂടും ജ്വരവും പിത്തകോപവും വാതകോപവും ശമിക്കും.

ആമ്രജംബൂകിസലയാദി.

മാവിൻതളിരു് ഞാവൽത്തളിരു് പേരാൽമൊട്ടു് രാമച്ചം ഇവ സമം രണ്ടുപലംപൊടി മേൽപ്രകാരം ഫാണ്ടമുണ്ടാക്കി തേൻചേർത്തു കൊടുത്താൽ മൂർച്ഛ അതിസാരം ഛർദ്ദി തണ്ണീർദ്ദാഹം മുതലായവ അതിഭയങ്കരമായതായിരുന്നാലും ഉടൻ ശമിക്കും.

ധാന്യാദി.

കൊത്തമ്പാലരി ഇരിപ്പപ്പൂവു് കുമിഴിൻവേരു് ചന്ദനം രാമച്ചം മുന്തിരിങ്ങാപ്പഴം ഇവകൊണ്ടു മേൽപ്രകാരം ഫാണ്ടകഷായം ഉണ്ടാക്കി പഞ്ചസാരയുംചേർത്തു തണുപ്പിച്ചു കൊടുത്താൽ മോഹാലസ്യം തണ്ണീർദാഹം സർവ്വാംഗംചൂടു് തലകറക്കം മുതലായവയെ കളയും.

ഖർജ്ജൂരാദി (മദ്യവികാരത്തിനു്)

ഈത്തപ്പഴം താളിമാതളപ്പഴം മുന്തിരിങ്ങാപ്പഴം പഴംപുളി പിണംപുളി നെല്ലിക്കാത്തോടു് ചിററീന്തൽ ഇവയെല്ലാംകൂടി ഒരു പലം എടുത്തു് പൊടിക്കേണ്ടവയെ പൊടിച്ചും അല്ലാത്തവയെ മർദ്ദിച്ചും ഇരുനാഴി തണുത്ത വെള്ളത്തിൽ അതിൻെറ രസംചേർത്തു അരിച്ചു രണ്ടുനേരമായി സേവിച്ചാൽ ഏതുപ്രകാരത്തിൽഉള്ള മദ്യവികാരത്തേയും ശമിപ്പിക്കും.

മധുപിപ്പലി.

തിപ്പലി പൊടിച്ചു തേനിൽ കുഴച്ചുകൊടുത്താൽ ഏതുപ്രകാരത്തിലുള്ള മൂർച്ഛയും ശമിക്കും.

ദുരാലഭാകഷായം.

കൊടിത്തൂവവേരിട്ടു കഷായംവച്ചു തേനുംചേൎത്തു കൊടുത്താൽ മൂർച്ഛ ശമിക്കും.

ത്രിഫലക്കഷായം.

ത്രിഫലകൊണ്ടു കഷായംവച്ചു തേൻചേൎത്തു കൊടുത്താൽ മൂർച്ഛ ശമിക്കും.

കോലാദി.

ലന്തക്കുരുവിന്റെ മജ്ജ നല്ലമുളകു് രാമച്ചം നാഗപ്പൂവു് ഇവ അരച്ചു തണുത്തവെള്ളത്തിൽ കലക്കി പാനംചെയ്താൽ മൂർച്ഛ ശമിക്കും.

മൂർച്ഛാശമനക്രിയകൾ.

സൂചികൊണ്ടു കുത്തുക നഖത്തിനകത്തുള്ള മാംസത്തിൽവേദനപ്പെടുത്തുക അപസ്മാരചികിത്സയിൽ പറയപ്പെടുന്ന അഞ്ജനങ്ങൾ കണ്ണിൽ എഴുതുക നസ്യങ്ങൾ ചെയ്യുക കർപ്പൂരം മുതലായ സുഗന്ധദ്രവ്യങ്ങളും നല്ലമുളകു മുതലായ തീക്ഷ്ണദ്രവ്യങ്ങളുംകൊണ്ടു തിരിയുണ്ടാക്കി പുക മൂക്കിൽ കയററുക വായും മൂക്കുംപൊത്തി ശ്വാസോച്ഛ്വാസം ചെയ്യാതെ തടുക്കുക മുതലായവ മൂർച്ഛാശമനത്തിനു പററിയ ക്രിയകൾ ആണു്. മദ്യദോഷംകൊണ്ടുള്ള മൂർച്ഛയ്ക്കു വിഷഹരങ്ങളായ ഔഷധങ്ങളെ കൊടുക്കുകയും ചെയ്യണം.

അശ്വഗന്ധാരിഷ്ടം.

അമുക്കുരം പലം അൻപതു് നിലപ്പനക്കിഴങ്ങു് പലം ഇരുപതു് മഞ്ചട്ടി കടുക്കാത്തോടു് മഞ്ഞൾ മരമഞ്ഞൾ അതിമധുരം ചിററരത്ത പാൽമുതക്കിൻകിഴങ്ങു് നീർമരുതിൻതൊലി മുത്തങ്ങാക്കിഴങ്ങു് ത്രികോല്പക്കൊന്ന ഇവ പത്തുപ്പത്തുപലം വീതം. കൊടിത്തൂവവേരു് പലം പത്തു് അമരിവേരു പത്തുപലം ചന്ദനം രക്തചന്ദനം വയമ്പു കൊടുവേലിക്കിഴങ്ങു് ഇവ എട്ടെട്ടു പലംവീതം. എല്ലാംകൂടി ഒന്നിച്ചുചേൎത്തു നൂററിഇരുപത്തെട്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു പതിനാറിടങ്ങഴിയാക്കി വാങ്ങി തണുപ്പിച്ചു അതിൽ ഇരുപത്തിനാലിടങ്ങഴി തേനും പതിനാറുപലം താതിരിപ്പൂവും രണ്ടുപലം ത്രികടുകും നാലുപലം ത്രിജാതകവും നാലുപലം ഞാഴൽപ്പൂവും രണ്ടുപലം നാഗപ്പൂവും പൊടിച്ചുചേൎത്തു നല്ല ഒരു മൺപാത്രത്തിൽ ആക്കി വാ മൂടി നല്ലതുപോലെ കെട്ടി

വിത്തിനടിയിൽ സൂക്ഷിച്ച് ഒരു മാസം വച്ചിരുന്നതിൻെറ ശേഷം എടുത്ത് ഓരോ നേരം അരേരശ്ശുത്തുടംവീതം സേവിച്ചാൽ മൂർഛയും ഓർമ്മക്കുറവും മെലിവും ഉന്മാദവും അർശസ്സും വാതവികാരങ്ങളും അഗ്നിമാന്ദ്യവും മററും നിസ്സംശയമായും ശമിക്കും.

### മദാത്യയനിദാനം.

മാത്രയോടുകൂടാതെ മദ്യപാനം ചെയ്താൽ വാതാദിദോഷങ്ങൾ കോപിച്ചു മദാത്യയം എന്ന രോഗത്തെ ഉണ്ടാക്കും. അവ പ്രഥമം ദ്വിതീയം തൃതീയം ചതുർത്ഥം ഇങ്ങനെ നാലുവിധത്തിൽ ഉണ്ട്.

### പ്രഥമലക്ഷണം.

മദ്യത്തിൻെറ ആദ്യമായിരിക്കുന്ന മദം ബുദ്ധിയേയും ഓർമ്മയേയും പ്രീതിയേയും സുഖത്തേയും ഉണ്ടാക്കും. അന്നപാനങ്ങളിലും നിദ്രയിലും താല്പര്യം ഉണ്ടാക്കും. പാഠം ഗാനം സ്വരം ഇവയെ അഭിവൃദ്ധിപ്പെടുത്തും. ഇവകൾകൊണ്ട് മദ്യത്തിൻെറ ഒന്നാമത്തെ മദം അതിരമ്യമായിത്തീരുന്നു.

### ദ്വിതീയമദലക്ഷണം.

മദ്യത്തിൻെറ രണ്ടാമത്തെ മദാവസ്ഥയിൽപ്പെട്ടവൻെറ ബുദ്ധിയും സ്മൃതിയും വാക്കും അസ്പഷ്ടമായും പ്രവൃത്തിവിരുദ്ധമായും തീരുന്നു. അവൻ ഉന്മാദമുള്ളവൻെറ ആകൃതിപോലെയിരിക്കുന്ന ആകൃതിയോടും ലീലയോടും കൂടിയവനായും ക്ഷമയില്ലാത്തവനായും തീരും. മദം അലസത നിദ്ര ഇവകൾ ഉണ്ടാക്കും.

### തൃതീയമദലക്ഷണം.

മദ്യത്തിൻെറ മൂന്നാമത്തെ മദാവസ്ഥയെ പ്രാപിച്ചാൽ ഗുരുഭാര്യ മുതലായവരെ ഗുരുത്വം വിചാരിക്കാതെ പരിഗ്രഹിക്കുകയും ദുഷ്ടങ്ങളായ വാഹനങ്ങളിൽ കയറുകയും ഭക്ഷിക്കാൻ പാടില്ലാത്ത പദാർത്ഥങ്ങളെ ഭക്ഷിക്കുകയും ഗുണദോഷചിന്തയോ കൃത്യാകൃത്യബോധമോ ഇല്ലാതാവുകയും രഹസ്യങ്ങൾ വിട്ടുപറയുകയും മദംകൊണ്ടു പരവശനാവുകയും ചെയ്യും.

### ചതുർത്ഥമദലക്ഷണം.

നാലാമത്തെ മദാവസ്ഥയെ പ്രാപിച്ചവൻ മൂഢനായിട്ടും മുറിഞ്ഞുവീഴുന്ന മരംപോലെ ചേഷ്ട ഇല്ലാത്തവനായിട്ടും കൃത്യാകൃത്യങ്ങൾ തിരിച്ചറിയാൻ പാടില്ലാത്തവനായിട്ടും തീരുന്നു. അവൻ മരിക്കാതെ മരിക്കുന്നു.

### വാതമദാത്യയലക്ഷണം.

ഇക്കിൾ ശ്വാസം തലവിറയൽ പാർശ്വഭാഗങ്ങളിൽ വേ

ദന നിദ്രാനാശം അതിപ്രലാപം ഇവ വാതമദാത്യയലക്ഷണങ്ങളാണു്.

പിത്തമദാത്യയലക്ഷണം.

പിത്തമദാത്യയത്തിനു തണ്ണീർദാഹം ഉഷ്ണം പനി വിയപ്പു് ഇന്ദ്രിയസാദം അതിസാരം തലതിരിച്ചിൽ മുതലായവ ഉണ്ടാകും. ശരീരം പച്ചനിറമായിരിക്കും.

കഫമദാത്യയം.

ഛർദ്ദിയും അരുചിയും നെഞ്ചുകലിപ്പും മടിയും ഉണ്ടാകും. ദേഹത്തിനു ഘനവും ശൈത്യവും ഉണ്ടാവുകയും ദേഹം നനഞ്ഞിരിക്കുന്നുവോ എന്നു തോന്നുകയും ചെയ്യും.

സന്നിപാതമദാത്യയലക്ഷണം.

സന്നിപാതമദാത്യയത്തിനു് മററു മദാത്യയങ്ങളുടെ എല്ലാ ലക്ഷണങ്ങളും ഉണ്ടായിരിക്കും.

പരമദലക്ഷണം.

മൂക്കിൽക്കൂടി കഫം വരികയും ദേഹത്തിനു ഘനം തോന്നുകയും വാ കയ്ക്കുകയും മലമൂത്രങ്ങളുടെ തടവും മടിയും അരുചിയും തണ്ണീർദാഹവും തലവേദനയും സന്ധിഭേദവും ഉണ്ടാവുകയും ചെയ്യും.

പാനാജീർണ്ണലക്ഷണം.

മേൽവയറുവീപ്പു് ഛർദ്ദി ഉഷ്ണം ഇവയുണ്ടാകും. മദ്യം അപകത്വതയെ പ്രാപിക്കുമ്പോൾ ആണു് ഈ ലക്ഷണങ്ങൾ ഉണ്ടാകുന്നതു്.

പാനവിഭ്രമലക്ഷണം.

ഹൃദയവും ശരീരവും കുത്തിനോവുകയും കഫസ്രവണമുണ്ടാകുകയും കണ്ഠത്തിൽനിന്നും പുക പുറപ്പെടുന്നതുപോലെ തോന്നുകയും ഇന്ദ്രിയക്ഷീണം ഛർദ്ദി പനി തലവേദന ഉഷ്ണം പലതരത്തിലുള്ള വികാരങ്ങൾ മുതലായവ പാനവിഭ്രമരോഗത്തിൻെറ ലക്ഷണങ്ങൾ ആകുന്നു.

അസാദ്ധ്യലക്ഷണം.

മേലത്തെ ചുണ്ടു തുണ്ടുക പുറത്തു വലിയ തണുപ്പും ഉള്ളിൽ വലിയ ചൂടും ഉണ്ടാവുക മുഖം എണ്ണതേച്ചപോലെ മിനുങ്ങുക നാക്കും ചുണ്ടും പല്ലും കറുത്തിട്ടോ നീലിച്ചിട്ടോ മഞ്ഞളിച്ചിട്ടോ ഇരിക്കുക കണ്ണു രക്തംപോലെ ചുവന്നിരിക്കുക മുതലായ ലക്ഷണങ്ങളോടുകൂടിയ മദ്യപാനമൂർഛിതനെ വൈദ്യൻഉപേക്ഷിക്കണം

ധ്വംസകലക്ഷണം.

മദ്യം സേവിക്കുന്നവൻ അല്പകാലം ഉപേക്ഷിച്ചിരുന്നതിൽ

പിന്നെ വീണ്ടും അതിയായ മദ്യപാനം തുടങ്ങിയാൽ ധ്വംസകം എന്നും വിക്ഷേപമെന്നും പേരോട്ടകൂടിയ രണ്ടു രോഗങ്ങൾ ഉണ്ടാകുന്നുണ്ടു്. അവയിൽ ധ്വംസകത്തിന്നു കഫം തുപ്പുകയും തൊണ്ടയും വായും വരളുകയും ഒച്ചകേട്ടാൽ സഹിക്കാൻവയ്യാതാവുകയും മടിയും ഉറക്കവും ഉണ്ടാവുകയും ചെയ്യും.

വിക്ഷേപലക്ഷണം.

ഹൃദയവും തൊണ്ടയും അടയ്ക്കുകയും മോഹവും ഛർദ്ദിയും ദേഹത്തിന്ന വേദനയും പനിയും തണ്ണീർദാഹവും ഭ്രമയും തലവേദനയും ഉണ്ടാവുകയും ചെയ്യും.

ഉപദ്രവങ്ങൾ.

ഇക്കിൾ ജ്വരം ഛർദ്ദി വിറയൽ പാർശ്വങ്ങളിൽ വേദന ഭ്രമ തലതിരിച്ചിൽ ഇതുകൾ അതിയായ മദ്യപാനംകൊണ്ടു് മൂർച്ഛിതരായവരുടെ ലക്ഷണങ്ങൾ ആകുന്നു.

മദാത്യയചികിത്സ.

ഇളനീർവെള്ളം മുലപ്പാൽ പാൽ പുളിച്ച തൈരു് മോരു് ഇവ ഉള്ളിൽ കൊടുക്കുകയും ഇളനീർ വെള്ളംകൊണ്ടു ശിരസ്സിൽ ധാരചെയ്യുകയും ഏതൊരു മദ്യം കുടിച്ചോ ആ മദ്യംതന്നെ മാത്രവച്ചു് പാലും അതും കൂട്ടി കൊടുക്കുകയും ചെയ്താൽ മദാത്യയം ശമിക്കും.

സൌവർച്ചലാദി.

തുവർച്ചിലയുപ്പു് ചുക്കു് തിപ്പലി നല്ലമുളകു് ഇവ അരച്ചു് മുമ്പേ സേവിച്ച മാതിരി മദ്യത്തിൽ കലക്കി വെള്ളവും ചേർത്തു കൊടുത്താൽ വാതമദാത്യയം ശമിക്കും.

ശുക്തികാദി.

കാടിനീരിലോ ചുത്തപ്പുളിനീരിലോ തുവർച്ചിലയുപ്പും കക്കടകശൃംഗിയും ചുക്കും മുളകും തിപ്പലിയും ഇഞ്ചിയും കൊട്ടുവേലിക്കിഴങ്ങു ശുദ്ധിചെയ്തതുംകൂടി അരച്ചു കലക്കി മുമ്പേ സേവിച്ച മദംകൊണ്ടമാതിരി മദ്യവും ചേർത്തു കുറേശ്ശ കൊടുത്താൽ വാതമദാത്യയം ശമിക്കും.

വടശൃംഗാദി.

ആലിൻമൊട്ടു് തണുത്ത വെള്ളത്തിൽ അരച്ചുകലക്കി പഞ്ചസാരയുംകൂട്ടി കൊടുത്താൽ പിത്തമദാത്യയം ശമിക്കും.

ക്ഷുദ്രാമലകാദി.

കീഴാനെല്ലി ഈത്തപ്പഴം ചിററീന്തൽ ഇവ തണുത്ത വെള്ളത്തിൽ അരച്ചുകലക്കി പഞ്ചസാരയുംചേർത്തു കുടിച്ചാൽ പിത്തമദാത്യയം ശമിക്കും.

അഷ്ടാംഗലവണം.

തുവർച്ചിലയുപ്പ് അയമോദകം മരപ്പുളി പിണംപുളി ഇലവങ്ഗം ഏലത്തരി നല്ലമുളക് ഇവസമം ഒന്നിച്ചുചേർത്തു പൊടിച്ച് അതിൽ പകുതി പഞ്ചസാരയും ചേർത്തു സേവിച്ചാൽ കഫമദാത്യയം ശമിക്കുകയും അഗ്നിദീപനത്തെ ഉണ്ടാക്കുകയും സ്രോതോവിശുദ്ധിയെ ചെയ്യുകയും കഫകോപത്തെ ശമിപ്പിക്കുകയും ചെയ്യും.

മുസ്താപർപ്പടകം.

മുത്തങ്ങാക്കിഴങ്ങും പർപ്പടകപ്പുല്ലുംകൂടി സമംചേർത്തു കഷായംവച്ചു കുടിച്ചാൽ മദാത്യയം ശമിക്കും.

ചവ്യാദി.

തിപ്പലിമൂലം തുവർച്ചിലയുപ്പ് കായം മാതളപ്പഴത്തിന്റെ തോട് ചുക്ക് ഇവ സമംപൊടിച്ചു മദ്യത്തിൽ കലക്കി സേവിച്ചാൽ പാനമദാത്യയം ശമിക്കും.

ദധികർപ്പൂരം.

പശുവിൻനെയ്യിൽ കർപ്പൂരം പൊടിച്ചുചേർത്ത് എണ്ണയും കൂട്ടി സേവിച്ചാൽ പാനമദാത്യയം ശമിക്കും.

ശതാവരീഘൃതം.

തമിഴാമക്കഷായത്തിനു സമം ശതാവരിനീരും പാലുംചേർത്ത് അതിമധുരം കല്ക്കം അരച്ചുകലക്കി കാച്ചിയ നെയ്യ് സേവിച്ചാൽ പാനമദാത്യയം ശമിക്കും.

മാഷഘൃതം.

ശതാവരി തമിഴാമ കുമിഴിൻവേര് മുത്തങ്ങാക്കിഴങ്ങ് അമൃത് ഉഴുന്ന് ഇവ സമം കല്ക്കം അരച്ചുകലക്കി നെയ്യുകാച്ചി സേവിച്ചാൽ മദാത്യയം ശമിക്കും.

മദ്യം സേവിച്ചയുടൻ നെയ്യും പഞ്ചസാരയും സമം ചേർത്തു സേവിച്ചാൽ എത്ര കഠിനമായ മദ്യമായിരുന്നാലും മദം ഉണ്ടാകുന്നതല്ല.

മുല്ഗയൂഷം.

രണ്ടുപലം ചെറുപയറിൻപരിപ്പ് രണ്ടിടങ്ങഴിവെള്ളത്തിൽ ഇട്ടു കഷായംവച്ച് ഇരുനാഴി ആക്കി അതിൽ ഒരുപലം താളിമാതളപ്പഴത്തിന്റെ രസവും ഇന്തുപ്പ് ചുക്ക് കൊത്തമ്പാലരി തിപ്പലി ജീരകം ഇവ അരേരക്കുരുപാത്തുക്കംവീതം ഒന്നിച്ചുചേർത്തു പൊടിച്ച പൊടിയുംചേർത്തു കുറേശ്ശ സേവിച്ചാൽ മദാത്യയം ശമിക്കും.

ദാഹം—ഇതു് ഏഴുപ്രകാരത്തിൽ ഉണ്ടാകുന്നു. അവ മദ്യദാ

ഹം രക്തദാഹം പിത്തദാഹം തൃഷ്ണാനിരോധദാഹം ക്ഷതദാഹം ധാതുക്ഷയദാഹം മമ്മാഭിഘാതദാഹം ഇവയാകുന്നു.

മദ്യപാനംനിമിത്തമുണ്ടാകുന്ന ദാഹം.

മദ്യത്തിന്റെ ചൂട് പിത്തത്തോടും രക്തത്തോടുംകൂടി തൊലിയിൽപ്പററി അധികമായ നീററലിനെ ഉണ്ടാക്കുന്നതിനു മദ്യദാഹം എന്നു പറയപ്പെടുന്നു.

രക്തദാഹം.

ശരീരത്തിൽ വ്യാപിച്ചിരിക്കുന്ന രക്തംവൎദ്ധിച്ച നീററലിനെ ഉണ്ടാക്കുന്നതിനു രക്തദാഹം എന്നു പറയുന്നു. ഈ രോഗമുള്ളവന്റെ ശരീരവും കണ്ണും ചുവന്നിരിക്കുകയും ശരീരവും മുഖവും ഇരുമ്പിന്റെ ഗന്ധംപോലെയിരിക്കുന്ന ഗന്ധത്തോടുകൂടിയതായിത്തീരുകയും ചൂടും തണ്ണീർദാഹവും ഉണ്ടാവുകയും ശരീരത്തിൽ തീയിട്ടു നീററുന്നുവോ എന്നു തോന്നുകയുംചെയ്യും.

പിത്തദാഹം.

പിത്തകോപംകൊണ്ടുണ്ടാകുന്ന ചുട്ടുനീററലിനു പിത്തജ്വരത്തിന്റെ ലക്ഷണങ്ങൾ കാണും. എന്നാൽ ഇതിനു പിത്തജ്വരത്തിനുണ്ടാകുന്നതുപോലെ അരതിയും ആമാശയദോഷവും ഉണ്ടാകുന്നതും അല്ല.

ക്ഷതദാഹം.

ശസ്ത്രംകൊണ്ടുണ്ടാകുന്ന മുറിവിൽനിന്നും പുറപ്പെടുന്ന രക്തം കോഷ്ഠത്തിൽ ചെന്നുവീണ് അതിനെ നിറയ്ക്കുമ്പോൾ തിരെ സഹിക്കാൻ നിവൃത്തിയില്ലാത്തതായ ചുട്ടുനീറക്കം ഉണ്ടാകുന്നു. അതത്രെ ക്ഷതദാഹം.

ധാതുക്ഷയദാഹം.

രസാദിധാതുക്കളുടെ ക്ഷയംകൊണ്ടുണ്ടാകുന്ന ദാഹം ആകുന്നു ധാതുക്ഷയദാഹം. അതിന് ഇന്ദ്രിയസാദവും തണ്ണീർദാഹവും ഒച്ചയടപ്പും ഉണ്ടാകും. തളച്ചയും ചുട്ടുനീറക്കവുംകൊണ്ട് ഏററവും പീഡയും ഉണ്ടാകും. ഇതിനു തക്ക ചികിത്സ ചെയ്തില്ലെങ്കിൽ തീച്ചയായും മരിച്ചുപോകും.

തൃഷ്ണാനിരോധദാഹം.

തണ്ണീർദാഹത്തെ തടുക്കുക ഹേതുവായിട്ട് ജലധാതുവിനു ക്ഷീണം ഉണ്ടായി പിത്തത്തിന്റെ ഊഷ്മാവു വൎദ്ധിച്ച് ചുട്ടുനീററൽ ഉണ്ടാക്കുന്നതിനു തൃഷ്ണാനിരോധദാഹമെന്നു പേരു പറയപ്പെടുന്നു. പുറത്തും ഉള്ളിലും ഒന്നുപോലെ ചൂടുവ്യാപിക്കുകയും ചൈതന്യം നശിക്കുകയും തൊണ്ടയും അണ്ണാക്കും ചുണ്ടും ഉണങ്ങുകയും നാക്ക് പുറത്തേക്കു നീട്ടി വിറയ്ക്കുകയും ചെയ്യും.

മർമ്മാഭിഘാതദാഹം.

ശിരസ്സ് ഹൃദയം വസ്തി മുതലായ മർമ്മങ്ങളിൽ അടി ഏററതുമൂലം ഉണ്ടാകുന്ന ചുട്ടുനീററലിനാണ് മർമ്മാഭിഘാതദാഹം എന്നു പറയുന്നതു്. ഇതു് അസാദ്ധ്യമാണ്.

ശരീരം തണുത്തതിനുശേഷവും ചുട്ടുനീറക്കം ശമിക്കാത്തയാതൊരു ദാഹവും ശമിക്കുന്നതല്ല. മദ്യദാഹത്തിനും പിത്തദാഹത്തിനും പിത്തജ്വരത്തിൻെറ ചികിത്സകൾതന്നെവേണം ചെയ്യേണ്ടതു്.

ദാഹചികിത്സ.

ആമലകപാനീയം.

സമം കരിക്കിൻവെള്ളവും കരിമ്പിൻനീരും ചേർത്തു് അതിൽ പഞ്ചസാര കലക്കി നെല്ലിക്കാത്തോടും മുന്തിരിങ്ങാപ്പഴവും അരച്ചുകലക്കി സേവിച്ചാൽ ചുട്ടുനീറക്കം ശമിക്കും.

മൂത്രഫലരസം.

ഇളയ കത്തിരിക്കായുടെ നീരെടുത്തു സേവിച്ചാൽ ചുട്ടുനീറക്കം ശമിക്കും. ഇളയ വെള്ളരിക്കായുടെ രസം പിഴിഞ്ഞു സേവിച്ചാലും ചുട്ടുനീറക്കം ശമിക്കും.

തണ്ഡുലീയകരസം.

ചെറുചീര കുത്തിപ്പിഴിഞ്ഞു് പഞ്ചസാരചേർത്തു കുടിച്ചാൽ ചുട്ടുനീറക്കം ശമിക്കും.

ധാന്യജീരകക്ഷീരം.

സമം കൊത്തമ്പാലരിയും ജീരകവുംകൂടി ചേർത്തു പാൽകുറുക്കി പഞ്ചസാരയും ഇട്ടു കുടിച്ചാൽ ചുട്ടുനീറക്കം ശമിക്കും.

ഫലിനീയാദിലേപം.

ഞാഴൽക്കായ് പാച്ചോററിത്തൊലി രാമച്ചം ഇരുവേലി നാഗപ്പൂവ് പലകപ്പയ്യാനി പീതചന്ദനം ഇവ സമം അരച്ചു പൂശിയാൽ ചുട്ടുനീറക്കം ശമിക്കും.

സ്നാനക്രിയ.

ഇരുവേലി രാമച്ചം പതുമുകം ചന്ദനം ഇവ സമം അരച്ചു കലക്കിയവെള്ളം ഒരു വലിയ തോണിയിലൊ കുട്ടകത്തിലൊ സംഭരിച്ച് അതിൽ സ്നാനംചെയ്താൽ ചുട്ടുനീറക്കം ശമിക്കും.

ലേപനക്രിയ.

ചന്ദനവും പച്ചക്കർപ്പൂരവും കസ്തൂരിയുംകൂടി അരച്ചു പൂശിയാൽ ചുട്ടുനീറക്കം ശമിക്കും.

ധാന്യകാദിഹിമം.

കൊത്തമ്പാലരി നെല്ലിക്കാത്തോട്ട് ആടലോടകത്തിൻെറ

വേരു് മുന്തിരിങ്ങാപ്പഴം പൎപ്പടകപ്പുല്ലു് ഇവ സമമായി എല്ലാം കൂടി ഒരുപലം മരുന്നുകൊണ്ടുവന്നുണക്കിപ്പൊടിച്ചു് ഇരുനാഴി വെള്ളത്തിൽ ഇട്ടു് ഒരു രാത്രിമുഴുവൻ അടച്ചുവച്ചിരുന്നതിൻെറ ശേഷം കാലത്തെ എടുത്തു് അരിച്ചു കുറേശ്ശ സേവിച്ചാൽ ചുട്ടുനീറക്കം ശമിക്കും.

### സക്തുമന്ഥം.

തണുത്ത വെള്ളത്തിൽ നെയ്യും യവത്തിൻെറ പൊടിയും ചേൎത്തു മൎദ്ദിച്ചു അധികം കൊഴുത്തതും അധികം ദ്രവമായതുമല്ലാതെയുള്ള പാകത്തിൽ എടുത്തുകുടിച്ചാൽ തണ്ണീർദാഹവും ചൂടും രക്തപിത്തവും ശമിക്കും.

### ചന്ദനാദികഷായം.

ചന്ദനം പൎപ്പടകപ്പുല്ലു് രാമച്ചം ഇരുവേലി മുത്തങ്ങാക്കിഴങ്ങു് താമരപ്പൂവു് താമരവളയം ശതകുപ്പ കൊത്തമ്പാലരി പതുമുകം നെല്ലിക്കാത്തോടു് ഇവ സമം കഷായംവച്ചു പഞ്ചസാരചേൎത്തു മധുരിപ്പിച്ചു് തണുത്തതിൻെറശേഷം തേൻ അനുപാനമായി സേവിച്ചാൽ അതികഠിനമായ ചുട്ടുനീറക്കവും ശമിക്കും.

### കാഞ്ചികതൈലം.

എണ്ണ ഇടങ്ങഴി ഒന്നു് കാടിനീർ ഇടങ്ങഴി പതിനാറു ഒന്നിച്ചുചേൎത്തു കാച്ചിയരിച്ചു പുരട്ടിയാൽ ചുട്ടുനീറക്കവും ദാഹജ്വരവും ശമിക്കും.

### ദശസാരചൂൎണ്ണം.

അതിമധുരം നെല്ലിക്കാത്തോടു് മുന്തിരിങ്ങാപ്പഴം ഏലത്തരി ചന്ദനം ഇരുവേലി ഇലിപ്പപ്പൂവു് ഈത്തപ്പഴം താളിമാതളപ്പഴം ഇവ സമം പൊടിച്ചു ശീലപ്പൊടി തട്ടിയെടുക്കത്തക്കവയെ അപ്രകാരം ചെയ്തും കുരുവു കളയേണ്ടവയുടെ കുരുവു കളഞ്ഞു് ഒന്നിച്ചു ചേൎത്തും സമം പഞ്ചസാരയുംകൂട്ടി നല്ലതുപോലെ അരച്ചുസേവിച്ചാൽ ചുട്ടുനീറക്കവും മററു സകല പ്രകാരത്തിൽ ഉള്ള പിത്തവികാരങ്ങളും ശമിക്കും.

### മൃതസഞ്ജീവനിവടി.

ഇരട്ടിമധുരം ഇലവങ്ഗം വെളുത്ത കല്ലുർവഞ്ചി ചിറേറലം ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയാക്കി കാടിനീരിൽ നല്ലതുപോലെ അരച്ചു ലന്തക്കുരുപ്രമാണം ഗുളികയുരുട്ടി കറുത്ത കുരുപ്പരത്തിയിലനീരിൽ ഓരോ ഗുളികവീതം അരച്ചു സേവിച്ചാൽ തൃഷ്ണ ചുട്ടുനീറക്കം ദാഹജ്വരം മുതലായവ ശമിക്കും.

### ചന്ദനാദിചൂൎണ്ണം

ചന്ദനം രാമച്ചം കൊട്ടം മുത്തങ്ങാക്കിഴങ്ങു് നെല്ലിക്കാ

ത്തോട്ട് കച്ചോലക്കിഴങ്ങ് കരിംകൂവളക്കിഴങ്ങ ഇരട്ടിമധുരം ഇരിപ്പപ്പൂവ് മുന്തിരിങ്ങാപ്പഴം ഈത്തപ്പഴം ഇവ സമം. ഇടിച്ചുപൊടിക്കേണ്ട മരുന്നുകൾ ഇടിച്ചുപൊടിച്ചും കുരുവുകളയേണ്ടവയുടെ കുരുവുകളഞ്ഞും സമം പഞ്ചസാരയും കൂട്ടിയരച്ചു കുറശ്ശ തണുത്തവെള്ളത്തിൽ കാലത്തുകാലത്തു സേവിച്ചാൽ ചുട്ടുനീറക്കം തലചുടീൽ രക്തപിത്തം ശ്വാസം പൈത്യം ഗുല്മം ശിരോവിഭ്രമം കാമല പ്രമേഹം പിത്തജ്വരം മുതലായവകൾ തീച്ചയായും ശമിക്കും.

ഖർജ്ജൂരാദിചൂർണ്ണം.

കുരുവു കളഞ്ഞ ഈത്തപ്പഴം നെല്ലിക്കാപ്പരിപ്പ് തിപ്പലി കന്മദം ഏലത്തരി ഇരട്ടിമധുരം കല്ലൂർവഞ്ചി ചന്ദനം വെള്ളരിക്കുരുവ് കൊത്തമ്പാലരി ഇവ സമം എടുത്തു ഇടിച്ചുപൊടിച്ച് ശീലപ്പൊടി തട്ടി എടുക്കേണ്ടവയെ അപ്രകാരം ചെയ്തും കുരുവുകളഞ്ഞു കൂട്ടേണ്ടവയെ അങ്ങനെ ചെയ്തും ഒന്നിച്ചുചേർത്തു സമം പഞ്ചസാരയുംകൂട്ടി നേർമ്മിച്ചു തണുത്ത വെള്ളത്തിലൊ പഴംതേങ്ങാവെള്ളത്തിലൊ സേവിച്ചാൽ ചുട്ടുനീറക്കം ലിംഗം ചുട്ടുനീറക്കം ഗുദവംഗം ക്ഷണശുക്രം ശക്കര അശ്മരി ശൂല മൂത്രദോഷം ശുക്രദോഷം മുതലായവയെ ശമിപ്പിക്കുകയും ബലത്തേയും ശുക്രത്തേയും വർദ്ധിപ്പിക്കുകയും ചെയ്യും.

ഉന്മാദഭൂതനിദാനം.

ത്രിദോഷങ്ങൾ വർദ്ധിച്ച് വഴിതെററി പ്രവേശിച്ചു മനസ്സിനെ വഹിച്ചിരിക്കുന്ന നാഡികളെ പ്രാപിച്ച് മനോവിഭ്രമം ഉണ്ടാക്കി അസന്ദർഭങ്ങളിൽ ചിരിക്കുക പാടുക മുതലായവയും ലജ്ജയും ഭയവും ഉറക്കവും ഉണ്ടാക്കുകയും ബുദ്ധിയെ നശിപ്പിക്കുകയും പറയാൻ പാടില്ലാത്ത രഹസ്യങ്ങൾ പറയുകയും ചെയ്യുന്നതിനെ ഉന്മാദം എന്നു പറയുന്നു.

ഉന്മാദം വാതാദിദോഷങ്ങൾ ഓരോന്നും മൂന്നും ഒരുമിച്ചും കോപിക്കുകകൊണ്ടും ദുഃഖം വിഷം ഇവകൊണ്ടും ആറുപ്രകാരത്തിൽ ഉണ്ടാകുന്നുണ്ട്. വാതാദിദോഷങ്ങളെക്കൊണ്ടുണ്ടാകുന്ന ഉന്മാദങ്ങൾക്കു മുമ്പേ പറയപ്പെട്ട അതാതു ദോഷലക്ഷണങ്ങൾ കാണും. ദുഃഖം ഭയം കാമം മുതലായതുകളെക്കൊണ്ടുണ്ടായാൽ അതിന്നു കാരണഭൂതങ്ങളായ ദുഃഖാദികളെപ്പററി സദാ സംസാരിച്ചുകൊണ്ടിരിക്കും.

വാതോന്മാദലക്ഷണം.

രൂക്ഷമായും അല്പമായും ശീതമായും ഇരിക്കുന്ന അന്നം ഹേതുവായിട്ടും ഛർദ്ദി ഹേതുവായിട്ടും ഉപവാസം ഹേതുവായിട്ടും

ഏററവും വർദ്ധിച്ചിരിക്കുന്ന വാതം വിചാരം മുതലായവകൊണ്ടു് ദുഷ്ടമായിരിക്കുന്ന ഹൃദയത്തെ ദൂഷിപ്പിച്ചു് ബുദ്ധിയേയും ഓർമ്മയേയും ജ്ഞാനത്തേയും അതിവേഗത്തിൽ ഇല്ലാതാക്കി വാതോന്മാദം ഉണ്ടാക്കുന്നു. അസംബന്ധമായി ഉറക്കെ ചിരിക്കുക, മന്ദസ്മിതം ചെയ്യുക ആട്ടുക പാട്ടുക വാകൊണ്ടു താളം പിടിക്കുക അവയവങ്ങൾകൊണ്ടു അങ്ങുമിങ്ങും ഓരോന്നു പ്രവർത്തിക്കുക കരയുക ദേഹം പരുപരുത്തിട്ടും മെലിഞ്ഞിട്ടും ചുവന്നിട്ടും ഇരിക്കുക വിശക്കുമ്പോൾ രോഗത്തിനു ബലം കൂട്ടുക മുതലായവ വാതോന്മാദലക്ഷണങ്ങൾ ആകുന്നു.

### പിത്തോന്മാദം.

ദഹിക്കാത്തതൊ എരിവുള്ളതൊ പുളിയുള്ളതൊ ഉൾപ്പുഴുക്കുണ്ടാക്കുന്നതൊ ഉഷ്ണാധിക്യത്തോടുകൂടിയതൊ ആയ പദാർത്ഥങ്ങളെ ഭക്ഷിക്കുക ഹേതുവായിട്ടു് വർദ്ധിച്ചിരിക്കുന്നതായ പിത്തം വളരെ വേഗത്തോടുകൂടി ഹൃദയത്തിൽ പ്രവേശിച്ചു് മുമ്പേ പറഞ്ഞതുപോലെ ധൈര്യമില്ലാത്തവനു് തീവ്രവേദനയോടുകൂടി ഉണ്ടാകുന്ന ഉന്മാദത്തിനു പിത്തോന്മാദം എന്നു പറയപ്പെടുന്നു. ക്ഷമയില്ലായ്മ ആട്ടുക നഗ്നരൂപമായിരിക്കുക അന്യന്മാരെ ഭയപ്പെടുത്തുക ഓട്ടുക ശരീരത്തിൽ ചൂടുണ്ടായിരിക്കുക കോപിക്കുക നിഴലിലും തണുത്ത ചോററിലും പച്ചവെള്ളത്തിലും ആഗ്രഹം വർദ്ധിക്കുക ദേഹം മഞ്ഞളിച്ചിരിക്കുക മുതലായവ പിത്തോന്മാദലക്ഷണങ്ങളാകുന്നു.

### കഫോന്മാദലക്ഷണം.

ദേഹപോഷണകരങ്ങളായ പദാർത്ഥങ്ങൾ ഭക്ഷിക്കുകയും യാതൊരു വ്യായാമവും ചെയ്യാതിരിക്കുകയും ചെയ്യുന്നവനു് കഫം ദൂഷിച്ചു് പിത്തത്തോടുകൂടി ഹൃദയത്തിൽ പ്രവേശിച്ചു് ബുദ്ധിയേയും സ്മൃതിയേയും നശിപ്പിച്ചു മനസ്സിനെ മോഹിപ്പിച്ചുണ്ടാക്കുന്നതായ ഉന്മാദത്തിനു് കഫോന്മാദം എന്നു പറയപ്പെടുന്നു. അല്പമായി സംസാരിക്കുക അരുചി സ്ത്രീകളെ കാമിക്കുക വിജനസ്ഥലങ്ങളിൽ സഞ്ചരിക്കാൻ ആഗ്രഹിക്കുക ഉറക്കം ഛർദ്ദി വായിൽക്കൂടി ഈളുവാ ഒലിക്കുക ഭക്ഷണം കഴിഞ്ഞതിന്റെ ശേഷം ഉന്മാദത്തിനു ഏററവും ബലം ഉണ്ടാവുക നഖവും തൊലിയും മലമൂത്രങ്ങളും *വെളുത്തിരിക്കുക മുതലായവ കഫോന്മാദലക്ഷണങ്ങൾ ആകുന്നു.

### സന്നിപാതോന്മാദലക്ഷണം.

വാതപിത്ത കഫസന്നിപാതങ്ങളുടെ മൂന്നിന്റെയും ലക്ഷണങ്ങളോടുകൂടിയ ഉന്മാദം സന്നിപാതോന്മാദം ആകുന്നു.

ശോകോന്മാദലക്ഷണം.

കള്ളന്മാരാലോ രാജാക്കന്മാരാലോ അന്ന്യന്മാരാലോ ഭയപ്പെടുത്തുകകൊണ്ടൊ ധനത്തിൻെറയൊ ബന്ധുക്കളുടെയൊ നാശംകൊണ്ടൊ കാമുകനായിരിക്കുന്നവന്നു ഭാൎയ്യയെ കിട്ടാത്തതുകൊണ്ടൊ മനസ്സിന്നു വേദനതട്ടുമ്പോൾ മനസ്സിന്നു വലുതായ വികാരമുണ്ടാകുന്നതിന്ന് ശോകോന്മാദം എന്നു പറയപ്പെടുന്നു. ഗോപ്യസംഗതികൾ പരസ്യമായി സംസാരിക്കുക വിപരീതജ്ഞാനത്തോടും മൌഢ്യത്തോടും കൂടി പാടുകയും കരയുകയും ചെയ്ക മുതലായവ ശോകോന്മാദത്തിൻെറ ലക്ഷണങ്ങൾ ആണ്.

വിഷോന്മാദലക്ഷണം.

കണ്ണുചുവന്നിരിക്കുക ബലവും ഇന്ദ്രിയവും ദീപ്തിയും നശിക്കുകയും ഏററവും ദീനനായിട്ടും കരിവാളിച്ച മുഖത്തോടും വിപരീതമായ ജ്ഞാനത്തോടും കൂടിയവനായി ഭവിക്കുക മുതലായവ വിഷോന്മാദം പിടിപെട്ടവൻെറ ലക്ഷണങ്ങൾ ആകുന്നു.

അസാദ്ധ്യലക്ഷണം.

അധോമുഖനായിട്ടൊ ഊൎദ്ധ്വമുഖനായിട്ടൊ ഇരിക്കുകയും മാംസത്തിന്നും ബലത്തിന്നും ക്ഷീണം ഭവിക്കുകയും ഉറക്കം ഇല്ലാതെ ഇരിക്കുകയും ചെയ്യുന്ന ഉന്മാദരോഗി തീൎച്ചയായിട്ടും മരിച്ചുപോകും.

ഉന്മാദചികിത്സ.

വാതോന്മാദത്തിന്ന് സ്നേഹപാനവും പിത്തോന്മാദത്തിന്ന് വിരേചനക്രിയയും കഫോന്മാദത്തിന്നു വമനക്രിയയും ചെയ്യണം.

ബ്രഹ്മ്യാദിസ്വരസം.

ബ്രഹ്മിനീര് പഴയകുമ്പളങ്ങായുടെ രസം വയമ്പ്ടിച്ചുപിഴിഞ്ഞനീര് ശംഖുപുഷ്പത്തിൻെറ നീര് ഇവ സമം ഒന്നിച്ചുചേൎത്ത് കൊട്ടം ഇടിച്ചു പൊടിച്ച പൊടിയും തേനുംചേൎത്ത് കുടിച്ചാൽ എല്ലാ ഉന്മാദങ്ങളും ശമിക്കും.

കൂശ്മാണ്ഡകസ്വരസം.

കുമ്പളങ്ങാനീരിൽ പഞ്ചസാരചേൎത്തു കുടിക്കുക; ഉന്മാദം ശമിക്കും.

രസോനകല്ക്കം.

വെളുത്തുള്ളി തൊലിച്ചു രണ്ടായിക്കീറി അതിൻെറ അകത്തെ മുളയെടുത്തുകളഞ്ഞു മോരിൽ ഇട്ട് ഒരു രാത്രിമുഴുവൻ വച്ചിരുന്നതിൻെറശേഷം പിറേറന്നു രാവിലെ എടുത്ത് അരച്ചുണക്കിയ പൊടി അഞ്ചുഭാഗം തുവൎച്ചിലക്കാരം കുറാശാണി ഓമം പൊരിച്ചകായം ഇന്തുപ്പ് ചുക്ക് നല്ലമുളക് തിപ്പലി ജീരകം ഇവ സമം

ഇടിച്ചു പൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്ത പൊടി ഒരു ഭാഗം. എല്ലാംകൂടി ഒന്നിച്ചുചേർത്തു് അഗ്നിബലത്തിനു തക്കവണ്ണം സേവിച്ചു് പുറമേ വെളുത്താവണക്കിൻ.വേരുകൊണ്ടു വച്ച കഷായം സേവിച്ചാൽ ഉന്മാദം അപസ്മാരം സർവാംഗവാതം ഏകാംഗവാതം അർദ്ദിതവാതം അപതന്ത്രകം ഊരുസ്തംഭം ഗൃദ്ധ്റസി നെഞ്ചു് പുറം അരക്കെട്ടു് പാർശ്വങ്ങൾ വയറു് ഈ ഭാഗങ്ങളിലെ കുത്തിനോവു് കൃമി ഇവ ശമിക്കും. ഈ മരുന്നു സേവിക്കുമ്പോൾ അജീർണ്ണാഹാരങ്ങൾ ഉപയോഗിക്കുകയും വെയിൽ ഏല്ക്കുകയും അധികം വെള്ളം കുടിക്കുകയും അരുതു്. മാംസരസവും മദ്യവും പുളിരസവും സേവിക്കാം.

### ത്ര്യൂഷണാദിവർത്തി.

ചുക്കു് നല്ലമുളകു് തിപ്പലി കായം ഇന്തുപ്പു് വയമ്പു് കടുകുരോഹിണി നെന്മേനിവാകക്കുരുവു് ഉങ്ങിൻകുരുവു് വെൺകടുകു് ഇവ ഗോമൂത്രത്തിൽ നല്ലപോലെ അരച്ചു് കണ്ണിൽ എഴുതിയാൽ ഉന്മാദം ശമിക്കും.

### ശിരീഷാദി.

നെന്മേനിവാകക്കുരുവു് വെളുത്തുള്ളി ചുക്കു് ഇരട്ടിമധുരം വയമ്പു് കൊട്ടം ഇവ ആട്ടിൻമൂത്രത്തിൽ അരച്ചു് അഞ്ജനമെഴുതുകയും നസ്യം ചെയ്യുകയും ചെയ്താൽ ഉന്മാദം ശമിക്കും.

### ഹരിദ്രാദി.

മഞ്ഞൾ മരമഞ്ഞൾ ചുക്കു നല്ലമുളകു് തിപ്പലി മഞ്ചെട്ടി വെൺകടുകു് നെന്മേനിവാകക്കുരുവു് ഇവ സമം ആട്ടിൻമൂത്രത്തിൽ അരച്ചു അഞ്ജനം എഴുതിയാൽ ഉന്മാദം ശമിക്കും.

### സിദ്ധാർത്ഥകാദിയോഗം.

വെൺകടുകു് വയമ്പു് കായം ഉങ്ങിൻകുരുവു് ദേവതാരം മഞ്ചെട്ടി നെല്ലിക്കാത്തോടു് കടുക്കാത്തോടു് വെളുത്തപൂവുള്ള ശംഖുപുഷ്പം ചെറുപ്പുന്നയരി ഇലവങ്ഗം ചുക്കു് നല്ലമുളകു് തിപ്പലി ഞാഴൽപ്പൂവു് നെന്മേനിവാകക്കുരുവു് മഞ്ഞൾ മരമഞ്ഞൾ ഇവ സമം ആട്ടിൻമൂത്രത്തിൽ അരച്ചു നസ്യംചെയ്യുകയും അഞ്ജനം എഴുതുകയും ലേപനം ചെയ്യുകയും കുടിക്കുകയും ചെയ്താൽ അതിഭയങ്കരമായ ഉന്മാദരോഗവും വിഷോന്മാദവും ഭൂതോന്മാദവും അലക്ഷ്മിയും ജ്വരവും ശമിക്കും. ഈ മരുന്നുകൾകൊണ്ടു് നെയ്യുകാച്ചി സേവിക്കുന്നതും നന്നാണു്. ആകെയുള്ള മരുന്നിൽ പകുതി ഗോമൂത്രത്തിൽ അരച്ചുകലക്കി നെയ്യും ചേർത്തു് കാച്ചിയരിച്ചു സേവിച്ചുകൊള്ളണം.

ദശമൂലാദിയോഗങ്ങൾ.

ദശമൂലംകൊണ്ടു കഷായം ഉണ്ടാക്കി നെയ്യും ചേൎത്തു സേവിക്കുകയോ മാംസരസം ചേൎത്തു സേവിക്കുകയോ വെൺകടുക് പൊടിച്ചു പുതിയ നെയ്യിൽ കുഴച്ചു സേവിക്കുകയോ ചെയ്താൽ ഉന്മാദം ശമിക്കും.

സാരസ്വതചൂൎണ്ണം.

കൊട്ടം അമുക്കുരം ഇന്തുപ്പ് അയമോദകം കുറാശാണി ഓമം ജീരകം കരിംജീരകം ചുക്കു നല്ലമുളകു തിപ്പലി പാടത്താളി ശംഖുപുഷ്പം ഇവ സമം. ഇവയ്ക്കു സമം വയമ്പു ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു പൊടിച്ചു ബ്രഹ്മിനീരിൽ മൂന്നുദിവസം ഭാവനചെയ്തു ഉണക്കി വീണ്ടും നല്ലതുപോലെ പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു മുമ്മൂന്നുകഴഞ്ചുവീതം ഓരോനേരം തേനിലൊ നെയ്യിലൊ കുഴച്ചു സേവിച്ചാൽ ഉന്മാദങ്ങൾ എല്ലാം ശമിക്കും. ബുദ്ധിയേയും മേധയേയും ധൃതിയേയും സ്മൃതിയേയും വൎദ്ധിപ്പിക്കും.

വിശ്വാദിചൂൎണ്ണം.

ചുക്ക് അയമോദകം മഞ്ഞൾ മരമഞ്ഞൾ ഇന്തുപ്പ് വെളുത്തുള്ളി അതിമധുരം കൊട്ടം തിപ്പലി ജീരകം കരിംജീരകം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു കാലത്തുകാലത്തു് നെയ്യിൽകുഴച്ചു സേവിച്ചാൽ ഉന്മാദങ്ങൾ എല്ലാം ശമിക്കും.

ഹിംഗ്വാദിഘൃതം.

കായം തുവർച്ചിലക്കാരം ചുക്കു മുളകു തിപ്പലി ഇവ ഈരണ്ടു പലംവീതം നാലിടങ്ങഴി നെയ്യിൽഅരച്ചുകലക്കി പതിനാറിടങ്ങഴി ഗോമൂത്രവും ചേൎത്തു കാച്ചി അരിച്ചു് സേവിച്ചാൽ ഉന്മാദരോഗങ്ങൾ എല്ലാം ശമിക്കും.

ക്ഷീരകല്യാണകംഘൃതം.

കാട്ടുവെള്ളരി കടുക്കാത്തോടു നെല്ലിക്കാത്തോടു താന്നിക്കാത്തോടു് അരേണുകം ദേവതാരം ഏലാവാലുകം മൂവില തകരം മഞ്ഞൾ മരമഞ്ഞൾത്തൊലി നറുനീണ്ടിരണ്ടും ഞാഴൽപൂവു കരിങ്കുവളക്കിഴങ്ങ് ഏലത്തരി മഞ്ചെട്ടിപ്പൊടി നാഗദന്തിവേരു താളി മാതളത്തിൻെറ അല്ലി വിഴാലരിക്കാമ്പു ഓരില കൊട്ടം ചന്ദനം പത്തുമുകം താലീസപത്രി ചെറുവഴുതിനവേരു പിച്ചകമൊട്ടു ഓരിലവേരു് ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം മുമ്മൂന്നുകഴഞ്ചുവീതം എടുത്തു ഒന്നിച്ചുചേൎത്തു് അരച്ചു ഒരു ഇടങ്ങഴി നെയ്യിൽ കലക്കി നെയ്യിൽ രണ്ടിരട്ടി വെള്ളവും നാലിരട്ടി പശുവിൻപാലും ചേൎത്തു കാച്ചി അരിച്ചു സേവിച്ചാൽ ഉന്മാദം ഭൂതാവേശം അപസ്മാരം ജ്വരം കാസം മെലിച്ചിൽ അഗ്നിമാന്ദ്യം ക്ഷയം വാതര

ക്തം പീനസം മൂന്നാംമുറപ്പനി നാലാം മുറപ്പനി ഛർദ്ദി അശ്ശസ്സ് മൂത്രകൃഛ്റം വിയപ്പ് ചൊറി പാണ്ഡു വിഷം സപ്പവിഷം മേഹം ശൂല ക്ഷയം മുതലായവ ശമിക്കും.

സ്വല്പചൈതസഘൃതം.

ഓരിലവേര് മൂവിലവേര ചെറുവഴുതിനവേര് കണ്ടകാരിച്ചുണ്ട നെരിഞ്ഞിൽ കുമിഴിൻവേര വെളുത്താവണക്കിൻവേര ചിററരത്ത ത്രികോല്പക്കൊന്ന കൂവളത്തിൻവേര് കുമ്പിൾവേര് പലകപ്പയ്യാനിവേര മുഞ്ഞവേര് പാതിരിവേര പെരുംകുരുമ്പവേര ശതാവരിക്കിഴങ്ങു ഇവ ഈരണ്ടുപലം വീതം ഒന്നിച്ചുചേത്ത് പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ചു കാട്ടുവെള്ളരിവേര നെല്ലിക്കാത്തോട്ട കടുക്കാത്തോട്ട താന്നിക്കാത്തോട്ട അരേണുകം ദേവതാരം ഏലാവാലുകം മൂവിലവേര തകരം മഞ്ഞൾ മരമഞ്ഞൾതൊലി ഞാഴൽപൂവ് കരിങ്കുവളക്കിഴങ്ങ് ഏലത്തരി മഞ്ചട്ടി നാഗദന്തിവേര താളിമാതളപ്പഴത്തിൻെറ അല്ലി താലീസപത്രി ചെറുവഴുതിനവേര പിച്ചകപ്പൂവ് വിഴാലരിക്കാമ്പ് ഓരിലവേര കൊട്ടം ചന്ദനം പതുമുകം ഇവ മുമ്മൂന്നുകഴഞ്ചുവീതം അരച്ചുകലക്കി ഒരിടങ്ങഴി നെയ്യും നെയ്യിൽ നാലിരട്ടി പാലുംചേത്ത് കാച്ചി അരിച്ചു സേവിച്ചാൽ എല്ലാ ഉന്മാദങ്ങളേയും ചേതോവികാരങ്ങളേയും ശമിപ്പിക്കും.

മഹാപൈശാചികഘൃതം.

ജടാമാഞ്ചി കടുക്കാത്തോട്ട മാഞ്ചി ബ്രഹ്മി (ഓരിലത്താമര) നായിക്കുരുണവേര് വയമ്പ് ത്രായമാണ മുഞ്ഞവേര് ക്ഷീരകാകോളി (ശതാവരിക്കിഴങ്ങ്) കച്ചോലം കടുകുരോഹിണി കരിനൊച്ചി (ഏലത്തരി)പന്നിക്കിഴങ്ങ് അയമോദകം ശതകുപ്പ ഗുൽഗുലു വെളുത്ത ശംഖുപുഷ്പം(വിഷ്ണുക്രാന്തി; വലിയ ശതാവരി ഇവയും ആകാം) നെല്ലിക്കാ അരത്ത ചിററരത്ത പ്രസാരണി തേക്കിടവേര് മൂവിലവേര് ഇവ സമം അരച്ചുകലക്കി നെയ് കാച്ചി സേവിച്ചാൽ ഉന്മാദം ഭൂതോന്മാദം അപസ്മാരം ഇവയെ ശമിപ്പിക്കുകയും മേധയും ബുദ്ധിയും സ്മൃതിയും വദ്ധിപ്പിക്കുകയും ചെയ്യും. ബാലന്മാക്കും വൃദ്ധന്മാക്കും ക്ഷീണിച്ചവക്കും വളരെ വളരെ നല്ലതാകുന്നു.

ശിവാഘൃതം.

അമ്പതുപലം ശുദ്ധിചെയ്ത കാടൻെറ മാംസം പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ച് നാലിടങ്ങഴിയാക്കിയതും അമ്പതുപലം ദശമൂലം പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ച് നാലിടങ്ങഴി ആക്കിയതും ഒന്നിച്ചുചേത്ത് അതിൽ എട്ടിടങ്ങഴി

പാലും രണ്ടിടങ്ങഴി നെയ്യുമൊഴിച്ച് ഇരട്ടിമധുരം മഞ്ചട്ടി കൊട്ടം ചന്ദനം പത്തുമുകം താന്നിക്കാത്തോട്ട കടുക്കാത്തോട്ട നെല്ലിക്കാത്തോട്ട് ചെറുവഴുതിനവേര് തകരം വിഴാലരിക്കാമ്പ് താളിമാതളത്തോട്ട് ദേവതാരം നാഗദന്തിവേര് അരേണുകം താലീസപത്രി ത്രികോൽപ്പക്കൊന്ന കാട്ടവെള്ളരി മൂവിലവേര ഞാഴൽപൂവ് പിച്ചകപ്പൂവ് കാകോളി ക്ഷീരകാകോളി (ശതാവരിക്കിഴങ്ങ അമുക്കുരം) കരിംകൂവളക്കിഴങ്ങ മഞ്ഞൾ മരമഞ്ഞൾ മേദ മഹാമേദ ഏലത്തരി ഏലാവാലുകം ഓരിലവേര് ഇവ മുമ്മൂന്നകഴഞ്ചുവീതം അരച്ചുകലക്കി കാച്ചിയരിച്ചു സേവിച്ചാൽ ഉന്മാദങ്ങൾ അപസ്മാരങ്ങൾ ഭൂതപീഡകൾ പൈശാചികപീഡകൾ എന്നുവേണ്ട ഏതൊരുപ്രകാരത്തിലുമുള്ള ബുദ്ധിഭ്രമങ്ങളേയും ഭ്രാന്തിനേയും മനോവികാരങ്ങളേയും ഗ്രഹപീഡകളേയും വാതരോഗങ്ങളേയും ക്ഷയത്തേയും സ്വരഭേദത്തേയും ശോഷത്തേയും കാസശ്വാസങ്ങളേയും ഉരഃക്ഷതങ്ങളേയും പീനസത്തേയും മദാത്യയത്തേയും പ്രമേഹങ്ങളേയും മൂത്രകൃഛ്റങ്ങളേയും ജ്വരങ്ങളേയും ശമിപ്പിക്കും. ഭൂതപ്രേതപൈശാചികാപസ്മാര പീഡകൾക്കും മാനസവികാരങ്ങൾക്കും ചിത്തഭ്രമത്തിനും ഇത്രമാത്രം ഫലവത്തായ ഔഷധം മററില്ല. ബലത്തേയും ശുക്രത്തേയും ആയുസ്സിനേയും കാന്തിയേയും പുഷ്ടിയേയും ഉണ്ടാക്കും.

കൃഷ്ണാദിഅഞ്ജനം.

തിപ്പലി നല്ലമുളക് ഇന്തുപ്പ് തേൻ ഗോരോചന ഇവ സമം അരച്ചു അഞ്ജനമുണ്ടാക്കി കണ്ണിൽ എഴുതിയാൽ ഉന്മാദങ്ങൾ എല്ലാം ശമിക്കും.

നിംബരസാദി.

വയമ്പ കായം പാമ്പിൻപടം വെൺകടുക് ഇവസമം വേപ്പിലനീരിൽ അരച്ച് അഞ്ജനമെഴുതിയാൽ ഏതുപ്രകാരത്തിൽ ഉള്ള ഉന്മാദരോഗങ്ങളും ഭൂതാപസ്മാരോപദ്രവങ്ങളും ഉടനടി ശമിക്കും.

മഹേശ്വരധൂപം.

കുരുപ്പരുത്തിയരി മയിൽപ്പീലി ചെറുവഴുതിനയരി ശിവനിർമ്മാല്യം ശുദ്ധിചെയ്ത ഉമ്മത്തിൻകുരുവ് രാമച്ചം മാഞ്ചി പൂച്ചക്കാഷ്ഠം വയമ്പ് നാഗണം നറുമാഞ്ചി പാമ്പിൻപടം ആനക്കൊമ്പു കായം നല്ലമുളക് ഇവസമം ഇടിച്ചുപൊടിച്ചു പുകയ്ക്കുകയും പുക മൂക്കിൽ പിടിക്കുകയും ചെയ്താൽ സകലവിധ ഭൂതോന്മാദങ്ങളും അപസ്മാരങ്ങളും പിശാചുക്കളും ജ്വരവും വിട്ടുമാറും.

ഭൂതോന്മാദം.

ഭൂതോന്മാദം എന്നു പറയുന്നതു ദേവഗ്രഹം അസുരഗ്രഹം

പിശാചഗ്രഹം സപ്പഗ്രഹം രാക്ഷസഗ്രഹം ഗന്ധർവ്വഗ്രഹം യക്ഷഗ്രഹം പിതൃഗ്രഹം ഇവകളുടെ പീഡമൂലം ഉണ്ടാകുന്ന ഉന്മാദമാകുന്നു.

ശുചിത്വം ദേവദ്വേഷം നഗ്നത സപ്പത്തെപ്പോലെയുള്ള ഗതി അതിഭക്ഷണം പാടുക ദാനംചെയ്യുക പിതൃകർമ്മംചെയ്യുക ഇവ ഓരോന്നുവീതം മുൻപറഞ്ഞ ഓരോ ഗ്രഹങ്ങളും പീഡിച്ചവക്കുള്ള പ്രത്യേകലക്ഷണങ്ങളാകുന്നു.

### അപസ്മാരനിദാനം.

വാതാദിദോഷങ്ങൾ കോപിച്ചു ഓർമ്മയെ ഇല്ലാതാക്കുമ്പോൾ ഇരുട്ടിൽ അകപ്പെട്ടതുപോലെ തോന്നുകയും കണ്ണുകൾ ഇളകുകയും കയ്യും കാലും അണ്ടും ഇണ്ടും എടുത്തു് ഇടുകയും ചെയ്യുന്നരോഗത്തിനു അപസ്മാരം എന്നു പറയപ്പെടുന്നു. ഇതു വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും സന്നിപാതംകൊണ്ടും നാലുപ്രകാരത്തിൽ ഉണ്ടാകുന്നുണ്ടു്.

### പൂവ്വരൂപം.

ഹൃദയംവിറയ്ക്കുക ഹൃദയത്തിനു ശൂന്യത ഭവിക്കുക വിയക്കുക വിചാരം ഉണ്ടാവുക മനസ്സും ഇന്ദ്രിയങ്ങളും മോഹിക്കുക ഉറക്കം ഇല്ലായ്ക മുതലായവ അപസ്മാരരോഗത്തിൻെറ പൂവ്വരൂപങ്ങൾ ആകുന്നു.

### വാതാപസ്മാരലക്ഷണം.

ശരീരംവിറയ്ക്കുക പല്ലുകടിക്കുക വായിൽക്കൂടി നുരയും പതയുംവരിക ദീഘശ്വാസംവിടുക ഓരോ രൂപങ്ങളെ പരുപരുത്തിട്ടും ചുവന്നിട്ടും കറുത്തിട്ടും കാണുക തലതല്ലുക കറുത്തമനുഷ്യൻ ഓടിവരുന്നതായി തോന്നുക മുതലായവ വാതാപസ്മാരത്തിൻെറ ലക്ഷണങ്ങൾ ആകുന്നു.

### പിത്താപസ്മാരലക്ഷണം

ദേഹവും മുഖവും കണ്ണുകളും വായിൽനിന്നും പുറപ്പെടുന്ന നുരയും മഞ്ഞളിച്ചിട്ടിരിക്കുക എല്ലാ വസ്തുക്കളേയും മഞ്ഞളിച്ചും ചുവന്നും ആയിക്കാണുക തണ്ണീർദാഹവും ചൂടും ഉണ്ടാവുക ലോകത്തെങ്ങും തീ വ്യാപിച്ചിരിക്കുന്നതായി തോന്നുക മഞ്ഞൾനിറമുള്ള മനുഷ്യൻ ഓടിവരുന്നതുപോലെ തോന്നുക മുതലായവ പിത്താപസ്മാരത്തിൻെറ ലക്ഷണങ്ങൾ ആകുന്നു.

### കഫാപസ്മാരലക്ഷണം.

ശരീരവും മുഖവും കണ്ണുകളും വായിൽനിന്നും പുറപ്പെടുന്ന നുരയും വെളുത്തിരിക്കുക ശരീരത്തിനു തണുപ്പും ഗുരുത്വവും രോമാഞ്ചവും ഉണ്ടാകുക എല്ലാ വസ്തുക്കളും വെളുത്തിരിക്കുന്നതായും

വെളുത്തമനുഷ്യൻ ഓടിവരുന്നതായും തോന്നുക മുതലായവ കഫാപസ്മാരത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

വാതാപസ്മാരത്തിന്റെയും പിത്താപസ്മാരത്തിന്റെയും വേഗം ക്ഷണനേരംകൊണ്ടു് വിട്ടുപോകും. കഫാപസ്മാരത്തിന്റെ വേഗം അധികനേരംവരെ നില്ക്കും.

സന്നിപാതാപസ്മാരലക്ഷണം.

സന്നിപാതാപസ്മാരത്തിനു് മററു മൂന്നു അപസ്മാരങ്ങളുടെയും ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

സാദ്ധ്യാസാദ്ധ്യങ്ങൾ.

സന്നിപാതാപസ്മാരവും ശരീരം ക്ഷീണിച്ചവക്കുണ്ടാകുന്ന അപസ്മാരങ്ങളും പഴകിയ അപസ്മാരവും ശമിക്കുന്നതല്ല.

അപസ്മാരാവധി.

വാതാപസ്മാരം പന്ത്രണ്ടു ദിവസംകൊണ്ടും പിത്താപസ്മാരം പതിനഞ്ചു ദിവസംകൊണ്ടും കഫാപസ്മാരം മുപ്പതുദിവസംകൊണ്ടും ഇളകും.

അപസ്മാരചികിത്സ.

വാതാപസ്മാരത്തിനു വസ്തിയും പിത്താപസ്മാരത്തിനു വിരേചനവും കഫാപസ്മാരത്തിനു വമനവും ശമനക്രിയകളാകുന്നു.

കരഞ്ജാദിയോഗം.

പുങ്കരി ദേവതാരം വെൺകടുകു് ചെറുപ്പുന്നയരി കായം വയമ്പു് തൊട്ടാൽവാടി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് ചുക്കു നല്ലമുളകു് തിപ്പലി ഞാഴൽപൂവു് ഇവസമം ആട്ടിൻമൂത്രത്തിൽ അരച്ചു നസ്യംചെയ്യുകയും അഞ്ജനം എഴുതുകയും കുടിക്കുകയും ചെയ്താൽ അപസ്മാരവും ഉന്മാദങ്ങളും ഗ്രഹപീഡകളും മററും ശമിക്കും.

നിർഗ്ഗുണ്ഡ്യാദിനാവനം.

കരിനൊച്ചിയില ഇടിച്ചുപിഴിഞ്ഞനീരു നസ്യം ചെയ്താൽ അപസ്മാരവും ഉന്മാദവും ഭൂതോപദ്രവങ്ങളും ശമിക്കും.

ത്രപുസീനസ്യം.

കാട്ടുവെള്ളരിയുടെ അരി അരച്ചു് കണ്ണിൽ എഴുതിയാൽ അപസ്മാരം ശമിക്കും.

വചാമാക്ഷികം.

വയമ്പുപൊടിച്ചു ചെറുതേനിൽകുഴച്ചു സേവിച്ചാൽ അപസ്മാരം ശമിക്കും.

അപസ്മാരഹരാഞ്ജനം.

പൂയം നക്ഷത്രത്തിൽ പട്ടിയുടെ പിത്തം എടുത്തു് അരച്ചു

കണ്ണിൽ അഞ്ജനം എഴുതിയാൽ അപസ്മാരം ശമിക്കും. നായുടെ പിത്തം നെയ്യിൽ അരച്ചു തിരിതെറുത്തു പുകപിടിച്ചാലും അപസ്മാരം ശമിക്കും.

### മനോഹ്വാദിഅഞ്ജനം.

ശുദ്ധിചെയ്ത മനയോല രസാഞ്ജനം മാടപ്രാവിൻെറ കാഷ്ഠം ഇവ സമം അരച്ചു കണ്ണിൽ അഞ്ജനം എഴുതിയാൽ അപസ്മാരവും ഉന്മാദവും ശമിക്കും.

### സൃഗാലപിത്താദിനസ്യം.

കാടൻെറയൊ പട്ടിയുടെയോ പൂച്ചയുടേയോ പശുവിൻെറയോ പിത്തം എടുത്തു നസ്യംചെയ്താൽ അപസ്മാരം ശമിക്കും.

### നകുലാദി ധൂപനം.

കീരിയുടെ കാഷ്ഠം മൂങ്ങായുടെ ചുണ്ടും ചിറകും കാഷ്ഠവും പൂച്ചയുടെ കാഷ്ഠം പരുന്തിൻെറ ചുണ്ടും കാഷ്ഠവും ചിറകും തേള് പാമ്പിൻെറ പടം കാക്കയുടെ ചുണ്ടും കാഷ്ഠവും ചിറകും ഇവ കൊണ്ടു പുകയ്ക്കുകയും തിരിയുണ്ടാക്കി പുകപിടിക്കുകയും ചെയ്താൽ അപസ്മാരം ശമിക്കും.

### കുഷ്ഠാദി.

കൊട്ടം വെളുത്ത തുളസിയില കടുക്കാത്തോട ജടാമാഞ്ചി കച്ചോലം ഇവ ആട്ടിൻമൂത്രത്തിൽ അരച്ചു ലേപനംചെയ്താൽ അപസ്മാരം ശമിക്കും.

### ജതുകാദി.

വാവലിൻെറ മലം അരച്ചുതേച്ചാൽ അപസ്മാരം ശമിക്കും.

### ബ്രഹ്മീരസം.

ബ്രഹ്മിരസത്തിൽ തേൻചേൎത്തു സേവിച്ചാൽ എല്ലാ അപസ്മാരങ്ങളും ശമിക്കും.

### ശതാവരീരസം.

പാലിൽ നാലിരട്ടി ശതാവരിരസം ഒഴിച്ചു പാലാക്കി സേവിച്ചാൽ അപസ്മാരം ശമിക്കും.

### ബ്രഹ്മീഘൃതം.

എട്ടിടങ്ങഴി ബ്രഹ്മിനീരിൽ ഇടങ്ങഴി പഴയ നെയ്യൊഴിച്ച് വയമ്പും കൊട്ടവും ശംഖുപുഷ്പത്തിൻെറ വേരുംകൂടി കല്ക്കംഅരച്ചു കലക്കി കാച്ചിഅരിച്ചു സേവിച്ചാൽ അപസ്മാരം ശമിക്കും.

### സൈന്ധവാദ്യംഘൃതം.

ഇടങ്ങഴി നെയ്യിൽ നാലിടങ്ങഴി ഗോമൂത്രംഒഴിച്ചു ഇന്തുപ്പ് കായം തിപ്പലി ഇവ കല്ക്കം അരച്ചുകലക്കി കാച്ചി സേവിച്ചാൽ അപസ്മാരം ശമിക്കും.

സ്വല്പപഞ്ചഗവ്യഘൃതം.

ഇടങ്ങഴി പശുവിൻചാണകനീരും ഇടങ്ങഴി ഗോമൂത്രവും ഇടങ്ങഴി തൈരും ഇടങ്ങഴി നെയ്യുംകൂടി ചേൎത്തുകാച്ചി അരിച്ചു സേവിച്ചാൽ അപസ്മാരം ശമിക്കും.

കൂശ്മാണ്ഡഘൃതം.

ഇടങ്ങഴിനെയ്യിൽ പതിനെട്ടുഇടങ്ങഴി കുമ്പളങ്ങാനീരുചേൎത്തു കാച്ചിയരിച്ചു സേവിച്ചാൽ അപസ്മാരം ശമിക്കും.

മധുകഘൃതം.

രണ്ടിടങ്ങഴിനെയ്യിൽ പതിനാറിടങ്ങഴി പച്ചനെല്ലിക്കാനീരുചേൎത്തു് അതിമധുരം കല്ക്കവും അരച്ചുകലക്കി കാച്ചി അരിച്ചു സേവിച്ചാൽ പിത്താപസ്മാരം ശമിക്കും.

വചാദിഘൃതം.

വയമ്പു് കൊന്നത്തൊലി കരിവേപ്പില നെല്ലിക്കാത്തോടു് കായം കച്ചോലം ഞെരിഞ്ഞിൽ ഇവ സമം കല്ക്കം അരച്ചുകലക്കി നെയ്യുകാച്ചി സേവിച്ചാൽ കഫാപസ്മാരം ശമിക്കും.

കുശാദിഘൃതം.

നെയ്യുസമം കുശ ഇടിച്ചുപിഴിഞ്ഞനീരും കരിമ്പിൻനീരും എട്ടിരട്ടി പാൽമുതക്കിൻകിഴങ്ങിൻനീരുംചേൎത്തു് കാച്ചി അരിച്ചു സേവിച്ചാൽ അപസ്മാരം ശമിക്കും.

മഹാവൈതസഘൃതം.

ചണവേരു് ത്രികോല്പക്കൊന്ന വെളുത്താവണക്കിൻവേരു് ദശമൂലം ശതാവരി ചിററരത്ത തിപ്പലി മുരുങ്ങവേരു് ഇവ ഈരണ്ടുപലം ഒന്നിച്ചുചേൎത്തു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു പാൽമുതക്കിൻകിഴങ്ങു് ഇരട്ടിമധുരം മേദ മഹാമേദ കാകോളി ക്ഷീരകാകോളി പഞ്ചസാര ഈന്തപ്പഴം ശതാവരിക്കിഴങ്ങു മുഞ്ഞപ്പുല്ലു് (നിലപ്പനക്കിഴങ്ങു്)ഞെരിഞ്ഞിൽ കാട്ടുവെള്ളരിവേരു നെല്ലിക്കാത്തോടു കടുക്കാത്തോടു് താന്നിക്കാത്തോടു് അരേണുകം ദേവതാരം ഏലാവാലുക് മൂവില തകരം മഞ്ഞൾ മരമഞ്ഞൾത്തൊലി നറുനീണ്ടിക്കിഴങ്ങു രണ്ടും താഴൽപൂവു കരിംകൂവളക്കിഴങ്ങു ഏലത്തരി മഞ്ചട്ടി നാഗദന്തിവേരു താളിമാതളത്തിന്റെഅല്ലി വിഴാലരി ഓരിലവേരു കൊട്ടം ചന്ദനം പതുമുകം താലീസപത്രി ചെറുവഴുതിനവേരു പിച്ചകമൊട്ടു ഇവ മുമ്മൂന്നുകഴഞ്ചുവീതം അരച്ചുകലക്കി ഇടങ്ങഴിനെയ്യും ചേൎത്തു കാച്ചി അരിച്ചു സേവിച്ചാൽ എല്ലാവിധത്തിൽ ഉള്ള അപസ്മാരങ്ങളും ഗരോന്മാദം പ്രതിശ്യായം തൃതീയകചാതുൎത്ഥികജ്വരങ്ങൾ ഭൂതപീഡകൾ പൈശാചികപീഡകൾ ശ്വാസകാസം

മുതലായവയെ ശമിപ്പിക്കുകയും പാപം ഇല്ലാതാക്കുകയും ഐശ്വ ര്യവും ബലവും ശുക്രവൃദ്ധിയും ഉണ്ടാക്കുകയും ചെയ്യും.

### മഹാപഞ്ചഗവ്യഘൃതം.

ദശമൂലം ത്രിഫലത്തോട്ട് മഞ്ഞൾ മരമഞ്ഞൾ കുടകപ്പാല വേരു് വയമ്പു് ഏഴിലംപാലത്തൊലി കടലാടിവേരു് അമരിവേ രു് കട്ടുകരോഹിണി കൊന്നത്തൊലി കാട്ടത്തി(തേരക)ക്കായ് പു ഷ്കരമൂലം കൊടിത്തൂവവേരു് ഇവ ഈരണ്ടുപലംവീതം ഒന്നിച്ചു ചേൎത്തു പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാ ക്കിപിഴിഞ്ഞരിച്ചു ചെറുതേക്കു് പാടത്താളിക്കിഴങ്ങു് ചുക്കു് നല്ലമു ളകു് തിപ്പലി ത്രികോല്പക്കൊന്ന കടമ്പിൻതൊലി ആനത്തിപ്പലി തുവരപ്പയറു് പെരുങ്കുരുമ്പവേരു് നാഗദന്തിവേരു് കിരിയാത്തു് കൊട്ടുവേലിക്കിഴങ്ങു് നറുനീണ്ടിരണ്ടും നാന്മുകപ്പുല്ലു് പൂതണക്കപ്പു ല്ലു് വള്ളിമുല്ലപ്പൂവു് ഇവ മുമ്മൂന്നുകഴഞ്ചുവീതം അരച്ചുകലക്കി ഇടങ്ങഴി നെയ്യും നെയ്യുസമം ചാണകനീരും ഗോമൂത്രവും തൈ രും പാലും ചേൎത്തു് കാച്ചിഅരിച്ചു സേവിച്ചാൽ അപസ്മാരം ജ്വരം കാസം ശ്വയഥു ഉദരം ഗുല്മം അൎശസ്സ് പാൎശ്വരോഗം കാ മല ഹലീമകം ഭൂതപൈശാചികപീഡകൾ ഉന്മാദം അലക്ഷ്മി തൃതീയകചാതുൎത്ഥിക ജ്വരങ്ങൾ മുതലായവ ശമിക്കും.

### കടഭ്യാദിതൈലം.

ശംഖുപുഷ്പം വേപ്പിൻതൊലി പുനൎമുരിങ്ങത്തൊലി ഇവ ഇടിച്ചുപിഴിഞ്ഞനീരും എണ്ണയും എണ്ണയ്ക്കുസമം ഗോമൂത്രവുംകൂടി ചേൎത്തുകാച്ചിത്തേച്ചാൽ അപസ്മാരം ശമിക്കും.

### കല്യാണചൂൎണ്ണം.

തിപ്പലി തിപ്പലിമൂലം ചെവിയം കൊട്ടുവേലി ചുക്കു് നല്ലമു ളകു് നെല്ലിക്കാത്തോട്ടു് കട്ടുക്കാത്തോട്ടു് വിളയുപ്പു് ഇന്തുപ്പു് ആ നത്തിപ്പലി വിഴാലരിക്കാമ്പു് ആവിത്തൊലി അയമോദകം കൊ ത്തമ്പാലരി ജീരകം ഇവ സമം ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു കുറേശ്ശ ചൂടുവെള്ളത്തിൽ സേവിച്ചാൽ അപസ്മാരം ശമിക്കും.

### സ്മൃതിസാഗരരസം.

ശുദ്ധിചെയ്ത രസം ഗന്ധകം അരിതാലം മനയോല താമ്രഭ സ്മം ഇവ സമം കുഴിയമ്മിയിൽ ഇട്ടു് വയമ്പുകഷായത്തിലും ബ്ര ഹ്മിനീരിലും ഇരുപത്തിഒന്നു തവണവീതം ഭാവനചെയ്തു ചെറുപ്പു ന്നയരിയുടെ തൈലത്തിൽ ഒരുദിവസം അരച്ചു് മാഷപ്രമാണം ഗു ളികകൾ ഉരുട്ടി ഓരോരോനേരം ഓരോഗുളികവീതം പഴയ

നെയ്യിൽ സേവിച്ചാൽ എത്രഭയങ്കരമായ അപസ്മാരം ആയിരുന്നാലും ഉടനെ ശമിക്കും.

ഭൂതിഭൈരവരസം.

ശുദ്ധിചെയ്തരസം താമ്രഭസ്മം ലോഹഭസ്മം ശുദ്ധിചെയ്ത താളകം മനയോല ഗന്ധകം സ്രോതാഞ്ജനം ഇവ സമം കുഴിയമ്മിയിലിട്ട് മനുഷ്യമൂത്രം ഒഴിച്ച് നല്ലതുപോലെ അരച്ചുരുട്ടി ഇരട്ടി ശുദ്ധിചെയ്ത ഗന്ധകവുംകൂടിചേർത്ത് വീണ്ടും അരച്ച് ഇരുമ്പുപാത്രത്തിൽ ആക്കി അടുപ്പേൽവച്ച് മന്ദാഗ്നികൊണ്ടെരിച്ച് പാകമാക്കി വാങ്ങി വീണ്ടും കുഴിയമ്മിയിൽ ഇട്ട് പഴയനെയ്യും മനുഷ്യമൂത്രവും പെരുംകായം തുവച്ചിലയുപ്പ് ത്രികടുകുപൊടി ഇവകളും ചേർത്തരച്ച് മാഷപ്രമാണംവീതം ഓരോനേരം നെയ്യിൽ സേവിച്ചാൽ അപസ്മാരം ശമിക്കും.

വാതനിദാനം.

രൂക്ഷമായും ശീതമായും അല്പമായും ലഘുവായും ഇരിക്കുന്ന ഭക്ഷണപദാർത്ഥങ്ങൾ ഭക്ഷിക്കുക അതിമൈഥുനം ചെയ്യുക അധികമായി ഉറക്കം ഒഴിക്കുക വിഷമങ്ങളായ ഉപചാരങ്ങൾ ചെയ്യുക മുതലായവകൊണ്ടും മലമൂത്രങ്ങളുടെ ദോഷംകൊണ്ടും രക്തംപൊയ്പ്പോയതുകൊണ്ടും ചാടുക നീന്തുക അധികം വഴിനടക്കുക ദേഹായാസകരങ്ങളായ പ്രവൃത്തികൾ അധികമായിച്ചെയ്യുക മുതലായവകൊണ്ടും രസാദികളായ ധാതുക്കളുടെ ക്ഷയംകൊണ്ടും വിചാരം ദുഃഖം ഇവകൾകൊണ്ടും രോഗംകൊണ്ട് ശരീരം മെലിഞ്ഞതിനാലും മലമൂത്രാദിവേഗങ്ങളെ തടുക്കുന്നതുകൊണ്ടും ആമദോഷം (ദഹനക്കുറവ്) മുറിവുപെടുക പട്ടിണി കിടക്കുക മർമ്മങ്ങളിൽ അടി തല്ല് മുറിവ് മുതലായവ ഏൽക്കുക വാഹനങ്ങളിൽനിന്നും വീഴുക മുതലായവകൊണ്ടു കോപിക്കുന്ന വാതം തുറന്നിരിക്കുന്ന നാഡികളിൽ സഞ്ചരിച്ച് അവയെ നിറച്ച് ബലവാനായിട്ട് ഒരു അംഗത്തേയൊ സർവ്വാംഗത്തേയൊ ആശ്രയിച്ചുണ്ടാക്കുന്ന ബഹുപ്രകാരത്തിൽ ഉള്ള വ്യാധികൾ വാതവ്യാധികൾ എന്നു പറയപ്പെടുന്നു.

സ്ഥാനവിശേഷംകൊണ്ടുണ്ടാകുന്ന വിവിധവ്യാധികൾ.

സന്ധികൾ ഇളകാതാവുകയും ചുരുങ്ങുകയുംചെയ്ക അസ്ഥികളും സന്ധികളും പൊട്ടിപ്പോയതുപോലെ ഇരിക്കുക രോമാഞ്ചമുണ്ടാവുക പിച്ചുപറയുക കൈകളിലും പൃഷ്ഠത്തിലും ശിരസ്സിലും പിടിത്തം ഉണ്ടാവുക ഒരു കാൽ മുടന്തുക രണ്ടുകാലും മുടന്തുക കൂനുക അവയവങ്ങൾ ശോഷിക്കുക ഉറക്കംകുറയുക ഗർഭം ശുക്രം രജസ്സ് ഇവകൾ നശിക്കുക വിറയ്ക്കുകയും ദേഹം തരിക്കുകയും ചെ

യ്യുക ശിരസ്സ് മൂക്ക് കണ്ണ് പൂണെല്ല് ഇവകൾ വളയുകയൊ അക ത്തോട്ട കയറുകയൊ ചെയ്ക പിളൎന്ന നോവുക കുത്തിനോവുക വേദനവൎദ്ധിക്കുക അംഗങ്ങളെ എടുത്തിടുന്നതുപോലെ പൊങ്ങി വീഴുക തളൎച്ചയുണ്ടാവുക മുതലായവ വാതം കോപിക്കുമ്പോൾ സ്ഥാനവിശേഷങ്ങളെക്കൊണ്ടുണ്ടാകുന്ന വിവിധോപദ്രവങ്ങൾ ആകുന്നു.

### കോഷ്ഠാശ്രിതവാതലക്ഷണം.

മൂത്രത്തിന്നും മലത്തിന്നും തടവും അന്ത്രവൃദ്ധിയും ഹൃദ്രോഗവും ഗുല്മവും അൎശസ്സും പാൎശ്വഭാഗങ്ങളിൽ വേദനയും കോപിച്ചിരിക്കുന്ന വാതം കോഷ്ഠത്തെ ആശ്രയിക്കുമ്പോൾ ഉണ്ടാകുന്ന ലക്ഷണങ്ങൾ ആകുന്നു.

### സൎവ്വാംഗം കോപിച്ച വാതത്തിന്റെ ലക്ഷണം.

ശരീരം ആസകലം പരുപരുപ്പും മുറിഞ്ഞുനോവുകയും സന്ധികൾ പൊട്ടിപ്പോകുന്നതുപോലെ തോന്നുകയും അനവധിതരത്തിൽ ഉള്ള വേദനകളും സൎവ്വാംഗവും കോപിച്ചിരിക്കുന്ന വാതത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

### ഗുദാശ്രയവാതലക്ഷണം.

മലമൂത്രങ്ങൾക്കും അധോവായുവിന്നും തടവും വയററുവേദനയും വയറുവീൎപ്പും തുടകളിലും നട്ടെല്ലിന്റെ താഴെ ഭാഗത്തും കണങ്കാലിലും പൃഷ്ഠത്തും പാദത്തിലും വേദനയും മെലിച്ചിലും അശ്മരി മുതലായ രോഗങ്ങളും ഗുദത്തിങ്കൽ സ്ഥിതമായ വാതത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

### ആമാശയാശ്രിതമായ വാതലക്ഷണം.

പാൎശ്വഭാഗങ്ങളിലും വയററിലും ഹൃദയത്തിലും നാഭിയിങ്കലും വേദനയും തണ്ണീൎദ്ദാഹം തേട്ടൽ വിഷൂചിക തൊണ്ടയുണക്കം ചുമ വാ വറൾച്ച ശ്വാസം മുതലായവയാകുന്നു.

### പക്വാശയാശ്രിതവാതലക്ഷണം.

കുടലിരപ്പും വയററുവേദനയും വയററിൽ പൊട്ടപൊടെന്നുള്ള ശബ്ദവും മൂത്രകൃഛ്റവും മലബന്ധവും വയർവീൎപ്പും തണ്ടെല്ലിൽ വേദനയും പക്വാശയസ്ഥിതമായ വാതത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

### ശ്രോത്രാദീന്ദ്രിയഗതവാതലക്ഷണം.

ചെവി കണ്ണ് മൂക്ക് മുതലായ ഇന്ദ്രിയങ്ങളിൽ വായു കോപിച്ചാൽ അതാതു ഇന്ദ്രിയങ്ങളെ നശിപ്പിക്കും.

### ത്വഗ്ഗതവാതലക്ഷണം.

തൊലിക്ക് തരിപ്പും പരുപരുപ്പും പൊട്ടലും ചുളുക്കവും കറു

പ്പും ഉണ്ടാവുകയും സൂചികൊണ്ടു കുത്തുന്നതുപോലെ വേദനയും ചുകപ്പും സന്ധികളിൽ വേദനയും ഉണ്ടാവുകയും ചെയ്യും.

രക്തഗതവാതലക്ഷണം.

രക്തത്തിൽ വാതം കോപിച്ചാൽ സഹിക്കാൻ പാടില്ലാത്ത വേദനയും ചൂടും നിറപ്പകർച്ചയും കൃശതയും അരുചിയും പുണ്ണുകളും ആഹാരം കഴിച്ചെഴുന്നേല്ക്കുമ്പോൾ ശരീരത്തിനു സ്തംഭനവും ഉണ്ടാകും.

മാംസമേദോഗതവാതലക്ഷണം.

വാതം മാംസത്തേയോ മേദസ്സിനേയോ ആശ്രയിച്ചു കോപിക്കുമ്പോൾ ശരീരത്തിനു ഭാരം തോന്നുകയും കുത്തിനോവുകയും വടികൊണ്ടോ മുഷ്ടികൊണ്ടോ അടിച്ചതുപോലെ വേദനിക്കുകയും തളർച്ചയുണ്ടാവുകയും ചെയ്യും.

മജ്ജാസ്ഥിഗതകുപിതവാതലക്ഷണം.

വാതം മജ്ജയെയൊ അസ്ഥിയെയൊ ആശ്രയിച്ചു കോപിച്ചാൽ അസ്ഥികൾക്കും മുട്ടുകൾക്കും വിളർച്ചയും സന്ധികളിൽ വേദനയും മാംസത്തിനും ബലത്തിനും ക്ഷയവും ഉറക്കമില്ലായ്മയും എല്ലായ്പ്പോഴും വേദനയും ഉണ്ടാകും.

ശുക്ലഗതവാതലക്ഷണം.

വാതം ശുക്ലത്തിൽ കോപിക്കുമ്പോൾ ശുക്ലം വേഗത്തിൽ സ്രവിക്കുകയോ സ്രവിക്കാതെ ഇരിക്കുകയോ സ്ത്രീകൾക്കാണെങ്കിൽ ഗർഭസ്രാവമോ ഗർഭനാശമോ ശിശുവിന്ന് അംഗവൈകല്യമോ പ്രസവത്തിനു താമസമുണ്ടാകയോ ചെയ്യും.

സന്ധിഗതവാതലക്ഷണം.

വാതം സന്ധികളിൽ കോപിച്ചാൽ സന്ധികൾ വേർവിട്ടുപോയതുപോലെ തോന്നുകയും വയററിൽ വേദനയും പൊട്ടപൊട്ട ശബ്ദം ഉണ്ടാവുകയും ചെയ്യും.

പിത്തകഫങ്ങളാൽ ആവൃതമായ പ്രാണാദിവായുക്കളുടെ ലക്ഷണം.

പ്രാണവായുവിനു പിത്തത്താൽ ആവരണം ഉണ്ടായാൽ ഛർദ്ദിയും ചൂടും ഉണ്ടാവുകയും കഫത്താൽ ആവരണം ഉണ്ടായാൽ ദുർബ്ബലതയും തളർച്ചയും മടിയും രുചികേടും ഉണ്ടാവുകയും ഉദാനവായുവിനു പിത്തത്താൽ ആവരണം ഉണ്ടായാൽ ചൂടും ഇന്ദ്രിയങ്ങൾക്കു ക്ഷീണവും തലതിരിച്ചിലും തളർച്ചയും ഉണ്ടാവുകയും കഫത്താൽ ആവരണം ഉണ്ടായാൽ വിയർപ്പില്ലായ്മയും രോമാഞ്ചവും അഗ്നിമാന്ദ്യവുംശൈത്യവും ഉണ്ടാവുകയും പിത്തത്താൽ സമാനവായുവിന്ന് ആവരണം സംഭവിച്ചാൽ വിയർപ്പും തണ്ണീർദാഹവും ഉഷ്ണവും ഇന്ദ്രിയസാദവും ഉണ്ടാവുകയും കഫത്താൽ

ആണെങ്കിൽ മലമൂത്രങ്ങൾക്കു തടസ്സവും രോമാഞ്ചവും സംഭവിക്കുകയും അപാനവായുവിനു് പിത്തത്താൽ ആവരണമുണ്ടായാൽ തണ്ണീർദ്ദാഹവും ചൂട്ടും മൂത്രംചുവപ്പും ഉണ്ടാവുകയും കഫത്താൽ ആവരണം സംഭവിച്ചാൽ കഴുത്തിനുകീഴിൽ ഘനവും തണുപ്പും തോന്നുകയും വ്യാനനു് പിത്താവരണമുണ്ടായാൽ ശരീരം എടുത്തിടുകയും ചൂടുണ്ടാകയും തളർച്ചയുണ്ടാവുകയും കഫാവരണം ഉണ്ടായാൽ തടിപോലെ കിടക്കുകയും വയററിൽ വേദനയും നീരും ഉണ്ടാവുകയും ചെയ്യും.

വാതവ്യാധിയുടെ സംഖ്യ.

ആക്ഷേപകം തുടങ്ങി എമ്പതു വാതങ്ങൾ ഉണ്ടു്. അവയിൽ പ്രധാനപ്പെട്ടവയുടെ പേരുകളും ലക്ഷണങ്ങളും താഴെപ്പറയുന്നവയാകുന്നു.

ആക്ഷേപകം.

വായു കോപിച്ചു എപ്പോൾ എല്ലാ ഞരമ്പുകളിലും പിന്നേയും പിന്നേയും പ്രാപിക്കുന്നുവോ അപ്പോൾ അംഗങ്ങളെ എടുത്തെറിയും; ഇതാകുന്നു ആക്ഷേപകവാതം.

അപതന്ത്രകലക്ഷണം.

വായു കോപഹേതുക്കളായ രൂക്ഷാദികൾകൊണ്ടു കോപിച്ചു പക്വാശയത്തിൽനിന്നു മേൽപ്പോട്ടുകയറി ഹൃദയത്തിൽ പ്രവേശിച്ചു ഹൃദയത്തേയും ശിരസ്സിനേയും ചെന്നികളേയും പീഡിപ്പിച്ചു് ദേഹത്തെ വില്ലുപോലെ വളയ്ക്കുകയും അവയവങ്ങളെ എടുത്തെറിയുകയും മോഹിപ്പിക്കുകയുംചെയ്യും. അപ്പോൾ ആ രോഗി പ്രയാസപ്പെട്ടു ശ്വാസം വിടുകയും അവന്റെ കണ്ണുകൾ സ്തംഭിക്കുകയും അടയുകയും ചെയ്യും. അവൻ മാടപ്രാവിനെപ്പോലെ കുറുകുറുക്കുകയും ബോധമില്ലാത്തവനായി ഭവിക്കുകയും ചെയ്യും. ഈ ലക്ഷണങ്ങളോടുകൂടിയ വാതവ്യാധിയെ ആണു് അപതന്ത്രം എന്നു പറയപ്പെടുന്നതു്.

അപതാനകലക്ഷണം.

വായു കണ്ണുകളുടെ രൂപഗ്രഹണശക്തിയേയും അറിവിനേയും നശിപ്പിച്ചു തൊണ്ടയിൽ കുറുകുറുപ്പിനേയുണ്ടാക്കുന്നതു് അപതാനകം ആണു്. ഈ രോഗിക്കു വായു ഹൃദയത്തിൽനിന്നു നിവൃത്തിച്ചാൽ സ്വാസ്ഥ്യതയും ഹൃദയത്തെ ആവരണം ചെയ്യുമ്പോൾ ഭയങ്കരമായ മോഹവും ഉണ്ടാകും.

ദണ്ഡാപതാനകലക്ഷണം.

വായു വർദ്ധിച്ചതായ കഫത്തോടുകൂടെ എല്ലാ ഞരമ്പുകളിലും പ്രവേശിച്ചു ശരീരത്തെ വടിപോലെ സ്തംഭിപ്പിക്കുന്ന വാത

ത്തിന്റെ പേർ ദണ്ഡാപതാനകം എന്നാകുന്നു. ഇതു് അസാദ്ധ്യരോഗമത്രെ.

### ഹനുസ്തംഭലക്ഷണം.

വായു ശരീരത്തിനെ വില്ലുപോലെ വളയ്ക്കുന്ന വാതത്തിന്റെ പേരാണു് ഹനുസ്തംഭം.

### ബാഹ്യായാമലക്ഷണം.

വായു ഞരമ്പുകളെ പുറത്തോട്ടു് ആകർഷിച്ചു് ശരീരത്തെ പുറത്തോട്ടു വളയ്ക്കുന്നതു് ബാഹ്യായാമം.

### അന്തരായാമലക്ഷണം.

വായു ഞരമ്പുകളെ അകത്തോട്ടു് ആകർഷിച്ചു് ശരീരത്തെ അകത്തോട്ടു വളയ്ക്കുന്നതു് അന്തരായാമം.

### വ്രണായാമലക്ഷണം.

വായുവിന്റെ പ്രേരണംകൊണ്ടു് പിത്താദിദോഷങ്ങൾ മർമ്മസ്ഥാനങ്ങളിൽ ഉണ്ടായ വ്രണത്തെ പ്രാപിച്ചു പാദംമുതൽ ശിരസ്സുവരെയുള്ള ഞരമ്പുകളെ ആകർഷിക്കുന്നതു വ്രണായാമവാതമാകുന്നു. ഇതിനു വേദനയുണ്ടായിരിക്കുകയില്ല.

### പക്ഷവധലക്ഷണം.

കുപിതനായ വായു ശരീരത്തിന്റെ പകുതിയെ ആശ്രയിച്ചു് ഞരമ്പുകളെയും നാഡികളേയും ഉണക്കി സന്ധിബന്ധങ്ങളെ വേർപെടുത്തി ഇടതുവശത്തെയോ വലതുവശത്തെയോ വശമല്ലാതെയും ചൈതന്യം ഇല്ലാതെയും ആക്കിത്തീർക്കുന്നതു പക്ഷവധവാതമാകുന്നു. ഇതിനെ ചിലർ ഏകാംഗവാതമെന്നും പറയപ്പെടുന്നുണ്ടു്.

### സർവ്വാംഗവാതലക്ഷണം.

വായു കോപിച്ചു് ശരീരംമുഴുവൻ വ്യാപിച്ചു ശരീരംമുഴുവൻ വശമല്ലാതാക്കി തളർത്തുന്നതു സർവ്വാംഗവാതമാകുന്നു.

### അർദ്ദിതവാതലക്ഷണം.

ഉറച്ചു സംസാരിക്കുക ഏററവും കഠിനങ്ങളായ പദാർത്ഥങ്ങൾ കടിക്കുക അധികം ചിരിക്കുക കോട്ടുവായിടുക ശിരസ്സുകൊണ്ടു വലിയ ഭാരങ്ങൾ വഹിക്കുക സമമല്ലാത്ത സ്ഥലത്തു കിടക്കുക മുതലായവകൊണ്ടു വായു കോപിച്ചു ശിരസ്സ് മൂക്കു് ചുണ്ടു് താടി നെററി കണ്ണു് ഇവയുടെ സന്ധികളിൽ പ്രവേശിച്ചു് മുഖത്തെ പീഡിപ്പിക്കുന്ന വാതത്തിനു് അർദ്ദിതം എന്നു പറയുന്നു. ഇതുകൊണ്ടു മുഖത്തിന്റെ പകുതി ഭാഗത്തിനും കഴുത്തിനും കോട്ടം ഉണ്ടാവുകയും തല വിറയ്ക്കുകയും വാക്കുകൾ പുറപ്പെടാതാവുകയും കണ്ണു് പുരികം കവിൾത്തടം ഇവയിൽ വേദന വിറയൽ കോട്ടം മുതലാ

യവ ഉണ്ടാവുകയും ചെയ്യുന്നു. ഏതുഭാഗത്താണോ അർദ്ദിതം ഉണ്ടാകുന്നതു് ആ ഭാഗത്തെ കഴുത്തിലും താടിയിലും പല്ലുകളിലും വേദനയുണ്ടാകും. സർവാംഗവാതത്തിനും അർദ്ദിതത്തിനും തമ്മിൽ ഉള്ള വ്യത്യാസം അർദ്ദിതത്തിനു ചിലപ്പോൾമാത്രം വേദനയുണ്ടായിരിക്കുകയും സർവാംഗവാതത്തിനു എപ്പോഴും വേദനയുണ്ടായിരിക്കുകയും ചെയ്യുമെന്നുള്ളതാണു്.

### ഹനുഗ്രഹലക്ഷണം.

അധികമായി നാക്കു പുറത്തേക്കു നീട്ടിവലിക്കുകകൊണ്ടോ കഠിനങ്ങളായ പദാർത്ഥങ്ങളെ ഭക്ഷിച്ചതുകൊണ്ടോ താടിയെല്ലിന്റെ മൂലത്തിൽ ഇരിക്കുന്ന വായു കോപിച്ചു് താടിയെല്ലുകളെ സ്ഥാനത്തിൽനിന്നും തെററിച്ചു പിളന്ന വായ് പൂട്ടാൻ ഒക്കാതെയും പൂട്ടിയ വായ് പിളക്കാൻ ഒക്കാതേയും ആക്കിത്തീക്കുന്ന വാതത്തിന്റെ പേരു് ഹനുഗ്രഹം എന്നാണു്.

### മന്യാസ്തംഭലക്ഷണം.

പകൽ ഉറങ്ങുകയോ സമമല്ലാതെയുള്ള സ്ഥലത്തു കിടക്കുകയോ കണ്ണുതുറന്നു മേല്പോട്ടു നോക്കുകയോ ചെയ്തതുകൊണ്ടു വായു കോപിച്ചു് പിൻകഴുത്തിന്റെ ഞരമ്പിനെ സ്തംഭിപ്പിക്കുന്നതാകുന്നു മന്യാസ്തംഭം എന്ന വാതം.

### ജിഹ്വാസ്തംഭം.

വാഗ്വാഹിനി എന്നുള്ള പേരോടുകൂടിയ സിരയെ ആശ്രയിച്ചു് വായു കോപിച്ചു് നാക്കിനെ സ്തംഭിപ്പിക്കുന്ന വാതത്തിന്റെ പേരു് ജിഹ്വാസ്തംഭം എന്നാണു്.

### സിരാഗ്രഹലക്ഷണം.

വായു രക്തത്തെ ആശ്രയിച്ചു് ശിരസ്സിനെ ധരിച്ചിരിക്കുന്ന സിരകൾക്കു ഉലച്ചയേയും വേദനയേയും കറുപ്പിനേയും ഉണ്ടാക്കുന്ന വാതം സിരാഗ്രഹമാകുന്നു.

### ഗൃധ്റസീലക്ഷണം.

വായു തുടയുടെ മുകളിലോ പിൻഭാഗം തുടങ്ങി കടിപ്രദേശം പൃഷ്ഠം തുട മുട്ടു് കണങ്കാൽ കാൽചുവടു് ഇവയെ ക്രമേണ സ്തംഭനം വേദന കുത്തിനോവു് ഇവയോടുകൂടി പിടിച്ചു വലിക്കുകയും പിന്നേയും പിന്നേയും വിറപ്പിക്കുകയും ചെയ്യുന്ന വാതത്തിന്റെ പേരു് ഗൃധ്റസി എന്നാകുന്നു.

### വിശ്വാചീലക്ഷണം.

വായു കൈകളുടെ പുറത്തുനിന്നും പുറപ്പെട്ടു് ഉള്ളംകയ്യുടെ നേരേയുള്ള വിരലുകളുടെ പെരുഞരമ്പുകൾവരെപ്പോയി കോപി

ച്ച് കയ്യുടെ പ്രവൃത്തികളെ മുടക്കുന്ന വാതത്തിൻെറ പേർ വിശ്വാചീ എന്നാണ്.

ക്രോഷ്ടുകശീർഷലക്ഷണം.

വാതവും രക്തവും കൂടി കോപിച്ച് കാലിൻെറ മുട്ടിൻമേൽ വലിയ വേദനയോടുകൂടെ വീക്കം ഉണ്ടാക്കുന്നതിന് ക്രോഷ്ടുകശീർഷവാതമെന്നു പറയപ്പെടുന്നു.

ഖഞ്ജപംഗുലക്ഷണം.

വായു കോപിച്ച് അരക്കെട്ടിനെ ആശ്രയിച്ച് ഏതെങ്കിലും ഒരു തുടയുടെ പെരുഞരമ്പിനെക്കോട്ടി ആ കാലിനു മുടന്തുണ്ടാക്കുന്നതിനു ഖഞ്ജപംഗുവാതമെന്നു പറയപ്പെടുന്നു.

കളായഖഞ്ജലക്ഷണം.

നടക്കാൻ ഭാവിക്കുമ്പോൾ വിറയ്ക്കുകയും മുടന്തനെപ്പോലെ നടക്കുകയും സന്ധിബന്ധങ്ങൾ വേർവിടുകയും ചെയ്യുന്നതു് കളായഖഞ്ജത്തിൻെറ ലക്ഷണങ്ങൾ ആകുന്നു.

വാതകണ്ടകലക്ഷണം.

ഒപ്പനിരപ്പില്ലാത്ത സ്ഥലത്തു നടക്കുകകൊണ്ടോ ശരീരം ക്ഷീണിക്കത്തക്കവണ്ണം പ്രവർത്തിച്ചതുകൊണ്ടോ വാതം കോപിച്ചു നെരിയാണിക്കു വേദനയുണ്ടാക്കുന്നതു് വാതകണ്ടകമാകുന്നു.

പാദദാഹലക്ഷണം.

വായു പിത്തത്തോടും രക്തത്തോടുംകൂടി കോപിച്ച് കാലുകളിൽ ചുട്ടുനീററലിനെ ഉണ്ടാക്കുകയും നടക്കുമ്പോൾ അതു് അധികമാവുകയും ചെയ്യുന്നതു പാദദാഹമാകുന്നു.

പാദഹർഷലക്ഷണം.

കഫത്തിൻെറയും വാതത്തിൻെറയും കോപംകൊണ്ടു കാലുകൾക്കു രോമാഞ്ചവും തരിപ്പും ഉണ്ടാകുന്നതു് പാദഹർഷമാകുന്നു.

അംസശോഷത്തിൻെറയും
അപബാഹുകത്തിൻെറയും ലക്ഷണം.

തോളിൽ കോപിക്കുന്ന വായു തോളിൻെറ സന്ധിബന്ധത്തെ ശോഷിപ്പിക്കുമ്പോൾ തോളു താണുപോകുന്നു. അപ്രകാരം സംഭവിക്കുന്നതിന് അംസശോഷമെന്നും ആ വായുതന്നെ അവിടെയുള്ള ഞരമ്പുകളെ കോട്ടി കൈയ്യ് ഇളക്കാൻ വഹ്യാതവണ്ണം ആക്കിത്തീർക്കുന്നതിന് അപബാഹുകം എന്നും പറയപ്പെടുന്നു.

മൂകമിമ്മിതഗദ്ഗദലക്ഷണം.

വായു കഫത്തോടുകൂടി ശബ്ദത്തെ വഹിച്ചിരിക്കുന്ന സിരകളെ ആവരണംചെയ്ത് ഒട്ടും സംസാരിക്കാൻ പാടില്ലാതാക്കിത്തീർക്കുന്നതിനു മൂകൻ എന്നും എല്ലാ വാക്കുകളും അനുനാസികങ്ങളോ

ട്ടുകൂടി പറയത്തക്കവണ്ണം ആക്കിക്കളയുന്നതിനു മിമ്മിതൻ എന്നും വ്യഞ്ജനങ്ങൾ ചേർക്കാതെ വാക്കു പറയത്തക്കവണ്ണം ആക്കിത്തീർക്കുന്നതിനു് ഗദ്ഗദൻ എന്നും പറയുന്നു.

തൂനീലക്ഷണം.

പക്വാശയത്തിൽ നിന്നോ മൂത്രാശയത്തിൽനിന്നോ ഒരുവക വേദന ആരംഭിച്ചു് ഗുദത്തിങ്കലോളമോ ഉപസ്ഥത്തിങ്കലോളമോ പോയി ഗുദോപസ്ഥങ്ങളെ ഭേദിക്കുന്നുവോ എന്നു തോന്നിപ്പിക്കുന്നതു തൂനിയാകുന്നു.

പ്രതിതൂനീലക്ഷണം.

ഉപസ്ഥത്തിൽ നിന്നോ ഗുദത്തിൽനിന്നോ വേദനയാരംഭിച്ചു് അതിവേഗത്തിൽ പക്വാശയംവരെ ഓടിക്കയറുന്നതിനു പ്രതിതൂനിയെന്നു പറയപ്പെടുന്നു.

ആനാഹലക്ഷണം.

വയറു പൊട്ടപ്പൊടാ പൊട്ടുകയും സഹിക്കാൻ പാടില്ലാത്ത വേദനയുണ്ടാവുകയും പക്വാശയം കാററുകൊണ്ടു് നിറഞ്ഞ തോൽതുരുത്തിപോലെ ഇരിക്കുകയും ഊർദ്ധ്വാധോഭാഗങ്ങളിൽ വായുവിൻെറ ഗതിക്കു തടവുണ്ടാവുകയും ദുഃഖപ്രദമായിരിക്കുകയും ചെയ്യുന്ന രോഗം ആനാഹവാതമാകുന്നു.

പ്രത്യാദ്ധ്മാനലക്ഷണം.

മേൽവയർ വീക്കുകയും പാർശ്വങ്ങളും ഹൃദയവും വേർപെടുകയും ചെയ്യുന്നതു് പ്രത്യാദ്ധ്മാനമാകുന്നു. ആമാശയത്തിൽ വായുവിനു് കഫത്താൽ ആവരണം ഭവിക്കുമ്പോൾ ആണു് ഈ രോഗം ഉണ്ടാകുന്നതു്.

വാതാഷ്ഠീലാലക്ഷണം.

അമ്മിക്കുഴവിപോലെ ഘനത്തോടുകൂടെ വായു നാഭിയുടെ താഴെനിന്നും മേൽപ്പോട്ടു പൊങ്ങി നിൽക്കുകയും മലമൂത്രങ്ങളെ തടുക്കുകയും മേൽവയറു വീക്കുകയും ചെയ്യും. ഇതിനു് വാതാഷ്ഠീലയെന്നു് പേർ പറയപ്പെടുന്നു.

പ്രത്യഷ്ഠീലാലക്ഷണം.

വാതാഷ്ഠീലതന്നെ വളരെ വേദനയോടും മലമൂത്രങ്ങളുടേയും വായുവിൻേറയും തടവോടുംകൂടെ വിലങ്ങത്തിൽ ഉണ്ടാകുന്നതിനു് പ്രത്യഷ്ഠീലായെന്നു പറയുന്നു.

മൂത്രരോധിനീലക്ഷണം.

വായു മൂത്രാശയത്തിൽ അനുകൂലമായി സഞ്ചരിക്കാതെ അശ്മരി മൂത്രകൃച്ഛ്രം മുതലായ രോഗങ്ങളെ ഉണ്ടാക്കുന്നതാകുന്നു മൂത്രരോധിനി.

വേപഥുലക്ഷണം.

വായു കോപിച്ചു ശിരസ്സിനേയും മററുള്ള എല്ലാ അംഗങ്ങളേയും വിറപ്പിക്കുന്നതിൻെറ പേർ വേപഥു എന്നാകുന്നു.

ഖല്ലീലക്ഷണം.

വായു, പുറവടി കണംകാൽ തുട കരമൂലം ഇവയെ പിളക്ക്കയും വേദനപ്പെടുത്തുകയും ചെയ്യുന്നതിനു ഖല്ലി എന്നു പേർ.

സാദ്ധ്യാസാദ്ധ്യലക്ഷണം.

ഹനുസ്തംഭം അർദ്ദിതം ആക്ഷേപകം അപതാനകം ഈ വാതങ്ങൾ പ്രയത്നപ്പെട്ടാൽ ദീർഘകാലത്തെ ചികിത്സകൊണ്ടു ശമിച്ചേന്നുവരാം. തുടങ്ങി അധികം കഴിയാത്തതും ഉപദ്രവങ്ങളോടുകൂടാത്തതുമായ വാതവും ബല്വാനായ രോഗിക്കുണ്ടാവുന്ന വാതവും സാദ്ധ്യമാകുന്നു.

വാതചികിത്സ.

സഹചരാദികഷായം.

കരിങ്കുറുഞ്ഞിവേരു് ദേവതാരം ചുക്കു് ഇവസമം കഷായം വച്ചു് എണ്ണ അനുപാനമായി സേവിച്ചാൽ എല്ലാവിധ വാതരോഗങ്ങളും ശമിക്കും.

മഹാരാസ്നാദി.

ചിററരത്ത വെളുത്താവണക്കിൻവേരു് അമൃതു് വയമ്പു് കരിങ്കുറിഞ്ഞിവേരു് ചെവിയം കുമിഴിൻവേരു് മുത്തങ്ങാക്കിഴങ്ങു് ചെറുതേക്കു് അയമോദകം കൊടിത്തൂവവേരു്കുറാശാണി ഓമം പാടത്താളിക്കിഴങ്ങു ദേവതാരം കക്കടകശൃംഗി വിഴാലരിക്കാമ്പു് ചുക്കുകുറുന്തോട്ടിവേരു് പെരുംകുരുമ്പവേരു് കടുകുരോഹിണി മഞ്ചട്ടിപ്പൊടി അതിവിടയം രണ്ടും കച്ചോലക്കിഴങ്ങു് ത്രിഫലത്തോടു് തിപ്പലി ചവക്കാരം രക്തചന്ദനം കൊന്നത്തൊലി കുടകപ്പാലയരി കുടകപ്പാലവേരു തമിഴാമവേരു് ദശമൂലം ഇവസമം കഷായം വച്ചു എട്ടിലൊന്നാക്കി അരിച്ചെടുത്തു സേവിച്ചാൽ ഏകാംഗവാതം സർവാംഗവാതം കാസശ്വാസങ്ങൾ വിയപ്പു് ശൈത്യം മടിശ്ശൂല തുനി പ്രതിതുനി സർവാംഗവേദന കമ്പവാതം (വിറയൽ) ഖല്ലിവാതം വിശ്വാചിവാതം പെരുക്കാൽ ആമവാതം സൂതികാരോഗങ്ങൾ സുപ്തിവാതം ജിഹ്വാസ്തംഭവാതം അപതാനകം കുത്തുംനോവും വീക്കം തിമിർവാതം കുബ്ജവാതം അപതന്ത്രവാതം അർദ്ദിതവാതം ഗൃദ്ധ്രവാതം കുടച്ചിൽവാതം ഹനുസ്തംഭവാതം വാതശ്ശൂല ഗൃദ്ധ്രസി ഹൃന്ദ്രവങ്ങ എല്ലാവിധ കഫവാതോപദ്രവങ്ങളും ശമിക്കും.

### മറെറാരു മഹാരാസ്നാദി.

ചിററരത്ത ഭാഗം രണ്ടു് കൊടിത്തൂവവേരു് കുറുന്തോട്ടിവേരു് ആവണക്കിൻവേരു് ദേവതാരം കച്ചോലം വയമ്പു് ആടലോടകം ചുക്കു് കടുക്കാത്തോടു് കാട്ടുതിപ്പലിവേരു് മുത്തങ്ങാക്കിഴങ്ങു് തമിഴാമ അമൃതു് മറിക്കുന്നി (പൊത്തിക്കീര) ശതകുപ്പ ഞെരിഞ്ഞിൽ അമുക്കുരം അതിവിടയം കൊന്ന ശതാവരിക്കിഴങ്ങു് തിപ്പലി കരിംകുറിഞ്ഞിവേരു് കൊത്തമ്പാലരി ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഇവയെല്ലാംകൂടി ഒരുഭാഗം കൂട്ടിച്ചേർത്തു കഷായം വച്ചു തിപ്പലിപ്പൊടിയോ അയമോദകമോ ആവണക്കെണ്ണയോ യോഗരാജഗുഗ്ഗുലുവോ അനുപാനമായി സേവിച്ചാൽ സർവാംഗവിറയൽ ദേഹം വളയുക പക്ഷാഘാതം അപബാഹുകം ഗൃദ്ധ്രസി ആമവാതം പെരുക്കാൽ അപതാനകം അന്ത്രവൃദ്ധി ആധ്മാനം കണങ്കാൽ മുട്ടു് ഈ അംഗങ്ങളിൽ ഉണ്ടാകുന്ന അർദ്ദിതം ശുക്ലദോഷം ലിംഗരോഗം വന്ധ്യാത്വം യോനിരോഗം എന്നുവേണ്ടാ സർവ്വവിധ വായുവികാരങ്ങളും ശമിക്കും.

### ഏരണ്ഡാദികഷായം.

വെളുത്താവണക്കിൻവേരു് ചിററരത്ത അമൃതു് ദേവതാരം കടുക്കാത്തോടു് കച്ചോലക്കിഴങ്ങു് കുറുന്തോട്ടിവേരു് വയമ്പു് പാടത്താളിക്കിഴങ്ങു് ശതകുപ്പ തമിഴാമവേരു് ഓരിലവേരു് മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ അതിവിടയം ശ്രാവണി കടുക്ക കൊടിത്തൂവവേരു് കുറാശാണി ഓമം പുഷ്കരമൂലം അമുക്കുരം പ്രസാരണി ഞെരിഞ്ഞിൽ ചുക്കു് അടയ്ക്കാമണിയൻ മറിക്കുന്നി (പൊത്തിക്കീര) ശതാവരി ബ്രഹ്മി ഗുഗ്ഗുലു പാൽമുതക്കു് ഇവസമം കഷായംവച്ചു് ആവണക്കെണ്ണയൊ ഗുഗ്ഗുലുവോ തിപ്പലിപ്പൊടിയോ ചുക്കപൊടിയോ അയമോദകപ്പൊടിയോ അനുപാനമായി സേവിച്ചാൽ എല്ലാ വാതരോഗങ്ങളും വിറയലും വീക്കവും പ്രതാനകവാതവും മന്യാസ്തംഭവും ശോഷവും പക്ഷാഘാതവും അർദ്ദിതവും ആക്ഷേപകവും കുബ്ജവാതവും ഹനുഗ്രഹസ്വരഗ്രഹങ്ങളും ആഢ്യവാതവും മൂകവാതവും പംഗുവാതവും അപബാഹുകവും ഗൃദ്ധ്രസിയും ജാനുഭേദവും ഗുല്മശൂലകടിഗ്രഹങ്ങളും ആമവാതവും നിരാമവാതവും സപ്തധാതുഗതവാതവികാരങ്ങളും വാതരക്തവും മററും ശമിക്കും.

### ലഘുരാസ്നാദി.

ചിററരത്ത അമൃതു് വെളുത്താവണക്കിൻവേരു് ദേവതാരം ചുക്കു് ഇവസമം കഷായംവച്ചു് ആവണക്കെണ്ണയോ ചുക്കാ ഗുഗ്ഗുലുവോ തിപ്പലിപ്പൊടിയോ അയമോദകപ്പൊടിയോ അനുപാ

നമായി സേവിച്ചാൽ എല്ലാവിധ വാതരോഗങ്ങളും ഉടനടി ശമിക്കും.

ലശുനാദികഷായം.

വെളുത്തുള്ളി തിപ്പലിമൂലം പാടത്താളിക്കിഴങ്ങ് തിപ്പലി ചെറുതേക്ക് പുഷ്കരമൂലം നിലവേപ്പ് പുങ്കിൻതൊലി ഇവസമം കഷായംവച്ചു ത്രികടുകുപൊടി അനുപാനമായി സേവിച്ചാൽ എൺപതുവിധ വാതങ്ങളും ശമിക്കും.

ഗോക്ഷുരാദികഷായം.

ഞെരിഞ്ഞിൽ അരത്ത ദേവതാരം ആവണക്കിൻവേര് തമിഴാമ കൊന്നത്തൊലി അമൃത് ഇവസമം കഷായംവച്ചു ചുക്കുപൊടിച്ചപൊടി അനുപാനമായി ചേർത്തു കുടിച്ചാൽ വാതവികാരങ്ങൾ സർവ്വം ശമിക്കും. വിശേഷിച്ചും കണങ്കാലിലും അരയിലും ഉള്ള പിടിത്തവും പാർശ്വഭാഗങ്ങളിലും പൃഷ്ഠത്തിലും ഉള്ള വേദനയും ആമവാതവും ശമിക്കും.



പിപ്പല്യാദികഷായം.

തിപ്പലി തിപ്പലിമൂലം കാട്ടുതിപ്പലിവേര് കൊടുവേലിക്കിഴങ്ങ് ചുക്ക് വയമ്പ് അതിവിടയം ആശാളി പാടക്കിഴങ്ങ് കുടകപ്പാലയരി അരേണുകം കിരിയാത്ത് പെരുംകുരുമ്പവേര് കടുക് നല്ലമുളക് കടുകരോഹിണി പുഷ്കരമൂലം ചെറുതേക്ക് വിഴാലരിക്കാമ്പ് കർക്കടകശൃംഗി എരിക്കിൻവേര് വലിയവഴുതിനവേര് കടുക്കാത്തോട് കൊടിത്തൂവവേര് ജീരകം അയമോദകം പച്ചോഴാന്തവേര് കായം ഇവസമം കഷായംവച്ചു ചുക്കുപൊടിയോ തിപ്പലിപ്പൊടിയോ അനുപാനമായി സേവിച്ചാൽ സർവ്വാംഗവാതവും മഹാവാതവും അപതന്ത്രകവും ശൈത്യവും മുറിവുനിമിത്തമുള്ള പനിയും പ്രബലമായ കഫകോപവും അതിനിദ്രയും രോമഹർഷവും അരുചിയും മററും ശമിക്കും.

വീരതർവ്വാദികഷായം.

വിടത്തൽ ഇത്തിക്കണ്ണി കുരുവിക്കരുമ്പ് കരിംകുറിഞ്ഞിവേര് വെൺകുറുഞ്ഞിവേര് ചെറിയ കുറുഞ്ഞിവേര് ദർഭ്ബ ആററുദർഭ്ബ താമരവളയം ഞാഴൽപ്പൂവ് കൊങ്ങമന്താരം മുഞ്ഞവേര് പെരുംകുരുമ്പവേര് കല്ലൂർവഞ്ചി പലകപ്പയ്യാനിവേര് ഞെരിഞ്ഞിൽ ഇവകൊണ്ടുള്ള കഷായം സർവ്വവാതങ്ങളേയും ശമിപ്പിക്കും.

മഹാബലാദികഷായം.

മഞ്ഞക്കുറുന്തോട്ടിവേര് ചുക്ക് ഇവസമം കഷായംവച്ച്

തിപ്പലിപ്പൊടി അനുപാനമായി ചേർത്തു സേവിച്ചാൽ എല്ലാവിധ വാതവികാരങ്ങളും ശമിക്കും.

മാഷാദികഷായം.

ഉഴുന്നു് നായിക്കരുണവേരു് ആവണക്കിൻവേരു് കുറുന്തോട്ടിവേരു് ഇവസമം കഷായംവച്ചു കായവും ഇന്തുപ്പും ജീരകവും അനുപാനമായി സേവിച്ചാൽ എല്ലാ വാതരോഗങ്ങളും ശമിക്കും.

വില്വാദികഷായം.

കൂവളത്തിൻവേരു് വെള്ളത്താവണക്കിൻവേരു് ചെറുവഴുതിനവേരു് വെൺവഴുതിനവേരു് ചുക്കു് നല്ലമുളകു് തിപ്പലി കായം താളിമാതളത്തോട്ടു് ഇന്തുപ്പു് ഇവസമം കഷായംവച്ചു സേവിച്ചാൽ എല്ലാ വാതരോഗങ്ങളും വിശേഷാൽ ധനുർവ്വാതവും ശമിക്കും.

വാജിഗന്ധാദി.

അമുക്കുരം കുറുന്തോട്ടിവേരു് ഊരകത്തിൻവേരു് ആനക്കുറുന്തോട്ടിവേരു് ദശമൂലം ചുക്കു് ലന്തക്കുരുണ്ടും ചിററരത്ത ഇവസമം കഷായംവച്ചു് ചുക്കുപൊടി അനുപാനമായി സേവിച്ചാൽ എല്ലാവിധ വാതവികാരങ്ങളും ശമിക്കും.

സമീരദാവാനലകപാഥം.

മൂന്നുരുപാത്തുക്കം ശുദ്ധിചെയ്ത ചേരിൻകുരുവു് നാഴിവെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ അരപ്പലം പാലും ഒരുരുപാത്തുക്കം പഞ്ചസാരയും ഒരുപലം നെയ്യുംചേർത്തു സേവിച്ചാൽ എല്ലാ വാതരോഗവും ശമിക്കും.

പക്ഷാഘാതത്തിനു മാഷാദി.

ഉഴുന്നു് നായിക്കരുണയരി വെള്ളത്താവണക്കിൻവേരു് കുറുന്തോട്ടിവേരു് ഇവസമം കഷായംവച്ചു് കായവും ഇന്തുപ്പും അനുപാനമായി സേവിച്ചാൽ പക്ഷാഘാതം ശമിക്കും.

മാഷസപ്തകം.

ഉഴുന്നു് കുറുന്തോട്ടിവേരു് നായിക്കരുണ നാന്മുകപ്പുല്ലു് ചിററരത്ത അമുക്കുരം വെള്ളത്താവണക്കിൻവേരു് ഇവസമം കഷായം വച്ചു് കായവും ഇന്തുപ്പുംചേർത്തു് ഏഴുദിവസം കുടിച്ചാൽ പക്ഷവാതം ശമിക്കും. മന്യാസ്തംഭം കർണ്ണനാദവാതം അർദ്ദിതം ഇവകൾക്കും ഈ കഷായം നല്ലതാണു്.

മഞ്ജിഷ്ഠാദികഷായം.

മഞ്ചട്ടിപ്പൊടി മുത്തങ്ങാക്കിഴങ്ങു് കുടകപ്പാലവേരു് അമൃതു് കൊട്ടം ചുക്ക ചെറുതേക്ക കണ്ടകാരിച്ചുണ്ട വയമ്പു വേപ്പിൻതൊലി മഞ്ഞൾ മരമഞ്ഞൾത്തൊലി ത്രിഫലത്തോട്ടു് പടവലത്തണ്ടു്

കടുകുരോഹിണി പെരുംകുരുമ്പവേര് വിഴാലരിക്കാമ്പ് വേങ്ങക്കാതൽ കൊട്ടുവേലിക്കിഴങ്ങു ശതാവരിക്കിഴങ്ങു ബ്രഹ്മി തിപ്പലി കുടകപ്പാലയരി ആടലോടകം കയ്യോന്നി മററിക്കുന്നി (പൊത്തിക്കീര) പാടത്താളിക്കിഴങ്ങ് കരിങ്ങാലിക്കാതൽ ചന്ദനം ത്രികോല്പക്കൊന്ന നീർമാതളം കിരിയാത്തു കാർകോകിലരി കൊന്നത്തൊലി പരുവമരത്തൊലി (ശാഖോടമരം) ആര്യവേപ്പിൻതൊലി പുങ്കിൻതൊലി അതിവിടയം ഇരുവേലി കാട്ടുവെള്ളരിവേരു കറുക നറുനീണ്ടിക്കിഴങ്ങു പർപ്പടകപ്പുല്ല് ഇവ സമം കഷായംവച്ച് തിപ്പലിപ്പൊടിയും ഗുൽഗുലുവും അനുപാനമായി സേവിച്ചാൽ പക്ഷാഘാതവും കുഷ്ഠരോഗങ്ങൾ പതിനെട്ടും അർദ്ദിതവും രക്തവാതവും ഉപദംശരോഗങ്ങളും പെരുക്കാലും തരിപ്പും മേദോദോഷങ്ങളും നേത്രരോഗവും ശമിക്കും.

### ഗ്രന്ഥികാദിതൈലം.

ഉഴുന്നുകഷായത്തിൽ ചെവിയം കൊട്ടുവേലിക്കിഴങ്ങു തിപ്പലി ചുക്ക ചിററരത്ത ഇന്തുപ്പ് ഇവ സമം കല്ക്കമരച്ചുകലക്കി സേവിച്ചാൽ പക്ഷാഘാതം ശമിക്കും. ഈ എണ്ണതന്നെ തേക്കുകയും ചെയ്യാം.

### മാഷാദിതൈലം.

സമം ഉഴുന്നും കുറുന്തോട്ടിവേരുംകൂടി ചേർത്തു നാലിരട്ടി കഷായംവച്ച് ഉഴുന്നും നായിക്കുരുണയരിയും അതിവിടയവും വെളുത്താവണക്കിൻവേരും ചിററരത്തയും ശതാവരിയും ഇന്തുപ്പും കൂടി കല്ക്കം അരച്ചുകലക്കി കാച്ചി അരിച്ചു സേവിച്ചാൽ പക്ഷാഘാതം ശമിക്കും.

### സർജ്ജതൈലം.

ചെഞ്ചല്യത്തിൻെറ തൈലമെട്ടുത്തു തേച്ചാൽ പക്ഷാഘാതം ശമിക്കും.

### ഭൃംഗാദിനസ്യം.

കയ്യോന്നിനീരു ആവണക്കിലനീരു നൊച്ചിയിലനീരു പൊന്നാങ്കാണിയിലനീര് എരുക്കിലനീരു ഇവ സമം ഒന്നിച്ചുചേർത്തു അതിൽ നല്ലമുളകുപൊടി ചേർത്തു നസ്യംചെയ്താൽ പക്ഷാഘാതം അർദ്ദിതം ഇവകൾ ശമിക്കും.

### അർദ്ദിതത്തിന്.

### ദശമൂലപാൽക്കഷായം.

ദശമൂലംകൊണ്ടു പാൽക്കഷായമുണ്ടാക്കി കുടിച്ചാൽ അർദ്ദിതവാതം ശമിക്കും.

ബലാദിപാൽക്കഷായം.

കുറുന്തോട്ടിവേരുകൊണ്ടു പാൽക്കഷായം ഉണ്ടാക്കി സേവിച്ചാൽ അർദ്ദിതം ശമിക്കും.

പഞ്ചമൂലപാൽക്കഷായം.

പഞ്ചമൂലം ഇട്ടു പാൽകുറുക്കി കുടിച്ചാൽ അർദ്ദിതം ശമിക്കും.

മാംസരസം.

ദശമൂലംകൊണ്ടുവച്ച കഷായത്തിൽ വേലിയാട്ടിൻമാംസരസവും നെയ്യും ചേർത്തു സേവിച്ചാൽ അർദ്ദിതം ശമിക്കും.

മുമ്പേപറഞ്ഞ രസോനകല്ക്കം സേവിച്ചാൽ അർദ്ദിതം ശമിക്കും.

ബലാദിഘൃതം.

കുറുന്തോട്ടിവേര് ഇരട്ടിമധുരം ചിററരത്ത ദശമൂലം ത്രിഫലത്തോട്ട് ഇവ ഈരണ്ടുപലംവീതം ഒന്നിച്ചുചേർത്ത് അതും ഒരു മയിലിന്റെ ഇറച്ചിയുംകൂടി പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ച് ജീവനീയഗണം മൂന്നുകഴഞ്ചുവീതം അരച്ചു കല്ക്കംകലക്കി അരിച്ചു സേവിച്ചാൽ അർദ്ദിതവാതം തലവേദന മന്യാപൃഷ്ഠങ്ങളിലെ പിടിത്തം ചെവി മൂക്ക് കണ്ണ് നാക്ക് ഈ അംഗങ്ങളിൽ ഉള്ള വേദന മുതലായവ ശമിക്കും. ഈ നെയ്യ് നസ്യംചെയ്യുകയും ചെവിയിൽ നിറയ്ക്കുകയുംകൂടി ചെയ്യണം.

മാഷമണ്ഡകനവനീതം.

ഉഴുന്നുകൊണ്ടു പപ്പടകം ഉണ്ടാക്കി ചുട്ടുപൊടിച്ചു വെണ്ണയിൽ മർദ്ദിച്ചു പ്രതിദിവസവും സേവിച്ചാൽ അർദ്ദിതം ശമിക്കും.

കാശ്മര്യാദിനസ്യം.

കുമിഴിൻവേരു ചെവിയം കൊട്ടം ഇലവങ്ഗം ദേവതാരം തിപ്പലി ഇവ സമം അരച്ചു പിഴിഞ്ഞു നീരെടുത്ത് ഇന്തുപ്പും ചേർത്തു നസ്യംചെയ്താൽ അർദ്ദിതവാതം ശമിക്കും.

ശിരോഗ്രഹവാതം.

ദശമൂലകഷായവും മാതളപ്പഴത്തിന്റെ നീരും സേവിക്കുകയും ദശമൂലകഷായത്തിൽ ദശമൂലംതന്നെ കല്ക്കമരച്ചു കലക്കി താളിമാതളപ്പഴത്തിന്റെ രസവുംചേർത്ത് എണ്ണകാച്ചി സേവിക്കുകയും നസ്യംചെയ്യുകയും തേയ്ക്കുകയും ചെയ്താൽ ശിരോഗ്രഹവാതം ശമിക്കും.

ജൃംഭാവാതചികിത്സ.

ചുക്കു നല്ലമുളകു തിപ്പലി കുറാശാണി ഓമം ഇന്തുപ്പ് ഇവ

സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു കുറേശ്ശ സേവി ച്ചാൽ ജൃംഭാവാതം ശമിക്കും.

കടുതൈലം.

കടുകെണ്ണ തേച്ചാൽ ജൃംഭാവാതം ശമിക്കും. ഊണുകഴിഞ്ഞ യുടൻ താംബൂലം ധരിച്ചാൽ ജൃംഭാവാതം ഉണ്ടാകുന്നതല്ല.

ഹനുഗ്രഹചികിത്സ.

ഇഞ്ചി കുത്തിപ്പിഴിഞ്ഞ നീരിൽ തിപ്പലിപ്പൊടി ചേൎത്തു വാ യിൽ കൊണ്ടാൽ ഹനുഗ്രഹവാതം ശമിക്കും. വെളുത്തുള്ളിയും ഇന്തുപ്പുംകൂടി അരച്ചു് എണ്ണകാച്ചി പുരട്ടിയാൽ ഹനുഗ്രഹവാതം ശമിക്കും.

വിഡംഗാരിഷ്ടം.

വിഴാലരിക്കാമ്പു കാട്ടുതിപ്പലിവേര ചിററരത്ത കുടകപ്പാല വേരിന്മേൽതൊലി കുടകപ്പാലയരി പാടക്കിഴങ്ങു് ഏലാവാലുകം നെല്ലിക്കാത്തോടു് ഇവ പ്രത്യേകം പ്രത്യേകം അയ്യഞ്ചുപലംവീ തം എടുത്തു് ഒന്നിച്ചുചേൎത്തു കഷായംവച്ചു് എട്ടു ഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് അതിൽ മൂന്നുതുലാം തേനൊഴിച്ചു് ഇരുപതുപ ലം താതിരിപ്പൂവു ചതച്ചതും ഈരണ്ടുപലംവീതം ഏലം ഇലവ ങ്ഗം പച്ചില ഇവ പൊടിച്ചതും ഓരോ പലംവീതം ഞാഴൽ പൂവു് വലിയ മലയകത്തി പാച്ചോററി ഇവ പൊടിച്ചതും എട്ടു പലം ത്രികടുകുപൊടിയും ചേൎത്തു നെയ്പുരട്ടി മയക്കിയ ഒരു കുടത്തിൽ ആക്കി ഒരുമാസം മണ്ണിനടിയിൽ കുഴിച്ചുവച്ചിരുന്നതി ൻെറശേഷം എടുത്തു കുറേശ്ശ സേവിച്ചാൽ ഹനുസ്തംഭം ഗണ്ഡ മാല ഭഗന്ദരം അഷ്ഠീല മേഹം അശ്മരി ഊരുസ്തംഭം വിദ്രധി ഇവ ശമിക്കും.

പ്രസാരണീതൈലം.

നൂറുപലം പ്രസാരണി സമൂലം പതിനാറിടങ്ങഴി വെള്ള ത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു അതിൽ മൂ ന്നിടങ്ങഴി എണ്ണയും മൂന്നിടങ്ങഴി തൈരുറലും മൂന്നിടങ്ങഴി കാടി വെള്ളവും പന്ത്രണ്ടിടങ്ങിഴി പാലും ചേൎത്തു് കൊട്ടവേലിക്കിഴങ്ങു തിപ്പലിമൂലം ഇരട്ടിമധുരം ഇന്തുപ്പു് വയമ്പു ശതകുപ്പ ദേവതാരം ചിററരത്ത അനത്തിപ്പലി പ്രസാരണിവേര ജടാമാഞ്ചി രക്തച ന്ദനം വെളുത്താവണക്കിൻവേര കുറുന്തോട്ടിവേര ചുക്കു ഇവ ഈ രണ്ടുപലംവീതം കല്ക്കം അരച്ചുകലക്കി കാച്ചി അരിച്ചു തേയ്ക്കുക യും നസ്യം ചെയ്യുകയും സേവിക്കുകയും വസ്തിചെയ്യുകയും തിരു മ്മുകയും വിയൎപ്പിക്കുകയും ചെയ്താൽ വാതജങ്ങളായ സകല രോ ഗങ്ങളും ഉടനടി മാറും. വിശേഷിച്ചും ഹനുസ്തംഭം ജിഹ്വാ

സ്തംഭം അൎദ്ദിതം ഗദ്ഗദത്വം വിശ്വാചി മന്യാസ്തംഭം അപബാ ഹുകം ത്രികശൂലം ഗ്രധ്രസി മുടന്തു് ഏന്തു് കളായഖഞ്ജം സ്തംഭം ചുരുക്ക് അന്തരായാമം ബാഹ്യായാമം ദണ്ഡാപതാനകം ധനുർവാതം കൂന്ു് മുതലായവ ശമിക്കും.

ജിഹ്വാസ്തംഭത്തിനു്.

ഹരിദ്രാദിചൂൎണ്ണം.

മരമഞ്ഞൾ വയമ്പു് കൊട്ടം തിപ്പലി ചുക്ക് അയമോദകം ജീരകം ഇരട്ടിമധുരം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു നെയ്യിൽ കുഴച്ചു് ഇരുപത്തിഒന്നുദിവസം സേവിച്ചാൽ ജിഹ്വാസ്തംഭം വിക്ക് മൂകത്വം മുതലായവ ശമിക്കുകയും സ്വരം തെളിയുകയും ചെയ്യും.

അൎദ്ദിതചികിത്സയും വാതസാമാന്യമായ മററു ചികിത്സകളും ജിഹ്വാസ്തംഭത്തിനു ചെയ്യണം.

ഗദ്ഗദമിമ്മിനമൂകതാദികൾക്ക്.

ഇടങ്ങഴി നെയ്യിൽ ഓരോപലം മുരിങ്ങത്തൊലിയും വയമ്പും ഇന്തുപ്പും താതിരിപ്പൂവും പാച്ചോററിത്തൊലിയും പാടത്താളിക്കിഴങ്ങും അരച്ചു കലക്കി ഒരിടങ്ങഴി പാലുംചേൎത്തു കാച്ചി അരിച്ചു സേവിച്ചാൽ ഗദ്ഗദത്വവും മൂകത്വവും മററും ശമിക്കുകയും സ്മൃതിയും മേധയും വൎദ്ധിക്കുകയും വാക്കുകൾ പുഷ്ടിയായി പുറപ്പെടുകയും ചെയ്യും.

ദശമൂലകഷായം.

ദശമൂലം കഷായംവച്ചു് അതിൽ മുമ്മൂന്നുകഴഞ്ചു പുഷ്കരമൂലം പൊടിച്ച പൊടിയും കായവുംകൂടി ചേൎത്തു സേവിച്ചാൽ മിമ്മിനവാതം ശമിക്കും.

പ്രലാപത്തിനു്.

തകരം പൎപ്പടകപ്പുല്ല കൊന്നത്തൊലി മുത്തങ്ങാക്കിഴങ്ങു കടുകുരോഹിണി രാമച്ചം അമുക്കുരം ബ്രഹ്മി മുന്തിരിങ്ങാപ്പഴം ചന്ദനം ദശമൂലം ശംഖപുഷ്പം ഇവ സമം കഷായംവച്ചു സേവിച്ചാൽ പ്രലാപം ശമിക്കും.

രസാജ്ഞാനത്തിനു്.

പിണംപുളിപിഴിഞ്ഞ നീരിൽ ഇന്തുപ്പും ത്രികടുകുപൊടിയുംകൂട കലക്കി വായിൽ കൊണ്ടാൽ രസം അറിയാൻ പാടില്ലായ്ക ശമിക്കും.

കിരാതതിക്താദികല്കം.

കിരിയാത്തു് കടുകുരോഹിണി കുടകപ്പാലയരി വയമ്പു് വലിയ വാലുഴവത്തിൻെറ അരി പ്ലാശിൻെറ അരി തുവൎച്ചിലക്കാരം ക

ജീരകം തിപ്പലി തിപ്പലിമൂലം കൊടുവേലിക്കിഴങ്ങ് ചുക്ക് നല്ലമുളക് ഇവ നല്ലതുപോലെ അരച്ചു ഇഞ്ചിനീരിൽ കലക്കി വായിൽ കൊണ്ടാൽ നാക്കിൽ രസം തിരിച്ചറിയാൻ പാടില്ലായ്ക ഉടനെ ശമിക്കും.

ത്വക്ശൂന്യത്തിന്.

ഇന്തുപ്പും പുകയിറയുംകൂടി എണ്ണയിൽ അരച്ചുകലക്കി കാച്ചിയരിച്ചു തേച്ചാൽ തൊട്ടാൽ അറിയാൻപാടില്ലായ്ക ശമിക്കും.

മന്യാസ്തംഭത്തിന്.

ദശമൂലകഷായം.

ദശമൂലകഷായംവച്ചു സേവിച്ചാൽ മന്യാസ്തംഭം ശമിക്കും.

തൈലം.

എരിക്കിലയും ആവണക്കിന്റെ ഇലയും കുത്തിപ്പിഴിഞ്ഞ നീരിൽ ദശമൂലം അരച്ചു കല്കം കലക്കി എണ്ണ കാച്ചി തേയ്ക്കുകയും നസ്യംചെയ്യുകയും ചെയ്താൽ മന്യാസ്തംഭം ശമിക്കും.

കുക്കുടാണ്ഡതൈലം.

മൊട്ടത്തൈലം എടുത്ത് അതിൽ ഇന്തുപ്പു പൊടിച്ചുചേർത്ത നെയ്യുമൊഴിച്ചു മട്ടിച്ചു കഴുത്തിൽ ഇട്ടാൽ മന്യാസ്തംഭം ശമിക്കും. മുമ്പെ പറഞ്ഞ ബലാദിഘൃതം സേവിക്കുക.

ബാഹുശോഷത്തിന്.

കുറുന്തോട്ടിവേരുകൊണ്ടുവച്ച കഷായത്തിൽ ഇന്തുപ്പുചേർത്തു സേവിച്ചാൽ ബാഹുശോഷം ശമിക്കും. കല്യാണകഘൃതം സേവിച്ചാൽ ബാഹുശോഷം ശമിക്കും.

അപബാഹുകത്തിന്.

ബലാദി.

കുറുന്തോട്ടിവേര് മുരുക്കിൻതൊലി നായിക്കുരുണയരി ഇവ സമം കഷായംവച്ച് സേവിച്ചാൽ അപബാഹുകം ശമിക്കും.

മാഷരസനസ്യം.

ഉഴുന്നിന്റെ രസംകൊണ്ടു നസ്യം ചെയ്താൽ അപബാഹുകം ശമിക്കും.

മാഷാദിതൈലം.

ഉഴുന്ന് ഇളയ അകത്തിയരി യവം മഞ്ഞക്കുറുഞ്ഞി കണ്ടകാരി ഞെരിഞ്ഞിൽ പലകപ്പയ്യാനി ജടാമാഞ്ചി നായിക്കുരുണയരി പരുത്തിക്കുരുവ് ചണയരി പഴമുതിര ലന്തക്കുരുവ് ഇവസമം കഷായം വച്ചു പിഴിഞ്ഞരിച്ച് ആട്ടിൻമാംസരസവും ചേർത്ത് ചുക്ക തിപ്പലി ശതകുപ്പ വെളുത്താവണക്കിൻവേര് തമിഴാമവേര് പ്രസാരണിയുടെ വേര് ചിററരത്ത കുറുന്തോട്ടിവേര് അമൃത്

കടുക് ഇവ സമം കല്കം അരച്ചുകലക്കി കാച്ചിയരിച്ചു തേയ്ക്കുകയും സേവിക്കുകയും ചെയ്താൽ അപബാഹുകവാതം ശമിക്കും.

വിശ്വാചിവാതത്തിനു്.

ദശമൂലാദികഷായം.

ദശമൂലം കുറുന്തോട്ടിവേരു് ഉഴുന്നു് ഇവ സമം കഷായംവച്ചു് എണ്ണയും നെയ്യും അനുപാനമായി സേവിക്കുകയും നസ്യം ചെയ്യുകയും ചെയ്താൽ വിശ്വാചിവാതം ശമിക്കും. അപബാഹുകത്തിനും ഈ കഷായം വളരെ നല്ലതാണു്.

അജമോദാദിചൂർണ്ണം.

അയമോദകം വിഴാലരിക്കാമ്പു് ഇന്തുപ്പു് ദേവതാരം കൊടുവേലിക്കിഴങ്ങു് തിപ്പലിമൂലം ചതകുപ്പ തിപ്പലി നല്ലമുളക് ഇവ മുമ്മൂന്നുകഴഞ്ചുവീതം കടുക്കാത്തോടു് കഴഞ്ചു പതിനഞ്ചു് മറിക്കുന്നി (പൊത്തിക്കീര) കഴഞ്ചു മുപ്പതു്. എല്ലാംകൂടി ഒന്നിച്ചുചേത്തു് ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് ഓരോനേരം മുമ്മൂന്നുകഴഞ്ചുവീതം ചൂടുവെള്ളത്തിൽ സേവിച്ചാൽ വിശ്വാചി ആമവാതം സംബന്ധിച്ച വേദന സന്ധിപീഡ ഗൃദ്ധ്രസി അരക്കെട്ടു പൃഷ്ഠം ഗുദം ജംഘ എന്നീ അവയവങ്ങളിലെ വേദന തൂനി പ്രതിതൂനി മററു കഫവാതരോഗങ്ങൾ ഇവ ശമിക്കും. ഈ മരുന്നു സമം ശക്കരയും ചേത്തരച്ചു ഗുഡികയാക്കിയും സേവിക്കാം.

ഗുഞ്ജാലേപം.

കുന്നിക്കുരു തൈരിൽ അരച്ചു ലേപനംചെയ്താൽ വിശ്വാചി അപബാഹുകം ഗൃദ്ധ്രസി മുതലായ എല്ലാ വാതപീഡകളും ഉടനടി ശമിക്കും.

മാഷാദിതൈലം.

ഉഴുന്നു് ഇന്തുപ്പു് കുറുന്തോട്ടിവേരു് ചിററരത്ത ദശമൂലം കായം വയമ്പു് കടുക്കാത്തോടു് ജടാമാഞ്ചി ചുക്കു് ഇവ സമം കല്കം അരച്ചുകലക്കി എണ്ണ കാച്ചി സേവിക്കുകയും തേയ്ക്കുകയും നസ്യം ചെയ്യുകയും ചെയ്താൽ വിശ്വാചി പക്ഷഘാതം അർദ്ദിതം ബാഹുശോഷം അപബാഹുകം മുതലായ വാതരോഗങ്ങൾ ശമിക്കും.

ഊരുസ്തംഭവാതത്തിനു്.

ചുക്കു് ഭാഗം പത്തു് മറിക്കുന്നി (പൊത്തിക്കീര) ഭാഗം പത്തു് (പൊത്തിക്കീര കിട്ടാതെവന്നാൽ ത്രികോല്പക്കൊന്ന ചേത്താലും മതിയാകും) കടുക്കാത്തോടു് മൂന്നുഭാഗം പൊരിച്ച കായം നാലുഭാഗം ഇന്തുപ്പു് ഭാഗം ഒന്നു് കൊടുവേലിക്കിഴങ്ങു് ഭാഗം ഒന്നു് ഇവ പ്രത്യേകം പ്രത്യേകം ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടിയെ

ട്ടത്തു് ഒന്നിച്ചുകൂട്ടി ഓരോ നേരം മുമ്മൂന്നു കഴഞ്ചു് പൊടിവീതം സേവിച്ചാൽ ഊൎദ്ധ്വവാതം ശമിക്കും.

ആധ്മാനത്തിന്നു്.

നാരായണചൂൎണ്ണം.

രണ്ടുതുപാത്തുക്കം തിപ്പലിപ്പൊടിയും ഒരുപലം ത്രികോല്പ ക്കൊന്നപ്പൊടിയും ഒരുപലം പഞ്ചസാരയും ഒന്നിച്ചുചേൎത്തു മൎദ്ദി ച്ചു് ഓരോനേരം മുമ്മൂന്നുകഴഞ്ചുവീതം എടുത്തു് തേനിൽ കുഴച്ചു സേവിച്ചാൽ ആധ്മാനം ശമിക്കും.

ദാരുഷഡ്കലേപം.

ദേവതാരം വയമ്പു് കൊട്ടം ശതകുപ്പ കായം ഇന്തുപ്പു് ഇവ സമം മോരിൽ അരച്ചു ചെറുചൂടാക്കി വയററത്തു് ലേപനംചെ യ്താൽ ആധ്മാനം ശമിക്കും.

കൃഷ്ണാദിചൂൎണ്ണം.

മൂന്നുകഴഞ്ചു തിപ്പലിയും ഒരുപലം ത്രികോല്പക്കൊന്നയും കൂടി ഒന്നിച്ചുചേൎത്തു് ഉണക്കിപ്പൊടിച്ചു് ശീലപ്പൊടി തട്ടിയെടു ത്തു് അതിൽ ഒരുപലം കല്ക്കണ്ടുചേൎത്തു നേൎമ്മിച്ചു് ഓരോനേരം മുമ്മൂന്നുകഴഞ്ചുവീതം തേനിൽ കുഴച്ചു സേവിച്ചാൽ ആധ്മാനം ശമിക്കും. മലബന്ധം ഉദരം കഫം പിത്തശൂല ഇവകളേയും ശമിപ്പിക്കും.

ബിന്ദുഘൃതം.

കൊട്ടവേലിക്കിഴങ്ങു് കീരിവള്ളി കടുക്കാത്തോട്ടു് ശുദ്ധിചെ യ്ത കമ്പില്ലം ത്രികോല്പക്കൊന്ന രണ്ടും മറിക്കുന്നി (പൊത്തിക്കീര) കൊന്നത്തൊലി നാഗദന്തിവേരു് നാഗദന്തിയരി കാട്ടപീച്ചിൽ ദേവതാളി അമരി വെള്ളത്തശംഖുപുഷ്പം ചമ്മലന്ത തിപ്പലിമൂലം വിഴാലരിക്കാമ്പു് കടുകുരോഹിണി മലയെരുമ (എരുമക്കള്ളി) ഇവ മുമ്മൂന്നുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു് അരച്ചു് ഇടങ്ങഴി നെ യ്യിൽ ചേൎത്തു് ആറുപലം കള്ളിപ്പാലും രണ്ടുപലം എരിക്കിൻപാ ലും ഒഴിച്ചു കാച്ചിയരിച്ചു സേവിച്ചാൽ ആധ്മാനം ഗുല്മം കുഷ്ഠം ശൂല ഉദാവൎത്തം ശോഫം ഭഗന്ദരം എട്ടുവിധ ഉദരങ്ങൾ മുതലാ യവ ശമിക്കും. തുള്ളി കണക്കാക്കിവേണം സേവിക്കേണ്ടതു്. രോ ഗത്തിൻെറ ബലത്തിന്നതക്കവണ്ണം കുറേശ്ശ പഴമുതിരക്കഷായത്തി ലൊ പശുവിൻപാലിലൊ ചൂട്ടവെള്ളത്തിലൊ കൊട്ടത്താൽ തു ച്ഛയായും വിരേചനം ഉണ്ടാകും. ഈ നെയ്യു് നാഭിയിൽ പുരട്ടി യാലും വിരേചനമുണ്ടാകും. യാതൊരു സംശയവും ഇല്ല.

ചിത്രകാദിവിരേചനം.

കൊട്ടവേലിക്കിഴങ്ങു ത്രിഫലത്തോട്ടു് ത്രികടുകു് ജീരകം അട

യ്യാമണിയൻ വയമ്പു കരിംജീരകം തിപ്പലിമൂലം ശതകുപ്പ അട്ടനാറിവേള അയമോദകം കച്ചോലം കൊത്തമ്പാലരി വിഴാലരിക്കാമ്പ് പെരുംജീരകം മലഎരുമ (എരുമക്കള്ളി) പുഷ്കരമൂലം ചവക്കാരം തുവച്ചിലക്കാരം ഇന്തുപ്പ് തുവച്ചിലയുപ്പ് വിളയുപ്പ് കടലുപ്പ് മേരുപ്പ് കൊട്ടം ഇവ സമം ഒന്നിച്ചുചേർത്ത് അതിൽ ഇരട്ടി കാട്ടുവെള്ളരി (പേക്കമട്ടി)യും മൂന്നുഭാഗംവീതം നാഗദന്തിവേരും ത്രികോല്പക്കൊന്നയും നാലുഭാഗം ചമ്മലന്ത (ചതുരക്കള്ളി)യും ഒന്നിച്ചുചേർത്ത് ഇടിച്ചുപൊടിച്ച് ശീലപ്പൊടി തട്ടിയെടുത്ത് പാചനസ്നേഹനങ്ങൾകൊണ്ട് സ്നിഗ്ധകോഷ്ഠനായ രോഗിക്ക മുമ്മൂന്നുകഴഞ്ചുവീതം ചൂടുവെള്ളത്തിലൊ മററു യുക്താനുപാനങ്ങളിലൊ കൊടുത്താൽ ആധ്മാനം പാണ്ഡു കാസം ശ്വാസം ഭഗന്ദരം മന്ദാഗ്നി ജ്വരം കുഷ്ഠം ഗ്രഹണി ഗളഗ്രഹം മുതലായവ ശമിക്കും.

### വാതാഷ്ഠീലാപ്രത്യഷ്ഠീലകൾക്ക്.

കായം തിപ്പലിമൂലം കൊത്തമ്പാലരി ജീരകം വയമ്പ് ചെവിയം (അത്തിത്തിപ്പലിവേര്) കൊടുവേലിക്കിഴങ്ങ് പാടത്താളിക്കിഴങ്ങ് കച്ചോലം പിണംപുളി ഇന്തുപ്പ് തുവച്ചിലയുപ്പ് വിളയുപ്പ് ചുക്ക നല്ലമുളക് തിപ്പലി ചവക്കാരം തുവച്ചിലക്കാരം താളിമാതളത്തോട് കടുക്കാത്തോട് പുഷ്കരമൂലം മരപ്പുളി അടയ്യാമണിയൻ ഇവ സമം ഒന്നിച്ചുചേർത്ത് ഉണക്കിപ്പൊടിച്ച് ശീലപ്പൊടി തട്ടിയെടുത്ത് മുമ്മൂന്നുകഴഞ്ചു പൊടിവീതം ഇഞ്ചിനീരിലൊ താളിമാതളപ്പഴത്തിന്റെ രസത്തിലോ സേവിച്ചാൽ വാതാഷ്ഠീലയും പ്രത്യഷ്ഠീലയും ശമിക്കും.

### ഹിംഗ്വാദി.

കായം ഒരുഭാഗം തിപ്പലിമൂലം രണ്ടുഭാഗം വിളയുപ്പ് മൂന്നുഭാഗം ചുക്ക് നാലുഭാഗം അയമോദകം അഞ്ചുഭാഗം കടുക്കാത്തോട് ആറുഭാഗം കൊടുവേലിക്കിഴങ്ങ് ഏഴുഭാഗം കൊട്ടം എട്ടുഭാഗം എല്ലാംകൂടി ഒന്നിച്ചുചേർത്ത് ഉണക്കിപ്പൊടിച്ച് ശീലപ്പൊടി തട്ടിയെടുത്ത് ഓരോനേരം മുമ്മൂന്നുകഴഞ്ചു പൊടിവീതം ചൂടുവെള്ളത്തിലൊ മോരിലൊ സേവിച്ചാൽ അഷ്ഠീലയും ഗുല്മവും വിഷൂചികയും ഉദരവും ശമിക്കും.

### നാരദയാദി.

മുഞ്ഞവേര് കടകപ്പാലവേര് എരിക്കിൻവേര് മുരിങ്ങവേര് ചെറുവഴുതിനവേര് ഇലക്കള്ളി കൂവളത്തിൻവേര് ശുദ്ധിചെയ്ത ചേരിൻകുരുവ് കണ്ടകാരി പ്ലാശിൻതൊലി മുരിക്കിൻതൊലി ഉങ്ങിൻതൊലി കടലാടി അശോകത്തിൻതൊലി കൊടുവേലിക്കി

ഴങ്ങ് ആടലോടകവേര് മുത്തങ്ങാക്കിഴങ്ങ് പാതിരിവേര് ഇന്തുപ്പ് ഇവ സമം കഷായംവച്ചോ പൊടിയുണ്ടാക്കിയോ അരച്ചുപിഴിഞ്ഞു നീരെടുത്തു് ഹിംഗ്വാദിചൂൎണ്ണവും കലക്കി സേവിച്ചാൽ അഷ്ഠീലയും ഉദരവും ഗുല്മവും ശമിക്കും.

തൂനീപ്രതിതൂനിക്ക്.

ചൂടുവെള്ളത്തിൽ തിപ്പലിപ്പൊടി സേവിക്കുകയോ നല്ലെണ്ണയിൽ ഇന്തുപ്പുകലക്കി സേവിക്കുകയോ നെയ്യിൽ തുവച്ചിലക്കാരവും കായവും കൂട്ടി കലക്കി സേവിക്കുകയോ തൂനിപ്രതിതൂനിശമനങ്ങളായ മുൻപറഞ്ഞ ഔഷധങ്ങൾ ഉപയോഗിക്കുകയോ ചെയ്യണം. മുൻപറഞ്ഞ അജമോദാദിചൂൎണ്ണം വളരെ നല്ലതാണു്.

ത്രികശൂലയ്ക്കു്.

ത്രയോദശാംഗ ഗുഗ്ഗലു.

വെൾവേലപ്പശ അമുക്കുരം അടയ്ക്കാമണിയൻ അമൃതു് ശതാവരി ഞെരിഞ്ഞിൽ ചിററരത്ത കൊന്നത്തൊലി ശതകുപ്പ കച്ചോലം കരിഞ്ജീരകം ചുക്ക് ഇവ സമം ഇടിച്ചുപൊടിച്ചു് പൊടിയാക്കി സമം ശുദ്ധിചെയ്ത ഗുൽഗുലുവിന്റെ പൊടിയുംചേൎത്തു് അതിൽ പകുതി നെയ്യിൽ പാകപ്പെടുത്തി വാങ്ങി ഈരണ്ടുരുപാത്തുക്കംവീതം ഓരോനേരം പ്രഭാതത്തിൽ സേവിച്ചു് പുറമെ പാലൊ ഉഴുന്നിന്റെ യൂഷമൊ മദ്യമൊ ചൂടുവെള്ളമൊ മാംസരസമോ കുടിച്ചാൽ ത്രികശൂല ജാനുഗ്രഹം ഹനുഗ്രഹം കൈ കാൽ അസ്ഥിസന്ധികൾ മജ്ജ സ്നായു കോഷ്ഠം മുതലായ അവയവങ്ങളിൽ കോപിക്കപ്പെട്ട വാതകഫങ്ങൾ ഖഞ്ജത ഗൃദ്ധ്രസി പക്ഷാഘാതം മുതലായവയും അസ്ഥികൾക്കുണ്ടാകുന്ന ക്ഷതക്ഷീണങ്ങളും ശമിക്കും.

മൂഢമൂത്രണമൂത്രനിഗ്രഹചികിത്സ.

ബലാദിചൂൎണ്ണം.

കുറുന്തോട്ടിവേര പെരുംകുരുമ്പവേര് ഇവയുടെ തൊലി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തപൊടി പഞ്ചസാരയും ശൎക്കരയും നെയ്യുംചേൎത്തു സേവിച്ചാൽ മൂഢമൂത്രണം ശമിക്കും.

പഥ്യാദിചൂൎണ്ണം.

കടുക്കാത്തോടു നെല്ലിക്കാത്തോടു് താന്നിക്കാത്തോടു് ഇരുമ്പു് ഭസ്മം ഇവ സമംപൊടിച്ചു തേനിൽകുഴച്ചു് കുറേശ്ശ സേവിച്ചാൽ മൂഢമൂത്രണം ശമിക്കും.

യവക്ഷാരചൂൎണ്ണം.

ചവക്കാരവും പഞ്ചസാരയും സമംചേൎത്തു സേവിച്ചാൽ മൂഢമൂത്രണം ശമിക്കും.

### കൂശ്മാണ്ഡബീജം.

കുമ്പളങ്ങായുടെ അരി അരച്ചു നാഭിയിൽ തേച്ചാൽ മൂത്രനിഗ്രഹം ശമിക്കും.

### ത്രപുസബീജം.

വെള്ളരിക്കായുടെ അരി അരച്ച് നാഭിയിൽ ഇട്ടാൽ മൂത്രനിഗ്രഹം ശമിക്കും.

### ആമലകകല്കം.

നെല്ലിക്കാത്തോടരച്ചു നാഭിയിൽ ഇട്ടാൽ മൂത്രനിഗ്രഹം ശമിക്കും.

## ഗൃധ്റസിക്ക്.

### ഗോമൂത്രകേരണ്ഡതൈലം.

ഗോമൂത്രത്തിൽ സമം ആവണക്കെണ്ണചേർത്തു ഒരുമാസം സേവിച്ചാൽ ഗൃധ്റസി ശമിക്കും.

### ആർദ്രകയോഗം.

ഇഞ്ചിനീരും താളിമാതളപ്പഴത്തിന്റെ രസവും നെയ്യും ശക്കരയും എണ്ണയും സമം ഒന്നിച്ചുചേർത്ത് അതിൽ തകരം അരച്ചു കലക്കി സേവിച്ചാൽ ഗൃധ്റസി ശമിക്കും. തകരത്തിനുപകരം കൊട്ടം അരച്ചു മേൽപ്രകാരം സേവിച്ചാലും ഗൃധ്റസി ശമിക്കും. ഗുന്മം ഉദാവർത്തം കടിശ്ശൂല ഊരുശ്ശൂല പൃഷ്ഠശ്ശൂല ത്രികശ്ശൂല ഇവകൾക്കും ഇതു നല്ലതാണ്.

### ഏരണ്ഡബീജാദി.

ആവണക്കിൻകുരുവും നൊച്ചിയരിയുംകൂടി പാലിൽ അരച്ചു സേവിച്ചാൽ ഗൃദ്ധ്രസിയും കടിശ്ശൂലയും ശമിക്കും.

### ഏരണ്ഡമൂലാദികഷായം.

വെളുത്താവണക്കിൻവേര് കൂവളത്തിൻവേര് ചെറുവഴുതിനവേര് കണ്ടകാരിച്ചുണ്ട ഇവ സമം കഷായംവച്ചു തുവച്ചിലക്കാരവും ചേർത്തുസേവിച്ചാൽ ഗൃധ്റസി ശമിക്കും.

### തിപ്പലിചൂർണ്ണം.

തിപ്പലിപ്പൊടി ഗോമൂത്രവും ആവണക്കെണ്ണയും സമം ചേന്നതിൽ കലക്കി സേവിച്ചാൽ ഗൃധ്റസി ശമിക്കും.

### സിംഹാസ്യാദികഷായം.

ചെറുവഴുതിനവേര് നാഗദന്തിവേര് കൊന്നത്തൊലി ഇവ സമം കഷായംവച്ചു ആവണക്കെണ്ണയുംചേർത്തു സേവിച്ചാൽ ഗൃധ്റസി ശമിക്കും.

ബൃഹന്നിംബസാരം.

മലവേപ്പിന്റെ കാതൽ പച്ചവെള്ളത്തിൽ അരച്ചു സേവിച്ചാൽ ഗൃഭ്രസി ശമിക്കും.

ശേഫാലികാകഷായം.

നൊച്ചിയിലകൊണ്ടു കഷായം ഉണ്ടാക്കി സേവിച്ചാൽ ഗൃധ്രസി ശമിക്കും.

രാസ്നാഗുഗ്ഗുലു.

ഒരുപലം ചിററരത്തപ്പൊടിയും രണ്ടുതുപാത്തുക്കം ശുദ്ധിചെയ്ത ഗുൽഗുലുവുംകൂടിച്ചേർത്തു് നെയ്യൊഴിച്ചു വടികയുണ്ടാക്കി സേവിച്ചാൽ ഗൃദ്ധ്രസി ശമിക്കും.

രാസ്നാസപ്തകകഷായം.

ചിററരത്ത അമൃതു് കൊന്നത്തൊലി ദേവതാരം ഞെരിഞ്ഞിൽ വെളുത്താവണക്കിൻവേരു് തമിഴാമവേരു് ഇവ സമം കഷായംവച്ചു ചുക്കിന്റെ പൊടി അനുപാനമായി സേവിച്ചാൽ ഗൃദ്ധ്രസി ശമിക്കും.

പത്ഥ്യാദിഗുൽഗുലു.

കടുക്കാത്തോടു പലം നൂറു് താന്നിക്കാത്തോടുപലം ഇരുനൂറു് നെല്ലിക്കാത്തോടു പലം മുന്നൂറു് മൂന്നുംകൂടി ഒന്നിച്ചുചേർത്തു പതിനാറിടങ്ങഴി വെള്ളംഒഴിച്ചു ഒരു രാത്രിമുഴുവൻ വച്ചിരുന്നതിന്റെശേഷം എടുത്തു് അടുപ്പേൽവച്ചു പകുതി വററിച്ചു വാങ്ങി മരുന്നുകൾ അരിച്ചെടുത്തു കളഞ്ഞുംവച്ചു കഷായം മററൊരു പാത്രത്തിൽ ആക്കി വീണ്ടും അടുപ്പത്താക്കി മന്ദാഗ്നികൊണ്ടു തീയെരിച്ചു ലേഹപാകം ആകുമ്പോൾ വിഴാലരിക്കാമ്പു നാഗദന്തിവേരു് ത്രിഫലത്തോടു് അമൃതു് തിപ്പലി ത്രികോല്പക്കൊന്ന ചുക്കു് നല്ലമുളകു് ഇവ അരേരശ്ശപ്പലം ഒന്നിച്ചുചേർത്തുപൊടിച്ച പൊടിയും ആ പൊടിക്കുതുല്യം ശുദ്ധിചെയ്ത ഗുൽഗുലുവുംചേർത്തു പാകമാക്കി വാങ്ങി മററൊരുപാത്രത്തിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു് കുറേശ്ശ സേവിച്ചാൽ ഗൃധ്രസി ഖഞ്ജവാതം പ്ലീഹാരോഗം ഗുല്മം പാണ്ഡു ചൊറി ഛർദ്ദി വാതരക്തം മുതലായവയെ ശമിപ്പിക്കുകയും ബലത്തേയും പുഷ്ടിയേയും ആയുസ്സിനേയും വർദ്ധിപ്പിക്കുകയും ചെയ്യും. കണ്ണിനും വളരെ നല്ലതാണു്. രണ്ടുപ്രകാരത്തിൽ ഉള്ള വിഷദോഷങ്ങളേയും ശമിപ്പിക്കും.

ഖഞ്ജപംഗുവിനും കളായഖഞ്ജത്തിനും ഗൃധ്രസിയുടെ ചികിത്സകൾ ചെയ്താൽ മതിയാകും.

ക്രോഷ്ടുകശീർഷത്തിനു്.

അമൃതും ത്രിഫലയും കൂട്ടിവച്ച കഷായത്തിൽ ശുദ്ധിചെയ്ത

ഗുൽഗ്ഗുലുപൊടികലക്കി സേവിച്ചാൽ ക്രോഷ്ടുകശിർഷം ശമിക്കും.

ആവണക്കെണ്ണയിൽ പാലൊഴിച്ചു കുടിക്കുകയോ പാലിൽ മറിക്കുന്നി (പൊത്തിക്കീര)പ്പൊടി കലക്കി കുടിക്കുകയോ ചെയ്താൽ ക്രോഷ്ടുകശീഷം ശമിക്കും.

തിത്തിരിപ്പുള്ളിന്റെ മാംസരസത്തിൽ ഗുൽഗ്ഗുലു ശുദ്ധിചെയ്തു പൊടിച്ചപൊടി കലക്കി സേവിച്ചാൽ ക്രോഷ്ടുകശീഷം (പെരുമുട്ടുവാതം) ശമിക്കും.

വാതരക്തത്തിന്റെ ചികിത്സകൾ എല്ലാം പെരുമുട്ടുവാതത്തിനും ചെയ്യാം. അതുകൊണ്ടു വലിയ ഫലസിദ്ധിയുണ്ടാകും.

### ഖല്ലിവാതത്തിന്.

#### കുഷ്ഠസൈന്ധവകല്ക്കം.

കൊട്ടവും ഇന്തുപ്പുംകൂടി മോരിൽ അരച്ചു എണ്ണയിൽ കലക്കി സേവിച്ചാൽ ഖല്ലിശ്ശൂല ശമിക്കും.



### പാദദാഹത്തിന്.

വാതരക്തത്തിന്റെ ചികിത്സകൾ ചെയ്യണം.

വെണ്ണതേച്ചു അനത്തുന്നതും ചണംപയററിന്റെ ഇല അരച്ചുതേയ്ക്കുന്നതും പാദദാഹശമനത്തിനു നല്ലതാകുന്നു.

### ആക്ഷേപകവാതത്തിന്.

#### മഹാബലാതൈലം.

കുറുന്തോട്ടിക്കഷായം പതിനാറിടങ്ങഴി ദശമൂലക്കഷായം പതിനാറിടങ്ങഴി യവം ലന്തക്കുരുവു് പഴമുതിര ഇവയുടെ കഷായം പതിനാറിടങ്ങഴി പാൽ പതിനാറിടങ്ങഴി എല്ലാംകൂടി ഒന്നിച്ചുചേർത്തു് അതിൽ രണ്ടിടങ്ങഴി എണ്ണ ഒഴിച്ചു് അടുപ്പേൽവച്ചു ജീവകം (ചിററമൃതു്) ഇടവകം (പാൽമുതക്കു്) മേദ (അമുക്കുരം) മഹാമേദ (നറുനീണ്ടിക്കിഴങ്ങു്) കാകോളി (ശതാവരിക്കിഴങ്ങു്) ക്ഷീരകാകോളി (ശതാവരിക്കിഴങ്ങു്) ഇരട്ടിമധുരം കാട്ടുഴുന്നിൻവേരു് കാട്ടുപയററിൻവേരു് അടപതിയൻകിഴങ്ങു് ഇന്തുപ്പു് അകിൽ ചെഞ്ചല്യം ചരളം ദേവതാരം മഞ്ചട്ടി ചന്ദനം കൊട്ടം ഏലത്തരി ഉലുവാ ജടാമാഞ്ചി കല്ലൂരം പച്ചില തകരം നറുനീണ്ടിക്കിഴങ്ങു വയമ്പു ശതാവരി അമുക്കുരം ശതകുപ്പ തമിഴാമവേരു് ഇവ എല്ലാംകൂടി എട്ടുപലം അരച്ചു കല്ക്കംകലക്കി കാച്ചി അരിച്ചുസേവിക്കുകയും തേക്കുകയും നസ്യംചെയ്യുകയും മററും ചെയ്താൽ എല്ലാ ആക്ഷേപകവാതങ്ങളും മററു വാതവികാരങ്ങളും ഇക്കിൾ ശ്വാ

സം അതിമന്ഥം ചുമ ഗുല്മം അന്ത്രവൃദ്ധി ഇവയും ശമിക്കും. ധാതുക്ഷയമുള്ളവർ സേവിച്ചാൽ യൌവ്വനം വീണ്ടുമുണ്ടാവുകയും യൌവ്വനം കാന്തി ബലം പുഷ്ടി ഇവകളെ സ്ഥിരമായി നിലനിർത്തുകയും ശുക്രക്ഷയമുള്ളവർക്ക് ശുക്രവൃദ്ധിയെ ഉണ്ടാക്കുകയും ചെയ്യും. അടിയൊ ചതവൊ ഏററിട്ടുള്ളവർക്കും മുറിവുപെട്ടവർക്കും ക്ഷീണിച്ചവർക്കും ഗർഭിണികൾക്കും പ്രസവിച്ചവർക്കും വളരെ വളരെ നല്ലതാകുന്നു. ഗർഭമുണ്ടാകാത്ത സ്ത്രീകൾക്ക് ഈ എണ്ണ സേവിച്ചാൽ ഗർഭമുണ്ടാകും. വസ്തിസംബന്ധിച്ചുള്ള എല്ലാ രോഗങ്ങൾക്കും ഈ എണ്ണ നല്ലതാണ്.

ബാഹ്യാന്തരായാമങ്ങൾക്ക് അർദ്ദിതത്തിനു പറഞ്ഞ ചികിത്സകൾ ചെയ്താൽ മതിയാകും.

ബാഹ്യാന്തരായാമങ്ങൾക്കും ധനുർവ്വാതത്തിനും കുബ്ജകത്തിനും പ്രസാരണിതൈലം സേവിച്ചാൽ തീർച്ചയായും ശമിക്കും.

## അപതന്ത്രകത്തിനു്.

### മരീചാദിനസ്യം.

നല്ലമുളക് മുരങ്ങയരി വിഴാലരിക്കാമ്പു് കർപ്പൂരതുളസി ഇവ അരച്ചുകലക്കി നസ്യം ചെയ്യുകയും പൊടിയുണ്ടാക്കി മൂക്കിൽ പിടിക്കുകയും ചെയ്താൽ അപതന്ത്രകം ശമിക്കും.

### ഹരീതക്യാദിയോഗം.

കടുക്കാത്തോട് വയമ്പു് ചിററരത്ത ഇന്തുപ്പു് പിണംപുളി ഇവ അരച്ചു ഇഞ്ചിനീരിൽ കലക്കി നെയ്യുംചേർത്തു സേവിച്ചാൽ അപതന്ത്രകം ശമിക്കും.

## സ്തനം സ്കന്ധം അര ലിംഗം ഹൃദയം ഈ അംഗങ്ങളിൽ ഉണ്ടാകുന്ന വാതവികാരത്തിനു്.

### ഏരണ്ഡാദികഷായം.

വെളുത്താവണക്കിൻവേരു് താളിമാതളത്തോട് ഞെരിഞ്ഞിൽ ചെറുവഴുതിനവേര കണ്ടകാരിച്ചുണ്ട കല്ലൂർവഞ്ചി കൂവളത്തിൻവേരു് ഇവ സമം കഷായംവച്ചു കായവും ചവക്കാരവും ഇന്തുപ്പും അനുപാനമായി സേവിച്ചാൽ മേൽപറഞ്ഞ സ്ഥാനങ്ങളിൽ ഉണ്ടാകുന്ന വായുപീഡകൾ ശമിക്കും.

## ഹസ്തശിരോമന്യാകമ്പാദികൾക്ക്.

### വരുണാദിതൈലം.

നീർമാതളത്തിന്റെ വടക്കോട്ടുപോയ വേരു് മൂന്നുപലം എടുത്തു പന്ത്രണ്ടുപലം എണ്ണയിൽ അരച്ചുകലക്കി കാച്ചി അരിച്ചു തേച്ചാൽ ഹസ്തകമ്പം മന്യാകമ്പം ശിരഃകമ്പം മുതലായവ ശമിക്കും.

### ത്വഗാശ്രിതവാതചികിത്സ.

വാതം തൊലിയെ ആശ്രയിച്ചു കോപിക്കുമ്പോൾ വാതഹരങ്ങളായ തൈലങ്ങൾകൊണ്ടു അഭ്യംഗം ചെയ്യണം. വാതഹരങ്ങളായ ഔഷധങ്ങൾ ഉപയോഗിച്ചു സ്വേദിപ്പിക്കുന്നതും കൊള്ളാം.

### രക്തഗതവാതകോപത്തിനു്.

തണുത്ത മരുന്നുകൾകൊണ്ടു ലേപനം ചെയ്യുകയും കുത്തിയോ കൊമ്പുവച്ചോ ചോര കളയുകയോ വിരേചിപ്പിക്കുകയോ എല്ലാംകൂടിയോ ചെയ്യണം.

### മാംസമേദോഗതവാതകോപത്തിനു്.

വിരേകക്രിയയും നിരൂഹണക്രിയയും ചെയ്യണം.

### അസ്ഥിമജ്ജാഗതവാതകോപത്തിനു്.

ശരീരത്തിൽ വാതഹരങ്ങളായ തൈലങ്ങൾ തേക്കുകയും അകമേ സേവിക്കുകയും ചെയ്യണം.

### അസ്ഥിമജ്ജാഗത വാതത്തിനു കേതക്യാദി എണ്ണ.

പൂക്കൈതമുല അനക്കുറുന്തോട്ടിവേരു് കുറുന്തോട്ടിവേരു് ഇവയുടെ രസവും കാടിയും കൂടിച്ചേർത്തു് എണ്ണകാച്ചി സേവിക്കുകയും തേക്കുകയും ചെയ്താൽ അസ്ഥിമജ്ജാഗതവാതം ശമിക്കും.

സ്വേദിപ്പിക്കുക ഉപനാഹക്രിയ ചെയ്യുക തിരുമ്മുക മുതലായവകൾ സ്നായുസന്ധ്യസ്ഥിഗതവാതകോപത്തിനു് ശമനപ്രയോഗങ്ങളാകുന്നു.

### കോഷ്ഠഗതവാതത്തിനു്.

കോഷ്ഠശുദ്ധിചെയ്യുകയും പാൽ കുടിക്കുകയും ചെയ്യണം.

### വ്യോഷാദിചൂർണ്ണം.

ചുക്കു നല്ലമുളകു് തിപ്പലി തുവർച്ചിലക്കാരം അയമോദകം കടുക്കാത്തോടു് പഞ്ചലവണം നറുനീണ്ടിക്കിഴങ്ങു് ചെറുവഴുതിനവേരു് പാടത്താളിക്കിഴങ്ങു് കുടകപ്പാലയരി കൊടുവേലിക്കിഴങ്ങു് ചവക്കാരം ഇവ സമം ഒന്നിച്ചുചേർത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടി തൈരിലൊ മോരിലൊ മദ്യത്തിലൊ ചൂടുവെള്ളത്തിലൊ കാടിയിലൊ സേവിച്ചാൽ കോഷ്ഠഗതവാതം ശമിക്കുകയും അഗ്നിദീപനം ഉണ്ടാവുകയും ചെയ്യും.

### ആമാശയഗതവാത ചികിത്സ.

വാതം ആമാശയത്തിൽ പ്രവേശിച്ചു കോപിച്ചാൽ ഒന്നാമതായി ലംഘനക്രിയയും ദീപനപാചനക്രിയകളും ചെയ്യുകയും ഛർദ്ദിപ്പിക്കുകയും തീക്ഷ്ണമായ വിരേചനക്രിയ നടത്തിക്കുകയും

പഴയ ചെറുപയറ് യവം ശാലിനെല്ലിന്റെ അരി മുതലായവ ഉപയോഗിക്കുകയും ചെയ്യണം.

ഭൂതികാദികഷായം.

നാന്മുകപ്പുല്ല് (രാമച്ചം) കട്ടുക്കാരത്തോട്ട് കച്ചോലക്കിഴങ്ങ് പുഷ്കരമൂലം ഇവ സമം കഷായംവച്ച് സേവിച്ചാൽ ആമാശയഗതവാതം ശമിക്കും

വില്വാദി.

കൂവളത്തിൻവേര് ചിററമൃത് ദേവതാരം ചുക്ക് ഇവ സമം കഷായംവച്ചു കുടിച്ചാലും ആമാശയഗതവാതദോഷം തീരും.

ഉഗ്രാദികഷായം.

വയമ്പ് അതിവിടയം തിപ്പലി വിഴാലരിക്കാമ്പ് ഇവ സമം കഷായംവച്ചു സേവിച്ചാൽ ആമാശയഗതവാതകോപം ശമിക്കും.

ഷൾധരണയോഗം.

കൊട്ടവേലിക്കിഴങ്ങ് കുടകപ്പാലയരി കട്ടുകരോഹിണി അതിവിടയം കട്ടുക്കാരത്തോട്ട് ഇവ സമം ഇടിച്ചുപൊടിച്ചു ശീല പ്പൊടിതട്ടിയെടുത്തു ഓരോനേരം അരരെശ്ശുരുപാത്തുക്കം പൊടി ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ ആമാശയഗതമായ വാത കോപം ശമിക്കും.

പക്വാശയഗതവാതത്തിനു്.

അഗ്നിദീപനക്രിയകളും ഉദാവത്തവായു ശമനത്തിനുള്ള ഉപചാരങ്ങളും ചെയ്യണം. സ്നേഹപാനം ചെയ്യിപ്പിച്ച് വിരേചിപ്പിക്കുകയും ആകാം. ക്ഷാരചൂർണ്ണസേവയും കൊള്ളാം. പഞ്ചലവണചൂർണ്ണവും സേവിക്കാം.

കാപ്പാസാസ്ഥ്യാദി സേപദം.

പരുത്തിക്കുരുവ് മുതിര എള്ള് യവം ആവണക്കരി ഉഴുന്ന് അഗസി തമിഴാമവേര് ചണയരി ഇവ എല്ലാംകൂടി ചേർത്തു കാടിയിൽ പുഴുങ്ങിയൊ ഓരോന്നുമാത്രം കാടിയിൽ പുഴുങ്ങിയൊ സേപദിപ്പിച്ചാൽ കുബ്ജം ഉദരം ഹനു സ്രിക്കാ പാണി പാദം അംഗുലി ഗുൽഫം കടി ഊരു മുതലായ സ്ഥാനങ്ങളിൽ ഉണ്ടാകുന്ന വാത കോപം ശമിക്കും. മേൽപറഞ്ഞ മരുന്നുകൾ ഓരോന്നോ എല്ലാം കൂടിയോ അരച്ചു വാതം കോപിച്ച സ്ഥാനങ്ങളിൽ വച്ചുകെട്ടുന്നതും വളരെ നല്ലതാണു്.

കുക്ഷിഗതവാതത്തിനു്.

ചുക്ക് കുടകപ്പാലയരി കൊട്ടവേലിക്കിഴങ്ങ് ഇവ സമം

ഉണക്കിപ്പൊടിച്ച് ശീലപ്പൊടിതട്ടിയെടുത്ത പൊടി ചൂടുവെള്ളത്തിൽ സേവിച്ചാൽ കുക്ഷിഗതവാതം ശമിക്കും.

ഗുദഗതവാതത്തിനു്.

ഉദാവൎത്തചികിത്സയും ദശമൂലകഷായത്തിലൊ മാതളപ്പഴത്തിന്റെ രസത്തിലൊ എണ്ണചേൎത്തു സേവിക്കുന്നതും നല്ലതാണു്. വസ്തിഗതവാതത്തിനും കുക്ഷിഗതവാതത്തിനും ഇതുരണ്ടും ഉപയോഗിക്കാം.

ഹൃദയഗതവാതത്തിനു്.

ചിററമൃതും നല്ലമുളകും സമം ഒന്നിച്ചുചേൎത്തു പൊടിച്ചു രാവിലെ രാവിലെ ചൂടുവെള്ളത്തിൽ സേവിച്ചാൽ ഹൃദയഗതവായുകോപം ശമിക്കും.

അശ്വഗന്ധാദിചൂൎണ്ണം.

അമുക്കുരവും താന്നിക്കാത്തോടും സമം ഒന്നിച്ചുചേൎത്തു പൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തപൊടി ചൂടുവെള്ളത്തിൽ കലക്കി ശൎക്കരയും ചേൎത്തു സേവിച്ചാൽ ഹൃദയഗതവായുകോപംശമിക്കും.

ദേവദാൎവ്വാദിചൂൎണ്ണം.

സമം ദേവതാരവും ചുക്കുംകൂടി പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ ഹൃദയഗതവായുപീഡ ശമിക്കും.

സന്ധിഗതവാതത്തിനു്.

ചെറിയ കാട്ടുവെള്ളരിവേരും തിപ്പലിയുംകൂടി പൊടിച്ചു ശൎക്കരയിൽ കുഴച്ചുസേവിച്ചാൽ സന്ധിഗതവാതപീഡകൾ ശമിക്കും.

സൎവ്വവാതഹരതൈലയോഗങ്ങൾ.

ഓരിലവേരു് മൂവിലവേരു് കുറുന്തോട്ടിവേരു് ശതാവരിവേരു് വെളുത്താവണക്കിൻവേരു ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ആവിത്തൊലി ഉഴരകത്തിൻവേരു കരിങ്കുറിഞ്ഞിവേരു ഇവ ഓരോപലംവീതം ഒന്നിച്ചുചേൎത്തു നല്ലതുപോലെ അരച്ചു ഒരിങ്ങഴി എണ്ണയിൽ കലക്കി നാലിടങ്ങഴി ആട്ടിൻപാലോ പശുവിൻപാലോ ചേൎത്തു കാച്ചി നല്ലപാകത്തിൽ അരിച്ചു തേക്കുകയും സേവിക്കുകയും നസ്യം ചെയ്യുകയും ചെയ്താൽ ഹൃദയശൂല പാൎശ്വശൂല അൎദ്ദിതം ഗളഗണ്ഡം വാതശോണിതം കാമല പാണ്ഡുരോഗം ശൎക്കര അശ്മരി മുതലായവയും എല്ലാവാതരോഗങ്ങളും ശമിക്കും. കുതിര ആന മുതലായ മൃഗങ്ങൾക്കുണ്ടാകുന്ന വാതരോഗങ്ങൾക്കുപോലും നല്ലതാണു്. പുംസ്ത്വമില്ലാത്ത പുരുഷന്മാർ സേവിച്ചാൽ നല്ലവീൎയ്യശാലികളും ധാതുബലത്തോടുകൂടിയവരും ആയ

പുരുഷകേസരികളായി തീരുകയും പ്രസവിക്കാത്ത സ്ത്രീകൾ സേവിച്ചാൽ പ്രസവിക്കുകയും അതിഭയങ്കരമായ ക്ഷയരോഗവും അന്ത്രവൃദ്ധിയും ശമിക്കുകയും ജരാനരകൾ ഇല്ലാതെ ആവുകയും മററും ചെയ്യും.

### മധ്യമവിഷ്ണുതൈലം.

ശതാവരിവേരു് മൂവിലവേരു് ഓരിലവേരു് കച്ചോലക്കിഴങ്ങു് കുറുന്തോട്ടിവേരു് വെളുത്താവണക്കിൻവേരു് ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ആവിത്തൊലി ഊരകത്തിൻവേരു് കരിംകുറിഞ്ഞിവേരു് ഇവ ഈരണ്ടുപലം വീതം ഒന്നിച്ചുചേത്തു് പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ തമിഴാമവേരു് വയമ്പു് ദേവതാരം ശതകുപ്പ ചന്ദനം അകിൽ കന്മദം തകരം കൊട്ടം ഏലം മാഞ്ചി പെരുംകുരുമ്പവേരു് കുറുന്തോട്ടിവേരു് അമുക്കുരം ഇന്തുപ്പു് ചിററരത്ത ഇവ അരേരക്കാപലംവീതം അരച്ചുകല്ക്കംകലക്കി രണ്ടിടങ്ങഴി പശുവിൻപാലും ആട്ടിൻപാലും ഇടങ്ങഴി ശതാവരിനീരും ഇടങ്ങഴി എണ്ണയുംചേത്തു കാച്ചി നല്ലപാകത്തിൽ അരിച്ചുതേക്കുകയും സേവിക്കുകയും നസ്യംചെയ്യുകയും മററും ചെയ്താൽ മനുഷ്യക്കും കുതിരകൾക്കും ആനകൾക്കും മററുമുണ്ടാകുന്ന സകലവിധ വാതരോഗങ്ങളും തീച്ചയായും ശമിക്കും.

### മഹാവിഷ്ണുതൈലം.

മുത്തങ്ങാക്കിഴങ്ങു് അമുക്കുരം ജീവകം ഇടവകം കച്ചോലം കാകോളി ക്ഷീരകാകോളി അടപതിയൻ ഇരട്ടിമധുരം കാട്ടുശതകുപ്പ ദേവതാരം പതുമുകം കന്മദം മാഞ്ചി ഏലത്തരി ഇലവങ്ഗം കൊട്ടം വയമ്പു് രക്തചന്ദനം കുങ്കമപ്പൂവു് മഞ്ചട്ടിപ്പൊടി വെരികിൻചട്ടം വെൺചന്ദനം അരേണുകം മൂവിലവേരു് കുന്തിരിക്കം തിപ്പലിമൂലം നാഗ്ഗണം ഇവ ഓരോപലംവീതം നാലിടങ്ങഴി എണ്ണയിൽ അരച്ചുകലക്കി നാലിടങ്ങഴി ശതാവരിനീരും നാലിടങ്ങഴി പാലുംചേത്തു കാച്ചി അരിച്ചു തേയ്ക്കുകയും സേവിക്കുകയും നസ്യംചെയ്യുകയും മററും ചെയ്താൽ സവ്വവാതവികാരങ്ങളും ശമിക്കും. ഊദ്ധ്വവാതം അംഗുലിഗ്രഹം ശിരോമദ്ധ്യഗതവാതം മന്യാസ്തംഭം ഗളഗ്രഹം സന്ധിമജ്ജാഗതം ഏകാംഗവാതം എന്നുവേണ്ട നാനാപ്രകാരത്തിൽ ഉള്ള വാതരോഗങ്ങൾക്കു് ഈ തൈലം കൈകണ്ടതാകുന്നു. പിത്തരകോപങ്ങൾക്കും ഈ തൈലം കൊള്ളാം.

### മദ്ധ്യമനാരായണതൈലം.

കൂവളത്തിൻവേരു് മുഞ്ഞവേരു് പലകപ്പയ്യാനിവേരു് പാ

തിരിവേരു് മുരുക്കിൻവേരു് പ്രസാരണി അമുക്കുരം ചെറുവഴുതിന വേരു് കണ്ടകാരിച്ചുണ്ടവേരു് കുറുന്തോട്ടിവേരു് ഊരകത്തിൻവേരു് ഞെരിഞ്ഞിൽ തമിഴാമവേരു് ഇവ പതുപ്പത്തുപലംവീതം ഒന്നിച്ചുചേൎത്തു് പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് ശതകുപ്പ ദേവതാരം മാഞ്ചി കന്മദം വയമ്പു ചന്ദനം തകരം കൊട്ടം ഏലം ഓരിലവേര മൂവിലവേരു് കാട്ടുഴുന്നു് കാട്ടുപയറു് ചിററരത്ത അമുക്കുരം ഇന്തുപ്പു തമിഴാമവേരു് ഇവ ഈരണ്ടുപലംവീതം ഒന്നിച്ചുചേൎത്തരച്ചു കല്ക്കംകലക്കിഇട ങ്ങഴി എണ്ണയും എണ്ണയ്ക്കുതുല്യം ശതാവരിനീരും എണ്ണയിൽ നാലിരട്ടി പാലും ചേൎത്തു് കാച്ചിഅരിച്ചുസേവിക്കുകയും തേയ്ക്കുകയും വസ്തിചെയ്യുകയും നസ്യംചെയ്യുകയുംമററും ചെയ്താൽ മനുഷ്യൎക്കും മൃഗങ്ങൾക്കും ഉണ്ടാകുന്ന സകല വാതപീഡകളും ശമിക്കും. മുടന്തു് മന്യാസ്തംഭം ഹനുസ്തംഭം ദന്തരോഗം ഗളഗ്രഹം ഏകാംഗവാതം ഗതിവിഹ്വലത അധോഗതവാതകോപം ശിരോമദ്ധ്യഗതവാതകോപം ഇന്ദ്രിയക്ഷീണം ശുക്രക്ഷീണം ബധിരത ലംബജിഹ്വത വന്ധ്യത്വം മുതലായവ ശമിക്കും. ജ്വരരോഗംകൊണ്ടും മററും ക്ഷീണിച്ചവൎക്കും ധാതുക്ഷയം സംഭവിച്ചവൎക്കും അന്ത്രവൃദ്ധി ഉള്ളവൎക്കും മററും ഈ തൈലം വളരെ വളരെ നല്ലതാകുന്നു.

മഹാനാരായണതൈലം.

കൂവളത്തിൻവേരു് അമുക്കുരം ചെറുവഴുതിനവേരു് ഞെരിഞ്ഞിൽ പലകപ്പയ്യാനിവേരു് കുറുന്തോട്ടിവേരു് മുരുക്കിൻവേരു് കണ്ടകാരിച്ചുണ്ട തമിഴാമവേരു് ഊരകത്തിൻവേരു് മുഞ്ഞവേരു് പ്രസാരണി പാതിരിവേരു് ഇവ ഇരുപതുപലംവീതം ഒന്നിച്ചു ചേൎത്തു് ഷോഡശ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ നാലിടങ്ങഴി എണ്ണയും അത്രയും പാലും അത്രയും ശതാവരിനീരുംകൂടി ചേൎത്തു ചിററരത്ത അമുക്കുരം ശതകുപ്പ ദേവതാരം കൊട്ടം ഓരിലവേര മൂവിലവേര കാട്ടുഴുന്നിൻവേരു് കാട്ടുപയററിൻവേരു് അകിൽ നാഗകേസരം ഇന്തുപ്പു് മാഞ്ചി മഞ്ഞൾ മരമഞ്ഞൾത്തൊലി കന്മദം ചന്ദനം കൊട്ടം പുഷ്കരമൂലം ഏലം മഞ്ചട്ടിപ്പൊടി ഇരട്ടിമധുരം തകരം മുത്തങ്ങാക്കിഴങ്ങു് പച്ചില കരയാമ്പൂ ജീവകം ഇടവകം മേദ മഹാമേദ കാകോളി ക്ഷീരകാകോളി അടപതിയൻകിഴങ്ങു് വയമ്പു് ചമതത്തൊലി തുണിയാങ്കം വെളുത്ത തമിഴാമവേരു് കച്ചോലക്കിഴങ്ങു് ഇവ ഈരണ്ടുപലംവീതം അരച്ചുകലക്കി കാച്ചി അരിച്ചു് ഓരോപലം കർപ്പൂരവും കുങ്കുമവും കസ്തൂരിയുംചേൎത്തു് തേക്കുകയും സേവിക്കുകയും നസ്യംചെയ്യുകയും ചെയ്താൽ

മനുഷ്യർക്കും മൃഗങ്ങൾക്കും ഉണ്ടാകുന്ന സകല വാതപീഡകളും നിശ്ചയമായും ശമിക്കും. ഏകാംഗവാതം സർവാംഗവാതം അർദ്ദിതവാതം കമ്പവാതം പംഗുവാതം പിഡ വിസർപ്പവാതം ബധിരത ശുക്രക്ഷയം മന്യാസ്തംഭം ഹനുസ്തംഭം ശിരക്കമ്പം എന്നുവേണ്ട എൺപതുവിധ വാതരോഗങ്ങൾക്കും ഈ തൈലം ഒന്നുപോലെ ഫലിക്കുന്നതാകുന്നു. ബലം വർണ്ണം ആയുസ്സ് കാന്തി മുതലായവ വർദ്ധിക്കും.

### നാരായണതൈലം.

ശതാവരിക്കിഴങ്ങ് മൂവിലവേര് ഓരിലവേര് കച്ചോലക്കിഴങ്ങ് വയമ്പ് ആവണക്കിൻവേര് ചെറുവഴുതിനവേര് കണ്ടകാരിച്ചുണ്ട ആവിത്തൊലി വൻകുറുന്തോട്ടിവേര് കരിംകുറിഞ്ഞിവേര് ഇവ പ്രത്യേകം പതുപ്പത്തുപലംവീതം ഒന്നിച്ചുചേർത്ത ചതച്ച് മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് എട്ടിടങ്ങഴിയാക്കി അതിൽ രണ്ടിടങ്ങഴി എണ്ണയും നാലിടങ്ങഴി പശുവിൻപാലും നാലിടങ്ങഴി ആട്ടിൻപാലും രണ്ടിടങ്ങഴി ശതാവരിനീരും ചേർത്ത് തമിഴാമ വയമ്പ് ദേവതാരം ശതകുപ്പ രക്തചന്ദനം അകിൽ കന്മദം തകരം കൊട്ടം ഏലത്തരി ജടാമാഞ്ചി മൂവില കുറുന്തോട്ടിവേര് അമുക്കുരം ഇന്തുപ്പ് അരത്ത ഇവ ആറാറു കഴഞ്ചുവീതം കല്ക്കം അരച്ചുകലക്കി കാച്ചിയരിച്ചു സേവിക്കുകയും തേയ്ക്കുകയും നസ്യം ചെയ്യുകയും മററും ചെയ്താൽ മനുഷ്യർക്കും ആന കുതിര മുതലായ മൃഗങ്ങൾക്കും ഉണ്ടാകുന്ന എല്ലാവിധ വാതപീഡകളും ശമിക്കും. ബലവും പുഷ്ടിയുമുണ്ടാകും. മൂഢഗർഭം ഹൃദയവേദന പാർശ്വവേദന മുതലായവയെ ഇല്ലാതെയാക്കും. ഒരുച്ചെന്നിക്കുത്തെന്ന ശിരോവ്യാധിക്ക് ഈ എണ്ണ വളരെ വളരെ നല്ലതാകുന്നു. അപചി ഗണ്ഡമാല വാതരക്തവികാരം ഹനുസ്തംഭം കാമല പാണ്ഡുരോഗം അശ്മരി മുതലായ രോഗങ്ങൾക്കും ഈ തൈലം വളരെ വളരെ നല്ലതാകുന്നു.

### മറെറാരു മഹാനാരായണതൈലം.

ദശമൂലം കുറുന്തോട്ടിവേര് ചിററരത്ത മുരിങ്ങവേര് കൊട്ടം തമിഴാമവേര് നൊച്ചിവേര് ആനക്കുറുന്തോട്ടിവേര് ഉരകത്തിൻവേര് പ്രസാരണി അമുക്കുരം കരിംകുറിഞ്ഞിവേര് ദർഭവേര് ഉങ്ങിൻതൊലി കരിങ്ങാലിക്കാതൽ ചന്ദനം പാച്ചോററിത്തൊലി വയമ്പ് വേങ്ങക്കാതൽ പ്ലാശിൻതൊലി ഇലഞ്ഞിപ്പൂവ് വെള്ളത്താവണക്കിൻവേര് നീർമാതളത്തിൻവേര് മരുതിൻതൊലി നീർമരുതിൻതൊലി മഞ്ഞക്കുറുന്തോട്ടിവേര് നെന്മേനിവാകത്തൊലി ഇത്തിൾക്കണ്ണി അടലോടകത്തിൻവേര് ഏലാവാലുകം

സർപ്പപ്പോള (നാഗദമനി) താന്നിക്കാത്തോട് കൊന്നത്തൊലി വിളാർമരത്തിൻെറ തൊലി മുരുക്കിൻതൊലി മുരളിൻകായ് ചാരംപരിപ്പ് കല്ലൂർവഞ്ചി വലിയ മലയകത്തി കിണികിണിപ്പാല താളിമാതളക്കായ് ഈശ്ക്കിൽ മുല്ലപ്പൂ കററാർവാഴ പിച്ചകപ്പൂ ഇലവങ്ഗം തിപ്പലി തിപ്പലിമൂലം യവം ലന്തക്കുരു പഴമുതിര തൊട്ടാൽവാടി എരുക്ക് പരുത്തിക്കുരുവ് വലിയ കടലാടി ചതുരക്കള്ളി പൂക്കൈതമുല ഉമ്മം നായ്ക്കുരണവേര് കൊട്ടവേലിക്കിഴങ്ങ് വലിയ വേപ്പ് അരയാല് പേരാല് അത്തി ഇത്തി കല്ലാല് ഇവയുടെ തൊലി ശ്രാവണി നിലപ്പനക്കിഴങ്ങ് ചിററമൃത് ചെറൂപ്പുള്ളടി ഇവ പത്തുപ്പത്തു പലംവീതം ഒന്നിച്ചുചേർത്ത് ആകെയുള്ള മരുന്നിൽ എട്ടിരട്ടി വെള്ളം ഒഴിച്ചു നാലൊന്നാക്കി ശേഷിപ്പിച്ച് അരിച്ച് ഒരു പാത്രത്തിലാക്കി ആ കഷായത്തിനു സമം ആട് മാൻ മ്ലാവ് കല മുയൽ മുള്ളൻപന്നി കാടൻ ഉടുമ്പ് സിംഹം കടുവ കരടി പന്നി പോത്ത് കുതിര കുരങ്ങ് പൂച്ച കീരി എലി വവ്വാൾ കാട തിത്തിരിപ്പുള്ള് ചിവൽപക്ഷി കരിംകുരികിൽ ഉപ്പൻ മൂങ്ങാ മയിൽ കാട്ടുകോഴി കഴുകൻ പരുന്ത് അരയന്നം ചക്രവാകം കുളക്കോഴി മാടപ്രാവ് വണ്ടോരക്കോഴി അഴുകരൽപക്ഷി കുട്ടത്തിപ്രാവ് കാക്ക കുയിൽ ചീങ്കണ്ണി മുതല ആമ ഓന്ത് വലിയമീൻ ഇവകളിൽ ഏതെല്ലാം കിട്ടുന്നുവോ അവയുടെ നെയ്യോ വസയോ മാംസരസമോ എല്ലാംകൂടി കഷായത്തിനു സമം ചേർത്ത് അതിൽ രണ്ടിടങ്ങഴി എണ്ണയും ഒഴിച്ച് ചിററരത്ത അമുക്കുരം ശതകുപ്പ ദേവതാരം കൊട്ടം ഓരിലവേര് മൂവിലവേര് കാട്ടുഴുന്നിൻവേര് കാട്ടുപയററിൻവേര് അകിൽ പുന്നപ്പൂവ് ഇരുവേലിപ്പ് മാഞ്ചി മഞ്ഞൾ മരമഞ്ഞൾതൊലി കന്മദം വെൺചന്ദനം പുഷ്കരമൂലം ഏലം എരട്ടിമധുരം തകരം കൊട്ടം മുത്തങ്ങാക്കിഴങ്ങ് പച്ചില ഇലവങ്ഗത്തൊലി കാകോളി ക്ഷീരകാകോളി മേദ മഹാമേദ ഇടവകം ജീവകം അടപതിയൻകിഴങ്ങ് ഇരട്ടിമധുരം വയമ്പ് അടവിക്കച്ചോലം തുണിയാങ്കം വെളുത്ത തമിഴാമ കച്ചോലം പെരുംകുരുമ്പവേര് കുമിഴിവേര് പതുമുകം താമരവളയം ജാതിക്കാ കൈതമുല നാഗപ്പൂവ് ചരളം മുരാമാഞ്ചി അടപതിയൻകിഴങ്ങ് രാമച്ചം നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് കൊടിത്തൂവവേര് കൊട്ടം ശുദ്ധിചെയ്ത നാഗ്ഗണം (ഗ്രാമ്പൂവ്) കുഴിമുത്തങ്ങാ നീർമരുത് കടുകുരോഹിണി ബദാംപരിപ്പ് ഈത്തപ്പഴം താതിരിപ്പൂവ് ഗുൽഗുലു പപ്പടകപ്പുല്ല് പടോലം ഉമ്മത്ത് മുഞ്ഞവേര് ത്രായമാണ തൊട്ടാവാടി തകരയരി രസാഞ്ജനം വെൾവേലപ്പട്ട ത്രികോല്പക്കൊന്ന മഞ്ചെട്ടിപ്പൊടി. മുന്തി

തിങ്ങാപ്പുഴം തിപ്പലി തുമ്പ സമൂലം ചുവന്ന തമിഴാമ അരേണകം വിഴാലരിക്കാമ്പു് കണവീരം കരിംകൂവളക്കിഴങ്ങു് താമരക്കിഴങ്ങു് കറിക്കായം കദളിവാഴമാണം താമരവളയം ഞെരിഞ്ഞിൽ വയൽച്ചുള്ളിവിത്തു് തക്കോലം കയിമ്പിൻപൂവു് കുംകുമപ്പൂവു് പീതചന്ദനം അറബിക്കന്തിരിക്കം പൊന്മെഴുകു് കറുകപ്പട്ട കർപ്പൂരം നറുംപശ കസ്തൂരി ഇരുവേലി പച്ചില ഇവ ആറാറുകഴഞ്ചുവീതം കല്കം അരച്ചുകലക്കി ശുഭമുഹൂർത്തത്തിൽ കാച്ചിഅരിച്ചു് നാരായണമന്ത്രംജപിച്ചു് വിഷ്ണുപൂജയും പഞ്ചാക്ഷരമന്ത്രം ജപിച്ചു് ശിവപൂജയുംചെയ്തു സൂക്ഷിച്ചുവച്ചു് തേയ്ക്കുകയും നസ്യം ചെയ്യുകയും സേവിക്കുകയും വസ്തിചെയ്യുകയും മററും ചെയ്താൽ അതിഭയങ്കരമായ എല്ലാപ്രകാരത്തിലുമുള്ള വാതരോഗങ്ങളും അതിവേഗത്തിൽ ശമിക്കും. ഈ എണ്ണ ഉപയോഗിക്കുന്ന മനുഷ്യനു് ഒരിക്കലും ജരാനര ഉണ്ടാകുന്നതല്ല. കണ്ണുകൾക്കു ഗരുഡനെപ്പോലെ കാഴ്ച ഉണ്ടാകും. ബധിരത ചെവിമൂളക്കം മററു കണ്ണുവ്യാധികൾ കൈവിറയൽ തലവിറയൽ പ്രലാപവാതം ബുദ്ധിഭ്രംശം മുതലായതുകൾ ശമിക്കും. ജലസേചനംകൊണ്ടു വൃക്ഷങ്ങൾ തളുക്കുന്നതുപോലെ ധാതുക്കൾ വദ്ധിക്കും. ആമവാതം സൂതികാരോഗം പ്രസവപീഡ മുതലായതു നാമാവശേഷമാകും. വന്ധ്യകൾ പ്രസവിക്കുകയും യോനിരോഗം പ്രദരം മുതലായതു ശമിക്കുകയും ബലവും പുഷ്ടിയും ആയുസ്സും തേജസ്സും ഉണ്ടാകുകയും ചെയ്യും. ഇത്രമാത്രം വാതഹരവും പുഷ്ടികരവുമായ ഔഷധം വേറെ ഇല്ല. സവ്വവിധമായ വാതരോഗങ്ങൾക്കും ഇതൊരു ദിവ്യൌഷധമാകുന്നു.

മറെറാരു മഹാനാരായണതൈലം.

കുറുന്തോട്ടിവേരു് അമുക്കുരം ചെറുവഴുതിനവേരു് ഞെരിഞ്ഞിൽ പലകപ്പയ്യാനിവേരു് ഊരകത്തിൻവേരു് മുരുക്കിൻവേരു് കണ്ടകാരിച്ചുണ്ട വെളുത്ത തമിഴാമവേരു് ആനക്കുറുന്തോട്ടിവേരു് മുഞ്ഞവേരു് ചിററരത്ത കാട്ടുമുഞ്ഞവേരു് നായ്ക്കുരുണവേരു് കരുനൊച്ചി വെളുത്താവണക്കിൻവേരു് മഞ്ഞക്കുറുഞ്ഞിവേരു് കരിഞ്ജീരകം പ്രസാരണി പാതിരിവേരു് ഇവ പതുപത്തുറുപാത്തുക്കം ഒന്നിച്ചുചേത്തു് ഇരുപത്തിനാലിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ രണ്ടിടങ്ങഴി എണ്ണയും രണ്ടിടങ്ങഴി പാലും രണ്ടിടങ്ങഴി ശതാവരിനീരും ചേത്തു് ചിററരത്ത അമുക്കുരം ശതകുപ്പ ദേവതാരം കൊട്ടം ഓരിലവേരു് മൂവിലവേരു് കാട്ടുഴുന്നു് കാട്ടുപയറു് അറബിക്കന്തിരിക്കം അകിൽ നാഗപ്പൂവു് ഇന്തുപ്പു് ജടാമാഞ്ചി മഞ്ഞൾ മരമഞ്ഞൾ

തൊലി കന്മദം പുഷ്കരമൂലം ചന്ദനം ഏലം അതിമധുരം തകരം മുത്തങ്ങാക്കിഴങ്ങു് പച്ചില ഇലവങ്ഗത്തൊലി കാകോളി ക്ഷീര കാകോളി ജീവകം ഇടവകം മേദ മഹാമേദ അടപതിയൻകിഴങ്ങു് അതിമധുരം ചമതത്തൊലി മുഞ്ഞവേരു് വെളുത്ത തമിഴാമവേരു് കച്ചോലക്കിഴങ്ങു് പെരുംകുരുമ്പവേരു് കറുവാപ്പട്ട കുമിഴിവേരു് താമരവളയം ജാതിക്കാ പൂക്കൈതമുല നാഗപ്പൂവു് ചരളം മുരാമാഞ്ചി അമൃതു് രക്തചന്ദനം ഇരുവേലി കൊടിത്തൂവവേരു് നായ്ക്കുരണയരി നാഗ്ഗണം കുഴിമുത്തങ്ങാ കരിമ്പനമണ്ട കുടകപ്പാലയരി ഈന്തപ്പഴം വലിയ മുത്തങ്ങാ ഇവ അരയരശ്ശപ്പലംവീതം അരച്ചു കല്ക്കം കലക്കി മാൻ മ്ലാവു് കലമയിൽ ഓന്തു് മുയൽ മുള്ളൻ ഉടുമ്പു് കരടി പന്നി കീരി ചക്രവാകം കാട തിത്തിരിപ്പുള്ളു് വണ്ടാരംകോഴി താമരക്കോഴി പരുന്തു് കഴുകൻ ആടു് ആമ വലിയ മത്സ്യം മുതല ചീങ്കണ്ണി ഇവകളുടെ നെയ്യോ വസയോ മാംസരസമോ കിട്ടുന്നിടത്തോളം ചേൎത്തു കാച്ചി അരിച്ചു് കുങ്കുമപ്പൂവും കർപ്പൂരവും കസ്തൂരിയും പാത്രപാകം ചേൎത്തു ശുഭമുഹൂൎത്തത്തിൽ പാകപ്പെടുത്തി സൂക്ഷിച്ചുവച്ചിരുന്നു് സേവിക്കുകയും തേക്കുകയും നസ്യം ചെയ്യുകയും മററും ചെയ്താൽ എല്ലാപ്രകാരത്തിലും ഉള്ള അതിഭയങ്കരങ്ങളായ വാതരോഗങ്ങളും ഉന്മാദം ശോഷം ക്ഷതം രക്തപിത്തം ശ്വാസം കാസം ഭ്രമം ഛൎദ്ദി മൂൎഛ അഗ്നിമാന്ദ്യം ശൂല ഗുല്മം മഹോദരം കൃമിബന്ധം പ്ലീഹ മൂത്രനിറക്കം താലുകണ്ടകം താലുശൂല കണ്ണശൂല നേത്രശൂല ബധിരത അതിഭയങ്കരമായ ജ്വരങ്ങൾ ഇന്ദ്രിയക്ഷീണം ശുക്ലനാശം ചൊറി കടിഗ്രഹം അപസ്മൃതി ഗൃധ്രസി പക്ഷാഭിഘാതം ചരണാഭിഘാതം ഹസ്താഭിഘാതം ശിരോഗ്രഹം കുഷ്ഠങ്ങൾ ഭഗന്ദരങ്ങൾ ഉരഃക്ഷതങ്ങൾ അതിഭയങ്കരങ്ങളായ രാജയക്ഷ്മാവുകൾ പ്രമേഹങ്ങൾ നാസാരോഗങ്ങൾ അക്ഷിരോഗങ്ങൾ കണ്ണരോഗങ്ങൾ നാഡീവ്രണങ്ങൾ സദ്യോവ്രണങ്ങൾ ഉടവു ചതവു മുതലായവകൾ വീക്കങ്ങൾ വന്ധ്യത്വം മുതലായവ ശമിക്കും വൎഷകാലത്തിൽ ചെടികൾ എന്നപോലെ ശരീരങ്ങൾക്കും ധാതുക്കൾക്കും പുഷ്ടിയും ബലവും ഉണ്ടാകും. കാന്തിയും തേജസ്സും ആയുസ്സും വൎദ്ധിക്കും.

സിദ്ധാൎത്ഥകംതൈലം.

ശതാവരി ഇടിച്ചുപിഴിഞ്ഞനീരു് ഇടങ്ങഴിരണ്ടു് എണ്ണ ഇടങ്ങഴിഒന്നു് പാൽഇടങ്ങഴി നാലു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു് അതിൽ ശതകുപ്പ ദേവതാരം മാഞ്ചി കന്മദം കുറുന്തോട്ടിവേരു് ചന്ദനം തകരം കൊട്ടം ഏലത്തരി ഓരില മൂവില ചിററരത്ത അമൃ

ക്കാം മഞ്ചട്ടിപ്പൊടി നറുനീണ്ടിരണ്ടും വയമ്പു വെളുത്താവണക്കിൻ വേര് ഇന്തുപ്പ് ചുക്ക ഇവ എല്ലാംകൂടി എട്ടുപലം അരച്ചു കല്ക്കം ചേൎത്തു ഇരുനാഴി ഇഞ്ചിനീരും ചേൎത്തു കാച്ചിയരിച്ചു സേവിക്കുകയും തേയ്ക്കുകയും നസ്യംചെയ്യുകയും ചെയ്താൽ എല്ലാവിധ വാതരോഗങ്ങളും ശമിക്കും. കൂനു് വളവു് ഞെളിവു് മുടന്തു് ഞരമ്പു ചുരുക്കു് ഇവകൾക്കും അവയവങ്ങൾ ചുരുങ്ങുന്നതിനും സന്ധിവാതത്തിനും ഈ തൈലം വളരെ വളരെ നല്ലതാകുന്നു. ഇന്ദ്രിയം ക്ഷീണിച്ചവൎക്കും ശുക്ലംക്ഷയിച്ചവൎക്കും ജരാനര സംഭവിച്ചവൎക്കും ഇത്ര ഫലപ്രദമായ തൈലം വേറെ ഇല്ല. ഇതു സ്ത്രീപുരുഷന്മാൎക്കു് ബാല്യവൃദ്ധതാഭേദമെന്യേ ഉപയോഗിക്കാവുന്നതാകുന്നു.

ഹിമസാഗരതൈലം.

ശതാവരിനീരു് ഇടങ്ങഴി ഒന്നു് പാൽമുതക്കിൻനീരു് ഇടങ്ങഴി ഒന്നു് കുമ്പളങ്ങാനീരു് ഇടങ്ങഴി ഒന്നു് നെല്ലിക്കാനീരു് ഇടങ്ങഴി ഒന്നു് ഇലവിന്റെ വേരിലെ രസം ഇടങ്ങഴി ഒന്നു് ഞെരിഞ്ഞിൽരസം ഇടങ്ങഴി ഒന്നു് തേങ്ങാവെള്ളം ഇടങ്ങഴി ഒന്നു് കദളിവാഴമാണത്തിന്റെ നീരു ഇടങ്ങഴി ഒന്നു് പാൽ ഇടങ്ങഴി നാലു് ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു ചന്ദനം കൊട്ടം തകരം മഞ്ചട്ടിപ്പൊടി ചരളം അകിൽ ജടാമാഞ്ചി മുരാമാഞ്ചി കന്മദം അതിമധുരം ദേവതാരം നാഗ്ഗണം കട്ക്കാത്തൊട്ടു് ആചിത്തൊലി ശതകുപ്പ പച്ചില കന്തിരിക്കം വേലിപ്പരുത്തി ശതാവരി പാച്ചോറ്റിത്തൊലി മുത്തങ്ങാക്കിഴങ്ങു ഏലം ഇലവങ്ഗം നാഗപ്പൂവു് കറുവാപ്പട്ട ജാതിപത്രി തോട്ടുവരള കച്ചോലം ചന്ദനം കരിഞ്ചണ്ണക്കിഴങ്ങു് കർപ്പൂരം ഇവ ഈരണ്ടുത്രപാത്തുക്കം വീതം കല്ക്കം അരച്ചുകലക്കി കാച്ചിയരിച്ചു സേവിക്കകയും തേയ്ക്കുകയും നസ്യംചെയ്യുകയും മററും ചെയ്താൽ എല്ലാവിധ വാതരോഗങ്ങളും ശമിക്കും. വാതപീഡിതരായ മനുഷ്യൎക്കു മാത്രമല്ല ആന കുതിര മുതലായ മൃഗങ്ങൾക്കും ഇതൊരു ഫലപ്രദമായ ഔഷധമാണു്. പംഗുവാതം വിഡസൎപ്പിവാതം ഏകാംഗശോഷവാതം സൎവാംഗശോഷവാതം ഹനുസ്തംഭം മന്യാസ്തംഭം ഇവകൾക്കും ക്ഷതം വ്രണം ഇവകൾക്കും ക്ഷീണിച്ചവൎക്കും ശുക്ലം ക്ഷയിച്ചവൎക്കും ക്ഷയരോഗികൾക്കും ശരീരം ശോഷിച്ചവൎക്കും നാക്ക സ്തംഭിച്ചവൎക്കും വിക്കുള്ളവൎക്കും കൊഞ്ഞിച്ചു സംസാരിക്കുന്നവൎക്കും ചുട്ടുനീററലോടു കൂടിയവൎക്കും ഈ തൈലം അനന്യസാധാരണമായ ഫലത്തെ ചെയ്യും.

വായുച്ഛായാസുരേന്ദ്രതൈലം.

കുറുന്തോട്ടിവേരു പലം നൂറു് ദശമൂലം പലം നൂറു് പതി

നാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴി എണ്ണയൊഴിച്ചു മഞ്ചട്ടി രക്തചന്ദനം കൊട്ടം ഏലം ദേവതാരം കന്മദം ഇന്തുപ്പു് വയമ്പു് തക്കോലം പതിമുകം കൎക്കടകശൃംഗി തകരം ഇത്തിൾക്കണ്ണി ചിററമൃത്തു് കാട്ടുഴുന്നു് കാട്ടുപയറു് ശതാവരിക്കിഴങ്ങു് വെളുത്ത നറുനീണ്ടിക്കിഴങ്ങു് കറുത്തനറുനീണ്ടിക്കിഴങ്ങു് ചതകുപ്പ തമിഴാമവേരു് ഇവ ഈരണ്ടുരുപാത്തുക്കം കല്ക്കം അരച്ചുകലക്കി കാച്ചിയരിച്ചു സേവിക്കുകയും നസ്യംചെയ്യുകയും തേയ്ക്കുകയും ചെയ്താൽ എൺപത്തു വാതരോഗങ്ങളും ശമിക്കും. സൎവ്വവാതവികാരങ്ങൾക്കും ശമനകരമായ ഈ തൈലം ബാലവൃദ്ധതാരതമ്യമെന്യേ സകല സ്ത്രീപുരുഷന്മാൎക്കും ഒന്നുപോലെ ഉപയോഗിക്കാം. ക്ഷീണശുക്ലന്മാരായ പുരുഷന്മാൎക്കും ക്ഷീണാൎത്തവകളായ സ്ത്രീകൾക്കും ഇതു വളരെ നല്ലതാകുന്നു. വിശേഷിച്ചും ആക്ഷേപവാതം മൎമ്മവാതം കമ്പവാതം ഇവകൾക്കു് ഏററവും നല്ലതാകുന്നു. ഇക്കിൾ ശ്വാസം കാസം അപസ്മാരം ഉന്മാദം ഇവകൾക്കും കൊള്ളാം.

### പുഷ്പരാജപ്രസാരണിതൈലം.

പ്രസാരണിസമൂലം നൂറുപലം അശ്വഗന്ധം പലം അമ്പതു് രണ്ടുംകൂടി ഒന്നിച്ചുചേൎത്തു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് നാലിടങ്ങഴി എണ്ണയും പതിനാറിടങ്ങഴി പാലും നാലിടങ്ങഴി വരൾത്താമര ഇടിച്ചുപിഴിഞ്ഞനീരും നാലിടങ്ങഴി ശതാവരിനീരും ഒന്നിച്ചുചേൎത്തു് ശതകുപ്പ തിപ്പലി ഏലത്തരി കൊട്ടം കണ്ടകാരി ചുക്കു് ഇരട്ടിമധുരം ദേവതാരം മൂവിലവേരു് തമിഴാമവേരു് മഞ്ചട്ടി പച്ചില ചിററരത്ത വയമ്പു് പുഷ്കരമൂലം അയമോദകം നാന്മുകപ്പുല്ലു് മാഞ്ചി കരിനൊച്ചി കുറുന്തോട്ടിവേരു് കൊടുവേലിക്കിഴങ്ങു ഞെരിഞ്ഞിൽ താമരവളയം ശതാവരിക്കിഴങ്ങു് ഇവ ഈരണ്ടുരുപാത്തുക്കം അരച്ചു കല്ക്കംകലക്കി കാച്ചിയരിച്ചു തേയ്ക്കുകയും സേവിക്കുകയും നസ്യംചെയ്യുകയും മററും ചെയ്താൽ വാതരോഗങ്ങൾ എൺപത്തും തീൎച്ചയായും ശമിക്കും. അംഗഭംഗം വന്നവൎക്കും ക്ഷീണന്മാൎക്കും ഈ തൈലം വളരെ നല്ലതാണു്. ഖഞ്ജവാതം പംഗുവാതം ഹനുസ്തംഭം ശിരോരോഗം ഇവയ്ക്കു് വിശേഷിച്ചും നല്ലതാകുന്നു.

### മഹാകുക്കുടമാംസതൈലം.

രണ്ടിടങ്ങഴി ഉഴുന്നും അമ്പതുപലം ദശമൂലവും ഇരുപത്തഞ്ചുപലം കുറുന്തോട്ടിയും ഇരുപത്തഞ്ചുപലം പൂക്കൈത്തമുലയും മുപ്പതുപലം കരിങ്കോഴിമാംസവും ഇരുപത്തഞ്ചുപലം ശതാവരിയും

കൂടി പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ ഇടങ്ങഴി എണ്ണയും നാലിടങ്ങഴി പാലുംചേർത്ത് കാകോളി ക്ഷീരകാകോളി ജീവകം ഇടവകം മേദ മഹാമേദ അടപതിയൻകിഴങ്ങ് ഇരട്ടിമധുരം മഞ്ചട്ടിപ്പൊടി കുമിഴിവേര ത്രികടുക ചിററരത്ത തിപ്പലിമൂലം ഇരട്ടിമധുരം പുഷ്കരമൂലം ഉഴുന്ന നായ്ക്കരണയരി വെള്ളത്താവണക്കിൻവേര് ശതകുപ്പ ഇന്തുപ്പ് തുവർച്ചിലയുപ്പ് വിളയുപ്പ് തിപ്പലി അമുക്കുരം അമൃത് കുറാശാണി കുടകപ്പാലയരി ശതാവരിക്കിഴങ്ങ് കച്ചോലം ചുക്ക് ഏലത്തരി മുത്തങ്ങാക്കിഴങ്ങ് തമിഴാമവേര് മഞ്ഞൾ മരമഞ്ഞൾത്തൊലി ഞെരിഞ്ഞിൽ കണ്ടകാരിച്ചുണ്ട വലിയ ശതാവരിക്കിഴങ്ങ് ഇവ ഈരണ്ടുരുപാത്തുക്കം വീതം അരച്ചു കലക്കി കാച്ചിഅരിച്ച് തേക്കുകയും സേവിക്കുകയും നസ്യം ചെയ്യുകയും മററുംചെയ്താൽ പക്ഷാഘാതം അർദ്ദിതം ഹനുസ്തംഭം മന്ദശ്രുതി മന്ദശ്രവണം തിമിരം ഹസ്തകമ്പം ശിരക്കമ്പം ഗാത്രകമ്പം ശിരോഗ്രഹം കളായഖഞ്ജം ഗൃദ്ധ്രസി ആമവാതം അപബാഹുകം ബാധിര്യം കർണ്ണനാദം ദണ്ഡാപതാനകം മന്യാസ്തംഭം ഹനുസ്തംഭം സൂതികാരോഗം മുതലായവകളും ശമിക്കും. വർണ്ണപ്രകാശത്തെയും പുഷ്ടിയേയും ജഠരാഗ്നിയേയും ശുക്ലത്തേയും മാംസത്തേയും വർദ്ധിപ്പിക്കും. അണ്ഡവൃദ്ധിക്കും അന്ത്രവൃദ്ധിക്കും വാതരക്തത്തിനും ഈ തൈലം ഏററവും നല്ലതാകുന്നു.

നകുലതൈലം.

ഇടങ്ങഴി കീരിമാംസം നാലിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ചതും ഇടങ്ങഴി ദശമൂലകഷായവും ഇടങ്ങഴി കാടിനീരും ഇടങ്ങഴി തൈരുറലും ഇടങ്ങഴി ആവണക്കെണ്ണയും ഒന്നിച്ചുചേർത്ത് അതിൽ ഇരട്ടിമധുരം ജീരകം ചിററരത്ത ഇന്തുപ്പ ശതകുപ്പ നല്ലമുളക് കൊട്ടം വിഴാലരിക്കാമ്പ് ആനത്തിപ്പലി തുവർച്ചിലക്കാരം കുറാശാണി കുറുന്തോട്ടിവേര ചെറുകച്ചോലം കന്മദം മഞ്ചി ഇവ നന്നാലുരുപാത്തുക്കം വീതം കല്ക്കം അരച്ചുകലക്കി കാച്ചിഅരിച്ചു സേവിക്കുകയും തേയ്ക്കുകയും നസ്യം ചെയ്യുകയും ചെയ്താൽ കമ്പവാതം ഹസ്തകമ്പം ശിരക്കമ്പം അപബാഹുകം ആമവാതം ശൂല ആഢ്യവാതം കടിശൂല പൃഷ്ഠശൂല ജാനുശൂല ജംഘാശൂല സന്ധിവാതം മുതലായതു ശമിക്കും. സമസ്തവാതരോഗങ്ങൾക്കും ഇതൊരു കൈകണ്ട ഔഷധമാകുന്നു. വിശേഷിച്ചും കമ്പവാതത്തിനു ഇതുനല്ല ഔഷധം മററില്ല. എൺപതുവിധ വാതരോഗങ്ങൾക്കും ഈ ഒരു തൈലം മാത്രം ഉപയോഗിച്ചാൽ മതിയാകും.

## സ്വല്പമാഷതൈലം.

ഒരിടങ്ങഴി ഉഴുന്നു നാലിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഒരിടങ്ങഴി എണ്ണയും നാലിടങ്ങഴി പാലുംചേൎത്തു് മേദ മഹാമേദ കാകോളി ക്ഷീരകാകോളി ജീവകം ഇടവകം ഋദ്ധി വൃദ്ധി ശതകുപ്പ ഇന്തുപ്പു് ചിററരത്ത നായ്ക്കരണ ചിററമൃതു് ഇരട്ടിമധുരം കുറുന്തോട്ടിവേരു ചുക്കു് മുളകു് തിപ്പലി ഞെരിഞ്ഞിൽ ഇവ ഈരണ്ടു ഉറുപ്പികത്തൂക്കംവീതം അരച്ചുകലക്കി കാച്ചി അരിച്ചു തേയ്ക്കുകയും നസ്യം ചെയ്യുകയും സേവിക്കുകയും വസ്തിചെയ്യുകയും മററും ചെയ്താൽ പക്ഷാഘാതം അൎദ്ദിതം ഭയങ്കരമായ കൺശൂല ചെവിക്കു മന്ദത ചെവികേൾക്കാൻ പാടില്ലായ്ക ത്രിദോഷജമായ തിമിരം കൈവിറയൽ തലവിറയൽ വിഷൂചിക അപബാഹുകം കളായഖഞ്ജം മുതലായവ ശമിക്കും. വിശേഷിച്ചും കഴുത്തിനു മേല്പോട്ടുള്ള എല്ലാ വാതവ്യാധികൾക്കും ഈ തൈലം വളരെ വളരെ ഉത്തമമാകുന്നു.

## ബൃഹന്മാഷതൈലം.

ഒരിടങ്ങഴി ഉഴുന്നു് എട്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചതും പതിനാറുപലം കുറുന്തോട്ടിവേരു് എട്ടിടങ്ങഴിവെള്ളത്തിൽ കഷായം വച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചതും പതിനാറുപലം ചിററരത്ത എട്ടിടങ്ങഴി വെള്ളത്തിൽ കഷായം വച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചതും യവം ലന്തക്കുരു പഴമുതിര ഇവ പതിനാറുപലം എട്ടിടങ്ങഴി വെള്ളത്തിൽ കഷായം വച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചതും പതിനാറുപലം ആട്ടിൻമാംസം എട്ടിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചതും ഒന്നിച്ചുചേൎത്തു് ഇതിൽ രണ്ടിടങ്ങഴി എണ്ണയും എട്ടിടങ്ങഴി പാലും ഒഴിച്ചു് ചിററരത്ത നായിക്കുരുണപ്പരിപ്പു് ഇന്തുപ്പു് ശതകുപ്പ ആവണക്കിൻവേരു് മുത്തങ്ങാക്കിഴങ്ങു് മേദ മഹാമേദ കാകോളി ക്ഷീരകാകോളി ജീവകം ഇടവകം ഋദ്ധി വൃദ്ധി കുറുന്തോട്ടിവേരു് ചുക്കു് നല്ലമുളകു് തിപ്പലി ഇവ പ്രത്യേകം മുമ്മൂന്നുകഴഞ്ചുവീതം ഒന്നിച്ചുചേൎത്തു് അരച്ചു കല്ക്കംകലക്കി കാച്ചിയരിച്ചു സേവിക്കുകയും തേയ്ക്കുകയും നസ്യം ചെയ്യുകയും വസ്തി പിടിക്കുകയും മററുംചെയ്താൽ കൈവിറയൽ തലവിറയൽ ബാഹുശോഷം അപബാഹുകം ചെവികേൾക്കാൻ പാടില്ലായ്ക കൺവേദന ചെവിമൂളക്കം വിഷൂചിക അൎദ്ദിതം കുബ്ജം ഗൃധ്രസി അപതാനകം മുതലായ എണ്പതു വാതപീഡകളും ശമിക്കും. വിശേഷിച്ചും കഴു

ത്തിന്നു മേല്പോട്ടുള്ള എല്ലാ വാതപീഡകൾക്കും ഈ തൈലം വള
രെ വളരെ നല്ലതാണ്.

മഹാമാഷതൈലം.

രണ്ടിടങ്ങഴി ഉഴുന്ന് ഒരു തുണിയിൽ കെട്ടിയതും ൨൦ പലം
ആട്ടിൻമാംസം ഒരു തുണിയിൽ കെട്ടിയതും ൫൦ പലം നുറുക്കി
ചതച്ച ദശമൂലവുംകൂടി ൩൨ ഇടങ്ങഴി വെള്ളത്തിൽ കഷായംവ
ച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ ൨ ഇടങ്ങഴി എണ്ണ
യും ൪ ഇടങ്ങഴി പാലുംചേർത്ത് നായിക്കരുണയരി വെളുത്താവ
ണക്കിൻവേരു് ശതകുപ്പ ഇന്തുപ്പ് തുവച്ചിലയുപ്പ് വിളയുപ്പ് മേദ
മഹാമേദ ജീവകം ഇടവകം കാകോളി ക്ഷീരകാകോളി ഋദ്ധി
വൃദ്ധി മഞ്ചെട്ടി കാട്ടുമുളകിൻവേരു് കൊടുവേലിക്കിഴങ്ങ് കുമിഴിവേ
രു് ചുക്ക് മുളക് തിപ്പലി തിപ്പലിമൂലം ചിററരത്ത ഇരട്ടിമധുരം
ഇന്തുപ്പ് ദേവതാരം ചിററമൃത് കൊട്ടം അമുക്കരം വയമ്പ് കച്ചോ
ലക്കിഴങ്ങ് ഇവ മുമ്മൂന്നുകഴഞ്ചു് വീതം ഒന്നിച്ചുചേർത്ത് അരച്ചു
കല്ക്കംകലക്കി മൃദുവായി തീയെരിച്ചു കാച്ചി അരിച്ചു കുടിക്കുകയും
തേയ്ക്കുകയും നസ്യം ചെയ്യുകയും വസ്തിചെയ്യുകയും മററും ചെ
യ്താൽ പക്ഷാഘാതം അർദ്ദിതം ബധിരത ഹനുഗ്രഹം ചെവി മ
ന്യാ ശിരസ്സ് ഇവയിലുണ്ടാകുന്ന വേദന തിമിരം കൈകാൽവിറ
യൽ തലവിറയൽ കഴുത്തുവിറയൽ വേഗത്തിൽ നടക്കാൻ പാടി
ല്ലായ്ക കളായഖഞ്ജം പംഗുത ഗൃധ്രസി അപബാഹുകം മുതലാ
യി ൮൦ പ്രകാരത്തിൽ ഉള്ള വാതരോഗങ്ങളും ശമിക്കും. ബലവും
പുഷ്ടിയും ആയുസ്സും തേജസ്സും ഉണ്ടാകും.

ശതാവരീതൈലം.

ശതാവരിക്കിഴങ്ങു കുറുന്തോട്ടിവേരു് ആനക്കുറുന്തോട്ടിവേരു്
കാട്ടുഴുന്നിൻവേരു് കാട്ടുപയററിൻവേരു് നായിക്കരുണയരി കൂവ
ളത്തിൻവേരു് ആററുദർഭവേരു് കരിംകുറിഞ്ഞിവേരു് ഇവ അരര
രശ്ശപ്പലം ഒന്നിച്ചുചേർത്ത് നാലിരട്ടിവെള്ളത്തിൽ കഷായംവച്ചു
നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ ഇടങ്ങഴി എണ്ണയും ഇട
ങ്ങഴി പാലും ഇടങ്ങഴി ശതാവരിനീരും ഇടങ്ങഴി വെള്ളവും ചേ
ർത്തു ശതാവരിക്കിഴങ്ങ് ദേവതാരം മാഞ്ചി തകരം ചന്ദനം ശതകു
പ്പ കുറുന്തോട്ടിവേരു് കൊട്ടം ഏലത്തരി കന്മദം ആമ്പൽക്കിഴങ്ങ്
ഋദ്ധി മേദ ഇരട്ടിമധുരം കാകോളി ജീരകം ഇവ മുമ്മൂന്നുകഴഞ്ചു
വീതം അരച്ചുകലക്കി ചാണകവറളികൊണ്ടു തീയെരിച്ചുപാകമാ
ക്കി അരിച്ചെടുത്ത് സേവിക്കുകയും തേയ്ക്കുകയും നസ്യം ചെയ്യുക
യും മററും ചെയ്താൽ ഗൃധ്രസി പ്ലീഹരോഗം ദേഹംമെലിച്ചിൽ
പ്രമേഹം ദണ്ഡാപതാനകം ചുട്ടുന റക്കത്തോടുകൂടിയ വാതരക്തം

വാതപിത്തരോഗങ്ങൾ അർദ്ദിതം അസൃഗ്ദരം ആധ്മാനം രക്തപിത്തം ഇവയും മററുള്ള വാതരോഗങ്ങളും ശമിക്കും. സർവ്വാംഗവേദന കാമല പാണ്ഡുരോഗം വിഷം യോനിശൂല ഇവകൾക്കും ഈ തൈലം വളരെ നല്ലതാണ്. സ്ത്രീകൾ സേവിച്ചാൽ അവൎക്കു ഉടൻ പുത്രോല്പത്തിയുണ്ടാവുകയും പുരുഷന്മാൎക്കു ധാതുപുഷ്ടിയുണ്ടാവുകയും ചെയ്യും.

ശതാവരീനാരായണതൈലം.

ശതാവരിക്കിഴങ്ങ് കാട്ടുഴുന്ന് കാട്ടുപയറ് കച്ചോലക്കിഴങ്ങ് കുറുന്തോട്ടിവേര് വെളുത്താവണക്കിൻവേര് ചെറുവഴുതിനവേര് കണ്ടകാരി പ്രസാരണി പുങ്കിൻതൊലി കരിംകുറിഞ്ഞിവേര് ഇവ പത്തുപത്തു പലം ഒന്നിച്ചുചേൎത്തു ൨൨ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതും ശതാവരിനീരും പാലും ആട്ടിൻമാംസരസവും ചേൎത്ത് ൨ ഇടങ്ങഴി എണ്ണയൊഴിച്ചു വയമ്പു കൊട്ടം ജടാമാഞ്ചി കന്മദം കരിംകട്ടുക് താമരവളയം മുത്തങ്ങാക്കിഴങ്ങ് രാമച്ചം ഇരുവേലി കുമിഴിൻവേര് ഇന്തുപ്പ് അതിമധുരം പാച്ചോററിത്തൊലി ഞാഴൽപൂവ് രക്തചന്ദനം എലിച്ചെവി ഏലത്തരി പതുമുകം താമരക്കിഴങ്ങ് വെൺചന്ദനം ഗുൽഗ്ഗുലു ജീവകം ഇടവകം കച്ചോലക്കിഴങ്ങ് പതിമുകം കാട്ടുമുളകിൻവേര് മഞ്ഞൾ മരമഞ്ഞൾ നറുനീണ്ടിക്കിഴങ്ങ് മഞ്ചട്ടിപ്പൊടി അതിമധുരം ഇവ നന്നാലുകഴഞ്ചുവീതം അരച്ചു കല്ക്കം കലക്കി കാച്ചിയരിച്ചു കുങ്കുമപ്പൂവ് കർപ്പൂരം കസ്തൂരി ഇവയുംചേൎത്ത് പാത്രപാകംചെയ്ത് തേയ്ക്കുകയും സേവിക്കുകയും നസ്യംചെയ്യുകയും വസ്തി ചെയ്യുകയും മററും ചെയ്താൽ വാതരോഗങ്ങൾ ൮൦-ം ശമിക്കും. വിശേഷിച്ചും പക്ഷാഘാതം അതിമന്ദം അർദ്ദിതം കൎണ്ണശൂല ഊരുസ്തംഭവാതം കടിഗ്രഹവാതം ശിരോവാതം സൂതികാരോഗം മന്യാസ്തംഭം ധനുർവ്വാതം കമ്പവാതം അസ്ഥിഭംഗം സർവ്വാംഗവാതം സപ്തധാതുക്ഷയം ശുക്ലക്ഷയം ഇവകൾക്ക് ഏററവും നല്ലതാകുന്നു. വന്ധ്യകൾക്കു ഗർഭമുണ്ടാവുകയും പുരുഷന്മാൎക്ക് സംയോഗശക്തി വർദ്ധിക്കുകയും ചെയ്യും. ബലം കാന്തി ഓജസ്സ് തേജസ്സ് ആയുസ്സ് ഇവകൾ വർദ്ധിക്കും. ബാലന്മാൎക്കും വൃദ്ധന്മാൎക്കും ഗർഭിണികൾക്കും ഒന്നുപോലെ ഈ തൈലം ഉപയോഗിക്കാം.

നിരാമിഷമഹാമാഷതൈലം,

നൂറു പലം ദശമൂലം ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ചതും ൪ ഇടങ്ങഴി ഉഴുന്ന് ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരി

ച്ചതും ഒന്നിച്ചുചേൎത്ത് അതിൽ ഇടങ്ങഴി എണ്ണയും ൧ ഇടങ്ങഴി പാലും ചേൎത്ത് അമുക്കരം കച്ചോലക്കിഴങ്ങ് ദേവതാരം കുറുന്തോട്ടിവേര് ചിററരത്ത പ്രസാരണി കൊട്ടം ചിററീന്തൽ (പരുഷഫലം) ചെറുതേക്ക് പാൽമുതക്കിൻകിഴങ്ങ് മുതക്കിൻകിഴങ്ങ് തമിഴാമവേര് താളിമാതളത്തോട്ട് കായം ശതകുപ്പ ശതാവരിക്കിഴങ്ങ് ഞെരിഞ്ഞിൽ തിപ്പലിമൂലം കൊടുവേലിക്കിഴങ്ങ് കാകോളി ക്ഷീരകാകോളി ജീവകം ഇടവകം മേദ മഹാമേദ അടപതിയൻ ഇരട്ടിമധുരം കാട്ടുഴുന്ന് കാട്ടുപയറ് ഇന്തുപ്പ് ജീരകം കരിംജീരകം ഇവയെല്ലാംകൂടി എട്ടുപലം അരച്ചു കല്ക്കം കലക്കി കാച്ചി അരിച്ചു സേവിക്കകയും തേയ്ക്കുകയും നസ്യംചെയ്യുകയും മററും ചെയ്താൽ പക്ഷഘാതം ഹനുസ്തംഭം അൎദ്ദിതം അപതന്ത്രകം അപബാഹുകം വിശ്വാചി പംഗുവാതം ഖഞ്ജവാതം ശിരോഗ്രഹം മന്യാഗ്രഹം ശുക്ലക്ഷയം കൎണ്ണനാദം കളായഖഞ്ജം എന്നുവേണ്ടാ പല പ്രകാരത്തിലുള്ള വാതവ്യാധികളും ശമിക്കും.

### കുബ്ജപ്രസാരണീതൈലം.

നൂറുപലം പ്രസാരണി മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ എട്ടിടങ്ങഴി എണ്ണയും എട്ടിടങ്ങഴി തൈരുറലും എട്ടിടങ്ങഴി കാടിയും പതിനാറിടങ്ങഴി പാലുംചേൎത്ത് കൊടുവേലിക്കിഴങ്ങ് തിപ്പലിമൂലം ഇരട്ടിമധുരം ഇന്തുപ്പ് കുറുന്തോട്ടിവേര് ശതകുപ്പ ദേവതാരം ചിററരത്ത ആനത്തിപ്പലി പ്രസാരണി മാഞ്ചി ശുദ്ധിചെയ്ത തേൻകുരവ് ഇവ ഈരണ്ടുപലംവീതം അരച്ചു കല്ക്കംകലക്കി കാച്ചിയരിച്ചു സേവിക്കകയും തേയ്ക്കുകയും നസ്യംചെയ്യുകയും ചെയ്താൽ എൺപതുപ്രകാരത്തിൽ ഉള്ള വാതരോഗങ്ങളും ശ്ലേഷ്മവ്യാധികളും ഉടനടി ശമിക്കും. വിശേഷിച്ചും കൂന് ഞെളിവ് വളവ് മുടന്ത് ഏന്ത് ഇവകളും അൎദ്ദിതവും ഗൃധ്രസിയും ഹനുസ്തംഭം പൃഷ്ഠസ്തംഭം ഗ്രീവാസ്തംഭം ശിരോസ്തംഭം ഇവകളും ശമിക്കും.

### സപ്തശതികപ്രസാരണീതൈലം

ശരല്ക്കാലത്തിൽ നൂറുപലം പ്രസാരണിയും നൂറുപലം കരിംകുറിഞ്ഞിവേരും നൂറുപലം ശതാവരിക്കിഴങ്ങും നൂറുപലം കുറുന്തോട്ടിവേരും നൂറുപലം അമുക്കരവും നൂറുപലം നായിക്കരുണയരിയും നൂറുപലം പൂക്കൈതവേരിൻെറ മുലയും വെവ്വേറെ ഇരുപത്തിനാലിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് എല്ലാംകൂടി ഒന്നിച്ചുചേൎത്ത് അതിൽ നാലിടങ്ങഴി എണ്ണയും നാലിടങ്ങഴി ആട്ടിൻമാംസത്തിൻെറ രസവും നാലിടങ്ങഴി തൈരുറലും നാലിടങ്ങഴി മോരും നാലിടങ്ങഴി പാലും നാ

ഇടങ്ങഴി തൈരും ഒഴിച്ചു തകരം പൊൻമെഴുക്ക്കൊട്ടം നാഗകേസരം മുത്തങ്ങാ ഇലവങ്ഗം ചിററരത്ത ഇന്തുപ്പു തിപ്പലി മാഞ്ചി മഞ്ചട്ടി ഇരട്ടിമധുരം മേദ മഹാമേദ ജീവകം ഇടവകം ശതകുപ്പ പുലിച്ചുവടി ചുക്ക ദേവതാരം കാകോളി ക്ഷീരകാകോളി വയമ്പ് ശുദ്ധിചെയ്ത തേൻകുരുവ് ഇവ അരയെരുപ്പലംവീതം കല്ക്കം അരച്ചുകലക്കികാച്ചിയരിച്ചു തേയ്ക്കുകയും സേവിക്കുകയും നസ്യംചെയ്യുകയും മററും ചെയ്താൽ എൺപതുപ്രകാരത്തിലുള്ള വാതരോഗങ്ങളും ശമിക്കും. വിശേഷിച്ചും കൂന് മുടന്ത് ഏകാംഗശോഷം അസ്ഥികൾക്കുണ്ടാകുന്ന ഒട്ടവ് ചതവ് വളവ് മുറിവു മുതലായതുകൾ സന്ധികളിൽ ഉണ്ടാകുന്ന മേൽപ്പറയപ്പെട്ട എല്ലാ ഉപദ്രവങ്ങളും വാതശോണിതവും മററും ശമിക്കും. ക്ഷീണന്മാർക്ക് വളരെ വളരെ നല്ലതാണ്. ശുക്രവൃദ്ധിയും ആയുസ്സും കാന്തിയും ആരോഗ്യവും പുഷ്ടിയും ബലവും ഉണ്ടാകും. ഏതുപ്രകാരത്തിൽ ഉള്ള വാതവികാരങ്ങൾക്കും പ്രായവ്യത്യാസമോ സ്ത്രീപുരുഷവ്യത്യാസമോ കൂടാതെ ഈ തൈലം ഉപയോഗിക്കാം.

### ഏകാദശശതികമഹാപ്രസാരണീതൈലം.

പ്രസാരണി സമൂലം പലം മുന്നൂറ് കരിംകുറിഞ്ഞിവേര് തുലാം ഇരുനൂറ് അമൃത് പലം ഇരുനൂറ് ആവണക്കിൻവേര് പലം നൂറ് ചിററരത്ത പലം അമ്പത് നെന്മേനിവാകത്തൊലി പലം അമ്പത് ദേവതാരം പലം അമ്പത് പൂക്കൈതമുല പലം അമ്പത് ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്ത് ആയിരത്തിഅറുനൂറ് ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ച് മുപ്പത്തിരണ്ടിടങ്ങഴി കുറികോലാക്കി പിഴിഞ്ഞരിച്ച് അതിൽ പതിനാറിടങ്ങഴി എണ്ണയും പതിനാറിടങ്ങഴി കാടിയും പതിനാറിടങ്ങഴി തൈരിൻവെള്ളവും പതിനാറിടങ്ങഴി ചുത്തപ്പുളിയും പതിനാറിടങ്ങഴി ആട്ടിൻമാംസരസവും പതിനാറിടങ്ങഴി പാലും പതിനാറിടങ്ങഴി കരിമ്പിൻനീരും ചേർത്ത് ചോനകപ്പുല്ല് കക്കടകശൃംഗി ജീവകം ഇടവകം കാകോളി ക്ഷീരകാകോളി മേദ മഹാമേദ അടപതിയൻകിഴങ്ങ് ഇരട്ടിമധുരം മഞ്ചട്ടിപ്പൊടി കൊടിത്തുവവേര് ഏലത്തരി കർപ്പൂരം കുന്തിരിക്കം ചരളം കുങ്കമപ്പൂവ് മാഞ്ചി നാഗണം അകില് കരിംകൂവളക്കിഴങ്ങ് പതുമുകം മരമഞ്ഞൾ തക്കോലം നാഗപ്പൂവ് രാമച്ചം കളിയടയ്ക്കാ കടുകരോഹിണി (ലതാകസ്തൂരി ജാതിക്കാ ശതാവരിക്കിഴങ്ങ് ചന്ദനം ദേവതാരം തിരുവട്ടപ്പശ വയമ്പ് കന്മദം ഇന്തുപ്പ് മുരാമാഞ്ചി മുത്തങ്ങാക്കിഴങ്ങ് പ്രസാരണിവേര് പവിഴക്കൊടി തമിഴാമവേര് അടവിക്കച്ചോലം കസ്തൂരി കുമിഴിവേര് കൂവളത്തിൻവേര് പാതിരിവേര്

ചയ്യാഴാന്തവേര് മുഞ്ഞവേര ഓരിലവേര് മൂവിലവേര് കണ്ട കാരിച്ചുണ്ട ഞെരിഞ്ഞിൽ പൂക്കൈതമുല്ല തകരം നാന്മുകപ്പുല്ല് അ മുക്കരം ഇരുവേലി അരേണുകം ശുദ്ധിചെയ്ത രസാഞ്ജനം ഇലവിൻ പശ മലങ്കാരയ്ക്കാ കുമിഴിൻകായ് നറുനീണ്ടിക്കിഴങ്ങ് ശതകുപ്പ കൊട്ടം ശുദ്ധിചെയ്ത തേൻകുരുവു് ത്രിഫലത്തോട് താമരയല്ലി ഞാഴൽപൂവു് ഇലവങ്ഗം നാഗപ്പൂവു് ചുക്ക് മുളക് തിപ്പലി ഇവ മുമ്മൂന്നുകഴഞ്ചുവീതം കല്ക്കം അരച്ചുകലക്കി കാച്ചി അരിച്ചു് സേവിക്കുകയും തേയ്ക്കുകയും നസ്യംചെയ്യുകയുംമററും ചെയ്താൽ എൺപതുപ്രകാരത്തിലുള്ള വാതരോഗങ്ങളും ഉടനടി എത്ര ഭയങ്കരാവസ്ഥയെ പ്രാപിച്ചതായിരുന്നാലും ശമിക്കും. വാതം സർവാംഗഗതമായതായിരുന്നാലും ഏതെങ്കിലും ഒരു അവയവത്തെ മാത്രം ആശ്രയിച്ചതായിരുന്നാലും സന്ധ്യസ്ഥിമജ്ജാഗതമായിരുന്നാലും ശമിക്കുന്നതാണ്. പിത്തശ്ലേഷ്മജങ്ങളായ മററു രോഗങ്ങൾക്കും ഇതു് കൈകണ്ട ശമനൗഷധമാണ്. ധാതുക്കളെ വർദ്ധിപ്പിക്കുകയും യൌവനത്തെ വളരെക്കാലം നിലനിർത്തുകയും വൃദ്ധന്മാരെ യുവാക്കന്മാരാക്കുകയും വന്ധ്യകളെ ഗർഭിണികളാക്കുകയും ചെയ്യും. വാതപീഡിതങ്ങളായ ആന കുതിര മുതലായ മൃഗങ്ങൾക്കും ഈ തൈലം വളരെ വളരെ നല്ലതാകുന്നു.

### അഷ്ടാദശശതീകപ്രസാരണീതൈലം.

പ്രസാരണി സമൂലം മുന്നൂറുപലം ശതാവരിക്കിഴങ്ങ് നൂറുപലം അമുക്കുരം പലം നൂറു പൂക്കൈതമുല്ല പലം നൂറു് ദശമൂലം പലം നൂറു് കുറുന്തോട്ടിവേര് പലം നൂറു് കരിങ്കുറിഞ്ഞിവേര് പലം നൂറു് ഇവ ഒന്നിച്ചുചേർത്തു് ആയിരത്തി അറുനൂറു് ഇടങ്ങഴി വെള്ളത്തിൽ കഷായംവച്ചു പതിനാറിടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു അതിൽ മുപ്പത്തിരണ്ടിടങ്ങഴി കാടിയും പതിനാറിടങ്ങഴി തൈരുറലും പതിനാറിടങ്ങഴി പാലും പതിനാറിടങ്ങഴി ചുത്തപ്പുളിയും പതിനാറിടങ്ങഴി കരിമ്പിൻനീരും പതിനാറിടങ്ങഴി ആട്ടിൻമാംസരസവും പതിനാറിടങ്ങഴി എണ്ണയും ഒഴിച്ചു് ശുദ്ധിചെയ്ത തേൻകുരുവു് ചുക്ക തിപ്പലി കൊട്ടവേലിക്കിഴങ്ങ് കച്ചോലക്കിഴങ്ങ് വയമ്പു് ചോനകപ്പുല്ല് പ്രസാരണി തിപ്പലിമൂലം ദേവതാരം ശതകുപ്പ ഏലത്തരി ഇലവങ്ഗം ഇരുവേലി കുങ്കുമം കസ്തൂരി മഞ്ചട്ടിപ്പൊടി കുന്തുരുക്കം നാഗ്ഗണം അകിൽ തിരുപ്പട്ടപ്പശ മഞ്ഞൾ കറുവാപ്പട്ട നാന്മുകപ്പുല്ല് ചന്ദനം തക്കോലം പവിഴക്കൊടി മുത്തങ്ങാക്കിഴങ്ങ് പതച്ചന്ദനം കരിങ്കുവളക്കിഴങ്ങ് പച്ചില കച്ചോലം അരേണുകം കന്മദം അറബിക്കുന്തിരിക്കം പൂക്കൈതമുല്ല നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട്

നായ്ക്കുരുണയരി ശതാവരിക്കിഴങ്ങ് ചരളം താമരയല്ലി ഞാഴൽപ്പൂവ് രാമച്ചം താമരവളയം ജീവകം ഇടവകം മേദ മഹാമേദ കാകോളി ക്ഷീരകാകോളി ഋദ്ധി വൃദ്ധി തമിഴാമവേര് ഓരിലവേര മൂവിലവേര് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ കൂവളവേര് കുമിഴിവേര് പാതിരിവേര് പയ്യാഴാന്തവേര് മുഞ്ഞവേര് അമുക്കരം നാഗപ്പൂവ് ശുദ്ധിചെയ്ത രസാഞ്ജനം കടുകുരോഹിണി ജാതിക്കാ കളിയടയ്ക്കാ ഇലവിൻപശ ഇവ മുമ്മൂന്നുകഴഞ്ചുവീതം അരച്ചു കല്ക്കം കലക്കി കാച്ചിഅരിച്ചു സേവിക്കുകയും തേയ്ക്കുകയും നസ്യം ചെയ്യുകയും ചെയ്താൽ എൺപതുപ്രകാരത്തിൽ ഉള്ള മഹത്തരങ്ങളായ വാതരോഗങ്ങൾ എല്ലാം ശമിക്കും. അഭ്യംഗംകൊണ്ട് ത്വക്ഗതങ്ങളായ വാതപീഡകളും പാനംകൊണ്ട് കോഷ്ഠഗതങ്ങളായ വാതപീഡകളും ഭോജനംകൊണ്ട് സൂക്ഷ്മനാഡീഗതങ്ങളായ വാതപീഡകളും നസ്യംകൊണ്ട് ഊൎദ്ധ്വഗതങ്ങളായ വാതപീഡകളും വസ്തികൊണ്ട് പക്വാശയഗതങ്ങളായ വാതപീഡകളും നിരൂഹംകൊണ്ട് സൎവാംഗഗതവാതപീഡകളും ശമിക്കും. പ്രായഭേദമോ സ്ത്രീപുരുഷവ്യത്യാസമോ കൂടാതെ ആൎക്കും ഈ തൈലം ഉപയോഗിക്കാം. വാതപീഡിതങ്ങളായ മൃഗങ്ങൾക്കും ഈ തൈലം ഏററവും ഫലപ്രദമാണ്. വൎഷകാലത്തിൽ വൃക്ഷങ്ങൾ തളിൎത്തു കൊഴുക്കുന്നതുപോലെ സൎവധാതുക്കളും പുഷ്ടിയെ പ്രാപിക്കും. കാന്തിയും ആയുസ്സും ഓജസ്സും ബലവും ഉണ്ടാകും. ശുക്ലദോഷങ്ങളേയും ആൎത്തവദോഷങ്ങളേയും ഇല്ലാതാക്കുകയും സന്താനവൃദ്ധിയെ ചെയ്യുകയും ചെയ്യും. വൃദ്ധന്മാർ ഈ തൈലോപയോഗംകൊണ്ട് യൌവനദശയെ പ്രാപിക്കും. പിത്തശ്ലേഷ്മജങ്ങളായ രോഗങ്ങൾക്കും ഈ തൈലം ഫലപ്രദമായതാണ്.

### ത്രിശതീപ്രസാരണീ തൈലം.

പ്രസാരണി സമൂലം പലം നൂറ് ദശമൂലം പലം നൂറ് അമുക്കരം പലം നൂറ് ഇവ ഓരോന്നും പ്രത്യേകം പ്രത്യേകം പതിനാറിടങ്ങഴി വെള്ളത്തിൽവീതം കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് എല്ലാംകൂടി ഒന്നിച്ചുചേൎത്തു ആ കഷായനീരിന്നു സമം എണ്ണ അതിൽ ഒഴിച്ച് നാലിടങ്ങഴി തൈരും എട്ടിടങ്ങഴി കാടിവെള്ളവും അറുപത്തിനാലിടങ്ങഴി പാലും ജീവകം ഇടവകം മേദ മഹാമേദ കാകോളി ക്ഷീരകാകോളി അടപതിയൻകിഴങ്ങ് ഇരട്ടിമധുരം ഇവ ഓരോപലംവീതവും അഞ്ചുപലം ഇഞ്ചിയും മുപ്പതുപലം ശുദ്ധിചെയ്ത തേൻകുരുവും രണ്ടുപലം തിപ്പലിമൂലവും രണ്ടുപലം കൊട്ടുവേലിക്കിഴങ്ങും രണ്ടുപലം ചവക്കാരവും രണ്ടുപലം ഇന്തുപ്പും രണ്ടുപലം തുവച്ചിലക്കാരവും രണ്ടുപലം മഞ്ചട്ടിപ്പൊ

ടിയും രണ്ടുപലം പ്രസാരണിയും രണ്ടുപലം ഇരട്ടിമധുരവും ഒന്നിച്ചുചേൎത്തു് അരച്ചു കല്ക്കംകലക്കി കാച്ചി അരിച്ചു സേവിക്കുകയും തേയ്ക്കുകയും നസ്യം ചെയ്യുകയുംമററും ചെയ്താൽ വാതരോഗങ്ങൾ എൺപതും പിത്തരോഗങ്ങൾ ഇരുപത്തിനാലും കഫരോഗങ്ങൾ ഇരുപതും ശമിക്കും. വിശേഷിച്ചും ഗൃധ്രസി അസ്ഥിഭംഗം മന്ദാഗ്നി അരോചകം അപസ്മാരം ഉന്മാദം വിഭ്രമം മന്ദഗാമിത്വം ത്വഗ്ഗതങ്ങളും അസ്ഥിഗതങ്ങളും ശിരസ്സന്ധിഗതങ്ങളും ജാനുസന്ധിഗതങ്ങളും പാദപൃഷ്ഠഗതങ്ങളും ആയ വാതപീഡകൾ ആന കുതിര മുതലായ മൃഗങ്ങൾക്കുണ്ടാകുന്ന വാതരോഗങ്ങൾ മുതലായവ ശമിക്കും. ഇന്ദ്രിയങ്ങൾ പുഷ്ടിയെ പ്രാപിക്കുകയും രക്തവൃദ്ധിയും ബലവും മാംസവും പുഷ്ടിയും ഓജസ്സും ആയുസ്സും ശുക്ലവൃദ്ധിയും ഉണ്ടാവുകയും വന്ധ്യകളായ സ്ത്രീകൾ പ്രസവിക്കുകയും വൃദ്ധന്മാർ യൌവ്വനദശയെ പ്രാപിക്കുകയും ജരാനരകളെ പോക്കുകയും വിശേഷിച്ചു പക്ഷാഘാതം സൎവ്വാംഗവാതം വാതഗുല്മം മുതലായവയെ ഏററവും വേഗത്തിൽ ശമിപ്പിക്കുകയും ചെയ്യും.

### മഹാരാജപ്രസാരണീതൈലം.

മുന്നൂറുപലം പ്രസാരണി സമൂലവും ഇരുന്നൂറുപലം മഞ്ഞക്കുറിഞ്ഞിവേരും നൂറുപലം അമുക്കുരവും നൂറുപലം വെളുത്താവണക്കിൻവേരും നൂറുപലം കുറുന്തോട്ടിവേരും നൂറുപലം ശതാവരിക്കിഴങ്ങും നൂറുപലം ചിററരത്തയും നൂറുപലം തമിഴാമവേരും നൂറുപലം പൂക്കൈതമുലയും നൂറുപലം കൂവളത്തിൻവേരും നൂറുപലം കുമിഴിൻവേരും നൂറുപലം പാതിരിവേരും നൂറുപലം പയ്യാഴാന്തവേരും നൂറുപലം മുഞ്ഞവേരും നൂറുപലംഓരിലവേരും നൂറുപലം മൂവിലവേരും നൂറുപലം ചെറുവഴുതിനവേരും നൂറുപലം കണ്ടകാരിച്ചുണ്ടയും നൂറുപലം ഞെരിഞ്ഞിലും നൂറുപലം മുരിക്കിൻതൊലിയും അമ്പതുപലം ദേവതാരവും അമ്പതുപലം നെന്മേനിവാകത്തൊലിയും ഇരുപത്തഞ്ചുപലം കോലരക്കും ഇരുപത്തഞ്ചുപലം പാച്ചോററിത്തൊലിയും ഒന്നിച്ചുചേൎത്തു് നാന്നൂററിഇരുപതിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ മുപ്പത്തിരണ്ടിടങ്ങഴി കാടിയും ഇരുപതിടങ്ങഴി പാലും ഇരുപതിടങ്ങഴി തൈരും എട്ടിടങ്ങഴി തൈരുറലും പതിനാറിടങ്ങഴി കരിമ്പിൻനീരും മൂന്നുതുലാം ആട്ടിൻമാംസം നാൽപത്തിഅഞ്ചിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് പതിനാറിടങ്ങഴിയാക്കിയ രസവും അറുപതുപലം മഞ്ചട്ടിപ്പൊടി മുപ്പതിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് ഏഴരയിടങ്ങഴി ആക്കിയതും പതി

നേഴിടങ്ങഴി എണ്ണയും അതിൽ ഒഴിച്ചു് ശുദ്ധിചെയ്ത തേൻകുരു
വ് തിപ്പലി ചുക്ക് നല്ലമുളക് രക്തചന്ദനം ഇവ ആറാറുപലം
വീതവും കടുക്കാത്തോട്ട് നെല്ലിക്കാത്തോട്ട് താന്നിക്കാത്തോട്ട്
ചരളം ശതകുപ്പ കൎക്കടകശൃംഗി വയമ്പ് കച്ചോലം അടവിക്ക
ച്ചോലം മുത്തങ്ങാ കുഴിമുത്തങ്ങാ താമരപ്പൂവ് കരിങ്കുവളപ്പൂവ്
തിപ്പലിമൂലം മഞ്ചട്ടിപ്പൊടി അമുക്കുരം തമിഴാമവേര് കൂവള
ത്തിൻവേര് കുമിഴിവേര് പാതിരിവേര് പയ്യാഴാന്തവേര് ഓ
രിലവേര് മൂവിലവേര് ചെറുവഴുതിനവേര് കണ്ടകാരിച്ചുണ്ട
ഞെരിഞ്ഞിൽ തകരയരി ശുദ്ധിചെയ്ത രസാഞ്ജനം നാന്മുകപ്പുല്ല്
മരമഞ്ഞൾത്തൊലി ജീവകം ഇടവകം മേദ മഹാമേദ കാകോ
ളി ക്ഷീരകാകോളി അടപതിയൻകിഴങ്ങ് ഇരട്ടിമധുരം കാട്ടു
ഴുന്നിൻവേര് കാട്ടുപയററിൻവേര് ഇവ ഈരണ്ടുപലംവീത
വും അരച്ചുകലക്കി കാച്ചിഅരിച്ചു വീണ്ടും അതിൽ ഇലവങ്ഗ
പ്പൂവ് നറുംപശ പച്ചില ഇലവിൻപശ കന്മദം ഞാഴൽപ്പൂവ്
രാമച്ചം ശതകുപ്പ മാഞ്ചി ദേവതാരം കുറുന്തോട്ടിവേര് അറബി
ക്കുന്തിരിക്കം തിരുവട്ടപ്പശ പവിഴക്കൊടി കാഷ്ഠാഗരു ശുദ്ധിചെ
യ്ത നാഗ്ഗുണം ഇലവങ്ഗം ചിററമൃത് ആവിത്തൊലി ചെമ്പക
മൊട്ട് മക്ഷിപ്പൂവ് അരേണുകം ചോനകപ്പുല്ല് കൎപ്പൂരതുളസി
ഇവ മുമ്മൂന്നുപലംവീതം അരച്ചുകലക്കി കാച്ചിയരിച്ചു ഇലവംഗം
പച്ചില രാമച്ചം മുത്തങ്ങാക്കിഴങ്ങ് കുറുന്തോട്ടി ഇവ ഇരുപ
ത്തിഅഞ്ചുപലവും പന്ത്രണ്ടുപലം കൊട്ടവുംകൂടി ഒന്നിച്ചുചേൎത്തു
ഇരുപത്തിഅഞ്ചിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു പകുതിയാ
ക്കി പിഴിഞ്ഞരിച്ചതും ഇരുപത്തിഅഞ്ചുപലം ചന്ദനം ഇരുപ
ത്തിഅഞ്ചിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു പന്ത്രണ്ടിടങ്ങഴി
യാക്കി പിഴിഞ്ഞരിച്ചതും കൂടി വീണ്ടും അതിൽ ഒഴിച്ചു നാഗ
പ്പൂവ് കൊട്ടം ഇലവങ്ഗം പീതചന്ദനം കുങ്കുമപ്പൂവ് കരിഞ്ചെ
ണ്ണിക്കിഴങ്ങ് ചന്ദനം ലതാകസ്തൂരി ഗ്രാമ്പൂവ് അകിൽ തക്കോ
ലം ജാതിക്കാ ജാതിപത്രി ഏലം കറുവാപ്പട്ട ചെങ്ങഴുനീർപ്പൂവ്
ഇവ മുമ്മൂന്നുപലംവീതവും ആറുകഴഞ്ചു കസ്തൂരിയും അരപ്പലം
കൎപ്പൂരവുംകൂടി കല്ക്കം അരച്ചുകലക്കി മൂന്നാമതും കാച്ചിഅരിച്ചു
കസ്തൂരിയും കൎപ്പൂരവും കൂട്ടി പാത്രപാകംചെയ്തു സൂക്ഷിച്ചുവ
ച്ചിരുന്നു സേവിക്കുകയും നസ്യം ചെയ്യുകയും തേയ്ക്കുകയും വസ്തി
ചെയ്യുകയും മററും ചെയ്താൽ അതിഭയങ്കരങ്ങളായ വാതരോഗ
ങ്ങൾ എൺപതും ഉടനടി ശമിക്കും. വാതശമനത്തിന് ഇത്രമാ
ത്രം ഫലപ്രദമായ ദിവ്യൌഷധം മറെറാന്നുംതന്നെയില്ല. മുൻപറ
ഞ്ഞ എല്ലാവിധ പ്രസാരണീതൈലങ്ങളെക്കാൾ ഇതു് ഏററവും

ഫലാധിക്യത്തോടുകൂടിയതാണ്. വാതരോഗങ്ങൾക്ക മാത്രമല്ല ത്രിദോഷജമായി മനുഷ്യർക്കും മൃഗങ്ങൾക്കും മററും ഉണ്ടാകുന്ന എല്ലാ രോഗങ്ങൾക്കും ഈ തൈലം കൈകണ്ടതാണ്.

ലഘുവിഷഗർഭതൈലം.

കണവീരം (അരുളി) ഉമ്മത്തു കരിനൊച്ചി എരുക്ക് ഇവയുടെ ഇല മഞ്ഞൾ ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരു നാലിടങ്ങഴി എണ്ണയും നാലിടങ്ങഴി കാടിനീരും ചേൎത്തു ഉമ്മത്തരി കൊട്ടം ഞാഴൽപ്പൂവ് വത്സനാഭി മലയെരുമ ചിററരത്ത കണവീരം ചെറുപ്പുന്നയരി നല്ലമുളക് നാഗദന്തിവേരു് മാഞ്ചി വയമ്പ് കൊടുവേലിക്കിഴങ്ങ് കടുക് ദേവതാരം മരമഞ്ഞൾത്തൊലി മഞ്ഞൾ വെളുത്താവണക്കിൻവേരു് കോലരക്ക് നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് മഞ്ചെട്ടിപ്പൊടി ഇവ ഓരോപലം വീതം അരച്ചു കല്ക്കം കലക്കി കാച്ചിഅരിച്ചു തേച്ചാൽ എല്ലാ വാതരോഗങ്ങളും ശമിക്കും.

മദ്ധ്യമവിഷഗർഭതൈലം.

ഉമ്മത്തില ഇടിച്ചുപിഴിഞ്ഞ നീരു് ഇടങ്ങഴി ഒന്നേകാല് എണ്ണ ഇടങ്ങഴി ഒന്നേകാല് കാടി ഇടങ്ങഴി നാല് കൊട്ടം വയമ്പ് ഇവരണ്ടുംകൂടി പതിനഞ്ചു ത്രപാത്തുക്കവും നല്ലമുളക് ഒന്നരത്രപാത്തുക്കവും ചേരിൻകുരുവ് നാലരത്രപാത്തുക്കവും മൂന്നുത്രപാത്തുക്കം വത്സനാഭിയും പതിമൂന്നരത്രപാത്തുക്കം ഉമ്മത്തരിയും അടവിക്കച്ചോലവും അരച്ചു കലക്കി കാച്ചി അരിച്ചു തേച്ചാൽ അതിഭയങ്കരമായ വാതപീഡകൾ എല്ലാം ശമിക്കും.

മഹാവിഷഗർഭതൈലം.

ഉമ്മത്തു് കരിനൊച്ചി പേച്ചുര തമിഴാമവേരു് വെളുത്താവണക്കിൻവേരു് അമുക്കരം തകരയരി കൊടുവേലിക്കിഴങ്ങ് മുരിങ്ങത്തൊലി മണിത്തക്കാളി മേത്തോന്നി വേപ്പിൻതൊലി പെരുമരത്തൊലി ചിററരത്ത ദശമൂലം ശതാവരിക്കിഴങ്ങ് ചങ്ങലമ്പരണ്ട നറുനീണ്ടിക്കിഴങ്ങ് ത്രാവണി പാൽമുതക്കിൻകിഴങ്ങ് ചിററമൃതു് എരിക്കിൻവേരു് ആട്ടുകൊട്ടപ്പാല വെളുത്തഅരുളി (കണവീരം) ചുവന്ന അരുളി വയമ്പ് കാകജംഘാ കടലാടി കുറുന്തോട്ടിവേരു ആനക്കുറുന്തോട്ടിവേരു് ഊരകത്തിൻവേരു് ചെറുവഴുതിനവേരു് മഞ്ഞക്കുറുന്തോട്ടിവേരു് ആടലോടകത്തിൻവേരു് പാതാളമൂലി പ്രസാരണി ഇവ ഓരോ പലംവീതം ഒന്നിച്ചുചേൎത്തു പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു ത്രികടുക് കാഞ്ഞിരക്കുരുവ് ചിററരത്ത കൊട്ടം വത്സനാഭി മുത്തങ്ങാക്കിഴങ്ങ് ദേവതാരം നറുംപശ തുവച്ചിലക്കാരം ചവക്കാരം

ഇന്തുപ്പ് തുവച്ചിലയുപ്പ് തുത്തം കുമിഴിൻകായ് പാടത്താളിക്കിഴങ്ങ് ചെറുതേക്ക നവസാരം ത്രായമാണ കൊടിത്തുവവേര് ജീരകം കാട്ടുവെള്ളരിവേര ഇവ സമം നാലരപ്പലം അരച്ച് കല്ക്കംകലക്കി ഇടങ്ങഴി എണ്ണയുംചേർത്തു കാച്ചി അരിച്ചു തേച്ചാൽ എൺപതുപ്രകാരത്തിൽ ഉള്ള വാതരോഗങ്ങളും ശമിക്കും. വിശേഷിച്ചും മാറിടം തുട അര കണങ്കാൽ മുട്ട് സന്ധി ഈ സ്ഥാനങ്ങളിലുള്ള വാതപീഡകളും ഗൃധ്റസി മഹാവാതം സർവ്വാംഗവാതം ദണ്ഡാപതാനകം കർണ്ണനാദം ബാധിര്യം മുതലായ രോഗങ്ങൾ സിംഹനാദംകേട്ട മൃഗങ്ങളെപ്പോലെ ഓടിപ്പോകും. മനുഷ്യർക്കും, ആന കുതിര കാള മുതലായ മൃഗങ്ങൾക്കും വാതശമനത്തിനും ഈ എണ്ണ വളരെ വളരെ നല്ലതാണ്.

### സർവ്വവാതഹരവിഷഗർഭതൈലം

വത്സനാഭി പുഷ്കരമൂലം വയമ്പ് ചെറുതേക്ക് ശതാവരിക്കിഴങ്ങ് ചുക്ക് മഞ്ഞൾ മരമഞ്ഞൾതൊലി വെളുത്തുള്ളി വിഴാലരിക്കാമ്പ് ദേവതാരം അമുക്കുരം അയമോദകം നല്ലമുളക് ഗുൽഗുലു കുറുന്തോട്ടിവേര് ചിററരത്ത പ്രസാരണി മുരിങ്ങവേര് ചിററമൃത് അടയ്ക്കാമണിയൻ കടുക്കാത്തോട് ദശമൂലം കരിനൊച്ചിവേര് ശതകുപ്പ പാടത്താളി നായ്ക്കുരുണവേര് ചെറിയകാട്ടുവെള്ളരിവേര കാട്ടുശതകുപ്പ (മാഞ്ചി) ഇവ ഓരോപലം വീതം ഒന്നിച്ചുചേർത്തു എട്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച് അതിൽ ഇടങ്ങഴി എണ്ണയും നാഴി ഉമ്മത്തിലനീരും നാഴി എരിക്കിലനീരും നാഴി മുട്ടത്തൈലവും നാഴികയ്യോന്നിനീരും ഇടങ്ങഴി ചാണകനീരും ചേർത്ത് ഒരു പലം വത്സനാഭി അരച്ചു കല്ക്കംകലക്കി അരിച്ചുതേച്ചാൽ എൺപതു വിധത്തിലുള്ള വാതരോഗങ്ങളും ശമിക്കും. വിശേഷിച്ചും സന്ധിവാതം സന്നിവാതം ത്രികപൃഷ്ഠകടിഗ്രഹങ്ങൾ പക്ഷഘാതം അർദ്ദിതം സർവ്വാംഗവാതം വിറയൽ കുബ്ജവാതം ധനുർവ്വാതം ഗൃധ്രസി പ്രതാനകവാതം ഇവകൾക്ക വളരെ വളരെ നല്ലതാകുന്നു.

### സുഗന്ധിതൈലം.

തകരം അകിൽ കുംകുമം കുന്തിരിക്കം ഇലവങ്ഗം ഗ്രാമ്പൂവ് കസ്തൂരി ചരളം ദേവതാരം പച്ചില നാഗണം നാഗപ്പൂവ് താമരവളയം രാമച്ചം തിരുവട്ടപ്പശ അരേണുകം ഇവ സമം അരച്ചു കുറുന്തോട്ടിക്കഷായത്തിൽ കലക്കി എണ്ണയും എണ്ണയ്ക്കുസമം പാലും ചേർത്തു കാച്ചി അരിച്ചു തേച്ചാൽ എല്ലാവിധ വാതരോഗങ്ങളും ശമിക്കും. അതിമനോഹരമായ ഈ സുഗന്ധതൈലം വളരെ വളരെ വാസനയോടുകൂടിയതും ദിവ്യവുമാകുന്നു.

ഏലാദിതൈലം.

ഏലത്തരി മുരാമാഞ്ചി ചരളം കന്മദം ദേവതാരം അരേണുകം അടവിക്കച്ചോലം കച്ചോലക്കിഴങ്ങ് രാമച്ചം ചെമ്പകമൊട്ട് ഗ്രാമ്പൂവ് തുണിയാങ്കം നറുംപശ നാൻമുകപ്പുല്ല് പച്ചില താമരവളയം തിരുവട്ടപ്പശ കുന്തിരിക്കം നാഗ്ഗണം മുത്തങ്ങാക്കിഴങ്ങ് ഇലവങ്ഗം കൊട്ടം പീതചന്ദനം ഇരുവേലി കക്കടകശൃംഗി ചന്ദനം മാംസരോഹിണി ജാതിക്കാ കുങ്കുമപ്പൂവ് ചോനകപ്പുല്ല് അറബിക്കുന്തിരിക്കം തകരം ഇവസമം അരച്ച് കുറുന്തോട്ടിക്കഷായത്തിൽ കല്ക്കംകലക്കി എണ്ണയും എണ്ണയ്ക്കുസമം പാലും തൈരുറലും ചേത്തു കാച്ചി അരിച്ചു തേച്ചാൽ വാതരോഗങ്ങൾ എല്ലാം ശമിക്കുകയും നിറവും കാന്തിയും ബലവും പുഷ്ടിയും രക്തവൃദ്ധിയും ഉണ്ടാവുകയും ചെയ്യും.

മഹാവിജയഭൈരവതൈലം.

ശുദ്ധിചെയ്ത രസം ഗന്ധകം മനയോല അരിതാലം ഇവസമം ഒന്നിച്ചുചേത്തു നല്ലതുപോലെ പൊടിച്ചു കാടി ഒഴിച്ചരച്ചു പട്ടശീലയിൽ തേച്ചു പന്തംചുററി നെയ്യിൽ മുക്കി അഗ്നികൊളുത്തി വാററുതൈലം ഉണ്ടാക്കി എടുത്തു തേയ്ക്കുകയും ഏററവും കുറഞ്ഞ മാത്രയിൽ സേവിക്കുകയും ചെയ്താൽ അശേഷവാതരോഗങ്ങളും ശമിക്കും. വിശേഷിച്ചും ഈ തൈലം ബാഹുകമ്പം ശിരക്കമ്പം ജംഘാകമ്പം ഏകാംഗവാതം ഇവകൾക്കു വളരെ വളരെ നല്ലതാകുന്നു.

രാസ്നാപൂതികതൈലം.

ദശമൂലം കുറുന്തോട്ടിവേരു ദേവതാരം അമുക്കുരം ശതാവരിക്കിഴങ്ങു നീർമാതളത്തിൻവേരു വെളുത്താവണക്കിൻവേരു് നൊച്ചിവേരു് മുഞ്ഞവേരു് മുരുങ്ങവേരു് പെരുംകുരുമ്പവേരു് കരിങ്കുറിഞ്ഞിവേരു് കൊട്ടവേലിക്കിഴങ്ങു പുങ്കിൻവേരു് അങ്കോലത്തിൻവേരു തമിഴാമവേരു ഉകമരത്തിൻകായ്ക്ക് വലിയ നിലംപാലകൊടിത്തുവവേരു് അടപതിയൻകിഴങ്ങു് കാഞ്ഞിരക്കുരുവ് വെളുത്താവണക്കിൻവേരു് ഏലാവാലുകം മുരുങ്ങവേരു് പുനർമുരിങ്ങവേരു എരിക്കിൻവേരു് ചവക്കാരം മുതിര ഇവസമം ഇവയെല്ലാററിനും സമം ചിററരത്ത ഇവ രണ്ടിനുംസമം അവിത്തൊലി എല്ലാംകൂടി ഒന്നിച്ചുചേത്തു കഷായംവച്ചു എട്ടൊന്നാക്കി ശേഷിപ്പിച്ചു കഷായനീരിൽ നാലിൽ ഒരുഭാഗം എണ്ണയും എണ്ണയ്ക്കുസമം ആട്ടിൻപാലും ചേത്തു ഗുൽഗുലു തകരം മാഞ്ചി ചുക്കു മുളകു തിപ്പലി നെല്ലിക്കാത്തോട കടുക്കാത്തോട് ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവു കച്ചോലക്കിഴങ്ങു വിഴാലരിക്കാമ്പു ദേവതാരം കായം ചിററ

രത്തവയമ്പു വലിയവാലുഴവം പാടത്താളി അതിമധുരം കൊട്ടവേ ലിക്കിഴങ്ങു് ഞാഴൽപ്പൂവു് തിപ്പലിമൂലം ചന്ദനം ചെവിയം കാട്ടു തിപ്പലിവേരു് മുത്തങ്ങാക്കിഴങ്ങു ചെമ്പകമൊട്ടു് കൊട്ടം മഞ്ചട്ടി ശതകുപ്പ കടുകു് ജാതിക്കാ ചന്ദനം രാമച്ചം ഇവസമം കല്ക്കം അ രച്ചുകലക്കി കാച്ചി അരിച്ചു സേവിക്കുകയും തേയ്ക്കുകയും നസ്യം ചെയ്യുകയും മററും ചെയ്താൽ ധനുർവ്വാതം അന്തരായാമം ഗൃദ്ധ്രസി അപബാഹുകം ആക്ഷേപകം വ്രണാമയം വിശ്വാചി അപതന്ത്രകം ആഢ്യവാതം ഹനുസ്തംഭം ശിരോവാതം അപതാനകം ഭ്രൂശംഖകർണ്ണനാസാക്ഷി ജിഹ്വാസ്തംഭം കളായഖഞ്ജം പംഗുത സൎവ്വാംഗവാതം അർദ്ദിതം പാദഹൎഷം പക്ഷാഘാതം ഊരുസ്തംഭം സുപ്തവാതം മുതലായ എല്ലാ വാതരോഗങ്ങളും ശമിക്കും.

## അൎക്കാദിതൈലം.

എരിക്കിൻപാൽ ഇടങ്ങഴി ഒന്നു് ആട്ടിൻപാൽ ഇടങ്ങഴി ഒന്നു് നൊച്ചിയിലനീരു് ഇടങ്ങഴി ഒന്നു് പുളിയിലനീരു് ഇടങ്ങഴി ഒന്നു് എണ്ണ ഇടങ്ങഴി ഒന്നു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു കാച്ചി അരിച്ചു ലേപനംചെയ്താൽ വാതങ്ങൾ എൺപതും ഏററവും വേഗത്തിൽ ശമിക്കും.

## വ്യാഘ്രതൈലം.

നൂറുപലം വെളുത്താവണക്കിൻവേരു് പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ രണ്ടിടങ്ങഴി എണ്ണയും രണ്ടിടങ്ങഴി ആട്ടിൻപാലും രണ്ടിടങ്ങഴി പശുവിൻപാലും രണ്ടിടങ്ങഴി കള്ളും രണ്ടിടങ്ങഴി തൈരുറലും രണ്ടിടങ്ങഴി ചുത്തപ്പുളിയും ചേൎത്തു ദേവതാരം വയമ്പു് കൊട്ടം അടവിക്കച്ചോലം ചന്ദനം കച്ചോലക്കിഴങ്ങു് മഞ്ചട്ടി പുഷ്കരമൂലം ചിററരത്ത ഇലവങ്ഗം ഗ്രാംപൂവു് ഏലത്തരി നാഗപ്പൂവു് ഇന്തുപ്പു് ചുക്കു് തിപ്പലി നല്ലമുളകു് ജടാമാഞ്ചി ഇരുവേലി അമുക്കുരം കൊടിത്തൂവവേരു് കൊട്ടവേലിക്കിഴങ്ങു കൂവനൂറു് ശതാവരിക്കിഴങ്ങു് ഞെരിഞ്ഞിൽ പൂക്കൈതമുല പെരുംകുരുമ്പവേരു് അതിമധുരം കാവിമണ്ണു് ജാതിക്കാ ജാതിപത്രി കറുവാപ്പട്ട കടുകുരോഹിണി കാട്ടുതിപ്പലിവേരു അതിവിടയം കരിഞ്ജീരകം തമിഴാമവേരു ഗുൽഗുലു നറുംപശ നാഗപ്പൂവു് നാഗ്ഗണം കറുത്ത അകിൽ ശുദ്ധിചെയ്ത വത്സനാഭി ഇവസമം അരച്ചു കല്ക്കം കലക്കി കാച്ചിയരിച്ചു തേച്ചാൽ എൺപതു വാതരോഗങ്ങളും നപുംസകത്വവും ശമിക്കും. വാതരോഗം പിടിപെട്ട ആന കുതിര മുതലായ മൃഗങ്ങൾക്കും ഈ തൈലം വളരെവളരെ നല്ലതാണു്. മനുഷ്യൎക്കു വിദ്ധിപുഷ്ടിയും സന്തോഷവും ശരീരപുഷ്ടിയും ബലവും അഗ്നിദീപനവും

ഉണ്ടാകും. ബധിരത ഖഞ്ജവാതം ക്രോഷ്ടുകശീർഷകവാതം കടിഗ്രഹവാതം മന്യാസ്തംഭവാതം ഹനുസ്തംഭവാതം മേദോവാതം ആന്ത്രവാതം മുതലായതുകൾ ശമിക്കും.

ബൃഹച്ഛാഗലഘൃതം.

ഒരു തുലാം മച്ചിയാട്ടിൻമാംസം മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചതും ഒരു തുലാം ദശമൂലം മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചതും ഒരു തുലാം അമുക്കരം മുപ്പത്തിരണ്ടിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചതും ഒരു തുലാം കുറുന്തോട്ടിവേരു് മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചതും ഒന്നിച്ചുചേർത്തു് അതിൽ എട്ടിടങ്ങഴിപാലും എട്ടിടങ്ങഴി ശതാവരിനീരും എട്ടിടങ്ങഴി നെയ്യുംചേർത്തു അടപതിയൻകിഴങ്ങു് ഇരട്ടിമധുരം മുന്തിരിങ്ങാപ്പഴം കാകോളി ക്ഷീരകാകോളി കരിംകൂവളക്കിഴങ്ങു മുത്തങ്ങാക്കിഴങ്ങു് ചന്ദനം ചിററരത്ത കാട്ടുഴുന്നിൻവേരു കാട്ടുപയററിൻവേരു മേദ മഹാമേദ കൊട്ടം ജീവകം ഇടവകം കച്ചോലക്കിഴങ്ങു് മരമഞ്ഞൾത്തൊലി ഞാഴൽപ്പൂവു നെല്ലിക്കാത്തോട്ട കടുക്കാത്തോട്ട താന്നിക്കാത്തോട്ട തകരം താലീസപത്രി പച്ചമുകം ഏലത്തരി പച്ചില ശതാവരിക്കിഴങ്ങു നാഗപ്പൂവു് പിച്ചകപ്പൂവു് കൊത്തമ്പാലരി മഞ്ചട്ടി താളിമാതളത്തോടു് ദേവതാരം അരേണുകം ഏലാവാലുകം വിഴാലരി ജീരകം ഇവ നന്നാലു ത്രപാത്തുക്കംവീതം അരച്ചുകലക്കി കാച്ചി അരിച്ചു് നൂററി ഇരുപത്തിയെട്ടു ത്രപാത്തുക്കം പഞ്ചസാരയും ചേർത്തു് കടഞ്ഞു നൈ പുരട്ടി മയക്കിയ പാത്രത്തിൽ സൂക്ഷിച്ചുവച്ചിരുന്നു ഓരോനേരം ഈരണ്ടുത്രപാത്തുക്കംവീതം അനുപാനയുക്തമായി സേവിച്ചാൽ വാതരോഗങ്ങൾ എൺപതും അപസ്മാരം പക്ഷാഘാതം ഉന്മാദം അധ്മാനം കോഷ്ഠവായുവിന്റെ തളർച്ച കണ്ണുരോഗം ശിരോരോഗം ബധിരത അപതന്ത്രകം ഭൂതോന്മാദം ഗൃധ്രസി മഹോദരം അക്ഷിപാതജം പാർശ്വശൂല ഹൃദയവേദന ബാഹ്യായാമം അർദ്ദിതവാതം വാതകണ്ടകം ഹൃദ്രോഗം മൂത്രകൃഛ്റം പംഗുത ക്രോഷ്ടുകശീർഷം ഖഞ്ജവാതം കുബ്ജവാതം വഴിനടക്കുമ്പോൾ പാദങ്ങൾക്കുള്ള വേദന തളച്ച് അപതാനകം അന്തരായാമം രക്തപിത്തം ഊർദ്ധ്വഗതമായ വാതപീഡ ആനാഹം അശോവികാരങ്ങൾ ചതുർത്ഥികജ്വരം ഹനുഗ്രഹം ശോഷം ക്ഷീണത അപബാഹുകം ദണ്ഡാപതാനകം ഭഗ്നം ചുട്ടുനീററൽ ആക്ഷേപവാതം ജീർണ്ണജ്വരം വിഷം കുഷ്ഠം ലിംഗസ്തംഭം ധാതു

ബലഹീനത മദാത്യയം ആഢ്യവാതം അഗ്നിമാന്ദ്യം വാതരക്തം ഏകാംഗവാതം സർവ്വാംഗവാതം കൈവിറയൽ തലവിറയൽ നാക്കുതളർച്ച മരവിപ്പു തലതിരിച്ചിൽ ഇന്ദ്രിയക്ഷീണം ശുക്ലനഷ്ടം ശുക്ലസ്രാവം സ്ത്രീകൾക്കു വാതംകൊണ്ടുണ്ടാകുന്ന രക്തംപോക്ക് അക്ഷിപടലം അക്ഷിസ്പന്ദനം ഏകാംഗസ്പന്ദനം സർവ്വാംഗസ്പന്ദനം ആന കുതിര മുതലായ മൃഗങ്ങൾക്കുണ്ടാകുന്ന വാതപീഡകൾ എന്നുവേണ്ട വാതം കോപിച്ചും പിത്തം കോപിച്ചും കഫംകുറഞ്ഞും ഉണ്ടാകുന്ന രോഗങ്ങൾ ശിരോമദ്ധ്യം കണങ്കാൽ പാർശ്വഭാഗങ്ങൾ ഇവയിൽ നില്ക്കുന്ന വാതപിത്തകോപങ്ങൾ മാതൃഗ്രഹം മുതലായ ഗ്രഹപീഡകൾ മെലിവു കുട്ടികളുടെ ശരീരംവറുഷ്ട മാംസശോഷം അസ്ഥിശോഷം ബലഹാനി നടക്കാൻമേലായ്ക മുതലായവകൾ ഉടനടി ശമിക്കും. ഇതു് അതിദിവ്യവും ആയുസ്സിനെ ദീർഘിപ്പിക്കുന്നതും ജഠരാഗ്നിയെ വർദ്ധിപ്പിക്കുന്നതും ശരീരബലത്തെ ഉണ്ടാക്കുന്നതും രൂപസൗഭാഗ്യത്തെ പ്രദാനംചെയ്യുന്നതും ദീർഘായുഷ്മാക്കളായ സന്താനങ്ങളെ ജനിപ്പിക്കുന്നതും നൂറു സ്ത്രീകളോടുകൂടി രമിക്കത്തക്കവണ്ണം ധാതുപുഷ്ടിയെ വർദ്ധിപ്പിക്കുന്നതും ആയ ഒരു യോഗമാകുന്നു വാതശമനത്തിങ്കൽ സുപ്രസിദ്ധവും ഹാരീതമഹർഷിയാൽ ഉണ്ടാക്കപ്പെട്ടതുമായ ഇതിനുതുല്യം ഇതല്ലാതെ മറെറാന്നും ഇല്ല.

## ഏരണ്ഡപുടപാകം.

ആവണക്കിൻകുരുവിൻെറ പരിപ്പെടുത്തു് എട്ടിരട്ടി പാൽ ഒഴിച്ചു് അടുപ്പേൽവച്ചു നല്ലതുപോലെ വേകിച്ചു് കുഴിയമ്മിയിൽ വച്ചു് വെണ്ണപോലെ അരച്ചു് ഒരു പാത്രത്തിൽ ആക്കി അതിൽ നെയ്യൊഴിച്ചു് മന്ദാഗ്നികൊണ്ടു് പാകപ്പെടുത്തി ഇറക്കി അതിൽ ചുക്കു് നല്ലമുളകു് തിപ്പലി ഇലവങ്ഗം ഏലത്തരി ഗ്രാമ്പൂവു് കറുവാപ്പട്ട നാഗപ്പൂവു് അമുക്കുരം ജടാമാഞ്ചി ചിററരത്ത വയമ്പു് കാട്ടുമുളകിൻവേരു് ശതാവരിക്കിഴങ്ങു് ലോഹഭസ്മം തമിഴാമവേരു കടുക്കാത്തോടു് ഇരുവേലി ജാതിക്കാ ജാതിപത്തിരി അഭ്രകഭസ്മം ഇവകൾ സമമായി എടുത്തു് ഇവയിൽ ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി എടുക്കേണ്ട മരുന്നുകൾ എല്ലാം അപ്രകാരം ചെയ്തു് പഞ്ചസാര പാകമാക്കിയതിൽ ഇട്ടു യോജിപ്പിച്ചുതും ചേർത്തു് നല്ലതുപോലെ ഇളക്കി യോജിപ്പിച്ചു കാലത്തും വയിട്ടും സേവിച്ചാൽ വാതരോഗങ്ങൾ എൺപതും പിത്തരോഗങ്ങൾ നാല്പതും ഉദരരോഗങ്ങൾ എട്ടും മേഹരോഗങ്ങൾ ഇരുപത്തിഒന്നും നാഡീവ്രണങ്ങൾ അറുപതും കുഷ്ഠവ്യാധികൾ പതിനെട്ടും ക്ഷയരോഗങ്ങൾ ഏഴും പാണ്ഡുരോഗങ്ങൾ അഞ്ചും ശ്വാസരോഗ

ങ്ങൾ അഞ്ചും ഗ്രഹണിരോഗങ്ങൾ നാലും നേത്രരോഗങ്ങൾ മുഴുവനും ശമിക്കും.

കുബേരാക്ഷി പാകം.

കഴററിപ്പരിപ്പ് ഒരുദിവസം രാത്രിയും പകലും വെള്ളത്തിൽ ഇട്ടിരുന്ന് അതിന്റെ ഉററകളഞ്ഞെടുത്തു് അരച്ച് അതിൽ നാലിരട്ടി പശുവിൻപാലും നെയ്യും ചേർത്ത് ഒരു പാത്രത്തിൽ ആക്കി അടുപ്പേൽവച്ചു പാകമാക്കി വാങ്ങി കറുവാപ്പട്ട ഇലവങ്ഗം ഗ്രാമ്പൂവ് നാഗപ്പൂവ് ചുക്ക നല്ലമുളക് തിപ്പലി ജാതിക്കാ ജാതിപത്രി വിഴാലരിക്കാമ്പ് പെരുംജീരകം ജീരകം മുത്തങ്ങാക്കിഴങ്ങ് കുറുന്തോട്ടിവേര മഞ്ഞൾ മരമഞ്ഞൾത്തൊലി ഇവ സമം ഇടിച്ചുപൊടിച്ച് ശീലപ്പൊടി തട്ടിയെടുത്ത പൊടി വിതറി ആറിയതിന്റെശേഷം തേനുംചേർത്തു നല്ലതുപോലെ ഇളക്കി തമ്മിൽ യോജിപ്പിച്ചു ലോഹഭസ്മം താമ്രഭസ്മം വങ്കഭസ്മം ഇവകളും ചേർത്തു കുറേശ്ശ സേവിച്ചാൽ വാതരോഗങ്ങളും വായുവും ഗുല്മവും ശൂലയും അഗ്നിമാന്ദ്യവും ബലക്ഷയവും പ്രമേഹവും മൂത്രകൃഛ്റവും അശ്മരിയും പാണ്ഡുവും പീനസവും ഗ്രഹണിയും അതിസാരവും ശമിക്കും. ബലവും പുഷ്ടിയും ധാതുവൃദ്ധിയും സംഭോഗശക്തിയും ആയുസ്സും ഐശ്വര്യവും കാന്തിയും ഉണ്ടാകും.

നകുലാദ്യംഘൃതം.

ഒരിടങ്ങഴി കീരിഇറച്ചിയും പതിനാറുപലം ദശമൂലവും ഒരിടങ്ങഴി ഉഴുന്നും പതിനാറുപലം കുറുന്തോട്ടിവേരുംകൂടി അറുപത്തിനാലിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു പതിനാറിടങ്ങഴിയാക്കി അതിൽ ഇടങ്ങഴിനെയ്യും ഇടങ്ങഴി ശതാവരിനീരും ഇടങ്ങഴിപ്പാലും ചേർത്തു ജീവകം ഇടവകം മേദ മഹാമേദ കാകോളി ക്ഷീരകാകോളി ഋദ്ധി വൃദ്ധി അടപതിയൻ ഇരട്ടിമധുരം ഏലം ഇലവങ്ഗം പച്ചില ചുക്ക് മുളകു തിപ്പലി നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് മുത്തങ്ങാക്കിഴങ്ങ് നറുനീണ്ടിക്കിഴങ്ങ് ഇവ ഈരണ്ടു ദ്രുപാത്തുക്കംവീതം അരച്ചു കല്ക്കം കലക്കി കാച്ചിയരിച്ചു സേവിച്ചാൽ എൺപതുപ്രകാരത്തിൽ ഉള്ള വാതവികാരങ്ങളും അപസ്മാരവും ശമിക്കും. വിശേഷിച്ചും പക്ഷാഘാതം മഹോന്മാദം ആധ്മാനം കോഷ്ഠനിഗ്രഹം ഹസ്തകമ്പം ശിരഃകമ്പം ബാധിര്യം മൂകത വിക്കൽ ഊർദ്ധ്വജത്രുഗതവാതം ജംഘാവാതം പാർശ്വവാതം മുതലായവകൾ ശമിക്കും.

ഛാഗലാദ്യംഘൃതം.

അമ്പതുപലം ആട്ടിൻമാംസവും അമ്പതുപലം ദശമൂലവും കൂടി പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാ

ക്കി പിഴിഞ്ഞരിച്ചു് അതില്‍ ഇടങ്ങഴി നെയ്യൊഴിച്ചു ജീവകം ഇട വകം മേദ മഹാമേദ കാകോളി ക്ഷീരകാകോളി അടപതിയന്‍ കിഴങ്ങു് അതിമധുരം കാട്ടുഴുന്നിന്‍വേരു് കാട്ടുപയറിന്‍വേരു് ഇര ട്ടിമധുരം ഇവ സമം അരച്ചു കല്‍ക്കംകലക്കി ഇടങ്ങഴി പാലും ഇട ങ്ങഴി ശതാവരിനീരും ചേര്‍ത്തു കാച്ചിയരിച്ചു സേവിച്ചാല്‍ സര്‍വ്വ വാതവികാരങ്ങളും വിശേഷിച്ചും അര്‍ദ്ദിതം കര്‍ണ്ണശൂല ബാധിര്യം മൂകത വിക്കല്‍ ജഡത ഗദ്ഗദത്വം പംഗുത ഖഞ്ജവാതം ഗൃധ്ര സി അപതാനം അപതന്ത്രം മുതലായവകളും ശമിക്കും.

പഞ്ചതിക്തകഘൃതം.

വേപ്പിന്‍തൊലി അമൃതു് ആടലോടകത്തിന്‍വേരു് പടോ ലം കണ്ടകാരിച്ചുണ്ട ഇവ പത്തുപ്പത്തുപലം ഒന്നിച്ചുചേര്‍ത്തു മുപ്പ ത്തിരണ്ടിടങ്ങഴിവെള്ളത്തില്‍ കഷായംവച്ചു് എട്ടൊന്നാക്കി പി ഴിഞ്ഞരിച്ചു് അതില്‍ ഇടങ്ങഴി നെയ്യൊഴിച്ചു് ചിററരത്ത വിഴാ ലരിക്കാമ്പു്ദേവതാരം ആനത്തിപ്പലി ചവക്കാരം തുവര്‍ച്ചിലക്കാരം ചുക്കു് മഞ്ഞള്‍ ശതകുപ്പ ചെവിയം കൊട്ടം വലിയവാലുഴവം ന ല്ലമുളകു് കുടകപ്പാലയരി കാട്ടുമുളകിന്‍വേരു് കൊടുവേലിക്കിഴങ്ങു കടുകുരോഹിണി പുഷ്കരമൂലം വയമ്പു് തിപ്പലിമൂലം മഞ്ചട്ടിപ്പൊ ടി അതിവിടയം ത്രികോല്‍പ്പക്കൊന്ന അയമോദകം ശുദ്ധിചെയ്ത ഗുല്‍ഗ്ഗലു ഇവ അഞ്ചുപലം അരച്ചു കല്‍ക്കം കലക്കി കാച്ചിയരിച്ചു സേവിച്ചാല്‍ അതിപ്രബലതരമായ വാതരോഗങ്ങളും സന്ധി അ സ്ഥിമജ്ജാഗതങ്ങളായ വാതപീഡകളും കുഷ്ഠവും നാഡീവ്രണവും അര്‍ബുദവും ഭഗന്ദരവും ഗണ്ഡമാലയും ജത്രുവും ഗുല്മരോഗങ്ങളും അര്‍ശ്ശസ്സും മേഹരോഗങ്ങളും യക്ഷ്മാവും കാസശ്വാസവും പീനസ വും ശോഫവും ഹൃദ്രോഗവും പാണ്ഡുവും വിദ്രധിയും വാതരക്ത വും മററും ശമിക്കും.

അജമോദാദിവടി.

അയമോദകം തിപ്പലി വിഴാലരിക്കാമ്പു് ശതകുപ്പ കൊടുവേ ലിക്കിഴങ്ങു് നല്ലമുളകു് ഇന്തുപ്പു് ദേവതാരം ഇവ ഓരോപലംവീ തം കടുക്കാത്തോടു് അഞ്ചുപലം ചുക്കു് പത്തുപലം മറിക്കുന്നി (പൊത്തിക്കീര) പത്തുപലം ഇവ എല്ലാംകൂടി ഒന്നിച്ചുചേര്‍ത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടി മുപ്പത്താറുപലം ശര്‍ക്കര ഒരു പാത്രത്തില്‍ ഒഴിച്ചു് അടുപ്പേല്‍വച്ചു് പാവാക്കി പൊടികള്‍ തട്ടി യിട്ടു വടികാപാകത്തില്‍ എടുത്തു് മുമ്മൂന്നു കഴഞ്ചു പ്രമാണത്തില്‍ ഗുളികകളായി ഉരുട്ടി സൂക്ഷിച്ചുവച്ചിരുന്നു് ഓരോ നേരം ഓരോ ഗുളികകള്‍ സേവിച്ചാല്‍ അതിഭയങ്കരങ്ങളായ സന്ധിവാതങ്ങള്‍ ആമവാതങ്ങള്‍ മുതലായവ ശമിക്കും. ഈ ഗുളിക സേവിച്ചു് പുറ

ക ചൂടുവെള്ളം കുടിച്ചാൽ ശമിക്കാത്ത വാതങ്ങൾ യാതൊന്നും തന്നെയില്ല.

### ഭാസ്കാദിഗുൽഗുലു.

ചിററരത്ത ചിററമൃതു് വെളുത്താവണക്കിൻവേരു് ദേവതാരം ചുക്കു് ഇവ ഒന്നിച്ചുചേർത്തു് ഉണക്കിപ്പൊടിച്ച പൊടിയും പൊടിക്കു തുല്യം ശുദ്ധിചെയ്ത ഗുൽഗുലു ഉണക്കിപ്പൊടിച്ച പൊടിയും ഒന്നിച്ചുചേർത്തു മർദ്ദിച്ചു സേവിച്ചാൽ എല്ലാവിധ വാതരോഗങ്ങളും ശിരോരോഗങ്ങളും നാഡീവ്രണങ്ങളും ഭഗന്ദരവും മററും ശമിക്കും.

### ദ്വാത്രിംശകഗുൽഗുലു.

ചുക്കു് നല്ലമുളകു് തിപ്പലി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് മുത്തങ്ങാക്കിഴങ്ങു് വിഴാലരിക്കാമ്പു് ചെവിയം കൊടുവേലിക്കിഴങ്ങു് വയമ്പു് തിപ്പലിമൂലം അടയ്ക്കാമണിയൻ ദേവതാരം ശുദ്ധിചെയ്ത പുഷ്പകാസീസം പുഷ്കരമൂലം കൊട്ടം അതിവിടയം മഞ്ഞൾ മരമഞ്ഞൾത്തൊലി പെരുംജീരകം ജീരകം ചുക്കു് പച്ചില കൊടിത്തൂവവേരു് തുവച്ഛിലയുപ്പു് വിളയുപ്പു് ചവക്കാരം തുവച്ഛിലക്കാരം ആനത്തിപ്പലി ഇന്തുപ്പു് ഇവ സമം ഒന്നിച്ചുചേർത്തു് ഇടിച്ചുപൊടിച്ചു് ശീലപ്പൊടിതട്ടിയ പൊടിയും ആ പൊടിക്കു സമം ശുദ്ധിചെയ്തു് ശീലപ്പൊടി തട്ടിയെടുത്ത ഗുൽഗുലുവിൻെറ പൊടിയും ചേർത്തു പാകംചെയ്തു് ഈരണ്ടു രൂപാത്തൂക്കംവീതം വടികയാക്കി തേനും നെയ്യുംചേർത്തു സേവിച്ചാൽ വാതരോഗങ്ങൾ എൺപതും വിശേഷിച്ചും ആമവാതം ഉദാവർത്തം വൃദ്ധി ഗുദകീലം കൃമി മഹാജ്വരങ്ങൾ ഭൂതോപദ്രവങ്ങൾ ഉന്മാദം ആനാഹം ചിത്തവിഭ്രമം കുഷ്ഠം അർശ്ശസ്സു് ശോഫം പ്ലീഹ കാമല അപചി മുതലായ രോഗങ്ങൾ ശമിക്കും.

### മഹായോഗരാജഗുൽഗുലു.

കൊടുവേലിക്കിഴങ്ങു് തിപ്പലിമൂലം കുറാശാണി അയമോദകം വിഴാലരിക്കാമ്പു് ശതകുപ്പ ജീരകം ദേവതാരം ചെവിയം ഏലം ഇന്തുപ്പു് കൊട്ടം ചിററരത്ത ഞെരിഞ്ഞിൽ കൊത്തമ്പാലരി നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് മുത്തങ്ങാക്കിഴങ്ങു് ചുക്കു് മുളകു് തിപ്പലി കൂവനൂറു് ചവക്കാരം താലീസപത്രി പച്ചില ഇലവങ്ഗം തുവച്ഛിലക്കാരം കച്ചോലക്കിഴങ്ങു് നാഗദന്തിവേരു് ചിററമൃതു് അടയ്ക്കാമണിയൻ അമുക്കുരം ശതാവരിക്കിഴങ്ങു് ഇവ മുമ്മൂന്നുകഴഞ്ചുവീതം ഒന്നിച്ചുചേർത്തിടിച്ചുപൊടിച്ചു് ശീലപ്പൊടിതട്ടിയ പൊടിയും പന്ത്രണ്ടുകഴഞ്ചു ലോഹഭസ്മവും എല്ലാററിനും സമം ഗുൽഗുലു ശുദ്ധിചെയ്തു് ഇടിച്ചുപൊടിച്ചു

ശീലപ്പൊടിതട്ടിയെടുത്ത പൊടിയും കൂട്ടിച്ചേർത്തു് പാകപ്പെട്ടുത്തി നെയ്യൊഴിച്ചു മർദ്ദിച്ചു് മററൊരുപാത്രത്തിലാക്കി സൂക്ഷിച്ചുവച്ചിരുന്നു് അഗ്നിബലത്തിനു തക്കവണ്ണം കുറേശ്ശ സേവിച്ചാൽ വാതരോഗങ്ങൾ ൮൦-ം വിശേഷിച്ചും ആമവാതം കൃമി ദുഷ്ടവ്രണങ്ങൾ പ്ലീഹ ഗുല്മം ഉദരം ആനാഹം അശ്ശസ്സ് മുതലായവകളെ ശമിപ്പിക്കുകയും അഗ്നിയെ ദീപിപ്പിക്കുകയും തേജോവൃദ്ധിയേയും ബലത്തേയും ഉണ്ടാക്കുകയും സന്ധിമജ്ജാഗതങ്ങളായ വാതവികാരങ്ങളെ ശമിപ്പിക്കുകയും പാദഗ്രഹം ക്രോഷ്ടശീഷം മന്യാസ്തംഭം ഗളഗ്രഹം ബാഹുഗ്രഹം പക്ഷാഘാതം ഹൃൽഗ്രഹം കടിഗ്രഹം ദുഷ്ടശുക്രം ദുഷ്ടാസ്രം ഗൃദ്ധ്രസി അക്ഷിനിഗ്രഹം കണ്ണഗ്രഹം കണ്ണശൂലം ശിരശ്ശൂല മുതലായവകളെ അതിവേഗത്തിൽ ഇല്ലാതാക്കുകയും ചെയ്യും.

### ഷഡശീതിഗുൽഗ്ഗലു

മുൾക്കുറുഞ്ഞിവേരു് ആടലോടകത്തിൻവേരു് ദേവതാരം കണ്ടകാരിച്ചുണ്ട ചെവിയം അതിവിടയം തിപ്പലി മുത്തങ്ങാക്കിഴങ്ങു വയമ്പു് കൊത്തമ്പാലരി ശതാവരിക്കിഴങ്ങു് കുറുന്തോട്ടിവേരു് ശതകുപ്പ വിഴാലരിക്കാമ്പു്കട്ഫലത്തൊട്ടു്ചുക്കു് ചിററമൃതു്കച്ചോലക്കിഴങ്ങു് കൊന്നത്തൊലി ഞെരിഞ്ഞിൽ തമിഴാമവേരു് കാരിലവിൻവേരു് കടുകുരോഹിണി ചെവിയം ചെറുതേക്കു് പാൽമുതക്കിൻകിഴങ്ങു് ശ്രാവണി ആവണക്കിൻവേരു് അട്ടനാറിവേള രുദ്രാക്ഷം തേക്കിടവേരു് നിലമ്പനക്കിഴങ്ങു് അരേണുകം കാകോളി കാട്ടുമുളകിൻവേരു് കാട്ടുതിപ്പലിവേരു് ത്രികോല്പക്കൊന്ന നാഗദന്തിവേരു് ജീവകം കൊട്ടവേലിക്കിഴങ്ങു് വയൽച്ചുള്ളിവിത്തു് കൊട്ടത്തുവവേരു് ഓരിലവേരു് മൂവിലവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേരു് നീർമരുതിൻതൊലി കൊട്ടം അകിൽ ജാതിപത്രി ജാതിക്കാ ഏലത്തരി നാഗപ്പൂവു്ഇലവങ്ഗം കിരിയാത്തു കുങ്കുമപ്പൂവു് ഗ്രാമ്പൂവു് ചെറിയ കാട്ടുവെള്ളരിവേരു മഞ്ഞൾ ഇന്തുപ്പു് എരുക്കിൻവേരു് വിഴാലരിക്കാമ്പു് മഞ്ഞപ്പാലുള്ള മലയെരുമ ചുവന്ന അരുളി ആനത്തിപ്പലി കടലാടി നായിക്കുരുണയരി കൊന്നത്തൊലി ഇവസമം ഇവയെല്ലാററിനുംസമം ചിററരത്ത ഇവയിൽ ഇരട്ടി വെൾവേലത്തിന്റെപശ ഇവയെല്ലാം കൂടി ഒന്നിച്ചുചേർത്തു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും ആ പൊടിക്കു തുല്യം ശുദ്ധിചെയ്ത ഗുൽഗ്ഗലു ഇടിച്ചു പൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്ത പൊടിയും ഗുൽഗ്ഗലുവിന്റെ നാലിൽ ഒരുഭാഗം ശുദ്ധിചെയ്ത രസവും ഗന്ധകവും ചായില്യവും വെൺകാരവും ലോഹഭസ്മവും സുവണ്ണമാക്ഷികഭസ്മവും

മണ്ഡൂരഭസ്മവും നാകഭസ്മവും വങ്കഭസ്മവും താമ്രഭസ്മവും കൂട്ടിച്ചേ ർത്തു് ഗുൽഗുലുവിൻെറ നാലിരട്ടി തിപ്പലി തിപ്പലിമൂലം ചെവിയം കൊട്ടവേലിക്കിഴങ്ങു് ചുക്ക നല്ലമുളകു് ഇവകൾകൊണ്ടു നാലിൽ ഒന്നു ശേഷിപ്പിച്ച കഷായം അടുപ്പേൽവച്ചു് ഗുൽഗുലുവിട്ടു പാക മാക്കി മററുമരുന്നുകളുംചേർത്തു പാകപ്പെടുത്തി വടികകളായി ഉരു ട്ടി തേനും നെയ്യും ചേർത്തു സേവിച്ചാൽ സപ്തധാതുഗതങ്ങളും ശി രോഗതങ്ങളും സന്നിഗതങ്ങളും ആയ വാതങ്ങളും ആമത്തോടുകൂടി യതും കൂടാത്തതുമായ വാതങ്ങളും സംസൃഷ്ടവാതങ്ങളും ശ്ലേഷ്മ ജവാതങ്ങളും കേവലവാതങ്ങളും രാജയക്ഷ്മാവും അഗ്നിമാന്ദ്യവും ധാതുഗതങ്ങളായ മഹാജ്വരങ്ങളും ഗുൽഫജാന്വരുകടീദരഹൃൽകു കഷി കക്ഷിഗതങ്ങളും അംസമന്യാ ഹനുശ്രോത്ര ഭ്രൂലലാടാക്ഷിശം ഖകങ്ങളും ആയ വാതപീഡകളും പ്രമേഹം മൂത്രകൃഛ്റം ശൂലം ആധ്മാനം അശ്മരി മുതലായ ഭയങ്കരരോഗങ്ങളും ശമിക്കും. ഈ ഔഷധം വളരെ വളരെ ശ്രേഷ്ഠമായതും ഫലപ്രദമായതും ആകു ന്നു. ഇതു സേവിച്ചാൽ സർവ്വവിധ രോഗങ്ങൾ നശിക്കകയും ബ ലവും പുഷ്ടിയും ആയുസ്സും ധാതുപുഷ്ടിയും കാന്തിയുമുണ്ടാവുകയും ചെയ്യും.

ത്രയോദശാംഗഗുൽഗുലു.

വെൾവേലപ്പശ അമുക്കരം അടയ്ക്കാമണിയൻ ചിററമൃതു് ശ താവരിക്കിഴങ്ങു് ഞെരിഞ്ഞിൽ ചിററരത്ത ത്രികോൽപ്പക്കൊന്ന കച്ചോലക്കിഴങ്ങു് കാട്ടുപീച്ചലിൻെറഅരി അയമോദകം ചുക്കു് ഇ വ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തപൊടിയും ആ പൊടിക്കുസമം ശുദ്ധിചെയ്ത ഗുൽഗുലു ഇടിച്ചുപൊടിച്ചു ശീ ലപ്പൊടി തട്ടിയെടുത്തപൊടിയും നെയ്യുംചേർത്തു് പാകപ്പെടുത്തി വടികയുണ്ടാക്കി സേവിച്ചു പുറകേ മദ്യമോ മാംസരസമോ ഉഴുന്നു രസമോ വെള്ളമോ പാലോ സേവിച്ചാൽ പല വാതരോഗങ്ങളും ശമിക്കും. വിശേഷിച്ചും കടിഗ്രഹം ഗൃധ്രസി ബാഹുപൃഷ്ഠഹ നുഗ്രഹങ്ങൾ മുട്ടിന്മേലും കാലേലും ഉണ്ടാകുന്ന വാതപീഡകൾ സന്ധികളിലും അസ്ഥികളിലും മജ്ജയിലും കോഷ്ഠത്തിലും മററും കോപിക്കുന്ന വാതങ്ങൾ ഹൃദയപീഡകൾ യോനിരോഗങ്ങൾ എല്ലുകൾക്കുണ്ടാകുന്ന ഒടിവു് ചതവു് മുതലായതുകൾ ശമിക്കും.

അഭാദിചൂർണ്ണം.

വെൾവേലപ്പശ ചിററരത്ത ചിററമൃതു് ശതാവരിക്കിഴങ്ങു് ചുക്ക ശതകുപ്പ അമുക്കരം അടയ്ക്കാമണിയൻ മറിക്കുന്ന (പൊത്തി ക്കീര) കുറാശാണി ഓമം അയമോദകം ഇവ സമം ഒന്നിച്ചുചേ ർത്തു് ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു സൂക്ഷിച്ചുവച്ചിരു

ന്നു് കുറേശ്ശ മദ്യത്തിലൊ മാംസരസത്തിലൊ ഉഴുന്നിൻരസത്തിലോ മോരിലോ ചൂടുവെള്ളത്തിലോ തൈരുറലിലോ നെയ്യിലോ കലക്കി സേവിച്ചാൽ ൮൦ വാതരോഗങ്ങളും ശമിക്കും. വിശേഷിച്ചും അസ്ഥിഗതവും സന്ധിഗതവും മജ്ജാഗതവും സ്നായുഗതവും ആയ വാതപീഡകളും കടിഗ്രഹം ഗൃദ്ധ്രസി മന്യാസ്തംഭം ഹനുഗ്രഹം കോഷ്ഠഗതവാതപീഡ മുതലായവകളും ശമിക്കും.

### രാസ്നാദിചൂൎണ്ണം.

ചിററരത്ത കൊട്ടം തകരം ദേവതാരം തിപ്പലി തിപ്പലിമൂലം ചെവിയം കൊടുവേലി ചുക്കു നല്ലമുളകു് കച്ചോലക്കിഴങ്ങു് പാടത്താളിക്കിഴങ്ങു് വയമ്പു് നറുനീണ്ടിക്കിഴങ്ങു് കിരിയാത്തു നെല്ലിക്കാത്തോട്ടു് കടുക്കാത്തോട്ടു് താന്നിക്കാത്തോട്ടു് കുറുന്തോട്ടിവേരു് ശതാവരിക്കിഴങ്ങു് നൊച്ചിവേരു് വെളുത്താവണക്കിൻവേരു് ഓരിലവേരു് മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ പാതിരിവേരു് പയ്യാഴാന്തവേരു് കൂവളത്തിൻവേരു് കുമിഴിവേരു് മുഞ്ഞവേരു് കായം പിണംപുളി ഇഞ്ചി ആട്ടനാറിവേള ചവക്കാരം തുവച്ചിലക്കാരം ഇന്തുപ്പു് വിളയുപ്പു് പൊടിയുപ്പു് പുഷ്കരമൂലം ഇവ സമം ഒന്നിച്ചുചേൎത്തു ഉണക്കി ഇടിച്ചുപൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്തു് എണ്ണയിൽകുഴച്ചു സേവിച്ചാൽ വാതങ്ങൾ ൮൦ പ്രകാരത്തിൽ ഉള്ളതും ഉടൻ ശമിക്കും.

### സ്വേദലേപവിധി.

വെളുത്താവണക്കില എരിക്കില പുങ്കില പെരുംകുരുമ്പയില കുറുന്തോട്ടിയില മുഞ്ഞയില കൎപ്പൂരം കള്ളിയില നൊച്ചിയില പനവേരു് മുരിങ്ങയില നീർമാതളത്തില നറുനീണ്ടിയില അമുക്കുരം ഇവ കാടി മൂത്രം മോരു് ഇവയിൽ പുഴുങ്ങിയരച്ചു് ഇടുകയൊ തിളപ്പിച്ചു ആവികൊള്ളുകയൊ ചെയ്താൽ വാതകോപങ്ങൾ എല്ലാം ശമിക്കും.

ശതകുപ്പ ദേവതാരം കായം ഇന്തുപ്പു് ഇവ എരിക്കിൻപാലിൽ അരച്ചു ലേപനംചെയ്താൽ അസ്ഥിമജ്ജാഗതങ്ങളും കടിസന്ധിഗതങ്ങളുമായ വാതവികാരങ്ങൾ എല്ലാം ശമിക്കും.

### മഹാവാതവിദ്ധ്വംസിനീഗുളിക.

ശുദ്ധിചെയ്ത രസം പലം ൧ ഗന്ധകം പലം ൧ കറുത്തവങ്കഭസ്മം പലം ൧ വെളുത്തവങ്കഭസ്മം പലം ൧ ലോഹഭസ്മം പലം ൧ താമ്രഭസ്മം പലം ൧ തിപ്പലി പലം ൧ അഭ്രകസിന്ദൂരം പലം ൧ പൊരിച്ച വെൺകാരം പലം ൧ നല്ലമുളകു പലം ൧ ചുക്കു പലം ൧ ശുദ്ധിചെയ്ത വത്സനാഭി പലം ൨ ഇവ എല്ലാംകൂടി ഒന്നിച്ചു ചേൎത്തു കുഴിയമ്മിയിൽ ഇട്ടു് പൊടിക്കേണ്ട മരുന്നുകൾ എല്ലാം

നല്ലതുപോലെ പൊടിച്ചു ത്രികടുക കഷായത്തിൽ നാലുയാമവും നിലമ്പനക്കിഴങ്ങുകഷായത്തിൽ നാലുയാമവും കൊടുവേലിക്കഷായത്തിൽ നാലുയാമവും കൊട്ടംകൊണ്ടുണ്ടാക്കിയ കഷായത്തിൽ നാലുയാമവും കഞ്ഞൊവുകഷായത്തിൽ നാലുയാമവും കയ്യോന്നിച്ചാററിൽ നാലുയാമവും നൊച്ചിയിലച്ചാററിൽ നാലുയാമവും ഇഞ്ചിനീരിൽ നാലുയാമവും ആടലോടകത്തിലനീരിൽ നാലുയാമവും ചെറുനാരങ്ങാനീരിൽ നാലുയാമവും അരച്ചു ഉഴുന്നു പ്രമാണം ഗുളികകൾ ഉരുട്ടി നിഴലുണക്കി സൂക്ഷിച്ചുവച്ചിരുന്നു തേനിലോ ഇഞ്ചിനീരിലൊ ഓരോനേരം ഓരോ ഗുളികവീതം ദിവസം ഒന്നിനു രണ്ടുതവണവീതം അഞ്ചുദിവസം സേവിച്ചാൽ ൮൦ വിധ വാതരോഗങ്ങളും ശൂലയും ശ്ലേഷ്മരോഗങ്ങളും ഗ്രഹണിയും സന്നിപാതജ്വരവും കരൾവീക്കം അപസ്മാരം പിത്തകോപം സൂതകവായു സൂതകസന്നി മുതലായ അനവധി രോഗങ്ങളും ശമിക്കും. ഈ ഗുളിക ഏററവും ദിവ്യവും കൈകണ്ടതും ആണ്.

### തങ്കസിന്ദൂരം.

൧ൽ വരാഹൻഇട തങ്കത്തകിട് ചുവന്നപൂവുള്ള അവരയിലച്ചാററിൽ രണ്ടുമൂന്നുദിവസം നല്ലതുപോലെ അരച്ച് വില്ലയാക്കി ഉണക്കി ചട്ടിയിൽവച്ചു ശീലമൺചെയ്തു ആറുവറളികൊണ്ടു പുടം ഇട്ടാൽ ഭസ്മമാകും. നിറം നല്ലതായി കിട്ടിയില്ലെങ്കിൽ വീണ്ടും ഒരുതവണകൂടി മുൻപറഞ്ഞ നീരിൽ അരച്ചു ഒന്നുകൂടി പുടം ഇട്ടാൽ നല്ലനിറത്തിൽ ഭസ്മമായിരിക്കും. ഇതിനെ ഈരണ്ടു് അരിയിടവീതം ഓരോനേരം തേനിൽ സേവിച്ചാൽ വാതങ്ങൾ ൮൦-ം ശമിക്കുകയും ധാതുപുഷ്ടിയും രക്തവൃദ്ധിയും ഉണ്ടാവുകയും ചെയ്യും.

### സ്വച്ഛന്ദഭൈരവരസം.

ശുദ്ധിചെയ്ത രസം ഗന്ധകം അരിതാലം ലോഹഭസ്മം കടുക്കാത്തോട് മുത്തെവേര് നൊച്ചിവേര് ചുക്ക് മുളക് തിപ്പലി പൊങ്കാരം ശുദ്ധിചെയ്ത വത്സനാഭി ഇവ സമം കുഴിയമ്മിയിൽ ഇട്ടു പൊടിച്ചു ഒരു ദിവസം മുഴുവൻ നൊച്ചിയിലച്ചാററിലും ഒരു ദിവസം ശ്രാവണിയിലനീരിലും അരച്ച് ഈരണ്ടു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോനേരം ഓരോ ഗുളികവീതം ചിററരത്ത അമൃതു് ദേവതാരം വെളുത്താവണക്കിൻവേര് ഇവകൊണ്ടു വച്ച കഷായത്തിൽ സേവിച്ചാൽ വാതരോഗം ൮൦-ം ശമിക്കും.

### ചതുർമ്മുഖരസം.

രസം ഒരു ഭാഗം ഗന്ധകം ഒരു ഭാഗം ലോഹഭസ്മം ഒരുഭാഗം അഭ്രകഭസ്മം ഒരു ഭാഗം സ്വർണ്ണഭസ്മം രണ്ടുഭാഗം എല്ലാംകൂടി

ഒന്നിച്ചുചേൎത്തു കുഴിയമ്മിയിൽ ഇട്ടു കററാർവാഴനീരൊഴിച്ചു അരച്ചു് ആവണക്കിൻെറഇലയിൽ പൊതിഞ്ഞുകെട്ടി വിത്തിനടിയിൽ മൂന്നുദിവസം കുഴിച്ചുവച്ചിരുന്നതിൻെറശേഷം എടുത്തു് ത്രിഫലപ്പൊടിയും ചേൎത്തു കുറേശ്ശ തേനിൽ കുഴച്ചു സേവിച്ചാൽ വാതരോഗങ്ങൾ ൮൦-ം ശമിക്കും. ഈ പ്രകാരത്തിൽ ഉള്ള ക്ഷയരോഗങ്ങളും പാണ്ഡുരോഗങ്ങളും പ്രമേഹവും കാസവും ശൂലയും മന്ദാഗ്നിയും ഇക്കിളും അമ്ലപിത്തവും വ്രണങ്ങളും വിസൎപ്പവും വിദ്രധിയും അപസ്മാരവും ഉന്മാദവും അർശസ്സുകളും ത്വഗാമയങ്ങളും മററും നാമാവശേഷമാവുകയും ബലവും പുഷ്ടിയും തേജസ്സും ആയുസ്സും വൎദ്ധിക്കുകയും ജരാനരകൾ ഇല്ലാതാവുകയും ചെയ്യും. മലടികൾ പ്രസവിക്കുകയും ശുക്ലദൂഷ്യങ്ങൾ ഇല്ലാതാവുകയും കൂടി ചെയ്യും.

യോഗേന്ദ്രരസം.

രസസിന്ദൂരം ഒരു ഭാഗം അതിൽ പകുതി സ്വൎണ്ണഭസ്മം അതിനു തുല്യം കാന്തഭസ്മം അതിനുസമം അഭ്രകഭസ്മം അതിനുസമം മുത്തുഭസ്മം അതിനുസമം വങ്കഭസ്മം എല്ലാംകൂടി ഒന്നിച്ചുചേൎത്തു കററാർവാഴനീരിൽ അരച്ചു ആവണക്കിലയിൽ പൊതിഞ്ഞു മൂന്നു ദിവസം വിത്തിനടിയിൽ കുഴിച്ചിട്ടിരുന്നതിൻെറശേഷം എടുത്തു ഈരണ്ടു കുന്നിക്കുരുപ്രമാണം ഓരോനേരം ത്രിഫലപ്പൊടിയും പഞ്ചസാരയുംചേൎത്തു സേവിച്ചാൽ, എൺപതുപ്രകാരത്തിൽ ഉള്ള വാതരോഗങ്ങളും എല്ലാ പിത്തരോഗങ്ങളും പ്രമേഹവും ബഹുമൂത്രതവും മൂത്രാഘാതവും അപസ്മാരവും ഭഗന്ദരവും അർശസ്സുകളും മൂർച്ഛയും ഉന്മാദവും രാജയക്ഷ്മാവും പക്ഷാഘാതവും ഹതേന്ദ്രിയതവും ശൂലയും അമ്ലപിത്തവും മററും ശമിക്കും.

ബലാരിഷ്ടം.

കുറുന്തോട്ടിവേരു പലം നൂറു് അമുക്കുരം പലം നൂറു രണ്ടുംകൂടി ഒന്നിച്ചുചേൎത്തു അറുപത്തിനാലിടങ്ങഴി വെള്ളത്തിൽകഷായം വച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ മൂന്നുതുലാം ശക്കര ഒഴിച്ചു പതിനാറുപലം താതിരിപ്പൂവും രണ്ടുപലം ക്ഷീരകാകോളിയും രണ്ടുപലം വെളുത്താവണക്കിൻവേരും ഓരോപലംവീതം ചിററരത്ത ഏലത്തരി പ്രസാരണി ഗ്രാമ്പൂവു രാമച്ചം ഞെരിഞ്ഞിൽ ഇവയും ഒന്നിച്ചുചേൎത്തു പൊടിച്ചിട്ടു നെയ്യുപുരട്ടി മയക്കിയ ഒരു മൺപാത്രത്തിൽ ആക്കി ഒരുമാസം കുഴിച്ചിട്ടിരുന്നതിൻെറ ശേഷം എടുത്തു മററു പാത്രങ്ങളിൽ ആക്കി സൂക്ഷിച്ചുവച്ചിരുന്നു് അഗ്നിബലത്തിനുതക്കവണ്ണം സേവിച്ചാൽ വാതരോഗങ്ങൾഎണ്പതും നാമാവശേഷമാവുകയും ബലവും പുഷ്ടിയും തേജസ്സും ആയു

സ്സും വദ്ധിക്കുകയും ധാതുപുഷ്ടിയും ശുക്ലവൃദ്ധിയും ഉണ്ടാവുകയും മററും ചെയ്യും.

## രക്തവാതനിദാനം.

ഉപ്പുരസത്തോടുകൂടിയതും പുളിച്ചതും എരിവുള്ളതുമായ പദാൎത്ഥങ്ങളും ക്ഷാരദ്രവ്യങ്ങളും ഉഷ്ണിച്ചതും സ്നിഗ്ദ്ധതയോടുകൂടിയതുമായ ദ്രവ്യങ്ങളും അജീൎണ്ണസാധനങ്ങളും നലവുള്ളതും ഉണങ്ങിയതുമായ മാംസങ്ങളും അനൂപമാംസങ്ങളും പിണ്ണാക്ക് കിഴങ്ങ് മുതിര ഉഴുന്ന് അമരയ്ക്കാ ചീര കരിമ്പ് മുതലായ പദാൎത്ഥങ്ങളും ഭക്ഷിക്കുകയും തൈര് കാടി സൌവീരമദ്യം ചുത്തപ്പുളി മോര് മദ്യം ആസവം ഇവയെ സേവിക്കുകയും പരസ്പരവിരുദ്ധങ്ങളായ ഭക്ഷണപദാൎത്ഥങ്ങളെ അനുഭവിക്കുകയും അതിഭക്ഷണം ചെയ്യുക കോപിക്കുക പകൽ ഉറങ്ങുക രാത്രിയിൽ ഉറക്കമിളയ്ക്കുക മുതലായ പ്രവൃത്തികൾകൊണ്ടും അഗ്നിബലത്തിനു തക്കവണ്ണമല്ലാതെ ആഹാരസാധനങ്ങൾ ഉപയോഗിക്കുന്നതുകൊണ്ടും ദേഹബലത്തിനു തക്കവണ്ണമല്ലാതെ അദ്ധ്വാനിക്കുന്നതുകൊണ്ടും മൃദുവായ ശരീരം ഉള്ളവൎക്കും തടിച്ചവൎക്കും സുഖികൾക്കും വാതരക്തം (വാതശോണിതം) ഉണ്ടാകാറുണ്ട്. വാതവും രക്തവും വദ്ധിക്കുമ്പോൾ രക്തവാതത്തിന്റെ മാൎഗ്ഗത്തെ തടയുകയും വാതം കുപിതനായി രക്തത്തെ ദൂഷിപ്പിക്കുകയും ചെയ്യുമ്പോൾ ആണ് വാതശോണിതം ഉണ്ടാകുന്നതു്. ഇവയ്ക്കു കാരണമാകുന്നതു് അധികവും വാഹനങ്ങളിൽ കയറി സഞ്ചരിക്കുകയൊ ഉൾപുഴുക്കുണ്ടാക്കുന്നതായ പദാൎത്ഥങ്ങളെയൊ ഉഷ്ണദ്രവ്യങ്ങളെയൊ ഭക്ഷിക്കുകയൊ ചെയ്യുന്നതാകുന്നു. അങ്ങനെ ചെയ്യുമ്പോൾ രക്തം ദൂഷിച്ചിളകി പാദങ്ങളിൽ പ്രവേശിക്കുകയും ദൂഷിച്ചവായു അതിനോടുകൂടിച്ചേൎന്നു മേല്പറഞ്ഞ രോഗത്തെ ഉണ്ടാക്കുകയും ചെയ്യുന്നു.

## പൂൎവ്വരൂപം.

അധികമായി വിയൎക്കുകയോ അല്ലെങ്കിൽ വിയൎക്കാതെ ഇരിക്കുകയൊ ചെയ്യുക ദേഹംകറുക്കുക തൊട്ടാൽ അറിയാതെ ആവുക മുറിവോ ചതവോ പററിയാൽ അധികമായി വേദനയുണ്ടാവുക സന്ധികൾ വേർവിടുന്നതുപോലെ തോന്നുക മടിയും തളൎച്ചയും കുരുക്കളും ഉണ്ടാവുക മുട്ട് കണങ്കാല് തുട അരക്കെട്ട് ചുമല് കയ്യ് ശരീരം സന്ധികൾ ഈ പ്രദേശങ്ങളിൽ കുത്തിനോവു് പൊരുപൊരുപ്പ് പിളപ്പ് ഘനം തരിപ്പ് ചൊറിച്ചിൽ ഇവയുണ്ടാവുക സന്ധികളിൽ പിന്നേയുംപിന്നേയും വേദനയുണ്ടാവുകയും ശമിക്കുകയും ചെയ്യുക ദേഹത്തിനു നിറപ്പകൎച്ചയും വട്ടത്തിൽ തടി

പ്പും ഉണ്ടാവുക മുതലായവ വാതശോണിതത്തിന്റെ പൂൎവ്വരൂപങ്ങൾ ആകുന്നു.

വാതാധികവാതരക്തലക്ഷണം.

അധികമായ വേദന പൊരുപൊരുപ്പ് കുത്തിനോവ് നീര് ഉലൎന്നിട്ടൊ കരുവാളിച്ചിട്ടൊ കറുത്തിട്ടൊ ഇരിക്കുക നീരിന്ന ചില സമയം വൎദ്ധനയും ചില സമയം ക്ഷയവും ഉണ്ടാവുക ഞരമ്പുകളും വിരലുകളുടെ സന്ധികളും ചുരുങ്ങുക അവയവങ്ങൾ വലിയ വേദനയോടുകൂടെ കോച്ചിവലിക്കുക തണുപ്പിനോടു വിരോധവും തണുപ്പ് ഉപയോഗിക്കുമ്പോൾ സുഖക്കേടും സ്തംഭനവും വിറയലും തരിപ്പും ഉണ്ടാവുക മുതലായവ വാതാധികമായ വാതരക്തത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

രക്താധികമായ വാതരക്തലക്ഷണം.

നീരുള്ള സ്ഥലത്ത് അധികം വേദനയും കുത്തിനോവും ഉണ്ടാവുകയും ചെമ്പിച്ചിരിക്കുകയും അവിടെ അണുപ്രാണികൾ അരിച്ചുനടക്കുന്നതുപോലെ തോന്നുകയും നീര് ചൊറിച്ചിലോടും നലവോടുംകൂടെ ഇരിക്കുകയും സ്നിഗ്ദ്ധരൂക്ഷങ്ങളായ പദാൎത്ഥങ്ങളെക്കൊണ്ടു ശമിക്കാതെ ഇരിക്കുകയും ചെയ്യുക മുതലായവ രക്താധികമായ വാതരക്തത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.



പിത്താധികവാതരക്തലക്ഷണം.

ഉൾപുഴുക്കം ബോധക്കേടു വിയൎപ്പും ഇന്ദ്രിയസാദവും മദവും തണ്ണീർദാഹവും സ്പൎശത്തെ സഹിക്കാൻ പാടില്ലായ്മയും വേദനയും ചുകപ്പും നീരും പഴുപ്പും അധികമായ പുകച്ചിലും മററും പിത്താധികമായ വാതരക്തത്തിന്റെ ലക്ഷണങ്ങൾ ആണു്.

കഫാധികവാതരക്തലക്ഷണം.

ഇളക്കമില്ലായ്മ ഘനം തടിപ്പ് സ്നിഗ്ദ്ധത ശൈത്യം ചൊറിച്ചിൽ അല്പമായ വേദന ഇവകൾ കഫം അധികമായ വാതരക്തത്തിന്റെ ലക്ഷണങ്ങൾ ആകുന്നു.

ദ്വന്ദ്വദോഷലക്ഷണം.

ഏതെങ്കിലും രണ്ടു ദോഷങ്ങൾ ഒന്നിച്ചുചേൎന്നു വാതരക്തം ഉണ്ടായാൽ ആ തമ്മിൽചേൎന്ന രണ്ടുദോഷങ്ങളിൽ അധികമായ വാതരക്തത്തിന്റെ മിശ്രമായ ലക്ഷണങ്ങൾ കാണും.

ത്രിദോഷലക്ഷണം.

മൂന്നു ദോഷങ്ങളും അധികമായ വാതരക്തത്തിന്നു് മൂന്നു ദോഷങ്ങളുടെയും ലക്ഷണങ്ങൾ കാണും.

വാതരക്തത്തിന്റെ സ്ഥാനം.

വാതരക്തം ഉണ്ടാകുന്നതു് കാലുകളുടെ മൂലത്തേയും ചില

ല്പ്പോൾ കൈകളുടെ മൂലത്തേയും ആശ്രയിച്ചുണ്ടാകുന്നു. അതു കോപിച്ചാൽ എലിവിഷംപോലെ ക്രമേണ പരന്നു ശരീരം മുഴുവൻ വ്യാപിക്കും. ഇതു് ഉത്താനമെന്നും ഗംഭീരമെന്നും രണ്ടുവകയുണ്ടു്. അതിൽ ഉത്താനം ത്വക്കിനേയും മാംസത്തേയും ആശ്രയിച്ചു് താഴ്ചകൂടാതെ ഉണ്ടാകുന്നതും ഗംഭീരം സർവ്വധാതുക്കളിലും ക്രമേണ വ്യാപിച്ചു് ഏററവും താഴ്ചയോടുകൂടി ഉണ്ടാകുന്നതും ആകുന്നു.

## സാദ്ധ്യാസാദ്ധ്യം.

മുട്ടുവരെ വ്യാപിച്ചതും തൊലി പൊട്ടിയതും തൊലി പിളന്നും നീരൊഴുകുന്നതും വ്രണമാംസക്ഷയാദികളായ ഉപദ്രവങ്ങളോടുകൂടിയതുമായ വാതരക്തം അസാദ്ധ്യവും തുടങ്ങി ഒരു വത്സരം കഴിഞ്ഞതു് യാപ്യവും ഉറക്കമില്ലായ്മ അരുചി ശ്വാസം മാംസത്തിനു സ്ഥൂലത തലവേദന ഇന്ദ്രിയസാദം അല്പാല്പമായ വേദന തണ്ണീർദ്ദാഹം ജ്വരം മോഹം വിറയൽ ഇക്കിൾ മുടന്തു് വിസ്ഥപ്പം പഴുപ്പു് കുത്തിനോവു് തലതിരിച്ചിൽ തളച്ച് വിരലുകൾക്കു വളവു് ദേഹംപൊള്ളൽ ദാഹം മർമ്മവേദന അർബ്ബുദം ഈവക ഉപദ്രവങ്ങളോടുകൂടിയ വാതരക്തം അസാദ്ധ്യവും മേല്പറഞ്ഞ ഉപദ്രവങ്ങൾ എല്ലാം ഇല്ലെങ്കിൽ യാപ്യവും അവക ഉപദ്രവങ്ങളോടുകൂടാത്തതു് സാദ്ധ്യവും ഏകദോഷകോപംകൊണ്ടുണ്ടായതും പഴകാത്തതുമായ വാതരക്തം സുസാദ്ധ്യവും രണ്ടു ദോഷങ്ങൾ കോപിച്ചുണ്ടായതു യാപ്യവും ത്രിദോഷകോപംകൊണ്ടുണ്ടായതു് അസാദ്ധ്യവും ആകുന്നു.

## വാതത്തിന്റെ നവോപദ്രവങ്ങൾ.

മോഹാലസ്യം ചൂടു് പനി ഉറക്കമില്ലായ്മ കാലും കൈവിരലുകളും മുടങ്ങുകയൊ വികൃതമാകയൊ ചെയ്യുക മർമ്മങ്ങൾക്കു പിടിത്തം കറക്കം അംഗങ്ങൾ പൊള്ളുക ഇവ ഒമ്പതും വാതരക്തത്തിന്റെ ഉപദ്രവങ്ങൾ ആകുന്നു.

## വാതരക്തചികിത്സ.

വാതാധികമായ വാതരക്തത്തിനു് സ്നേഹോപചാരവും രക്താധികമായ വാതരക്തത്തിനു രക്തമോക്ഷവും പിത്താധികമായ വാതരക്തത്തിനു രേചനവും കഫാധികമായ വാതരക്തത്തിനു വമനവും ശമനക്രിയകൾ ആകുന്നു.

## വാസാദികഷായം.

ആടലോടകത്തിൻവേരു ചിററമൃതു വൻകൊന്നക്കായ് ഇവ സമം കഷായംവച്ചു് ആവണക്കെണ്ണ അനുപാനമായി സേവിച്ചാൽ വാതരക്തം ശമിക്കും.

### നവകാഷികകഷായം.

മരമഞ്ഞൾത്തൊലി ചിററമൃത്ത് കടുകുരോഹിണി വയമ്പ് മഞ്ചട്ടിപ്പൊടി വേപ്പിൻതൊലി ത്രിഫലത്തോട് ഇവ സമം കഷായംവച്ച് ആവണക്കെണ്ണ അനുപാനമായി സേവിച്ചാൽ വാതരക്തം ശമിക്കും.

### ഗുഡൂച്യാദികഷായം.

ചിററമൃത്ത് കുടകപ്പാലയരി ഇവസമം കഷായംവച്ച് ശുദ്ധി ചെയ്ത ഗുൽഗ്ഗുലു മേമ്പൊടിചേർത്ത് സേവിച്ചാൽ വാതരക്തം ശമിക്കും.

### കാഷ്മര്യാദി.

കുമിഴിവേര് മുന്തിരിങ്ങാപ്പഴം കൊന്നത്തൊലി ചന്ദനം ഇരട്ടിമധുരം ക്ഷീരകാകോളി ഇവസമം കഷായംവച്ച് തണുപ്പിച്ച് തേനും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ പിത്താധികമായ വാതരക്തം ശമിക്കും.

### പടോലാദി.

പടോലം ത്രിഫലത്തോട് ശതാവരിക്കിഴങ്ങ് കടുകുരോഹിണി അമൃത് ഇവ സമം കഷായംവച്ച് ആവണക്കെണ്ണയും കൊന്നക്കായുടെ അകത്തെ മജ്ജയും അനുപാനമായി സേവിച്ചാൽ വാതരക്തം ശമിക്കും.

### കോകിലാക്ഷാദികഷായം.

വയൽച്ചുള്ളിവിത്തും അമൃതുംകൂടി സമംചേർത്ത് കഷായംവച്ച് ചെറുചൂടോടെ സേവിച്ചാൽ വാതരക്തം ശമിക്കും.

### മഞ്ജിഷ്ഠാദികഷായം.

മഞ്ചട്ടി വേപ്പിൻതൊലി രക്തചന്ദനം മുത്തങ്ങാക്കിഴങ്ങ് അമൃത് ചെറിയ കാട്ടുവെള്ളരി ആടലോടകത്തിൻവേര് ത്രായമാണ ത്രികോല്പക്കൊന്ന ശതാവരിക്കിഴങ്ങ് മഞ്ഞൾ മരമഞ്ഞൾത്തൊലി പാടത്താളിക്കിഴങ്ങ് അതിവിടയം കരിങ്ങാലിക്കാതൽ ത്രിഫലത്തോട് പടോലം കടുകുരോഹിണി വിഴാലരിക്കാമ്പ് പപ്പടകപ്പുല്ല് വയമ്പ് കാർകോകിലരി കൊടിത്തൂവവേര് കുടകപ്പാലവേരിലെത്തൊലി ഇവ സമം കഷായംവച്ച് സേവിച്ചാൽ വാതരക്തം വിശേഷിച്ചും ചൊറി മണ്ഡലകുഷ്ഠംപുണ്ഡരീകകുഷ്ഠം കടിഭി ചൊറിചിരങ്ങു വ്രണം സിദ്ധ്മം രക്തദോഷം ചോരയിളക്കം ജ്വരം മുതലായതുകൾ എല്ലാം ശമിക്കും.

### മഞ്ജിഷ്ഠാദി.

മഞ്ചട്ടി കുടകപ്പാലയരി ചിററമൃത്ത് മുത്തങ്ങാ വയമ്പ് ചുക്ക മഞ്ഞൾ മരമഞ്ഞൾത്തൊലി കണ്ടകാരിച്ചുണ്ട വേപ്പിൻതൊലി പടോലം കൊട്ടം കടുകുരോഹിണി ചെറുതേക്ക വിഴാലരിക്കാമ്പ്

പെരുംകുരുമ്പവേര ദേവതാരം കുടകപ്പാലവേര് കയ്യോന്നി തിപ്പലി ത്രായമാണ പാടത്താളിക്കിഴങ്ങ് ശതാവരിക്കിഴങ്ങ് കരിങ്ങാലിക്കാതൽ നെല്ലിക്കാത്തോട കടുക്കാത്തോട താന്നിക്കാത്തോട കിരിയാത്തു മലവേപ്പിൻതൊലി വേങ്ങക്കാതൽ കൊന്നത്തൊലി ത്രികോൽപ്പക്കൊന്ന രക്തചന്ദനം നീർമാതളത്തൊലി ആവിത്തൊലി പരുവമരത്തൊലി ആടലോടകത്തിൻവേര പപ്പടകപ്പുല്ല് നറുനീണ്ടിക്കിഴങ്ങ് അതിവിടയം കൊടിത്തൂവവേര് വലിയ വശളച്ചീര ഇരുവേലി ഇവ സമം കഷായംവച്ച് സേവിച്ചാൽ രക്തവാതം ത്വഗ്ദോഷം വിസർപ്പം വിദ്രധി ഇവയും വാതം ഏൺപതും ശമിക്കും.

അമൃതാദികഷായം.

അമൃതു വെളുത്താവണക്കിൻവേര് ആടലോടകത്തിൻവേര് ഇവ സമം കഷായംവച്ച് ആവണക്കെണ്ണചേർത്ത് കുടിച്ചാൽ സർവാംഗങ്ങളിലും ചേർന്നിരിക്കുന്ന വാതരക്തം ശമിക്കും.

ലഘുമഞ്ജിഷ്ഠാദികഷായം.

മഞ്ചട്ടി നെല്ലിക്കാത്തോട് വേപ്പിൻതൊലി കിരിയാത്ത് വയമ്പ് ദേവതാരം മഞ്ഞൾ അമൃത് ഇവ സമം കഷായംവച്ച് സേവിച്ചാൽ വാതരക്തം ശമിക്കും.

മദ്ധ്യമമഞ്ജിഷ്ഠാദികഷായം.

മഞ്ചട്ടി വേപ്പിൻതൊലി ആടലോടകത്തിൻവേര് നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് കൊടുവേലിക്കിഴങ്ങ് മഞ്ഞൾത്തൊലി മരമഞ്ഞൾത്തൊലി ചിററമൃത് കിരിയാത്ത് രക്തചന്ദനം കരിങ്ങാലിക്കാതൽ കടുകുരോഹിണി കാർകോകിലരി വങ്കൊന്നത്തൊലി പെരുംകുരുമ്പവേര് നാഗദന്തിവേര് കാട്ടുവെള്ളരിവേര് വാഴാലരിക്കാമ്പ് വയമ്പ് വലിയ കാക്കത്തൊണ്ടി പാടത്താളിക്കിഴങ്ങ് ത്രികോല്പക്കൊന്ന കൊടിത്തൂവവേര് പടോലം നല്ലമുളക് തിപ്പലി ഇവ സമം കഷായംവച്ച് സേവിച്ചാൽ സകലങ്ങളും സമസ്താംഗഗതങ്ങളും ആയ രക്തജാതവികാരങ്ങളേയും വാതരക്തത്തേയും ചൊറി വിസ്ഫോടം ചിത്രകം ചിരങ്ങ് മുതലായവകളേയും ശമിപ്പിക്കും.

ത്രിവൃതാദികഷായം.

ത്രികോല്പക്കൊന്ന പാൽമുതക്കിൻകിഴങ്ങ് ഞെരിഞ്ഞിൽ ഇവ സമം കഷായംവച്ച് സേവിച്ചാൽ രക്തവാതം ശമിക്കും.

അമൃതാക്വാഥം.

അമൃതുകൊണ്ടു് കഷായം ഉണ്ടാക്കി സേവിച്ചാൽ വാതരക്തം ശമിക്കും.

ധാന്യകാദികഷായം.

കൊത്തമ്പാലരി അമൃതു് ചുക്കു് നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് ഇവ സമം കഷായംവച്ചു സേവിച്ചാൽ വാതരക്തം ശമിക്കും.

സിംഹാസ്യാദികഷായം.

ആടലോടകത്തിൻവേരു് ഓരിലവേരു് മൂവിലവേര ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ അമൃതു് വെളുത്താവണക്കിൻവേരു് വയൽച്ചുള്ളിവിത്തു് ഇവ സമം കഷായംവച്ചു് ആവണക്കെണ്ണയും കായവും ഇന്തുപ്പും അനുപാനമായി സേവിച്ചാൽ വാതരക്തം ആമവാതം കടിശ്ശൂല മൂത്രത്തടവു് മലബന്ധം മുതലായവ ശമിക്കും.

ഗന്ധർവ്വഹസ്താദികഷായം.

വെളുത്താവണക്കിൻവേരു് ആടലോടകത്തിൻവേരു് ഞെരിഞ്ഞിൽ അമൃതു് വയൽച്ചുള്ളിവിത്തു് കുറുന്തോട്ടിവേരു് ഇവ കൊണ്ടുള്ള കഷായം അതിഭയങ്കരമായതും കാലപ്പഴക്കം ചെന്നതുമായ വാതരക്തത്തെപ്പോലും ശമിപ്പിക്കും.

മധുതൈലമിശ്രം.

തേനും തേനിൽ ഇരട്ടി എണ്ണയും തമ്മിൽചേർത്തു് സേവിച്ചാൽ വാതശോണിതം ശമിക്കും.

അഗസ്തികുസുമയോഗം.

അകത്തിക്കീരയുടെ പൂവു് ഉണക്കിപ്പൊടിച്ച പൊടി എരുമത്തൈരിൽ കലക്കി എരുമവെണ്ണയുംചേർത്തു് സേവിച്ചാൽ വാതരക്തം ശമിക്കും.

ശന്മലീകല്ക്കം.

ഇലവിന്റെ വേരു് അരച്ചു് ആട്ടിൻപാലിൽ കലക്കി സേവിച്ചാൽ രക്തവാതം ശമിക്കും.

മധുകോശീരസേചനം.

ഇരട്ടിമധുരവും രാമച്ചവുംകൂടി അരച്ചു് സമം നെയ്യും പാലുംകൂടി ചേർത്തതിൽ കലക്കി കോരിയാൽ വാതരക്തം ശമിക്കും.

സർജ്ജരസലേപനം.

ചെഞ്ചല്യം നല്ലതുപോലെ പൊടിച്ചു നെയ്യിൽഇട്ടു് നല്ലതുപോലെ മട്ടിച്ചു ലേപനം ചെയ്താൽ വാതരക്തം ശമിക്കും.

തിലാദിലേപനം.

എള്ളു് ചാരം പരിപ്പു് ഇരട്ടിമധുരം താമരവളയം പാഞ്ചിത്തൊലി ഇവ സമം അരച്ചു നെയ്യിൽ കലക്കി ലേപനംചെയ്താൽ വാതരക്തം ശമിക്കും.

ക്ഷീരയോഗം.

പശുവിൻപാലിൽ ആവണക്കെണ്ണ ഒഴിച്ചു കുടിച്ചാൽ വിരേചിച്ചു വാതരക്തം ശമിക്കും.

തിലലേപനം.

എള്ളു് പാലിൽ നല്ലതുപോലെ പുഴുങ്ങി അരച്ചു ലേപനം ചെയ്താൽ വാതരക്തം ശമിക്കും.

ഏരണ്ഡബീജലേപനം.

വെളുത്താവണക്കരി പാലിൽ പുഴുങ്ങി അരച്ചു ലേപനം ചെയ്താൽ വാതരക്തം ശമിക്കും.

ശതാവരിലേപനം.

ശതാവരിക്കിഴങ്ങു് പാലിൽ അരച്ചു ലേപനം ചെയ്താൽ വാതാധികമായ വാതരക്തം ശമിക്കും.

ഗോമൂത്രാദിസേചനയോഗം.

ഗോമൂത്രം പാൽ തേൻ ഇവ സമം നെയ്യിൽ ഒഴിച്ചു കാച്ചി അരിച്ചു സേചനം ചെയ്താൽ വാതരക്തം ശമിക്കും.

വചാദിലേപനം.

വയമ്പു് കൊട്ടം പുകയറ ശതാവരിക്കിഴങ്ങു മഞ്ഞൾ മരമഞ്ഞൾതൊലി ഇവ സമം പാലിൽ അരച്ചു ലേപനം ചെയ്താൽ പഴകിയ കഫാധികമായ വാതരക്തം ശമിക്കും.

വീരപുണ്ഡരീകാദി.

വരൾതാമര മഞ്ചട്ടി മരമഞ്ഞൾ അതിമധുരം ചന്ദനം കല്ലൂണ്ണു് ഏലത്തരി ചണംപയറു് ഇരുവേലി താമരക്കിഴങ്ങു് ഇവ സമം അരച്ചു ലേപനംചെയ്താൽ വാതരക്തം ശമിക്കും.

ലഘുപിണ്ഡതൈലം.

കുറുന്തോട്ടിവേരു് പെരുംകുരമ്പവേരു് ആനക്കുറുന്തോട്ടിവേരു് ചിററമൃതു് ശതാവരിക്കിഴങ്ങു് ഇവ സമം കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ മേൽപ്പറഞ്ഞ മരുന്നുകൾ തന്നെ കല്ക്കം അരച്ചു് കലക്കി എണ്ണകാച്ചി തേയ്ക്കുകയും സേവിക്കുകയും ചെയ്താൽ വാതരക്തം ശമിക്കും.

ശതാഹ്വാദിതൈലം.

ശതകുപ്പക്കഷായത്തിൽ കൊട്ടവും ഇരട്ടിമധുരവുംകൂടി അരച്ചു കല്ക്കം കലക്കി എണ്ണകാച്ചി തേയ്ക്കുകയും സേവിക്കുകയും ചെയ്താൽ വാതരക്തം ശമിക്കും.

മറെറാരു ലഘുപിണ്ഡതൈലം.

നറുനീണ്ടിക്കഷായത്തിൽ നറുനീണ്ടിക്കിഴങ്ങും ചെഞ്ചല്യ

വും അതിമധുരവും പൊൻമെഴുകുംകൂടി അരച്ചു കല്ക്കംകലക്കി അരിച്ചുതേച്ചാൽ വാതരക്തം ശമിക്കും.

മഹാപിണ്ഡതൈലം.

നറുനീണ്ടിക്കിഴങ്ങു വേപ്പിൻതൊലി കുമ്പളങ്ങാ ഇവ സമം ഇടിച്ചുപിഴിഞ്ഞനീരു് വശളച്ചീര ചീരച്ചുണ്ടഭസ്മം ചിററമൃതിൻനീരു് വൈരപ്പുളിരസം ഇവയും എണ്ണയും എണ്ണയ്ക്കുസമം പാലും നെയ്യുംചേൎത്തു കാകോളി ക്ഷീരകാകോളി ജീവകം മേദ മഹാമേദ ശതാവരി വെള്ളത്തനറുനീണ്ടി മഞ്ചട്ടി പൊൻമെഴുകു് ചിററമൃതു് കൊടിത്തൂവവേരു് ചെഞ്ചല്യം ഇന്തുപ്പു് ചന്ദനം ഇവസമം അരച്ചു കല്ക്കംകലക്കി കാച്ചിഅരിച്ചു തേച്ചാൽ അതിഭയങ്കരമായ വാതരക്തവും ചൎമ്മദലവും ചൊറിചിരങ്ങുകളും കുഷ്ഠവും അശ്സ്സും വിസൎപ്പവും വ്രണവും നീരും ഭഗന്ദരവും മററും ശമിക്കും.

മറെറാരു പിണ്ഡതൈലം.

മഞ്ചട്ടി നറുനീണ്ടിക്കിഴങ്ങു് ചെഞ്ചല്യം ഇരട്ടിമധുരം പൊന്മെഴുകു് ഇവസമം വേപ്പെണ്ണയിൽ കല്ക്കംചേൎത്തു കാച്ചി അരിച്ചു തേച്ചാൽ വാതരക്തം ശമിക്കും.

മഹാപത്മതൈലം.

താമരയല്ലി അതിമധുരം ലന്തക്കായ് താമരവളയം കരിങ്കുവളക്കിഴങ്ങു് കുറുന്തോട്ടിവേരു് മുരുക്കിൻതൊലി രക്തചന്ദനം ഇവ അയ്യഞ്ചുപലംവീതം ഒന്നിച്ചുചേൎത്തു കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴി എണ്ണയും എണ്ണയ്ക്കുസമം കാടിയുംചേൎത്തു പാച്ചോററിത്തൊലി കാകോളി ക്ഷീരകാകോളി രാമച്ചം ജീവകം ഇടവകം നാഗപ്പൂവു് വള്ളിമുല്ലയില താമരയല്ലി പതുമുകം വരൾത്താമര രക്തചന്ദനം മേദ മാഞ്ചി ഞാഴൽപ്പൂവു് കുങ്കമപ്പൂവു് ഇവ അരാറുകഴഞ്ചുവീതവും മഞ്ചട്ടിപ്പൊടി ഒരുപലവും അരച്ചു കല്ക്കം കലക്കി കാച്ചിയരിച്ചു തേച്ചാൽ വാതരക്തവും ജ്വരവും ശമിക്കും.

ഖുണ്ഡാകപത്മതൈലം.

പതുമുകം രാമച്ചം അതിമധുരം മഞ്ഞൾ ഇവ സമം കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച കഷായനീരിൽ ചെഞ്ചല്യം മഞ്ചട്ടി കുമിഴിൻവേരു കാകോളി ചന്ദനം ഇവ സമമായി കല്ക്കം അരച്ചു കലക്കി കാച്ചി അരിച്ചു തേച്ചാൽ വാതരക്തം ശമിക്കും.

സ്വല്പഗുഡൂചി.

ചിററമൃതു കഷായത്തിൽ എണ്ണ ഒഴിച്ചു് ചിററമൃതു് അരച്ചു കല്ക്കം കലക്കി കാച്ചി അരിച്ചുതേച്ചാൽ വാതരക്തം ശമിക്കും.

മധ്യമഗുഡൂചീതൈലം.

ചിററമൃതിന്റെ കഷായത്തിൽ എണ്ണയും എണ്ണയ്ക്കുസമം പാലുമൊഴിച്ചു ചിററമൃതുതന്നെ കല്ക്കം അരച്ചുകലക്കി കാച്ചി അരിച്ചുതേച്ചാൽ വാതരക്തം ശമിക്കും.

ബൃഹൽഗുഡൂചീതൈലം.

നൂറുപലം ചിററമൃതു് പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴി എണ്ണയും നാലിടങ്ങഴി പാലും ഒഴിച്ചു് അമുക്കരം പാൽമുതക്കിൻകിഴങ്ങു് കാകോളി ക്ഷീരകാകോളി ചന്ദനം ശതാവരിക്കിഴങ്ങു് വലിയകുറുന്തോട്ടിവേരു് ഞെരിഞ്ഞിൽ കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു് വിഴാലരിക്കാമ്പു് നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് ചിററരത്ത ത്രായമാണ നറുനീണ്ടിക്കിഴങ്ങു് അടപതിയൻകിഴങ്ങു് തിപ്പലിമൂലം ചുക്കു് മുളകു് തിപ്പലി കാകോകിലരി ചെറിയ ബ്രഹ്മി കാട്ടുവെള്ളരിവേരു് അടവിക്കച്ചോലം മഞ്ചട്ടി രക്തചന്ദനം മഞ്ഞൾ ശതാവരിക്കിഴങ്ങു് മുക്കററി ഇവ മുമ്മൂന്നുകഴഞ്ചുവീതം അരച്ചു് കല്ക്കംകലക്കി കാച്ചിഅരിച്ചു് തേയ്ക്കുകയും സേവിക്കുകയും നസ്യം ചെയ്യുകയും ചെയ്താൽ വാതരക്തം ഉദാവൎത്തം പതിനെട്ടുവിധത്തിലും ഉള്ള കുഷ്ഠങ്ങൾ ഹനുസ്തംഭം പ്രമേഹം കാമല പാണ്ഡു വിസ്ഫോടം വിസൎപ്പം നാഡീവ്രണം ഭഗന്ദരം ചൊറി ചിരങ്ങു് പാദദാഹം മുതലായതുകൾ ശമിക്കും.

മറെറാരു ഗുഡൂച്യാദി.

ഒരുതുലാം ചിററമൃതു് പതിനാറിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ പതിനാറിടങ്ങഴിപ്പാലും നാലിടങ്ങഴി എണ്ണയും ചേൎത്തു കൊട്ടം ഏലം അകിൽ മരമഞ്ഞത്തൊലി മാഞ്ചി പുലിച്ചുവടിവേരു് നാഗണം അരേണുകം ശ്രാവണി ചുക്കു് മുളകു് തിപ്പലി ചതകുപ്പ കൎക്കടകശൃംഗി നറുനീണ്ടിക്കിഴങ്ങു് ഇലവങ്ഗം പച്ചില ഇരട്ടിമധുരം മഞ്ചട്ടിപ്പൊടി മേദ മഹാമേദ കാകോളി ക്ഷീരകാകോളി ജീവകം ഇടവകം കാട്ടുഴുന്നിൻവേരു് കാട്ടുപയററിൻവേരു് അടപതിയൻകിഴങ്ങു് ഇരട്ടിമധുരം കാരകിൽ പുഴമുഞ്ഞ ഇലവിൻപശ പൂതവൃക്ഷം തകരം നാഗപ്പൂവു് ഇരുവേലി പതുമുകം കരിങ്കുവളക്കിഴങ്ങു് ചന്ദനം ഇവ മുമ്മൂന്നുകഴഞ്ചുവീതം അരച്ചു് കല്ക്കം കലക്കി കാച്ചി അരിച്ചു തേയ്ക്കുകയും നസ്യംചെയ്യുകയും സേവിക്കുകയും മററും ചെയ്താൽ വാതരക്തം വിയൎപ്പു് ചൊറി ചിരങ്ങു് ശിരഃകമ്പം അൎദ്ദിതം വ്രണം മുതലായതുകൾ ശമിക്കും.

അമൃതാഹ്വായതൈലം.

ചിററമൃതു് ഇരട്ടിമധുരം രണ്ടുഭാഗം ഓരിലവേരു് മൂവിലവേരു് ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ തമിഴാമവേരു് ചിററരത്ത വെളുത്താവണക്കിൻവേരു് ജീവകം ഇടവകം മേദ മഹാമേദ കാകോളി ക്ഷീരകാകോളി കാട്ടുപയറു് കാട്ടുഴുന്നു് അടപതിയൻകിഴങ്ങു് ഇവ നൂറുപലംവീതം കുറുന്തോട്ടിവേരു് പലം അറുനൂറു് ലന്തക്കുരുവു് കൂവളത്തിൻവേരു് യവം ഉഴുന്നു് മുതിര ഇവ അറുപത്തിനാലുപലംവീതം കുമിഴിൻവേരു് ഉണങ്ങിയതു റാത്തൽ മുപ്പത്തിരണ്ടു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു് നൂററിഅറുപതുപറ വെള്ളത്തിൽ കഷായംവച്ചു് നാലുഇടങ്ങഴിയാക്കി പിഴിഞ്ഞരിച്ചു് പതിനാറിടങ്ങഴി എണ്ണയും എണ്പതിടങ്ങഴി പാലുംചേൎത്തു ചന്ദനം രാമച്ചം നാഗപ്പൂവു് പച്ചില ഏലം അകിൽ കൊട്ടം തകരം അതിമധുരം ഇവ മുമ്മൂന്നുപലംവീതവും മഞ്ചട്ടി അരപ്പലവുംചേൎത്തു് കാച്ചി അരിച്ചു് തേയ്ക്കുകയും നസ്യംചെയ്യുകയും സേവിക്കുകയും മററും ചെയ്താൽ വാതരക്തം ക്ഷതം ക്ഷീണം ക്ഷയം ധാതുനഷ്ടം ശുക്ലക്ഷയം വിറയൽ ആക്ഷേപകം ഒടിവു് ചതവു് സർവാംഗവാതം ഏകാംഗവാതം യോനിദോഷം അപസ്മാരം ഉന്മാദം വിഷമജ്വരം മുതലായവ ശമിക്കും.

മൃണാളാദിമിശ്രതൈലം.

താമരവളയം കരിംകൂവളക്കിഴങ്ങു് താമരക്കിഴങ്ങു് നറുനീണ്ടിക്കിഴങ്ങു് ഇരുവേലി നാഗപ്പൂവു് ചന്ദനം രക്തചന്ദനം കിരിയാത്തു താമരയല്ലി മുത്തങ്ങാക്കിഴങ്ങു പടവലം കടുകുരോഹിണി കൊടിത്തൂവവേരു് കുഴിമുത്തങ്ങാ പപ്പടകപ്പുല്ലു് ആടലോടകത്തിന്റെവേരു് ഇവ സമം അരച്ചു് എണ്ണയിൽ കലക്കി എണ്ണയ്ക്കുസമം നെയ്യും നെയ്യിൽ ഇരട്ടി പാലും ചേൎത്തു കാച്ചി അരിച്ചു് തേയ്ക്കുകയും സേവിക്കുകയും വസ്തിചെയ്യുകയും മററും ചെയ്താൽ പിത്താധികമായ വാതരക്തം ശമിക്കും.

നാഗബലാതൈലം.

ഒരുതുലാം ഊരകത്തിൻവേരു് അറുപത്തിനാലിടങ്ങഴിവെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ നാലിടങ്ങഴി എണ്ണയും നാലിടങ്ങഴി പാലും ഒഴിച്ചു തകരം അതിമധുരം ഇരിപ്പപ്പൂവു് ഇവ അയ്യഞ്ചുപലംവീതം അരച്ചുകലക്കി കാച്ചി അരിച്ചു തേയ്ക്കുകയും സേവിക്കുകയും മററും ചെയ്താൽ വാതരക്തം ശമിക്കും.

ജീവകാദ്യകമിശ്രതൈലം.

ജീവകം ഇടവകം മേദ മഹാമേദ കാട്ടുഴുന്നു് ശതാവരിക്കിഴ

ങ്ങു് ഇരട്ടിമധുരം കാട്ടുപയറു് കാരകോളി ക്ഷീരകാരകാളി ഊരക ത്തിൻവേരു് ചിററമൃതു് ദശമൂലം തമിഴാമവേരു് കുറുന്തോട്ടിവേ രു് അമരി പാൽമുതക്കിൻകിഴങ്ങു് അമുക്കരം കല്ലൂർവഞ്ചി ഇവ സമം കഷായം വച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ച നീരിൽ എണ്ണ ഒഴിച്ചു് ഈ മരുന്നുകൾ തന്നെ അരച്ച കല്ക്കം കലക്കി എ ണ്ണയും സമംനെയ്യും നെയ്യിൽ നാലിരട്ടി പാലും പാലിനുസമം മാംസരസവുംചേർത്തു കാച്ചി അരിച്ചു തേയ്ക്കുകയും സേവിക്കുകയും മററും ചെയ്താൽ അതിഭയങ്കരമായ വാതശോണിതവും ശമിക്കും.

### ശതപാകബലാതൈലം.

കുറുന്തോട്ടിക്കഷായത്തിൽ എണ്ണ ഒഴിച്ചു കുറുന്തോട്ടിവേരി ലെ തൊലി അരച്ചു കല്ക്കംകലക്കി എണ്ണയിൽ നാലിരട്ടിപ്പാലും ചേർത്തു കാച്ചി അരിച്ചു വീണ്ടും വീണ്ടും ഇങ്ങനെ നൂറുതവണ കാ ച്ചിയരിച്ച എണ്ണ സേവിക്കുകയും തേയ്ക്കുകയും നസ്യംചെയ്യുക യും വസ്തിപിടിക്കുകയും മററും ചെയ്താൽ വാതരക്തവും മററുള്ള എല്ലാ വാതപീഡകളും ശമിക്കും. ബലവും പുഷ്ടിയും ആയുസ്സും ശുക്ലവൃദ്ധിയും ധാതുബലവും ഉണ്ടാകും.

### മധുകാദ്യതൈലം.

ഒരു തുലാം ഇരട്ടിമധുരം അറുപത്തിനാലിടങ്ങഴി വെള്ള ത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു്അതിൽനാ ലിടങ്ങഴി എണ്ണയും നാലിടങ്ങഴി പാലും ശതകുപ്പ ശതാവരിക്കി ഴങ്ങു് പെരുംകുരുമ്പവേരു് എരുമക്കള്ളി (ചോകം) അകിൽ ച ന്ദനം ഇലവിൻപശ ചെറുപ്പുള്ളടി മാഞ്ചി മേദ മഹാമേദ പന്നി ക്കിഴങ്ങു് ജീവകം ഇടവകം അടപതിയൻകിഴങ്ങു നെല്ലിക്കാത്തോ ടു് ഋദ്ധി പതുമുകം കാകോളി ക്ഷീരകാകോളി ഇലവങ്ഗം പച്ചില നാഗണം ഇരുവേലി വരൾത്താമര മഞ്ചട്ടിപ്പൊടി നറു നീണ്ടി രണ്ടും കുഴിമുത്തങ്ങാ കർപ്പൂരം ഇവ ഓരോപലം വീതം അരച്ചു കല്ക്കം കലക്കി കാച്ചി അരിച്ചു് സേവിക്കുകയും തേയ്ക്കുക യും മററും ചെയ്താൽ വാതരക്തം പിത്തച്ചൂടു് ജ്വരം മുതലായവ ശമിക്കുകയും ബലവും വർണ്ണപ്രകാശവും ഉണ്ടാകുകയും ചെയ്യും.

### ശതപാകമധുകതൈലം.

ഒരുപലം അതിമധുരം ഇടങ്ങഴി എണ്ണയിൽ അരച്ചുകലക്കി നാലിടങ്ങഴി പാലും ചേർത്തു കാച്ചിഅരിച്ചു വീണ്ടും വീണ്ടും ഇങ്ങ നെ നൂറുതവണ കാച്ചിഅരിച്ചു സേവിക്കുകയും തേയ്ക്കുകയും ചെ യ്താൽ വാതരക്തം വാതപീഡകൾ കാസശ്വാസം കാമല ചുട്ടു

നീറക്കം മുതലായവ ശമിക്കുകയും ബലവും പുഷ്ടിയും ശുക്ലവൃദ്ധിയും ഓജസ്സും ധാതുബലവും മററും ഉണ്ടാവുകയും ചെയ്യും.

സഹസ്രപാകബലാതൈലം.

കുറുന്തോട്ടിക്കഷായത്തിൽ എണ്ണ ഒഴിച്ചു് എണ്ണയിൽ നാലിരട്ടി പാലും ചേത്തു കുറുന്തോട്ടിവേരരച്ചു കല്ക്കം കലക്കി ആയിരം തവണ മേൽപ്രകാരം കാച്ചി അരിച്ച എണ്ണ തേയ്ക്കുകയും സേവിക്കുകയും നസ്യംചെയ്യുകയും വസ്തിപിടിക്കുകയും മററും ചെയ്താൽ വാതരക്തം മററു വാതപീഡകൾ പല പ്രകാരത്തിലും ഉള്ള വാതസംബന്ധമായ മഹാരോഗങ്ങൾ മുതലായവ ശമിക്കുകയും ബലവും പുഷ്ടിയും ആയുസ്സും കാന്തിയും ഇന്ദ്രിയപ്രസാദവും ധാതുപുഷ്ടിയും ശുക്ലവൃദ്ധിയും മററും ഉണ്ടാവുകയും ചെയ്യും. ഈ ഔഷധം രസായനവും വളരെ വളരെ ദിവ്യവും മംഗളകരവും ആകുന്നു.

ബൃഹന്മരിചാദ്യംതൈലം.

നല്ലമുളകു ത്രികോല്പക്കൊന്ന നാഗദന്തിവേരു് എരിക്കിൻപാൽ ചാണകനീരു് ദേവതാരം മഞ്ഞൾ മരമഞ്ഞൾത്തൊലി മാഞ്ചി കൊട്ടം ചന്ദനം കാട്ടുവെള്ളരിവേരു് കണവീരം (അരളി) അരിതാലം മനയോല കൊട്ടവേലിക്കിഴങ്ങു് മേന്തോന്നിക്കിഴങ്ങു് വിഴാലരിക്കാമ്പു് തകരയരി നെന്മേനിവാകത്തൊലി കുടകപ്പാലവേരിലെത്തൊലി വേപ്പിൻതൊലി ഏഴിലംപാലത്തൊലി ചിററമൃതു് ഇലക്കള്ളി കൊന്നത്തൊലി പുങ്കിൻതൊലി കരിങ്ങാലിക്കാതൽ തിപ്പലി വയമ്പു് ചെറുപ്പുന്നയരി ഇവ ഓരോപലം വീതം വത്സനാഭി പലം രണ്ടു് എല്ലാംകൂടി ഒന്നിച്ചു ചേത്തു് അരച്ചു നാലിടങ്ങഴി കടുകെണ്ണയിൽ കലക്കി നാലിരട്ടി ഗോമൂത്രവുംചേത്തു ലോഹപാത്രത്തിൽ കാച്ചി അരിച്ചു തേച്ചാൽ വാതരക്തം സംബന്ധിച്ചും കുഷ്ഠം സംബന്ധിച്ചും ഉണ്ടാകുന്ന മഹാവ്രണങ്ങൾ വാതരക്തജങ്ങളായ മററു പലതരം വ്യാധികൾ ചൊറി ചിരങ്ങു വിസേ്ഫാടം മുതലായവകൾ എല്ലാം ശമിക്കും.

വിഷതിന്ദുകതൈലം.

കാഞ്ഞിരക്കുരുവിൻെറ മജ്ജ രണ്ടിടങ്ങഴി മുരിങ്ങവേരിലെ തൊലി ഇടിച്ചുപിഴിഞ്ഞ നീരു് ഇടങ്ങഴി ഒന്നു് കാർകോകിലരികഷായം ഇടങ്ങഴി ഒന്നു കറുത്ത ഉമ്മത്തിൻെറ ഇല ഇടിച്ചുപിഴിഞ്ഞ നീരു ഇടങ്ങഴി രണ്ടു് നീർമാതളത്തിൻതൊലി ഇടിച്ചുപിഴിഞ്ഞ നീരു ഇടങ്ങഴി രണ്ടു കൊട്ടവേലിയില നീരു ഇടങ്ങഴി രണ്ടു കോഠപ്പാക്കിൻകഷായം ഇടങ്ങഴി രണ്ടു് നൊച്ചിയില ഇടിച്ചുപിഴിഞ്ഞനീരു് ഇടങ്ങഴി രണ്ടു അമുക്കുരക്കഷായം ഇടങ്ങഴി രണ്ടു്

മുഞ്ഞയില ഇടിച്ചുപിഴിഞ്ഞ നീര് ഇടങ്ങഴി രണ്ടു് ഇലക്കള്ളിനീ രു് ഇടങ്ങഴി രണ്ടു് എല്ലാംകൂടി ഒന്നിച്ചുചേൎത്തു് അതിൽ രണ്ടിട ങ്ങഴി എണ്ണ ഒഴിച്ചു വെളുത്തുള്ളി ചരളം അതിമധുരം കൊട്ടം ഇ ന്തുപ്പു് വിളയുപ്പു് കൊടുവേലിക്കിഴങ്ങു് മഞ്ഞൾ തിപ്പലി ഇവ ഓരോ പലംവീതം അരച്ചു കല്ക്കം കലക്കി കാച്ചി അരിച്ചു തേ ച്ചാൽ വാതരക്തവും മററുള്ള സകല വാതപീഡകളും കുഷ്ഠങ്ങളും വൈവർണ്യവും ത്വഗ്ദോഷവും മററും ശമിക്കും.

രുദ്രതൈലം.

തമിഴാമവേരു് മഞ്ഞൾ വേപ്പിൻതൊലി തക്കാരിവഴുതിന വേരു് ചെറുവഴുതിന കണ്ടകാരി പുങ്കിൻതൊലി കരിനൊച്ചിവേ രു് ആടലോടകത്തിൻവേരു് കടലാടി പടോലം കറുത്ത ഉമ്മം താ ളിമാതളപ്പുഷം മുഞ്ഞവേരു് നാഗദന്തിവേരു് ഇവ ആറാറു കഴഞ്ചു വീതം ത്രിഫല പതിനെട്ടു കഴഞ്ചു് ഇവ കല്ക്കം അരച്ചു മുപ്പത്തി രണ്ടു പലം അമൃതു് കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരി ച്ചതിൽ കലക്കി ഇടങ്ങഴി കടുകെണ്ണയും ഇടങ്ങഴി പാലും ഇടങ്ങ ഴി ആടലോടകത്തിലനീരും ഒഴിച്ചു കാരകിൽ കച്ചോലക്കിഴങ്ങു് കാകോളി ചന്ദനം തിപ്പലിമൂലം നാഗ്ഗണം അവിൽതൊലി നാ ഗപ്പൂവു് കൊട്ടം ഇവയുംകൂടി കല്ക്കം ആയി അരച്ചുകലക്കി കാച്ചി അരിച്ചു തേച്ചാൽ അസ്ഥിമജ്ജാഗതങ്ങളും കൈകാൽ ഇവകളു ടെയും വിരലുകളുടെയും സന്ധികളെ പ്രാപിച്ചവകളും കറുത്ത നിറത്തോടുകൂടിയതും വെളുത്ത നിറത്തോടുകൂടിയതും ചുവന്നനിറ ത്തോടുകൂടിയതും നാനാവൎണ്ണത്തോടുകൂടിയതും ചുട്ടനീറലത്തോടു കൂടിയതും ആയ വാതരക്തപീഡകളും ചൊറിചിരങ്ങുകളും വ്രണ ങ്ങളും തേമൽ വട്ടപ്പുണ്ണു് മസൂരിക മണ്ഡലകുഷ്ഠം മുതലായവക ളും വിസൎപ്പവും വിസ്ഫോടവും നാഡീവ്രണങ്ങളും മൎമ്മപീഡക ളും മററു പല പ്രകാരത്തിലും ഉള്ള രക്തദോഷങ്ങളും ശമിക്കും.

മഹാരുദ്രതൈലം.

നാലിടങ്ങഴി അമൃതിന്റെ കഷായത്തിൽ ഇടങ്ങഴി പച്ച വെള്ളവും ഇടങ്ങഴി ആടലോടകത്തിന്റെ ഇല ഇടിച്ചുപിഴിഞ്ഞ നീരും ഇടങ്ങഴി കടുകെണ്ണയും ഒഴിച്ചു തമിഴാമവേരു് മഞ്ഞൾ വേപ്പിൻതൊലി തക്കാരി വഴുതിനവേരു് താളിമാതളപ്പുഷം കണ്ട കാരിച്ചുണ്ട ചെറുവഴുതിനവേരു് ആവിത്തൊലി ആടലോടക ത്തിൻവേരു് നൊച്ചിവേരു് പടവലം കറുത്ത ഉമ്മം കടലാടി മുഞ്ഞവേരു് നാഗദന്തിവേരു് ശതാവരിക്കിഴങ്ങു് ഇവ ആറാറു കഴഞ്ചുവീതവും രണ്ടുപലം വത്സനാഭിയും ഒരു പലം ചുക്കും ഒരു പലം നല്ലമുളകും ഒരുപലം തിപ്പലിയും അരച്ചുകലക്കി കാച്ചിയ

രിച്ചു തേച്ചാൽ പലപ്രകാരത്തിലുള്ള ദോഷങ്ങളെക്കൊണ്ടുണ്ടായിട്ടുള്ളതായ സകലവിധ വാതരക്തങ്ങളും പതിനെട്ടുവിധത്തിൽഉള്ള കുഷ്ഠങ്ങളും കൃമിയും ദുഷ്ടവ്രണങ്ങളും ചുട്ടുനീറക്കവും ചൊറിചിരങ്ങുകളും മററും ശമിക്കും. വർണ്ണപ്രകാശവും കാന്തിയും ഉണ്ടാകും.

മഹാരുദ്രഗുഡൂചിതൈലം.

ഒരു തുലാം അമൃതു് പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് കഷായവും അറുപതിനാലുപലം വേപ്പിൻതൊലി പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചതും ഒന്നിച്ചുചേർത്തു അതിൽ ഇടങ്ങഴി കടുകെണ്ണ ഒഴിച്ചു് എണ്ണയ്ക്കു സമം ഗോമൂത്രവും ചേർത്തു് ചിററമൃതു് കാർകോകിലരി ചെറിയ നാഗദന്തിവേരു് കണവീരം (അലരി) നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് താളിമാതളത്തോടു് വേപ്പുരി മഞ്ഞൾ മരമഞ്ഞൾ തൊലി കണ്ടകാരിച്ചുണ്ട ചെറുവഴുതിനവേരു് ആനക്കുറുന്തോട്ടിവേരു് ചുക്കു് മുളകു് തിപ്പലി പച്ചില മാഞ്ചി തമിഴാമവേരു് തിപ്പലിമൂലം മഞ്ചട്ടിപ്പൊടി അമുക്കുരം ചതകുപ്പ ചന്ദനം നറുനീണ്ടി രണ്ടും ഏഴിലംപാലത്തൊലി ഇവകൾ മുമ്മൂന്നുകഴഞ്ചുവീതം അരച്ചുകല്ക്കി എണ്ണയ്ക്കു സമം ചാണകനീരും ചേർത്തു കാച്ചി അരിച്ചു തേച്ചാൽ സർവോപദ്രവങ്ങളോടും കൂടിയതായ വാതരക്തവും പതിനെട്ടു പ്രകാരത്തിലുള്ള കുഷ്ഠങ്ങളും വിസർപ്പവും വ്രണങ്ങളും മററും ശമിക്കും.

നിംബാദിചൂർണ്ണം.

വേപ്പിൻതൊലി ചിററമൃതു് കടുക്കാത്തോടു നെല്ലിക്കാത്തോടു് ഇവ ഓരോപലംവീതം കാർകോകിലരി ചുക്കു് വിഴാലരിക്കാമ്പു് തകരയരി തിപ്പലി കുറാശ്ശാണിരാമം വയമ്പു് ജീരകം കടുകു് കരിങ്ങാലിക്കാതൽ ഇന്തുപ്പു് തുവച്ചിലക്കാരം ചവക്കാരം മഞ്ഞൾ മരമഞ്ഞൾതൊലി മുത്തങ്ങാക്കിഴങ്ങു് ദേവതാരം കൊട്ടം ഇവ മുമ്മൂന്നുകഴഞ്ചുവീതം ഒന്നിച്ചുചേർത്തു് ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു് അരേരശ്ശ ത്രപാത്തുക്കംവീതം ഓരോനേരം സേവിച്ചു പുറകെ അമൃതിൻകഷായം സേവിച്ചാൽ അത്യുഗ്രമായ വാതരക്തവും ഛർദ്ദി ഔദുംബരകുഷ്ഠം കോഠം ചൊറി ചിരങ്ങു് വ്രണം വിസ്ഫോടം വിസർപ്പം ആമവാതംകൊണ്ടുണ്ടാകുന്ന നീരു് ഉദരം പ്ലീഹ ഗുല്മരോഗം പാണ്ഡു കാമല മുതലായ പലരോഗങ്ങളും ശമിക്കും.

ബലാഘൃതം.

കുറുന്തോട്ടിവേരു് ഊരകത്തിൻവേരു് മേദ നായിക്കരുണ

യരി ശതാവരിക്കിഴങ്ങു് കാകോളി ക്ഷീരകാകോളി ചിററരത്ത മരമഞ്ഞൾത്തൊലി ഇവസമം അരച്ചു നെയ്യിൽകലക്കി നെയ്യിൽ നാലിരട്ടി പാലും ചേൎത്തു കാച്ചിയരിച്ചു സേവിച്ചാൽ വാതരക്ത വും ഹൃദ്രോഗവും പാണ്ഡുവും വിസൎപ്പവും കാമലയും ചുട്ടനീറക്ക വും മററും ശമിക്കും.

### പരൂഷകഘൃതം.

ത്രായമാണ നെല്ലിക്കാത്തോട്ടു് കാകോളി ക്ഷീരകാകോളി ശതാവരിക്കിഴങ്ങു് നീർമുത്തങ്ങാ ഇവ സമം കഷായംവച്ചു നാ ലൊന്നാക്കി പിഴിഞ്ഞരിച്ചതിൽ നെയ്യൊഴിച്ചു പരൂഷകഫലവും മുന്തിരിങ്ങാപ്പഴവും കുമിഴിൻകായും ദേവതാരവും കഷായത്തി ൻെറ മരുന്നുകളും അരച്ചു കല്ക്കംകലക്കി നെയ്യിൽ നാലിരട്ടിപ്പാ ലും ചേൎത്തു കാച്ചി അരിച്ചു സേവിച്ചാൽ വാതരക്തം ക്ഷതം ക്ഷീണം ക്ഷയം വിസൎപ്പം പിത്തജ്വരം മുതലായതുകൾ ഏററവും വേഗത്തിൽ ശമിക്കും.

### ശതാവരിഘൃതം.

നെയ്യിൽ നാലിരട്ടി ശതാവരിനീരും നെയ്യു സമം പാലും ചേൎത്തു ശതാവരി അരച്ചു കല്ക്കംകലക്കി കാച്ചി അരിച്ചു സേവി ച്ചാൽ വാതശോണിതം ശമിക്കും.

### ഗുഡൂചീഘൃതം.

ചിററമൃതുകഷായത്തിൽ നെയ്യൊഴിച്ചു നെയ്യു സമം പാലു് ചിററമൃതു് കല്ക്കമരച്ചുകലക്കിക്കാച്ചി സേവിച്ചാൽ വാതരക്തം ശമിക്കും.

### മദ്ധ്യമഗുഡൂചീഘൃതം.

നൂറുപലം അമൃതു് പതിനാറിടങ്ങഴി വെള്ളത്തിൽ കഷായം വച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴി നെയ്യൊ ഴിച്ചു നാലിടങ്ങഴി പാലും ചേൎത്തു് എട്ടുപലം അമൃതു് അരച്ചു കല്ക്കംകലക്കി കാച്ചി അരിച്ചു സേവിച്ചാൽ വാതരക്തവും കുഷ്ഠ വും കാമലയും പാണ്ഡുരോഗവും പ്ലീഹയും കാസവും ജ്വരവും മററും ശമിക്കും.

### ബൃഹൽഗുഡൂചീഘൃതം.

അമൃതു് ഇരട്ടിമധുരം മുന്തിരിങ്ങാപ്പഴം ത്രിഫലത്തോട്ടു് ചു ക്കു് കുറുന്തോട്ടിവേരു് ആടലോടകത്തിൻവേരു് കൊന്നത്തൊലി തേക്കിടവേരു് ദേവതാരം ഞെരിഞ്ഞിൽ കടുകുരോഹിണി തിപ്പലി കുമിഴിൻകായ് ചിററരത്ത വയൽച്ചുള്ളിവിത്തു് വെളുത്താവണ ക്കിൻവേരു മറിക്കുന്നി (പൊത്തിക്കീര) മുത്തങ്ങാക്കിഴങ്ങു കരിംകു വളക്കിഴങ്ങു് ഇവ സമം അരച്ചു കല്ക്കംകലക്കി നെയ്യും നെയ്യിൽ

നാലിരട്ടി അമൃതിൻനീരും നെയ്യുസമം പച്ചനെല്ലിക്കാനീരും ചേർത്തു കാച്ചിയരിച്ചു സേവിക്കുകയും ചോററിൽ ഒഴിച്ചു് ഊണു കഴിക്കുകയും മററും ചെയ്താൽ ബഹുക്കളായ ദോഷങ്ങൾ കൊണ്ടു ണ്ടായ വാതരക്തവും വലിയ വേദനയോടുകൂടിയ ക്രോഷ്ടുകശീർഷം ആമവാതംകൊണ്ടുണ്ടാകുന്ന അതിവേദനയോടുകൂടിയ നീരു് പെരുമുട്ടുവാതം ചുട്ടുനീറക്കം ശരീരത്തിൽ ഉണ്ടാകുന്ന വേദന മൂത്രകൃച്ഛ്റം ഉദാവർത്തം പ്രമേഹം വിഷമജ്വരം മുതലായതുകളെല്ലാം ശമിക്കും. ഈ ഘൃതം ഇടവിടാതെ കുറേക്കാലം ഉപയോഗിച്ചാൽ വർണ്ണപ്രകാശവും ആയുർബലവും ശരീരപുഷ്ടിയും ഉണ്ടാകും.

മറെറാരു മഹാഗുഡൂചീഘൃതം.

നൂറുപലം ചിററമൃതു് പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കിപ്പിഴിഞ്ഞരിച്ചു് ഇടങ്ങഴി നെയ്യും നാലിടങ്ങഴിപ്പാലും ചേർത്തു് കാകോളി ക്ഷീരകാകോളി ജീവകം ഇടവകം ശതാവരിക്കിഴങ്ങു് മഞ്ഞപ്പാലുള്ള എരുമക്കള്ളി ഇരട്ടിമധുരം കരിംകൂവളക്കിഴങ്ങു് അമുക്കുരം കടുകുരോഹിണി ഋദ്ധി വൃദ്ധി മേദ മഹാമേദ ഞെരിഞ്ഞിൽ കണ്ടകാരി ചെറുവഴുതിനവേരു് ചിററമൃതു് തിപ്പലി ആടലോടകത്തിൻവേരു് മൂവിലവേരു് ഇവയെല്ലാംകൂടി സമം എടുത്തു് ഒന്നിച്ചുചേർത്തു് കല്ക്കം അരച്ചുകലക്കി കാച്ചിയരിച്ചു സേവിച്ചാൽ വാതരക്തം ചുട്ടുനീറക്കം ക്രോഷ്ടുകശീർഷം മുടന്തു് ഊരുസ്തംഭം ഗൃധ്രസി വാതകണ്ടകം മുതലായവ ശമിക്കും.

മഹാതിക്തകം ഘൃതം.

കിരിയാത്തു് മുത്തങ്ങാക്കിഴങ്ങു് വേപ്പിൻതൊലി കുടകപ്പാലയരി തിപ്പലി ത്രായമാണ കൊടിത്തൂവവേരു് അമൃതു് കടുകുരോഹിണി ശതാവരിക്കിഴങ്ങു് നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് അതിവിടയം പെരുംകുരുമ്പവേരു് കാട്ടുവെള്ളരിവേരു് പാടത്താളിക്കിഴങ്ങു് പർപ്പടകപ്പുല്ലു് വെളുത്ത നറുനീണ്ടിക്കിഴങ്ങു് കറുത്ത നറുനീണ്ടിക്കിഴങ്ങു് മഞ്ഞൾ മരമഞ്ഞത്തൊലി അതിമധുരം പതുമുകം രാമച്ചം പടോലം ചന്ദനം വയമ്പു് കൊന്നത്തൊലി ഏഴിലംപാലത്തൊലി ഇവ സമം ഒന്നിച്ചുചേർത്തു് എട്ടുഗുണം വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴിനെയ്യും രണ്ടിടങ്ങഴി നെല്ലിക്കാനീരുംചേർത്തു് കാച്ചിയരിച്ചു സേവിച്ചാൽ വാതരക്തം ഗളഗണ്ഡം മണ്ഡലകുഷ്ഠം കുഷ്ഠം പാണ്ഡു ശോഫം ശ്ലീപദം മുതലായതുകൾ ശമിക്കും.

യോഗസാരാമൃതം.

ശതാവരിക്കിഴങ്ങു് ഊരകത്തിൻവേരു് മറിക്കുന്നി പെരുമുത്ത

ങ്ങാക്കിഴങ്ങ് തമിഴാമവേര് ചിററമൃത് തിപ്പലി അമുക്കുരം കണ്ട കാരി ഇവ പതുപ്പത്തുപലംവീതം ഒന്നിച്ചുചേൎത്ത് ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത് അമ്പതുപലം ശക്കര പാവാക്കി അതിൽ ഇട്ടു ലേഹ്യമാക്കി വാങ്ങി അതിൽ ഇരുനാഴി തേനും ഇടങ്ങഴി നെയ്യും ഒഴിച്ച് നല്ലതുപോലെ മട്ടിച്ച് ഒരുപലം ഏലത്തരി ഇലവങ്ഗം പച്ചില ഇവ പൊടിച്ചതുംചേൎത്തു മററൊരു പാത്രത്തിലാക്കി വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ വാതരക്തം ക്ഷയം കുഷ്ഠം കാസം മുതലായവ ശമിക്കും. ബലവും പുഷ്ടിയും കാന്തിയും ധാതുവൃദ്ധിയും ശുക്ലവൃദ്ധിയും മററും ഉണ്ടാകും.

പുനൎന്നവാഗുൽഗുലു.

നൂറുപലം തമിഴാമവേരും നൂറുപലം വെളുത്താവണക്കിൻ വേരും പതിനാറുപലം ചുക്കുംകൂടി മുപ്പത്തിരണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു അതിൽ എട്ടുപലം ശുദ്ധിചെയ്ത ഗുൽഗ്ഗുലുവിൻെറ പൊടി കലക്കി പാകപ്പെടുത്തി എട്ടിൽ ഒരുഭാഗം കഷായം ശേഷിക്കുമ്പോൾ നാഴി ആവണക്കെണ്ണയും അഞ്ചുപലം ത്രികോല്പക്കൊന്നയും രണ്ടുപലം അമൃതുണക്കി ഇടിച്ചുപൊടിച്ചപൊടിയും അരപ്പലം നെല്ലിക്കാത്തോടുപൊടിച്ച പൊടിയും അരപ്പലം കടുക്കാത്തോടു പൊടിച്ചപൊടിയും അരപ്പലം താന്നിക്കാത്തോടുപൊടിച്ച പൊടിയും അരപ്പലം ചുക്കുപൊടിയും അരപ്പലം നല്ലമുളകുപൊടിയും അരപ്പലം തിപ്പലിപ്പൊടിയും ഒരുപലം കൊടുവേലിക്കിഴങ്ങിൻപൊടിയും ഓരോപലം ഇന്തുപ്പുപൊടിച്ച പൊടിയും തേൻകുരു ശുദ്ധിചെയ്തു പൊടിച്ച പൊടിയും വിഴാലരിക്കാമ്പിൻപൊടിയും മൂന്നു കഴഞ്ചു സ്വൎണ്ണമാക്കീരഭസ്മവും ഒരുപലം ലോഹഭസ്മവും ചേൎത്തു മുമ്മൂന്നുകഴഞ്ചുവീതം ഗുളികകളാക്കി ഉരുട്ടി സൂക്ഷിച്ചുവച്ചിരുന്ന് ഓരോനേരം ഓരോ ഗുളികവീതം സേവിച്ചാൽ വാതരക്തം അന്ത്രവൃദ്ധി ഗൃദ്ധ്രസി ജംഘാവാതം ഊരുസ്തംഭം ത്രികസ്തംഭം വസ്തിഗതവാതപീഡകൾ ആമവാതം മുതല്വായവകൾ ശമിക്കും.

അമൃതഗുൽഗുലു.

നാല്പത്തിഎട്ടുപലം അമൃതും പതിനാറുപലം ഗുൽഗ്ഗുലുവും പതിനാറുപലും നെല്ലിക്കാത്തോടുര് പതിനാറുപലം കടുക്കാത്തോട്ടും പതിനാറുപലം താന്നിക്കാത്തോടും പതിനാറുപലം തമിഴാമവേരുംകൂടി ഒന്നിച്ചുചേൎത്തു കഷായംവച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു ഒരു പാത്രത്തിൽവച്ചു കുറുക്കി കൊഴുക്കുമ്പോൾ നാഗദന്തിവേര് കൊടുവേലിക്കിഴങ്ങു തിപ്പലി ചുക്ക് നെല്ലിക്കാത്തോടു

കടുക്കാത്തോട്ട് താന്നിക്കാത്തോട്ട് അമൃത്ത് ഇലവങ്ഗം വിഴാല രിക്കാമ്പ് ഇവ അരേരശ്ശപ്പലംവീതവും മൂന്നുകഴഞ്ചു ത്രികോല്പ ക്കൊന്നയും ഒന്നിച്ചുചേൎത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടി യെടുത്ത പൊടിയിട്ടു ഇളക്കി പാകപ്പെടുത്തി വാങ്ങി സൂക്ഷിച്ചുവ ച്ചിരുന്ന് അഗ്നിബലത്തിന്ന തക്കവണ്ണം സേവിച്ചാൽ വാതരക്തം കുഷ്ഠം അർശസ്സ് വ്രണം പ്രമേഹം ആമവാതം ഭഗന്ദരം ആഢ്യ വാതം ശ്വയഥു ഇവകൾ ശമിക്കും.

### പഞ്ചാമൃതരസം.

ശുദ്ധിചെയ്ത രസം ഒരുഭാഗം ശുദ്ധിചെയ്ത ഗന്ധകം ഒരു ഭാഗം ശുദ്ധിചെയ്ത അഭ്രകം രണ്ടുഭാഗം ശുദ്ധിചെയ്ത ഗുൽഗ്ഗലു നാ ലുഭാഗം അമൃതിന്റെ നൂറ് എട്ടുഭാഗം എല്ലാംകൂടി ഒന്നിച്ചുചേ ൎത്തു കരിനൊച്ചിയിലനീരിലും ഞെരിഞ്ഞിൽ കഷായത്തിലും അമൃ തിൻനീരിലും വയൽച്ചുള്ളിവേരിൻരസത്തിലും ഏഴേഴുദിവസം അരച്ച്, ഈരണ്ടു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോനേരം ഓരോ ഗുളികവീതം സേവിച്ചു പുറകെ വയൽച്ചുള്ളിവേരിട്ടുവച്ച കഷായം സേവിച്ചാൽ വാതരക്തം ശമിക്കും.

### വാതരക്താന്തകരസം.

ശുദ്ധിചെയ്ത രസം ഗന്ധകം ലോഹം അഭ്രകം അരിതാലം മനയോല കന്മദം ഗുൽഗ്ഗലു ഇവ സമം ഒന്നിച്ചുചേൎത്തു പൊടി ച്ചതും വിഴാലരിക്കാമ്പ് ത്രിഫലത്തോട്ട് ത്രികടുക് ശുദ്ധിചെയ്ത കടൽനുര തമിഴാമവേര് ദേവതാരം കൊട്ടുവേലിക്കിഴങ്ങ് മരമ ഞ്ഞൾത്തൊലി വെളുത്ത വിഷ്ണുക്രാന്തി ഇവ സമം ഒന്നിച്ചുചേ ൎത്ത് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയതും ഒന്നിച്ചുചേൎത്തു കുഴിയമ്മിയിൽ ഇട്ടു ത്രിഫലക്കഷായത്തിലും കയ്യോന്നിനീരിലും മുമ്മൂന്നുതവണവീതം അരച്ചു ഉഴുന്നിടവീതം ഓരോനേരം വേപ്പി ന്റെ ഇലയും പൂവും തൊലിയും സമംചേൎത്തു പൊടിച്ചപൊടി അരേരശ്ശരുപാത്തുക്കം പൊടിയും നെയ്യുംചേൎത്തു സേവിച്ചാൽ അതിഘോരമായിരിക്കുന്ന വാതരക്തം ശമിക്കും.

### ഗുഡൂച്യാദിലോഹം.

അമൃതിൻനൂറും നെല്ലിക്കാത്തോട്ടു പൊടിച്ചതും താന്നിക്കാ ത്തോട്ടു പൊടിച്ചതും കടുക്കാത്തോട്ടുപൊടിച്ചതും ചുക്കുപൊ ടിയും നല്ലമുളകുപൊടിയും വിഴാലരിക്കാമ്പിൻപൊടിയും മുത്ത ങ്ങാപ്പൊടിയും കൊട്ടുവേലിക്കിഴങ്ങിൻപൊടിയും സമം ഒന്നിച്ചു ചേൎത്തു അതിനുസമം ലോഹഭസ്മവുംചേൎത്തു മർദ്ദിച്ചു കുറേശ്ശ സേവിച്ചാൽ വാതരക്തം ശമിക്കും.

വാതരക്താന്തകലെഹം.

രാമച്ചം ഇരുവേലി രക്തചന്ദനം ശുദ്ധിചെയ്ത രസം ഗന്ധകം അഭ്രകം അമൃതിൻനൂറു കട്ടക്കാരത്തോട്ട് ഇവയിൽ ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുക്കേണ്ടമരുന്നുകൾ അപ്രകാരംചെയ്തു പൊടിക്കേണ്ട മരുന്നുകൾ പൊടിച്ചും കുഴിയമ്മിയിൽ ഇട്ടു നല്ലപോലെ അരച്ചു സമം ലോഹഭസ്മവും ചേൎത്തു മർദ്ദിച്ച് ഈരണ്ടു കുന്നിപ്രമാണം ഓരോ നേരം സേവിച്ചു പുറകെ പടോലത്തിലയും കൊത്തമ്പാലരിയും ഇട്ടുവച്ച കഷായം സേവിച്ചാൽ അതിഭയങ്കരമായ വാതരക്തവും പാണ്ഡുരോഗവും മറ്റുള്ള പിത്തോപദ്രവങ്ങളും യകൃൽപീഡയും ഉപദംശവുംരസം സേവിച്ചുണ്ടായിട്ടുള്ള ദോഷങ്ങളും ചുട്ടുനീറക്കവും മറ്റും ശമിക്കും.

ഊരുസ്തംഭനിദാനം

തണുത്തതും ഉഷ്ണിച്ചതുമായ പദാൎത്ഥങ്ങളും ദ്രവദ്രവ്യങ്ങളും ഉണങ്ങിയ പദാൎത്ഥങ്ങളും ഭക്ഷിക്കുക ഗുരുദ്രവ്യങ്ങളേയും സ്നിഗ്ദ്ധദ്രവ്യങ്ങളേയും ഇടകലൎന്നു ഭക്ഷിക്കുക ഭക്ഷിച്ച പദാൎത്ഥങ്ങൾ കുറെ ദഹിച്ചും കുറെ ദഹിക്കാതെയും ഇരിക്കുമ്പോൾ ശരീരായാസകരങ്ങളായ വ്യായാമങ്ങൾ ചെയ്യുക കുതിരമുതലായ വാഹനങ്ങളിൽ കയറി ശരീരം ഇളക്കുക ക്രമവിരോധമായി ഉറങ്ങുകയോ ഉറങ്ങാതെയിരിക്കുകയോ ചെയ്ക മുതലായവകൊണ്ടു് ആമദോഷം വൎദ്ധിച്ച് കഫം മേദസ്സ് വായു ഇവയോടുചേൎന്നു പിത്തത്തെ കോപിപ്പിച്ചു തുടകളിൽ പ്രവേശിപ്പിച്ചു തുടയെല്ലുകളുടെ ഉള്ളിൽ കഫം നിറച്ചു തുടകളെ സ്തംഭിപ്പിക്കുന്നു. അപ്പോൾ തുടകൾക്കു തണുപ്പും ചൈതന്യഹീനതയും അന്യന്റെ തുടകൾ എന്നപോലെ ഭാരം തോന്നുകയും വേദനയുണ്ടാവുകയും ചെയ്യും. ചിന്നശരീരം നുറുങ്ങിനോവുക ഇളക്കമില്ലായ്ക മടി ഛൎദ്ദി അരുചി ജ്വരം കാലിന്നു തളൎച്ച കാലുയൎത്തുവാൻ പാടില്ലായ്ക തരിപ്പു മുതലായവയും ഉണ്ടാകും. ഇതിനെ ചിലർ ഊരുസ്തംഭം എന്നും ചിലർ ആഢ്യവാതമെന്നും പറയുന്നു.

ഊരുസ്തംഭത്തിന്റെ പൂൎവ്വരൂപം.

ഊരുസ്തംഭം ഉണ്ടാകാൻ പോകുമ്പോൾ അധികമായ ഉറക്കവും മനസ്സിൽ ഏററവും ചിന്തയും മന്ദതയും ജ്വരവും രോമാഞ്ചവും അരുചിയും ഛർദ്ദിയും കണങ്കാലുകൾക്കും തുടകൾക്കും തളൎച്ചയും ഉണ്ടാകും.

ഊരുസ്തംഭലക്ഷണം.

തരിപ്പു സങ്കോചം വിറയൽ കാലുകൾക്കു തളൎച്ച കാലുകൾ മേലോട്ടു പൊക്കാൻ പാടില്ലായ്ക കണങ്കാലുകൾക്കും തുടകൾക്കും

ഏററവും തളച്ച് കൂടക്കൂടെ അല്പമായ ചൂടുണ്ടാവുക വേദനയുണ്ടാവുക ഭൂമിയിൽ ചവിട്ടിയാൽ വേദനയുണ്ടാവുക തണുപ്പോടുകൂടിയും തൊട്ടാൽ അറിയാതെയും ഇരിക്കുക കാലിളക്കാനും ചവുട്ടാനും പാടില്ലാതെ ആവുക തുടകളിലും പാദങ്ങളിലും വല്ല ചതവോ മുറിവോ ഉണ്ടായാൽ വേദന തോന്നാതെ ഇരിക്കുക മുതലായവ ഊരുസ്തംഭലക്ഷണങ്ങൾ ആകുന്നു. ഈ രോഗത്തിൻെറ ആരംഭത്തിൽ ഉണ്ടാകാറുള്ളതും വാതരോഗലക്ഷണങ്ങളും ആയ തരിപ്പു സങ്കോചം വിറയൽ മുതലായവ കാണുമ്പോൾ വാതരോഗമാണെന്നു ശങ്ക ജനിച്ചു സ്നേഹങ്ങൾ ഉപയോഗിച്ചാൽ വ്യാധി വൎദ്ധിക്കുന്നതിനു സംഗതിവരുന്നതിനാൽ ഈ രോഗാരംഭത്തിൽനല്ലതുപോലെ സൂക്ഷിച്ചു ചികിത്സിച്ചുകൊള്ളേണ്ടതാകുന്നു.

## സാദ്ധ്യാസാദ്ധ്യം.

ദാഹവും കുത്തിനോവും വിറയലുമുള്ള ഊരുസ്തംഭരോഗി മരിക്കുകയും അതില്ലാത്ത ഊരുസ്തംഭരോഗിയുടെ ദീനം ശമിക്കുകയും ചെയ്യും.

## ഊരുസ്തംഭചികിത്സ.

ഊരുസ്തംഭത്തിനു വിരേചിപ്പിക്കയും സ്നേഹപാനം ചെയ്യിപ്പിക്കുകയും ഛർദ്ദിപ്പിക്കുകയും രക്തം കളയുകയും വസ്തികൎമ്മംചെയ്യിക്കുകയും അരുതു്. സ്വേദിപ്പിക്കുകയും ലംഘനകൎമ്മം ചെയ്യുകയും ഉഷ്ണദ്രവ്യങ്ങൾകൊണ്ടു വേണ്ട ഉപചാരങ്ങൾ ചെയ്യുകയും ചെയ്യണം. ഒന്നാമതായി ഊരുസ്തംഭത്തിൻെറ ചികിത്സ കഫത്തെ നശിപ്പിക്കുകയാണു്.

## ശിലാജതുയോഗം.

ശുദ്ധിചെയ്ത കന്മദം ഗുൽഗുലു തിപ്പലി ചുക്കു് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു ദശമൂലകഷായത്തിലൊ മൂത്രത്തിലൊ സേവിച്ചാൽ ഊരുസ്തംഭം ശമിക്കും.

## ഭല്ലാതകയോഗം.

ശുദ്ധിചെയ്ത തേൻകുരുവു് അമൃതു് ചുക്കു് ദേവതാരം കടുക്കാത്തോടു തമിഴാമവേരു് ഇവ സമം ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു ദശമൂലകഷായത്തിൽ കുറേശ്ശ സേവിച്ചാൽ ഊരുസ്തംഭം ശമിക്കും.

## പിപ്പലീയോഗം.

തിപ്പലി തിപ്പലിമൂലം ശുദ്ധിചെയ്ത തേൻകുരുവു് ഇവസമം പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാൽ ഊരുസ്തംഭം ശമിക്കും.

## ത്രിഫലായോഗം.

നെല്ലിക്കാത്തോടു കടുക്കാത്തോടു താന്നിക്കാത്തോടു ചെവി

യം നല്ലമുളക് തിപ്പലിമൂലം ഇവ സമം പൊടിച്ചു തേനിൽ കുഴ ച്ചുസേവിച്ചാൽ ഊരുസ്തംഭം ശമിക്കും.

പുനന്നവാദികഷായം.

തമിഴാമവേര് ചുക്ക് ദേവതാരം കടുക്കാത്തോട്ട ശുദ്ധിചെ യ്ത തേൻകുരുവു അമൃത് ഇവ സമം കഷായംവച്ചു ദശമൂലം ഉണ ക്കിപ്പൊടിച്ചപൊടിയും ചേൎത്തു സേവിച്ചാൽ ഊരുസ്തംഭം ശ മിക്കും.

ഭല്ലാതകാദികഷായം.

തേൻകുരുവു തിപ്പലി തിപ്പലിമൂലം ഇവ സമം കഷായംവ ച്ചു തേനൊ തിപ്പലിപ്പൊടിയൊ അനുപാനമായി സേവിച്ചാൽ ഊരുസ്തംഭം ശമിക്കും.

ശേഫാലികാദികഷായം.

നൊച്ചിയില കഷായംവച്ചു തിപ്പലിപ്പൊടിചേൎത്തു സേവി ക്കുകയും കഫശമനകരങ്ങളായ ക്രിയകൾ ചെയ്യുകയുംചെയ്താൽ ഊരുസ്തംഭം ശമിക്കും.

കുഷ്ഠാദിതൈലം.

കൊട്ടം ചന്ദനം രാമച്ചം ചരളം ദേവതാരം നാഗപ്പൂവ് അട്ടകൊട്ടപ്പാല് അമുക്കുരം ഇവ സമം അരച്ചു കടുകെണ്ണയിൽ ക ലക്കി കാച്ചിയരിച്ചു കുറേശ്ശ തേനുംചേൎത്തു സേവിച്ചാൽ ഊരു സ്തംഭം ശമിക്കും.

ഗുഞ്ജാഗർഭരസം.

ശുദ്ധിചെയ്ത രസം കഴഞ്ചു മൂന്ന് ഗന്ധകം കഴഞ്ചു പന്ത്രണ്ടു കുന്നിക്കുരുവു വേപ്പരി നേർവാളം വത്സനാഭി ഇവ ഓരോ കഴ ഞ്ചുവീതം ഇവ സമം ഒന്നിച്ചുചേൎത്തു പൊടിച്ചു കുഴിയമ്മിയിലിട്ട പിച്ചകത്തിലച്ചാററിലും ചെറുനാരങ്ങാനീരിലുംഉമ്മത്തിലച്ചാററി ലും മണിത്തക്കാളിയിലനീരിലും പ്രത്യേകം പ്രത്യേകം അരച്ച് ഈരണ്ടു കുന്നിപ്രമാണം വീതം ഗുളികയുരുട്ടി നിഴലുണക്കിസൂക്ഷി ച്ചുവച്ചിരുന്ന് ഓരോനേരം ഓരോ ഗുളികവീതം നെയ്യിൽ അര ച്ച് കായവും ഇന്തുപ്പും ചേൎത്തു സേവിച്ചാൽ ഊരുസ്തംഭം ശ മിക്കും.

സ്വേദനലേപനസേചനങ്ങൾ.

പുററുമണ്ണരച്ചു പാലിൽ പുഴുങ്ങി ചെറുചൂടോടെ തേനുംചേ ൎത്തു ലേപനംചെയ്താൽ ഊരുസ്തംഭം ശമിക്കും.

മറെറാന്ന്.

അമുക്കുരം എരിക്കിൻവേര് വേപ്പിൻതൊലി വേപ്പില വേ പ്പരി ദേവതാരം കടുക പുററുമണ്ണ് ഇവ അരച്ചു അനത്തി തേനും ചേൎത്തു ലേപനംചെയ്താൽ ഊരുസ്തംഭം ശമിക്കും.

### ആമവാതനിദാനം.

വിരുദ്ധങ്ങളായ ആഹാരസാധനങ്ങൾ ഭക്ഷിക്കുകയും വിരുദ്ധങ്ങളായ കർമ്മങ്ങൾ ചെയ്യുകയും അഗ്നിമാന്ദ്യം ഉള്ളവനും വ്യായാമം ഇല്ലാത്തവനും സ്നിഗ്ദ്ധദ്രവ്യങ്ങളെ അധികമായി ഉപയോഗിക്കുന്നവനും ഭക്ഷണം കഴിഞ്ഞ ഉടൻ വ്യായാമം ചെയ്യുന്നവനും ആമവാതം ഉണ്ടാകും. അങ്ങിനെയുള്ളവൻെറ ആമം വായുപ്രേരിതമായി കഫസ്ഥാനത്തെ പ്രാപിച്ച് അവിടെവച്ച് അത് ഏററവും വിദഗ്ദ്ധമായി നാഡികളിൽ പ്രവേശിച്ച് അത് വാതപിത്തങ്ങളാൽ ദുഷിച്ച് നാനാവർണ്ണമായിട്ടും ഏററവും പഴുപ്പോട്ടുകൂടിയതായിട്ടും സ്രോതസ്സുകളെ കുളിപ്പിച്ച് അതിവേഗത്തിൽ ദേഹത്തിന്ന ബലഹാനിയേയും ഹൃദയത്തിന്ന ഗുരുത്വത്തേയും ഉണ്ടാക്കുന്നു. അതിഭയങ്കരവും ആമം എന്ന പേരോട്ടുകൂടിയതുമായ ഇതു അനേകം രോഗങ്ങൾക്കു കാരണമായിത്തീരുന്നു. വാതകഫങ്ങൾ ഒരുമിച്ച് കോഷ്ഠത്തിലും നട്ടെല്ലിൻെറ സന്ധികളിലും പ്രവേശിച്ച് ദേഹത്തെ സ്തംഭിപ്പിക്കുന്നതിന് ആമവാതം എന്നു പറയുന്നു ആമവും വാതവുംകൂടെ അതുകളുടെ കോപകാരണങ്ങൾകൊണ്ട് ഒരേ സമയത്തിൽ കോപിച്ചുണ്ടാകുന്ന ആമവാതത്തിന് നീരും അംഗസന്ധികളിൽ വേദനയും പിടിത്തവും ഉണ്ടാകും.

### ആമവാതത്തിൻെറ സാമാന്യലക്ഷണം.

എല്ലാ അംഗങ്ങളിലുമോ ഒരു അംഗത്തിലോ നീരും പിടിത്തവും വേദനയും ഘനവും ഉണ്ടാവുകയും ജ്വരം അഗ്നിമാന്ദ്യം ഭക്ഷിക്കുന്ന പദാർത്ഥങ്ങൾ പാകംവരാതെ ഇരിക്കുക ദാഹം ആലസ്യം അരുചി ശരീരം നറുങ്ങിനോവുക മുതലായവ ആമവാതത്തിൻെറ സാമാന്യലക്ഷണങ്ങൾ ആകുന്നു.

### ആമവാതം വർദ്ധിച്ചാലുള്ള ലക്ഷണം.

മററുള്ള എല്ലാ രോഗങ്ങളിൽവച്ചും ആമവാതം ഏററവും ഭയങ്കരമായതാകുന്നു. അതു കോപിച്ചാൽ കൈയ് കാല് തല നെരിയാണി പൃഷ്ഠെല്ല് മുട്ട് തുട സന്ധികൾ ഇവയിൽ വേദനയോട്ടുകൂടെ നീരിനെ ഉണ്ടാക്കുകയും അത് എവിടെ പ്രവേശിക്കുന്നുവോ അവിടെ തേൾകുത്തിയതുപോലെയുള്ള വേദനയുണ്ടാക്കുകയും ചെയ്യും. അത് അഗ്നിമാന്ദ്യം തുപ്പൽ അരുചി ദേഹത്തിന്ന ഘനം ഉത്സാഹക്കുറവു വായിൽ രസമില്ലായ്ക ദാഹം വളരെ മൂത്രംപോവുക വയററിന്ന ഘനം വേദന ഉറക്കമില്ലായ്ക തണ്ണീർദാഹം ഛർദ്ദി തലതിരിച്ചിൽ ഇന്ദ്രിയങ്ങൾക്കു തളച്ച നെഞ്ചുവേദന മലബന്ധം ജഡത്വം കുടലിരപ്പ് വയർവീപ്പ് ഇവയേയും മററു കഷ്ടതരങ്ങളായ അനേകം രോഗങ്ങളേയും ഉണ്ടാക്കും.

### ആമവാതത്തിന്റെ പ്രത്യേകലക്ഷണങ്ങൾ.

വാതാധികമായ ആമവാതത്തിന്ന് അതിവേദനയും പിത്താധികമായ ആമവാതത്തിന്ന ചൂട്ടും കഫാധികമായ ആമവാതത്തിന്ന അവയവങ്ങൾ അനക്കാൻപാടില്ലായ്കയും ഗുരുതചവും ഉണ്ടായിരിക്കും. മൂന്ന ദോഷകോപങ്ങളോട്ടുംകൂടിയ ആമവാതത്തിന്ന മൂന്നിന്റേയും ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

### ആമവാതത്തിന്റെ അഷ്ടോപദ്രവങ്ങൾ.

അവയവസ്തംഭനം കുടലിരപ്പ്ൎ വയർവീപ്പ്ൎ തണ്ണീർദാഹം ഛർദ്ദി മൂത്രംപോക്ക് വയററുവേദന നിദ്രാഭംഗം ഇവ എട്ടും ആമവാതത്തിന്റെ പ്രത്യേകോപദ്രവങ്ങൾ ആകുന്നു.

### സാദ്ധ്യാസാദ്ധ്യം.

ഒരു ദോഷത്തിന്റെ കോപംകൊണ്ടുണ്ടായ ആമവാതം സാദ്ധ്യവും രണ്ടു ദോഷങ്ങളുടെ കോപംകൊണ്ടുണ്ടായതു് യാപ്യവും ശരീരംമുഴുവൻ നീരോട്ടുകൂടിയ ആമവാതവും മൂന്നുദോഷങ്ങളോട്ടുകൂടിയ ആമവാതവും കൃഛ്റസാദ്ധ്യവും ആകുന്നു.

### ആമവാതചികിത്സ.

ലംഘനക്രിയ സേചനക്രിയ ദീപനക്രിയ വിരേചനക്രിയ സ്നേഹപാനം വസ്തി മുതലായതുകൾ ആമവാതത്തിന്റെ പ്രധാന ചികിത്സകൾ ആകുന്നു.

### ആമവാതത്തിന്ന വിരേചനൌഷധം.

ത്രികോല്പക്കൊന്നപ്പൊടി ഇന്തുപ്പ് ചുക്കുപൊടി ഇവ സമം കാടിയിൽ കലക്കി സേവിച്ചാൽ വിരേചിച്ചു ആമവാതംശമിക്കും.

### മറെറാന്നു്.

ത്രികോൽപ്പക്കൊന്നക്കഷായത്തിൽ ത്രികോല്പക്കൊന്നപ്പൊടിചേൎത്തു ഏഴ്ദിവസം ഇടവിടാതെ സേവിച്ചാലും ആമവാതം വിരേചിച്ചൊഴിയും.

### പാചനത്തിന്ന കഷായം.

കച്ചോലക്കിഴങ്ങു ചുക്ക് കടുക്കാത്തോട്ടു് വയമ്പു ദേവതാരം അതിവിടയം അമൃതു് ഇവ സമം കഷായംവച്ചു സേവിച്ചാൽ പാചനമുണ്ടായി ആമവാതം ശമിക്കും.

### മറെറാന്നു്.

തമിഴാമക്കഷായത്തിൽ സമം കച്ചോലക്കിഴങ്ങും ചുക്കുംകൂടി പൊടിച്ചു പൊടിചേൎത്തു ഏഴ്ദിവസം സേവിച്ചാൽ പാചനമുണ്ടായി ആമവാതം ശമിക്കും.

### ദശമൂലാദികഷായം.

ദശമൂലം അമൃതു് വെളുത്താവണക്കിൻവേരു് ചിററരത്ത

ചുക്ക് ദേവതാരം ഇവ സമം കഷായംവച്ചു ആവണക്കെണ്ണ അനുപാനമായി സേവിച്ചാൽ ആമവാതവും അതിഭയങ്കരങ്ങളായ മററു വാതരോഗങ്ങളും ശമിക്കും.

### ഏരണ്ഡതൈലസേവ.

ദശമൂലകഷായത്തിലൊ ചുക്കുകഷായത്തിലൊ ആവണക്കെണ്ണ ഒഴിച്ചുകുടിച്ചാൽ ആമവാതവും സൎവ്വാംഗവാതവും അസ്ഥിമജ്ജാഗതങ്ങളായ വാതരോഗങ്ങളും ശമിക്കും.

### ശുണ്ഠ്യാദികഷായം.

ചുക്കും ഞെരിഞ്ഞിലുംകൂടി സമം ഒന്നിച്ചുചേൎത്തു കഷായം വച്ചു ചവക്കാരം അനുപാനമായി സേവിച്ചാൽ ആമവാതവും കടിശൂലവും മൂത്രകൃഛ്റവും മററും ശമിക്കും.

### മഹൌഷധാദികഷായം.

ചുക്കും ചിററമൃതും സമംചേൎത്തു കഷായംവച്ചു തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ ആമവാതവും നീരും വേദനയും കടിശൂലയും മററും ശമിക്കും.

### അഭയാദികഷായം.

കടുക്കാത്തോടു ചുക്ക് അമൃതു് ഇവ സമം കഷായംവച്ചു് ചുക്കപൊടി അനുപാനമായി ചേൎത്തു സേവിച്ചാൽ ആമവാതം ശമിക്കും.

### പിപ്പല്യാദികഷായം.

തിപ്പലി തിപ്പലിമൂലം ചെവിയം കൊട്ടുവേലിക്കിഴങ്ങു് ചുക്ക് ഇവ സമം കഷായംവച്ചു സേവിച്ചാൽ ആമവാതം ശമിക്കും.

### രാസ്നാദിപഞ്ചകം കഷായം.

ചിററരത്ത അമൃതു് വെളുത്താവണക്കിൻവേരു് ദേവതാരം ചുക്ക് ഇവ സമം കഷായംവച്ചു സേവിച്ചാൽ സൎവ്വാംഗതങ്ങളും സന്ധ്യസ്ഥിമജ്ജാഗതങ്ങളും ആയ സകല ആമവാതങ്ങളും ശമിക്കും.

### രാസ്നാദിസപ്തകം.

ചിററരത്ത അമൃതു് കൊന്നത്തൊലി ദേവതാരം ഞെരിഞ്ഞിൽ വെളുത്താവണക്കിൻവേരു് തമിഴാമവേരു് ഇവസമം കഷായംവച്ചു ചുക്കിൻെറ പൊടികലക്കി കുറേശ്ശ സേവിച്ചാൽ ആമവാതം ശമിക്കും. മുട്ടു് തുട പൃഷ്ഠം തണ്ടെല്ലിൻെറ താഴത്തെ ഭാഗം പാൎശ്വഭാഗങ്ങൾ മുതലായവ സംബന്ധിച്ചുണ്ടാകുന്ന സകല വേദനകളും ശമിക്കും.

### രാസ്നാദി.

ചിററരത്ത വെളുത്താവണക്കിൻവേരു് ശതാവരിക്കിഴങ്ങു കരിംകുറിഞ്ഞിവേരു് കൊടിത്തൂവവേരു് ആടലോടകത്തിൻവേരു്

അമൃതു് ദേവതാരം അതിവിടയം കടുക്കാത്തോടു് മുത്തങ്ങാക്കിഴങ്ങു് വയമ്പു് ചുക്കു് ഇവ സമം കഷായംവച്ചു പിഴിഞ്ഞരിച്ചു് ആവണക്കെണ്ണ അനുപാനമായി സേവിച്ചാൽ ആമവാതവും അര തുട തണ്ടെല്ലിൻെറ കീഴ്ഭാഗം പാർശ്വഭാഗങ്ങൾ പൃഷ്ഠം ഉദരം കോഷ്ഠം മുതലായവയിലുള്ള വാതസംബന്ധമായ സകല വേദനകളും ശമിക്കും

## രാസ്നാദിപഞ്ചദശകഷായം.

ചിററരത്ത അമൃതു് ചുക്കു് ദേവതാരം കൂവളത്തിൻവേരു് കുമ്പിൾവേരു് പാതിരിവേരു് പയ്യാഴാന്തവേരു് മുഞ്ഞവേരു് ഓരിലവേരു് മൂവിലവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ ചെറുവഴുതിനവേരു് കുടകപ്പാലയരി ഇവ സമം കഷായംവച്ചു ആവണക്കെണ്ണ അനുപാനമായി സേവിച്ചാൽ ആമവാതം അതിഭയങ്കരമായതും ഉടനടി ശമിക്കും.

## ഭല്ലാതകാദിചൂർണ്ണം.

ശുദ്ധിചെയ്ത ചേരിൻകുരുവും തൊലിപോക്കിയുണക്കിയ കാരെള്ളും കടുക്കാത്തോടും സമംചേർത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു് ശർക്കരയിൽ കുഴച്ചു സേവിച്ചാൽ ആമവാതം ശമിക്കും.

## പഞ്ചസമചൂർണ്ണം.

ചുക്കു് കടുക്കാത്തോടു് തിപ്പലി ത്രികോല്പക്കൊന്ന തുവർച്ചിലക്കാരം ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു കുറേശ്ശ സേവിച്ചാൽ ആമവാതം ശമിക്കും.

## ഹിംഗ്വാദിചൂർണ്ണം.

കായം ചെവിയം വിളയുപ്പു് ചുക്ക തിപ്പലി അയമോദകം പുഷ്കരമൂലം ഇവ മുറയ്ക്കു ൧-൦ ൨-൦ ൩-൦ ൪-൦ ൫-൦ ൬-൦ ൭-൦ ഭാഗംവീതം ഒന്നിച്ചുചേർത്തു ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു കുറേശ്ശ സേവിച്ചാൽ ആമവാതം ശമിക്കും.

## പഞ്ചകോലചൂർണ്ണം.

തിപ്പലി തിപ്പലിമൂലം ചെവിയം കൊടുവേലിക്കിഴങ്ങു ചുക്കു് ഇവ സമം ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു സേവിച്ചാൽ ആമവാതം ശമിക്കുകയും അഗ്നിദീപനം ഉണ്ടാവുകയും ചെയ്യും.

## വൈശ്വാനരചൂർണ്ണം.

ഇന്തുപ്പു രണ്ടുഭാഗം ചവക്കാരം രണ്ടുഭാഗം അയമോദകം മൂന്നുഭാഗം ചുക്കു് അഞ്ചുഭാഗം കടുക്കാത്തൊടു പന്ത്രണ്ടുഭാഗം ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്തു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി

തട്ടിയെടുത്തു് അരിക്കാടിയിലൊ ചൂടുവെള്ളത്തിലൊ ഗോമൂത്രത്തിലൊ സേവിച്ചാൽ ആമവാതം ഗുല്മം ഹൃദ്രോഗം വസ്തിരോഗം പ്ലീഹ ശൂല ആനാഹം അർശസ്സ് മുതലായവകളെ ശമിപ്പിക്കുകയും വാതത്തിന്നു് അനുകൂലഗതിയുണ്ടാക്കുകയും ചെയ്യും.

ചിത്രകാദി.

കൊട്ടുവേലിക്കിഴങ്ങു് കടുകുരോഹിണി പാടത്താളിക്കിഴങ്ങു് കുടകപ്പാലയരി അതിവിടയം അമൃതു് ദേവതാരം വയമ്പു് മുത്തങ്ങാക്കിഴങ്ങു് ചുക്കു് വെൾവയമ്പു് കടുക്കാത്തോടു് ഇവ സമം ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ ആമവാതം ശമിക്കും.

അലംബുഷാദി.

മുക്കാറി ഞെരിഞ്ഞിൽ നെല്ലിക്കാത്തോടു് കടുക്കാത്തോടു് താന്നിക്കാത്തോടു് ചുക്കു് അമൃതു് ഇവ ഒന്നിൽനിന്നും ഒന്നു കൂടുതലായി ചേൎത്തു് ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് അതിന്നു സമം ത്രികോൽപ്പക്കൊന്നപ്പൊടിയുംചേൎത്തു മദ്യത്തിലൊ തൈരുറലിലൊ മോരിലൊ കാടിയിലൊ ചൂടുവെള്ളത്തിലൊ സേവിച്ചാൽ ആമവാതം ശമിക്കും.

ശതപുഷ്പാദി.

ശതകുപ്പ വിഴാലരിക്കാമ്പു് ഇന്തുപ്പു് നല്ലമുളകു് ഇവസമം ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു കുറേശ്ശ ചൂടുവെള്ളത്തിൽ കലക്കിക്കുടിച്ചാൽ അഗ്നിയെ വൎദ്ധിപ്പിക്കുകയും ആമവാതത്തെ ഇല്ലാതാക്കുകയും ചെയ്യും.

യോഗരാജം.

കൊട്ടുവേലിക്കിഴങ്ങു തിപ്പലിമൂലം കുറാശാണി കരിഞ്ജീരകം വിഴാലരിക്കാമ്പു അയമോദകം ജീരകം ദേവതാരം അത്തിത്തിപ്പലി ഏലത്തരി ഇന്തുപ്പു് കൊട്ടം ചിററരത്ത ഞെരിഞ്ഞിൽ കൊത്തമ്പാലരി ത്രിഫലത്തോടു മുത്തങ്ങാക്കിഴങ്ങു ചുക്കു നല്ലമുളകു തിപ്പലി ഇലവങ്ങ്ഗത്തൊലി രാമച്ചം ചവക്കാരം താലീസപത്രി പച്ചില ഇവ സമം ഉണക്കിപ്പൊടിച്ചു ശീലപ്പൊടിതട്ടിയെടുത്തു ആ പൊടിക്കു സമം ഗുൽഗ്ഗുലുവിൻെറ പൊടിയുംകൂട്ടി നെയ്യൊഴിച്ചു നല്ലതുപോലെ മൎദ്ദിച്ചു നല്ല പാത്രത്തിൽ ആക്കിവെച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ആമവാതം ആഢ്യവാതം കൃമി ദുഷ്ടവ്രണങ്ങൾ പ്ലീഹ ഗുല്മം ഉദരം ആനാഹം അർശസ്സ് ഇവകളെ ശമിപ്പിക്കുകയും അഗ്നിയെ വൎദ്ധിപ്പിക്കുകയും തേജസ്സ് ബലം ഇവകളെ ഉണ്ടാക്കുകയും സന്ധിമജ്ജാഗതങ്ങളായ എല്ലാവിധ വാത

വികാരങ്ങളേയുംശമിപ്പിക്കുകയും ചെയ്യും. ഈ രോഗം അമൃതിന തുല്യമാണ്.

അയമോദാദിവടകം.

അയമോദകം നല്ലമുളക തിപ്പലി വിഴാലരിക്കാമ്പു ദേവതാരം കൊട്ടവേലിക്കിഴങ്ങു ശുദ്ധിചെയ്തത് ചതകുപ്പ ഇന്തുപ്പ് തിപ്പലിമൂലം ഇവ ഓരോപലം വീതം ചുക്കപലം പത്ത് പൊത്തിക്കീരയരി പലം പത്ത് കടുക്കാത്തോട് പലം അഞ്ച് ഇവയെല്ലാം കൂടി ഒന്നിച്ചുചേത്ത് ഇടിച്ചുപൊടിച്ച് പൊടിയാക്കി ശീലപ്പൊടിതട്ടി എടുത്ത് എല്ലാത്തിനും സമം ശക്കരയുംചേത്ത വടകം ഉണ്ടാക്കി സേവിച്ചാൽ അതികഷ്ടതരങ്ങളായ എല്ലാ ആമവാതവ്യാധികളും വിഷൂചികയും കോഷ്ഠഗതങ്ങളായ എല്ലാരോഗങ്ങളും വിശ്വാചി പ്രതിതൂനി തൂനി ഗൃധ്രസി കടി വസ്തി ജാനുഗുദം ഈ സ്ഥാനങ്ങളിൽ ഉള്ള സ്ഫുടനങ്ങളും അസ്ഥികളിലുള്ള വേദനയും ശ്വയഥുവും മററും അതിവേഗത്തിൽ ശമിക്കും. എല്ലാവിധ ആമവാതവികാരങ്ങളാകുന്ന തമസ്സുകൾക്കും ഇതു സൂര്യനാണ്.

ആമഗജസിംഹമോദകം.

ചുക്കപൊടി പലം എട്ട് അയമോദകപ്പൊടി പലം എട്ട് ജീരകപ്പൊട്ടി പലം രണ്ട് കൊത്തമ്പാലരിപ്പൊടി പലം രണ്ട് ശതകുപ്പപ്പൊടി പലം ഒന്ന് ഇലവങ്ഗപ്പൊടി പലം ഒന്ന് ശുദ്ധിചെയ്ത പൊൻകാരം പൊരിച്ചു പൊടിച്ചപൊടി പലം ഒന്ന് നല്ലമുളകുപൊടി പലം ഒന്ന് ത്രികോല്പക്കൊന്ന ത്രിഫലത്തോട്ട ചവക്കാരം തിപ്പലി ഇവ ഓരോന്നിൻേറയും പൊടി പ്രത്യേകം പ്രത്യേകം ഓരോപലംവീതം. ഇവയെല്ലാംകൂടി ഒന്നിച്ചുചേത്ത അതിൽ നാലിരട്ടി പഞ്ചസാരയുംചേത്ത് നല്ലതുപോലെ അരച്ചു ആവശ്യത്തിനുതക്കവണ്ണം നെയ്യും തേനും ചേത്ത് മോദകങ്ങളാക്കി കച്ചോലം ഏലത്തരി ഇലവങ്ഗം കറുവാപ്പട്ട ഇവയുടെ പൊടി വകയ്ക്കു ഈരണ്ടുരുപാത്തുക്കംവീതം ഒന്നിച്ചു ചേത്തതിൽ ഇട്ട് ഉരുട്ടി എടുത്തു സൂക്ഷിച്ചു വച്ചിരുന്ന് സേവിച്ചാൽ എല്ലാവിധ ആമവാതങ്ങളേയും കടിഗ്രഹങ്ങളേയും രക്തപിത്തം അമ്ലപിത്തം ഇവകളേയും ഇല്ലാതാക്കും. അഗ്നിയെഏററവും വദ്ധിപ്പിക്കും.

മഹാരസോനപിണ്ഡം.

വെളുത്തുള്ളി പലംനൂറു തൊലികളഞ്ഞ എള്ള് പലം അമ്പത് ഇവ നല്ലപോലെ ചതച്ചു നെയ്യൊഴിച്ചു മയക്കിയ മൺപാത്രത്തിൽ ഇട്ട് എട്ടിടങ്ങഴി പശുവിൻമോരും ഒഴിച്ചു അതിൽ ത്രികടുക കൊത്തമ്പാലരി ചെവിയം കൊട്ടവേലിക്കിഴങ്ങ് ആനത്തി

പ്പലി അയമോദകം ഇലവങ്ഗം ഏലത്തരി തിപ്പലിമൂലം ഇവ പതിനൊന്നുകൂട്ടം മരുന്നും ഓരോപലംവീതം പൊടിച്ചുചേൎത്തു എട്ടുപലം പഞ്ചസാരയും അരപ്പലം നല്ലമുളകിൻെറ പൊടിയും നാലുപലം കൊട്ടം പൊടിച്ചതും നാലുപലം ജീരകപ്പൊടിയും നാലുപലം കരിംജീരകപ്പൊടിയും നാലുപലം പെരുംജീരകപ്പൊടിയും ഉരിയത്തേനും നാലുപലം ഇഞ്ചിയും എട്ടുപലം നെയ്യും എട്ടുപലം നല്ലെണ്ണയും ഇരുപതുപലം നല്ല കാടിയും നാലുപലം വെങ്കടുകിൻെറ പൊടിയും നാലുപലം ചെങ്കടുകിൻെറപൊടിയും കായം ഇന്തുപ്പ് വിളയുപ്പ് തുവച്ചിലയുപ്പ്കടലുപ്പ് പൊടിയുപ്പ് ഇവ ഓരോന്നും ഈരണ്ടുരുപാത്തുക്കംവീതവും ചേൎത്തു നല്ലതുപോലെ അടച്ചു വാവട്ടംകെട്ടി നെല്ലിനകത്തു് കുഴിച്ചുവച്ചിരുന്നു പന്ത്രണ്ടാംദിവസം എടുത്തു ദിവസംപ്രതിയും കാലത്തു കാലത്തു് കുറേശ്ശവീതം സേവിച്ചു പുറകെ സാധാരണ മദ്യമൊ ഗോതമ്പുകാടിയൊ കരുമ്പിൻനീരുകൊണ്ടുണ്ടാക്കിയ മദ്യമൊപാലൊ കുടിച്ചാൽ ഒരുമാസത്തിനകം സകലവ്യാധികളേയും ശമിപ്പിക്കും. എണ്പതുവാതങ്ങളും ഇരുപത്തിനാലു പ്രകാരത്തിൽ ഉള്ള പിത്തവ്യാധികളും ആറുപ്രകാരത്തിൽ ഉള്ള അൎശോരോഗങ്ങളും അഞ്ചുപ്രകാരത്തിൽ ഉള്ള ഗുല്മവ്യാധികളും പതിനെട്ടുവിധത്തിൽ ഉള്ള കുഷ്ഠരോഗങ്ങളും പതിനൊന്നു പ്രകാരത്തിൽ ഉള്ള ക്ഷയരോഗങ്ങളും ശ്ലീപദരോഗവും യോനിശൂലയും ക്ഷതവും സന്ധികളിലും അസ്ഥികളിലും മററുമുണ്ടായിട്ടുള്ള ഭഗ്നതയും മററും ശമിക്കും. ശരീരസ്തംഭം മാറുകയും ഹൃദയപ്രസാദത്തെയും ബലത്തേയും വൎദ്ധിപ്പിക്കുകയും ആയുസ്സിനെ ദീൎഘിപ്പിക്കുകയും ദൃഷ്ടിപ്രസാദം ഉണ്ടാക്കുകയും മററും ചെയ്യും. ആമവാതത്തിൻെറ സാക്ഷാൽ കാലനായ ഈ മഹാരസോനപിണ്ഡം ഒരു കൈകണ്ട ദിവ്യൌഷധമാണ്.

രസോനപിണ്ഡം.

വെളുത്തുള്ളി പലം നൂറ് തൊലികളഞ്ഞ എള്ളു നാഴി കായം ത്രികടുക് ചവക്കാരം തുവൎച്ചിലക്കാരം ഇന്തുപ്പ് വിളയുപ്പ് തുവൎച്ചിലയുപ്പ് പൊടിയുപ്പ കടലുപ്പ ചതകുപ്പ കൊട്ടം തിപ്പലിമൂലം കൊടുവേലിക്കിഴങ്ങു അയമോദകം കുറാശാണി കൊത്തമ്പാലരി ഇവ പ്രത്യേകം പ്രത്യേകം ഓരോപലം വീതം എല്ലാംകൂടി ഒന്നിച്ചുചേൎത്തു നല്ലതുപോലെ പൊടിച്ചു നൈപുരട്ടി മയക്കിയ ഒരു മൺപാത്രത്തിൽ ആക്കി ഇരുനാഴി നല്ലെണ്ണയും ഇരുനാഴി കാടിയും ഒഴിച്ചു പതിനാറുദിവസം നെല്ലിനടിയിൽ കുഴിച്ചു വച്ചിരുന്നതിൻെറശേഷം എടുത്തു് കാലത്തു കാലത്തു് കൎഷപ്രമാ

ണം സേവിച്ചാൽ അതിഭയങ്കരങ്ങളായ എല്ലാ ആമവാതരോഗങ്ങ
ളും സർവാംഗവാതം ഏകാംഗവാതം ഇവകളും അപസ്മാരരോഗ
വും മന്ദാഗ്നിയും ശ്വാസകാസരോഗങ്ങളും ഉന്മാദങ്ങളും ശൂലക
ളും വാതംകൊണ്ടുണ്ടായിട്ടുള്ള ഭഗ്നതകളും മററും അതിവേഗത്തിൽ
ശമിക്കും.

### ശുണ്ഠീധാന്യകഘൃതം.

ആറുപലം ചുക്കും രണ്ടുപലംകൊത്തമ്പാലരിയുംകൂടി ഇടങ്ങ
ഴിനെയ്യിൽ അരച്ചുകലക്കി നാലുഭാഗം പച്ചവെള്ളവും ചേൎത്തു
കാച്ചിഅരിച്ചു സേവിച്ചാൽ ആമവാതം ശമിക്കുകയും അഗ്നിയെ
വർദ്ധിപ്പിക്കുകയും ബലവും നിറവും ഉണ്ടാക്കുകയും ചെയ്യും.

### ശുണ്ഠീഘൃതം.

ചുക്കുകഷായത്തിൽ നെയ്യൊഴിച്ചു ചുക്കുതന്നെ കല്ക്കം അര
ച്ചുകലക്കി കാച്ചിഅരിച്ചു സേവിച്ചാൽ ആമവാതം ശമിക്കുകയും
അഗ്നിദീപനം ഉണ്ടാവുകയും ചെയ്യും.

### കാംജികാദ്യംഘൃതം.

കായം ത്രികടുക ചെവിയം ഇന്തുപ്പ ഇവ ഓരോപലംവീ
തം നാലിടങ്ങഴി കാടിവെള്ളത്തിൽ അരച്ചു കല്ക്കംകലക്കി ഇട
ങ്ങഴി നെയ്യുമൊഴിച്ചു കാച്ചി അരിച്ചു സേവിച്ചാൽ ജാഠരം ശൂല
മലബന്ധം ആനാഹം ആമവാതം കടിഗ്രഹം ഗ്രഹണിദോഷം
മന്ദാഗ്നി ഇവകളെ ശമിപ്പിക്കും.

### ശൃംഗവേരാദ്യംഘൃതം.

ചുക്കു ചവക്കാരം തിപ്പലിമൂലം തിപ്പലി ഇവ സമം അരച്ചു
നെയ്യിൽ കലക്കി നെയ്യിൽ നാലിരട്ടി കാടിയും ചേൎത്തു കാച്ചി
യരിച്ചു സേവിച്ചാൽ ശൂല മലബന്ധം ആനാഹം ആമവാതം ക
ടിഗ്രഹം ഗ്രഹണി മന്ദാഗ്നി മുതലായതുകൾ ശമിക്കും.

### ഏരണ്ഡബീജപായസം.

വെളുത്താവണക്കിൻകുരുവിന്റെ തോടുപോക്കി അരി അര
ച്ചു തേങ്ങാപ്പാലും പഞ്ചസാരയും ചേൎത്തു പായസംവച്ചു കുടി
ച്ചാൽ ആമവാതവും ഗൃദ്ധ്രസിയും കടിഗ്രഹവും ശൂലയും മററും
ശമിക്കും.

### ശുണ്ഠീകല്ക്കം.

ആവണക്കെണ്ണയിൽ ചുക്ക് അരച്ചുകലക്കി കാച്ചി അരിച്ചു
സേവിച്ചാൽ ആമവാതം ശമിക്കും.

### ഖണ്ഡശുണ്ഠ്യാവലേഹം.

ചുക്കു തുലാം ഒന്നു നെയ്യു പലം ഇരുപതു എട്ടിടങ്ങഴി പാ
ലിൽ ചുക്കു നല്ലതുപോലെ പചിച്ച് അമ്പതുപലം കല്ക്കണ്ടും ചേ

ത്തു പാവാക്കി ചുക്കു നല്ലമുളകു തിപ്പലി ഏലം ഇലവങ്ഗം പ ച്ചില നാഗപ്പൂവു തിപ്പലിമൂലം ജടാമാഞ്ചി അകിൽ ജാതിപത്തി രി ജാതിക്കാ അടവിക്കച്ചോലം കല്ലൂർവഞ്ചി ഇവ സമം ഇടിച്ചു പൊടിച്ച പൊടിയും ഓരോപലംവീതം ചെമ്പുഭസ്മവും വങ്കഭസ്മ വും സ്വർണ്ണമാക്ഷികഭസ്മവും അഭ്രകഭസ്മവും ലോഹഭസ്മവും ഉരുക്ക ഭസ്മവും പുരാണകിട്ടഭസ്മവും നെയ്യും ചേർത്തു പാകമാക്കി വാങ്ങി പാത്രത്തിൽ സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ബലവും നിറവും ഉണ്ടാവുകയും ആയുസ്സ വദ്ധിക്കുകയും ജരാനരകൾ നീങ്ങു കയും ആമവാതം ശമിക്കുകയും സൌന്ദര്യം ഉണ്ടാവുകയുംചെയ്യും.

ഖണ്ഡശുണ്ഠി.

എട്ടുപലം ചുക്കുപൊടി രണ്ടിടങ്ങഴി പാലിൽ ഒഴിച്ചു വേ കിച്ചു് അമ്പതുപലം കല്ക്കണ്ടുപൊടി ചേർത്തു പാവാക്കി ചുക്കു മു ളകു് തിപ്പലി ഏലം ഇലവങ്ഗം പച്ചില ഇവ ഓരോപലംവീ തം പൊടിച്ച ശീലപ്പൊടി തട്ടിയെടുത്ത പൊടിയും ഇരുപതുപ ലം നെയ്യും ചേർത്തു് പാകപ്പെടുത്തി വാങ്ങി ഒരു പാത്രത്തിൽ ആ ക്കി സൂക്ഷിച്ചുവച്ചിരുന്നു് അഗ്നിബലത്തിനു് തക്കവണ്ണം സേവി ച്ചാൽ ആമവാതം ശമിക്കുകയും ബലവും പുഷ്ടിയും ഉണ്ടാവുകയും ആയുസ്സ വദ്ധിക്കുകയും ജരാനരകൾ നീങ്ങുകയും ചെയ്യും.

പ്രസാരണീലേഹം.

പതിനാറിടങ്ങഴി പ്രസാരണിക്കഷായത്തിൽ ഇടങ്ങഴി ശ ക്കര ഒഴിച്ചു പാവാക്കി സമം തിപ്പലി തിപ്പലിമൂലം ചെവിയം കൊടുവേലി ചുക്കു് ഇവയുടെ പൊടിയും ചേർത്തു ലേഹ്യമുണ്ടാക്കി വച്ചിരുന്നു കുറേശ്ശ സേവിച്ചാൽ ആമവാതം ശമിക്കും.

ശതപുഷ്പാദിലേപനം.

ശതകുപ്പ വയമ്പു് ചുക്കു് വലിയ ഞെരിഞ്ഞിൽ നീർമാതള ത്തൊലി തമിഴാമവേരു ദേവതാരം കച്ചോലം ശ്രാവണി ദേവതാ ളിവിത്തു് ഉമ്മത്തരി ഇവ സമം കാടിയിൽ അരച്ചു ചെറുചൂടാക്കി ലേപനംചെയ്താൽ ആമവാതം ശമിക്കും.

പ്രസാരണീതൈലം.

പ്രസാരണിനീരിൽ ആവണക്കെണ്ണ ഒഴിച്ചു കാച്ചി അരിച്ചു സേവിച്ചാൽ ആമവാതം ശമിക്കും.

ബൃഹൽസൈന്ധവാദ്യം തൈലം.

ഇന്തുപ്പ ചിററരത്ത കടുക്കാത്തോടു ശതകുപ്പ അയമോദകം തുവർച്ചിലക്കാരം നല്ലമുളകു കൊട്ടം ചുക്കു തുവച്ചിലയുപ്പ്വിളയു പ്പ വയമ്പു കുറാശാണി ഓമം ജീരകം പുഷ്കരമൂലം ഇരട്ടിമധുരം തിപ്പലി ഇവ അരേരശ്ശപലംവീതം ഒന്നിച്ചുചേർത്തു്ഇടങ്ങഴി ആ

വണക്കെണ്ണയിൽ അരച്ചുകലക്കി ഇടങ്ങഴി ശതകുപ്പക്കഷായവും രണ്ടിടങ്ങഴി കാടിയും രണ്ടിടങ്ങഴി തൈരുറലും ചേർത്തുകാച്ചി അരിച്ചു തേയ്ക്കുകയും സേവിക്കുകയും വസ്തി ചെയ്യുകയും മററും ചെയ്താൽ ആമവാതം ശമിക്കുകയും അഗ്നിബലം ഉണ്ടാവുകയും കടിഗ്രഹം സന്ധിവാതങ്ങൾ ശൂലകൾ ഹൃദയത്തിലും പൃഷ്ഠത്തിലും പാൎശ്വഭാഗങ്ങളിലും ഉള്ള വേദനകൾ മൂത്രകൃഛ്റം അശ്മരി മുതലായ പല രോഗങ്ങളും അതിവേഗത്തിൽ നാമാവശേഷമാകുകയും ചെയ്യും.

സൈന്ധവാദി തൈലം.

ഇന്തുപ്പ് ദേവതാരം വയമ്പ് ചുക്ക് കുമിഴിൻവേര് ശതകുപ്പ മുത്തങ്ങാക്കിഴങ്ങ് ചെവിയം മേദ മഹാമേദ നേർവാളക്കുരു ശുദ്ധി ചെയ്തത് ത്രികോല്പക്കൊന്ന നീർകടമ്പിൻതൊലി ഇരുവേലി കൊട്ടവേലിക്കിഴങ്ങ് ചെറുതേക്ക് കച്ചോലം വിഴാലരിക്കാമ്പ് ഇരട്ടിമധുരം അരേണുകം അതിവിടയം ആവണക്കിൻവേര് പാടത്താളിക്കിഴങ്ങ് അമരിവേര് നാഗദന്തിവേര് നല്ലമുളക് അയമോദകം തിപ്പലി കൊട്ടം ചിററരത്ത തിപ്പലിമൂലം ഇവ ഈരണ്ടുരുപാത്തുക്കം ഒന്നിച്ചരച്ച് ഇടങ്ങഴി കടുകെണ്ണയിൽ കലക്കി പാകത്തിനുകാച്ചി അരിച്ചെടുത്തു തേച്ചാൽ എല്ലാവാതരോഗങ്ങളേയും വിശേഷിച്ചും ആമവാതത്തേയും കടിപ്രദേശം മുട്ട് തുട സന്ധി ഹൃദയം പാൎശ്വപ്രദേശം സൎവാംഗങ്ങളിൽ ഉള്ള വേദനകളേയും നാഡീവ്രണത്തേയും അന്ത്രവൃദ്ധി ഭഗന്ദരം ഇവകളേയും ഇടിത്തീ വൃക്ഷങ്ങളെ എന്നപോലെ ഇല്ലാതെയാക്കും.

ആമവാതാരിവടിക.

രസം ഗന്ധകം ഇരുമ്പ് ചെമ്പ് ഉത്ഥം പൊരികാരം ഇന്തുപ്പ് ഇവയുടെ ഭസ്മം സമം. ഇവയെല്ലാത്തിലും ഇരട്ടി ഗുൽഗുലു ഗുൽഗുലുവിൽ കാൽഭാഗം ത്രികോൽപ്പക്കൊന്നപ്പൊടി അതിനുസമം കൊട്ടവേലിക്കിഴങ്ങിൻെറപൊടി എല്ലാംകൂടി നെയ്യൊഴിച്ചു വടികയരച്ച് ഈരണ്ടു ഉഴുന്നുപ്രമാണം ഉരുട്ടി ഉണക്കി സൂക്ഷിച്ചുവച്ചിരുന്നു ത്രിഫലക്കഷായത്തിൽ ഓരോ ഗുളികവീതം ഓരോനേരം സേവിച്ചാൽ ആമവാതം ശമിക്കും.

ത്രിഫലാദിലൌഹം.

നെല്ലിക്കാത്തോട് കടുക്കാത്തോട് താന്നിക്കാത്തോട് ചുക്ക് മുളക് തിപ്പലി വിഴാലരിക്കാമ്പ് പുഷ്കരമൂലം വയമ്പ് കൊട്ടവേലിക്കിഴങ്ങ് ഇരട്ടിമധുരം ഇവ ഓരോപലംവീതം ഒന്നിച്ചുചേർത്തു നല്ലതുപോലെ പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു് എട്ടുപലം ഇരിമ്പിൻഭസ്മവും എട്ടുപലം ഗുൽഗുലുവിൻെറ പൊടിയുംകൂട്ടി

പന്ത്രണ്ടു പലം തേനൊഴിച്ചരച്ചുവച്ചിരുന്നു കാലത്തു കാലത്തു് സേവിച്ചാൽ എല്ലാ പ്രകാരത്തിലുമുള്ള മഹാഭയങ്കരങ്ങളായ ആമവാതങ്ങളും ശമിക്കും.

### വിജയഭൈരവതൈലം.

രസം ഗന്ധകം മനയോല അരിതാലം ഇവ സമം കാടിയിൽ അരച്ചു തുണിയിൽ തേച്ചു് എണ്ണയിൽ മുക്കി ഇരുമ്പുകോലിൽ ചുററി എണ്ണയൊഴിച്ചു വാററുതൈലമായി വാററിയെടുത്തു തേച്ചാൽ ആമവാതം ശമിക്കും.

### ശൂലരോഗനിദാനം.

ശൂലവാതം പിത്തം കഫം സന്നിവാതം ഇവകൊണ്ടും ആമദോഷംകൊണ്ടും വാതപിത്തങ്ങൾകൊണ്ടും പിത്തകഫങ്ങൾകൊണ്ടും വാതകഫങ്ങൾകൊണ്ടും എട്ടുപ്രകാരത്തിൽ ഉണ്ടാകും. എല്ലാ ശൂലകൾക്കും കർത്താവു വായുവാണു്.

### വാതശൂല.

ദേഹായാസകരങ്ങളായ പ്രവൃത്തികൾ അധികമായി ചെയ്യുക അധികം വഴിനടക്കുക അധികം മൈഥുനം ചെയ്ക ഉറക്കമിളയ്ക്കുക തണുത്തവെള്ളം അധികമായി കുടിക്കുക കടല ചെറുപയറു് തുവര വരകു് ഇവയും രൂക്ഷങ്ങളായ മററു പദാർത്ഥങ്ങളും ഏററവും ഭക്ഷിക്കുക ചവർപ്പും കയ്പും ഉള്ള പദാർത്ഥങ്ങൾ അധികമായി ഉപയോഗിക്കുക മുറിവേൽക്കുക മുളയ്ക്കാൻ തുടങ്ങിയ ധാന്യം കൊണ്ടുണ്ടാക്കിയ അന്നം അന്യോന്യവിരുദ്ധങ്ങളായ മററാഹാരസാധനങ്ങൾ ഉണങ്ങിയ മാംസങ്ങൾ ഉണങ്ങിയ ഇലക്കറികൾ മുതലായവയെ ഭക്ഷിക്കുക മലമൂത്രശുക്ലങ്ങളുടെയും വായുവിൻെറയും വേഗത്തെ തടുക്കുക ദുഃഖിക്കുകയും ഉപവസിക്കുകയും അധികമായി ചിരിക്കുകയും മററുംചെയ്ക ഇവകൾകൊണ്ടു വായു വർദ്ധിച്ചു ഹൃദയം പാർശ്വഭാഗങ്ങൾ പൃഷ്ഠം തണ്ടെല്ലു് വസ്തി ഈ പ്രദേശങ്ങളിൽ വേദനയുണ്ടാകുന്നതാണു് വാതശൂല. ആഹാരം ദഹിക്കുന്ന സമയത്തും സന്ധ്യയ്ക്കും വർഷകാലത്തിലും ഹേമന്തശിശിരകാലങ്ങളിലും വാതശൂലമൂലമുണ്ടാകുന്ന വേദന വളരെ അധികമായി വീണ്ടും വീണ്ടും കോപിക്കുകയും ശമിക്കുകയും ചെയ്യുന്നു. മലത്തിനും അധോവായുവിനും തടസ്സവും കുത്തിനോവും പിളർന്നുനോവും ഉണ്ടാവുകയും അവ എണ്ണതേച്ചുകുളി തിരുമ്മക്കം വിയർപ്പിക്കൽ മുതലായവകൊണ്ടും ഉഷ്ണങ്ങളും സ്നിഗ്ധങ്ങളും ആയ ആഹാരപരിശീലനംകൊണ്ടും ശമിക്കുകയും ചെയ്യുന്നു.

### പിത്തശൂല.

ചവക്കാരം തുടങ്ങിയ ക്ഷാരദ്രവ്യങ്ങൾ മുളകു് കടുകു് മുതലായ

തീക്ഷ്ണോഷ്ണദ്രവ്യങ്ങൾ ഇല്ലി അകത്തി മുതലായവ തൈലം അമര
യ്ക്കാപുണ്ണാക്കു് മുതിരക്കറി എരിവും പുളിയും അധികംകൂടിയ പദാ
ൎത്ഥങ്ങൾമദ്യങ്ങൾ മുതലായവ അധികമായി ഉപയോഗിക്കുക കോ
പിക്കുക തീയുടെ ചൂടേല്ക്കുക ആയാസകരങ്ങളായ പ്രവൃത്തികൾ
ചെയ്യുക വെയിൽ കൊള്ളുക അതിമൈഥുനം ചെയ്യുക ദഹിക്കാ
ത്ത പദാൎത്ഥങ്ങൾ ഭക്ഷിക്കുക മുതലായവകൊണ്ടു പിത്തം കോപി
ച്ചു നാഭിയിൽ വേദനയെ ഉണ്ടാക്കുന്നു. തണ്ണീർദാഹം മോഹം
ചുട്ടുനീറക്കം വിയപ്പു് ഇന്ദ്രിയങ്ങൾക്കു തളൎച്ച തലതിരിച്ചിൽ മെ
ലിവു് മുതലായവ ഇതിന്റെ ലക്ഷണങ്ങൾ ആണു്. മദ്ധ്യാഹ്ന
ത്തിലും അൎദ്ധരാത്രിയിലും അന്നം ദഹിക്കുന്ന സമയത്തും ശരൽക്കാ
ലത്തിലും ശീതകാലത്തിലും വൎദ്ധിക്കുകയും ശിതദ്രവ്യങ്ങൾ മധുര
വും തണുപ്പും ഉള്ള ആഹാരപദാൎത്ഥങ്ങൾ ഇവയെക്കൊണ്ടു് ശമി
ക്കുകയും ചെയ്യുന്നു.

### കഫശൂല.

ആനൂപമാംസം മത്സ്യമാംസം * കിലാടം + കൂചിക × മോ
രടം മാംസരസം കരിമ്പിൻനീരു് അരിമാവുകൊണ്ടുണ്ടാക്കിയ അ
പ്പം ശൎക്കര എള്ളു് മുറുക്കു് ഇവയും കഫവൎദ്ധകങ്ങളായ മററുള്ള
പദാൎത്ഥങ്ങളും അധികമായി ശീലിക്കുക ഹേതുവായിട്ടു് കഫം
കോപിച്ചു് ആമാശയത്തിൽ വേദനയുണ്ടാക്കുന്നതിനെയാണു്
കഫശൂലയെന്നു പറയുന്നതു്. നെഞ്ചുകലിപ്പു് ചുമ തളൎച്ച അരു
ചി വായിൽനിന്നും വെള്ളംവരിക മന്ദത ഉദരത്തിനും ശിരസ്സിനും
ഗുരുത്വം ഇവ കഫശൂലയുടെ ലക്ഷണങ്ങൾ ആണു്. ഭക്ഷണം
കഴിക്കുമ്പോഴും രാവിലേയും ശിശിരകാലത്തിലും വസന്തകാല
ത്തിലും വേദന അധികമായി ഉണ്ടാകും.

### സന്നിപാതശൂല.

സന്നിപാതശൂല എന്നു പറയുന്നതു് മേൽപ്പറഞ്ഞ മൂന്നു
ലക്ഷണങ്ങളോടു കൂടിയതാണു്. സന്നിപാതശൂലരോഗിയെ
വൈദ്യന്മാർ ഉപേക്ഷിക്കണം.

### ആമശൂല.

വയററിൽ പൊട്ടുപൊടാ പൊട്ടലും നെഞ്ചുകലിപ്പും ഛൎദ്ദി
യും ഗുരുത്വവും മന്ദതയും വയർവീപ്പും വായിൽകൂടിയുള്ള കഫ
ത്തിന്റെ പോക്കും കഫശൂലയുടെ ലക്ഷണങ്ങളോടുകൂടിയ മററു
ലക്ഷണങ്ങളും ആമശൂലയ്ക്കുണ്ടായിരിക്കും.

---

* അല്പം പാലിൽ വളരെ മോരുചേൎത്തുണ്ടാക്കിയതു് + പാലുചൂടാക്കി അ
തിൽ മോരുചേൎത്തുണ്ടാക്കിയതു് × പാലും മോരും സമമാക്കി ചേൎത്തുണ്ടാക്കിയതു്.

തീക്ഷ്ണോഷ്ണദ്രവ്യങ്ങൾ ഇല്ലി അകത്തി മുതലായവ തൈലം അമര യ്ക്കാപുണ്ണാക്ക് മുതിരക്കറി എരിവും പുളിയും അധികംകൂടിയ പദാ ൎത്ഥങ്ങൾമദ്യങ്ങൾ മുതലായവ അധികമായി ഉപയോഗിക്കുക കോ പിക്കുക തീയുടെ ചൂടേല്ക്കുക ആയാസകരങ്ങളായ പ്രവൃത്തികൾ ചെയ്യുക വെയിൽ കൊള്ളുക അതിമൈഥുനം ചെയ്യുക ദഹിക്കാ ത്ത പദാൎത്ഥങ്ങൾ ഭക്ഷിക്കുക മുതലായവകൊണ്ടു പിത്തം കോപി ച്ചു നാഭിയിൽ വേദനയെ ഉണ്ടാക്കുന്നു. തണ്ണീർദാഹം മോഹം ചുട്ടുനീറക്കം വിയൎപ്പ് ഇന്ദ്രിയങ്ങൾക്കു തളൎച്ച തലതിരിച്ചിൽ മെ ലിവ് മുതലായവ ഇതിന്റെ ലക്ഷണങ്ങൾ ആണ്. മദ്ധ്യാഹ്ന ത്തിലും അൎദ്ധരാത്രിയിലും അന്നം ദഹിക്കുന്ന സമയത്തും ശരൽക്കാ ലത്തിലും ശീതകാലത്തിലും വൎദ്ധിക്കുകയും ശീതദ്രവ്യങ്ങൾ മധുര വും തണുപ്പും ഉള്ള ആഹാരപദാൎത്ഥങ്ങൾ ഇവയെക്കൊണ്ട് ശമി ക്കുകയും ചെയ്യുന്നു.

കഫശൂല.

ആനൂപമാംസം മത്സ്യമാംസം * കീലാടം + കൂചിക × മോ രടം മാംസരസം കരിമ്പിൻനീര് അരിമാവുകൊണ്ടുണ്ടാക്കിയ അ പ്പം ശക്കര എള്ള് മുറുക്ക് ഇവയും കഫവൎദ്ധകങ്ങളായ മറ്റുള്ള പദാൎത്ഥങ്ങളും അധികമായി ശീലിക്കുക ഹേതുവായിട്ട് കഫം കോപിച്ച് ആമാശയത്തിൽ വേദനയുണ്ടാക്കുന്നതിനെയാണ് കഫശൂലയെന്നു പറയുന്നതു്. നെഞ്ചുകലിപ്പ് ചുമ തളൎച്ച അരു ചി വായിൽനിന്നും വെള്ളംവരിക മന്ദത ഉദരത്തിനും ശിരസ്സിനും ഗുരുത്വം ഇവ കഫശൂലയുടെ ലക്ഷണങ്ങൾ ആണ്. ഭക്ഷണം കഴിക്കുമ്പോഴും രാവിലെയും ശിശിരകാലത്തിലും വസന്തകാല ത്തിലും വേദന അധികമായി ഉണ്ടാകും.

സന്നിപാതശൂല.

സന്നിപാതശൂല എന്നു പറയുന്നതു് മേൽപ്പറഞ്ഞ മൂന്നു ലക്ഷണങ്ങളോടു കൂടിയതാണ്. സന്നിപാതശൂലരോഗിയെ വൈദ്യന്മാർ ഉപേക്ഷിക്കണം.

ആമശൂല.

വയററിൽ പൊട്ടുപൊടാ പൊട്ടലും നെഞ്ചുകലിപ്പും ഛൎദ്ദി യും ഗുരുത്വവും മന്ദതയും വയർവീപ്പും വായിൽകൂടിയുള്ള കഫ ത്തിന്റെ പോക്കും കഫശൂലയുടെ ലക്ഷണങ്ങളോടുകൂടിയ മററു ലക്ഷണങ്ങളും ആമശൂലയ്ക്കുണ്ടായിരിക്കും.

---

* അല്പം പാലിൽ വളരെ മോരുചേൎത്തുണ്ടാക്കിയതു് + പാലുചൂടാക്കി അ തിൽ മോരുചേൎത്തുണ്ടാക്കിയതു് × പാലും മോരും സമമാക്കി ചേൎത്തുണ്ടാക്കിയതു്.

### ദ്വന്ദ്വശൂലകൾ.

വസ്തിയിലും ഹൃദയത്തിലും പാൎശ്വഭാഗങ്ങളിലും പൃഷ്ഠത്തിലും വേദനയോടുകൂടിയതു് കഫവാതശൂലയും കുക്ഷിയിലും ഹൃദയത്തിലും നാഭിമദ്ധ്യത്തിലും വേദനയോടുകൂടിയതു് കഫപിത്തശൂലയും അതിഘോരമായ വേദനയോടും ദാഹജ്വരത്തോടും കൂടിയതു് വാതപിത്തശൂലയും ആകുന്നു.

### സാദ്ധ്യാസാദ്ധ്യം.

ഒരു ദോഷം കോപിച്ചുണ്ടാകുന്ന ശൂല സാദ്ധ്യവും രണ്ടുദോഷം കോപിച്ചുണ്ടാകുന്നതു് കൃഛ്റസാദ്ധ്യവും മൂന്നുദോഷം കോപിച്ചുണ്ടാകുന്ന ഘോരമായ ശൂല അസാദ്ധ്യവും ആകുന്നു. വേദന തണ്ണീർദാഹം ഇന്ദ്രിയക്ഷീണം വയർവീപ്പു് ഗുരുത്വം അരുചി ചുമ ശ്വാസം ഇക്കിൾ ഈ ഉപദ്രവങ്ങളോടുകൂടിയ ശൂലയും അസാദ്ധ്യമാകുന്നു.

### ശൂലയ്ക്കു ദോഷകോപം അനുസരിച്ചു് വേദനയുണ്ടാകുന്ന സ്ഥാനങ്ങൾ.

വാതശൂലയ്ക്കു വസ്തിയിലും പിത്തശൂലയ്ക്കു് നാഭിയിലും കഫശൂലയ്ക്കു് ഉദരം പാൎശ്വഭാഗം ഹൃദയം ഇവകളിലും സന്നിപാതംകൊണ്ടുണ്ടാകുന്നതിനു് സൎവാംഗങ്ങളിലും വേദനയുണ്ടാകുന്നു.

### പരിണാമശൂല.

അന്നം ദഹിക്കുന്ന സമയംതുടങ്ങുന്ന ശൂലയാണു് പരിണാമശൂല. അതും വാതപരിണാമശൂല പിത്തപരിണാമശൂല കഫപരിണാമശൂല ദ്വിദോഷപരിണാമശൂല ത്രിദോഷപരിണാമശൂല ഇങ്ങനെ അഞ്ചുവിധത്തിൽ ഉണ്ടു്.

### വാതപരിണാമശൂല.

വയർവീപ്പു് വയററിൽ പൊടുപൊടാ പൊട്ടൽ മലമൂത്രങ്ങൾക്കു തടവു് ഒന്നിലും താല്പൎയ്യമില്ലായ്മ വിറയൽ ഇവ വാതപരിണാമശൂലയുടെ ലക്ഷണങ്ങൾ ആണു്. സ്നിഗ്ദ്ധങ്ങളും ഉഷ്ണങ്ങളുമായ ആഹാരപദാൎത്ഥങ്ങൾകൊണ്ടു് ഈ ശൂല ശമിക്കും.

### പിത്തപരിണാമശൂല.

തണ്ണീർദാഹം ചൂടു് ഒന്നിലും താല്പൎയ്യമില്ലായ്മ വിയൎപ്പു്ഇവ പിത്തപരിണാമശൂലാലക്ഷണങ്ങൾ. ഇവ എരി പുളി ലവണം ഇവകൊണ്ടു വൎദ്ധിക്കുകയും ശീതദ്രവ്യങ്ങൾകൊണ്ടു ശമിക്കയുംചെയ്യും.

### കഫപരിണാമശൂല.

ഛൎദ്ദി നെഞ്ചുകലിപ്പു് മോഹം അധികം നീണ്ടുനില്ക്കുന്ന ചെറിയവേദന ഇവ കഫപരിണാമശൂലാലക്ഷണങ്ങളാണു്. ഇതു് എരിവു് കയ്പു് ഈ രസങ്ങൾകൊണ്ടു ശമിക്കും.

### കാൎപ്പാസാസ്ഥ്യാദി സ്വേദം.

കുരുപ്പരുത്തിക്കുരുവു മുതിര എള്ളു് യവം ആവണക്കിൻവേരു അശാളി തമിഴാമ ചണംപയറു ഇവയെല്ലാംകൂടി ഒന്നിച്ചചേൎത്തോ വെവ്വേറെ ആയൊ കാടിയിൽ പുഴുങ്ങി അരച്ചു് അനത്തി വേദനയുള്ള സ്ഥാനങ്ങളിൽ തുണിയിലോ മററു വല്ലതിലുമോ ആക്കി വച്ചുകെട്ടി സ്വേദിപ്പിച്ചാൽ വാതശൂലയും വാതജങ്ങളായ മററു ദോഷങ്ങളും ഉടനെ ശമിക്കും.

### വിശ്വാദികഷായം.

ചുക്കും വെളുത്താവണക്കിൻതൊലിയും കൂടി കഷായംവച്ചു കായവും ഇന്തുപ്പും തുവച്ചിലക്കാരവും അനുപാനമായി സേവിച്ചാൽ എല്ലാവിധ ശൂലകളും ശമിക്കും.

### ബലാദികഷായം.

കുറുന്തോട്ടിവേരു തമിഴാമവേരു വെളുത്താവണക്കിൻവേരു ചെറുവഴുതിനവേരു് വെൺവഴുതിനവേരു് ഞെരിഞ്ഞിൽ ഇവ സമം കഷായംവച്ചു കായവും ഇന്തുപ്പും അനുപാനമായി സേവിച്ചാൽ വാതശൂല ശമിക്കും.

### തുംബുരുണ്യാദികഷായം.

പേച്ചുര കടുക്കാത്തോട്ട കായം പുഷ്കരമൂലം ഇന്തുപ്പു് തുവച്ചിലയുപ്പു് വിളയുപ്പു് ഇവ സമം കഷായംവച്ചു സേവിച്ചാൽ വാതശൂലയും ഗുല്മവും ശമിക്കും.

### ദശമൂലകഷായം.

ദശമൂലകഷായത്തിൽ ആവണക്കെണ്ണയും കായവും തുവച്ചിലയുപ്പും അനുപാനമായി സേവിച്ചാൽ വാതശൂല ശമിക്കും.

### ഇന്ദ്രയവകഷായം.

കുടകപ്പാലയരിക്കഷായത്തിൽ കായവും തുവൎച്ചിലയുപ്പും ചേൎത്തു സേവിച്ചാൽ വാതശൂല ശമിക്കും.

### യവാന്യാദിമുക്കുടി.

അയമോദകം കായം ഇന്തുപ്പു ചവൎക്കാരം തുവൎച്ചിലയുപ്പു് കടുക്കാത്തോട്ടു് ഇവ മദ്യത്തിൽ അരച്ചുകലക്കി കുടിച്ചാൽ ശൂല ശമിക്കും.

### കരഞ്ജാദ്യം ചൂൎണ്ണം.

കരിങ്ങാലിക്കാതൽ തുവൎച്ചിലയുപ്പു് ചുക്കു കായം ഇവസമം ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തു വച്ചിരുന്നു ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ വാതശൂല ശമിക്കും.

### സൌവച്ചലാദിഗുളിക.

തുവൎച്ചിലയുപ്പു് ഭാഗം ഒന്നു് കോൽപുളി ഭാഗം രണ്ടു് അയ

മോദകം ഭാഗം നാലു് നല്ലമുളകു ഭാഗം എട്ടു് ഇവ ഒന്നിച്ചു ചേൎത്തു മാതളനാരങ്ങാനീരിൽ അരച്ചുരുട്ടി എടുത്തു പാത്രത്തിൽ സൂക്ഷിച്ചുവച്ചിരുന്നു് കുറേശ്ശ സേവിച്ചാൽ എത്ര വലിയ വാതശൂലയും ശമിക്കും.

ബീജപൂരകമൂലം.

താളിമാതളവേരു് നെയ്യിൽ അരച്ചുകലക്കി സേവിച്ചാൽ വാതശൂല ശമിക്കും.

ഹിംഗ്വാദി.

കായം മരപ്പുളി ചുക്കു് മുളകു തിപ്പലി അയമോദകം ഇന്തുപ്പു് തുവച്ചിലയുപ്പു് വിളയുപ്പു് ഇവ സമം ഒന്നിച്ചുചേൎത്തു താളിമാതളപ്പഴത്തിന്റെ രസത്തിൽ അരച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ വാതശൂല ശമിക്കും.

വില്വമൂലാദി.

കൂവളത്തിൻവേരു എള്ളു് ആവണക്കിൻവേരു് ഇവ സമം പുളിച്ചകാടിയിൽ അരച്ചു ഗുളികയുരുട്ടി വച്ചിരുന്നു സേവിച്ചാൽ വാതശൂല ശമിക്കും.

മദനഫലകല്കം.

മലംകാരയ്ക്കാ കാടിയിൽ അരച്ചുകലക്കി തിളപ്പിച്ചു ചെറുചൂടോടുകൂടെ നാഭിയിൽ ലേപനംചെയ്താൽ വാതശൂല ശമിക്കും.

ജീവന്തീമൂലകല്കം.

അടപതിയൻകിഴങ്ങു് അരച്ചു് വെണ്ണയിൽ കലക്കി സേവിച്ചാൽ വാതശൂല ശമിക്കും.

രാജികാദിലേപം.

കടുകു് മുരിങ്ങത്തൊലി ഇവ മോരിൽ അരച്ചു നാഭിയിൽ ലേപനംചെയ്താൽ വാതശൂല ശമിക്കും.

ലവണാദിലേപം.

ഇന്തുപ്പു കായം ഇവ ഗോമൂത്രത്തിൽ അരച്ചു് എണ്ണയിൽ കലക്കി അനത്തി ചെറുചൂടോടുകൂടെ നാഭിയിൽ ലേപനം ചെയ്താൽ വാതശൂല ശമിക്കും.

പിത്തശൂലചികിത്സ.

പിത്തശൂലയ്ക്കു ഛൎദ്ദിപ്പിക്കാൻ.

കരിമ്പിൻനീരിൽ പടോലം അരച്ചുകലക്കി കൊടുത്താൽ പിത്തശൂലരോഗി ഛൎദ്ദിക്കും.

ഹാരീതകീകല്കം.

കടുക്കാ നെയ്യിൽ അരച്ചു ശൎക്കരയും ചേൎത്തു സേവിച്ചാൽ പിത്തശൂല ശമിക്കും.

പിത്തശൂലരോഗിക്ക വിരേചിപ്പിക്കാൻ.

പടോലം വേപ്പിൻതൊലി മലംകാരയ്ക്കാ ഇവ സമം കഷായംവച്ചു തേൻ അനുപാനംചേൎത്തു സേവിച്ചാൽ വിരേചനമുണ്ടായി പിത്തശൂല ശമിക്കും.

ധാത്ര്യാദിയോഗം.

പാൽമുതക്കിൻപൊടി നെല്ലിക്കാനീരിൽ കലക്കി പഞ്ചസാരയും ചേൎത്താ മുന്തിരിങ്ങാരസത്തിൽ ത്രായമാണ അരച്ചുകലക്കി പഞ്ചസാരയും ചേൎത്താ സേവിച്ചാൽ പിത്തശൂല ശമിക്കും.

ശതാവരീരസം.

ശതാവരിനീരിൽ തേൻചേൎത്തു സേവിച്ചാൽ പിത്തശൂല ശമിക്കും.

ശതാവൎയ്യാദികഷായം.

ശതാവരിക്കിഴങ്ങു് ഇരട്ടിമധുരം കുറുന്തോട്ടിവേരു കുശപ്പുല്ലു് ഞെരിഞ്ഞിൽ ഇവകൊണ്ടു ശൃതകഷായമുണ്ടാക്കി തേനും പഞ്ചസാരയും ചേൎത്തു മധുരിപ്പിച്ചു സേവിച്ചാൽ പിത്തശൂല ശമിക്കും.

ത്രിഫലാദി കഷായം.

ത്രിഫലത്തോടു വേപ്പിൻതൊലി ഇരട്ടിമധുരം കടുകുരോഹിണി കൊന്നത്തൊലി ഇവ സമം കഷായംവച്ചു തേൻ അനുപാനമായി സേവിച്ചാൽ പിത്തശൂല ശമിക്കും.

ബൃഹന്ത്യാദികഷായം.

ചെറുവഴുതിനവേരു വെൺവഴുതിനവേരു് ചെറിയ ഞെരിഞ്ഞിൽ വലിയഞെരിഞ്ഞിൽ വെളുത്താവണക്കിൻവേരു് കുശപ്പുല്ലു് കുരുവിക്കരുമ്പു് വയൽച്ചുള്ളി ഇവ സമം കഷായംവച്ചു് പഞ്ചസാര അനുപാനമായി സേവിച്ചാൽ പിത്തശൂല ഉടനടി ശമിക്കും.

മധുകകപാഥം.

ഇരട്ടിമധുരക്കഷായത്തിൽ ആവണക്കെണ്ണ ഒഴിച്ചു കുടിച്ചാൽ പിത്തശൂല ശമിക്കും.

ധാത്രീചൂൎണ്ണം.

നെല്ലിക്കാത്തോടു് ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തപൊടി തേനിൽ കുഴച്ചു സേവിച്ചാൽ പിത്തശൂല ശമിക്കും.

കഫശൂലചികിത്സ.

ലവണത്രയാദിചൂൎണ്ണം.

ഇന്തുപ്പു് തുവച്ചിലയുപ്പു് വിളയുപ്പു് തിപ്പലി തിപ്പലിമൂലം ചെവിയം കൊടുവേലി ചുക്കു കായം ഇവ സമം ഉണക്കി ഇടിച്ചു പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി ചൂടുവെള്ളത്തിൽ കലക്കി സേവിച്ചാൽ പിത്തശൂല ശമിക്കും.

വില്വാദികഷായം.

കൂവളത്തിൻവേരു വെളുത്താവണക്കിൻവേരു് കൊടുവേലിക്കിഴങ്ങു് ചുക്കു് ഇവ സമം കഷായംവച്ചു കായവും ഇന്തുപ്പും അനുപാനമായി സേവിച്ചാൽ കഫശൂല ശമിക്കും.

മാതുളുംഗരസം.

താളിമാതളവേരുകൊണ്ടുവച്ച കഷായത്തിൽ ചവക്കാരവും തേനും ചേൎത്തു സേവിച്ചാൽ പാൎശ്വശൂല ശമിക്കും.

ശിഗ്രുകപാഥം.

മുരിങ്ങപ്പട്ടക്കഷായത്തിൽ ചവക്കാരവും തേനുംചേൎത്തു സേവിച്ചാലും പാൎശ്വശൂല ശമിക്കും.

ഹിംഗ്വാദിചൂൎണ്ണം.

കായം ഒരുഭാഗം തുവൎച്ചിലക്കാരം രണ്ടുഭാഗം ചുക്കു നാലുഭാഗം കടുക്കാത്തോടു് എട്ടുഭാഗം ഇവ ഒന്നിച്ചു ചേൎത്തുണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിവച്ചിരുന്നു സേവിച്ചാൽ അരക്കെട്ടിലും വയററിലും പാൎശ്വഭാഗങ്ങളിലും ഹൃദയത്തിലും ശൂലകൊണ്ടുണ്ടാകുന്ന സകല വേദനകളും ശമിക്കും.

ത്രിദോഷശൂലചികിത്സ.

വിദാൎയ്യാദികഷായം.

പാൽമുതക്കിൻകിഴങ്ങു് മാതളത്തോടു് ചുക്കു് മുളകു് തിപ്പലി ഇന്തുപ്പു് ഇവ സമം കഷായംവച്ചു് തേൻ അനുപാനമായി ചേൎത്തുകൊടുത്താൽ മൂന്നുദോഷം കോപിച്ചുണ്ടായ ശൂലയും ശമിക്കും.

ഏരണ്ഡകമൂലാദികഷായം.

വെളുത്താവണക്കിൻവേരു് ആവണക്കരി ചെറുവഴുതിനവേരു് കണ്ടകാരിച്ചുണ്ട ഞെരിഞ്ഞിൽ കാട്ടുഴുന്നു കാട്ടുപയറു് മൂവില സഹദേവി (മഞ്ഞക്കുറുന്തോട്ടി) ഓരില വയൽച്ചുള്ളി ഇവ സമം കഷായം വച്ചു് ചവക്കാരംചേൎത്തു സേവിച്ചാൽ വെവ്വേറെ ദോഷങ്ങൾ കോപിച്ചുണ്ടായതും സൎവ്വദോഷങ്ങൾ കോപിച്ചുണ്ടായതുമായ ശൂലകൾ ശമിക്കും.

മണ്ഡൂരാവലേഹം.

ഗോമൂത്രത്തിൽ ശുദ്ധിചെയ്ത പുരാണകിട്ടത്തിന്റെ പൊടി ത്രിഫലപ്പൊടിയുംകൂട്ടി തേനും നെയ്യും സമംചേൎത്തു് അതിൽ കുഴച്ചുസേവിച്ചാൽ മൂന്നുദോഷവും കോപിച്ചുണ്ടായ ശൂല ശമിക്കും.

ശംഖചൂൎണ്ണം.

ശംഖുഭസ്മം ഇന്തുപ്പും കായവും ത്രികടുകിന്റെ പൊടിയും കൂട്ടി ചൂടുവെള്ളത്തിൽ സേവിച്ചാൽ മൂന്നുദോഷവും കോപിച്ചുണ്ടായ ശൂലകൾ ശമിക്കും.

ആമശൂലയ്ക്ക്.

ചിത്രകാദികഷായം

കൊടുവേലിക്കിഴങ്ങ് തിപ്പലിമൂലം വെളുത്താവണക്കിൻവേ രു് ചുക്ക് കൊത്തമ്പാലരി ഇവസമം കഷായംവച്ചു ഇന്തുപ്പും കാ യവും വിളയുപ്പും അനുപാനമായി ചേർത്തു സേവിച്ചാൽ ആമ ശൂല ശമിക്കും.

ഏരണ്ഡാദികഷായം.

വെളുത്താവണക്കിൻവേരു് കൂവളത്തിൻവേരു് ചെറുവഴുതി നവേരു് കണ്ടകാരിച്ചുണ്ട താളിമാതളത്തിൻവേരു് കല്ലൂർവഞ്ചി തിപ്പലിമൂലം ഇവസമം കഷായംവച്ചു് കായവും ഇന്തുപ്പും ചവ ക്കാരവും ആവണക്കെണ്ണയുംകൂട്ടി സേവിച്ചാൽ അരക്കെട്ടിലും പൃഷ്ഠ ഭാഗത്തും ഹൃദയത്തിലും മുലയ്ക്കുതാഴെയും മററും വേദനയെ ഉണ്ടാ ക്കുന്നതായ ആമശൂല ശമിക്കും.

ഏരണ്ഡതൈലയോഗം.

ആവണക്കെണ്ണ ആറുഭാഗം വെളുത്തുള്ളി വാററിയെടുത്ത രസം എട്ടുഭാഗം കായം ഒരുഭാഗം ഇന്തുപ്പു് മൂന്നുഭാഗം ഇവയെ ല്ലാംകൂടി ഒന്നിച്ചുചേർത്തു നല്ലതുപോലെ മർദ്ദിച്ചു് ഓരോനേരം മുമ്മൂന്നുകഴഞ്ചുവീതം സേവിച്ചാൽ ആമശൂല ശമിക്കും.

ചതുസ്സമചൂർണ്ണം.

അയമോദകം ഇന്തുപ്പ് കടുക്കാത്തോടു് ചുക്ക് ഇവസമം ഒന്നിച്ചുചേർത്തു ഉണക്കിപ്പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്തുവച്ചി രുന്നു കുറേശ്ശ സേവിച്ചാൽ ആമശൂല ശമിക്കും.

മൃഗശൃംഗഭസ്മം.

മാൻകൊമ്പു നീററിയഭസ്മം പശുവിൻനെയ്യിൽ സേവി ച്ചാൽ ആമശൂല ശമിക്കും.

ഹിംഗ്വാദിചൂർണ്ണം.

കായം തുമ്പൂണലരി ത്രികടുകു് അയമോദകം കൊടുവേലി ക്കിഴങ്ങു് കടുക്കാത്തോടു് ചവക്കാരം ഇന്തുപ്പു് ഇവസമം പൊടി യുണ്ടാക്കി ചെറുചൂടോടുകൂടിയ വെള്ളത്തിൽ കലക്കി കാലത്തുകാ ലത്തു സേവിച്ചാൽ മലമൂത്രബന്ധത്തോടുകൂടിയതായ ആമവാത ത്തെ ശമിപ്പിക്കുകയും അഗ്നിദീപനം ഉണ്ടാക്കുകയും ചെയ്യും.

വിശ്വാദിയോഗം.

ചുക്ക് ആവണക്കിൻവേരു് ദശമൂലം യവം ഇവസമം ഒന്നി ച്ചുചേർത്തു കഷായംവച്ചു് അതിൽ ചവക്കാരം തുവർച്ചിലക്കാരം കായം ഇന്തുപ്പു് വിളയുപ്പു് പൊടിയുപ്പു് പുഷ്കരമൂലം ഇവസമം പൊടിച്ചുണ്ടാക്കിയ പൊടികൂട്ടി സേവിച്ചാൽ ഹൃദയം പാർശ്വം

കടിപ്രദേശം ആമാശയം പക്വാശയം മുതലായ സ്ഥാനങ്ങളെ ആശ്രയിച്ചുണ്ടാകുന്ന ശൂലയും ഗുല്മവും ജ്വരവും മററും ശമിക്കും.

### തുംബുരുവാദിചൂർണ്ണം.

തുംപൂണലരി കായം ഇന്തുപ്പ് തുവർച്ചിലക്കാരം കടുക്കാത്തോട് വിളയുപ്പ് പുഷ്കരമൂലം ഇവ സമം പൊടിച്ചുണ്ടാക്കിയ പൊടി യവവും ദശമൂലവും ചേർത്തുണ്ടാക്കിയ കഷായത്തിൽ ചേർത്തുകൊടുത്താൽ ഹൃദയത്തിലും പാർശ്വഭാഗങ്ങളിലും കടിപ്രദേശത്തും പൃഷ്ഠഭാഗത്തും ചുമലുകളിലും മററും പിടിത്തത്തോടുകൂടിയ ശൂലകളും നീരും ശ്ലേഷ്മപ്രസേകവും ഗളരോഗവും മററും ശമിക്കും.

### രസോനമദ്യം.

മദ്യത്തിൽ വെളുത്തുള്ളി അരച്ചു കലക്കി സേവിച്ചാൽ വാതശ്ലേഷ്മോത്ഭവമായ ശൂല ശമിക്കും.

### കൂശ്മാണ്ഡക്ഷാരം.

കുമ്പളങ്ങായുടെ പുറത്തെ തോടും അകത്തെ അരികളും മററും കളഞ്ഞു് ഏററവും ചെറിയ ചെറിയ കഷണങ്ങളായി നറുക്കി വെയിലത്തുവച്ചു നല്ലതുപോലെ ഉണക്കി വറണ്ടതിനുശേഷം ഒരു ഇരുമ്പു പാത്രത്തിൽ അടുപ്പേൽവച്ചു തീയെരിച്ചു ഭസ്മമാക്കി പ്പൊടിച്ചെടുത്തു് സമം ചുക്കുപൊടിയും ചേർത്തു് അരരാശ്ശുരുപാത്തൂക്കം വീതം ഓരോനേരം വെള്ളത്തിൽ കലക്കി സേവിച്ചാൽ അസാദ്ധ്യമായ ശൂലയും ശമിക്കും.

### നാഗരാദിഘൃതം.

ചുക്ക് തിപ്പലി കൂവളത്തിൻവേരു് അയമോദകം ചെവിയം കൊടുവേലിക്കിഴങ്ങു കായം താളിമാതളത്തോടു മരപ്പുളി വയമ്പു ചവക്കാരം ഞെരിഞ്ഞാംപുളി തമിഴാമവേര കറുത്തുപ്പു് ജീരകം മധുരതാളിമാതളവേരു് ഇവ സമം പൊടിച്ചു നെയ്യിൽ കലക്കി നെയ്യുടെ മൂന്നിൽ ഒരു ഭാഗം തൈരുംചേർത്തു കാച്ചി അരിച്ചു സേവിച്ചാൽ പാർശ്വശൂല യോനിശൂല ഗുല്മം അർശസ്സ് പ്ലീഹാരോഗം ഹൃദയശൂല മുതലായതുകൾ ശമിക്കും.

### ക്ഷാരാമൃതം.

ചമതത്തൊലി മുഷ്കകവൃക്ഷത്തൊലി നീർമരുതിൻതൊലി തമത്തൊലി കടലാടി കദളിവാഴമാണം എള്ളിൻകച്ചി വഹ്നിമരത്തിൻതൊലി ശുദ്ധിചെയ്ത ഉമ്മത്തു് മരമഞ്ഞൾത്തൊലി കുമ്പളവല്ലി ആടലോടകവേരു് കാട്ടുചേന ത്രികോല്പക്കൊന്ന കൊടുവേലിക്കിഴങ്ങു് ഇവ സമം ചെറുതായി അരിഞ്ഞു നറുക്കി വെയിലത്തിട്ടു നല്ലതുപോലെ ഉണക്കി ഇരുമ്പുപാത്രത്തിൽ അടുപ്പേൽവച്ചു തീയെരിച്ചു വറുത്തു ഭസ്മമാക്കി വെള്ളത്തിൽ കലക്കി അരിച്ചു്

അതിന്റെ ക്ഷാരം എടുത്തു പാലിൽ കലക്കി സേവിച്ചാൽ ശൂലം അനാഹം മലബന്ധം ഗുല്മം കഫജങ്ങളായ മററു രോഗങ്ങൾ കാമല വയററുവേദന വിദ്രധി പാണ്ഡു ഗ്രഹണി ശോഫം അൎശ്ശസ്സ് പീനസം അഗ്നിമാന്ദ്യം പ്ലീഹോദരം അതിമേദസ്സ് ഇവകളെ ശമിപ്പിക്കും. വയററിൽ കിടക്കുന്ന കല്ലിനെപ്പോലും ദഹിപ്പിക്കുകയും ചെയ്യും.

### പരിണാമശൂലചികിത്സ.

#### പായസം.

ചുക്കും എള്ളും ശക്കരയും പാലുംകൂട്ടി പായസംവച്ചു കുടിച്ചാൽ പരിണാമശൂല ശമിക്കും.

#### ശംബൂകഭസ്മം.

കക്കാ ശുദ്ധിചെയ്തു നീററിയ ഭസ്മം വെള്ളത്തിൽ കലക്കി തെളിച്ചു തെളിഞ്ഞ വെള്ളം ഊററിഎടുത്തു് സേവിച്ചാൽ പരിണാമശൂല ശമിക്കും.

#### കല്ക്കം.

വിഷ്ണുക്രാന്തിയും ജടാമാഞ്ചിയുംകൂടി അരച്ചു പഞ്ചസാരയും തേനും നെയ്യുംകൂട്ടി സേവിച്ചാൽ പരിണാമശൂല ശമിക്കും.

#### ശംബൂകാദിവടിക.

ശുദ്ധിചെയ്ത കക്കാനീററിയ ഭസ്മം ത്രികടുകു പഞ്ചലവണം ഇവ സമം വലിയ വശളച്ചീരനീററിൽ അരച്ചു വടികയുണ്ടാക്കി വച്ചിരുന്നു കാലത്തു കാലത്തു ഭക്ഷണസമയത്തു് ഉപയോഗിച്ചുവന്നാൽ പരിണാമശൂല ശമിക്കും.

#### താരമണ്ഡൂരം.

വിഴാലരിക്കാമ്പു കൊടുവേലിക്കിഴങ്ങു ത്രിഫലത്തോടു ത്രികടുകു് ഇവ ഒൻപതുഭാഗംവീതം ശുദ്ധിചെയ്ത പുരാണകിട്ടം ഒരുഭാഗം ഗോമൂത്രം മൂന്നുഭാഗം ശക്കര ഒന്നരഭാഗം ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു പാകപ്പെടുത്തി ഒരു പാത്രത്തിലാക്കി വച്ചിരുന്നു ഓരോ നേരം ഈരണ്ടുരുപാത്തുക്കംവീതം കാലത്തും ഉച്ചയ്ക്കും വൈകിട്ടും ഭക്ഷണാനന്തരം സേവിച്ചാൽ അതിഭയങ്കരമായിരിക്കുന്ന പരിണാമശൂലയും കാമലയും പാണ്ഡുരോഗവും ശോഫവും (വീക്കം) മേദോരോഗവും അൎശ്ശസ്സും ശമിക്കും.

#### ഭീമമണ്ഡൂരം.

ചവക്കാരം തിപ്പലി ചുക്കു് നല്ലമുളകു തിപ്പലിമൂലം കൊടുവേലിക്കിഴങ്ങു് ഇവ ഓരോപലംവീതം ഇടിച്ചുപൊടിച്ച പൊടിയും ശുദ്ധിചെയ്ത ഇടങ്ങഴി പുരാണകിട്ടം ഇടിച്ചുപൊടിച്ചപൊടിയും ഒന്നിച്ചുചേൎത്തു് ഒരു ഇരുമ്പുപാത്രത്തിൽ ആക്കി ശക്കര

യിൽ എട്ടിടങ്ങഴി ഗോമൂത്രവും ഒഴിച്ചു പാകമാക്കി ഒരു പാത്രത്തിൽ സൂക്ഷിച്ചുവച്ചിരുന്നു് ഓരോനേരം മുമ്മൂന്നുകഴഞ്ചുവീതം കാലത്തു ഭക്ഷണം തുടങ്ങുന്നതിനു മുൻപും ഉച്ചയ്ക്കു പകുതി ഉണ്ടതിനുശേഷവും രാത്രിയിൽ ഭക്ഷണാനന്തരവും സേവിച്ചാൽ അതിഭയങ്കരമായിരിക്കുന്ന പരിണാമശൂലയും നശിക്കും.

ശതാവരീമണ്ഡൂരം.

നല്ലവണ്ണം ശുദ്ധിചെയ്തു പൊടിച്ച എട്ടുപലം പുരാണകിട്ടം പൊടിയിൽ ഇരുന്നാഴി ശതാവരിനീരും ഇരുന്നാഴി പാലും നാഴി നെയ്യും ഒഴിച്ചു പാകമാക്കി ഒരു പാത്രത്തിലാക്കി വച്ചിരുന്നു മൂന്നു നേരവും ഭക്ഷണത്തിനു മുൻപായി മുമ്മൂന്നുകഴഞ്ചുവീതം സേവിച്ചാൽ വാതജമായും പിത്തജമായും ഉണ്ടാകുന്ന പരിണാമശൂല നശിക്കും.

ലോഹഗുൽഗുലു.

ത്രിഫലത്തോട്ട് മുത്തങ്ങാക്കിഴങ്ങു് ത്രികടുകു് വിഴാലരിക്കാമ്പു് പുഷ്കരമൂലം വയമ്പു് കൊടുവേലിക്കിഴങ്ങു് ഇരട്ടിമധുരം ഇവ ഓരോപലംവീതം ഒന്നിച്ചുചേർത്തു ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടിയും എട്ടുപലം ലോഹഭസ്മവും എട്ടുപലം ഗുൽഗുലു ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയ പൊടിയും ഒന്നിച്ചുചേർത്തു് ആവശ്യത്തിനുമാത്രം നെയ്യുംചേർത്തു പാകമാക്കി സൂക്ഷിച്ചുവച്ചിരുന്നു ഓരോനേരവും മുമ്മൂന്നുകഴഞ്ചുവീതം സേവിച്ചു് അനുപാനമായി ചെറുചൂടോടുകൂടിയ വെള്ളവും കുടിച്ചാൽ പരിണാമശൂലയും പാണ്ഡുവും കാമലയും ഹലീമകവും മററും ശമിക്കും.

വിഡംഗാദിമോദകം.

വിഴാലരിക്കാമ്പു് ത്രികടുകു് ത്രികോല്പക്കൊന്ന നാഗദന്തിവേരു് കൊടുവേലിക്കിഴങ്ങു് ഇവസമം ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു ശക്കരയുംചേർത്തു മോദകം ഉണ്ടാക്കി സേവിച്ചു പുറകെ ചെറുചൂടോടുകൂടിയ വെള്ളവും കുടിച്ചാൽ അഗ്നി വദ്ധിക്കുകയും മൂന്നു ദോഷങ്ങൾ കോപിച്ചുണ്ടാകുന്ന ശൂലകളും പരിണാമശൂലയും ശമിക്കുകയും ചെയ്യും.

എരണ്ഡാദിഭസ്മയോഗം.

വെളുത്താവണക്കിൻവേരു് കൊടുവേലിക്കിഴങ്ങു് തമിഴാമവേരു് ഞെരിഞ്ഞിൽ ഇവസമം ചെറുതായി നുറുക്കി വെയിലത്തിട്ടു നല്ലതുപോലെ ഉണക്കി വറുത്തു ഭസ്മമാക്കിയ ഭസ്മവും അതിൽ ഒരുകൂട്ടത്തിനു സമം ശുദ്ധിചെയ്ത കക്കാനീററിയ ഭസ്മവും ഒന്നിച്ചു ചേർത്തു ചൂടുവെള്ളത്തിൽ കുറേശ്ശ കലക്കി സേവിച്ചാൽ പരിണാമശൂല ശമിക്കും.

### പത്ഥ്യാദ്യംലോഹം.

കടുക്കാപ്പൊടി ലോഹഭസ്മം ചുക്കപൊടി ഇവസമം ഒന്നിച്ചുചേൎത്തു സമം തേനും നെയ്യും ഒഴിച്ചു് അതിൽ കുഴച്ചു സേവിച്ചാൽ വാതപിത്തകഫാത്മകങ്ങളായ പരിണാമശൂലകളെ ശമിപ്പിക്കം.

### കൃഷ്ണാദ്യംലോഹം.

തിപ്പലിപ്പൊടി കടുക്കാത്തോടുപൊടിച്ച പൊടി ഇരുമ്പുഭസ്മം ഇവസമം തുല്യം തേനിലും നെയ്യിലും കുഴച്ചു സേവിച്ചാൽ പരിണാമശൂല ഉടനടി നില്ക്കും.

### സാമുദ്രാദ്യം ചൂൎണ്ണം.

കടലുപ്പു് ഇന്തുപ്പു് ചവൎക്കാരം തുവൎച്ചിലക്കാരം തുവൎച്ചിലയുപ്പു് പൊടിയുപ്പു് വിളയുപ്പു് നാഗദന്തിവേരു് പുരാണകിട്ടഭസ്മം ത്രികോല്പക്കൊന്ന കാട്ടുചേന ഇവസമം ഒന്നിച്ചുചേൎത്തു് ഒരു പാത്രത്തിൽ ആക്കി തൈരും ഗോമൂത്രവും പാലുംകൂടി ഒഴിച്ചു തീയെരിച്ചു പാകപ്പെടുത്തി പൊടിയാക്കി വാങ്ങിവച്ചിരുന്നു് ആ പൊടിയിൽ മുമ്മൂന്നുകഴഞ്ചുവീതം ഓരോനേരം ഉപയോഗിച്ചു് പുറകെ ചൂടുവെള്ളം കുടിച്ചാൽ നാഭിശൂല പ്ലീഹാശൂല യകൃൽശൂല ഗുന്മം വിദ്രധി അഷ്ഠീല പരിണാമശൂല മുതലായവ ശമിക്കും.

### പിപ്പലീഗുളം.

നാലിരട്ടി പാലിൽ തിപ്പലിപ്പൊടിയും ശൎക്കരയും നെയ്യുംകൂടിച്ചേൎത്തു ലേഹ്യമുണ്ടാക്കി സേവിച്ചാൽ പരിണാമശൂലയും അമ്ലപിത്തവും ശമിക്കും.

### പിപ്പലീഘൃതം

തിപ്പലിക്കഷായത്തിൽ നെയ്യൊഴിച്ചു തിപ്പലി കല്ക്കവുംചേൎത്തു കാച്ചിയരിച്ചു തേനുംചേൎത്തു സേവിച്ചാൽ പരിണാമശൂല ശമിക്കും.

### കോലാദിമണ്ഡൂരം.

എട്ടുഗുണം ഗോമൂത്രം ഒഴിച്ചു പചിച്ചു ശുദ്ധിയാക്കിയ പുരാണകിട്ടം ഭാഗം എട്ടു് ചെവിയം തിപ്പലിമൂലം ചുക്കു് തിപ്പലി കാരം ആറും ഇവ എല്ലാംകൂടി പൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി ഒരുഭാഗം. ഇവ ഒന്നിച്ചുചേൎത്തു പാകപ്പെടുത്തി കുറേശ്ശ സേവിച്ചാൽ പരിണാമശൂല ശമിക്കും.

### ശംഖരസഗുഡിക.

പുളിന്തോൽ ചുട്ടെടുത്ത ഭസ്മം അഞ്ചുപലം ഉപ്പഞ്ചുംകൂടി അഞ്ചുപലം ശംഖഭസ്മം പന്ത്രണ്ടുപലം കായം ത്രികടുകു് ഇവ

നന്നാലുപലംവീതം ശുദ്ധിചെയ്ത രസം ഗന്ധകം വത്സനാഭി ഇവ അരേരക്കാപലംവീതം ഇവ എല്ലാംകൂടി ഒന്നിച്ചുചേൎത്തു രണ്ടിടങ്ങഴി ചെറുനാരങ്ങാനീരൊഴിച്ചു മൂന്നുദിവസം അരച്ചു ലന്തക്കുരുവു പ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കിവച്ചിരുന്നു കാലത്തുകാലത്തു ഓരോ ഗുളികവീതം ചൂടുവെള്ളത്തിൽ അരച്ചു കുടിച്ചാൽ ശൂലയും സൎവ്വഗുല്മങ്ങളും അജീൎണ്ണരോഗവും പരിണാമശൂലയും അന്നശൂലയും പംക്തിശൂലയും പാൎശ്വശൂലയും ആമശൂലയും ഉദാവൎത്തവും മററും ശമിക്കും.

ബീജപൂരാദ്യം ഘൃതം.

താളിമാതളവേരു് ആവണക്കിൻവേരു് ചിററരത്ത ഞെരിഞ്ഞിൽ കുറുന്തോട്ടിവേരു് ഇവ അയ്യഞ്ചുപലംവീതം യവം ഇടങ്ങഴി ഒന്നു് ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് നാലൊന്നാക്കി പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴി നെയ്യൊഴിച്ചു തുംപൂണലരി കടുക്കാത്തോടു ത്രികടുകു കായം തുവൎച്ചിലയുപ്പു് വിളയുപ്പു് ഇന്തുപ്പു് ചവക്കാരം തുവൎച്ചിലക്കാരം ഞെരിഞ്ഞിൽ പുളി പുഷ്കരമൂലം താളിമാതളത്തോടു് മരപ്പുളി ജീരകം രണ്ടും ഇവ ഈരണ്ടുരുപാത്തുക്കംവീതം പൊടിച്ചു കല്ക്കംചേൎത്തു രണ്ടിടങ്ങഴി തൈരുറലും ഒഴിച്ചു കാച്ചിയരിച്ചു സേവിച്ചാൽ ത്രിദോഷവും കോപിച്ചുണ്ടായ ശൂലകളും ഓരോ ദോഷം പ്രത്യേകം കോപിച്ചുണ്ടായ ശൂലകളും യകൃൽശൂലയും ഗുല്മവും പ്ലീഹയും ഹൃദയശൂലയും പാൎശ്വശൂലയും മററും ശമിക്കുകയും ബലവും പുഷ്ടിയും നിറവും വൎദ്ധിക്കുകയും അഗ്നിബലം ഉണ്ടാവുകയും ചെയ്യും.

ധാത്രീലെഹം.

നാലുപലം യവം തൊലിച്ചെടുത്ത അരി ഇടങ്ങഴിവെള്ളത്തിൽ കഷായംവച്ചു നാഴിയാക്കി അരിച്ചെടുത്തു് അതിൽ ഇരുനാഴി ശതാവരിനീരും ഇരുനാഴി നെല്ലിക്കാനീരും ഇരുനാഴി തൈരും ഇരുനാഴി പാലും നാഴി പാൽമുതക്കിൻനീരും നാഴിനെയ്യും നാഴി കരിമ്പിൻനീരും ആറുപലം ശുദ്ധിചെയ്ത പൂരാണകിട്ടത്തിൻപൊടിയും ഈരണ്ടുരുപാത്തുക്കംവീതം ജീരകം കൊത്തമ്പാലരി ഇലവങ്ഗം പച്ചില ചിറേറലം ആനത്തിപ്പലി മുത്തങ്ങാക്കിഴങ്ങു് കടുക്കാത്തോടു് അയോഭസ്മം അഭ്രഭസ്മം ത്രികടുകു് അരേണുകം ത്രിഫലത്തോടു് താലീസപത്രി നാഗപ്പൂവു് ഇവയുടെ പൊടിയുംചേൎത്തു് പാകമാക്കി സൂക്ഷിച്ചുവച്ചിരുന്നു് അഗ്നിബലത്തിനു തക്കവണ്ണം ഉപയോഗിച്ചാൽ എട്ടുപ്രകാരത്തിലുള്ള ശൂലയും പരിണാമശൂലയും അന്നദ്രവശൂലയും അമ്ലപിത്തവും ശമിക്കും.

### ശക്കരാലെഹം.

ഇടങ്ങഴി ശതാവരിനീരും ഇടങ്ങഴി ഗോമൂത്രവും ഇടങ്ങഴി ആട്ടിൻപാലും ഇടങ്ങഴി നെല്ലിക്കാനീരും ഒന്നിച്ചുചേത്ത് അതിൽ എട്ടുപലം ശുദ്ധിചെയ്ത പുരാണകിട്ടംപൊടിയും പന്ത്രണ്ടു പലം ശക്കരയും നാഴി നെയ്യുംചേത്ത് അട്ടപ്പത്തുവച്ച് തീയെരിച്ച് കുറുക്കി വാങ്ങിത്തണുപ്പിച്ച് അതിൽ നന്നാലുത്രപാത്തുക്കംവീതം ജീരകം കരിംജീരകം വിഴാലരിക്കാമ്പ് ത്രിഫലത്തോട്ട് ത്രികടുക് അയമോദകം ആനത്തിപ്പലി മുത്തങ്ങാക്കിഴങ്ങ് ഇവയുടെ പൊടിയും നന്നാലുത്രപാത്തുക്കംവീതം അയോഭസ്മവും അഭ്രഭസ്മവും ചേത്ത നല്ലതുപോലെ ഇളക്കി പാകമാക്കി ഒരു പാത്രത്തിൽ സൂക്ഷിച്ചു വച്ചിരുന്ന് അഗ്നിബലത്തിനു തക്കവണ്ണം ഭക്ഷണത്തിനു മുമ്പായി സേവിച്ചാൽ എല്ലാപ്രകാരത്തിലുള്ള ശൂലകളും വിശേഷിച്ചും പിത്തശൂലയും ഹൃദയശൂലയും പാർശ്വശൂലയും കുക്ഷിശൂലയും വസ്തിശൂലയും ഗുദശൂലയും കാസശ്വാസങ്ങളും ശോഫവും ഗ്രഹണിയും യകൃൽപീഡയും പ്ലീഹയും ഉദരവും ആനാഹവും രാജയക്ഷ്മാവും വിഷ്ടംഭവും ആമവും ബലഹാനിയും അഗ്നിമാന്ദ്യവും മററും ആദിത്യൻ ഇരുട്ടിനെ എന്നപോലെ ശമിപ്പിക്കും.

### ആമലകീഖണ്ഡം.

കുരുവും തൊലിയുംപോക്കി നല്ലതുപോലെ ചെറിയ കഷണങ്ങളായി നറുക്കി മുണ്ടിലിട്ടു പിഴിഞ്ഞു നീരുകളഞ്ഞെടുത്ത അമ്പതുപലം കുമ്പളങ്ങാ ഇരുനാഴി നെയ്യൊഴിച്ചു വറുത്ത് തൊളിയുന്ന പരുവമാകുമ്പോൾ അൻപതുപലം കല്ക്കണ്ടുപൊടിയും ഇടങ്ങഴി നെല്ലിക്കാനീരും ഇടങ്ങഴി കുമ്പളങ്ങാ പിഴിഞ്ഞെടുത്തനീരും ചേത്ത പാകമാക്കി അതിൽ ഈരണ്ടുപലം വീതം തിപ്പലി ജീരകം ചുക്ക് ഇവയുടെ പൊടിയും ഒരുപലം നല്ലമുളകുപൊടിയും ഈരണ്ടുത്രപാത്തുക്കംവീതം താലീസപത്രി കൊത്തമ്പാലരി ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവ് മുത്തങ്ങാക്കിഴങ്ങ് ഇവയുടെ പൊടിയും ഇരുനാഴിത്തേനും ചേത്ത പാകപ്പെടുത്തി വാങ്ങി നല്ല പാത്രത്തിൽ അടച്ചു സൂക്ഷിച്ചു വച്ചിരുന്ന് അഗ്നിബലത്തിനു തക്കവണ്ണം കുറേശ്ശ സേവിച്ചാൽ മൂന്നു ദോഷങ്ങളും കോപിച്ചുണ്ടായ പരിണാമശൂലയും ഛർദ്ദിയും അമ്ലപിത്തവും മൂർച്ഛയും ശ്വാസവും കാസവും അരുചിയും ഹൃദയശൂലയും പൃഷ്ഠശൂലയും മററും ശമിക്കും.

### നാളീകേരഖണ്ഡം.

നല്ലതുപോലെ പഴുത്തുണങ്ങിയ തേങ്ങാ ചുരണ്ടി പാൽപിഴിഞ്ഞെടുത്ത നാലുപലം തേങ്ങാപ്പീര ഒരുപലം നെയ്യൊഴിച്ചു

നല്ലപോലെ വറുത്ത് അതിൽ മുമ്പേ പിഴിഞ്ഞെടുത്തു വച്ചിട്ടുള്ള തേങ്ങാപ്പാലിൽ രണ്ടുപലം പഞ്ചസാര കലക്കി അരിച്ചൊഴിച്ചു പാകമാക്കി അരേരശ്ശ ത്രുപാത്തുക്കംവീതം കൊത്തമ്പാലു് തിപ്പലി മുത്തങ്ങാക്കിഴങ്ങു് കൂവനൂറു് ജീരകം കരിംജീരകം ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവു് ഇവയുടെ പൊടിയുംചേൎത്തു് പാകമാക്കി വാങ്ങി ഒരു പാത്രത്തിൽ സൂക്ഷിച്ചു വച്ചിരുന്നു് അഗ്നിബലത്തിനു തക്കവണ്ണം സേവിച്ചാൽ ശൂലയും അമ്ലപിത്തവും അരുചിയും ഛൎദ്ദിയും ക്ഷയവും രക്തപിത്തവും ശമിക്കും.

### നാളികേരരസായനം.

നല്ലതുപോലെ പഴുത്തു പാകംവന്നുണങ്ങിയ തേങ്ങാ ചുരണ്ടി അരച്ചുപിഴിഞ്ഞു പാലു പോക്കിയ എട്ടുപലം പീര ഒരു പാത്രത്തിൽ ഇട്ടു് അടുപ്പേൽവച്ചു് അഞ്ചുപലം നെയ്യൊഴിച്ചു മൂപ്പിച്ചതിന്റെ ശേഷം മുമ്പേ പിഴിഞ്ഞുവച്ചിരുന്ന പാലിൽ പതിനാറുപലം പഞ്ചസാര കലക്കി ആയതും ഇരുനാഴി പാലുംകൂടി ഒഴിച്ചു പാകമാക്കി അതിൽ എട്ടുപലം ചുക്കുപൊടിയും നന്നാലുത്രുപാത്തുക്കംവീതം കൂവനൂറു് ചുക്കു മുളകു് തിപ്പലി മുത്തങ്ങാക്കിഴങ്ങു ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവു് കൊത്തമ്പാലരി തിപ്പലി ആനത്തിപ്പലി ജീരകം ഇവയുടെ പൊടിയുംചേൎത്തു് ശരിയാക്കി വാങ്ങി ഒരു നല്ല പാത്രത്തിൽ ഒഴിച്ചു വച്ചിരുന്നു് ഓരോ നേരം അരേരശ്ശ ത്രുപാത്തുക്കംവീതം സേവിച്ചാൽ സൎവ്വദോഷവും കോപിച്ചുണ്ടായ ശൂലയും ദ്വന്ദ്വകോപം കോപിച്ചുണ്ടായ ശൂലയും പരിണാമശൂലയും അമ്ലപിത്തവും ശമിക്കും. ബലവും പുഷ്ടിയും ഉണ്ടാകും. ഇതു് ഏററവും ഉത്തമമായ വാജീകരണവും ഹൃദ്യവും ശ്രേഷ്ഠവും ആണു്. രക്തപിത്തച്ഛൎദ്ദി ഹൃദ്രോഗം ഇവയ്ക്കും കൊള്ളാം.

### നാളികേരാമൃതം.

നല്ലതുപോലെ പഴുത്തുണങ്ങിയ തേങ്ങാ ചുരണ്ടിയരച്ചു പിഴിഞ്ഞു പാൽപോക്കിയ പതിനാറുപലം പീര ഒരു പാത്രത്തിൽ ഇട്ടു് അടുപ്പേൽവച്ചു് അതിൽ ഇടങ്ങഴി നെയ്യൊഴിച്ചു പീര ചുവക്കെ വറുത്തു പതിനാറിടങ്ങഴി തേങ്ങാപിഴിഞ്ഞ പാലും അത്രയും പശുവിൻപാലും ഒരുതുലാം കൽക്കണ്ടുപൊടിയും ഇടങ്ങഴി പച്ചനെല്ലിക്കാനീരും ചേൎത്തു് കുറുക്കി ഇടങ്ങഴി ചുക്കുപൊടിയും ചേൎത്തു് പാകമാക്കി വാങ്ങി ആറിയതിന്റെ ശേഷം ഓരോപലം വീതം ചുക്കു് മുളകു് തിപ്പലി ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവു് ഇവയുടെ പൊടിയും ആറു ത്രുപാത്തുക്കംവീതം നെല്ലിക്കാത്തോടു ജീരകം കരിംജീരകം കൊത്തമ്പാലരി കച്ചോലക്കിഴങ്ങു്

ക്ലൂവനൂറ് മുത്തങ്ങാക്കിഴങ്ങ് ഇവയുടെ പൊടിയും നാലുപലം തേനുംചേൎത്ത് പാകപ്പെടുത്തി വാങ്ങി സൂക്ഷിച്ചു വച്ചിരുന്ന് ഓരോ ത്രുപാത്തുക്കംവീതം സേവിച്ചു പുറകെ ചെറുപയറിന്റെ വെള്ളം കുടിച്ചാൽ പരിണാമശൂലയും പൃഷ്ഠശൂലയും അന്നദ്രവശൂലയും പാൎശ്വശൂലയും അമ്ലപിത്തവും മൂത്രാഘാതവും രക്തപിത്തവും പ്രതിശ്യായവും അഗ്നിമാന്ദ്യവും മററും ശമിക്കും.

ഹരീതകീഖണ്ഡം.

ത്രിഫലത്തോട് ഏലം ഇലവങ്ഗം പച്ചില നാഗപ്പൂവ് അയമോദകം ചുക്ക് മുളക് തിപ്പലി കൊത്തമ്പാലരി കാട്ടുശതകുപ്പ ശതകുപ്പ കറുവാപ്പട്ട ഇവ ഈരണ്ടു ത്രുപാത്തുക്കംവീതവും ത്രികോല്പക്കൊന്ന ചുന്നാമുക്കി ഇവ ഈരണ്ടുപലംവീതവും ഒന്നിച്ചുചേൎത്ത് ഇവയെല്ലാററിനും സമം കടുക്കാത്തോടുംകൂട്ടി ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയെടുത്ത പൊടി അതിൽ ഇരട്ടി പഞ്ചസാരപ്പാവിൽ ലേഹ്യമാക്കി വച്ചിരുന്ന് അഗ്നിബലത്തിനു തക്കവണ്ണം സേവിച്ചു പുറകെ കാച്ചിയ പാലും കുടിച്ചാൽ ശൂലയും ആനാഹവും കോഷ്ഠവാതവും അമ്ലപിത്തവും ആറുപ്രകാരേണയുള്ള അൎശ്ശസ്സും വാതരോഗങ്ങളും കടിശൂലയും മററും ശമിക്കും.

പൂഗഖണ്ഡം.

നല്ലതുപോലെ വിളഞ്ഞുപഴുത്ത പാക്ക തൊലിയും ചവറും കളഞ്ഞു നറുക്കി സമം പാലുംവെള്ളവും ചേൎത്ത് പുഴുങ്ങിക്കഴുകി ശുദ്ധിയാക്കി നല്ലതുപോലെ ഉണക്കി ഇടിച്ചുപൊടിച്ചു എട്ടുപലംപൊടി ഒരു പാത്രത്തിൽ ഇട്ടു ഇരുനാഴി നെയ്യൊഴിച്ചു മൂപ്പിച്ച് അതിൽ ഇരുനാഴി ശതാവരിനീരും ഇരുനാഴി നെല്ലിക്കാനീരും രണ്ടിടങ്ങഴി പാലും അൻപതുപലം പഞ്ചസാരയും ചേൎത്തുകുറുക്കി പാകമാകുമ്പോൾ നന്നാലുത്രുപാത്തുക്കംവീതം നാഗപ്പൂവു മുത്തങ്ങാക്കിഴങ്ങ് ചന്ദനം ചുക്ക് മുളകു തിപ്പലി നെല്ലിക്കാത്തോട്ട ചാരംപരിപ്പ് ഏലം ഇലവങ്ഗം പച്ചില ജീരകം പെരുഞ്ജീരകം ചിരവപ്പൂപ്പ് (വൻകൊട്ട) ക്ലൂവനൂറു ജാതിക്കാ ജാതിപത്രി ഇലവങ്ഗം കൊത്തമ്പാലരി തക്കോലം ചെവിയം തകരം ഇരുവേലി രാമച്ചം ശതകുപ്പ അമുക്കരം ഇലവങ്ഗം ഇവയുടെ പൊടിയുംചേൎത്ത് വിധിപ്രകാരം പാകംചെയ്തുവാങ്ങി സൂക്ഷിച്ചു വച്ചിരുന്ന് ഓരോനേരം അരേരശ്ശുത്രുപാത്തുക്കംവീതം സേവിച്ചാൽ ശൂലയും അജീൎണ്ണവും ജ്വരവും ഗുദത്തിൽകൂടി രക്തം പ്രവഹിക്കുന്നതും സകലദോഷങ്ങളും കോപിച്ച അമ്ലപിത്തവും രാജയക്ഷ്മാവും ദാഹവും ഛൎദ്ദിയും മൂൎച്ഛയും പാണ്ഡുവും മററും ശമിക്കും. ബലത്തേയും അഗ്നിദീപനത്തേയും നിറത്തേയും

ഉണ്ടാക്കും. സ്ത്രീകൾക്കു് പ്രദരരോഗം ഇല്ലാതാകുകയും ഗൎഭം ഉണ്ടാകയും ചെയ്യും.

### ശൂലവജ്ജിനിവടി.

രസം ഗന്ധകം ഇരുമ്പുപൊടി ഇവ അരേരശ്ശപലംവീതം ശുദ്ധിചെയ്തു ഒന്നിച്ചുചേൎത്തു് അതിനോടുകൂടെ ഓരോരുപാത്തുക്കംവീതം പൊരികാരം കായം ത്രികടുകു് ത്രിഫല കച്ചോലം ഇലവൎങ്ഗം ഏലം പച്ചില താലീസപത്രി ജാതിക്കാ കറുവാപ്പട്ട അയമോദകം ജീരകം കൊത്തമ്പാലരി ഇവയുടെ പൊടിയുംകൂട്ടി ആട്ടിൻപാൽ ഒഴിച്ചു നല്ലതുപോലെ അരച്ചു മാഷപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിച്ചുവച്ചിരുന്നു ഓരോനേരം ഓരോ ഗുളികവീതം തണുത്ത പാലിലോ ആട്ടിൻപാലിലോ അരച്ചുകുടിച്ചാൽ എട്ടുപ്രകാരത്തിലുള്ള ശൂലയും പ്ലീഹയും ഗുല്മവും ഉദരവും ജ്വരവും അഷ്ഠീലയും ആനാഹവും മന്ദാഗ്നിയും അരുചിയും അമ്ലപിത്തവും ആമവാതവും കാമലയും പാണ്ഡുരോഗവും മററും ശമിക്കും.

### ശൂലഗജേന്ദ്രതൈലം.

വെളുത്താവണക്കിൻവേരു് ദശമൂലം ഇവ പ്രത്യേകം പ്രത്യേകം അയ്യഞ്ചുപലം ഒന്നിച്ചുചേൎത്തു മരുന്നിൽ എട്ടിരട്ടി വെള്ളം ചേൎത്തു് കഷായമാക്കി നാലൊന്നാക്കിപ്പിഴിഞ്ഞരിച്ചു് അതിൽ ഇടങ്ങഴി എണ്ണയൊഴിച്ചു് ഈരണ്ടുപലംവീതം ചുക്കു് ജീരകം അയമോദകം കൊത്തമ്പാലരി തിപ്പലി വയമ്പു് ഇന്തുപ്പു് ലന്തയില ഇവയരച്ചു കൽക്കം കലക്കി നാലിടങ്ങഴി യവംകൊണ്ടുണ്ടാക്കിയ കഷായവും നാലിടങ്ങഴി പാലും ചേൎത്തു കാച്ചിയരിച്ചുപയോഗിച്ചാൽ എട്ടുവിധത്തിലുള്ള ശൂലയും മറെറല്ലാ ശൂലോപദ്രവങ്ങളും ഛൎദ്ദിയും ശ്വാസകാസവും രക്തപിത്തവും ജ്വരവും അരുചിയും പ്ലീഹയും ഗുല്മവും മററും ശമിക്കും.

### ഉദാവൎത്താനാഹനിദാനം.

അധോവായു ഊൎദ്ധ്വവായു മലം മൂത്രം കോട്ടുവാ കണ്ണുനീർ തുമ്മൽ ഏമ്പക്കം ഛൎദ്ദി ശുക്ലം വിശപ്പു് തണ്ണീർദാഹം ശ്വാസം നിദ്ര ഇവകളുടെ വേഗങ്ങളെ ധരിക്കുന്നതിൽവച്ചുണ്ടാകുന്ന രോഗങ്ങൾക്കാണു് ഉദാവൎത്തം എന്നു പറയുന്നതു്.

### വാതവേഗരോധരോഗം.

ഗുദമാൎഗ്ഗേണ പുറത്തുപോകുന്ന അധോവായുവിനേയും ഉൽഗാരരൂപേണ പുറത്തുപോകുന്ന ഊൎദ്ധ്വവായുവിനേയും തടുത്താൽ വാതത്തിന്നും മൂത്രത്തിന്നും മലത്തിന്നും തടവും വയർവീ

ട്ടും ഇന്ദ്രിയങ്ങൾക്ക തളച്ചയും പുറം വയറു വസ്തി ഈ പ്രദേശങ്ങളിൽ വേദനയും വയററിൽ കുത്തിനോവും വേദനയും മററും ഉണ്ടാകും.

മലവേഗരോധരോഗം.

മലത്തിൻെറ വേഗത്തെ തടുത്താൽ വയററിൽ പൊട്ടപൊടാ പൊട്ടക്കവും വേദനയും മലബന്ധവും വായുവിന്നു ഊൎദ്ധ്വഗതിയും വായിൽക്കൂടി മലത്തിൻെറ വരവും മററും ഉണ്ടാകും.

മൂത്രവേഗരോധരോഗം.

മൂത്രം തടുത്താൽ വസ്തിയിലും ലിംഗത്തിലും വേദനയും മൂത്രകൃഛ്റവും തലവേദനയും മൂരിനിവരക്കവും ഒടികളിൽ വേദനയും ഉണ്ടാകും.

ജൃംഭാവേഗരോധരോഗം.

കോട്ടവായെ തടുത്താൽ കഴുത്തിൻെറ പുറകിലുള്ള ഞരമ്പുകളും കഴുത്തും അനക്കാൻ പാടില്ലാതെ ആവുകയും വാതസംബന്ധങ്ങളായ ശിരോരോഗങ്ങളും നാസാരോഗവും നേത്രരോഗവും മുഖരോഗവും കൎണ്ണരോഗവും ഉണ്ടാകും.

അശ്രുവേഗരോധരോഗം.

കണ്ണുനീരിനെ തടുത്താൽ തലയ്ക്കു ഭാരവും നേത്രരോഗവും പീനസവും ഹൃദ്രോഗവും അരുചിയും മററും ഉണ്ടാകും.

ക്ഷവരോധരോഗം.

തുമ്മലിനെ തടുത്താൽ കഴുത്തിൻെറ പിൻവശത്തുള്ള ഞരമ്പുകൾക്ക സ്തംഭനവും തലനോവും അൎദ്ദിതവും ഒരുച്ചെന്നിക്കുത്തും ഇന്ദ്രിയങ്ങൾക്ക ബലക്കറവും ഉണ്ടാകും.

ഉൽഗാരരോധരോഗം.

ഏമ്പക്കത്തെ തടുത്താൽ കഴുത്തിന്നും മുഖത്തിനും പൂൎണ്ണതയും വലിയ കുത്തിനോവും വാക്കപറഞ്ഞാൽ തിരിയായ്കയും ശ്വാസത്തിന്നു തടസ്സവും ഇക്കിളും മററും ഉണ്ടാകും.

വമിവേഗരോധരോഗം.

ഛൎദ്ദിയെ തടുത്താൽ ചൊറിച്ചിലും വട്ടപ്പുണ്ണും അരുചിയും വ്യംഗമെന്ന മുഖരോഗവും നീരും പാണ്ഡുവും ജ്വരവും കുഷ്ഠവും വിസൎപ്പവും നെഞ്ചുകലിപ്പും മററും ഉണ്ടാകും.

ശുക്ലവേഗരോധരോഗം.

ശുക്ലവേഗത്തെ തടുത്താൽ വസ്തിയിലും ഗുദത്തിലും വൃഷണത്തിലും നീരും വേദനയും മൂത്രത്തിന്നു തടവും ശുക്ലാശ്മരിയും ശുക്ലസ്രാവവും ശുക്ലസംബന്ധമായ മററു പല വികാരങ്ങളും ഉണ്ടാകും.

ക്ഷുദ്രോധരോഗം.

വിശപ്പു തടുത്താൽ മടിയും ദേഹത്തിന്ന് കഴപ്പും അരുചിയും തളൎച്ചയും കണ്ണിന്നു പ്രസാദക്കുറവും ഉണ്ടാകും.

തൃഷ്ണാരോധരോഗം.

ദാഹം തടുത്താൽ തൊണ്ടയും വായും ഉണങ്ങുകയും ചെവി കേൾക്കാതാകുകയും ഹൃദയപീഡയും ഉണ്ടാകും.

ശ്വാസവേഗരോധരോഗം.

ശ്വാസംവിടാതെ തടുത്താൽ ഹൃദ്രോഗവും മോഹവും ഗുല്മവും ഉണ്ടാകും.

നിദ്രാവേഗരോധരോഗം.

നിദ്രയെ തടുത്താൽ കോട്ടുവായും മേൽനുറുങ്ങി നോവുകയും നേത്രവും ശിരസ്സും ഘനത്തിരിക്കുന്നുവോ എന്നു തോന്നുകയും മടിയുണ്ടാവുകയും മററും ചെയ്യും.

രൂക്ഷാദികുപിതവാതോദാവൎത്തം.

രൂക്ഷങ്ങളും ചവൎപ്പും എരിച്ചും കൈപ്പും ഇരിക്കുന്ന ഭക്ഷണപദാൎത്ഥങ്ങളെ ഭക്ഷിക്കുകകൊണ്ടു് കോഷ്ഠത്തിലെ വായു കോപിച്ചു് വാതം മൂത്രം മലം രക്തം കഫം മേദസ്സ് ഇവയെ വഹിച്ചിരിക്കുന്ന സ്രോതസ്സുകളെ ആവരണം ചെയ്തു് മലം ഉണക്കി ഹൃദയത്തിലും വസ്തിയിലും വേദനയും നെഞ്ചുകലിപ്പും അശ്രദ്ധയും ശ്വാസം കാസം പീനസം ദാഹം മോഹം തണ്ണീർദാഹം ജ്വരം ഛൎദ്ദി ഇക്കിൾ ശിരോരോഗം ചിത്തഭ്രമം ചെവിയടപ്പു് ഈ ലക്ഷണങ്ങളോടുകൂടെ ഉണ്ടാകുന്ന ഉദാവൎത്തമാണ് രൂക്ഷാദികുപിതവാതോദാവൎത്തം. ഈ രോഗിക്ക് അധോവായു മലം മൂത്രം ഇവയെ വളരെ പ്രയാസപ്പെട്ടിട്ടേ പ്രവൎത്തിപ്പിക്കാൻ കഴിയൂ.

ഉദാവൎത്തത്തിൻെറ അസാദ്ധ്യലക്ഷണം.

മലം ഛൎദ്ദിക്കുന്ന ഉദാവൎത്തരോഗവും തണ്ണീൎദ്ദാഹംകൊണ്ടു് വലുതായ പീഡയോടും ക്ലേശം ക്ഷീണം അസഹനീയമായ വേദന ഇവയോടുംകൂടിയ ഉദാവൎത്തം സാദ്ധ്യമല്ല.

ആനാഹലക്ഷണം.

ക്രമേണ വയററിൽ വൎദ്ധിക്കുന്ന ആമമോ മലമോ ഗുണഹീനനായ വായുവിനാൽ വിബദ്ധമായി പ്രവൃത്തിയില്ലാതെ കിടക്കുന്നതിനെയാണ് ആനാഹം എന്നു പറയുന്നതു്.

ആമംകൊണ്ടുണ്ടാകുന്ന ആനാഹലക്ഷണം.

തണ്ണീർദാഹം പീനസം തലച്ചുടക്കം ആമാശയത്തിൽ വേദന ഗുരുത്വം ഹൃദയസ്തംഭനം ഏമ്പക്കമില്ലായ്മ അതുകൊട്ടിന്നും പ്രവൃത്തിന്നും സ്തംഭനവും വേദനയും ഉണ്ടായിരിക്കുക മലമൂത്രങ്ങൾ

ക്ക സ്തംഭനവും അവയെ ഒഴിക്കുന്നതിന്ന വേദനയും ഉണ്ടായിരിക്കുക ഇന്ദ്രിയ ക്ഷീണം മലം ഛർദ്ദിക്കുക മുതലായവയാകുന്നു.

മലംമൂലമുണ്ടാകുന്ന ആനാഹലക്ഷണം.

നീരും അലസകമെന്ന രോഗത്തിന്നുള്ള സകല ലക്ഷണങ്ങളും ഉണ്ടായിരിക്കും.

ഉദാവൎത്തചികിത്സ.

ശ്യാമാദി കഷായം.

നാല്ക്കോല്പക്കൊന്ന നാഗദന്തിവേരു് വലിയ നാഗദന്തിവേരു് ചതുരക്കള്ളിവേരിലെ തൊലി മറിക്കുന്നി (പൊാത്തിക്കീര) ത്രികോല്പക്കൊന്ന ചമ്മലന്ത ശംഖുപുഷ്പത്തിൻവേരു് വെളുത്തശംഖുപുഷ്പത്തിൻവേരു് കൊന്നത്തൊലി പാച്ചോററിത്തൊലി കമ്പിപ്പാല പൂക്കിൻതൊലി മലംഎരുമ (കൊട്ടം) ഇവ സമം കഷായംവച്ചു അവണക്കെണ്ണ അനുപാനമായി സേവിച്ചാൽ എല്ലാ പ്രകാരത്തിലുമുള്ള ഉദാവൎത്തരോഗങ്ങളും ശമിക്കും. ഈ മരുന്നുകൾ കഷായവും കല്ക്കവുമായി നെയ്യുകാച്ചി സേവിക്കുകയും ഇതുകൊണ്ടു പൊടിയുണ്ടാക്കി സേവിക്കുകയും ആകാം.

ത്രിവൃതാദി.

ത്രികോല്പക്കൊന്ന ഭാഗം ൨ തിപ്പലി ഭാഗം ൩ കടുക്കാ ഭാഗം ൫ ഇവ സമം ഇടിച്ചുപൊടിച്ചു് ശീലപ്പൊടി തട്ടിയെടുത്തു് സമം ശക്കര ഒഴിച്ചു് നല്ലതുപോലെ അരച്ചു് സൂക്ഷിച്ചുവച്ചിരുന്നു കുറേശ്ശ സേവിച്ചാൽ മലരോധം മൂലമുണ്ടാകുന്ന ഉദാവൎത്തം ശമിക്കും.

ഹരീതക്യാദി.

കടുക്കാത്തോടു് ചവക്കാരം പെരുംകുരുമ്പവേരു് ത്രികോല്പക്കൊന്ന ഇവ സമം ഉണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടി തട്ടിയെടുത്ത പൊടി നെയ്യിൽ നേൎമ്മിച്ചു സേവിച്ചാൽ ഉദാവൎത്തം ശമിക്കും.

ഹിംഗ്വാദി.

കായം കൊട്ടം വയമ്പു് തുവച്ചിലക്കാരം വിളയുപ്പു് ഇവ ക്രമേണ ഒന്നിലിരട്ടി മറെറാന്നുവീതം ഒന്നിച്ചുചേൎത്തു് പൊടിച്ചു് മദ്യത്തിൽ കലക്കി കുടിച്ചാൽ ഉദാവൎത്തം ശമിക്കും.

നാരാചചൂൎണ്ണം.

ഒരുപലം ത്രികോൽപ്പക്കൊന്നപ്പൊടിയും രണ്ടുരുപാത്തുക്കം തിപ്പലിപ്പൊടിയും ഒരു പലം പഞ്ചസാരയും ഒന്നിച്ചുചേൎത്തു നല്ലതുപോലെ അരച്ചു് ഈരണ്ടു രുപാത്തുക്കംവീതം എടുത്തു തേനിൽ കുഴച്ചു സേവിച്ചാൽ ഉദാവൎത്തം ശമിക്കും.

ഗുഡാഷ്ടകം.

ത്രികട്ടക തിപ്പലിമൂലം ത്രികോൽപ്പക്കൊന്ന നാഗദന്തിവേര കൊട്ടവേലിക്കിഴങ്ങു ശുദ്ധി ഇവ സമം ഉണക്കി ഇടിച്ചുപൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്തു് സമം ശൎക്കരയും ചേൎത്തു് നല്ലതുപൊലെ അരച്ചുവച്ചിരുന്നു സേവിച്ചാൽ ഉദാവൎത്തവും പ്ലീഹയും ഗുല്മവും ശോഫവും പാണ്ഡുവും ശമിക്കുകയും ബലവും വൎണ്ണവും അഗ്നിയും വൎദ്ധിക്കുകയും ചെയ്യും.

നാരാചരസം.

ശുദ്ധിചെയ്ത രസം ഭാഗം ഒന്നു ശുദ്ധിചെയ്ത ഗന്ധകം ഭാഗം ഒന്നു നല്ലമുളക ഭാഗം ഒന്നു് പൊരികാരം തിപ്പലി ചുക്ക് ഇവ ഈരണ്ടുഭാഗംവീതം ഇവയെല്ലാററിനും സമം നാഗദന്തിയുടെ തൊലിപോക്കിയ അരി ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു് ഇലക്കള്ളിപ്പാലൊഴിച്ചു മൂന്നുദിവസം അരച്ചു ഒരു പഴംതേങ്ങാ തുരന്നു് അതിനുള്ളിലാക്കി അടച്ചു ഗാഢാഗ്നിയിലിട്ടു ചുട്ടെടുത്തു കുഴിയമ്മിയിലാക്കി അരച്ചു നാഭിയിൽ ലേപനംചെയ്താൽ വിരേചിച്ചു് ഉദാവൎത്തം ശമിക്കും.

മൂത്രം തടുത്തതുകൊണ്ടുണ്ടായ ഉദാവൎത്തത്തിനു്.

പാലും ജലവും സമംചേൎത്തു കുടിക്കുകയോ തുവച്ചിലയുപ്പു് പൊടിച്ചു് മദ്യത്തിൽ കലക്കി കുടിക്കുകയോ പഞ്ചമൂലംഇട്ടു പാൽ കുറുക്കി കുടിക്കുകയോ മുന്തിരിങ്ങാരസം സേവിക്കുകയോ അവണക്കരി വെള്ളത്തിൽ അരച്ചു് ഇന്തുപ്പും ചേൎത്തു സേവിക്കുകയോ ചവല്ക്കാരം പഞ്ചസാരയും കൂട്ടി സേവിക്കുകയോ പഞ്ചസാരകൂട്ടി മുന്തിരിങ്ങാക്കഷായം കുടിക്കുകയോ ശതാവരിക്കിഴങ്ങു് ഇടിച്ചുപിഴിഞ്ഞെടുത്ത നീരിലോ കുമ്പളങ്ങാ പിഴിഞ്ഞെടുത്തനീരിലോ പഞ്ചസാരയിട്ടു സേവിക്കുകയോ ചെയ്യണം.

കോട്ടുവാ അടക്കിയതുകൊണ്ടുള്ള ഉദാവൎത്തത്തിനു്.

മിഴുക്ക തേയ്ക്കുകയും വിയൎപ്പിക്കയും വാതഹരങ്ങളായ മററുപചാരങ്ങളെ ചെയ്കയും ചെയ്യണം.

കണ്ണുനീർ തടുത്തതിനാലുണ്ടായ ഉദാവൎത്തത്തിനു്.

കണ്ണിൽനിന്നും വെള്ളം കളയുകയും സുഖമായി ഉറങ്ങുകയും ശുഭകഥകളെ കേൾക്കുകയും നല്ലമുളകുകൊണ്ടുണ്ടാക്കിയ അഞ്ജനം കണ്ണിലെഴുതുകയും ചെയ്യുക.

ക്ഷവഥൂദാവൎത്തത്തിനു്.

തുമ്മൽ തടുത്തതുകൊണ്ടുണ്ടായ ഉദാവൎത്തത്തിനു് തീക്ഷ്ണപദാൎത്ഥങ്ങളെ ഘ്രാണിച്ചോ തുരുമ്പിട്ടോ സൂൎയ്യരശ്മിക്കു നേരെ

നോക്കിയോ തുമ്മിപ്പിക്കുകയോ നസ്യംചെയ്തു ദോഷശമനം വരുത്തുകയോ ചെയ്യണം.

ഉൽഗാരരോധോദാവൎത്തത്തിനു്.

ഏമ്പക്കം തടുത്തതിൽവച്ചുണ്ടായ ഉദാവൎത്തത്തിനു് സ്നേഹമയങ്ങളായ പദാൎത്ഥങ്ങളെക്കൊണ്ടുള്ള പുക പിടിക്കണം.

വമനരോധോദാവൎത്തത്തിനു്.

ഛൎദ്ദിയെ തടുത്തതുമൂലം ഉണ്ടായ ഉദാവൎത്തത്തിനു ഛൎദ്ദിപ്പിക്കയും വിരേചിപ്പിക്കയും ലംഘനംചെയ്യുകയും തൈലാഭ്യംഗം ചെയ്യിപ്പിക്കയും ചെയ്യണം.

ശുക്ലരോധോദാവൎത്തത്തിനു്.

വസ്തിശുദ്ധികരങ്ങളായ ഔഷധങ്ങൾ (കുമ്പളവള്ളി തൃണപഞ്ചമൂലം ശതാവരി മുതലായതു്) ഇട്ടു പാൽകുറുക്കി കുടിക്കുകയും അനുകൂലയായ സ്ത്രീയുമൊന്നിച്ചു രമിക്കുകയും ചെയ്യണം.

ക്ഷുദ്വിഘാതോദാവൎത്തത്തിനു്.

സ്നിഗ്ദ്ധവും അല്പമായ ഉഷ്ണത്തോടുകൂടിയതും ലഘുവും രുചികരവുമായ ഭക്ഷണപദാൎത്ഥങ്ങളെ ഭക്ഷിക്കണം.

തൃഷ്ണാഘാതോദാവൎത്തത്തിനു്.

ദാഹം തടുത്തതുമൂലമുണ്ടായ ഉദാവൎത്തത്തിനു മലൎപ്പൊടി കലക്കി കുടിക്കയോ അല്പമായ മാത്രയിൽ മദ്യം സേവിക്കയോ തണുത്തതും രുചിയുള്ളതുമായ കഞ്ഞി കുടിക്കയോ കൎപ്പൂരം ഇട്ടു തണുപ്പിച്ച വെള്ളം കുടിക്കയോ ചെയ്യണം.

ശ്വാസരോധോദാവൎത്തത്തിനു്.

മാംസരസം സേവിക്കയും വിശ്രമിക്കയും ചെയ്യണം.

നിദ്രാഘാതോദാവൎത്തത്തിനു്.

പഞ്ചസാരയിട്ടു പാൽകുറുക്കി കുടിക്കയും ഇഷ്ടകഥകളെ കേൾക്കയും തൈലാഭ്യംഗം ചെയ്കയും സുഖകരമായ ശയ്യയിൽ കിടക്കയും ചെയ്യണം.

ഉദാവൎത്തരോഗികൾക്കു ഗുദത്തിൽ ഉപയോഗിക്കുന്നതിനുള്ള വൎത്തികൾ (തിരികൾ)

ഹിംഗ്വാദിവൎത്തി.

കായം ഇന്തുപ്പു് ഇവ സമം. തേൻ നാലിരട്ടി. ഇവ ഒരു പാത്രത്തിലാക്കി പചിച്ചു വററിച്ചു നെയ്യുംചേൎത്തു വൎത്തിക(തിരി)യുണ്ടാക്കി ഗുദത്തിൽ കടത്തിയാൽ ഉദാവൎത്തം ശമിക്കും.

മദനാദിവൎത്തി.

മലംകാരയ്ക്കാ തിപ്പലി കൊട്ടം വയമ്പു് വെൺകടുകു് ഇവ

